# ശ്രീരാമകൃഷ്ണ വചനാമൃതം





ശ്രീരാമകൃഷ്ണമഠം

പുറനാട്ടുകര, തൃശ്ശൂർ - 680 551, കേരളം




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീരാമകൃഷ്ണവചനാമൃതം

## (പുസ്തകം രണ്ട്)

മൂലഗ്രന്ഥകാരൻ:

**മഹേന്ദ്രനാഥഗുപ്തൻ**

വിവർത്തകൻ:

**സിദ്ധിനാഥാനന്ദസ്വാമി**




**ശ്രീരാമകൃഷ്ണമഠം,**

പുറനാട്ടുകര, തൃശ്ശൂർ.

digitized by www.sreyas.in

# വിഷയവിവരം



digitized by www.sreyas.in

തവ കഥാമൃതം തപ്തജീവനം
കവിഭിരീഡിതം കല്മഷാപഹം
ശ്രവണമംഗളം ശ്രീമദാതതം
ഭുവി ഗൃണന്തി തേ ഭൂരിദാ ജനാഃ

ശ്രീമദ്ഭാഗവതം 10.31.9

digitized by www.sreyas.in

# പ്രസ്താവന

ശ്രീരാമകൃഷ്ണവചനാമൃതം രണ്ടാം പുസ്തകം ഇതാ തയ്യാറായിരിക്കുന്നു. 1882 ഫെബ്രുവരി 26-ാം തീയതിമുതൽ 1887 മേയ് 10-ാം തീയതിവരെയുള്ള ശ്രീരാകൃഷ്ണചരിതവും ഉപദേശങ്ങളുമാണ് വചനാമൃതത്തിന്റെ ഉള്ളടക്കം. അതിൽ 1884 ജനുവരി 5-ാം തീയതിവരെയുള്ള കാര്യങ്ങൾ ഒന്നാം പുസ്തകത്തിൽ പ്രതിപാദിച്ചു. 1885 ഫെബ്രുവരി 25-ാം തീയതി ശ്രീരാമകൃഷ്ണൻ സ്വഭക്തനായ ഗിരീശചന്ദ്രഘോഷന്റെ നാടകശാലയിൽ സമാഗതനായതുൾപ്പെടെയുള്ള കാര്യങ്ങളാണ് ഈ രണ്ടാംപുസ്തകത്തിലെ പ്രതിപാദ്യം. ശേഷം മൂന്നാം പുസ്തകത്തിലും വരുന്നതാണ്. കൈകാര്യം ചെയ്യാനുള്ള സൗകര്യത്തിനുവേണ്ടി പുസ്തകം ഇങ്ങനെ മൂന്നായി തിരിച്ചുവെന്നേയുള്ളൂ. ഇതിൽ ഓരോ ഭാഗവും സ്വയം പൂർണ്ണമാണ്. കാലംകൊണ്ടുള്ള ആനുപൂർവ്വി ഉണ്ടെന്നല്ലാതെ വിഷയപരമായി ഇവയ്ക്ക് ക്രമവികാസം ഉണ്ടെന്നു പറഞ്ഞുകൂടാ; കാരണം, ആദ്യന്തം പ്രതിപാദ്യം ഒന്നുതന്നെ, ഈശ്വരനും ഈശ്വരപ്രാപ്തിക്കുള്ള ഉപായങ്ങളും. ഓരോ ജിജ്ഞാസുവിന്റെ ചോദ്യവും ഏതാണ്ട് ഒന്നുതന്നെ: എങ്ങനെ ദുഃഖമകറ്റാം, ഈശ്വരനെ പ്രാപിക്കാം, എന്ന്. ജിജ്ഞാസുവിന്റെ ആവശ്യവും അർഹതയും അനുസരിച്ചുള്ള ഉത്തരമാണ് ആചാര്യൻ ഉപദേശിക്കുക. അങ്ങനെ ഓരോ പുസ്തകവും, എന്നല്ല, ഇതിലെ ഓരോ ഉപദേശവും സ്വയം പര്യാപ്തമാണ്. `പൂർണ്ണമദഃ പൂർണ്ണമിദം' 'അതും പൂർണ്ണം, ഇതും പൂർണ്ണം' എന്ന വേദവാണി ഈ പരമഹംസോപപനിഷത്തിനെ സംബന്ധിച്ചും അതിലെ ഓരോ ഉപദേശത്തെക്കുറിച്ചും സത്യമാകുന്നു. ആർക്കും എവിടെയും ആരംഭിക്കാം, എത്രയും ആസ്വദിക്കാം, എവിടെയും നിർത്താം, വേണ്ടതുകിട്ടും. നിത്യവും ആസ്വദിക്കേണ്ട അമൃതമാണിത്.

ശ്രീരാമകൃഷ്ണദേവനെ ദർശിക്കുന്നതിനുമുമ്പു ഗിരീശൻ ഉച്ഛൃംഖലമായ ഒരു ജീവിതമാണ് നയിച്ചുപോന്നത്. സാഹസികനായ ഈ ശിഷ്യനെ ശ്രീരാമകൃഷ്ണൻ ഒരിക്കൽ വെളുത്തുള്ളി ചാലിച്ച പാത്രത്തോട് ഉപമിക്കുകയുണ്ടായി. ആ പാത്രം എത്ര കഴുകിയാലും അതിന്റെ വാസന പോവുകയില്ലല്ലോ. ഗിരീശൻ ഇത് അറിയാനിടയായി. അതദ്ദേഹത്തിന്റെ മനസ്സിൽ തറച്ചു. നാടകശാലയിൽനിന്നും ഗുരുദേവൻ മടങ്ങാൻ തുടങ്ങുമ്പോൾ ഗിരീശൻ ചോദിച്ചു. 'വെളുത്തുള്ളിയുടെ മണം പോകുമോ?' എന്ന്. 'പോകും, തീയ് നല്ലപോലെ കത്തിക്കാളിച്ചാൽ മണവും കിണവുമൊക്കെ പറപറക്കും. വെളുത്തുള്ളിയിരുന്ന പാത്രം ചുട്ടെടുത്താൽ മണം കാണുകയില്ല: അതൊരു പുതിയ പാത്രമായിത്തീരും.' എന്നാണതിന് ഗുരുദേവൻ അരുളിയ സമാധാനം. ഗുരുകാരുണ്യംകൊണ്ടും സ്വവിശ്വാസദാർഢ്യംകൊണ്ടും ഗിരീശൻ പുതിയ ഒരു പൊൻപാത്രമായി മാറി. അദ്ദേഹം വചനാമൃതത്തെക്കുറിച്ച് മാസ്റ്റർ മഹാശയന്

digitized by www.sreyas.in

ഇങ്ങനെ എഴുതുകയുണ്ടായി: ''എന്റെ എളിയ അഭിപ്രായത്തിന് എന്തെങ്കിലും വിലയുണ്ടെങ്കിൽ മഹാനായ വിവേകാനന്ദസ്വാമികൾ പറഞ്ഞിട്ടുള്ളതിനെയെല്ലാം ഞാൻ തികച്ചും ശരിവെയ്ക്കുന്നു; എന്നു മാത്രമല്ല, കഴിഞ്ഞ മൂന്നു വർഷത്തെ നീണ്ട രോഗഗ്രസ്താവസ്ഥയിൽ 'കഥാമൃത' മായിരുന്നു എന്റെ ജീവൻ നില നിർത്തിപ്പോന്നത് എന്ന് ഉച്ചൈസ്തരം ഉദ്ഘോഷിക്കുകയും ചെയ്യുന്നു. മാന വരാശിയുടെ മുഴുവൻ കൃതജ്ഞതയ്ക്ക് താങ്കൾ ആചന്ദ്രതാരം അർഹനാകു ന്നു.'' ലഘുലേഖാരൂപത്തിൽ 1889–ൽ കഥാമൃതത്തിന്റെ ഒരു ചെറുഭാഗം കണ്ട പ്പോൾ സ്വാമിജി മാസ്റ്റർ മഹാശയന് 'നൂറായിരം നന്ദി' നൽകിക്കൊണ്ട് എഴു തി: 'എന്റെ ഹൃദയം ആനന്ദംകൊണ്ടു തുള്ളിച്ചാടുന്നു. ഭാവിയിൽ ലോകത്തിൽ ശാന്തി വർഷിക്കാൻ പോകുന്ന സന്ദേശത്തിന്റെ പ്രചാരണകാര്യത്തിൽ ആരെ ങ്കിലും കച്ചകെട്ടിയിറങ്ങുന്നതു കാണുമ്പോൾ എനിക്ക് ഉന്മാദം പിടിക്കാതിരി ക്കുന്നതാണ് അദ്ഭുതം.'

ഗിരീശന്റെ അനുഭവം ലോകമെങ്ങും തുടർന്നുകൊണ്ടുവരുന്നു. താപ തപ്തമായ ലോകത്തിന് ശാന്തിയും സമാധാനവും നൽകിക്കൊണ്ട് ശ്രീരാമ കൃഷ്ണവചനാമൃതം വിശ്വമാകെ പ്രചരിച്ചുകൊണ്ടിരിക്കുന്നു. നിരാശതാഗർത്ത ത്തിൽപെട്ടു നട്ടം തിരിഞ്ഞിരുന്ന എത്രയെത്ര ജീവിതത്തെയാണ് ഈ അമൃതം ആനന്ദമയമാക്കിയിട്ടുള്ളത് എന്നു കണക്കില്ല. ഈ ചുരുങ്ങിയ കാലത്തിനി ടയിൽ വചനാമൃതം ഒന്നാം പുസ്തകത്തിനു ലഭിച്ച സ്വാഗതവും സമാദരവും തന്നെ ഇതിനു മതിയായ തെളിവാണ്.

ഇതിൽ ആമുഖമായി ശ്രീരാകൃഷ്ണന്റെ ഒരു തൂലികാചിത്രം ചേർത്തി ട്ടുണ്ട്. മാസ്റ്റർ മഹാശയൻ ഗുരുദേവനെ കാണുന്നതിന് ഏഴെട്ടുമാസം മുമ്പ് ഗംഗയിൽ ബോട്ടിൽ കേശവചന്ദ്രസേനനുമൊരുമിച്ചുള്ള ഒരു സഞ്ചാരാവസ രത്തിൽ സന്നിഹിതനായിരുന്ന ശ്രീനഗേന്ദ്രനാഥൻ നൽകുന്ന ഒരു വിവരണ മാണിത്. വചനാമൃതത്തിലെ ദൃശ്യങ്ങളുടെ ഒരു പൂർവ്വദൃശ്യം ഇതിൽ കാണാം. ശ്രീരാമകൃഷ്ണദേവന്റെ ഒരു കേശാദിപാദവർണ്ണനവും ഇവിടെ കിട്ടുന്നു. ഒന്നാം പുസ്തകത്തിൽ ചേർത്തിട്ടുള്ള മാസ്റ്ററുടെ ജീവിതചരിതം പോലെ ഈ ആമു ഖവും ശ്രദ്ധാർഹമായിരിക്കുമെന്നു വിശ്വസിക്കുന്നു.

മുൻപുസ്തകത്തിലെന്നപോലെ, ശ്രീമതി വി. കെ. സരസ്വതിയമ്മ, ശ്രീ സി. ദാമോദരമേനോൻ, ശ്രീ പി. സി. വാസുദേവൻ ഇളയത് എന്നിവരാണ് ഈ രണ്ടാം പുസ്തകത്തിലെയും കവിതകളുടെ രചയിതാക്കൾ. ഈ പ്രസിദ്ധീകരണ ത്തിന് ശ്രീ എസ്. ജി. കർത്താ, ആലുവാ, ആയിരം രൂപാ സംഭാവന നൽകിയിട്ടുണ്ട്. ഈ സുഹൃത്തുക്കൾക്കേവർക്കും ഞങ്ങളുടെ ഹൃദയപൂർണ്ണമായ കൃതജ്ഞത.

ഈ അമൃതം സുകൃതികൾ ആസ്വദിച്ചാനന്ദിക്കുമെന്ന പ്രതീക്ഷയോടെ ഭഗവദനുഗ്രഹത്തിനായി പ്രാർത്ഥിച്ചുകൊണ്ട് ഈ വിശിഷ്ടകൃതി ശ്രീരാമകൃ ഷ്ണപാദപദ്മങ്ങളിൽ സമർപ്പിച്ചുകൊള്ളുന്നു.

തൃശ്ശൂർ, പ്രകാശകൻ

1–6–1969.

digitized by www.sreyas.in

# ആമുഖം

ശ്രീരാമകൃഷ്ണപരമഹംസൻ – അദ്ദേഹത്തിന്റെ കൂടെ ഗംഗയിൽ വഞ്ചിയിൽ ഒരിക്കൽ സഞ്ചരിക്കാനും മഹാസമാധിക്കുശേഷം ആ പുണ്യദേഹം ദർശിക്കാനും അദ്ദേഹത്തിന്റെ ശതവാർഷികാവസരത്തിൽ, 'വേദാഹമേതം പുരുഷം മഹാന്തം,' എന്ന് ഉദ്ഘോഷിക്കാനും ഭാഗ്യം ലഭിച്ച ഒരു സുകൃതി ഒരനുസ്മരണവും ഏതാനും ഉപദേശങ്ങളും പ്രസിദ്ധം ചെയ്തിട്ടുണ്ട്. പരമഹംസന്റെ ശിഷ്യമണ്ഡലത്തിൽപെടാത്ത ഒരു ദൃക്സാക്ഷിക്ക് ഉണ്ടായ അനുഭൂതികളും അഭിപ്രായങ്ങളും എന്താണ് എന്നറിയാൻ ഈ അനുസ്മരണം നമുക്കും അല്പം കേൾക്കാം:

'ശ്രീരാമകൃഷ്ണൻ– തന്നെ കണ്ട ആളുകളിൽ അദ്ദേഹം എന്തഭിപ്രായമാണ് ഉളവാക്കിയത്? അദ്ദേഹം അനഭ്യസ്തവിദ്യനായിരുന്നുവെന്നു മാത്രമല്ല, പരിഷ്കൃതവർഗ്ഗത്തിന്റെ ആചാരമര്യാദകളെക്കുറിച്ചും അപരിചിതനായിരുന്നു. അദ്ദേഹത്തിന്റെ സംസാരം ഗ്രാമീണന്റെയാണ്, പ്രാകൃതവും അശുദ്ധവും; സഭ്യേതരപദങ്ങളും ധാരാളം ഉപയോഗിക്കാറുണ്ട്. ഉടുതുണി അരക്കെട്ടിൽ നേരെ വെച്ചുകൊണ്ടിരിക്കാൻപോലും കഴിയാതിരിക്കുമാറ് അശ്രദ്ധനായിരുന്നു അദ്ദേഹം; ചിലപ്പോൾ ശിശുവിനെപ്പോലെ ജാതരൂപധരനായിട്ട് ഇരിക്കുകയും നടക്കുകയും ചെയ്യാറുണ്ട്. വിവാഹിതനായെങ്കിലും ഗൃഹസ്ഥനായില്ല, സ്വപത്നിയെ കാളിയുടെ പ്രത്യക്ഷമൂർത്തിയായി അദ്ദേഹം ആരാധിച്ചു; ആ മനോഭാവത്തോടെയാണ് സകലസ്ത്രീകളെയും വീക്ഷിച്ചിരുന്നതും. അദ്ദേഹം വായ് തുറന്നാൽ മറ്റു ശബ്ദങ്ങളൊക്കെ അടങ്ങി. സ്വതന്ത്രമായി സംസാരിക്കാനും കഴിഞ്ഞിരുന്നില്ല. കാരണം, അദ്ദേഹത്തിന് അല്പം വിക്ക് ഉണ്ടായിരുന്നു. എന്നാലത് ദുസ്സഹമോ അസുഖകരമോ ആയിരുന്നില്ല. വാഗ്മികൾ, സാഹിത്യകാരന്മാർ, വിജ്ഞാനവിജ്ഞന്മാർ, മതനേതാക്കൾ തുടങ്ങിയവർ വിസ്മയസ്തബ്ധരായി ആദരാതിശയത്തോടെ സബഹുമാനം അദ്ദേഹത്തിന്റെ അരുളപ്പാടുകൾ കേട്ടുകൊണ്ടിരുന്നു. എന്തെന്നാൽ, അമ്മാതിരി അരുൾമൊഴികൾ അവരാരും അതിനുമുമ്പു കേട്ടിട്ടില്ല. അദ്ദേഹത്തിന്റെ മൊഴികൾ കരുത്തും കനിവും ആശ്വാസവും ശാന്തിയും പകരുന്നവയാണെന്ന് അവർക്കുതോന്നി. പരമഹംസന്റെ വിജ്ഞാനത്തിന്റെയും ആധ്യാത്മികതയുടെയും പൂർണ്ണത അവിശ്വസനീയമാണ്; ഉപമ, ഉപകഥ, ഉദാഹരണം ഇവ ധാരമുറിയാതെ ഒഴുകിക്കൊണ്ടേ ഇരുന്നു – എല്ലാം അതിലളിതം, അതേ സമയം തന്റെ പ്രഗാഢമായ അനുഭൂതിസ്വത്തുകൊണ്ട് പ്രഭാവിതവും. ആര്യധർമ്മത്തിലെ കൂടപ്രശ്നങ്ങളൊക്കെ ശ്രീരാമകൃഷ്ണന് അക്ഷരമാലയിലെ അക്ഷരങ്ങൾപോലെ സുലളിതങ്ങളാണ്. അദ്ദേഹം ഒന്നും വായിച്ചിരുന്നില്ല; പക്ഷേ, വേദം, വേദാന്തം, ഉപനിഷത്തുകൾ, തന്ത്രം, ഗീത, ഭാഗവതം എന്നിവയിലെ തത്ത്വങ്ങൾ അദ്ദേഹത്തിനു സുപരിചിതങ്ങളാ

digitized by www.sreyas.in

യിരുന്നു; ഒരു ശിശുവിനുപോലും സുഗ്രഹമാകുമാറ് ലളിതോജ്ജ്വലമായി അവയെ വ്യാഖ്യാനിക്കുകയും ചെയ്യും. ഈ അധ്യാത്മനിധിയുടെ തികവിലും അദ്ദേഹം വിചിത്രദേവതകളുടെ കോവിലുകളിൽ ആരാധിച്ചു എന്നു യാഥാസ്ഥിതികർ കരുതിയേക്കാം. വിസ്മയാവഹമായി സംഭാഷണം ചെയ്ക മാത്രമല്ല, ഈശ്വരാവേശഭരിതനായി അദ്ദേഹം പാട്ടുകൾ പാടി, ആനന്ദനൃത്തം ചെയ്തു. ആത്മാനന്ദത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു ശ്രീരാമകൃഷ്ണൻ.

പരമഹംസൻ ഒരു കാലവും പണം സ്വീകരിച്ചിരുന്നില്ലെന്നുമാത്രമല്ല, വെള്ളിയോ സ്വർണ്ണമോ കൊണ്ടുള്ള നാണയം അദ്ദേഹത്തിന് കൈയ്യിലെടുക്കാൻതന്നെ കഴിഞ്ഞിരുന്നില്ല. ഉള്ളംകൈയിൽ ഒരു രൂപ വെച്ചാൽ സ്വേച്ഛകൂടാതെ തനിയെ അദ്ദേഹത്തിന്റെ വിരലുകൾ വളഞ്ഞുപിരിയും, രൂപ താഴെ വീഴും. മായാമറ ശ്രീരാമകൃഷ്ണന്റെ ആത്മദർശനത്തിനു മുമ്പിൽ അഴിഞ്ഞുപോകാറുള്ളതുപോലെ അദ്ദേഹത്തിന്റെ ഉടുതുണിയും അരക്കെട്ടിൽനിന്നും ഊർന്നു പോകാറുണ്ട്. സന്ന്യാസവേഷമായ കാഷായം അദ്ദേഹം ഒരിക്കലും സ്വീകരിക്കുകയുണ്ടായില്ല; പകരം, ബംഗാളികളുടെ സാധാരണവേഷം, ചുവന്ന കരയുള്ള ഒരു ധോത്തി, ആണ് പതിവായി ധരിക്കാറ്.

പലരും സമാധിയെക്കുറിച്ചു കേട്ടിട്ടും വായിച്ചിട്ടുമുണ്ടെങ്കിലും ശ്രീരാമകൃഷ്ണപരമഹംസനിൽ പ്രകടമായി കണ്ടതുപോലെ ആരും കണ്ടിട്ടില്ല. മുൻകൂട്ടി ഒരു സൂചനയും തരാതെ അദ്ദേഹം സമാധിയിൽ മുഴുകാറുണ്ട്. ഒരു ചിന്ത, ഒരു വാക്ക്, ഒരു ഗാനം മതി ശ്രീരാമകൃഷ്ണനെ ഇമ്മാതിരി സാന്ദ്രാനന്ദത്തിൽ ആമഗ്നനാക്കാൻ. കല്ക്കത്താ മൃഗശാലയിൽ സിംഹത്തെ കണ്ടു; ദുർഗ്ഗയുടെ വാഹനമാണല്ലോ സിംഹം എന്നോർമ്മ വന്നു; അതോടെ പരമഹംസൻ സമാധിയിലാണ്ടു. അദ്ദേഹം നിരന്തരം ഈശ്വരനുമായി സംവാദം ചെയ്യുന്നു എന്നതിനു തെളിവാണത്; ഈശ്വരനെക്കുറിച്ചല്ലാതെ ആ നാവിൽ ഒരു വാക്കുമില്ല. സഗുണവും നിർഗുണവും സാകാരവും നിരാകാരവുമായ ഈശ്വരനെക്കുറിച്ച്, നിഷ്ക്രിയനായ പുരുഷനെയും ക്രിയാത്മകയായ പ്രകൃതിയെയും കുറിച്ച്, അദ്ദേഹം സംസാരിച്ചു. ശ്രീരാമകൃഷ്ണൻ ഈശ്വരന്റെ നിത്യസാന്നിദ്ധ്യം അനുഭവിച്ചിരുന്നു എന്നു മാത്രമല്ല വ്യക്തമായി ഈശ്വരനെ കണ്ടുകൊണ്ടുമിരുന്നു. അദ്ദേഹത്തെ കണ്ടവർക്കാർക്കും ഇക്കാര്യത്തെക്കുറിച്ച് സംശയിക്കാൻ ഒരിക്കലും തോന്നുകയേയില്ല; കാരണം, അദ്ദേഹത്തിന്റെ വിശ്വാസം അത്ര സരളവും സുദൃഢവുമായിരുന്നു.

ശ്രീരാമകൃഷ്ണന്റെ ബ്രഹ്മസമാജവുമായുള്ള സമ്പർക്കം പ്രത്യേകം പ്രസ്താവ്യമാകുന്നു. സമാജത്തിന്റെ നേതാവും സുപ്രസിദ്ധ വാഗ്മിയുമായ കേശവചന്ദ്രസേനനുമായി അദ്ദേഹത്തിനുണ്ടായിരുന്ന സൗഹൃദം സുവിദിതമാണല്ലോ. ഇരുവരും പല തവണ പരസ്പരസന്ദർശനങ്ങൾ നടത്തി; കേശവന്റെ മരണത്തിനു കുറച്ചു ദിവസം മുമ്പ് ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ ചെന്നു കാണുകയുണ്ടായി. കേശവൻ ശ്രീരാമകൃഷ്ണന്റെ പാദധൂളി ശിരസ്സിൽ ധരിക്കാറുണ്ട്. സമാജത്തിലെ പ്രമുഖാംഗങ്ങൾ പലരും പരമഹംസനെ കൂടെക്കൂടെ

digitized by www.sreyas.in

സന്ദർശിച്ചിരുന്നു. നരേന്ദ്രനാഥദത്തൻ ശ്രീരാമകൃഷ്ണനെ ആദ്യം കാണുമ്പോൾ സാധാരണബ്രഹ്മസമാജത്തിൽ പൊയ്ക്കൊണ്ടിരുന്ന ആളാണ്. പിന്നീടദ്ദേഹം സമാജം വിട്ട് പരമഹംസന്റെ അനുചരനായി. അതേ സമാജത്തിലെ പ്രമുഖ നേതാക്കളായ പണ്ഡിത ശിവനാഥശാസ്ത്രിയും വിജയകൃഷ്ണഗോസ്വാമിയും അടിക്കടി സന്ദർശനം നടത്തിവന്നു. വിജയകൃഷ്ണൻ പിന്നീട് സമാജത്തിൽ നിന്നും വിട്ട് ഒരു ഹൈന്ദവസന്ന്യാസിയായിത്തീർന്നു. ഒരവസരത്തിൽ അദ്ദേഹം ശ്രീരാമകൃഷ്ണന്റെ പാദം ഗ്രഹിച്ച് തന്റെ മാറോടു ചേർത്തു പിടിച്ചുകൊണ്ട് പരമഹംസദേവൻ ഒരവതാരപുരുഷനാണെന്ന് തന്റെ പ്രവൃത്തികൊണ്ടു പ്രഖ്യാപിച്ചു. ആദിബ്രഹ്മസമാജത്തിന്റെ അദ്ധ്യക്ഷനായ മഹർഷി ദേവേന്ദ്രനാഥടാഗൂറിനെ കാണാൻ പോയി പരമഹംസൻ. സമാജത്തിന്റെ വാർഷികാഘോഷത്തിൽ പങ്കുകൊള്ളാൻ അദ്ദേഹത്തെ ദേവേന്ദ്രനാഥൻ ക്ഷണിച്ചു; ശരിയായ വേഷവിധാനത്തോടുകൂടിവേണം വരാൻ എന്നുംകൂടി പറഞ്ഞു. തനിക്കൊരു ബാബുവാകാൻ സാധ്യമല്ല എന്നായിരുന്നു അതിനു പരമഹംസന്റെ മറുപടി. വാർഷികാഘോഷത്തിനു ശ്രീരാമകൃഷ്ണനെ കൊണ്ടുചെല്ലരുത്, എന്നു പിന്നീട് ദേവേന്ദ്രനാഥൻ ഒരെഴുത്തയച്ചു. തികച്ചും മതനിഷ്ഠനായിരുന്നു ദേവേന്ദ്രനാഥനെങ്കിലും അദ്ദേഹം കൽക്കത്തയിലെ ആഭിജാത്യവും ആഢ്യതയും കലർന്ന വിഭാഗത്തിൽപ്പെട്ട ആളായിരുന്നവല്ലൊ. സമ്മേളനത്തിൽ ഈ വിഭാഗക്കാരായിരിക്കും അധികവും പങ്കെടുക്കുന്നത്. അത്തരം സഭയിൽ നിർദ്ദിഷ്ടവേഷഭൂഷിതനല്ലെങ്കിൽ ഒരു പരമഹംസൻപോലും അയോഗ്യനാണ്. രാജകീയപ്രഭുസഭയിൽ ഇരിക്കാൻ യേശുക്രിസ്തു അനുവദിക്കപ്പെടുമോ?

വിവേകാനന്ദസ്വാമി പരസ്യമായി പ്രഖ്യാപിച്ചിട്ടുണ്ട്, തന്റെ കഴിവുമുഴുവൻ സ്വഗുരുവായ ശ്രീരാമകൃഷ്ണന്റെ അനുഗ്രഹംകൊണ്ട് ലഭിച്ചതാണ് എന്ന്. നിർഭയമായ ആർജ്ജവമായിരുന്നു അദ്ദേഹത്തിന് സ്വഗുരുവിൽനിന്നു ലഭിച്ച ഏറ്റവും വലിയ ധനം. ശ്രീരാമകൃഷ്ണൻ എല്ലാവരെയും അവരുടെ പേരു ചൊല്ലി വിളിച്ചു; തങ്ങളെക്കുറിച്ച് വലിയ കേമത്തം ഭാവിച്ചിരുന്നവരെ അദ്ദേഹം ശകാരിച്ചു. സംസ്കാരംകൊണ്ടും ജന്മസിദ്ധമായും ശിക്ഷണത്താലും പരമഹംസദേവൻ അതിവിനീതനായിരുന്നു; പക്ഷേ അസ്ഥാനത്തുള്ള കനക്കേടും ധിക്കാരവും അദ്ദേഹം തീരെ പൊറുത്തിരുന്നില്ല. ‘രാജ’ ബിരുദധാരിയായ ഒരാൾ കാണാൻ വന്നപ്പോൾ തനിക്ക് ആ ആളെ രാജാവെന്നു വിളിക്കാൻ സാദ്ധ്യമല്ല, അത് അസത്യമാകുമെന്നുള്ളതുകൊണ്ട്, എന്നു പറഞ്ഞു പരമഹംസൻ. രാജബിരുദധാരിക്ക് പാടത്തെ പണിക്കാരെനക്കാൾ കൂടുതലായ രാജത്വമൊന്നുമില്ല. വെറും, പാണ്ഡിത്യമോ, നാം കേമമെന്നു കരുതുന്ന സംസ്കാരമോ, ധനമോ, പ്രതാപമോ, പ്രശസ്തിയോ, ഒന്നും അദ്ദേഹത്തിനു ഗണ്യമായിരുന്നില്ല. ഈശ്വരചിന്തയും ഈശ്വരവിശ്വാസവും ഉള്ള ആൾ മാത്രമേ ശ്രീരാമകൃഷ്ണന് സമ്മതനായിരുന്നുള്ളൂ. താൻ പരോപകാരപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുകയാണ് എന്ന് പ്രസിദ്ധനായ ഒരു പൊതുജനനേതാവ് പറഞ്ഞപ്പോൾ, ഈശ്വരന്റെ ആദേശം കൂടാതെ അങ്ങനെ ചെയ്യാൻ അയാൾക്ക് അധികാരമില്ല എന്ന് ശ്രീരാമകൃഷ്ണൻ ആ നേതാവിനോട് നേരിട്ടു പറഞ്ഞു. അക്കാ

digitized by www.sreyas.in

ലത്ത് കല്ക്കത്തയിൽ അനേകം വാഗ്മികളുണ്ടായിരുന്നു; അവരിൽ സർവ്വോന്നതനായിരുന്നു കേശവചന്ദ്രസേനൻ. ഈശ്വരാദേശം കൂടാതെ പ്രസംഗിച്ചിട്ടെന്തു പ്രയോജനം, എന്ന് ശ്രീരാമകൃഷ്ണൻ കേശവനോടു ചോദിച്ചു .ആളുകൾ പ്രസംഗം കേൾക്കും, കുറച്ചു കഴിഞ്ഞ് മറക്കുകയും ചെയ്യും. അതെത്രയോ ശരി! ആരെങ്കിലും ഇപ്പോൾ സ്മരിക്കുന്നുണ്ടോ കേശവചന്ദ്രസേനന്റെ അനുപമമായ വാഗ്മിത പോലും?

എന്നാൽ ഇവിടെയിതാ ഒരു മനുഷ്യൻ, മിക്കവാറും നിരക്ഷരകുക്ഷി, ഉന്നതവിദ്യാഭ്യാസം നേടിയവരുടെ നടുക്ക്, സംസ്കൃതചിത്തന്റെ സമ്പാദ്യങ്ങളൊന്നുമില്ലാതെ; അദ്ദേഹത്തിന്റെ സംസാരമോ അജ്ഞനായ ഒരു ഗ്രാമീണന്റെയും. സംഭാഷണരീതിയാണെങ്കിൽ ഇടതടവില്ലാത്തതല്ലതാനും; കാരണം, കുറച്ചൊരു വിക്കുണ്ട്; പത്തോ നാല്പതോ ആളുകളിൽ കൂടുതലുള്ള ഒരു സദസ്സിൽ അദ്ദേഹമൊരിക്കലും സംസാരിച്ചിട്ടുമില്ല. ഒരു നൂറു കൊല്ലമായപ്പോഴേയ്ക്കും – അതിൽ പകുതി കാലം അദ്ദേഹം ഇഹലോകത്തിൽ കാണപ്പെട്ടിരുന്നില്ല – അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ലോകത്തിന്റെ നാനാഭാഗത്തും ഉദ്ധരിക്കപ്പെടുകയും ആവർത്തിക്കപ്പെടുകയും ചെയ്യുന്നു, എങ്ങും ആളുകൾ ആനന്ദഭരിതരാകുന്നു. വാചാലനെക്കാൾ ആചാര്യൻ എത്ര മഹത്തരനെന്ന് മേധയേക്കാൾ ആത്മാവ് എത്ര മഹനീയമെന്ന്, പണ്ടേപ്പോലെ ഇന്നും ലോകം കാണുന്നു. പണ്ഡിതന്മാരും മറ്റും അഗണ്യരായിട്ടാണ് ഭാവാവസ്ഥയിൽ തനിക്ക് തോന്നാറ് എന്ന് ശ്രീരാമകൃഷ്ണൻതന്നെ പറയുകയുണ്ടായിട്ടുണ്ട്. ഈശ്വരപുരുഷന്റെ മുമ്പിൽ ഇതരജനങ്ങൾ നിസ്സാരമാണ് എന്ന് അദ്ദേഹം തന്റെ ജീവിതംകൊണ്ട് തെളിയിച്ചു. ദിവാകരൻ ഉദിക്കുമ്പോൾ നിശാകരനും താരകളും മങ്ങി മറയുംപോലെ ആ പ്രഭയ്ക്കു മുമ്പിൽ ഇതരദീപങ്ങൾ നിഷ്പ്രഭങ്ങളായി തിരോഭവിക്കുന്നു.

അനേകം യുവജനങ്ങളെ താരുണ്യാരംഭത്തിൽ പെട്ടവരെ, ശ്രീരാമകൃഷ്ണൻ തന്നിലേയ്ക്ക് ആകർഷിക്കുകയും ഈശ്വരാർപ്പിതമായ പവിത്രജീവിതം നയിക്കാൻ അവരെ പരിശീലിപ്പിക്കുകയും ചെയ്തതെങ്ങനെ? പിൽക്കാലത്ത് വിവേകാനന്ദനെന്ന ഹിന്ദുസന്ന്യാസിയായി ലോകത്തെ അന്ധാളിപ്പിച്ച ബാലൻ നരേന്ദ്രനാഥദത്തനിൽ നിലീനമായി കിടന്നിരുന്ന മഹത്ത്വം പരമഹംസൻ കണ്ടുപിടിച്ചതെങ്ങനെ? വിശേഷവിധിയായി ഒന്നുമില്ലാതിരുന്ന ഈ യുവാവ് വിശ്വവിഖ്യാതനായ ഒരാചാര്യനും പ്രവാചകനും ആയിത്തീരുമെന്ന് കണ്ടെത്താനുള്ള, അവിശ്വാസ്യമാമ്മാറ് സൂക്ഷ്മമായ ദിവ്യദൃഷ്ടി എവിടെനിന്നു കിട്ടി? ഞാൻ വിവേകാനന്ദനൊരുമിച്ച് കോളേജിലുണ്ടായിരുന്നു; ആരും അദ്ദേഹത്തെ വളരെ സമർത്ഥനായ ഒരു വിദ്യാർത്ഥിയായി കണക്കാക്കിയിരുന്നില്ല. ഒരു നല്ല ഗായകൻ എന്നു മാത്രമേ അദ്ദേഹത്തെക്കുറിച്ച് അറിയപ്പെട്ടിരുന്നുള്ളൂ. ഞാൻ ബിരുദം നേടാതെ, പഠിത്തം പൂർത്തിയാക്കാതെ, കോളേജു വിട്ടു; വിവേകാനന്ദൻ സാധാരണ ബിരുദത്തോടെ, പ്രത്യേകതയൊന്നുമില്ലാതെ, ജയിച്ചുപോന്നു. വളരെ വർഷങ്ങൾക്കുശേഷം വിവേകാനന്ദൻ, ലാഹൂറിൽ, ഞാനവിടെ

digitized by www.sreyas.in

'ട്രിബ്യൂൺ' പത്രത്തിന്റെ പത്രാധിപരായിരിക്കുമ്പോൾ എന്റെ വീട്ടിൽ വരികയും എന്റെ അതിഥിയായി താമസിക്കുകയും ചെയ്തു. അപ്പോഴേയ്ക്കും അദ്ദേഹം ഷിക്കാഗോയിൽ നടന്ന മതമഹാസമ്മേളനത്തിൽവെച്ച് വിഖ്യാതിയുടെ മകുടം ചൂടിക്കഴിഞ്ഞിരുന്നു. വിവേകാനന്ദന്റെ മഹത്ത്വത്തെ ശ്രീരാമകൃഷ്ണൻ കാലേകൂട്ടി പ്രഖ്യാപിച്ചിരുന്നുവെന്നു മാത്രമല്ല, തന്നിൽ കുടികൊള്ളുന്ന ശക്തിയെക്കുറിച്ചു ബോധവാനായാൽ പിന്നെ ആ ബാലൻ അധികകാലം ജീവിച്ചിരിക്കുകയില്ല എന്നു കൂടി അദ്ദേഹം പ്രവചിച്ചിരുന്നു. കാര്യം അങ്ങനെതന്നെ വന്നു ഭവിക്കുകയും ചെയ്തു; വിവേകാനന്ദൻ മുപ്പത്തൊമ്പതാം വയസ്സിൽ, ആ ചെറുപ്രായത്തിൽ, മരണമടഞ്ഞു: മരണത്തിനു മൂന്നു വർഷം മുമ്പേ തന്റെ സന്നിഹിതമായ മരണത്തെക്കുറിച്ച് വിവേകാനന്ദൻ തന്നെ എന്നോടു പറഞ്ഞിട്ടുമുണ്ട്. ശ്രീരാമകൃഷ്ണൻ സമ്പാദിച്ച ആ ഏതാനും ശിഷ്യന്മാർ, അവരേവരും ശ്രദ്ധാർഹരായ വ്യക്തികളായി, നിഷ്കളങ്കമായ പവിത്രജീവിതവും സൂക്ഷ്മമായ ആദ്ധ്യാത്മദൃഷ്ടിയും ഉള്ളവരായി കാണപ്പെട്ടു.

ശ്രീരാമകൃഷ്ണപരമഹംസനെ ദർശിക്കാനും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ശ്രവിക്കാനുമുള്ള ഭാഗ്യം എനിക്കുണ്ടായി; അതിനെക്കുറിച്ച് എഴുതാനിതാ* ഞാനിപ്പോഴും ജീവനോടെ ഇരിക്കുന്നു. ഞാൻ പത്തൊമ്പതു വയസ്സുള്ള ഒരു കുട്ടിയായിരിക്കുമ്പോഴാണ്, 1881 ജൂലായ് മാസത്തിൽ അദ്ദേഹത്തെ കണ്ടത്. ഏതാനും ബ്രഹ്മസമാജപ്രചാരകരുടെയും മറ്റാളുകളുടേയും നടുക്കു കേശവചന്ദ്രസേനനോടൊരുമിച്ചായിരുന്നു പരമഹംസൻ ഞാൻ കാണുമ്പോൾ. കേശവന്റെ ജാമാതാവ് കൂച്ച് ബീഹാറിലെ മഹാരാജനൃപേന്ദ്രനാരായണഭൂപന്റെ വക ഒരു ചെറിയ വിഹാരനൗകയിലായിരുന്നു ഞങ്ങൾ. ദക്ഷിണേശ്വരത്തെത്തിയപ്പോൾ പരമഹംസൻ മരുമകനായ ഹൃദയനുമൊരുമിച്ച് വഞ്ചിയിൽ കയറി. പരമഹംസനും കേശവനും പരസ്പരം താണുവണങ്ങി, ശിരസ്സുകൊണ്ടും കൂപ്പുകൈകൊണ്ടും തറയിൽ തൊടുമാറു താണുവണങ്ങി. അവർ അടുത്ത് അഭിമുഖമായി ഇരുന്നു. തന്റെ അടുത്തിരിക്കാനായി കേശവൻ എന്നെ മാടിവിളിച്ചു. അത് എനിക്കൊരു അനുഗ്രഹമായി. ഞാനെന്റെ മുമ്പിൽ മദ്ധ്യപ്രായനായ ഒരു മനുഷ്യനെയാണ് കണ്ടത്; സാധാരണ ഉയരം, ഇരുനിറം, മൃദുലദേഹം, ചീകാത്ത മുടി, നരച്ചുതുടങ്ങിയ താടി, പകുതി അടഞ്ഞ് ഉള്ളിലേയ്ക്ക് നോക്കുന്ന മിഴികൾ, ഒട്ടൊന്ന് കനത്ത ചുണ്ടുകൾ; മുൻവശത്തെ പല്ലുകൾ കാണാൻ കഴിയുമാറ് താഴത്തെ ചുണ്ട് താണു കിടന്നിരുന്നു. ചുവന്ന കരയുള്ള ഒരു ധോത്തി ഉടുത്തിട്ടുണ്ട്; കുടുക്കിടാത്ത ഒരു ചെറുകുപ്പായവും മേലുണ്ട്. പാദരക്ഷ ഉണ്ടായിരുന്നില്ല, മറ്റവസരങ്ങളിൽ പാദരക്ഷ ഉപയോഗിക്കാറുണ്ടായിരുന്നെങ്കിലും. അദ്ദേഹം ചുറ്റും കണ്ണോടിച്ചു; എല്ലാവരുടേയും കണ്ണ് നന്നെന്നു കണ്ടു. എന്നിട്ട്, പാശ്ചാത്യവേഷത്തിൽ വീപ്പമേൽ ഇരിക്കുന്ന ഒരു യുവാവിനെ നോക്കിക്കൊണ്ട്, 'അതാരാണ്?' എന്നു ചോദിച്ചു. 'ഈയിടെ ഇംഗ്ലണ്ടിൽനിന്നു മടങ്ങിയെത്തിയ ഒരു ചെറുപ്പക്കാരൻ.' എന്ന് കേശവൻ ഊഹിച്ച് ഉത്തരം പറഞ്ഞു. 'അതുശരി.' ശ്രീരാമകൃഷ്ണൻ പറഞ്ഞു, 'സാഹേബിനെ ആളുകൾക്ക് പേടിയാണെന്നറിയാമല്ലോ' അതു ഞങ്ങളെയെല്ലാം ചിരിപ്പിച്ചു; ശ്രീരാമകൃഷ്ണൻ നേരേ ഗൗരവമായ കാര്യങ്ങളെക്കുറിച്ചു സംഭാഷണം തുടങ്ങി.

---

* 1936-ൽ ഏപ്രിലിൽ, ബോംബേയിൽ വെച്ചെഴുതിയതാണിത്.

digitized by www.sreyas.in

അതൊരു സംഭാഷണമേ ആയിരുന്നില്ല. ആദ്യംമുതൽ അവസാനംവരെ, ഏതാണ്ട് എട്ടു മണിക്കൂർ സമയം, ഒരേഒരു ശബ്ദമേ കേട്ടിരുന്നുള്ളൂ. ശ്രീ രാമകൃഷ്ണന്റെ ശബ്ദം. ഇടയ്ക്ക് അല്പമൊരു വിക്കുണ്ടായിരുന്നു; എന്നാലത് ആ വാക്പ്രവാഹത്തിന് ഒരു വിഘാതമായിരുന്നില്ല. ഇടയ്ക്ക്, 'നീ' 'നിങ്ങൾ' എന്നീ സർവ്വനാമങ്ങൾ തിരിച്ചും മറിച്ചും ഉപയോഗിച്ചിരുന്നു – അല്പം ഔചിത്യം പോരായ്ക. പക്ഷേ അമ്മാതിരിയൊരു വാക്പ്രവാഹം ആരെവിടെ കേട്ടിട്ടുണ്ട്. അനർഗ്ഗളമായ വിജ്ഞാനവാഹിനിയിൽനിന്നും ഈശ്വരബോധത്തിൽനിന്നും കവിഞ്ഞൊഴുകുന്ന അരുൾമൊഴികൾ! എനിക്കു ലഭിച്ച അനുഗ്രഹത്തിന്റെയും സുകൃതത്തിന്റെയും മേന്മ പിന്നീടേ എനിക്കു മനസ്സിലായുള്ളൂ. ഇതാ ഇവിടെ രണ്ട് സമാനധർമ്മികൾ, അധ്യാത്മതലത്തിലെ രണ്ടു വിശിഷ്ടവ്യക്തികൾ, സമ്മേളിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണൻ തന്റെ സർവ്വോത്തമവും സർവ്വോത്തുംഗവുമായ തലത്തിലായിരുന്നു. ഓരോ കഴുത്തും എത്തിവലിഞ്ഞാണു നിന്നിരുന്നത്, ഓരോ കാതും കൂർപ്പിച്ചുപിടിച്ചിരുന്നു, ഗുരുദേവന്റെ തിരുമുഖത്തുനിന്നും പൊഴിയുന്ന അമൂല്യവാണികൾ കേൾക്കാൻ. ഏകാഗ്രതകൊണ്ട് ഞങ്ങളുടെ ഹൃദയനാഡികൾ വലിഞ്ഞാണിരുന്നത്. ഒഴുകിക്കൊണ്ടിരുന്ന ഉപമകളുടെയും ഉപകഥകളുടെയും നിർലോഭത്വം, ചിന്തകളുടെ ഗഹനത, സ്പൃശ്യസ്പഷ്ടമായ ഈശ്വരദർശനം ഇവ ഞങ്ങളെ വികാരാവേശം കൊണ്ട് നിരുദ്ധശ്വാസരാക്കിത്തീർത്തു.

വഞ്ചിയുടെ അടിമരം ഗംഗാജലത്തിലങ്ങനെ ഓളം വെട്ടിച്ചു കടന്നുപോയിക്കൊണ്ടിരുന്നു; തീരതരുക്കളും ഗൃഹങ്ങളും പിന്നിട്ടു ഞങ്ങൾ. പക്ഷേ ഞാൻ ഇതൊന്നും അറിഞ്ഞില്ല. ഞാൻ എന്റെ മുമ്പിലുണ്ടായിരുന്ന ആ തപോദീപ്തമായ മുഖത്തേയ്ക്കുംനോക്കി, ആ വാക്പ്രവാഹത്തിൽ – ഒരാശയത്തിൽനിന്നും മറ്റൊന്നിലേയ്ക്ക് സഞ്ചരിക്കുകയും ഈശ്വരഭാവന സജീവവും സസ്പന്ദവുമായ സത്യമാക്കിത്തരുകയും ചെയ്തുകൊണ്ടിരുന്ന ആ വാക്പ്രവാഹത്തിൽ ശ്രദ്ധ പതിപ്പിച്ചും കൊണ്ടങ്ങനെയിരുന്നു. സംസാരിച്ചുകൊണ്ടിരിക്കെ ഇടയ്ക്കിടെ ശ്രീരാമകൃഷ്ണൻ അല്പാല്പം മുമ്പോട്ടു നിരങ്ങിനീങ്ങിക്കൊണ്ടിരുന്നു; ഒടുവിൽ അദ്ദേഹത്തിന്റെ തുടവരെയുള്ള കാലിന്റെ ഭാഗം കേശവന്റെ മടിയിലായി. കേശവൻ തികച്ചും നിശ്ചലനായി ഇരുന്നു; ആ സ്പർശത്തിൽനിന്നു പിൻവലിയാനോ പിന്നോക്കം നീങ്ങാനോ യാതൊരു ശ്രമവും ചെയ്യാതെ അനങ്ങാതെ ഇരുന്നു. ഒരു നിമിഷത്തേയ്ക്കെങ്കിലും കേശവൻ ശ്രീരാമകൃഷ്ണന്റെ മുഖത്തുനിന്നും കണ്ണെടുത്തില്ല; ശ്രീരാമകൃഷ്ണന്റെ ഉടുതുണി അരക്കെട്ടിൽ നിന്നും ഊർന്ന് ചുറ്റും കൂടിക്കിടന്നിരുന്നു. പെട്ടെന്ന് ബാഹ്യബോധം വന്ന് അദ്ദേഹം പിന്നോക്കം മാറി; മുണ്ടു നേരേ ഉടുത്തു. കേശവൻ അപ്പോൾ അദ്ദേഹത്തോടു ചോദിച്ചു: "നിരാകാരത്തെക്കുറിച്ച് അങ്ങു ഞങ്ങൾക്കെന്തെങ്കിലും പറഞ്ഞുതരുകയില്ലേ?"

ഉടൻ പകുതിയടഞ്ഞ മിഴികൾ ഞൊടിയിട തുറന്നു; അവയിൽ ഒരു പുതിയ പ്രകാശം പരന്നു; പരമഹംസൻ അരുളി: "നിങ്ങളെന്നോടു നിരാകാരത്തെക്കുറിച്ചു ചോദിക്കുന്നു. അതൊരു പ്രയാസം പിടിച്ച കാര്യമാണ്. 'നിരാകാരം, നിരാകാരം,'" മറ്റൊന്നും ഉരിയാടാതെ അദ്ദേഹം സമാധിയിലാണ്ടു.

digitized by www.sreyas.in

അതെന്തുപോലെയിരുന്നു? ഞാൻ ആ വാക്കു കേട്ടിട്ടേ ഉണ്ടായിരുന്നുള്ളൂ; എനിക്കു പ്രായമായപ്പോൾ ഇരുപതായിട്ടില്ല. ശ്രീരാമകൃഷ്ണന്റെ മുഖത്തിന് അസാധാരണവും ആശ്ചര്യകരവുമായ ഒരു പരിവർത്തനം സംഭവിച്ചപ്പോൾ, ഞാനും സന്നിഹിതരായിരുന്നവരേവരും ആ മുഖത്തേയ്ക്ക് ഉറ്റുനോക്കിക്കൊണ്ടിരുന്നു. നിരുദ്ധശ്വാസരായി ഞങ്ങളതുവരെ ശ്രദ്ധിച്ചുകൊണ്ടിരുന്ന ആ നാദം, ശാന്തവും ഗാഢവും ഉത്തേജകവും ആയ ആ നാദം, പെട്ടെന്ന് നിലച്ചു. ഇരിക്കുന്ന ആ മൂർത്തി നിസ്തബ്ധം: എന്നാൽ മരവിക്കലോ വിറങ്ങലിക്കലോ തോന്നുകയുമില്ല. ആയാസരഹിതമായി ചമ്രം പടിഞ്ഞുള്ള ഇരുപ്പ്; ഇരുകൈയ്കളും മടിയിൽ വിരലുകൾ തമ്മിൽ മെല്ലെ കോർത്തുകൊണ്ട്. എന്നാൽ ശ്രീരാമകൃഷ്ണന്റെ ആത്മാവിൽ വന്നുചേർന്ന പരിവർത്തനത്തെ വിദ്യോതിപ്പിച്ചത് ആ മുഖമാണ്. കണ്ണുകൾ പകുതിയടഞ്ഞാണിരുന്നത്; ബാഹ്യലോകത്തിൽനിന്നും അവ തികച്ചും അടഞ്ഞിരുന്നു. ദൃശ്യവസ്തുക്കളുടെ രൂപമൊന്നും അവ മസ്തിഷ്കത്തിനു നൽകിയില്ല. അധരങ്ങൾ മന്ദഹാസംകൊണ്ട് അല്പം വിടർന്നിരുന്നു. അലോകസാമാന്യമായ സ്വർഗ്ഗീയാനന്ദത്തിന്റെ പ്രകാശപ്രസരംകൊണ്ട് മുഖമാകെ തേജോദീപ്തം; അത് വാക്കിനു വർണ്ണിക്കാനോ ഛായാഗ്രഹണിക്ക് ഗ്രഹിക്കാനോ സാദ്ധ്യമല്ല. നിരാകാരബ്രഹ്മത്തിന്റെ അപരോക്ഷാനുഭവമാണ് ഈ സമാധി.

സമാധിയിലെ അനുഭൂതി വാക്കുകളിൽക്കൂടി പ്രകാശിപ്പിക്കുക അസാദ്ധ്യമാണെന്ന് പരമഹംസൻ പറയാറുണ്ട്.

ശ്രീരാമകൃഷ്ണന്റെ സമാധിയെ അപസ്മാരമൂർച്ഛയെന്ന് വിളിച്ചിരുന്ന, മതനിഷ്ഠരെന്നു സ്വയം അഭിമാനിച്ചുപോന്ന, ആളുകൾ അക്കാലത്തുണ്ടായിരുന്നു എന്ന് ഞാൻ ഓർമ്മിക്കുന്നു. ഇവരുടെ അഭിപ്രായത്തിൽ മതമെന്നു വെച്ചാൽ തർക്കം. ഉഗ്രമായ വാദപ്രതിവാദം. ധർമ്മധ്വജിത്വം ഇതൊക്കെയാണ്. ദിവ്യപ്രേമത്തിന്റെ തീവ്രതയും സാക്ഷാത്കാരത്തിന്റെ ആനന്ദനിർവൃതിയും അവർക്ക് അജ്ഞാതമാകുന്നു.

ഞാൻ കേട്ടിട്ടുള്ള എത്രയോ വാഗ്മികളുടെ എന്തു വാക്ക് ഞാൻ ഓർമ്മിയ്ക്കുന്നുണ്ട്? അവയൊക്കെ കാറ്റത്തു പറന്നുപോയി. ശ്രീരാമകൃഷ്ണന്റെ വാക്കുകൾ അമ്പത്തഞ്ചുകൊല്ലം മുമ്പു കേട്ടതുമാതിരി ഇന്നും സ്മൃതിമണ്ഡലത്തിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു; വേണമെന്നുവെച്ചാൽ പോലും എനിക്കവ വിസ്മരിക്കാൻ സാദ്ധ്യമല്ല; കാരണം, ഞാൻ മുമ്പു പ്രസ്താവിച്ചതുപോലെ അദ്ദേഹത്തിന്റെ വാക്കുകൾ കരുത്തും കനിവും കലർന്നവയാണ്, താപശാന്തിയും ആശ്വാസവും അരുളുന്നവയാണ്.

ശ്രീരാമകൃഷ്ണനെ കാണുകയും കേൾക്കുകയും ചെയ്തശേഷം ഞാൻ പോയി മഹേന്ദ്രനാഥഗുപ്തനെ കണ്ടു; അദ്ദേഹം എന്റെ ഒരു ബന്ധുവും എന്നേക്കാൾ അഞ്ചെട്ടു വയസ്സു പ്രായം കൂടിയ ആളും ആയിരുന്നു. ഞാൻ കണ്ടതും കേട്ടതുമെല്ലാം അദ്ദേഹത്തെ പറഞ്ഞുകേൾപ്പിക്കുകയും ദക്ഷിണേശ്വരത്തു പോകാൻ പ്രേരിപ്പിക്കുകയും ചെയ്തു. അദ്ദേഹം അടുത്തകൊല്ലം അവിടെ

digitized by www.sreyas.in

പോയി; ശ്രീരാമകൃഷ്ണന്റെ സംഭാഷണത്താൽ അത്യന്തം ആകൃഷ്ടനായ മഹേന്ദ്രനാഥൻ അദ്ദേഹം പറഞ്ഞതൊക്കെ അന്നന്നു കുറിച്ചുവെയ്ക്കാൻ തുടങ്ങി. ഒരുനാൾ കേട്ടതു കുറിക്കാൻ മൂന്നുനാൾ വേണ്ടിവരാറുണ്ട് എന്ന് അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. ഉപജീവനത്തിനുവേണ്ടി അദ്ദേഹത്തിന് ജോലി ചെയ്യേണ്ടതുണ്ടായിരുന്നു; സ്കൂളിലും കോളേജിലും അദ്ധ്യാപകനായി ജോലി നോക്കേണ്ടിവന്നു. മാസ്റ്റർ മഹാശയൻ എന്നാണ് രാമകൃഷ്ണസംഘത്തിൽ മഹേന്ദ്രനാഥൻ അറിയപ്പെടുന്നത്. മാസ്റ്ററുടെ ഈ നാൾവഴിക്കുറിപ്പുകളാണ് 'ശ്രീരാമകൃഷ്ണവചനാമൃത'ത്തിന്റെ മൂലരേഖ. ബംഗാളി മൂലകൃതിയിൽ 'ശ്രീരാമകൃഷ്ണകഥാമൃതം' എന്നാണിതിനു പേർ. ശ്രീരാമകൃഷ്ണോപദേശങ്ങളുടെ ഏറെക്കുറെ സമ്പൂർണ്ണവും ആധികാരികവുമായ രേഖ ഇതു മാത്രമാണ്. മഹേന്ദ്രനാഥന് എന്നും പോകാനോ, നിരന്തരം ഗുരുനാഥന്റെയടുത്ത് ഇരിക്കാനോ സാധിച്ചിരുന്നില്ല; വേറെയും അമൂല്യങ്ങളും ഉജ്ജ്വലങ്ങളുമായ ഉപദേശങ്ങൾ ഉണ്ടായിരിക്കാൻ ഇടയുണ്ട്. അവ രേഖപ്പെടുത്താതെ പോയി. സർവ്വദാ ശ്രീരാമകൃഷ്ണനോടൊരുമിച്ചു താമസിക്കുകയും പിന്നീട് ത്യാഗജീവിതം സ്വീകരിക്കുകയും ചെയ്ത ശിഷ്യന്മാർ ഗുരുവിന്റെ വ്യക്തിപ്രഭാവത്തിൽ തികച്ചും നിമഗ്നരായിരുന്നതുകൊണ്ട്, അദ്ദേഹം അനുദിനം പ്രതിനിമിഷം അരുളിയിരുന്ന അമൂല്യവാണികൾ രേഖപ്പെടുത്തിവെയ്ക്കണമെന്ന് അവർക്കു തോന്നിയതേയില്ല. ഒരു ഗൃഹസ്ഥശിഷ്യന്റെ ഭക്തിയും ക്ഷമാപൂർവ്വമുള്ള പ്രയത്നവുംകൊണ്ടാണ് ശ്രീരാമകൃഷ്ണന്റെ ഉപദേശങ്ങൾ സംരക്ഷിക്കപ്പെട്ടിട്ടുള്ളത്. പിന്നീട് പ്രസിദ്ധം ചെയ്തിട്ടുള്ള ശ്രീരാമകൃഷ്ണോപദേശങ്ങളുടെയെല്ലാം ഉറവിടം മുഖ്യമായും ഇതാണ് – ഒരുപക്ഷേ ഒരു ചെറുപുസ്തകമൊഴിച്ച്: ശ്രീരാമകൃഷ്ണന്റെ വത്സലശിഷ്യനും ശ്രീരാമകൃഷ്ണസംഘത്തിന്റെ ആദ്യത്തെ അദ്ധ്യക്ഷനുമായ ബ്രഹ്മാനന്ദസ്വാമികൾ ഗുരൂപദേശങ്ങൾ എന്നൊരു കൊച്ചുപുസ്തകം വേറെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ശ്രീരാമകൃഷ്ണനെ ദർശിക്കുകയും അദ്ദേഹത്തിന്റെ ഉപദേശങ്ങൾ ശ്രവിക്കുകയും ചെയ്തു കുറച്ചുകഴിഞ്ഞ് ഞാൻ ഇന്ത്യയുടെ അങ്ങേ അതിർത്തിയിലേയ്ക്ക്, കറാച്ചിയിലേയ്ക്ക്, പോയി. ഞാൻ അദ്ദേഹത്തെ ജീവനോടെ പിന്നെ കാണുകയുണ്ടായില്ല; പക്ഷേ 1886 ആഗസ്ത് 16–ാം തീയതി ശ്രീരാമകൃഷ്ണപരമഹംസൻ മഹാസമാധി പ്രാപിച്ചപ്പോൾ ഞാൻ വീണ്ടും കല്കത്തയിലുണ്ടായിരുന്നു. ഉച്ചതിരിഞ്ഞ് ഞാൻ വീട്ടിൽനിന്നു പുറത്തേയ്ക്കിറങ്ങിയപ്പോൾ, ശ്രീരാമകൃഷ്ണപരമഹംസൻ മഹാസമാധി പ്രാപിച്ചു എന്നറിയിക്കുന്ന അച്ചടിച്ച ഒരു കുറിപ്പ് എനിക്കു കിട്ടി. ഞാൻ കാശീപുരത്തിലെ ഉദ്യാനവാടിയിലേയ്ക്ക് തിരിച്ചു; ഇവിടെയാണ് അഭിവന്ദ്യനായ ശ്രീരാമകൃഷ്ണദേവൻ, തന്റെ ശിഷ്യരാലും ആരാധകരാലും ഭക്തന്മാരാലും ഭക്തിപൂർവ്വം നിസ്തന്ദ്രം പരിചരിക്കപ്പെട്ട് സ്വജീവിതത്തിലെ അവസാനദിനങ്ങൾ കഴിച്ചത്. അവിടെ ആ പൂമുഖത്തിനു മുമ്പിൽ തുറന്ന സ്ഥലത്ത് മനോഹരമായ ഒരു വിരിപ്പിൻമേൽ ശുഭ്രവസ്ത്രാവൃതനും പുഷ്പാലംകൃതനുമായി അദ്ദേഹം കിടന്നിരുന്നു. വലതുവശം ചെരിഞ്ഞാണു കിടന്നിരുന്നത്; തലയ്ക്കു കീഴെ ഒരു തലയിണ, കാലി

digitized by www.sreyas.in

ന്നിടയിലും ഒരു തലയിണ വെച്ചിട്ടുണ്ട്. കണ്ഠത്തിലെ അർബുദംകൊണ്ട് കഠിനമായ വേദന അനുഭവിച്ചുകൊണ്ടിരുന്ന അവസാനമാസങ്ങളിൽ പോലും ഒരിക്കലും മുടങ്ങാതെ തുടരെ ആളുകൾക്ക് അദ്ധ്യാത്മോപദേശം അരുളിക്കൊണ്ടിരുന്ന ആ അധരങ്ങൾ മരണത്തിന്റെ നിശ്ശബ്ദതയിൽ മുദ്രിതങ്ങൾ. അന്തിമനിദ്രയിൽ വിശ്രാന്തികൊള്ളുന്ന ആ സ്നിഗ്ദ്ധമുഖത്ത് അന്ത്യശാന്തതയും അക്ഷോഭ്യതയും ശാന്തിയും മൃത്യുവിന്റെ പരമഗാംഭീര്യവും കളിയാടുന്നു. സമാധിയുടെ നിർവൃതിയിലാണ് ശരീരം ഉപേക്ഷിച്ചത് എന്ന് മുഖത്തെ മന്ദഹാസം തെളിയിക്കുന്നു. നരേന്ദ്രനാഥനും മഹേന്ദ്രനാഥനും മറ്റു ശിഷ്യന്മാരും നവവിധാനബ്രഹ്മസമാജത്തിലെ ത്രൈലോക്യനാഥനും മറ്റു പലരും നിലത്ത് ഇരിക്കുന്നുണ്ട്. അവരുടെ അടുത്തിരുന്ന ഞങ്ങളുടെ മുമ്പിലുള്ള ആ മുഖത്തെ അവർണ്ണനീയമായ ശാന്തി കണ്ടപ്പോൾ, ശരീരം ഒരു ഉറ മാത്രമാണെന്നും അന്തര്യാമിയായ ആത്മാവിനെ സാക്ഷാത്കരിക്കാൻ പ്രയാസമാണെന്നും ശ്രീരാമകൃഷ്ണൻ അരുളിയ വാക്കുകൾ എനിക്ക് ഓർമ്മവന്നു. ശരീരം ശ്മശാനത്തിലേയ്ക്കു കൊണ്ടുപോകാൻ, ശരീരത്തിലെ ചൂടു മാറുന്നതിനുവേണ്ടി, ആ വൈകുന്നേരം ഞങ്ങൾ കാത്തിരിക്കുമ്പോൾ ഒരു മേഘപാളി മുകളിൽക്കൂടി കടന്നുപോയി; വലിയ തുള്ളികളായി ഒരു ചെറുമഴ പൊഴിഞ്ഞു. മഹാപുരുഷന്മാർ മർത്ത്യലോകത്തിൽനിന്ന് അമരത്വത്തിലേയ്ക്ക് ഉയരുമ്പോൾ വാനവർ വർഷിക്കുമെന്ന് ശാസ്ത്രങ്ങൾ പ്രസ്താവിക്കുന്ന പുഷ്പവൃഷ്ടിയാണതെന്ന് സന്നിഹിതരായിരുന്നവർ പറഞ്ഞു.

ഞാൻ ശ്രീരാമകൃഷ്ണനെ ജീവനോടെ കണ്ടിട്ടുണ്ട്. അദ്ദേഹത്തിന്റെ ഉപദേശങ്ങൾ കേട്ടിട്ടുണ്ട് എന്നും, മരണത്തിന്റെ പ്രശാന്തതയിലും ശാന്തിയിലും അദ്ദേഹത്തെ കാണാൻ എനിക്ക് അവസരം ലഭിച്ചു എന്നും മാനവസമക്ഷം സാക്ഷ്യം രേഖപ്പെടുത്തുന്നതിനുവേണ്ടിയാണ് എനിക്ക് ദീർഘായുസ്സു നൽകപ്പെട്ടത് എന്ന് ഞാൻ ദൃഢമായി വിശ്വസിക്കുന്നു.

കാലം എങ്ങനെ അതിന്റെ സ്ഥാനവും വീക്ഷണഗതിയും ചിട്ടപ്പെടുത്തുന്നു! ബംഗാളിലെ അഭ്യസ്തവിദ്യരുടെ ഇടയിൽ ശ്രീരാമകൃഷ്ണൻ അറിയപ്പെടാൻ ഇടയായതെങ്ങനെ എന്നതിനെക്കുറിച്ച് അനുചിതമായ ബഹളങ്ങൾ കേട്ടിട്ടുണ്ട്. പ്രശസ്തനായ ഈ മനുഷ്യനോ ആ മനുഷ്യനോ അദ്ദേഹത്തെ കാണാനിടയായി എന്ന ആകസ്മികസംഭവമില്ലാതിരുന്നെങ്കിൽ ദക്ഷിണേശ്വരത്തെ യോഗിയെപ്പറ്റി ആരും അറിയുമായിരുന്നില്ല എന്നും പറഞ്ഞിരുന്നു. അങ്ങനെയായിരുന്നെങ്കിൽ മനുഷ്യവർഗ്ഗത്തിന്റെ ദൗർഭാഗ്യം! പക്ഷേ ഈ വിവാദമൊന്നും ചിന്താർഹമേ അല്ല. ശ്രീരാമകൃഷ്ണപരമഹംസനുമായി പരിചയപ്പെട്ടവരിൽ ഒരൊറ്റയാൾ പോലുമില്ല മതചരിത്രത്തിലോ അദ്ധ്യാത്മപ്രകാശത്തിലോ അദ്ദേഹത്തിന്റെ ഒപ്പം നിൽക്കാൻ പോന്നവനായിട്ട്. അദ്ദേഹത്തെ സന്ദർശിക്കുകയോ അദ്ദേഹം ചെന്നു കാണുകയോ ചെയ്തിട്ടുള്ള ധനാഢ്യരിൽ ഒരുവൻപോലും അനുസ്മരിക്കപ്പെടുമായിരുന്നില്ല. ശ്രീരാമകൃഷ്ണവചനാമൃതത്തിൽ ആ മനുഷ്യന്റെ പേരു പ്രസ്താവിക്കപ്പെട്ടിരുന്നില്ലെന്നുവരുകിൽ. അവരിൽ മിക്ക

digitized by www.sreyas.in

വരും വിസ്മൃതരായി; അവരുടെ ധനമാനങ്ങൾ മണ്ണടിഞ്ഞു. ചിലർ അദ്ദേഹത്തെ കിറുക്കനെന്നു കരുതി; ചിലർ കൗതുകവസ്തുവായും കണ്ടു. ഈ മനുഷ്യരൊക്കെ വിസ്മൃതിയിൽ മറഞ്ഞു: അതേ സമയം കാലം ശ്രീരാമകൃഷ്ണന് മാനവരാശിയുടെ മഹാചാര്യന്മാരുടെ കൂട്ടത്തിൽ നിശ്ചിതമായ ഒരു സ്ഥാനം ഉറപ്പിച്ചുകഴിഞ്ഞു. അദ്ദേഹത്തിന്റെ ചുറ്റും വന്നുകൂടിയ ആ ഏതാനും ചെറുപ്പക്കാർ, അവരേവരും ആദ്ധ്യാത്മികമായി അത്യുന്നതസ്ഥാനം പ്രാപിച്ചു. അദ്ദേഹത്തിന്റെ പ്രിയതമനും ഏറ്റവും പ്രകീർത്തിതനുമായ ശിഷ്യൻ സ്വാമിവിവേകാനന്ദനാകട്ടെ, പ്രവാചകൻ, സ്വരാജ്യസ്നേഹി, ആചാര്യൻ, സനാതനധർമ്മത്തിന്റെയും ഭാരതജനതയുടെയും നിർഭീകനായ പ്രബോധകൻ എന്നിങ്ങനെ അനശ്വരമായ കീർത്തിക്കു പാത്രമായിത്തീരുകയും ചെയ്തു.

'പ്രവാചകന്മാരിൽ അധുനാതനനായ ശ്രീരാമകൃഷ്ണൻ – ഏതൊരുവന്റെ വീക്ഷണവിശാലതയും വിശ്വാസവിശാലതയും സാക്ഷാത്ക്കാരദൃഢതയും സമസ്തലോകത്തിനും ദിവ്യപ്രബോധനമായിത്തീർന്നിരിക്കുന്നുവോ ആ ശ്രീരാമകൃഷ്ണന് – ജന്മം കൊടുക്കാൻ സാധിച്ചതിൽ ഭാരതം അതീവ കൃതജ്ഞതാനിർഭരമായിരിക്കണം; അല്ലാതെ, അഹങ്കരിക്കരുത്. ശ്രീരാമകൃഷ്ണപരമഹംസന്റെ വചനാമൃതത്തിൽ ഇനിയും ഗഹനമായ അർത്ഥമുണ്ട്. ഭാരതീയ ചിന്തയുടെയും വിജ്ഞാനത്തിന്റെയും വേരുകൾക്ക് ആഴവും കരുത്തും നൽകാൻ അതു സഹായിച്ചിട്ടുണ്ട്. കേവലമായ അദ്ധ്യാത്മശക്തിക്ക് പാണ്ഡിത്യത്തെയും ധനാഢ്യതയെയും ആഭിജാത്യത്തെയും പരാജിതമാക്കാനുള്ള കഴിവ് അതു തെളിയിച്ചു കാണിച്ചു. ഈ ശക്തി വിഭിന്നതലങ്ങളിൽക്കൂടി പ്രകാശിച്ച് അവസാനം ഭാരതത്തിന് സ്വാതന്ത്ര്യവും മുക്തിയും കൈയ്‌വരുത്തും.'*

ശ്രീരാമകൃഷ്ണവചനാമൃതത്തിൽ നാം കാണുന്ന ദൃശ്യങ്ങൾക്ക് അനുപൂരകമാണ് ശ്രീ നാഗേന്ദ്രനാഥഗുപ്തൻ നമുക്കു നല്കുന്ന ഈ തൂലികാചിത്രം. മാസ്റ്റർ മഹാശയൻ ശ്രീരാമകൃഷ്ണനെ കാണുന്നതിന് ഏഴെട്ടുമാസം മുമ്പു നടന്ന ഒരു സംഭവമാണ് ഇവിടെ വിവരിക്കപ്പെട്ടത്. പ്രഖ്യാപിതശിഷ്യന്മാരല്ലാത്തവരിൽപ്പോലും, ഒരിക്കൽ മാത്രം കണ്ടിട്ടുള്ളവരിൽപ്പോലും, ശ്രീരാമകൃഷ്ണൻ ചെലുത്തുന്ന സ്വാധീനം ഗ്രഹിക്കാൻ ഇതു നമ്മെ സഹായിക്കുന്നു. ശ്രീരാമകൃഷ്ണനെയും വചനാമൃതരചയിതാവിനെയും വിവേകാനന്ദസ്വാമികളെയും രാമകൃഷ്ണസംഘത്തെയും, ശ്രീരാമകൃഷ്ണകഥാമൃതത്തെയും പരിചയപ്പെടാനും അവരുടെ വികാസപരിണാമം കാണാനും അവരുടെ മഹത്ത്വം മനസ്സിലാക്കാനും ഭാഗ്യം ലഭിച്ച ഒരപൂർവ്വസുകൃതിയാണ് ശ്രീ നഗേന്ദ്രനാഥഗുപ്തൻ. അദ്ദേഹത്തിന്റെ ഈ അമൃതവചനം ശ്രീരാമകൃഷ്ണവചനാമൃതത്തിന് അനുരൂപമായ ഒരു ആമുഖമാകുന്നു.

---

* ശ്രീരാമകൃഷ്ണകഥാമൃതത്തിൽനിന്നു സംഭരിച്ചവയും താൻ നേരിൽ കേട്ട ഒന്നുരണ്ടെണ്ണവും ചേർത്ത് 'ശ്രീരാമകൃഷ്ണന്റെ അരുളപ്പാടുകൾ' എന്നപേരിൽ ശ്രീ നഗേന്ദ്രനാഥഗുപ്തൻ 1936-ൽ പ്രസിദ്ധപ്പെടുത്തിയ ഗ്രന്ഥത്തിന്റെ അവതാരികയിൽനിന്നും സംഗ്രഹിച്ചതാണ് ഈ വിവരണം.

digitized by www.sreyas.in



ഓം  സ്ഥാപകായ ച ധർമ്മസ്യ സർവ്വധർമ്മസ്വരൂപിണേ
അവതാരവരിഷ്ഠായ രാമകൃഷ്ണായ തേ നമഃ.

digitized by www.sreyas.in

# ശ്രീരാമകൃഷ്ണവചനാമൃതം

## പത്തൊമ്പതാം ഭാഗം

## ശ്രീരാമകൃഷ്ണന്റെ കൈയ്ക്ക് അപകടം

## അദ്ധ്യായം ഒന്ന്

1884 ഫെബ്രുവരി 2, ശനിയാഴ്ച

### സമാധി - ജഗന്മാതാവുമായി സംഭാഷണം

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് മുറിയിലിരിക്കുന്നു. മണി മൂന്ന്. മാഘമാസം, ശുക്ലഷഷ്ഠി.

ഒരു ദിവസം ഗുരുദേവൻ ഭാവാവസ്ഥയിൽ മൂളിമരക്കൂട്ടത്തിലേയ്ക്കു പോവുകയായിരുന്നു. കൂടെ ആരുമില്ലാതിരുന്നതുകൊണ്ട് കമ്പിവേലിക്കരികെ വീണു. അതുമൂലം ഇടത്തേ കൈയുടെ അസ്ഥി സ്ഥാനം തെറ്റി, വല്ലാതെ ചതവും പറ്റി. മാസ്റ്റർ കല്ക്കത്തയിലെ ഭക്തന്മാരുടെ പക്കൽനിന്നും വെച്ചുകെട്ടാനുള്ള ചട്ടവും പഞ്ഞിയും തുണിയും കൊണ്ടുവന്നിട്ടുണ്ട്.

രാഖാൽ, മഹിമാചരണൻ, ഹസ്ര, മുതലായ ഭക്തന്മാർ മുറിയിലുണ്ട്. മാസ്റ്റർ വന്ന് ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു.

ശ്രീരാമ: ആരിത്! നിനക്കെന്താ സുഖക്കേടു പിടിച്ചോ? ഇപ്പോഴൊക്കെ മാറിയോ?

മാസ്റ്റർ: ഉവ്വ്, മാറി.

ശ്രീരാമ: (മഹിമനോട്) അതേ, ഞാൻ യന്ത്രവും ഈശ്വരൻ യന്ത്രിയുമാണെങ്കിൽ, എന്താണെനിക്കിങ്ങനെ വന്നുകൂടിയത്?

digitized by www.sreyas.in

ഗുരുദേവൻ കട്ടിലിൽ ഇരിക്കുന്നു. മഹിമാചരണൻ തന്റെ തീർത്ഥയാത്രയുടെ വിവരങ്ങൾ പറയുന്നു; ഗുരുദേവൻ കേൾക്കുന്നു. പന്ത്രണ്ടുകൊല്ലം മുമ്പാണ് തീർത്ഥാടനം നടത്തിയത്.

മഹിമാചരണൻ: കാശിയിൽ സിക്റോൾ എന്ന സ്ഥലത്ത് ഒരു തോട്ടത്തിൽ ഞാനൊരു ബ്രഹ്മചാരിയെ കണ്ടു. അദ്ദേഹമവിടെ താമസമാക്കിയിട്ട് ഇരുപതു വർഷമായി എന്നു പറഞ്ഞു. എന്നിട്ടും അതാരുടെ തോട്ടമാണെന്ന് അദ്ദേഹത്തിന് അറിഞ്ഞുകൂടാ. വല്ല ആപ്പീസിലും ജോലി നോക്കുന്നുണ്ടോ എന്നെന്നോടു ചോദിച്ചു. ഇല്ലെന്നു പറഞ്ഞപ്പോൾ, 'എന്നാൽ പരിവ്രാജകനാണോ?' എന്നു ചോദിച്ചു.

നർമ്മദാതീരത്ത് ഒരു സാധുവിനെ കണ്ടു. അദ്ദേഹം ഉള്ളാലേ ഗായത്രി ജപിച്ചിരുന്നു. തത്സമയം ദേഹത്ത് രോമാഞ്ചമുണ്ടാകും. പിന്നെ പ്രണവവും ഗായത്രിയും ഉറക്കെ ചൊല്ലുമ്പോൾ അടുത്തുള്ളവർക്ക് ആനന്ദവും രോമാഞ്ചവും ഉണ്ടാകും.

ശ്രീരാമകൃഷ്ണനു കുട്ടികളുടെ സ്വഭാവം. വിശപ്പു തോന്നി; മാസ്റ്ററോടു ചോദിച്ചു: 'ഏയ്, നീയെന്ത് കൊണ്ടുവന്നിട്ടുണ്ട്?' രാഖാലിനെ കണ്ട് ഗുരുദേവൻ സമാധിസ്ഥനായി.

സമാധിയുണർന്നു. മനസ്സ് താഴോട്ടു വരാൻവേണ്ടി ഗുരുദേവൻ അരുളി: 'എനിക്ക് ജിലേബി തിന്നണം, വെള്ളം കുടിക്കണം.'

ബാലനെപ്പോലെ കരഞ്ഞുകൊണ്ട് ഗുരുദേവൻ ജഗന്മാതാവിനോട് പരാതി പറഞ്ഞു: 'ബ്രഹ്മമയി, എനിക്കെന്താണിങ്ങനെ വരുത്തിയത്? എന്റെ കൈയ് വല്ലാതെ നോവുന്നു.' (രാഖാൽ മുതൽപേരോട്) 'എനിക്ക് സുഖമാവുമോ?' ഭക്തന്മാർ ചെറിയ കുട്ടിയെ സമാധാനിപ്പിക്കുംപോലെ പറഞ്ഞു: 'സുഖമാവും തീർച്ച.'

ശ്രീരാമ: (രാഖാലിനോട്) നീയെന്നെ നോക്കാനാണിവിടെ താമസിക്കുന്നതെന്നുവരികിലും നിന്റെ പേരിൽ തെറ്റൊന്നുമില്ല.. എന്താന്നല്ലേ, നീ കൂടെയുണ്ടായിരുന്നാലും കമ്പിവേലിവരെ വരില്ലല്ലൊ?

### ശ്രീരാമകൃഷ്ണന്റെ സന്താനഭാവം

ശ്രീരാമകൃഷ്ണൻ വീണ്ടും ഭാവാവിഷ്ടനായി; ആ അവസ്ഥയിൽ അരുളി: 'ഓം ഓം ഓം. അമ്മേ, ഞാനെന്താണീ പറയുന്നത്? അമ്മേ എനിക്കു ബ്രഹ്മജ്ഞാനം തന്ന് ബോധം കെടുത്തല്ലേ! എനിക്കു ബ്രഹ്മജ്ഞാനം തരൊല്ലേ. അമ്മേ, ഞാനവിടുത്തെ പൈതൽ! പേടിക്കുന്നു , നടുങ്ങുന്നു! എനിക്കമ്മ വേണം. ബ്രഹ്മജ്ഞാനത്തിന് എന്റെ കോടി നമസ്കാരം! അതാർക്കാണ് വേണ്ടതെന്നുവെച്ചാൽ കൊടുത്തോളൂ. ആനന്ദമയീ, ആനന്ദമയീ!'

digitized by www.sreyas.in

'ആനന്ദമയീ, ആനന്ദമയീ!' എന്നുറക്കെ വിളിച്ചു കരഞ്ഞുകൊണ്ടു പാടി:

ആനന്ദമയീ, ആനന്ദമയീ,
ആനന്ദമയീ, നീയെവിടെ?
എല്ലാറ്റിന്നും ശക്തിയെഴും നീ-
യെന്നുടെയമ്മയിരിയ്ക്കുമ്പോൾ,
കണ്ണുമിഴിച്ചുമുറക്കമിളച്ചും-
കൊണ്ടിഹ ഞാനും വാഴുമ്പോൾ,
എന്നും ശ്യാമേ, മോഷണമയ്യോ,
എന്നുടെ വീട്ടിൽ നടക്കുന്നു!
ആനന്ദമയീ, ആനന്ദമയീ,
ആനന്ദമയീ, നീയെവിടെ?

ഗുരുദേവൻ വീണ്ടും അമ്മയോടു പറഞ്ഞു: 'അമ്മേ, ഞാനെന്തു തെറ്റാണു ചെയ്തത്? അമ്മേ, ഞാനെന്തെങ്കിലും ചെയ്യുന്നുണ്ടോ? ഭവതിയാണെല്ലാം ചെയ്യുന്നതമ്മേ. ഞാൻ യന്ത്രം, അവിടുന്നു യന്ത്രി, (രാഖാലിനോട്, ചിരിച്ചുകൊണ്ട്) സൂക്ഷിച്ചോ, നീ വീഴാതെ, പരിഭവിച്ച് അബദ്ധം പറ്റാതെ നോക്കിക്കോ.'

ഗുരുദേവൻ അമ്മയോട് പിന്നെയും പറഞ്ഞു: 'അമ്മേ, എനിക്കു വേദനയെടുക്കുന്നതുകൊണ്ടാണോ ഞാൻ കരയുന്നത്? അല്ല'

കണ്ണുമിഴിച്ചുമുറക്കമിളച്ചും-
കൊണ്ടിഹ ഞാനും വാഴുമ്പോൾ,
എന്നും ശ്യാമേ, മോഷണമയ്യോ,
എന്നുടെ വീട്ടിൽ നടക്കുന്നു!

## അദ്ധ്യായം രണ്ട്

### ഈശ്വരനെ എങ്ങനെ വിളിക്കണം? വ്യാകുലനായിട്ട്

ശ്രീരാമകൃഷ്ണദേവൻ ബാലനെപ്പോലെ ചിരിക്കുകയും സംസാരിക്കുകയും ചെയ്യുന്നു; വല്ലാതെ സുഖക്കേടാണെങ്കിലും കുട്ടികൾ ഇടയ്ക്കിടെ ചിരിക്കയും കളിക്കയും ചെയ്യുംപോലെ. മഹിമൻ മുതലായ ഭക്തന്മാരോടു സംസാരിക്കുന്നു.

**ശ്രീരാമ:** സച്ചിദാനന്ദസ്വരൂപനെ സാക്ഷാത്കരിക്കാതെ ഒന്നുമാവില്ല **ബാബൂ!** വിവേകവും വൈരാഗ്യവുംപോലെ ഒരു വസ്തുവുമില്ല. സംസാരികളുടെ ഭക്തി ക്ഷണികമാണ്. ചുട്ടുപഴുത്ത ഇരുമ്പുചട്ടിയിൽ വീണ

digitized by www.sreyas.in

വെള്ളത്തുള്ളി എത്രനേരം നില്ക്കും? ഒരു പൂവു കണ്ടാൽ, 'ആഹാ! ഈശ്വരസൃഷ്ടി എത്രമനോഹരം!' എന്നൊന്നു പറഞ്ഞെന്നു വരാം.

വ്യാകുലത വേണം. മകൻ ഭാഗത്തിനുവേണ്ടി കലശലുകൂട്ടുമ്പോൾ അച്ഛനുമമ്മയുംകൂടി ആലോചിച്ച് നേരത്തേതന്നെ അവന്റെ ഭാഗം വേർതിരിച്ചുകൊടുക്കുന്നു. വ്യാകുലതയോടെ വിളിച്ചാൽ ഈശ്വരൻ തീർച്ചയായും കേൾക്കും. നമ്മെ സൃഷ്ടിച്ചപ്പോൾ അദ്ദേഹത്തിന്റെ ഗൃഹത്തിൽ നമ്മുടെ ഭാഗവും ഉണ്ട്. ഈശ്വരൻ നമ്മുടെ സ്വന്തം അച്ഛൻ, സ്വന്തം അമ്മ. അദ്ദേഹത്തോടു നമുക്കു ബലം പ്രയോഗിക്കാം: 'തരൂ ദർശനം. ഇല്ലെങ്കിൽ ഞാൻ കഴുത്തിനു കത്തിവെയ്ക്കും!' എന്നു പറയാം.

അമ്മയെ എപ്രകാരം വിളിക്കണം എന്ന് ഗുരുദേവൻ പഠിപ്പിച്ചു തന്നു.

ശ്രീരാമ: ഞാൻ 'അമ്മേ' എന്ന് ഈ വിധത്തിൽ വിളിച്ചു: 'അമ്മേ, ആനന്ദമയി! ദർശനമരുളിയാലും, അരുളിയേ മതിയാവൂ!' പിന്നെ ചിലപ്പോൾ പറയും: 'അല്ലയോ ദീനനാഥ, ജഗന്നാഥ, ഞാൻ ജഗത്തിനു പുറത്തല്ലല്ലോ നാഥ! ഞാൻ ജ്ഞാനഹീനൻ, സാധനാഹീനൻ, ഭക്തിഹീനൻ, എനിക്കൊന്നും അറിഞ്ഞുകൂടാ. ദയവുചെയ്ത് ദർശനം തരണേ?'

ഗുരുദേവൻ അതികരുണസ്വരത്തിൽ, എങ്ങനെയാണ് ഈശ്വരനെ വിളിക്കേണ്ടത് എന്നു പഠിപ്പിച്ചുതന്നു. അതു കേട്ട് ഭക്തന്മാരുടെ ഹൃദയം ദ്രവിച്ചുപോയി. മഹിമാചരണൻ കണ്ണീരിൽ കുളിച്ചു.

മഹിമാചരണനെ നോക്കി ഗുരുദേവൻ പിന്നെയും പാടി:

'അമ്മേ, യമ്മേ,' വിളിയ്ക്കൂ മനസ്സേ,
കല്മഷമെന്യേ, വേണ്ടവിധത്തിൽ:
ഇല്ലാ, മിണ്ടാതിരിക്കില്ലദ്ദേവി;
തെല്ലും നിർദ്ദയയല്ലവൾ നൂനം.

**ശിവപുരത്തിലെ ഭക്തന്മാർ - മുക്തിയാർ**

ശിവപുരത്തിൽനിന്നും ഭക്തന്മാരെത്തി, അവർ അത്രയും അകലെനിന്ന് കഷ്ടപ്പെട്ടുവന്നിരിക്കുന്ന സ്ഥിതിക്ക് ശ്രീരാമകൃഷ്ണദേവന് ഒന്നും മിണ്ടാതിരിക്കാൻ കഴിഞ്ഞില്ല. സാരവും രഹസ്യവുമായ ഏതാനും കാര്യങ്ങൾ അദ്ദേഹം അവർക്കുപദേശിച്ചു.

ശ്രീരാമ: ഈശ്വരൻ മാത്രം സത്യം, ബാക്കിയൊക്കെ അനിത്യം ഉടയവനും ഉദ്യാനവും; ഈശ്വരനും അദ്ദേഹത്തിന്റെ ഐശ്വര്യവും, ആളുകൾ ഉദ്യാനംമാത്രം കാണുന്നു. ഉടയവനെ എത്രപേർക്കു വേണം?

digitized by www.sreyas.in

ഭക്തൻ: അതേ, പക്ഷേ എന്താണ് വഴി?

ശ്രീരാമ: സദസദ്വിചാരം. അദ്ദേഹം സത്യം, ബാക്കി സമസ്തവും അനിത്യം, എന്നിങ്ങനെ എല്ലാ നേരവും വിവേചനം ചെയ്യണം. വ്യാകുലതയോടെ അദ്ദേഹത്തെ വിളിക്കയും വേണം.

ഭക്തൻ: പക്ഷേ, അതിന് നേരമെവിടെ?

ശ്രീരാമ: നേരമുള്ളവർ ധ്യാനവും ഭജനയും ചെയ്യണം. അതിനു ഒഴിവുകിട്ടാത്തവർ, രണ്ടു നേരം ഉള്ളഴിഞ്ഞ് ഈശ്വരനെ നമസ്കരിക്കണം. അദ്ദേഹം അന്തര്യാമിയല്ലയോ? അദ്ദേഹത്തിനറിയാം, 'ഇവരെന്തു ചെയ്യും! പലേ ജോലികളും ചെയ്യാനുണ്ട്' എന്ന്. നിങ്ങൾക്ക് ഈശ്വരനെ വിളിക്കാൻ നേരമില്ല. നിങ്ങളുടെ മുക്തിയാർ അദ്ദേഹത്തിന് കൊടുക്കിൻ. എന്നാൽ, ഈശ്വരനെ പ്രാപിച്ചില്ലെങ്കിൽ, അദ്ദേഹത്തെ ദർശിച്ചില്ലെങ്കിൽ, ഒക്കെ വെറുതെ.

ഒരു ഭക്തൻ: പ്രഭോ, അവിടുത്തെ കാണുന്നതും ഈശ്വരനെ കാണുന്നതും ഒന്നുതന്നെ.

ശ്രീരാമ: അങ്ങനെയൊന്ന് ഇനി മിണ്ടിപ്പോകരുത്. തിര ഗംഗയുടെയാണ്. ഗംഗയൊരിക്കലും തിരയുടേതല്ല. 'ഞാൻ എന്തൊരു കേമൻ! ഞാൻ ഇന്നവൻ.' ഈ വക അഹംഭാവങ്ങൾ പോകാതെ ഈശ്വരനെ കിട്ടുകയില്ല. അഹംഭാവക്കുന്നിനെ ഭക്തിയുടെ കണ്ണുനീരിൽ കുതിർത്തു സമനിരപ്പാക്കുവിൻ.

**സംസാരമെന്തിന്? ഭോഗാന്തത്തിൽ വ്യാകുലതയും ഈശ്വരലാഭവും**

ഭക്തൻ: അദ്ദേഹം എന്തിനാണ് ഞങ്ങളെ സംസാരത്തിൽ വെച്ചുകൊണ്ടിരിക്കുന്നത്?

ശ്രീരാമ: സൃഷ്ടിക്കുവേണ്ടി വെച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ ഇച്ഛ! അദ്ദേഹത്തിന്റെ മായ! കാമിനീകാഞ്ചനം കൊടുത്ത് അദ്ദേഹം മോഹിപ്പിച്ചുവെച്ചിരിക്കുന്നു.

ഭക്തൻ: എന്തിന് മോഹിപ്പിച്ചുവെച്ചിരിക്കുന്നു? എന്തിനദ്ദേഹത്തിന്റെ ഇച്ഛയങ്ങനെ?

ശ്രീരാമ: ഈശ്വരൻ ഒരിക്കൽ തന്റെ ആനന്ദം തന്നുകഴിഞ്ഞാൽ, പിന്നെയാരും സംസാരജീവിതത്തിനുപോവില്ല. സൃഷ്ടിയും നടക്കില്ല.

അരി വലിയ ചാക്കുകളിലാക്കി അറകളിൽ സൂക്ഷിക്കുന്നു. എലി അരി തിന്നാതിരിക്കാൻ വ്യാപാരികൾ അതിനടുത്ത് ഒരു തട്ടത്തിൽ കുറെ ശർക്കര ചേർത്ത മലരു കൊണ്ടുവെച്ചിരിക്കും. മലരിന്റെ മധുരം പിടിച്ച്

digitized by www.sreyas.in

എലികൾ രാത്രി മുഴുവൻ അതും കൊറിച്ചുകൊണ്ടിരിക്കും. അവ പിന്നെ അരി അന്വേഷിക്കുന്നതേയില്ല! എന്നാൽ നോക്കൂ. ഇടങ്ങഴി അരികൊണ്ട് പതിന്നാലിരട്ടി മലരുണ്ടാകും. കാമിനീകാഞ്ചനത്തിന്റെ ആനന്ദത്തെ അപേക്ഷിച്ച് ഈശ്വരന്റെ ആനന്ദം എത്രയോ മഹത്തരം! ഭഗവദ്രൂപം ചിന്തിച്ചാൽ രംഭയുടേയും തിലോത്തമയുടേയും രൂപം ചുടലച്ചാമ്പലായിത്തോന്നും.

ഭക്തൻ: ഈശ്വരനെ പ്രാപിക്കാൻ ഞങ്ങൾക്കെന്താണ് വ്യാകുലതയുണ്ടാകാത്തത്?

ശ്രീരാമ: ഭോഗാന്തത്തിലെത്താതെ വ്യാകുലത വരില്ല. കാമിനീകാഞ്ചനഭോഗത്തിന് എത്ര ഓഹരിയുണ്ടോ അത്രയും തിന്നുതീർക്കാതെ ജഗന്മാതാവിലേയ്ക്ക് മനസ്സു പോവില്ല. കുട്ടി കളിയിൽ മതിമയങ്ങിയിരിക്കുമ്പോൾ, അതമ്മയെ തേടുന്നില്ല. കളിയൊക്കെ കഴിഞ്ഞാൽ, 'അമ്മയുടെ അടുക്കൽ പോകണം' എന്നു തുടങ്ങും. ഹൃദയന്റെ മകൻ പ്രാവുകളുമായി കളിച്ചുകൊണ്ടിരുന്നു – 'വാ വാ തി തി' എന്ന് പ്രാവിനെ വിളിച്ചുകൊണ്ട്. ആ കളി മടുത്തപ്പോൾ, ഉടൻ കരച്ചിലും തുടങ്ങി. അപ്പോൾ ഒരപരിചിതൻ വന്നു പറഞ്ഞു: 'വാ, ഞാൻ നിന്നെ നിന്റെ അമ്മയുടെ അടുത്തുകൊണ്ടുപോകാം.' അവൻ വേഗം യാതൊരു ശങ്കയും കൂടാതെ അയാളുടെ തോളിൽക്കയറി യാത്രയായി.

നിത്യസിദ്ധന്മാരായിട്ടുള്ളവർക്ക് സംസാരത്തിൽ പെടേണ്ടതായി വരില്ല. അവരുടെ ഭോഗവാസന ജനനംമുതൽക്കേ അസ്തമിച്ചിരിക്കുന്നു.

**ശ്രീ മധുഡോക്ടറുടെ വരവ് – മധുസൂദനനും നാമമാഹാത്മ്യവും**

മണിയഞ്ചടിച്ചു. മധുഡോക്ടർ വന്നുചേർന്നു. അദ്ദേഹം ശ്രീരാമകൃഷ്ണന്റെ കൈയ് വെച്ചുകെട്ടാൻ തുണി തെറുക്കുന്നു. ഗുരുദേവൻ ബാലനെപ്പോലെ ചിരിച്ചുകൊണ്ട് പറഞ്ഞു: 'ഇഹത്തിലെയും പരത്തിലെയും മധുസൂദനൻ'

മധു: (ചിരിച്ചുകൊണ്ട്) വെറും പേരിന്റെ ഭാരംകൊണ്ട് തുലയുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്ത്, നാമം നിസ്സാരമോ? ഈശ്വരനും അദ്ദേഹത്തിന്റെ നാമവും ഭിന്നമല്ല. സത്യഭാമ ഒരിക്കൽ സ്വർണ്ണമണിമാണിക്യങ്ങൾകൊണ്ട് ശ്രീകൃഷ്ണന് തുലാഭാരം നടത്താൻ നോക്കി, പക്ഷേ സാധിച്ചില്ല. രുക്മിണി തുളസിയിലയിൽ കൃഷ്ണനാമമെഴുതി ത്രാസിന്റെ തട്ടിലിട്ടപ്പോൾ തൂക്കം ശരിയായി!

digitized by www.sreyas.in

ഡോക്ടർ: ഇനി കൈയ് വെച്ചുകെട്ടും. തറയിൽ ഒരു കിടക്ക വിരിച്ചു: ഗുരുദേവൻ ചിരിച്ചുകൊണ്ട് തറയിലിറങ്ങി കിടന്നു; ഈണത്തിൽ പാടി:

പരമോരുക രാധാദേവിതൻ പ്രേമത്തിന്റെ
ചരമാവസ്ഥയിതു, മരണാർത്ഥമാം യത്നം.

ഭക്തന്മാർ ചുറ്റും ഇരിപ്പുണ്ട്. ഗുരുദേവൻ വീണ്ടും പാടി:

ഗോപികമാരവർ തോഴിമാരെല്ലാം
പ്രാപിച്ചു പൊയ്കതൻ തീരമക്കാലം.

ഗുരുദേവനും ചിരിച്ചു, ഭക്തന്മാരും ചിരിച്ചു. കൈയ് വെച്ചുകെട്ടിക്കഴിഞ്ഞപ്പോൾ ഗുരുദവൻ പറഞ്ഞു: "എനിക്ക് കല്ക്കത്തയിലെ ഡോക്ടർമാരിൽ അത്രവലിയ വിശ്വാസമൊന്നുമില്ല. ശംഭു പനികൊണ്ട് പിച്ചുംപേയും പറയാൻ തുടങ്ങിയപ്പോൾ ഡോക്ടർ സർവ്വാധികാരി പറഞ്ഞു: 'ഓ, അതൊന്നും സാരമില്ല. അത് മരുന്നിന്റെ ലഹരിയാണ്!' കുറച്ചുകഴിഞ്ഞ് ശംഭു മരിച്ചുംപോയി!"

(ശംഭുമല്ലികന്റെ മരണം 1877-ൽ.)

## മഹിമാചരണനോടുള്ള ഉപദേശം

സന്ധ്യ കഴിഞ്ഞു, അമ്പലങ്ങളിലെ ദീപാരാധന തീർന്നു. കുറച്ചു കഴിഞ്ഞപ്പോഴേയ്ക്കും കല്ക്കത്തയിൽനിന്നും അധരൻ വന്നു. അദ്ദേഹം ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു. മുറിയിൽ മഹിമാചരണൻ, രാഖാൽ, മാസ്റ്റർ. ഹസ്രയും ഇടയ്ക്കൊന്നു വന്നുപോകും.

അധരൻ: അങ്ങേയ്ക്ക് എങ്ങനെയിരിക്കുന്നു?

ശ്രീരാമ: (സ്നേഹാർദ്രസ്വരത്തിൽ) ഇതു കണ്ടോ! കൈയ് വേദന കൊണ്ട് എന്തായെന്നോ? (ചിരിച്ചുകൊണ്ട്) കഴിയുന്നു എങ്ങനെയോ!

അധരൻ തറയിൽ ഭക്തന്മാരുടെകൂടെ ഇരുന്നു. ഗുരുദേവൻ അദ്ദേഹത്തോടു പറഞ്ഞു: 'നീ ഇവിടെയൊന്നു പതുക്കെ തിരുമ്മൂ.' അധരൻ ചെറുകട്ടിലിന്റെ വടക്കെ അറ്റത്തിരുന്നുകൊണ്ട് ഗുരുദേവന്റെ ശ്രീപാദസേവ ചെയ്തു. ഗുരുദേവൻ മഹിമാചരണനുമായി പിന്നെയും സംസാരിച്ചു.

### മുഖ്യസംഗതി അഹൈതുകീഭക്തി - സ്വസ്വരൂപത്തെ അറിയുക

ശ്രീരാമ: (മഹിമനോട്) അഹൈതുകീഭക്തി – നിനക്കിത് അഭ്യസിക്കാൻ കഴിഞ്ഞാൽ വളരെ നന്നായിരിക്കും. അത്തരം ഭക്തിയുള്ളവൻ പറയും, 'പ്രഭോ, എനിക്ക് മുക്തിയും ധനവും മാനവും രോഗശാന്തിയും

digitized by www.sreyas.in

ഒന്നും വേണ്ട. എനിക്ക് അവിടുത്തെ മാത്രം മതി.' ഇതിന്റെ പേരാണ് അഹൈതുകീഭക്തി. പണക്കാരന്റെ അടുക്കൽ പലരും വരും. പലതും കൊതിച്ച്. എന്നാലൊരാൾക്ക് ഒന്നും വേണ്ട, വെറും സ്നേഹംകൊണ്ട് ആളെ കാണാൻവേണ്ടി മാത്രം വരുന്നു എങ്കിൽ പണക്കാരന് അയാളോട് സ്നേഹം തോന്നും.

പ്രഹ്ലാദന് അഹൈതുകീഭക്തി, ഈശ്വരനോട് ശുദ്ധവും നിഷ്കാമവുമായ ഭക്തി, ഉണ്ടായിരുന്നു.

മഹിമാചരണൻ മിണ്ടാതിരുന്നു. ഗുരുദേവൻ വീണ്ടും അദ്ദേഹത്തോടരുളിച്ചെയ്തു:

ശ്രീരാമ: ആട്ടെ, ഇനി നിന്റെ ഭാവത്തിനു യോജിച്ചതുപോലെ പറയാം, കേട്ടോളൂ. വേദാന്തമതപ്രകാരം സ്വസ്വരൂപത്തെ അറിയണം. പക്ഷേ, 'അഹം' വെടിയാതെ അതുണ്ടാവില്ല. അഹം, ജലത്തെ രണ്ടായി തിരിക്കുന്ന ഒരു വടിപോലെയാണ് – ഞാൻ വേറെ, നീ വേറെ, സമാധിയിൽ ഈ അഹം പൊയ്ക്കഴിഞ്ഞാൽ ബ്രഹ്മം സ്വബോധത്തിൽ അനുഭവപ്പെടുന്നു.

ശ്രീരാമകൃഷ്ണന് ബ്രഹ്മജ്ഞാനമുണ്ടോ എന്ന് ചില ഭക്തന്മാരൊക്കെ സംശയിച്ചു. ഉണ്ടെന്നുവരികിൽ അദ്ദേഹം എന്തുകൊണ്ടാണ് 'ഞാൻ ഞാൻ' എന്നു പറയുന്നത്?

ഗുരുദേവൻ വീണ്ടുമരുളി: "ഞാൻ, മഹിമചക്രവർത്തി, വിദ്വാൻ,' എന്ന 'അഹം' ഭാവത്തെ ഉപേക്ഷിക്കണം. വിദ്യയിൽനിന്നുണ്ടാകുന്ന 'അഹം' കൊണ്ടു ദോഷമില്ല. ശങ്കരാചാര്യർ ലോകരെ പഠിപ്പിക്കാൻവേണ്ടി 'വിദ്യയുടെ അഹം' ഭാവത്തെ വെച്ചിരുന്നു.

സ്ത്രീകളുമായുള്ള ബന്ധത്തിൽ വളരെ സൂക്ഷിച്ചില്ലെങ്കിൽ ബ്രഹ്മജ്ഞാനം ഉണ്ടാവില്ല. അതുകൊണ്ട് സംസാരത്തിലിരിക്കുന്നവർക്ക് ബ്രഹ്മജ്ഞാനം നേടാൻ മഹാപ്രയാസം. എത്ര മിടുക്കനായാലും കരിപ്പുരയിൽ പാർത്താൽ മേത്ത് കരി പുരളും. യുവതിയുടെ സംസർഗ്ഗം നിഷ്കാമനിലും കാമമുളവാക്കും.

എന്നാൽ ജ്ഞാനിക്കു വല്ലപ്പോഴുമൊക്കെ സ്വദാരഗമനം ദോഷമല്ല. മലമൂത്രവിസർജ്ജനംപോലെ രേതോത്സർഗ്ഗവും. പുറത്തു പോയി. തീർന്നു. വല്ലപ്പോഴും സ്വല്പം മധുരപലഹാരം കഴിക്കാം. (മഹിമൻ ചിരിക്കുന്നു.) ഗൃഹസ്ഥന് അതുകൊണ്ട് വലിയ ദോഷമില്ല."

**സന്ന്യാസിയുടെ കഠിനനിയമവും ശ്രീരാമകൃഷ്ണദേവനും**

ശ്രീരാമ: സന്ന്യാസിക്ക് അതു വലിയ ദോഷമാണ്. സന്ന്യാസി സ്ത്രീയുടെ പടം പോലും നോക്കരുത്. സന്ന്യാസിക്ക് സ്ത്രീ – തുപ്പിക്ക

digitized by www.sreyas.in

ളഞ്ഞത് പിന്നെയും തിന്നൽ. സന്ന്യാസി സ്ത്രീയുടെ സമീപമിരുന്ന് വർത്തമാനം പറയരുത് – അവളെത്ര ഭക്തയായിരുന്നാൽ പോലും – അരുത്, സന്ന്യാസി ജിതേന്ദ്രിയനാണെങ്കിൽ പോലും അങ്ങനെ സംസാരിക്കരുത്.

സന്ന്യാസി കാമിനിയും കാഞ്ചനവും, രണ്ടും ഉപേക്ഷിക്കണം. സ്ത്രീയുടെ പടംപോലും നോക്കരുതാത്തതുപോലെ കാഞ്ചനവും, പണവും, തൊട്ടുകൂടാ. പണം അടുത്തിരുന്നാൽതന്നെ കുഴപ്പമാണ്. കണക്കുകൂട്ടൽ, ദുശ്ചിന്ത, ധനമദം, ആളുകളോടു കോപം ഇതൊക്കെ പണം അടുത്തിരുന്നാൽപോലും വന്നുകൂടും. സൂര്യനെ കണ്ടുകൊണ്ടിരിക്കുന്നു. കാർമേഘം വന്നു. എല്ലാം മറച്ചുകളഞ്ഞു. അതുകൊണ്ടാണ് മാർവാറി ഹൃദയന്റെ അടുക്കൽ എനിക്കുവേണ്ടി പണം ഏല്പിക്കാൻ പുറപ്പെട്ടപ്പോൾ, 'അതും പാടില്ല; അടുത്തിരുന്നാൽപോലും കാർമേഘം വരും.' എന്നു ഞാൻ പറഞ്ഞത്.

സന്ന്യാസിക്ക് ഇത്ര കഠിനനിയമം എന്തുകൊണ്ടാണ്? സ്വന്തം ശ്രേയസ്സിനുവേണ്ടി എന്നതു വാസ്തവം. പിന്നെ ലോകശിക്ഷണത്തിനും. സന്ന്യാസി സ്വയം നിർലിപ്തനായിരിക്കാം, ജിതേന്ദ്രിയനായിരിക്കാം, എന്നാലും ലോകശിക്ഷണത്തിനുവേണ്ടി ഈ വിധം ത്യാഗം ചെയ്യണം.

സന്ന്യാസിയുടെ നൂറുശതമാനം ത്യാഗം കണ്ടാൽ സാധാരണക്കാരന് ത്യാഗത്തിന് തന്റേടം തോന്നും. അപ്പൊഴേ അയാൾ കാമിനീകാഞ്ചനം ഉപേക്ഷിക്കാൻ ശ്രമിക്കൂ. ഈ ത്യാഗമാതൃക സന്ന്യാസി കാണിച്ചില്ലെങ്കിൽ, പിന്നെയാരു കാണിക്കും?

**ജനകാദികൾ ഈശ്വരലാഭത്തിനുശേഷം ഗാർഹസ്ഥ്യം നയിച്ചു.**

ശ്രീരാമ: ഈശ്വരനെ സാക്ഷാത്കരിച്ചശേഷം ലോകജീവിതം നയിക്കാം. വെണ്ണയാക്കിയിട്ട് വെള്ളത്തിലിടുംപോലെ, ജനകൻ ബ്രഹ്മജ്ഞാനം നേടിയശേഷം സംസാരത്തിൽ വസിച്ചു.

ജനകൻ രണ്ടുവാൾകൊണ്ടു പയറ്റി. ജ്ഞാനത്തിന്റെയും കർമ്മത്തിന്റെയും. സന്ന്യാസി കർമ്മം വെടിയുന്നു. അതിനാൽ അയാൾ ഒരു വാൾകൊണ്ടുമാത്രം പയറ്റുന്നു. ജ്ഞാനത്തിന്റെ. ജനകനെപ്പോലെ ജ്ഞാനിയായ ഗൃഹസ്ഥന് മരത്തിന്റെ മൂട്ടിലെ പഴവും മേലേത്തെ പഴവും, രണ്ടും, തിന്നാം; സാധുസേവയും അതിഥിസത്കാരവും ഒക്കെ ചെയ്യാം. ഞാനമ്മയോടു പറഞ്ഞു: 'അമ്മേ, എന്നെ വരണ്ട സാധുവാക്കൊല്ലേ!'

ബ്രഹ്മജ്ഞാനം ലഭിച്ചശേഷം ആഹാരത്തിന്റെ കാര്യത്തിലും വർജ്ജ്യാവർജ്ജ്യചിന്ത ഉണ്ടായിരിക്കയില്ല. ബ്രഹ്മജ്ഞാനികളായ

digitized by www.sreyas.in

ഋഷികൾക്ക്, ബ്രഹ്മജ്ഞാനത്തിനുശേഷം എന്തും കഴിക്കാൻ കഴിഞ്ഞിരുന്നു – പന്നിയിറച്ചിപോലും.

**ചതുരാശ്രമങ്ങൾ – യോഗതത്ത്വവും ശ്രീരാമകൃഷ്ണനും**

ശ്രീരാമ: (മഹിമനോട്) ആകപ്പാടെ രണ്ടുതരം യോഗമുണ്ട്, കർമ്മയോഗവും മനോയോഗവും; അതായത്, കർമ്മത്തിൽകൂടിയുള്ള യോഗവും മനസ്സിൽകൂടിയുള്ള യോഗവും.

ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം – ഇവയിൽ മൂന്നവസ്ഥകളിൽ കർമ്മം ചെയ്യേണ്ടതുണ്ട്. സന്ന്യാസി ദണ്ഡും കമണ്ഡലുവും ഭിക്ഷാപാത്രവും കൊണ്ടുനടക്കുന്നു. സന്ന്യാസിയും നിത്യകർമ്മം ചെയ്യുന്നു. എന്നാലതിൽ മനസ്സ് പതിഞ്ഞെന്നുവരില്ല. താൻ ചെയ്യുന്നുവെന്ന വിചാരം വരില്ല – ഈശ്വരനിലും മനസ്സുറപ്പിക്കുന്നില്ല. ചില സന്ന്യാസിമാർ ആളുകൾക്കൊരു മാതൃക കാട്ടാൻവേണ്ടി നിത്യകർമ്മം ചെയ്യുന്നു. ഗൃഹസ്ഥനോ മറ്റാശ്രമങ്ങളിൽപെട്ടവരോ നിഷ്കാമമായി കർമ്മം ചെയ്യുന്നുവെങ്കിൽ, അവർ കർമ്മത്തിൽക്കൂടി യോഗം പ്രാപിക്കുന്നു.

ശുകദേവാദികളുടേതുപോലുള്ള പരമഹംസാവസ്ഥയിൽ സർവ്വകർമ്മങ്ങളും വിട്ടുപോകുന്നു – പൂജ, ജപം, തർപ്പണം, സന്ധ്യ ഈവക സർവ്വകർമ്മങ്ങളും. ഈ അവസ്ഥയിൽ മനോയോഗം മാത്രം. ബാഹ്യകർമ്മങ്ങൾ, ലോകശിക്ഷണത്തിനായി ചിലപ്പോഴൊക്കെ ചെയ്തെന്നുവന്നേയ്ക്കാം. എന്നാൽ സർവ്വദാ സ്മരണയും മനനവും ഉണ്ട്.

**മഹിമാചരണൻ ഉത്തരഗീത വായിക്കുന്നു. – ഗുരുദേവൻ സമാധിയിൽ**

വർത്തമാനം പറഞ്ഞുപറഞ്ഞ് രാത്രി എട്ടുമണിയായി. ശ്രീരാമകൃഷ്ണദേവൻ മഹിമാചരണനോട് ശാസ്ത്രത്തിൽനിന്ന് എന്തെങ്കിലും സ്തോത്രങ്ങളോ മറ്റോ വായിച്ചുകേൾപ്പിക്കാൻ ആവശ്യപ്പെട്ടു. മഹിമാചരണൻ ഉത്തരഗീതയെടുത്ത് അതിൽ ആദ്യം തന്നെ പരബ്രഹ്മത്തെക്കുറിച്ചുള്ള ശ്ലോകം വായിച്ചുകേൾപ്പിച്ചു:

യദേകം നിഷ്കലം ബ്രഹ്മ, വ്യോമാതീതം നിരഞ്ജനം
അപ്രതർക്യമവിജ്ഞേയം വിനാശോത്പത്തിവർജ്ജിതം.

(ബ്രഹ്മം ഒന്നുമാത്രം, അതിന് അവയവങ്ങളില്ല; ആകാശത്തിനും അതീതമാണത്. ഒരു കളങ്കവും അതിനെ സ്പർശിക്കയില്ല. ചിന്തയ്ക്കോ മനസ്സിനോ അതിനെ ഗ്രഹിക്കാനാവില്ല. ആദിയും അറുതിയും അതിനില്ല.)

ക്രമേണ മൂന്നാമദ്ധ്യായത്തിലെ ഏഴാം ശ്ലോകം വായിച്ചു:

അഗ്നിർദ്ദേവാ ദ്വിജാതീനാം മുനീനാം ഹൃദി ദൈവതം
പ്രതിമാ സ്വല്പബുദ്ധീനാം സർവ്വത്ര സമദർശിനാം.

digitized by www.sreyas.in

അതായത്, ബ്രാഹ്മണർക്ക് ദേവൻ അഗ്നി; മുനിമാർക്ക് ദൈവം ഹൃദയത്തിൽ; സ്വല്പബുദ്ധികൾക്ക് പ്രതിമതന്നെ ദേവൻ. സമദർശികളായ യോഗികൾക്ക് ദൈവം എങ്ങുമുണ്ട്.

'സർവ്വത്ര സമദർശിനാം' എന്നത് കേട്ടമാത്രയിൽ ഗുരുദേവൻ പെട്ടെന്ന് ഇരുന്നിടത്തുനിന്നും എഴുന്നേറ്റു നിവർന്നിരുന്ന് സമാധിയിലാണ്ടു. കൈയിന്മേൽ കമ്പും കെട്ടും. ഭക്തന്മാരെല്ലാവരും വിസ്മയസ്തബ്ധർ – സമദർശിയായ ഈ മഹായോഗിയുടെ നില നോക്കിക്കൊണ്ടു നില്ക്കുന്നു.

ഏറെനേരം ഈ നിലയിൽ നിന്നശേഷം സാധാരണനിലയിലായി, വീണ്ടും ഇരുന്നു. മഹിമാചരണനോട് പിന്നെ ആ ഹരിഭക്തിയെക്കുറിച്ചുള്ള ശ്ലോകങ്ങൾ ചൊല്ലാൻ പറഞ്ഞു. മഹിമൻ നാരദപഞ്ചരാത്രത്തിൽനിന്നും വായിച്ചു.

അന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?
നാന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?
ആരാധിതോ യദി ഹരിസ്തപസാ തതഃ കിം?
നാരാധിതോ യദി ഹരിസ്തപസാ തതഃ കിം?

വിരമ വിരമ ബ്രഹ്മൻ കിം തപസ്യാസു വത്സ,
വ്രജ വ്രജ ദ്വിജ ശീഘ്രം ശങ്കരം ജ്ഞാനസിന്ധും;
ലഭ ലഭ ഹരിഭക്തിം വൈഷ്ണവോക്താം സുപക്വാം
ഭവനിഗഡനിബന്ധച്ഛേദിനീം കർത്തരീം ച.

(അകത്തും പുറത്തും ഹരിയെ കാൺകിൽ തപസ്സു പിന്നെയെന്തിന്? ഉള്ളിലും വെളിയിലും ഹരിയെ കാണാൻ കഴിയുന്നില്ലെങ്കിൽ തപസ്സുകൊണ്ടെന്തു കാര്യം? ഹരിപൂജ ചെയ്യുന്നാകിൽ പിന്നെയെന്തിന് തപസ്സ്? ഹരിയെ ഭജിക്കായ്കിൽ തപസ്സുകൊണ്ടെന്തു ഫലം? വത്സ, നിർത്തു, നിർത്തു; എന്തിനു തപിക്കുന്നു? ഹേ വടോ, ജ്ഞാനനിധിയായ ശങ്കരനെ വേഗം ശരണമടയുക. വിഷ്ണുഭക്തന്മാരുപദേശിച്ചിട്ടുള്ളതും പാകം വന്നതും, നിന്നെ സംസാരത്തിൽ ചേർത്തു തളച്ചിരിക്കുന്ന ചങ്ങലയെ ഛേദിക്കുന്ന വാളുമായ ഹരിഭക്തി നേടിയാലും നേടിയാലും.)

ശ്രീരാമ: ആഹാ! ആഹാ!

**ഭാണ്ഡവും ബ്രഹ്മാണ്ഡവും നീതന്നെ ചിദാനന്ദം – നാഹം നാഹം**

ശ്ലോകങ്ങൾ കേട്ട് ഗുരുദേവൻ പിന്നെയും ഭാവാവിഷ്ടനായതാണ്! പ്രയാസപ്പെട്ട് ഒരു പ്രകാരത്തിൽ തന്നെത്താൻ പിടിച്ചു നിർത്തി. പിന്നെ യതിപഞ്ചകത്തിൽ നിന്നും വായിച്ചു:

digitized by www.sreyas.in

യസ്യാമിദം കല്പിതമിന്ദ്രജാലം,
ചരാചരം ഭാതി മനോവിലാസം,
സച്ചിത്സുഖൈകം ജഗദാത്മരൂപം,
സാ കാശികാഹം നിജബോധരൂപം.

(മനോവിലാസം മാത്രവും ഇന്ദ്രജാലസമാനവുമായ ഈ ചരാചരം ഏതൊരുവളിൽ കല്പിതമോ, ആ സച്ചിദാനന്ദസ്വരൂപവും ജഗദന്തരാത്മാവും ജ്ഞാനസ്വരൂപവുമായ കാശീവാസിനി ദേവി ഞാനാകുന്നു.)

'സാ കാശികാഹം നിജബോധരൂപം' എന്നു കേട്ടപ്പോൾ ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഭാണ്ഡത്തിലുള്ളത് ബ്രഹ്മാണ്ഡത്തിലുമുണ്ട്.'

പിന്നെ നിർവ്വാണഷട്കം വായിച്ചു:

ഓം മനോബുദ്ധ്യഹങ്കാരചിത്താനി നാഹം.
ന ച ശ്രോത്രജിഹ്വേ ന ച ഘ്രാണനേത്രേ,
ന ച വ്യോമ ഭൂമിർന തേജോ ന വായു-
ശ്ചിദാനന്ദരൂപഃ ശിവോ$f$ഹം ശിവോ$f$ഹം.

(ഞാൻ മനമല്ല, ബുദ്ധിയല്ല, അഹങ്കാരമല്ല, ചിത്തമല്ല, കാതല്ല, നാക്കല്ല, മൂക്കല്ല, കണ്ണല്ല; ആകാശമോ ഭൂമിയോ അഗ്നിയോ വായുവോ അല്ല – ചിദാനന്ദരൂപനായ ശിവനാണു ഞാൻ, ശിവനാണു ഞാൻ.)

'ചിദാനന്ദരൂപം ശിവോ$f$ഹം ശിവോ$f$ഹം.' എന്ന് മഹിമാചരണൻ ചൊല്ലിയപ്പോഴൊക്കെ ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടരുളി: 'നാഹം! നാഹം! ചിദാനന്ദം നീ താൻ, നീ താൻ.'

മഹിമാചരണൻ ജീവന്മുക്തിഗീതയിൽനിന്നു കുറച്ചു വായിച്ച് ഷട്ചക്രവർണ്ണനയിലെത്തി. കാശിയിൽ ഒരു യോഗി യോഗാവസ്ഥയിൽ ദേഹം ത്യജിക്കുന്നതു താൻ കാണുകയുണ്ടായി എന്ന് മഹിമൻ പറഞ്ഞു. പിന്നെ ഭൂചരീമുദ്രയുടേയും ഖേചരീമുദ്രയുടേയും വർണ്ണന വന്നു, ശാംഭവീവിദ്യയുടേയും. ശാംഭവി എവിടെയെങ്കിലും പോകുന്നു, ഒരു ഉദ്ദേശ്യവുമില്ല.

**സാധുക്കളുടെ അടുക്കൽനിന്നും ശ്രീരാമകൃഷ്ണന്റെ രാമഗീതാപാഠശ്രവണം**

മഹിമൻ: രാമഗീതയിൽ നല്ല ഭാഗങ്ങളുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നീ പിന്നെയും പിന്നെയും രാമഗീതയെക്കുറിച്ചു പറയുന്നു. നീയപ്പോളൊരു കടുത്ത വേദാന്തിയാവണമല്ലൊ! ഇവിടെ എത്ര സാധുക്കൾ വന്നിരുന്നു പാഠം ചെയ്തിരുന്നു.

digitized by www.sreyas.in

മഹിമാചരണൻ പ്രണവശബ്ദം എപ്രകാരമെന്നു വായിച്ചു. 'തൈല ധാരാവദവിച്ഛിന്നം – ദീർഘഘണ്ടാനിനാദവത്.' (ഇടവിടാതെ എണ്ണയൊ ഴുകുംപോലെ – നീണ്ട മണിനാദം പോലെ). എന്നിട്ടു സമാധിയുടെ ലക്ഷണം വായിച്ചു.

ഊർധ്വപൂർണ്ണമധഃ പൂർണ്ണം മദ്ധ്യപൂർണ്ണം യദാത്മകം
സർവ്വപൂർണ്ണം സ ആത്മേതി സമാധിസ്ഥസ്യ ലക്ഷണം.

സമാധിസ്ഥനായ ആൾ, മേലും കീഴും നടുക്കും എവിടെയും ആത്മാവ് നിറഞ്ഞിരിക്കുന്നവനായി കാണുന്നു.

അധരനും മഹിമാചരണനും നമസ്കരിച്ച് യാത്ര പറഞ്ഞു.

*1884 ഫെബ്രുവരി 3, ഞായറാഴ്ച*

മാഘമാസത്തിലെ ശുക്ലസപ്തമി. ഉച്ചയ്ക്ക് ഊണുംകഴിഞ്ഞ് ശ്രീരാ മകൃഷ്ണൻ ചെറുകട്ടിലിൽ ഇരിക്കുന്നു. കല്ക്കത്തയിൽനിന്നും രാമൻ, സുരേന്ദ്രൻ മുതലായ ഭക്തന്മാർ അദ്ദേഹത്തിന്റെ അസുഖത്തെപ്പറ്റി കേട്ട് വ്യാകുലരായി വന്നിട്ടുണ്ട്. മാസ്റ്ററും അടുത്തുണ്ട്. ഗുരുദേവന്റെ കൈയ് കെട്ടിവെച്ചിരിക്കുന്നു. അദ്ദേഹം ഭക്തന്മാരോട് വർത്തമാനം പറയുന്നു.

**പൂർവ്വചരിത്രം – സരളതയും സത്യകഥനവും**

ശ്രീരാമ: (ഭക്തന്മാരോട്) ഒന്നും ഒളിക്കാനും മറയ്ക്കാനും വയ്യാത്ത ഒരു നിലയിലാണ് അമ്മയെന്നെ വെച്ചിരിക്കുന്നത്. കുട്ടികളുടെ സ്വഭാവ മാണെനിക്ക്. രാഖാലിന് എന്റെ നില അറിഞ്ഞുകൂടാ. കൈയൊടിഞ്ഞത് ആരെങ്കിലും കണ്ട് പരിഹസിച്ചെങ്കിലോ എന്നു പേടിച്ച് രാഖാൽ എന്റെ മേത്ത് മുണ്ടിട്ടു മറയ്ക്കുന്നു. അവൻ മധുഡോക്ടറെ അകലെ കൊണ്ടു പോയി കഥകളൊക്കെ പറഞ്ഞുകേൾപ്പിച്ചു. ഞാനപ്പോൾ, 'എവിടെ മധു സൂദനൻ, വരൂ നോക്കൂ, എന്റെ കൈയൊടിഞ്ഞുപോയി!' എന്നു വിളി ച്ചുപറഞ്ഞു.

മഥുരനും ഭാര്യയും ഉറങ്ങിയിരുന്ന മുറിയിൽത്തന്നെ ഞാനും ഉറ ങ്ങാറുണ്ട്. അവരെന്നെ സ്വന്തം മകനെപ്പോലെ നോക്കിയിരുന്നു. ഞാന പ്പോൾ ഉന്മാദാവസ്ഥയിലായിരുന്നു. 'അച്ഛാ, ഞങ്ങൾ തമ്മിൽ പറയുന്ന തു വല്ലതും അങ്ങു കേൾക്കുന്നുണ്ടോ?' എന്നു മഥുരൻ ചോദിച്ചു. 'ഉവ്വ്' എന്ന് ഞാനും പറഞ്ഞു.

മധുരന്റെ ഭാര്യയ്ക്ക് അദ്ദേഹത്തിന്റെ പേരിൽ സംശയമുണ്ടായിട്ടു പറഞ്ഞു: 'നിങ്ങളെവിടെയെങ്കിലും പോകുന്നെങ്കിൽ, ഭട്ടാചാര്യമഹാശ യനും കൂടെ ഉണ്ടായിരിക്കണം.' എന്നിട്ടൊരിടത്തുപോയി – എന്നെ താഴെ ഇരുത്തിയിട്ട്. പോയി അരമണിക്കൂർ കഴിഞ്ഞു വന്ന് 'അച്ഛാ, പോവാം പോവാം. വണ്ടിയിൽ കയറാം, വരൂ,' എന്നു പറഞ്ഞു. മഥുരന്റെ ഭാര്യ

digitized by www.sreyas.in

അതിനെക്കുറിച്ച് ചോദിച്ചപ്പോൾ, ഞാൻ അതേപടി ഒക്കെ പറഞ്ഞു. ഞാൻ അവരോടു പറഞ്ഞു: 'നോക്കു, ഒരു വീട്ടിൽ പോയി. അദ്ദേഹമെന്നെ താഴെയിരുത്തി; തന്നിച്ച് മേലേ പോയി. അരമണിക്കൂർ കഴിഞ്ഞു വന്ന് എന്നോട്, "പോവാമച്ഛാ, പോവാം," എന്നു പറഞ്ഞു.' അവൾ എന്തോ മനസ്സിലാക്കി.

മഥുരന്റെ തോട്ടത്തിലെ ഒരു പങ്കാളി ഇവിടെനിന്നും പഴങ്ങളും പച്ചക്കറികളും വണ്ടിയിലാക്കി വീട്ടിൽ കൊടുത്തയയ്ക്കാറുണ്ട്. മറ്റു പങ്കാളികൾ ചോദിച്ചപ്പോൾ ഞാൻ ഉള്ള നേരു പറഞ്ഞു.

*1884 ഫെബ്രുവരി 24, ഞായറാഴ്ച*

### ദക്ഷിണേശ്വരത്ത് രാഖാൽ മുതൽ പേരോടൊത്ത്. ശ്രീരാമകൃഷ്ണൻ അക്ഷമനാകുന്നതെന്തുകൊണ്ട്? മണിമല്ലികന് ഉപദേശം

ശ്രീരാമകൃഷ്ണദേവൻ ഉച്ചയ്ക്ക് ഊണു കഴിഞ്ഞ് അല്പം വിശ്രമിക്കയായിരുന്നു. തറയിൽ മണിമല്ലികൻ ഇരിക്കുന്നു. ഗുരുദേവന്റെ കൈയിൽ ഇപ്പോഴും കെട്ടുണ്ട്. മാസ്റ്റർ വന്ന് നമസ്കരിച്ച് മണിമല്ലികന്റെ അടുത്ത് തറയിലിരുന്നു. ഇന്ന് ഫാല്ഗുനമാസത്തിലെ കൃഷ്ണത്രയോദശി.

ശ്രീരാമ: (മാസ്റ്ററോട്) നീയെങ്ങനെ വന്നു?

മാസ്റ്റർ: ആലംബസാർവരെ വണ്ടിപിടിച്ചു വന്നു; അവിടുന്നിങ്ങോട്ടു നടന്നു.

മണിലാലൻ: ഓ, എങ്ങനെ വിയർക്കുന്നു!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇതൊക്കെ എന്റെ വെറും തലക്കമ്പമല്ലെന്ന് ഇതുകൊണ്ടൊക്കെ എനിക്കു തോന്നുന്നു! അല്ലെങ്കിൽ ഈ 'ഇംഗ്ലീഷുകാരൊ'ക്കെ ഇത്ര കഷ്ടപ്പെട്ട് ഇവിടെ വരുമോ?

### ശ്രീരാമകൃഷ്ണൻ കൈയൊടിഞ്ഞ കഥ പറയുന്നു.

ശ്രീരാമ: ഞാൻ ഇതുകാരണം ഇടയ്ക്കിടെ അക്ഷമനായ്പോകുന്നു. ഇയാളെ കാണിക്കും, പിന്നെ അയാളെ കാണിക്കും, എന്നിട്ടു ചോദിക്കും: 'ആട്ടെ, ഇതു മാറിക്കിട്ടുമോ?' എന്ന്. രാഖാലിന് ശുണ്ഠി വരുന്നു. എന്റെ അവസ്ഥ അവനറിയില്ല. ചിലപ്പോൾ വിചാരിക്കും, അവൻ ഇവിടെനിന്നു പോകുന്നെങ്കിൽ പോവട്ടെ എന്ന്. പിന്നെയും അമ്മയോടു ചോദിക്കും: 'അമ്മേ, അവനെവിടെ പോകും? സംസാരത്തിൽ കിടന്നു പൊരിയാൻ പോണോ?' കുട്ടികളുടെ മാതിരിയുള്ള ഈ അക്ഷമ പുത്തനൊന്നുമല്ല. മഥുരബാബുവിനോട്, എന്റെ കൈയ്

digitized by www.sreyas.in

കാണിച്ചുകൊണ്ട്, 'നോക്കു, എനിക്ക് സുഖക്കേടുണ്ടോ?' എന്ന് ഞാൻ ചോദിക്കാറുണ്ട്.

ആട്ടെ, അപ്പോൾ പിന്നെ എന്റെ ഈശ്വരനിഷ്ഠ എവിടെപ്പോയി? ഒരിക്കൽ നാട്ടിലേയ്ക്ക് വണ്ടിയിൽ പോകുമ്പോൾ, കൈയിൽ വടിയും തടിയുമായി കൊള്ളക്കാരുടെ മാതിരി കുറെ ആളുകൾ വന്നു. ഞാൻ ഈശ്വരനാമം ജപിക്കാൻ തുടങ്ങി. ചിലപ്പോൾ രാമനാമവും ചിലപ്പോൾ ദുർഗ്ഗാനാമവും ജപിച്ചു; പിന്നെ ചിലപ്പോൾ 'ഓം തത് സത്' എന്നും. ഏതാ ഫലിക്കുന്നതെന്നുവെച്ചാൽ ഫലിക്കട്ടെ, എന്നു കരുതി. (മാസ്റ്ററോട്) പറയൂ; പറയൂ; എന്താണെനിക്കിത്ര ക്ഷമകേട്?

മാസ്റ്റർ: അവിടുന്ന് എല്ലായ്പോഴും സമാധിയിൽ. ഭക്തന്മാർക്കു വേണ്ടി മനസ്സല്പം ശരീരത്തിൽ വെച്ചിരിക്കുന്നു. അങ്ങനെ, ശരീരരക്ഷയ്ക്കുവേണ്ടി വല്ലപ്പോഴുമൊക്കെ ക്ഷമകേടു തോന്നുന്നതാണ്.?

ശ്രീരാമ: അതുശരിയാണ്. മനസ്സല്പം ശരീരത്തിന്മേലുണ്ട്: ഭക്തിയും ഭക്തനുമൊത്തു വാഴാൻ.

**പ്രദർശനത്തെക്കുറിച്ചുള്ള പ്രസ്താവം - മൃഗശാല കണ്ട കഥ**

മണിലാലമല്ലികൻ പ്രദർശനത്തെക്കുറിച്ചു പറഞ്ഞുകൊണ്ടിരുന്നു: 'യശോദ കൃഷ്ണനെ മടിയിൽവെച്ചുകൊണ്ടിരിക്കുന്നു. വളരെ മനോഹരമായ മൂർത്തി.' ഇതു കേട്ട് ശ്രീരാമകൃഷ്ണന്റെ കണ്ണിൽ വെള്ളം വന്നു. ആ വാത്സല്യഭക്തിയുടെ മൂർത്തിയായ യശോദയുടെ കഥ കേട്ട് ശ്രീരാമകൃഷ്ണന്റെ ഭഗവത്പ്രേമം ഉദ്ദീപ്തമായി. അതിനാൽ പ്രേമബാഷ്പം പൊഴിച്ചു.

മണിലാലൻ: അവിടുത്തേയ്ക്ക് അസുഖമില്ലായിരുന്നെങ്കിൽ മൈതാനത്തിൽ പോയി പ്രദർശനമൊന്നു കണ്ടു പോരാമായിരുന്നു.

ശ്രീരാമ: (മാസ്റ്റർമുതൽപേരോട്) ഞാൻ പോയാലും എല്ലാമൊന്നും കാണാൻ പറ്റുകയില്ല. എന്തെങ്കിലും ഒന്നു കാണുമ്പോഴേയ്ക്കും എനിക്കു ബാഹ്യബോധം പോകും; പിന്നെയൊന്നും കണാനൊക്കുകില്ല. ഒരിക്കലെന്നെ കാഴ്ചബംഗ്ലാവു കാണാൻ കൊണ്ടുപോയി. സിംഹത്തെ കണ്ടയുടൻ ഞാൻ സമാധിയിലായി – ദേവിയുടെ വാഹനം കണ്ടപ്പോൾ ദേവീബോധം ഉദ്ദീപ്തമായി. അപ്പോൾ പിന്നെ മറ്റു മൃഗങ്ങളെ ആരു കാണാൻ! സിംഹത്തെമാത്രം കണ്ടു മടങ്ങിപ്പോന്നു. അതുകൊണ്ട്, യദുമല്ലികന്റെ അമ്മ, പ്രദർശനം കാണാൻ എന്നെ കൂട്ടിക്കൊണ്ടുപോകണമെന്ന് ഒരിക്കൽ പറഞ്ഞു: പിന്നെപ്പറഞ്ഞു വേണ്ടെന്ന്.

മണിമല്ലികൻ ബ്രഹ്മസമാജത്തിലെ ഒരു പഴയ അംഗമാണ്. വയസ്സ് അറുപത്തഞ്ചോടടുത്തുണ്ട്. ശ്രീരാമകൃഷ്ണദേവൻ, മല്ലികന്റെ ഭാവത്തിനു പറ്റുന്ന വിധത്തിൽ കഥാരൂപേണ ഉപദേശം കൊടുത്തു.

digitized by www.sreyas.in

**ജയനാരായണപണ്ഡിതനെ കാണൽ - ഗൗരീപണ്ഡിതൻ**

ശ്രീരാമ: ജയനാരായണപണ്ഡിതൻ വളരെ ഉദാരാശയനായിരുന്നു. ഞാനൊരിക്കൽ പോയി കണ്ടു. അദ്ദേഹത്തിന്റെ മനോഭാവം എനിക്കു പിടിച്ചു. പക്ഷേ പിള്ളേര് വല്യ ബൂട്സ് ഇട്ടിരുന്നു. കാശിക്കു പോകുമെന്ന് അദ്ദേഹം പറയുകയുണ്ടായി. പറഞ്ഞപോലെ ഒടുക്കംകാലം ചെയ്കയുമുണ്ടായി. കാശിയിൽ പോയി പാർത്തു; അവിടെവെച്ചുതന്നെ മരിച്ചു.* വയസ്സായാൽ ഇങ്ങനെ പോയി ഈശ്വരചിന്ത ചെയ്യേണ്ടതാണ്. എന്തു പറയുന്നു?

മണിലാലൻ: അതെ സ്വാമിൻ, എനിക്കീ സംസാരത്തിലെ ക്ലേശങ്ങളും ദുരിതങ്ങളും പിടിക്കുന്നില്ല.

ശ്രീരാമ: ഗൗരീപണ്ഡിതൻ തന്റെ ഭാര്യയെ പുഷ്പാഞ്ജലി ചെയ്തു പൂജിച്ചിരുന്നു. സകലസ്ത്രീകളും ദേവിയുടെ ഓരോരോ രൂപങ്ങളാണ്. (മണിലാലനോട്) നിന്റെയാക്കഥ ഇവർക്കൊന്നു പറഞ്ഞു കൊടുക്കൂ.

മണിലാലൻ: (ചിരിച്ചുകൊണ്ട്) ഒരിക്കൽ കുറെയാളുകൾ വഞ്ചിയിൽ ഗംഗ കടക്കുകയായിരുന്നു. അവരിലൊരാൾ, ഒരു പണ്ഡിതൻ, തന്റെ പഠിപ്പിന്റെ കേമത്തം എല്ലാവർക്കും മനസ്സിലാക്കിക്കൊടുത്തു: 'ഞാൻ അനേകം ശാസ്ത്രങ്ങൾ അഭ്യസിച്ചിട്ടുണ്ട്, വേദം, വേദാന്തം, ഷഡ്ദർശനങ്ങൾ' എന്നിട്ടൊരു യാത്രക്കാരനോടു ചോദിച്ചു: 'വേദാന്തം നോക്കിയിട്ടുണ്ടോ?' 'ഇല്ലല്ലൊ,' എന്നയാൾ. 'സാംഖ്യവും പാതഞ്ജലവും?' 'ഇല്ല, ശാസ്ത്രികൾ.' 'ദർശനം കിർശനം ഒന്നും നോക്കിയിട്ടില്ലേ?' 'ഒന്നുമില്ല.' പണ്ഡിതൻ വലിയ ഗർവ്വത്തോടെ പ്രസംഗിച്ചുകൊണ്ടിരുന്നു; കൂട്ടുകാരൻ ഒന്നും ഉരിയാടിയില്ല. അപ്പൊഴേയ്ക്കും ഒരു ഭയങ്കരമായ കൊടുങ്കാറ്റു വന്നു, വഞ്ചി മുങ്ങാൻ തുടങ്ങി. ആ യാത്രക്കാരൻ ചോദിച്ചു: 'ശാസ്ത്രികളേ, താങ്കൾക്ക് നീന്താനറിയാമോ?' ഇല്ലെന്ന് ശാസ്ത്രിജി. സഹയാത്രികൻ പറഞ്ഞു: 'എനിക്ക് സാംഖ്യവും പാതഞ്ജലവുമറിഞ്ഞുകൂടാ; പക്ഷേ നീന്താൻ അറിയാം.'

**ഈശ്വരൻമാത്രം സത്യം, മറ്റെല്ലാം അസത്യം. ലക്ഷ്യവേധനം**

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നാനാശാസ്ത്രങ്ങൾ അറിഞ്ഞിട്ട് എന്തു കാര്യം? ഭവനദി കടക്കാനുള്ള വഴിയറിയുകയാണാവശ്യം. ഈശ്വരൻ നിത്യം, ബാക്കിയൊക്കെ അനിത്യം.

* ശ്രീരാമകൃഷ്ണൻ പണ്ഡിതനെ കണ്ടത് 1869-ന് മുമ്പാണ്. പണ്ഡിത ജയനാരായണൻ 1869-ൽ കാശിയിൽ പോയി. ജനനം 1804 - ദേഹത്യാഗം 1873.

digitized by www.sreyas.in

ലക്ഷ്യഭേദനം ചെയ്യുന്ന സമയത്ത് അർജ്ജുനനോടു ദ്രോണാചാര്യർ ചോദിച്ചു: 'നീയെന്തൊക്കെ കാണുന്നു?' ഈ രാജാക്കന്മാരെ നീ കാണുന്നുണ്ടോ? 'ഇല്ല' എന്നർജ്ജുനൻ. 'എന്നെ കാണുന്നോ?' 'ഇല്ല.' 'ഈ മരം?' 'ഇല്ല' 'മരത്തിലിരിക്കുന്ന പക്ഷിയെ കാണാമോ?' 'ഇല്ല' 'പിന്നെ നീയെന്തു കാണുന്നുണ്ട്?' 'പക്ഷിയുടെ കണ്ണുമാത്രം.'

പക്ഷിയുടെ കണ്ണുമാത്രം കാണുന്നയാൾക്ക് ലക്ഷ്യം ഭേദിക്കാൻ കഴിയും. ഈശ്വരനേ സത്യമായുള്ളൂ, ബാക്കിയെല്ലാം അനിത്യം എന്നു കാണുന്നവനാണ് സമർത്ഥൻ. മറ്റു വൃത്താന്തങ്ങൾകൊണ്ട് എനിക്കെന്തു കാര്യം? ഹനുമാൻ പറഞ്ഞു: 'എനിക്ക് നാളും പക്കവുമൊന്നും അറിഞ്ഞുകൂടാ. ഞാൻ രാമനെ നിനയ്ക്കുക മാത്രം ചെയ്യുന്നു.' (മാസ്റ്ററോട്) ഇവിടേയ്ക്കുവേണ്ടി കുറച്ചു വിശറി വാങ്ങിക്കൊണ്ടുവരൂ.

(മണിലാലനോട്) നോക്കൂ. നീയൊരിക്കൽ ഇവന്റെ (മാസ്റ്ററുടെ) അച്ഛന്റെ അടുക്കലൊന്നു പോവുക. ഭക്തനെ കണ്ടാൽ ഉത്സാഹമുണ്ടാകും.

### ശ്രീ മണിലാലൻമുതൽപേർക്ക് ഉപദേശം - നരലീല

ശ്രീരാമകൃഷ്ണൻ കട്ടിലിൽ ഇരിപ്പുണ്ട്. മണിലാലൻ മുതലായ ഭക്തന്മാർ തറയിലിരുന്നു ഗുരുദേവന്റെ കഥാമൃതം പാനം ചെയ്യുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഈ കൈയൊടിഞ്ഞതിൽപ്പിന്നെ എനിക്ക് വലിയൊരു മാറ്റം സംഭവിച്ചിരിക്കുന്നു. നരലീലയിൽ മാത്രമേ എനിക്കിപ്പോൾ താല്പര്യം തോന്നുന്നുള്ളൂ. നിത്യവും ലീലയും; നിത്യം - ആ അഖണ്ഡസച്ചിദാനന്ദം. ലീല പലവിധം - ഈശ്വരലീല, ദേവലീല, നരലീല, ജഗല്ലീല.

### വൈഷ്ണവചരണന് ഉപദേശം - രാമലീലാദർശനം

ശ്രീരാമ: നരലീലയിൽ വിശ്വാസം വന്നാൽ പൂർണ്ണജ്ഞാനമായി എന്ന് വൈഷ്ണവചരണൻ പറയാറുണ്ട്. അന്നു ഞാനത് സമ്മതിച്ചില്ല. അതു ശരിയാണെന്ന് ഞാനിപ്പോൾ കാണുന്നു. കോമളഭാവത്തിലും സ്നേഹഭാവത്തിലുമുള്ള മനുഷ്യചിത്രങ്ങൾ കാണാൻ വൈഷ്ണവചരണന് വലിയ ഇഷ്ടമായിരുന്നു.

(മണിലാലനോട്) ഈശ്വരൻതന്നെയാണ് മനുഷ്യനായിട്ട് ലീലയാടുന്നത്. അദ്ദേഹം തന്നെയാണ് മണിമല്ലികനായിരിക്കുന്നത്. 'നീ സച്ചിദാനന്ദമാകുന്നു.' എന്ന് സിക്കുകാർ ഉപദേശിക്കുന്നു.

വല്ലപ്പോഴും നിജസ്വരൂപത്തെ, സച്ചിദാനന്ദത്തെ, കണ്ട് മനുഷ്യൻ അദ്ഭുതസ്തബ്ധനാകുന്നു. അപ്പോൾ ആനന്ദത്തിലാറാടുന്നു. പെട്ടെന്ന് സ്വന്തം ഒരാളെ കാണുംപോലെ: (മാസ്റ്ററോട്) അന്നാളാ വണ്ടിയിൽ

digitized by www.sreyas.in

വരുന്ന സമയത്ത് ബാബുരാമനെ കണ്ടപ്പോൾ എനിക്ക് തോന്നിയതു പോലെ. ശിവൻ സ്വസ്വരൂപമറിയുമ്പോൾ 'ആരു ഞാൻ, ആരു ഞാൻ!' എന്നും പറഞ്ഞ് നൃത്തം വെയ്ക്കുന്നു.

അദ്ധ്യാത്മരാമായണത്തിൽ ഈ സംഗതിതന്നെ ഉണ്ട്. നാരദൻ പറയുന്നു: 'ഹേ, രാമ, പുരുഷന്മാരൊക്കെ അങ്ങ്; സീതതന്നെ സർവ്വസ്ത്രീകളായും തീർന്നിരിക്കുന്നു.' രാമലീലയാടിയ നടന്മാരെ കണ്ടപ്പോൾ, സാക്ഷാൽ നാരായണൻതന്നെയാണ് ഇവരുടെയെല്ലാം രൂപമെടുത്തു വന്നിരിക്കുന്നത് എന്നെനിക്കു തോന്നി. അസ്സലും നക്കലും ഒന്നുപോലെ തോന്നി.

എന്തുകൊണ്ടാണ് കുമാരീപൂജ ചെയ്യുന്നത്? എല്ലാ സ്ത്രീകളും ദേവിയുടെ ഓരോരോ രൂപങ്ങൾ. എന്നാൽ പരിശുദ്ധരായ കുമാരികളിൽ ഭഗവതിയുടെ പ്രകാശനം കൂടുതലായുണ്ട്.

**ശ്രീരാമകൃഷ്ണൻ അസുഖത്തിൽ അക്ഷമനാകുന്നതെന്തുകൊണ്ട്?**

ശ്രീരാമ: (മാസ്റ്ററോട്) സുഖക്കേടു പിടിച്ചാൽ ഞാൻ അക്ഷമനാകുന്നതെന്തുകൊണ്ടാണ്? അമ്മ എന്നെ ഒരു ശിശുവിന്റെ സ്വഭാവത്തിൽ വെച്ചിരിക്കുന്നു. ശിശുവിന്റെ സർവ്വാശ്രയവും അമ്മയാകുന്നു. വേലക്കാരിയുടെ മകൻ ഏമാന്റെ മകനുമായി അടിപിടി കൂടുമ്പോൾ പറയും: 'ഞാനെന്റെ അമ്മയോടു പറഞ്ഞുകൊടുക്കും,' എന്ന്.

**രാധാബസ്സാറിൽ സുരേന്ദ്രൻ ഫോട്ടോ എടുപ്പിക്കുന്നു – 1881**

ശ്രീരാമ: ഫോട്ടോ എടുക്കാൻ എന്നെ രാധാബസ്സാറിൽ കൂട്ടിക്കൊണ്ടുപോയി, അന്ന് രാജേന്ദ്രമിത്രന്റെ വീട്ടിൽ പോകാൻ വെച്ചിരുന്നു. കേശവസേനനും മറ്റും അവിടെ ഉണ്ടായിരിക്കുമെന്ന് കേട്ടു. അവരോട് ചില കാര്യങ്ങളൊക്കെ പറയാൻ ശരിയാക്കിവെച്ചിരുന്നു. രാധാബസ്സാറിൽ എത്തിയപ്പോൾ ഒക്കെ മറന്നുപോയി. അപ്പോൾ പറഞ്ഞു: 'അമ്മേ, അവിടുന്നു പറയും! ഞാനെന്തു പറയട്ടെ?'

**പൂർവ്വചരിത്രം – രാമലാലിന്റെ അമ്മ – കുമാരീപൂജ**

ശ്രീരാമ: ജ്ഞാനിയുടെ സ്വഭാവമല്ല എനിക്ക്. ജ്ഞാനി സ്വയം വലിയവനെന്നു കരുതുന്നു. അയാൾ പറയും: 'എന്ത്, എനിക്ക് രോഗമോ?'

'അങ്ങേയ്ക്കിപ്പോഴും ശരീരത്തെക്കുറിച്ച് വ്യാകുലതയുണ്ട്,' എന്ന് കോയാർസിംഹൻ എന്നോടൊരിക്കൽ പറഞ്ഞു. എല്ലാം അമ്മയ്ക്കറിയാം എന്നു വിശ്വസിക്കുകയാണ് എന്റെ സ്വഭാവം. രാജേന്ദ്രമിത്രന്റെ ഗൃഹത്തിൽ ചെല്ലുമ്പോൾ ദേവി സംസാരിക്കും. ആ മൊഴികളാണ് മൊഴി

digitized by www.sreyas.in

കൾ. സരസ്വതിയുടെ ജ്ഞാനത്തിന്റെ ഒരു കതിരുകൊണ്ട് ആയിരം പണ്ഡിതന്മാർ സ്തംഭിച്ചുപോകും. അമ്മയെന്നെ ഭക്തന്റെ നിലയിൽ, വിജ്ഞാനിയുടെ നിലയിൽ, വാഴിച്ചിരിക്കുന്നു. അതുകൊണ്ടാണ് രാഖാലിനോടും മറ്റും തമാശു പറയുന്നത്. ജ്ഞാനിയുടെ അവസ്ഥയിലായിരുന്നെങ്കിൽ അതു നടക്കുകില്ല.

ഈ അവസ്ഥയിൽ, അമ്മതന്നെയാണ് സർവ്വവുമായിത്തീർന്നിരിക്കുന്നത് എന്നു ഞാൻ കാണുന്നു. ഞാൻ സർവ്വത്ര ദേവിയെ കാണുന്നു. അമ്മതന്നെയാണ് എല്ലാമായിരിക്കുന്നത്, ദുഷ്ടമനുഷ്യർകൂടി, ഭാഗവത പണ്ഡിതന്റെ സോദരൻപോലും, ആയിരിക്കുന്നത്, എന്ന് ദേവീസന്നിധിയിൽവെച്ച് ഞാൻ കണ്ടു.

ഞാനൊരിക്കൽ രാമലാലിന്റെ അമ്മയെ ശകാരിക്കാൻ പുറപ്പെട്ടു; പക്ഷേ സാധിച്ചില്ല. അവരേയും ദേവിയുടെ ഒരു രൂപമായ്കണ്ടു. ദേവിയെ കുമാരികളിൽ കാണുന്നതുകൊണ്ടാണ് ഞാൻ കുമാരീപൂജ ചെയ്യുന്നത്. എന്റെ വീട്ടുകാരി (ശ്രീശാരദാദേവി) എന്റെ കാലു തലോടിത്തരുന്നു. പക്ഷേ പിന്നെ ഞാൻ അവരെ നമസ്കരിക്കുന്നു.

നിങ്ങളെന്റെ കാലു തൊട്ടു നമസ്കരിക്കുന്നു. ഹൃദയനിവിടെ ഉണ്ടായിരുന്നെങ്കിൽ ആരു കാലിൽ തൊടാൻ ധൈര്യപ്പെടും? ആരെയും കാലു തൊടാൻ സമ്മതിക്കില്ല.

അമ്മ എന്നെ സകലതിലും ഈശ്വരനെ കാണുന്ന നിലയിൽ വെച്ചിരിക്കകൊണ്ട്, എനിക്ക് നിങ്ങളെ തിരിച്ചു നമസ്കരിക്കേണ്ടിയിരിക്കുന്നു. നോക്കൂ. ദുഷ്ടന്മാരേയും മാറ്റിനിർത്തുന്നത് ശരിയല്ല. തുളസിയില, ഉണങ്ങിയതാവട്ടെ, ചെറുതാവട്ടെ, എന്തായാലും ഭഗവത്സേവയ്ക്കുപയോഗിക്കാം.

*1884 മാർച്ച് 2, ഞായറാഴ്ച*

## ദക്ഷിണേശ്വരത്ത് നരേന്ദ്രാദി ഭക്തന്മാരുടെ കൂടെ

ശ്രീരാമകൃഷ്ണദേവൻ കാളീക്കോവിലിലെ മുൻപ്രസ്താവിച്ച മുറിയിൽ ചെറിയ കട്ടിലിൽ പാട്ടു കേട്ടുകൊണ്ടിരിക്കുന്നു. ബ്രഹ്മസമാജത്തിലെ ശ്രീ ത്രൈലോക്യസന്ന്യാൽ പാട്ടു പാടുന്നു.

ഫാൽഗുനമാസം ശുക്ലപഞ്ചമീതിഥി, ഭക്തന്മാർ തറയിലിരുന്നു പാട്ടു കേൾക്കുന്നു. നരേന്ദ്രൻ, സുരേന്ദ്രമിത്രൻ, ത്രൈലോക്യൻ തുടങ്ങിയവർ ഇരിപ്പുണ്ട്.

നരേന്ദ്രന്റെ അച്ഛൻ ഹൈക്കോർട്ട് വക്കീലായിരുന്നു; അദ്ദേഹം മരിച്ചതുമുതൽ നരേന്ദ്രന്റെ സ്വന്തക്കാർ വലിയ കഷ്ടത്തിൽ പെട്ടിരിക്കുന്നു. ചിലപ്പോൾ പട്ടിണികിടക്കേണ്ടതായും വരുന്നുണ്ട്. ഇതുകൊണ്ട് അദ്ദേഹം വലിയ വിഷമത്തിൽ കഴിയുന്നു.

digitized by www.sreyas.in

ശ്രീരാമകൃഷ്ണന്റെ ആരോഗ്യം, കൈയൊടിഞ്ഞതു മുതൽ ഇനിയും നേരെയായിട്ടില്ല. വളരെ ദിവസമായിട്ട് കൈയിൽ കമ്പ് വെച്ചുകെട്ടിയിരിക്കുന്നു.

ത്രൈലോക്യൻ ദേവിയെക്കുറിച്ചു പാടുന്നു. പാട്ടിൽ പറയുന്നു. 'അമ്മേ, എന്നെ മടിയിലെടുത്ത്, പുടവയിൽ പൊതിഞ്ഞ്, മാറത്തു ചേർത്തുവെച്ചാലും.'

നിന്മടിയിങ്കലൊളിച്ചു കിടന്നു ഞാൻ
നിന്മുഖപദ്മത്തിലുറ്റു നോക്കി,
'അമ്മേയമ്മേ'യെന്നു മന്ദമുരുവിട്ടു
ചെമ്മേ ചിദാനന്ദമാസ്വദിയ്ക്കും;
മുങ്ങും മഹായോഗനിദ്രയിൽ നിന്നെ ഞാ-
നങ്ങനെ കണ്ടിടും നിർന്നിമേഷം.
സംസാരക്ലേശങ്ങൾ ഹേതുവായമ്മേ, ഞാൻ
സംതപ്തനായിച്ചമയുകയാൽ
പേടിച്ചു ഞെട്ടിക്കരയുന്നിതെൻ പ്രാണൻ
മൂടിപ്പുതപ്പിക്കൂ വാത്സല്യത്താൽ,
ചേർത്തണച്ചൊന്നു പുണരുക നീയെന്നെ-
ച്ചീർത്ത വാത്സല്യം നിറഞ്ഞ മാറിൽ.

ശ്രീരാമകൃഷ്ണദേവൻ പാട്ടു കേട്ടുകൊണ്ടിരിക്കെ പ്രേമാശ്രുക്കൾ പൊഴിച്ചുകൊണ്ടു പറഞ്ഞു: 'ആഹാ! എന്തൊരു ഭാവം!'

ത്രൈലോക്യൻ പിന്നെയും പാടി:

ഹരേ, ഹരിച്ചീടെന്നുടെ നാണം; നോക്കൂ നോക്കൂ മാം;
നിരന്തരായം നിറവേറട്ടേയെന്നഭിലാഷങ്ങൾ.
നിന്നടിമയ്ക്കെഴുമഭിമാനത്തെസ്സംരക്ഷിച്ചീടാൻ
നിന്നടിമലരിന്നല്ലാതൊന്നിനുമില്ലാ കഴിവേതും.
നിന്നെത്തേടാൻ വലിച്ചെറിഞ്ഞേൻ ജാത്യാദ്യഭിമാനം:
നിന്നെച്ചൊല്ലിപ്പഴിയേൽപ്പൂ ഞാൻ ജനതാമദ്ധ്യത്തിൽ.

എന്റെ മനസ്സിൽ തെളിഞ്ഞുമിന്നും ദിവ്യപ്രേമം നീ
നിന്റെ ഹിതത്തിന്നൊത്തു ചലിയ്ക്കും പാവയിവൻ നാഥ,
പ്രാണപ്രിയനും പ്രാണാധാരവുമെനിയ്ക്കു നീ മാത്രം.
ത്രാണം ചെയ്ക ഭവാനിബ്ഭക്തനെ നിരാശനാക്കാതെ.

എല്ലാമെല്ലാം വലിച്ചെറിഞ്ഞേൻ നിന്നെ പ്രാപിയ്ക്കാൻ;
ഇല്ലാ മറ്റൊരു സങ്കേതം മേ നീ മാത്രം മാത്രം.

നൃത്തമാടുന്നതുമങ്ങുന്നു നാഥാ,
കീർത്തനം ചൊൽവതു മങ്ങുന്നുതന്നെ;

digitized by www.sreyas.in

കീർത്തനം താളപ്പെടുത്തുന്നു നീയേ
കീർത്തനം ചെയ്യപ്പെടുന്നതും നീയേ,
സർവ്വത്തിനുമൊരു നാരായവേർ നീ
സർവ്വാത്മഭാവേന വർത്തിച്ചിടുന്നു.

യന്ത്രം നടത്തുന്നോനങ്ങുന്നു നാഥാ,
സ്യന്ദനം തന്നിലെസ്സാരഥിയും നീ:
സ്യന്ദനം തന്നിലിരിയ്ക്കുന്നവർത-
ന്നന്തഃകരണങ്ങൾ നിന്നധീനങ്ങൾ.
സീമയറ്റുള്ള നിൻകാരുണ്യവായ്പാൽ
മാപാപി മാമുനിശ്രേഷ്ഠനായ് മാറും.

**നിത്യലീലായോഗം - പൂർണ്ണജ്ഞാനം അഥവാ വിജ്ഞാനം**

പാട്ടവസാനിച്ചു. ശ്രീരാമകൃഷ്ണൻ സംഭാഷണത്തിലേർപ്പെട്ടു.

ശ്രീരാമ: (ത്രൈലോക്യൻമുതൽപേരോട്) ഹരിതന്നെ സേവ്യൻ, സേവകനും; ഈ ഭാവമാണ് പൂർണ്ണജ്ഞാനത്തിന്റെ ലക്ഷണം. ആദ്യം 'നേതി നേതി' യെന്ന് വിവേചനം ചെയ്ത് ഹരിമാത്രം സത്യം, ബാക്കിയൊക്കെ മിഥ്യ എന്നുറയ്ക്കുന്നു. എന്നാൽ, ഈ ഹരിതന്നെയാണ് സകലതും ആയിത്തീർന്നിരിക്കുന്നത് - ഈശ്വരൻതന്നെ മായയും ജീവനും ജഗത്തും, എല്ലാമായിരിക്കുന്നത് - എന്ന് അയാൾതന്നെ കാണുന്നു. ആദ്യം അനുലോമം, പിന്നെ വിലോമം. ഇതാണ് പുരാണങ്ങളുടെ അഭിപ്രായം. ഒരു കൂവളക്കായ്ക്കുള്ളിൽ ദശ, കുരു, തോട് ഇത്രയുമുണ്ട്. തൊണ്ടും കുരുവും കളഞ്ഞാലേ ദശ കിട്ടൂ. എന്നാൽ കായുടെ തൂക്കം അറിയണമെങ്കിൽ തൊണ്ടും കുരുവും കളഞ്ഞാൽ പറ്റില്ല. അതുപൊലെ, ജീവജഗത്തുക്കളെ ആദ്യം വേറാക്കി സച്ചിദാനന്ദത്തെ പ്രാപിക്കണം; എന്നിട്ട്, സച്ചിദാനന്ദത്തെ കണ്ടുകഴിഞ്ഞു നോക്കുമ്പോൾ കാണാം, അദ്ദേഹംതന്നെയാണ് ഇക്കാണായ ജീവജഗത്തുക്കളൊക്കെയെന്ന്. ദശ എന്തു വസ്തുവിൽനിന്ന് ഉണ്ടായോ അതേ വസ്തുവിൽനിന്നുതന്നെയാണ് വിത്തും തൊണ്ടും ഉണ്ടായിരിക്കുന്നത്. മോരും വെണ്ണയും പോലെ.

എന്നാൽ ചിലരു ചോദിച്ചേക്കാം, സച്ചിദാനന്ദം ഇത്ര കട്ടിയായതെങ്ങനെ, എന്ന്. ഈ ഭൂമി ഞെക്കി നോക്കിയാൽ വളരെ കട്ടുത്തതായി തോന്നുന്നു. അതിനുത്തരം, ശോണിതവും ശുക്രവും എത്ര നേർത്ത വസ്തുക്കൾ! എന്നിട്ടും അതിൽനിന്നും ഇത്ര വലിയ ജീവൻ - മനുഷ്യൻ, ഉണ്ടാക്കപ്പെടുന്നു! ഈശ്വരന് എന്തും ചെയ്യാൻ കഴിയും. ആദ്യം അഖണ്ഡസച്ചിദാനന്ദത്തെ പ്രാപിക്കുക. എന്നിട്ട് താഴെ വന്ന് ഇതൊക്കെ കാണുക.

digitized by www.sreyas.in

**ഈശ്വരനെ വിട്ട് ലോകമില്ല - യോഗിയും ഭക്തനും തമ്മിലുള്ള ഭേദം**

ശ്രീരാമ: ഈശ്വരൻതന്നെ എല്ലാമായിരിക്കുന്നു. അദ്ദേഹത്തെ വിട്ട് ലോകം ഒട്ടുമില്ല. ഗുരുവിൽനിന്നും വേദം പഠിച്ചപ്പോൾ ശ്രീരാമനു വൈരാഗ്യം ജനിച്ചു. അദ്ദേഹം പറഞ്ഞു: 'സംസാരം സ്വപ്നസദൃശമാണെങ്കിൽ അത് ഉപേക്ഷിക്കുന്നതല്ലേ നല്ലത്.' ഇതുകേട്ട് ദശരഥനു വലിയ ഭയമായി. രാമനു വേണ്ടതു മനസ്സിലാക്കിക്കൊടുക്കാൻ ദശരഥൻ ഗുരുവായ വസിഷ്ഠനെ നിയോഗിച്ചു. വസിഷ്ഠൻ ചോദിച്ചു: 'രാമ, അങ്ങ് സംസാരം ത്യജിക്കാൻ വിചാരിക്കുന്നത് എന്തു കരുതിയാണ്? ഈ സംസാരം ഈശ്വരഭിന്നമാണെന്ന് എനിക്കൊന്നു മനസ്സിലാക്കിത്തരിക. ഈശ്വരനിൽനിന്നല്ല ലോകം ഉണ്ടായിരിക്കുന്നത് എന്നെന്നെ ബോധ്യപ്പെടുത്തിത്തരാമെങ്കിൽ ലോകം ഉപേക്ഷിക്കാം, വിരോധമില്ല.' രാമനപ്പോൾ ഒന്നും മിണ്ടാതെ ഇരുന്നു. ഒരുത്തരവും നൽകാൻ കഴിഞ്ഞില്ല.

സകലതത്ത്വങ്ങളും അവസാനം ആകാശതത്ത്വത്തിൽ ലയിക്കുന്നു. വീണ്ടും സൃഷ്ടിസമയത്ത് ആകാശതത്ത്വത്തിൽ നിന്ന് മഹത്തത്ത്വം, മഹത്തത്ത്വത്തിൽ നിന്ന് അഹങ്കാരതത്ത്വം; അങ്ങനെ മെല്ലെ മെല്ലെ പ്രപഞ്ചം സൃഷ്ടിക്കപ്പെടുന്നു. അനുലോമവും വിലോമവും. ഭക്തൻ സർവ്വവും സ്വീകരിക്കുന്നു. ഭക്തൻ അഖണ്ഡസച്ചിദാനന്ദത്തെയും അംഗീകരിക്കുന്നു: അതുപോലെ ജീവജഗത്തുക്കളെയും സ്വീകരിക്കുന്നു. എന്നാൽ യോഗികളുടെ വഴി ഒന്നു വേറെയാണ്. ആ പരമാത്മാവിനെ പ്രാപിച്ചുകഴിഞ്ഞാൽ യോഗി തിരിച്ചുവരുന്നില്ല. പരമാത്മാവുമായി യോഗം പ്രാപിക്കുന്നു.

ഒന്നിനുള്ളിൽ മാത്രം ഈശ്വരനെ കാണുന്നവൻ ഖണ്ഡജ്ഞാനിയാണ്. അതിനപ്പുറം ഈശ്വരനില്ല എന്നയാൾ കരുതുന്നു.

ഭക്തന്മാർ മൂന്നു തരമുണ്ട്. 'ഈശ്വരൻ അവിടെ.' എന്നു പറയുന്നു പ്രാകൃതഭക്തൻ. എന്നിട്ട് അയാൾ ആകാശത്തിലേയ്ക്ക് ചൂണ്ടിക്കാണിക്കുന്നു. ഈശ്വരൻ ഹൃദയാന്തർഭാഗത്തിൽ അന്തർയാമി രൂപേണ വർത്തിക്കുന്നു എന്ന് മദ്ധ്യമഭക്തൻ പറയുന്നു. 'ഈശ്വരനാണ് എല്ലാം ആയിരിക്കുന്നത്,' എന്നു പറയുന്നു ഉത്തമഭക്തൻ. 'നാം കാണ്മതൊക്കെ ഭഗവാന്റെ ഓരോരോ രൂപങ്ങൾ.' നരേന്ദ്രൻ ആദ്യമൊക്കെ എന്നെ കളിയാക്കി പറയാറുണ്ടായിരുന്നു: 'ഈശ്വരനാണ് എല്ലാം! എന്നാൽ, ഈ കിണ്ടിയും ഈശ്വരൻ, ഈ വടിയും ഈശ്വരൻ!' (എല്ലാവരും ചിരിക്കുന്നു.)

digitized by www.sreyas.in

### ഈശ്വരദർശനത്തിൽ സംശയം തീരുന്നു; കർമ്മം കൊഴിയുന്നു. വിരാട് ശിവൻ

ശ്രീരാമ: ഈശ്വരനെ കണ്ടു കഴിഞ്ഞാൽ സർവ്വസംശയങ്ങളും നീങ്ങും. കേൾക്കലൊന്ന്, കാണലൊന്ന്. കേട്ടാൽ നൂറുശതമാനവും വിശ്വാസം വരില്ല. സാക്ഷാത്കാരമായാൽ പിന്നെ വിശ്വസിക്കാൻ ബാക്കിയൊന്നും കാണുകയില്ല.

ഈശ്വരദർശനമുണ്ടായാൽ കർമ്മം വിട്ടുപോകുന്നു. അങ്ങനെയാണ് എന്റെ പൂജ നിന്നുപോയത്. കാളീകോവിലിൽ ഞാൻ പൂജ ചെയ്തിരുന്നു. സർവ്വവും ചിന്മയമെന്ന് പെട്ടെന്നെനിക്ക് ദർശനം കിട്ടി. കോശാകുശിയും,* വേദിയും, കട്ടിളപ്പടിയും എല്ലാം ചിന്മയം; മനുഷ്യനും മൃഗങ്ങളും പ്രാണികളും ഒക്കെ ചിന്മയം. ഞാനപ്പോൾ ഭ്രാന്തനെപ്പോലെ നാലുപാടും പൂ വാരി വിതറാൻ തുടങ്ങി! എന്തൊക്കെ കണ്ടോ അതിനെയൊക്കെ പൂജിച്ചു. ഞാനൊരിക്കൽ പൂജാസമയത്ത് ശിവന്റെ ശിരസ്സിൽ വില്വപത്രം അർപ്പിക്കാൻ പുറപ്പെട്ടപ്പോൾ ഈ വിരാട്മൂർത്തിതന്നെ ശിവനാണ് എന്ന് ദർശനമുണ്ടായി. അതുമുതൽ എന്റെ ശിവപൂജ ഏതാണ്ട് അവസാനിച്ചു. പിന്നൊരിക്കൽ പൂ പറിച്ചുകൊണ്ടിരിക്കുമ്പോൾ പെട്ടെന്ന് പൂച്ചെടികളൊക്കെ പൂച്ചെണ്ടുകളായി കാണപ്പെട്ടു.

### കാവ്യരസവും ഈശ്വരദർശനവും തമ്മിലുള്ള ഭേദം

ത്രൈലോക്യൻ: ഹാ! ഈശ്വരസൃഷ്ടി എത്ര മനോഹരം!

ശ്രീരാമ: അതല്ലപ്പാ. മിന്നൽവേഗത്തിലാണ് ദർശനമുണ്ടായത്, അല്ലാതെ ഗണിച്ചും കുറിച്ചുമൊന്നുമല്ല. ഓരോ പൂച്ചെടിയും ആ വിരാണ്മൂർത്തിയെ അലങ്കരിക്കുന്ന ഓരോ പൂച്ചെണ്ടായിട്ടാണ് എനിക്ക് ദർശനമുണ്ടായത്. അതോടെ എന്റെ പൂപറിക്കലും നിന്നു. മനുഷ്യനേയും ഞാൻ ശരിക്ക് അതേ രൂപത്തിൽ കാണുന്നു. ഈശ്വരൻ തന്നെ മനുഷ്യരൂപമെടുത്ത് ചാഞ്ഞും ചെരിഞ്ഞും നടക്കുന്നു. തിരയിൽപെട്ട തലയിണപോലെ. തലയിണ അങ്ങോട്ടുമിങ്ങോട്ടും വിറച്ചുവിറച്ചുപോകുന്നു. എന്നാൽ അലയ്ക്കൊത്ത് അതൊരിക്കൽ തലയ്ക്കുമേലേറും; പിന്നെയും അലയുടെ കൂടെ വീഴും.

### ശ്രീരാമകൃഷ്ണദേവൻ എന്തിനു ശരീരമെടുത്തു? അദ്ദേഹത്തിന്റെ ആഗ്രഹം

ശ്രീരാമ: ശരീരം നാലു നാളേയ്ക്കുമാത്രം. ഈശ്വരൻ മാത്രം സത്യം. ശരീരം ഇതാ ഉണ്ട്. ഇതാ പോയി! വളരെക്കാലം മുമ്പ് വയറ്റിൽ സുഖക്കേടുപിടിച്ച് ഞാൻ വല്ലാതെ കഷ്ടപ്പെട്ടപ്പോൾ ഹൃദയൻ ചോദിച്ചു: 'അമ്മയോടു പറഞ്ഞുകൂടേ, സുഖക്കേടൊന്നു മാറ്റിത്തരാൻ?' എനിയ്ക്കെന്റെ

* ജലം വെയ്ക്കുവാനും എടുക്കുവാനുമുള്ള പൂജാപാത്രങ്ങൾ

digitized by www.sreyas.in

രോഗത്തെ പറ്റി പറയാൻ നാണം തോന്നി. ഞാനമ്മയോടു പറഞ്ഞു: 'അമ്മേ, ഏഷ്യാറ്റിക് സൊസൈറ്റിയിൽ മനുഷ്യന്റെ എല്ലിൻകൂടു കാണുകയുണ്ടായി. കമ്പിയിട്ടു കെട്ടി അത് മനുഷ്യാകൃതിയിലാക്കി വെച്ചിരിക്കുന്നമ്മേ. അങ്ങനെ ചെയ്ത് എന്റെ ശരീരത്തിനു അല്പം ബലമുണ്ടാക്കിത്തന്നാലും. എന്നാലെനിക്ക് അവിടുത്തെ നാമങ്ങളും ഗുണങ്ങളും കീർത്തിക്കാനൊക്കും.'

ജീവിക്കാനാശ എന്തിന്? രാവണവധത്തിനു ശേഷം രാമനും ലക്ഷ്മണനും ലങ്കയിൽ പ്രവേശിച്ചു; രാവണന്റെ കൊട്ടാരത്തിൽ ചെന്നപ്പോൾ രാവണന്റെ അമ്മ നികഷ ഓടിപ്പോകുന്നതുകണ്ടു. ലക്ഷ്മണൻ ആശ്ചര്യം പൂണ്ടു ചോദിച്ചു: 'രാമ, നികഷയുടെ വംശമെല്ലാം ഒടുങ്ങി; എന്നിട്ടും പ്രാണനിൽ ഇത്ര കൊതിയോ?' രാമൻ നികഷയെ അടുത്തു വിളിച്ചു ചോദിച്ചു: 'നിനക്കു ഭയം വേണ്ട. നീ എന്തിനാണ് ഓടുന്നത്?' നികഷ മറുപടി പറഞ്ഞു: 'രാമ, ഞാൻ പേടിച്ച് ഓടിയതല്ല. ജീവിച്ചിരിക്കകൊണ്ടാണല്ലോ അവിടുത്തെ ലീലകൾ ഇത്രയൊക്കെ കാണാൻ കഴിഞ്ഞത്! ഇനിയും കുറെ നാളിരുന്നാൽ ഇനിയുമെത്രയോ കാണാൻ സാധിക്കും! ഇതാലോചിച്ചാണ് എനിക്ക് ജീവിക്കാനാശ.'

കാമനയില്ലെങ്കിൽ ശരീരം നിലനിൽക്കയില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എനിക്ക് ഒന്നുരണ്ട് ആഗ്രഹങ്ങളുണ്ടായിരുന്നു. ഞാൻ അമ്മയോട് അപേക്ഷിച്ചു: 'അമ്മേ, കാമിനീകാഞ്ചനത്യാഗികളുടെ സംസർഗ്ഗം തരൂ.' പിന്നെയും ചോദിച്ചു: 'അവിടുത്തെ ജ്ഞാനികളുടെയും ഭക്തന്മാരുടെയും സംഗമം വേണം. അതിനു നടക്കാനുള്ള ശേഷി അല്പം തരൂ. അങ്ങിങ്ങ് പോവാനാവുന്നതിന്.' നടക്കാനുള്ള ശേഷി അമ്മ പക്ഷേ തന്നില്ല!

ത്രൈലോക്യൻ. (ചിരിച്ചുകൊണ്ട്) ആശയൊക്കെ അവസാനിച്ചോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇല്ല, കുറച്ചുകൂടി ബാക്കിയുണ്ട്. (എല്ലാവരും ചിരിക്കുന്നു.)

ശരീരം രണ്ടുനാളേയ്ക്ക്. എന്റെ കൈയ് ഒടിഞ്ഞപ്പോൾ ഞാൻ അമ്മയോടു പറഞ്ഞു. 'അമ്മേ, വല്ലാതെ വേദനിക്കുന്നു!' അമ്മയുടനെ ഒരു വണ്ടിയും വണ്ടിക്കാരനെയും കാണിച്ചുതന്നു. വണ്ടിയുടെ ഒന്നു രണ്ട് ആണി ഇളകിപ്പോയിരിക്കുന്നു. വണ്ടിക്കാരൻ ഓടിക്കുംപോലെ വണ്ടി ഓടുന്നു. സ്വന്തമായിട്ട് ഒരു കഴിവുമില്ല. എന്നാൽ പിന്നെ ദേഹത്തെ കാത്തു സൂക്ഷിക്കുന്നതെന്തിന്? ഈശ്വരനിൽ ആനന്ദിക്കാൻ, ഭഗവാന്റെ നാമഗുണങ്ങൾ കീർത്തിക്കാൻ, അദ്ദേഹത്തിന്റെ ജ്ഞാനികളെയും ഭക്തന്മാരെയും കണ്ടുകണ്ടു നടക്കാൻ.

digitized by www.sreyas.in

**നരേന്ദ്രന്റെ കഷ്ടപ്പാടുകൾ – ദേഹത്തിന്റെ സുഖദുഃഖങ്ങൾ**

നരേന്ദ്രൻ തറയിൽ നേരെ മുമ്പിൽ ഇരിപ്പുണ്ട്.

ശ്രീരാമ: (ത്രൈലോക്യാദി ഭക്തന്മാരോട്) ദേഹത്തിന് ദുഃഖം ഉണ്ടേയുണ്ട്. നരേന്ദ്രനെ കണ്ടില്ലേ? അച്ഛൻ മരിച്ചു; വീട്ടിൽ വലിയ കഷ്ടം; ഒരു വഴിയും ഇല്ല. ഈശ്വരൻ ചിലപ്പോൾ സുഖത്തിൽ വാഴിക്കുന്നു. ചിലപ്പോൾ ദുഃഖത്തിലും.

ത്രൈലോക്യൻ: ഉവ്വ്, ഈശ്വരന്റെ കൃപ നരേന്ദ്രന്റെ മേലുണ്ടാവും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പക്ഷേ എപ്പോൾ? കാശിയിൽ അന്നപൂർണ്ണാക്ഷേത്രത്തിൽ ആരും പട്ടിണി കിടക്കുകയില്ല എന്നതു വാസ്തവമാണ്. പക്ഷേ ചിലർക്ക് അന്തിവരെ കാത്തിരിക്കേണ്ടിവരും. ഹൃദയൻ ഒരിക്കൽ ശംഭുമല്ലികനോട് കുറച്ചു രൂപാ ചോദിച്ചു. ശംഭുമല്ലികൻ ഇംഗ്ലീഷ് മട്ടുകാരനാണ്. അയാൾ പറഞ്ഞു: 'തനിക്കു ഞാനെന്തിന് പണം തരണം? തനിക്കു പണിയെടുത്തു ചെലവു കഴിയ്ക്കാനാവും. താൻ കുറച്ചൊക്കെ സമ്പാദിക്കുന്നുമുണ്ട്. വളരെ ദരിദ്രനാണെങ്കിൽ, അതു കാര്യം വേറെ; വല്ല കുരുടനോ മുടന്തനോ ചട്ടനോ മറ്റോ കൊടുത്താൽ അതുകൊണ്ട് പ്രയോജനമുണ്ട്.' അതുകേട്ട് ഹൃദയൻ പറഞ്ഞു: 'മഹാശയാ, അവിടുന്ന് അങ്ങനെ പറയരുത് എനിയ്ക്ക് അങ്ങയുടെ പണം ആവശ്യമില്ല. ഈശ്വരൻ കരുണ ചെയ്ത് എന്നെ കുരുടനോ മുടന്തനോ തെണ്ടിയോ ആക്കാതിരിക്കട്ടെ. ഇതൊന്നും ആവാതിരുന്നാൽ മതി. അങ്ങൊട്ടു തരികയും വേണ്ട, എനിക്കൊട്ടു മേടിക്കയും വേണ്ട.'

നരേന്ദ്രനും നാസ്തികമതവും. ഈശ്വരോദ്ദേശ്യവും ഭീഷ്മദേവനും

ഈശ്വരനിനിയും എന്തുകൊണ്ടാണ് നരേന്ദ്രനോട് കരുണ കാണിക്കാത്തത് എന്നോർത്ത് പരിഭവത്തോടുകൂടി ഗുരുദേവൻ സംസാരിച്ചു. അദ്ദേഹം ഇടയ്ക്കിടെ സ്നേഹത്തോടെ നരേന്ദ്രന്റെ നേർക്ക് നോക്കിയിരുന്നു.

നരേന്ദ്രൻ: ഞാനിപ്പോൾ നാസ്തികമതം പഠിക്കുകയാണ്.

ശ്രീരാമ: രണ്ടുണ്ട്, അസ്തിയെന്നും നാസ്തിയെന്നും. അസ്തിയെന്നുള്ളത് എന്തുകൊണ്ട് എടുത്തുകൂടാ?

സുരേന്ദ്രൻ: ഈശ്വരൻ ന്യായസ്ഥനാണ്, അദ്ദേഹം ഭക്തന്മാരെ കാത്തരുളും.

ശ്രീരാമ: പൂർവ്വജന്മത്തിൽ ദാനധർമ്മങ്ങൾ ചെയ്തിട്ടുള്ളവർക്കാണ് ഈ ജന്മത്തിൽ ധനം കിട്ടുന്നത് എന്നു ശാസ്ത്രത്തിലുണ്ട്. പക്ഷേ സംഗതിയെന്തെന്നോ? ഈ സംസാരം ഈശ്വരന്റെ മായയാണ്. മായയുടെ

digitized by www.sreyas.in

മൂർത്തിക്കുള്ളിൽ പല ഗുലുമാലുകളുമുണ്ട്; ഒന്നും മനസ്സിലാക്കാനാവില്ല! ഈശ്വരന്റെ കാര്യങ്ങൾ ഒന്നും പിടികിട്ടില്ല. ഭീഷ്മദേവൻ ശരശയ്യയിൽ കിടക്കുകയായിരുന്നു. പാണ്ഡവന്മാർ അദ്ദേഹത്തെ കാണാനെത്തി. കൃഷ്ണനുമുണ്ട് കൂടെ. വന്നല്പം കഴിഞ്ഞപ്പോൾ കാണാം ഭീഷ്മദേവൻ കരയുന്നു! പാണ്ഡവന്മാർ കൃഷ്ണനോട് ചോദിച്ചു: 'കൃഷ്ണ, ഇതെന്തൊരാശ്ചര്യം! പിതാമഹൻ അഷ്ടവസുക്കളിൽ ഒരു വസു. ഇദ്ദേഹത്തെപ്പോലെ ഒരു ജ്ഞാനിയെ കാണാൻ കിട്ടില്ല. ഇദ്ദേഹവുംകൂടി മരണസമയത്ത് മായകാരണം കരയുന്നുവല്ലോ!' കൃഷ്ണനപ്പോൾ പറഞ്ഞു: 'ഭീഷ്മർ അതുകൊണ്ടല്ല കരയുന്നത്. അദ്ദേഹത്തോടു ചോദിച്ചു നോക്കുവിൻ.' ചോദിച്ചപ്പോൾ ഭീഷ്മൻ പറഞ്ഞു: 'കൃഷ്ണ, ഈശ്വരന്റെ കാര്യങ്ങൾ ഒട്ടും മനസ്സിലാക്കാൻ കഴിയുന്നില്ല. ഇവരുടെയൊപ്പം സാക്ഷാൽ നാരായണൻ തുണയ്ക്കുണ്ട്. എന്നിട്ടും പാണ്ഡവന്മാർക്ക് ആപത്തിന് അവസാനമില്ല. അതോർത്താണു ഞാൻ കരയുന്നത്. ഇതിനെക്കുറിച്ച് ആലോചിച്ചുനോക്കുമ്പോൾ ഈശ്വരന്റെ ഗതിയൊന്നും ആർക്കും അറിയാനാവില്ലെന്നു ഞാൻ കാണുന്നു!'

### ആത്മാവൊന്നുമാത്രം, മേരുപർവ്വതംപോലെ അചലം

ശ്രീരാമ: വേദം ശുദ്ധാത്മാവെന്നു വിളിക്കുന്ന പരമാത്മാവ് ഒന്നുമാത്രമേ സുമേരുപർവ്വതംപോലെ അചലവും നിർലിപ്തവും സുഖദുഃഖങ്ങൾക്ക് അതീതവുമായിട്ടുള്ളൂ എന്ന് ഈശ്വരൻ എനിക്കു കാണിച്ചുതന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ മായാകാര്യങ്ങളായ ഈ ലോകത്തിൽ അനേകം കുഴപ്പങ്ങളുണ്ട്. 'ഇതു കഴിഞ്ഞ് അത്; അതിൽനിന്നും ഇന്നതുണ്ടാവും,' എന്നൊന്നും പറയാനാവില്ല.

സുരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) കഴിഞ്ഞ ജന്മത്തിൽ ദാനധർമ്മങ്ങൾ ചെയ്തതുകൊണ്ടാണ് ഈ ജന്മത്തിൽ ധനംകിട്ടുന്നത് എന്നു വരികിൽ, നാമിപ്പോൾ ധനം ദാനം ചെയ്കയാണ് വേണ്ടത്.

ശ്രീരാമ: പണമുള്ളവർ ദാനം ചെയ്യേണ്ടതാണ്. (ത്രൈലോക്യനോട്) ജയഗോപാലസേനന് പണമുണ്ട്. അയാൾ ദാനം ചെയ്യേണ്ടതാകുന്നു. അങ്ങനെ ചെയ്യാത്തത് മോശമാണ്. ചിലയാളുകൾ പണമുണ്ടെങ്കിലും പിശുക്കന്മാരായിരിക്കും. അവരുടെ ധനം അനുഭവിക്കുന്നത് ആരായിരിക്കുമെന്ന് ഒരു നിശ്ചയവുമില്ല!

ഇന്നാളൊരിക്കൽ ജയഗോപാലൻ ഇവിടെ വന്നിരുന്നു. വണ്ടിയിലാണ് വന്നത്. വണ്ടിയുടെ വിളക്കു പൊട്ടിയത്; കുതിര ചുടുകാട്ടിൽനിന്നു തപ്പിപ്പിഴച്ചത്; മെഡിക്കൽ കോളേജാശുപത്രിയിൽനിന്ന് പിരിച്ചയ്ക്കപ്പെട്ട വണ്ടിക്കാരൻ. ഇവിടെ തരാൻ വേണ്ടി കൊണ്ടുവന്നതോ, രണ്ട് അളിഞ്ഞ മാതളങ്ങയും. (എല്ലാവരും ചിരിക്കുന്നു.)

digitized by www.sreyas.in

സുരേന്ദ്രൻ: ജയഗോപാലബാബു ബ്രഹ്മസമാജാംഗമാണ്. കേശവ ബാബുവിന്റെ ബ്രഹ്മസമാജത്തിലിപ്പോൾ കൊള്ളാവുന്നവരാരും ഇല്ലെന്നു തോന്നുന്നു. വിജയഗോസ്വാമി, ശിവനാഥൻ മുതലായ പ്രമാണിമാരെല്ലാം ചേർന്ന് സാധാരണ ബ്രഹ്മസമാജം രൂപവത്കരിച്ചിരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഗോവിന്ദനധികാരി തന്റെ യാത്രകളിസംഘത്തിൽ നല്ലയാളുകളെ വെച്ചുകൊണ്ടിരിക്കയില്ല, ലാഭത്തിൽ പങ്കു കൊടുക്കേണ്ടിവന്നെങ്കിലോ എന്നു കരുതി. (എല്ലാവരും ചിരിക്കുന്നു)

ഇന്നാളൊരിക്കൽ കേശവന്റെ ഒരു ശിഷ്യനെ ഞാൻ കാണുകയുണ്ടായി. കേശവന്റെ വീട്ടിൽ ഒരു നാടകാഭിനയം ഉണ്ടായിരുന്നു. ശിഷ്യൻ ഒരു കുട്ടിയേയും എളിയിൽ വെച്ചുകൊണ്ട് തുള്ളുന്നതു കണ്ടു. അയാൾ 'ലക്ചർ' ചെയ്യുമെന്നും പിന്നെ കേട്ടു. തന്നെ ആരു പഠിപ്പിക്കുമെന്ന് നിശ്ചയമൊട്ടില്ലതാനും!

ത്രൈലോക്യൻ പാടി:

ചിദാനന്ദസിന്ധുവിന്റെ മുകൾപ്പരപ്പിങ്കലിതാ
സദാനന്ദലഹരിതന്നലകൾ പൊങ്ങീ.
ദിവ്യാനന്ദാതിരേകമേ, ദിവ്യാനന്ദവിലാസമേ,
ഭവ്യമാകും നിന്നുദയം ജയിപ്പൂതാക!
കാലദേശങ്ങൾതൻ കൂറ്റൻ കന്മതിലു വീണുടഞ്ഞു
മൺമറഞ്ഞുപോകുന്നേരമൊരിയ്ക്കൽക്കൂടി
മഹായോഗസമുദ്രത്തിലവയെല്ലാം ലയിച്ചീടും
മനസ്സേ, നീയന്നേരത്തിൽ നൃത്തമാടുക!
പാവനഹരിനാമത്തെ കീർത്തിച്ചു കീർത്തിച്ചുകൊണ്ടേ
സാനന്ദം കൈകളുയർത്തി നൃത്തമാടുക!

ഇതു പാടിത്തീർന്നപ്പോൾ 'അമ്മേ, എന്നെ ഉന്മത്തനാക്കിത്തീർത്താലും,' എന്ന പാട്ടുപാടാൻ ശ്രീരാമകൃഷ്ണൻ ത്രൈലോക്യനോടു പറഞ്ഞു.

ത്രൈലോക്യൻ പാടി:

നിൻപ്രേമംകൊണ്ടെന്നെയുന്മത്തനാക്കുകെ-
ന്നമ്മേ, ഭവാനി, നീ സ്നേഹപൂർവ്വം
ജ്ഞാനവും യുക്തിവിചാരവും കൊണ്ടെനി-
യ്ക്കേതും പ്രയോജനമില്ല തായേ,

digitized by www.sreyas.in

ഭക്തജനമനോഹാരിണി, നീയെന്നെ
മുക്കുക നിൻപ്രേമവാരിധിയിൽ.
സംസാരമാകും നിൻഭ്രാന്താലയം തന്നിൽ
ആനന്ദനർത്തനം ചെയ്‌വൂ ചിലർ,
ഏറ്റമുറക്കെ ചിരിയ്ക്കുന്നിതു ചിലർ
ദുഃഖിച്ചുകേഴുന്നു മറ്റുചിലർ.
ഗൗരാംഗൻ, ശ്രീബുദ്ധൻ, യേശു, മോസസ്സിവർ
നിൻപ്രേമോന്മത്തരാം പുണ്യാത്മാക്കൾ.
ധന്യമായീടും തദീയസംഗാലിവൻ
ധന്യനാകുന്ന നാളെന്നു തായേ?

*1884 മാർച്ച് 9, ഞായറാഴ്ച*

## ദക്ഷിണേശ്വരത്ത് മണിലാലാദിഭക്തന്മാരോടൊത്ത്

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് അനേകം ഭക്തന്മാരോടുകൂടി ഇരിക്കുന്നു. മണിലാലമല്ലികൻ, സിന്തിയിലെ മഹേന്ദ്രകവിരാജൻ, ബലരാമൻ, മാസ്റ്റർ, ഭവനാഥൻ, രാഖാൽ, ലാട്ടു, അധരൻ, മഹിമാചരണൻ, ഹരീശൻ, കിശോരിഗുപ്തൻ, ശിവചന്ദ്രൻ മുതലായവർ സന്നിഹിതർ. ഇനിയും ഗിരീശൻ, കാളി, സുബോധൻ മുതലായവർ വന്നു ചേർന്നിട്ടില്ല. ശരത്തും ശശിയും ഒന്നുരണ്ടു തവണ കണ്ടിട്ടുണ്ട്. പൂർണ്ണൻ, കൊച്ചുനരൻ മുതലായവരിനിയും ശ്രീരാമകൃഷ്ണനെ കണ്ടിട്ടില്ല.

ശ്രീരാമകൃഷ്ണന്റെ കൈയിന്മേലിപ്പോഴും കെട്ടുണ്ട്. കമ്പിവേലിയുടെ അടുത്ത് ഉരുണ്ടുവീണു കൈയൊടിഞ്ഞു. തത്സമയം ഭാവാവിഷ്ടനായിരുന്നു. ഒടിഞ്ഞതുകാരണം സദാ കൊടിയ വേദന. എന്നാലും, ഈ അവസ്ഥയിലും മിക്കപ്പോഴും സമാധിയിലാഴും, ഭക്തന്മാരോട് ഗംഭീരതത്ത്വങ്ങൾ പറയും. ഒരു ദിവസം വേദനകൊണ്ട് കരയുകയായിരുന്നു; ആ സമയത്ത് സമാധിയിൽ മുങ്ങി. സമാധി കഴിഞ്ഞ് സാധാരണ നിലയിലേയ്ക്കു വന്നപ്പോൾ മഹിമാചരണൻ മുതലായ ഭക്തന്മാരോടായിപ്പറഞ്ഞു: "ബാബു, സച്ചിദാനന്ദസ്വരൂപനെ സാക്ഷാത്കരിച്ചില്ലെങ്കിൽ ഒന്നുകൊണ്ടും ഒരു പ്രയോജനവുമില്ല. വ്യാകുലത കൂടാതെ നടപ്പില്ല. ഞാൻ കേണു കേണു വിളിച്ചു. അപേക്ഷിച്ചു: 'അല്ലയോ ദീനനാഥ, സാധനയും ഭജനയും എനിക്കില്ല. എനിക്ക് ദർശനം തന്നരുളണം."

അന്നേദിവസം രാത്രി വീണ്ടും മഹിമാചരണൻ, അധരൻ മാസ്റ്റർ തുടങ്ങിയവർ ഇരിപ്പുണ്ട്.

ശ്രീരാമ: (മഹിമാചരണനോട്) അഹേതുകീഭക്തി എന്നൊന്നുണ്ട്. ഇതുണ്ടാവാൻ ആഗ്രഹിക്കുക.

digitized by www.sreyas.in

പിന്നെ അധരനോടായി പറഞ്ഞു: 'ഈ കൈയൊന്നു തിരുമ്മാമോ?'

മണിലാലമല്ലികനും ഭവനാഥനും പ്രദർശനത്തിന്റെ കാര്യം പറഞ്ഞു കൊണ്ടിരിക്കുന്നു. 1883-84-ൽ ഏഷ്യാറ്റിക് മ്യൂസിയത്തിന് സമീപം പ്രദർശനം നടത്തപ്പെട്ടു. അവർ പറഞ്ഞു: 'എത്രയോ രാജാക്കന്മാർ എന്തെല്ലാം വിലയേറിയ സാധനങ്ങളൊക്കെ അയച്ചിരിക്കുന്നു! സ്വർണ്ണം കൊണ്ടുള്ള കട്ടിലും മറ്റും! കാണേണ്ട ഒരു കാഴ്ചതന്നെ.'

### ശ്രീരാമകൃഷ്ണനും ധനവും

ശ്രീരാമ: (ഭക്തന്മാരോട്, ചിരിച്ചുകൊണ്ട്) അതെ, പോയാൽ വലിയൊരു ലാഭമുണ്ട്. രാജരാജാക്കന്മാർ അയച്ചിരിക്കുന്ന ഈവക പൊൻപണ്ടങ്ങളൊക്കെ വെറും വെണ്ണീറാണെന്ന് ബോധ്യമാവും. അതുതന്നെ ഒരു വലിയ ലാഭമാണ്. ഞാൻ കല്ക്കത്തെയ്ക്കു പോകുമ്പോൾ ഹൃദയൻ വൈസ്രോയിയുടെ കെട്ടിടം കാണിച്ചുകൊണ്ടു പറയും: 'നോക്കൂ മാമാ, ഇതു കണ്ടോ! വൈസ്രോയി സായ്പിന്റെ കൊട്ടാരം, വലിയ വലിയ തൂണുകൾ!' അതൊക്കെ കളിമൺ ഇഷ്ടിക ഒന്നിനുമേൽ ഒന്ന് പെറുക്കിവെച്ചതാണെന്ന് അമ്മയെനിക്ക് കാണിച്ചുതന്നു.

ഭഗവാനും അദ്ദേഹത്തിന്റെ ഐശ്വര്യവും. ഐശ്വര്യം രണ്ടു നാളേയ്ക്ക്. ഭഗവാൻ മാത്രം സത്യം. ഇന്ദ്രജാലക്കാരനും ഇന്ദ്രജാലവും. ഇന്ദ്രജാലം കണ്ട് എല്ലാവരും അമ്പരന്നുപോകുന്നു; പക്ഷേ അതൊക്കെ മിഥ്യ, ഇന്ദ്രജാലക്കാരൻ മാത്രം സത്യം. പണക്കാരനും അയാളുടെ തോട്ടവും, ആളുകൾ തോട്ടം മാത്രം കാണുന്നു; തോട്ടത്തിന്റെ ധനികനായ ഉടമസ്ഥനെ കണ്ടെത്തണം.

മണിമല്ലികൻ: (ശ്രീരാമകൃഷ്ണനോട്) എന്തു വലിയ വൈദ്യുതദീപം ഉണ്ടാക്കിവെച്ചിരിക്കുന്നു! ആ വൈദ്യുതദീപം ഉണ്ടാക്കിയ ആൾ എത്ര വലിയവനാണ് എന്ന് ആലോചിച്ചുപോകും!

ശ്രീരാമ: (മണിലാലനോട്) പിന്നെ ഒരു പക്ഷത്തിൽ ഈശ്വരൻ തന്നെയാണ് ഇക്കാണായതൊക്കെ ആയിത്തീർന്നിരിക്കുന്നത്. പറയുന്നവനും ഈശ്വരൻ. ഈശ്വരൻതന്നെ മായയും ജീവനും ജഗത്തും.

കാഴ്ചബംഗ്ലാവിനെക്കുറിച്ചായി സംഭാഷണം.

### ശ്രീരാമകൃഷ്ണനും സാധുസംഗവും- യോഗിയുടെ ചിത്രം

ശ്രീരാമ: (ഭക്തന്മാരോട്) ഞാനൊരിക്കൽ കാഴ്ചബംഗ്ലാവിൽ പോയി. ഇഷ്ടിക പാറയായിത്തീർന്നതു കാണിച്ചുതന്നു. ഒരു ജന്തു

digitized by www.sreyas.in

അങ്ങനെതന്നെ പാറയായ്പ്പോയിരിക്കുന്നു! കണ്ടില്ലേ സംസർഗ്ഗത്തിന്റെ ഫലം! അതുപോലെ സർവ്വദാ സാധുസംഗം ചെയ്താൽ സാധുവായിത്തീരും.

മണിമല്ലികൻ: (ചിരിച്ചുകൊണ്ട്) അങ്ങവിടെ പ്രദർശനത്തിന് ഒരു പ്രാവശ്യം പോയെങ്കിൽ ഞങ്ങൾക്ക് പത്തു പതിനഞ്ചുകൊല്ലത്തേയ്ക്ക് ഉപദേശം നടന്നേനെ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്ത്, ഉപമയുടെ രൂപത്തിലോ?

ബലരാമൻ: വേണ്ട, അങ്ങുമിങ്ങും പോയാൽ കൈയ് ഭേദമാവില്ല.

ശ്രീരാമ: രണ്ടുപടം കിട്ടിയാൽ വേണ്ടില്ല എന്നെനിക്കാഗ്രഹമുണ്ട്. ഒരു പടം, യോഗി ധുനിയും* ജ്വലിപ്പിച്ചിരിക്കുന്നത്; പിന്നെ ഒന്ന് ഒരു യോഗി കഞ്ചാവുകുഴൽ വായിൽ വെച്ചു വലിക്കുന്നതും, അപ്പോൾ കുഴലിലെ കനൽ ആളിക്കത്തുന്നതും കാണിക്കുന്നത്. ഈ വക ചിത്രങ്ങൾ കണ്ടാൽ എനിക്ക് ആദ്ധ്യാത്മികോദ്ദീപനമുണ്ടാവും. കൃത്രിമമായിട്ടുള്ള പഴം കണ്ടാൽ ശരിയായ പഴം ഓർമ്മവരുംപോലെ.

പക്ഷേ യോഗത്തിന് വിഘ്നങ്ങളുണ്ട്: കാമിനീകാഞ്ചനങ്ങൾ. ഈ മനസ്സ് ശുദ്ധമായാൽ യോഗമുണ്ടാവും, മനസ്സിന്റെ ഇരിപ്പിടം കപാലത്തിലാണ്, ആജ്ഞാചക്രത്തിൽ. പക്ഷേ അതിന്റെ ദൃഷ്ടി നാഭിയിലും ലിംഗത്തിലും ഗുഹ്യത്തിലും; എന്നുവെച്ചാൽ, കാമിനീകാഞ്ചനത്തിൽ. എന്നാൽ സാധന ചെയ്താൽ ഈ മനസ്സിന്റെ ദൃഷ്ടി മേലോട്ടാകും.

എന്തു സാധന ചെയ്താൽ മനസ്സ് ഊർദ്ധ്വദൃഷ്ടിയാകും? സർവ്വദാ സാധുസംഗം ചെയ്താൽ ഒക്കെ മനസ്സിലാക്കാൻ കഴിയും. ഋഷികൾ സർവ്വദാ നിർജ്ജനത്തിൽ പാർത്തിരുന്നു, അല്ലാത്ത പക്ഷം സജ്ജനങ്ങളോടൊത്തു വാണു. അതുകൊണ്ടവർക്ക് എളുപ്പത്തിൽ കാമിനീകാഞ്ചനം കൈയ്വിട്ട് മനം ഈശ്വരനിൽ ഉറപ്പിക്കാൻ കഴിഞ്ഞു. അവർക്ക് ഭയമോ പരനിന്ദാഭയമോ ഒന്നുമുണ്ടായിരുന്നില്ല.

ത്യാഗം ചെയ്യാൻ സാധിക്കണമെങ്കിൽ ഈശ്വരന്റെയടുക്കൽ പുരുഷകാരത്തിനുവേണ്ടി പ്രാർത്ഥിക്കണം. മിഥ്യയെന്ന് ബോദ്ധ്യം വന്നത് തത്ക്ഷണം തന്നെ ഉപേക്ഷിക്കണം. ഋഷികൾക്ക് ഈ പുരുഷകാരം ഉണ്ടായിരുന്നു. ഈ പുരുഷകാരം വഴി അവർ ഇന്ദ്രിയജയം സാധിച്ചു. ആമ കൈയും കാലും അകത്തേയ്ക്കു വലിച്ചാൽ പിന്നെ നാലായിട്ട് വെട്ടിമുറിച്ചാലും അത് കൈയ്കാലുകൾ പുറത്തേയ്ക്കു നീട്ടുകയില്ല!

---

* ധുനി = യോഗികൾ ജ്വലിപ്പിക്കുന്ന അഗ്നി

digitized by www.sreyas.in

ലൗകികമനുഷ്യൻ കപടനാണ്, സരളനായിരിക്കയില്ല. വായ്കൊണ്ടു പറയും ഈശ്വരനെ സ്നേഹിക്കുന്നുവെന്ന്; എന്നാൽ വിഷയത്തിലുള്ള ആശയുടെ, കാമിനീകാഞ്ചനത്തോടുള്ള ആകർഷണത്തിന്റെ, അത്യല്പമായ അംശംപോലും ഈശ്വരന്റെ നേരേ കൊടുക്കുകയില്ല. എന്നിട്ടും വായ്കൊണ്ടു ചിലയ്ക്കും താൻ ഈശ്വരനെ സ്നേഹിക്കുന്നു എന്ന്. (മണിമല്ലികനോട്) കപടത കൈയ്വിട്!

മണിലാലൻ: മനുഷ്യനെ സംബന്ധിച്ചതോ ഈശ്വരനെ സംബന്ധിച്ചതോ?

ശ്രീരാമ: എല്ലാത്തരവും, മനുഷ്യനെ സംബന്ധിച്ചതും ഈശ്വരനെ സംബന്ധിച്ചതും. കപടത കാട്ടാൻ പാടില്ല. ഭവനാഥൻ എന്തൊരു സരളൻ! അവൻ കല്യാണം കഴിഞ്ഞുവന്ന് എന്നോടു ചോദിച്ചു: 'എന്താണെനിക്ക് ഭാര്യയോട് ഇത്രയേറെ സ്നേഹം തോന്നുന്നത്?' ആഹാ, അവൻ അതിസരളൻ!

എന്നാൽ, ഭാര്യയോടു സ്നേഹം തോന്നുകയില്ലേ? ഇത് ഭുവനമോഹിനിയായ ജഗന്മാതാവിന്റെ മായയാണ്. ഭാര്യയെപ്പറ്റി ഒരുവന്, ലോകത്തിൽ തനിക്കിതുപോലെ സ്വന്തമായിട്ടു വേറാരുമില്ല; ജീവിതത്തിലും, മരണത്തിലും, ഇഹത്തിലും പരത്തിലും സ്വന്തം, എന്നു തോന്നുന്നു. ഭാര്യയ്ക്കുവേണ്ടി ഒരു മനുഷ്യൻ എന്തെല്ലാം ദുഃഖങ്ങളനുഭവിക്കുന്നു! എന്നിട്ടും വിചാരിക്കും, ഇതുപോലെ സ്വന്തമായിട്ടു വേറാരുമില്ലെന്ന്. എന്തൊരു ദുരവസ്ഥ! ഇരുപതുരൂപാ ശമ്പളം – മൂന്നു പിള്ളേരുടെ തന്ത. അവരെ നേരെ തീറ്റിപ്പോറ്റാൻ കെല്പില്ല. വീടിന്റെ മേൽക്കൂരചോർന്നൊലിക്കുന്നു. ഓല കെട്ടാൻ കാശില്ല. പിള്ളേർക്ക് പുതിയ പുസ്തകം മേടിച്ചു കൊടുക്കാൻ കഴിവില്ല. ഉണ്ണികളുടെ ഉപനയനം നടത്താൻ വഴിയില്ല. അവിടുന്നും ഇവിടുന്നും എട്ടണയും നാലണയും ഇരന്നു നടക്കുന്നു!

എന്നാൽ വിദ്യാരൂപിണിയായ ഭാര്യ ശരിയായ സഹധർമ്മിണിയാണ്. ഭർത്താവിനെ ഈശ്വരമാർഗ്ഗത്തിൽ ചരിക്കുന്നതിന് വളരെ സഹായിക്കുന്നു. ഒന്നോ രണ്ടോ കുട്ടികൾ ജനിച്ച ശേഷം ഇരുവരും സോദരീസോദരന്മാരെപ്പോലെ വാഴുന്നു. രണ്ടുപേരും ഈശ്വരഭക്തർ, ഭഗവദ്ദാസനും ദാസിയും. അവരുടെ സംസാരം വിദ്യാസംസാരമാണ്. ഈശ്വരന്റെയും ഭക്തന്മാരുടെയും കൂടെ അവർക്ക് സർവ്വദാ ആനന്ദം. അവർക്കറിയാം ഈശ്വരൻ ഒന്നുമാത്രമാണ് തങ്ങളുടെ സ്വന്തമെന്ന് – അനന്തകാലമായി സ്വന്തം! സുഖത്തിലും ദുഃഖത്തിലും അവർ ഈശ്വരനെ വിസ്മരിക്കുകയില്ല – പാണ്ഡവന്മാരെപ്പോലെ.

digitized by www.sreyas.in

**സംസാരിയായ ഭക്തനും ത്യാഗിയായ ഭക്തനും**

ശ്രീരാമ: സംസാരികളുടെ ഈശ്വരാനുരാഗം ക്ഷണികമാണ്. ചുട്ടു പഴുത്ത ചീനച്ചട്ടിയിൽ വീണ വെള്ളത്തുള്ളി പോലെ. ശീശീന്ന് തിളച്ചുപൊങ്ങും, എന്നിട്ട് വറ്റിപ്പോകും. സംസാരികളുടെ മനസ്സ് ഭോഗത്തിന്റെ നേർക്ക് പോകുന്നു. അതുകൊണ്ട് അവരുടെ ഈശ്വരാനുരാഗം ഈശ്വരപ്രാപ്തിക്കായുള്ള വ്യാകുലതയായിട്ടു തീരുന്നില്ല.

ഏകാദശി മൂന്നു വിധമുണ്ട്. ഒന്നാമത്തേത്, നിർജ്ജല ഏകാദശി – ജലപാനം പോലുമില്ല. അങ്ങനെയാണ് പൂർണ്ണത്യാഗിയായ ഫക്കീർ – സർവ്വഭോഗങ്ങളും നിശ്ശേഷം പരിത്യജിക്കുന്നു. രണ്ടാമത്തേത്, പാലും പലഹാരവും കഴിക്കുന്നു. അതുപോലെ ഒരു ഭക്തൻ ഗൃഹത്തിൽ സാധാരണ ഭോഗവസ്തുക്കളൊക്കെ വെച്ചിരിക്കും. മൂന്നാമത്തേത് പൂരിയും ഉരുളക്കിഴങ്ങും തിന്നുകൊണ്ടുള്ള ഏകാദശി. വയറു നിറയെത്തിന്നും. രണ്ടു കഷണം റൊട്ടി, പാലിൽ കുതിർത്തുവെച്ചെന്നും വരാം. പിന്നെത്തിന്നാൻവേണ്ടി!

വീട്ടിലിരുന്നുകൊണ്ട് സാധനഭജനകൾ ചെയ്യുന്നു; പക്ഷേ മനം കാമിനീകാഞ്ചനത്തിൽ, മനം ഭോഗത്തിന്റെ നേർക്ക്. അതുകൊണ്ട് സാധനയും ഭജനയും നേരെയാവുന്നില്ല.

ഹസ്രയിവിടെ ഒട്ടേറെ ജപവും തപവും ചെയ്യാറുണ്ട്. എന്നാൽ നാട്ടിലയാൾക്ക് കെട്ടിയോളും കുഞ്ഞുകുട്ടികളും പറമ്പും എല്ലാമുണ്ട്. ആവക കാര്യങ്ങളും അന്വേഷിക്കും, ജപതപങ്ങളും ചെയ്യും; അതിനിടയ്ക്കുകൂടി ദല്ലാൾ തൊഴിലും നടത്തും. ഈവകയാളുകൾക്ക് അവരുടെ വാക്കനുസരിച്ച് വാഴാനാവില്ല. മീൻ തിന്നുകയില്ല എന്നവർ പറയും. എന്നിട്ട് തിന്നുകയും ചെയ്യും.

പണത്തിനുവേണ്ടി മനുഷ്യൻ എന്തു തന്നെ ചെയ്യില്ല! ബ്രാഹ്മണനെക്കൊണ്ടും സന്ന്യാസിയെക്കൊണ്ടും ചുമടുചുമപ്പിക്കുകപോലും ചെയ്യും.

ഇവിടെ പലഹാരമിരുന്നു കേടുവന്നുപോകും. എന്നാലും എനിക്കത് ഇത്തരം ആളുകൾക്ക് കൊടുക്കാനാവില്ല. മറ്റാളുകളുടെ കൈയിൽനിന്ന് ചീത്ത വെള്ളംപോലും എനിക്കു സ്വീകരിക്കാം; എന്നാലിവരുടെ ജലപാത്രം തൊടാൻപോലും വയ്യ. പണക്കാരായ ആളുകളെ കണ്ടാൽ ഹസ്ര അടുത്തു വിളിക്കും; വിളിച്ചു നീണ്ട നീണ്ട പ്രസംഗങ്ങൾ കേൾപ്പിക്കും. എന്നിട്ടവരോടു പറയും: 'ഇവിടെക്കാണുന്ന രാഖാലും മറ്റുമുണ്ടല്ലോ – അവരാരും ജപവും തപവുമൊന്നും ചെയ്യുന്നില്ല. ഹോ ഹോന്നും പറഞ്ഞങ്ങനെ നടക്കും.?'

digitized by www.sreyas.in

ചിലർ പർവ്വതഗുഹകളിൽ പാർത്തെന്നുവരാം, മേലെല്ലാം ഭസ്മം പൂശിയിരിക്കാം; ഉപവസിക്കുന്നുണ്ടാവാം. പലതരം കഠോരതപസ്സുകൾ ചെയ്യുന്നുണ്ടാവാം; എന്നാലും ഉള്ളുക്കുള്ളിൽ, മനം വിഷയങ്ങളിലാണെങ്കിൽ, കാമിനീകാഞ്ചനത്തിലാണു മനമെങ്കിൽ, അങ്ങനെയുള്ളവരെ ഞാൻ നിന്ദ്യരെന്നു പറയുന്നു. എന്നാൽ കാമിനീകാഞ്ചനത്തിൽ മനസ്സുവെയ്ക്കാതെ, തിന്നുന്നു, കുടിക്കുന്നു, കറങ്ങുന്നു, അവനെ ഞാൻ ധന്യനെന്നു കരുതുന്നു.

(മണിമല്ലികനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇയാളുടെ വീട്ടിൽ സജ്ജനങ്ങളുടെ ആരുടെയും പടമില്ല. സജ്ജനങ്ങളുടെ പടം വെച്ചാൽ ഈശ്വരചിന്ത ഉദിക്കും

മണിലാലൻ: ഉണ്ട്, [1]നന്ദിനിയുടെ മുറിയിൽ ഒരു ഭക്തയുടെ ചിത്രമുണ്ട്: ഒരു മദാമ്മ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്ന ചിത്രം. വേറൊരു പടവുമുണ്ട് – വിശ്വാസപർവ്വതവും പിടിച്ചുകൊണ്ട് ഒരാൾ നിൽക്കുന്നു. അടിയിൽ അതലസ്പർശിയായ സമുദ്രം. വിശ്വാസം കൈയ് വിട്ടാൽ നേരേ അതലജലത്തിൽ ആണ്ടുപോകും. പിന്നെയും ഒരു പടമുണ്ട് – അനേകം കന്യകമാർ വരൻ വരുമെന്നു പ്രതീക്ഷിച്ച് വിളക്കിൽ എണ്ണയുമൊഴിച്ച് ഉറക്കവുമിളച്ച് കാത്തിരിക്കുന്നു. ഒരുത്തി ഉറങ്ങിപ്പോയി; അവൾക്കു കാണാനൊക്കുകില്ല. ഈശ്വരനെ ഇവിടെ മണവാളനായി വർണ്ണിച്ചിരിക്കുന്നു.[2]

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതു കൊള്ളാമല്ലൊ.

മണിലാലൻ: വേറെയും പടങ്ങളുണ്ട് – വിശ്വാസവൃക്ഷത്തിന്റെ! പിന്നെ പുണ്യപാപത്തിന്റെ ചിത്രവും.

ശ്രീരാമ: (ഭവനാഥനോട്) ഒക്കെ ഒന്നാംതരം പടങ്ങൾ. നീയൊന്നു പോയി കണ്ടു വരിക.

അല്പനിമിഷം കഴിഞ്ഞ് ഗുരുദേവനരുളി: 'ചിലപ്പോഴൊക്കെ ഞാനിതിനെപ്പറ്റിയെല്ലാം ആലോചിക്കും – അപ്പോൾ ഇതൊന്നും പിടിക്കുന്നില്ല. ആദ്യമൊന്ന് പാപത്തെക്കുറിച്ചും അതിൽനിന്ന് മോചനം നേടേണ്ടതെങ്ങനെ എന്നും ആലോചിക്കണം. എന്നാൽ, ഭഗവത്കൃപയാൽ ഭക്തിയുണ്ടായാൽ, ഒരിക്കൽ രാഗഭക്തി ഉണ്ടായിക്കഴിഞ്ഞാൽ, പിന്നെ പുണ്യപാപങ്ങളൊക്കെ മറന്നേ പോകുന്നു. അപ്പോൾ പിന്നെ ശാസ്ത്രങ്ങളിൽനിന്നും വിധിനിഷേധങ്ങളിൽനിന്നും അകന്നുപോകുന്നു. പശ്ചാത്താപം തോന്നണം. പ്രായശ്ചിത്തം ചെയ്യണം, ഈവക വിചാരങ്ങ

1 നന്ദിനി: മണിമല്ലികന്റെ വിധവയായ മകൾ, ഒരു ശ്രീരാമകൃഷ്ണഭക്തയും.
2 Parable of the Ten Virgins = ദശകന്യാചരിതം — സുവിശേഷം, മത്തായി, അദ്ധ്യായം 25

digitized by www.sreyas.in

ളൊന്നും പിന്നെ കാണുകയില്ല. അത് വളഞ്ഞ പുഴയിൽക്കൂടി വളരെ കഷ്ടപ്പെട്ട് ഏറെ നേരംകൊണ്ട് എത്തേണ്ട ദിക്കിൽ എത്തിച്ചേരുംപോലെയാണ്. എന്നാൽ വെള്ളപ്പൊക്കം വരുമ്പോൾ നേർവഴിക്ക് അല്പസമയംകൊണ്ട് എത്തേണ്ടിടത്ത് എത്തിച്ചേരാം. അപ്പോൾ പറമ്പിലും കൂടി ഒരു കഴുക്കോൽ വെള്ളം കാണും.

ആദ്യകാലത്ത് വളരെ ചുറ്റിത്തിരിയണം, ഒട്ടേറെ കഷ്ടപ്പെടണം. രാഗഭക്തി വന്നാൽ വളരെ എളുപ്പമായി. കൊയ്ത്തിനുശേഷം പാടത്തുകൂടി ഏതു വഴിക്കും പോകാൻ പറ്റും പോലെയാണത്. മുമ്പ് വരമ്പത്തുകൂടി ചുറ്റിത്തിരിഞ്ഞു വേണ്ടിയിരുന്നു പോകാൻ. ഇപ്പോൾ ഏതു വഴിക്കും പോകാം. വല്ല കച്ചിക്കുറ്റിയും വഴിയ്ക്കുണ്ടെങ്കിൽ, കാലിൽ ചെരിപ്പുമിട്ടുപോയാൽ ഒരു പ്രയാസവും കാണില്ല. വിവേകം, വൈരാഗ്യം, ഗുരുവാക്യത്തിൽ വിശ്വാസം, ഇവയെല്ലാം ഉണ്ടെങ്കിൽ പിന്നെ യാതൊരു ക്ലേശവുമില്ല.'

# അദ്ധ്യായം മൂന്ന്

## ശ്രീരാമകൃഷ്ണനും ധ്യാനസമ്പ്രദായങ്ങളും

മണിലാലൻ: (ശ്രീരാമകൃഷ്ണനോട്) ആട്ടെ, ധ്യാനത്തിന് എന്താണു നിയമം? ധ്യാനിക്കേണ്ടത് എവിടെയാണ്?

ശ്രീരാമ: ഹൃദയം ഒന്നാംതരം സ്ഥാനം. ഹൃദയത്തിൽ ധ്യാനിക്കാം. അല്ലെങ്കിൽ സഹസ്രാരത്തിലാവാം. ഇതൊക്കെയാണ് നിയമത്തിനനുസരിച്ചുള്ള ധ്യാനം. എല്ലാം ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്. എന്നാൽ നിനക്ക് എവിടെയാണിഷ്ടമെന്നുവെച്ചാൽ അവിടെയാകാം. സർവ്വസ്ഥാനവും ബ്രഹ്മമയമാണ്. അദ്ദേഹമില്ലാത്ത ഇടമെവിടെ? മഹാബലിയുടെ അടുക്കൽനിന്നും മഹാവിഷ്ണു മൂന്നടികൊണ്ട് സ്വർഗ്ഗവും ഭൂമിയും പാതാളവും അളന്നെടുത്തു കഴിഞ്ഞപ്പോൾ ഏതെങ്കിലും ഇടം ബാക്കിയുണ്ടായിരുന്നോ? ഗംഗാതീരംപോലെതന്നെ പവിത്രമാണ് ഏതു വൃത്തികെട്ട സ്ഥലവും. ഇതു സമസ്തവും ഈശ്വരന്റെ വിരാണ്മൂർത്തിയാണെന്നും പറയപ്പെടുന്നു.

നിരാകാരധ്യാനവും സാകാരധ്യാനവും. നിരാകാരധ്യാനം ബഹുകഠിനം. ആ ധ്യാനത്തിൽ കാണുന്നതും കേൾക്കുന്നതുമൊക്കെ തുടച്ചുനീക്കേണ്ടിയിരിക്കുന്നു. കേവലം സ്വസ്വരൂപചിന്തമാത്രം. ആ സ്വരൂപത്തെ ധ്യാനിച്ച് ശിവൻ നർത്തനം ചെയ്യുന്നു. 'ആരു ഞാൻ, ആരു

digitized by www.sreyas.in

ഞാൻ!' എന്നാർത്തുകൊണ്ട് നൃത്തം വെയ്ക്കുന്നു. ഇതിന് 'ശിവ യോഗം' എന്നു പറയും. ഈ ധ്യാനം ശീലിക്കുമ്പോൾ ദൃഷ്ടി ഭ്രൂമ ദ്ധ്യത്തിൽ ഉറപ്പിക്കണം. 'നേതി നേതി'യെന്ന് വിവേചനം ചെയ്ത് ജഗത്തിനെ നിരസിച്ചതിനുശേഷമാണ് സ്വസ്വരൂപധ്യാനം.

വിഷ്ണുയോഗം എന്ന് വേറൊന്നുണ്ട്: ദൃഷ്ടി നാസാഗ്രത്തിൽ; നോട്ടം പകുതി പുറത്തും പകുതി അകത്തും. സാകാരധ്യാനം ഈ രൂപത്തിലാണ്. ശിവൻ ചിലപ്പോഴെല്ലാം സാകാരത്തെ ധ്യാനിച്ച് നൃത്തമാടുന്നു; 'രാമ രാമ' എന്നു വിളിച്ചുകൊണ്ട് നൃത്തംചെയ്യുന്നു.

മണിലാലമല്ലികൻ ഒരു പഴയ ബ്രഹ്മസമാജാംഗമാണ്. ഭവനാഥൻ, രാഖാൽ, മാസ്റ്റർ, ഇവർ ഇടയ്ക്കിടെ ബ്രഹ്മസമാജത്തിൽ പോകും. ശ്രീരാമകൃഷ്ണൻ ശരിയായ ബ്രഹ്മജ്ഞാനത്തെയും, ബ്രഹ്മപ്രാപ്തിക്കു ശേഷമുള്ള അവസ്ഥയേയും വർണ്ണിക്കുന്നു. പ്രണവത്തിന്റെ അർത്ഥം പറയുന്നു.

**അനാഹതധ്വനിയും പരമപദവും**

ശ്രീരാമ: (ഭക്തന്മാരോട്) ശബ്ദബ്രഹ്മം ഋഷികളും മുനികളും ശബ്ദ ബ്രഹ്മലാഭത്തിനായി തപസ്സു ചെയ്തിരുന്നു. സിദ്ധനായാൽ കേൾക്കാൻ കഴിയും, നാഭിയിൽനിന്നും താനേ ഉയരുന്നതു കേൾക്കാം ഈ അനാഹ തശബ്ദം. വെറും ശബ്ദം കേട്ടിട്ടെന്തുകാര്യം എന്നൊരു കൂട്ടർ ചോദി ക്കുന്നു. അകലെനിന്നും തിരമാലയുടെ അലർച്ച കേൾക്കാം. ആ അല യുടെ അലർച്ചയെ പിന്തുടർന്നുപോയാൽ കടലിലെത്താം. അലയുണ്ടെ ങ്കിൽ ആഴിയുമുണ്ട്. അനാഹതധ്വനി പിടിച്ചുപോയാൽ അതിന്റെ പ്രതി പാദ്യമായ ബ്രഹ്മത്തിനടുത്ത് എത്തിച്ചേരാം. അതിനെയാണ് *പരമപദം എന്നു പറയുന്നത്. 'ഞാൻ' എന്ന ബോധം നിലനിൽക്കുന്ന കാലത്തോളം ആ രൂപം കാണാനാവില്ല. എവിടെ 'ഞാനു'മില്ല, 'നീയു'മില്ല; ഏകവു മില്ല, അനേകവുമില്ല, അവിടെയേ ഈ ദർശനം കിട്ടൂ.

**ജീവാത്മാവിന്റെയും പരമാത്മാവിന്റെയും യോഗം സമാധി**

**ശ്രീരാമ:** സൂര്യനും വെള്ളം നിറച്ച പത്തു കുടങ്ങളും ഉണ്ടെന്നു വിചാരിക്കുക. ഓരോ കുടത്തിലും സൂര്യന്റെ പ്രതിബിംബം കാണാം. ആദ്യം ഒരു സൂര്യനേയും പത്തു പ്രതിബിംബിതസൂര്യനേയും കാണാം. ഒമ്പതു കുടം ഉടച്ചാൽ ബാക്കി ഒരു സൂര്യനും ഒരു പ്രതിബിംബിതസൂ ര്യനും ഉണ്ടായിരിക്കും. ഓരോ കുടവും ഓരോ ജീവനെന്നപോലെയാ ണ്. പ്രതിബിംബിതസൂര്യനിൽക്കൂടി സത്യമായ സൂര്യനിൽ എത്തിച്ചേ

* യത്ര നാദോ വിലീയതേ – തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ

digitized by www.sreyas.in

രാം. ജീവാത്മാവിൽക്കൂടി പരമാത്മാവിനെ പ്രാപിക്കാം. ജീവാത്മാവ് സാധനഭജനകൾ ചെയ്താൽ അതിന് പരമാത്മദർശനം കിട്ടും. അവസാനത്തെ കുടം ഉടച്ചുകഴിഞ്ഞാൽ ബാക്കിയെന്തുണ്ട് എന്നു വായ്കൊണ്ട് പറയാനാവില്ല.

ജീവൻ ആദ്യം അജ്ഞാനത്തിൽ വാഴുന്നു. ഈശ്വരബോധമില്ല; നാനാത്വത്തിന്റെ, അനേകവസ്തുക്കളുടെ, ബോധമുണ്ടായിരിക്കും. ജ്ഞാനമുദിക്കുമ്പോൾ, സർവ്വഭൂതങ്ങളിലും ഈശ്വരസാന്നിദ്ധ്യമുണ്ടെന്നും അറിയാനാകുന്നു. കാലിലൊരു മുള്ളു തറച്ചാൽ വേറൊരു മുള്ളെടുത്ത് ആദ്യത്തേതിനെ പുറത്തെടുക്കുന്നു.* അതായത് ജ്ഞാനകണ്ടകംകൊണ്ട് അജ്ഞാനകണ്ടകത്തെ പുറത്താക്കുന്നു. എന്നിട്ട്, വിജ്ഞാനമുണ്ടായാൽ രണ്ടും വലിച്ചെറിയും, അജ്ഞാനകണ്ടകത്തെയും ജ്ഞാനകണ്ടകത്തെയും. അപ്പോൾ പിന്നെ വെറും കാണലല്ല, ഈശ്വരനുമായി രാപകൽ സംഭാഷണം നടക്കുന്നു, വർത്തമാനം പറയുന്നു.

പാലിനെക്കുറിച്ച് കേൾക്കുകമാത്രം ചെയ്തിട്ടുള്ളത് അജ്ഞാനം. പാല് കണ്ടിട്ടുള്ളവർക്ക് ജ്ഞാനം ഉണ്ടായി. പാലു കുടിച്ച് രസവും പോഷണവും ലഭിച്ചവന് വിജ്ഞാനം ഉണ്ട്.

ശ്രീരാമകൃഷ്ണൻ തന്റെ അവസ്ഥ വിവരിച്ചുകൊടുക്കുകയാണെന്ന് ഇപ്പോൾ ഭക്തന്മാർക്ക് മനസ്സിലായി; വിജ്ഞാനിയുടെ അവസ്ഥ വർണ്ണിച്ചത് സ്വന്തം അവസ്ഥ വർണ്ണിക്കുകയായിരുന്നു എന്ന്.

### ശ്രീരാമകൃഷ്ണന്റെ ഈശ്വരദർശനത്തിനുശേഷമുള്ള അവസ്ഥ

ശ്രീരാമ: (ഭക്തന്മാരോട്) ജ്ഞാനിയായ സാധുവും വിജ്ഞാനിയായ സാധുവും തമ്മിൽ ഭേദമുണ്ട്. ജ്ഞാനിയായ സാധുവിന്റെ ഇരിപ്പിന്റെ മട്ടൊന്നു വേറേ. മീശയും പിരിച്ചുകൊണ്ടങ്ങനെ ഇരിക്കും. ആരെങ്കിലും വന്നാൽ ചോദിക്കും: 'എങ്ങനെയുണ്ട് ബാബൂ? താങ്കൾക്ക് ചോദിക്കാനെന്തെങ്കിലുമുണ്ടോ?'

എന്നാൽ എല്ലായ്പൊഴും ഈശ്വരനെ കാണുകയും അദ്ദേഹവുമായി വർത്തമാനം പറയുകയും ചെയ്യുന്ന വിജ്ഞാനി, അദ്ദേഹത്തിന്റെ സ്വഭാവം ഒന്നു വേറെയാണ്. അദ്ദേഹം ചിലപ്പോൾ ജഡനെപ്പോലെ, ചിലപ്പോൾ പിശാചിനെപ്പോലെ, ചിലപ്പോൾ ബാലനെപ്പോലെ, ചിലപ്പോൾ ഉന്മത്തനെപ്പോലെയും.

ചില സമയത്തു സമാധിസ്ഥനായി ബാഹ്യബോധശൂന്യനായിരിക്കും, ജഡം പോലെയിരിക്കും. ചിലപ്പോൾ പിശാചിനെപ്പോലെ പെരുമാറുന്നു. എല്ലാം ബ്രഹ്മമയമായി കാണുന്നതുകൊണ്ട് ശുചി അശുചി എന്ന ഭേദബുദ്ധി കാണുകയില്ല. വെളിക്കിറങ്ങാനിരിക്കുമ്പോൾ കുട്ടികളെപ്പോലെ

* കണ്ടകം കണ്ടകേനേവ ദ്വയം ചാപീശിതുഃ സമം. ഭാഗ. 1. 15.34

digitized by www.sreyas.in

മാങ്ങ കടിച്ചുകൊണ്ടിരുന്നെന്നും വരാം. മലമൂത്രങ്ങൾക്കും അശുദ്ധി തോന്നുകയില്ല, എല്ലാം ബ്രഹ്മമയമായതുകൊണ്ട്. ചോറും കറിയും വെച്ചിരുന്നാൽ രണ്ടുനാൾ കഴിഞ്ഞാൽ മലം പോലെ ആയിത്തീരും.

പിന്നെ ഉന്മത്തനെപ്പോലെ, അയാളുടെ മട്ടും മാതിരിയും കണ്ട് ആളുകൾ അയാളെ കിറുക്കനെന്നു കരുതുന്നു. പിന്നെച്ചിലപ്പോൾ ബാലകനെപ്പോലെ, ഒരു കെട്ടുപാടുമില്ല, നാണം, വെറുപ്പ്, അറപ്പ്, ഈവകയൊന്നുമില്ല. ഈശ്വരദർശനത്തിനു ശേഷമാണ് ഈ അവസ്ഥയിലെത്തുന്നത്. കപ്പൽ കാന്തക്കുന്നിനടുത്തൂടെ പോകുമ്പോൾ അതിന്റെ സ്ക്രൂവും ആണിയുമെല്ലാം ഊരിപ്പോകുന്നു. ഈശ്വരദർശനത്തിനുശേഷം, പിന്നെ കാമക്രോധാദികളൊന്നും നിലനില്ക്കയില്ല. കാളീക്ഷേത്രത്തിന് ഇടിവെട്ടിയപ്പോൾ സ്ക്രൂവിന്റെ തലയൊക്കെ ചതഞ്ഞുപോയിരിക്കുന്നതായ്ക്കണ്ടു.

ഈശ്വരദർശനം സാധിച്ചയാൾക്കു പിന്നെ സന്താനോത്പാദനം നടത്തുകയോ സൃഷ്ടികാര്യം തുടരുകയോ സാദ്ധ്യമല്ല. വിത്തുവിതച്ചാൽ ചെടിയാകും; എന്നാൽ വിത്തു വേവിച്ചു വിതച്ചാൽ മുളയ്ക്കുകയില്ല.*

ഈശ്വരനെ കണ്ടയാളുടെ 'അഹം'കാരം നാമമാത്രമേ കാണൂ. ആ 'അഹം'കാരം കൊണ്ട് ഒരന്യായകാര്യവും ഉണ്ടാവുകയില്ല പേരിനുമാത്രം കാണും. തെങ്ങിന്റെ മടൽ നിന്നിടത്തെ പാടുപോലെ. മടൽ വീണുപോയി. പിന്നെ പാടുമാത്രം ബാക്കിയുണ്ട്.

### ഈശ്വരദർശനശേഷമുള്ള 'ഞാൻ' – ശ്രീരാമകൃഷ്ണനും കേശവസേനനും

ശ്രീരാമ: (ഭക്തന്മാരോട്) കേശവസേനനോട് ഞാനൊരിക്കൽ പറഞ്ഞു: ''ഞാൻ' വിട്ടുകളയൂ. ഞാൻ കർത്താവാണ്, ഞാൻ ജനങ്ങൾക്ക് ഉപദേശം നൽകുന്നു, എന്നു തോന്നിക്കുന്ന 'ഞാൻ''. കേശവനതിന്, 'മഹാശയാ, അതു ചെയ്താൽ സംഘവും സമാജവുമൊന്നും ബാക്കി കാണുകയില്ല.' എന്നു പറഞ്ഞു: "നീചമായ 'അഹ'ത്തെ ഉപേക്ഷിക്കുക," എന്നതിന് മറുപടി ഞാനും പറഞ്ഞു. 'ഞാൻ ഈശ്വരന്റെ ദാസൻ,' 'ഈശ്വരന്റെ ഭക്തൻ ഞാൻ,' എന്നു തോന്നിക്കുന്ന ഞാനിനെ കളയേണ്ടതില്ല. കൊള്ളരുതാത്ത 'ഞാൻ' ഉള്ളതുകൊണ്ട് ഈശ്വരന്റെ 'ഞാൻ' വരുന്നില്ല.

കലവറയിൽ ചുമതലയുണ്ടായിട്ടാരെങ്കിലും ഉണ്ടെന്നുവരികിൽ വീട്ടിലെ കാരണവർക്ക് ഭാരമൊന്നും തോന്നുകയില്ല.

---

* ഭർജ്ജിതാ ക്വഥിതാ ധാനാ പ്രായോ ബീജായ നേഷ്യതേ. –ഭാഗ. 10.22.26

digitized by www.sreyas.in

**ശ്രീരാമകൃഷ്ണൻ - മനുഷ്യലീലയും അവതാരതത്ത്വവും**

ശ്രീരാമ: (ഭക്തന്മാരോട്) നോക്കിൻ, എന്റെ ഈ കൈയ് കേടുവന്നതുകൊണ്ട് എന്റെ സ്വഭാവം വളരെ മാറിയിരിക്കുന്നു. ഇപ്പോൾ, മനുഷ്യനിൽ ഈശ്വരന്റെ പ്രകാശനം അധികമുള്ളതായി കാണപ്പെടുന്നു. ഈശ്വരൻ ഈവിധം പറയുംപോലെ തോന്നുന്നു: 'ഞാൻ മനുഷ്യരുടെ ഉള്ളിൽ വാഴുന്നു. നീ മനുഷ്യരുമായി ആനന്ദം കൊള്ളുക' ശുദ്ധഭക്തന്മാർക്കുള്ളിൽ ഈശ്വരൻ കൂടുതൽ പ്രകാശിക്കുന്നു. അതുകൊണ്ടാണ് ഞാൻ നരേന്ദ്രൻ, രാഖാൽ മുതലായവരെക്കുറിച്ച് വ്യാകുലനാകുന്നത്.

കുളത്തിന്റെ കരയ്ക്ക് ചെറുചെറു മടകൾ കാണാം. അവിടെയൊക്കെ ഞണ്ടും മീനും വന്ന് അടിഞ്ഞുകൂടുന്നു. അതേമാതിരി മനുഷ്യനിൽ ഈശ്വരന്റെ പ്രകാശം കൂടുതലുണ്ട്. മനുഷ്യൻ സാളഗ്രാമത്തെക്കാൾ മേലെയാണെന്നു പറയപ്പെടുന്നു. നരൻ നാരായണൻ. പ്രതിമയിൽ ഈശ്വരന്റെ ആവിർഭാവമുണ്ടാവാം, മനുഷ്യനിൽ വയ്യെന്നോ? നരലീല ആടുന്നതിനുവേണ്ടിയാണ് ഭഗവാൻ മനുഷ്യനായവതരിക്കുന്നത്. ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീചൈതന്യദേവൻ ഇവരങ്ങനെ വന്നവരാണ്. അവതാരത്തെ ധ്യാനിച്ചാൽ ഈശ്വരധ്യാനമായി.

ബ്രഹ്മസമാജാംഗമായ ഭഗവൻദാസ് വന്നുചേർന്നു.

ശ്രീരാമ: (ഭഗവൻദാസിനോട്) ഋഷികളുടെ ധർമ്മം, സനാതനധർമ്മം, അനന്തകാലമായി നിലനിന്നുവരുന്നു, നിലനിൽക്കുകയും ചെയ്യും. ഈ സനാതനധർമ്മത്തിനകത്ത് സാകാരവും നിരാകാരവും സർവ്വതരത്തിലുമുള്ള പൂജയുമുണ്ട്. ജ്ഞാനപഥവും ഭക്തിമാർഗ്ഗവും എല്ലാമുണ്ട്. മറ്റുള്ള ധർമ്മങ്ങളൊക്കെ. ആധുനികമതങ്ങൾ, അവ അല്പനാളേയ്ക്കു നിൽക്കും, പിന്നെ പോകും.

## അദ്ധ്യായം നാല്

*1884 മാർച്ച് 23, ഞായറാഴ്ച*

(ശ്രീരാമകൃഷ്ണദേവൻ, ദക്ഷിണേശ്വരം ക്ഷേത്രത്തിൽ, രാഖാൽ, രാമൻ, നിത്യൻ, അധരൻ, മാസ്റ്റർ മുതലായ ഭക്തന്മാരുടെകൂടെ. ശ്രീരാമകൃഷ്ണൻ സുഖക്കേടിൽ അക്ഷമനാകുന്നതെന്തുകൊണ്ട്? വിജ്ഞാനിയുടെ അവസ്ഥ.)

ശ്രീരാമകൃഷ്ണദേവൻ ഉച്ചഭക്ഷണവും കഴിഞ്ഞ് രാഖാൽ, രാമൻ മുതലായ ഭക്തന്മാരോടുകൂടി ഇരിക്കുന്നു. ശരീരത്തിന് നല്ല സുഖമില്ല. കൈയ് ഇപ്പോഴും വെച്ചുകെട്ടിയിരിക്കുന്നു.

digitized by www.sreyas.in

തനിക്ക് അസുഖമാണെന്നിരുന്നാലും ശ്രീരാമകൃഷ്ണൻ വാഴുന്നത് ആനന്ദക്കമ്പോളത്തിലാണ്. കൂട്ടംകൂട്ടമായി ഭക്തന്മാർ വരുന്നു. സർവ്വദാ ഈശ്വരകഥകൾ നടക്കുന്നു, ഏവർക്കും ആനന്ദം. ചിലപ്പോൾ ശ്രീരാമ കൃഷ്ണൻ കീർത്തനാനന്ദത്തിൽ; ചിലപ്പോൾ അദ്ദേഹം സമാധിമഗ്നനായി ബ്രഹ്മാനന്ദം അനുഭവിക്കുന്നു. ദേഹാഭിമാനത്തിൽനിന്നും സ്വയം വേർപെടുത്താൻ ഗുരുദേവന് എത്ര എളുപ്പം എന്നോർത്ത് ഭക്തന്മാർ ആശ്ചര്യപ്പെടുന്നു. ഗുരുദേവൻ സംസാരിക്കുന്നു.

### നരേന്ദ്രന്റെ വിവാഹാലോചന

രാമൻ: ആർ. മിത്രന്റെ മകളെ നരേന്ദ്രൻ കല്യാണം കഴിക്കുന്നതിനെ ക്കുറിച്ച് ആലോചന നടക്കുന്നു. ധാരാളം പണം കൊടുക്കുമെന്നും കേട്ടു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അങ്ങനെ ഒരു നേതാവോ പ്രമാണിയോ വല്ലതും ആവാൻ പറ്റും. അവൻ ഏതു വഴിക്കു പോയാലും, ആ വഴി യിൽ കുറച്ച് വലിയവനായിത്തീരും.

നരേന്ദ്രനെക്കുറിച്ചുള്ള വർത്തമാനം ശ്രീരാമകൃഷ്ണൻ അധികം പ്രോത്സാഹിപ്പിച്ചില്ല.

ശ്രീരാമ: (രാമനോട്) ആട്ടെ, സുഖക്കേടു പിടിച്ചാൽ ഞാനിത്ര പരി ഭ്രമിക്കുന്നതെന്തുകൊണ്ടാണ്? എങ്ങനെയാണ് അസുഖം മാറുക എന്ന് ഞാൻ ഇയാളോടും അയാളോടുമൊക്കെ ചോദിക്കുന്നു. എന്തെന്നോ, ഒന്നുകിൽ എല്ലാവരേയും വിശ്വസിക്കണം. അല്ലെങ്കിൽ ആരെയും അരുത്.

ഈശ്വരൻതന്നെയാണ് ഡോക്ടറും വൈദ്യനുമായിരിക്കുന്നത്. അതു കൊണ്ട് സർവ്വചികിത്സകന്മാരെയും വിശ്വസിക്കണം. അവരെ വെറും മനുഷ്യരെന്നു വിചാരിച്ചാൽ വിശ്വാസം വരില്ല.

### (പഴയ കഥ - ശംഭുമല്ലികനും ഹലധാരിയുടെ സുഖക്കേടും)

ശ്രീരാമ: ശംഭുവിന് കഠിനമായ പനികൊണ്ട് പ്രജ്ഞ തീരെയില്ല. ഡോക്ടർ സർവ്വാധികാരി വന്നു നോക്കിയിട്ട് മരുന്നിന്റെ വീര്യംകൊണ്ടാ ണെന്നു പറഞ്ഞു. തന്റെ നാഡി ഒന്നുനോക്കാൻ ഹലധാരി അപേക്ഷി ച്ചു. ഡോക്ടർ പറഞ്ഞു: 'കണ്ണു കാണട്ടെ, ഓ, പ്ലീഹ വീങ്ങിയിരിക്കു ന്നു.' പ്ലീഹയും ക്ലീഹയുമൊന്നുമില്ലെന്ന് ഹലധാരിയും പറഞ്ഞു. മധു ഡോക്ടരുടെ മരുന്നു നന്ന്.

രാമൻ: മരുന്നുകൊണ്ട് കാര്യമില്ല. പക്ഷേ അത് പ്രകൃതിയെ വളരെ സഹായിക്കുന്നു.

ശ്രീരാമ: മരുന്നുകൊണ്ട് കാര്യമില്ലെങ്കിൽ, കറുപ്പുകൊണ്ട് മലബന്ധം ഉണ്ടാകുന്നതെങ്ങനെ?

digitized by www.sreyas.in

രാമൻ കേശവന്റെ മരണത്തെക്കുറിച്ച് പ്രസ്താവിച്ചു.

രാമൻ: അങ്ങു പറഞ്ഞതു പരമാർത്ഥമാണ്. നല്ല റോസാച്ചെടിയുടെ (ബസ്രാറോസിന്റെ) ചുവട് തെളിച്ചുവെയ്ക്കുന്നു തോട്ടക്കാരൻ, മഞ്ഞു തട്ടി നന്നായിട്ടു തഴച്ചുവളരാൻ വേണ്ടി. സിദ്ധവാക്ക് സത്യമായിരിക്കുന്നു.

ശ്രീരാമ: ആർക്കറിയാമപ്പാ? ഞാനത്രയൊന്നും കണക്കാക്കി പറഞ്ഞതല്ല. നിങ്ങളങ്ങനെ പറയുന്നു.

രാമൻ: ബ്രഹ്മസമാജക്കാർ അങ്ങയെക്കുറിച്ച് ('സുലഭസമാചാരം' എന്ന അവരുടെ പത്രത്തിൽ) ചിലതൊക്കെ അച്ചടിച്ചിരിക്കുന്നു.

ശ്രീരാമ: അച്ചടിക്കുകയോ? എന്താത്? ഇപ്പോൾ അച്ചടിക്കാനെന്തു കാരണം? ഞാനുണ്ണുന്നു, കുടിക്കുന്നു, കഴിയുന്നു. മറ്റൊന്നും എനിക്കറിവില്ല. എന്നെക്കുറിച്ച് എന്തിനാണ് എഴുതിപ്പിടിപ്പിച്ചത് എന്ന് ഞാനൊരിക്കൽ കേശവസേനനോടു ചോദിച്ചു. 'അങ്ങയുടെ അടുക്കൽ ആളുകൾ വരാൻ വേണ്ടി,' എന്ന് അതിന് കേശവനും പറഞ്ഞു.

## ലോകശിക്ഷണം ഈശ്വരശക്തിവഴിയ്ക്ക്

ശ്രീരാമ: (രാമാദികളോട്) മനുഷ്യന്റെ ശക്തികൊണ്ട് ആളുകളെ പഠിപ്പിക്കാനാവില്ല. ഈശ്വരന്റെ ശക്തിയില്ലെങ്കിൽ അവിദ്യയെ ജയിക്കാനൊക്കില്ല.

ഒരിക്കൽ രണ്ടുപേർ തമ്മിൽ ഗുസ്തി നടന്നു. – ഹനുമാൻസിങ്ങും ഒരു പഞ്ചാബി മുസ്സൽമാനും തമ്മിൽ. മുസ്സൽമാൻ വളരെ തടിച്ചുകൊഴുത്തവൻ. അയാൾ ഗുസ്തിക്കു പതിനഞ്ചു ദിവസം മുമ്പുമുതല്ക്കും അന്നും ധാരാളം നെയ്യും മാംസവും കഴിച്ചിരുന്നു. അയാൾ ജയിക്കുമെന്ന് എല്ലാവരും കരുതി. എന്നാൽ ഹനുമാൻസിങ്ങോ, മേലൊരു മുഷിഞ്ഞ മുണ്ടുമിട്ട് കുറെ ദിവസംമുമ്പുമുതൽ ഭക്ഷണം കുറച്ചുകുറച്ചുകൊണ്ടുവന്ന് മാരുതിയുടെ നാമം ജപിച്ചുകൊണ്ടിരുന്നു. ഗുസ്തി ദിവസം തീർത്തും ഉപവസിച്ചു. അയാൾ തീർച്ചയായും തോൽക്കുമെന്ന് എല്ലാവരും നിരൂപിച്ചു. പക്ഷേ ജയിച്ചത് അയാളാണ്. പതിനഞ്ചുനാളായിട്ടു തിന്നു വീർത്തവൻ തോറ്റുംപോയി.

അച്ചടികിച്ചടികൊണ്ടൊക്കെ എന്തു കാര്യം? ആളുകളെ പഠിപ്പിക്കേണ്ടവർക്ക് അതിനുള്ള ശക്തി ഈശ്വരന്റെ അടുക്കൽനിന്നുവരും. എന്നാൽ ത്യാഗികൾക്കല്ലാതെ ആളുകളെ പഠിപ്പിക്കാനാവില്ല.

## ബാല്യം – പാരായണശ്രവണം

ശ്രീരാമ: ഞാൻ മഹാമഠയൻ. (എല്ലാവരും ചിരിക്കുന്നു.)

ഒരു ഭക്തൻ: എന്നാൽ അങ്ങയുടെ വായിൽനിന്ന്, വേദവും വേദാന്തവും, അതുകൂടാതെ വേറെ നൂറുകൂട്ടവും പുറത്തു വരുന്നതെങ്ങനെ?

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്നാൽ കുട്ടിക്കാലത്ത് അവിടെ, കമാർപുക്കൂറിൽ, ലാഹാമാരുടെ വീട്ടിൽ സാധുക്കൾ വായിക്കുന്നത് എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. പക്ഷേ, അങ്ങുമിങ്ങും അല്പ സ്വല്പം വിട്ടുപോകും. ഒരു പണ്ഡിതൻ വന്നു സംസ്കൃതത്തിൽ സംസാരിച്ചാൽ എനിക്ക് മനസ്സിലാക്കാനാകും; എന്നാൽ സംസ്കൃതത്തിൽ സ്വയം സംസാരിക്കാനാവില്ല.

**ജീവിതോദ്ദേശ്യം പാണ്ഡിത്യമോ)**

ശ്രീരാമ: ഈശ്വരപ്രാപ്തിയാണ് ജീവിതോദ്ദേശ്യം. ലക്ഷ്യം ഭേദിക്കാൻ സമയത്ത് അർജ്ജുനൻ പറഞ്ഞു: 'ഞാൻ വേറൊന്നും കാണുന്നില്ല; പക്ഷിയുടെ കണ്ണുമാത്രം കാണുന്നു. രാജാക്കന്മാരേയും കാണുന്നില്ല, മരവും കാണുന്നില്ല, പക്ഷിയെപ്പോലും കാണുന്നില്ല.' ഈശ്വരനെ ലഭിച്ചാൽ മതി. സംസ്കൃതം അറിഞ്ഞില്ലെങ്കിലെന്ത്?

ഈശ്വരകൃപ, അദ്ദേഹത്തിന്റെ സകലസന്താനങ്ങളുടേയും മേൽ, പണ്ഡിതന്മാരുടെയും പാമരന്മാരുടെയും മേൽ, ഒരു പോലെ പൊഴിയുന്നു. അച്ഛന് എല്ലാ മക്കളോടും സ്നേഹം ഒരുപോലെ കാണും. ഒരച്ഛന് അഞ്ചു മക്കൾ. ഒന്നുരണ്ടുപേർക്ക് 'അച്ഛാ' എന്നു വിളിക്കാനാവും: ചിലർ, 'അച്ചാ' എന്നു വിളിക്കുന്നു; ചിലർ 'ച്ചാ' എന്നും. മുഴുവൻ പറയാൻ അറിഞ്ഞുകൂടാ. 'അച്ഛാ' എന്നു വിളിക്കുന്നവരോട് അച്ഛന് സ്നേഹം കൂടുതൽ കാണുമോ? 'ച്ചാ' എന്നു വിളിക്കുന്നവരോട് കുറവും? 'ഇവർ ഇളംപൈതങ്ങളാണ്, അവർക്ക് "അച്ഛാ" എന്ന് ശരിയായി വിളിക്കാനറിയില്ല.' എന്ന് അച്ഛനറിയാം.

**ഭഗവാൻ ശ്രീരാമകൃഷ്ണന് നരലീലയിൽ മനസ്സ്**

ശ്രീരാമ: ഈ കൈയ് കേടുവന്നതിനുശേഷം എന്റെ മനോഭാവത്തിന് ഒരു മാറ്റം വന്നുകൊണ്ടിരിക്കുന്നു; നരലീലയിലേയ്ക്ക് മനസ്സ് ശക്തിയായി പോകുന്നു.ഈശ്വരൻതന്നെയാണ് നരരൂപേണ ലീലയാടുന്നത്. മണ്ണുകൊണ്ടുണ്ടാക്കിയ പ്രതിമയിൽ ഭഗവാന്റെ പൂജ ചെയ്യാമെങ്കിൽ, മനുഷ്യരിൽ ആയിക്കൂടേ?

ഒരിക്കലൊരു വ്യാപാരി കപ്പൽ മുങ്ങി ലങ്കയുടെ കരയ്ക്കു ചെന്നടിഞ്ഞു. വിഭീഷണന്റെ ആജ്ഞപ്രകാരം ആൾക്കാർ അയാളെ അദ്ദേഹത്തിന്റെ അടുത്തെത്തിച്ചു. 'ആഹാ! ഇതെന്റെ ശ്രീരാമനേപ്പോലെയിരിക്കുന്നുവല്ലൊ, അതേ മാനുഷരൂപം!' ഇതുംപറഞ്ഞു വിഭീഷണൻ ആനന്ദപൂരിതനായി. എന്നിട്ട്, ആ മനുഷ്യനെ വസ്ത്രവും ആഭരണങ്ങളും അണിയിച്ച് പൂജിച്ച് ദീപാരാധന ചെയ്യാനാരംഭിച്ചു.

ഈ കഥ ആദ്യം കേട്ടപ്പോൾ എനിക്കുണ്ടായ ആനന്ദം പറഞ്ഞറിയിക്കാനാവില്ല.

digitized by www.sreyas.in

**കർത്താഭജസംഘക്കാരുടെ കഥ**

ശ്രീരാമ: വൈഷ്ണവചരണൻ ഒരിക്കൽ പറയുകയുണ്ടായി: 'ഒരുവൻ തന്റെ പ്രേമഭാജനത്തെ ഇഷ്ടദേവതയായി കാണുന്നുവെങ്കിൽ മനസ്സു ശീഘ്രം ഭഗവാന്റെ നേരേ പോകും.' കാമാർപുക്കൂറിലെ ശ്യാമബ്സ്സാറിലുള്ള* ഒരു കൂട്ടർ തമ്മിൽ പറയും: 'നീയാരേ പ്രേമിക്കുന്നു?' 'ഇന്ന പുരുഷനെ.' 'എന്നാലവനെ നിന്റെ ഇഷ്ടദേവനെന്നറിഞ്ഞാലും.' ഇതുകേട്ടപ്പോൾ ഞാൻ പറഞ്ഞു: 'ഇതെന്റെ വഴിയല്ല. സകല സ്ത്രീകളും എനിക്ക് അമ്മയാണ്.' അവർ വല്യവല്യ കാര്യങ്ങൾ പ്രസംഗിക്കും. എന്നിട്ട് തോന്ന്യവാസം നടക്കുകയും ചെയ്യും. 'ഞങ്ങൾക്ക് മുക്തി കിട്ടുമോ?' എന്നു സ്ത്രീകൾ എന്നോടു ചോദിച്ചു. ഞാൻ പറഞ്ഞു: 'ഉവ്വ്, ഒരാളെ, ഭഗവാനെന്നു കരുതി നിഷ്ഠയോടെ സേവിച്ചാൽ: അഞ്ചു പേരുടെകൂടെ പൊറുത്താൽ കിട്ടില്ല.'

രാമൻ: കേദാരബാബു കർത്താഭജക്കാരുടെ അവിടെ പോയിരുന്നെന്നു കേട്ടു.

ശ്രീരാമ: അയാൾ പല പൂക്കളിൽനിന്ന് തേൻ ശേഖരിക്കുന്നു.

**ഹലധാരിയുടെ അച്ഛനും ഗുരുദേവന്റെ അച്ഛനും**

ശ്രീരാമ: (രാമൻ, നിത്യഗോപാലൻ മുതലായവരോട്) 'എന്റെ ഇഷ്ടദേവത ഈശ്വരൻ തന്നെ' എന്നൊരാൾക്ക് സമ്പൂർണ്ണവിശ്വാസമുണ്ടെങ്കിൽ ഈശ്വരനെ പ്രാപിക്കാം, കാണാം. പണ്ടത്തെ ആളുകൾക്കു വലിയ വിശ്വാസമുണ്ടായിരുന്നു. ഹലധാരിയുടെ അച്ഛന് എന്തൊരു വിശ്വാസം! അദ്ദേഹമൊരിക്കൽ മകളുടെ വീട്ടിലേയ്ക്കു പോവുകയായിരുന്നു. വഴിക്കു നല്ല ഒന്നാന്തരം പൂക്കളും വില്വപത്രവും കണ്ട്, പരദേവതയുടെ പൂജയ്ക്കു നന്നല്ലൊ എന്നു കരുതി അതെല്ലാം പറിച്ചെടുത്ത്, അഞ്ചാറുമൈൽ നടന്ന് തിരിച്ചു വീട്ടിലെത്തി.

രാമായണം യാത്രകളി നടക്കയായിരുന്നു. രാമനോട് കാട്ടിലേയ്ക്ക് പോകാൻ കൈകേയി പറഞ്ഞു. ഹലധാരിയുടെ അച്ഛൻ കളി കാണാൻ പോയിരുന്നു. ഇതു കേട്ട് അദ്ദേഹം പെട്ടെന്നങ്ങ് ചാടിയെഴുന്നേറ്റല്ലൊ! കൈകേയിയുടെ ഭാഗം കെട്ടിയ ആളുടെ അടുത്തു ചെന്ന് 'മൂധേവീ' എന്നും വിളിച്ച് കൈയിലിരുന്ന ചൂട്ടുകൊണ്ട് അവളുടെ മുഖം പൊള്ളിക്കാൻ പുറപ്പെട്ടു.

കുളികഴിഞ്ഞ് വെള്ളത്തിൽനിന്നുകൊണ്ട് 'രക്തവർണ്ണം ചതുർമുഖം' ഇതെല്ലാം ചൊല്ലി ധ്യാനിക്കും. ആ സമയത്ത് കണ്ണുനീർ ഒഴുകിക്കൊണ്ടേ ഇരിക്കും.

* ഈശ്വരനെ പ്രേമഭാവത്തിലാരാധിക്കുന്ന വൈഷ്ണവരായ കർത്താഭജസംഘക്കാരും നവരസികസംഘക്കാരും

digitized by www.sreyas.in

എന്റെ അച്ഛൻ കാലിൽ മെതിയടിയുമായി വഴിയെ പോകുമ്പോൾ 'അതാ, അദ്ദേഹം വരുന്നു,' എന്നു പറഞ്ഞുംകൊണ്ട് വഴിവക്കത്തുള്ള കടക്കാരൊക്കെ എഴുനേറ്റു നില്ക്കും. അദ്ദേഹം *ഹലദാർപുക്കൂറിൽ കുളിച്ചുകൊണ്ടിരിക്കുമ്പോൾ, വേറാരും വെള്ളത്തിലിറങ്ങാൻ ധൈര്യപ്പെട്ടിരുന്നില്ല. 'അദ്ദേഹം കുളിച്ചുപോയോ?' എന്നവർ അന്വേഷിക്കും.

'രഘുവീര, രഘുവീര,' എന്നു ജപിക്കും. ആ സമയത്ത് അദ്ദേഹത്തിന്റെ മാറിടം രക്തവർണ്ണമാകാറുണ്ട്. അങ്ങനെ എനിക്കും ഉണ്ടായി. വൃന്ദാവനത്തിൽവെച്ച്, മേച്ചിൽ കഴിഞ്ഞ് മടങ്ങുന്ന പൈയ്ക്കളെ കണ്ടപ്പോൾ, ഭാവാവേശം വന്നു: അപ്പോൾ ശരീരത്തിൽ ഈ വിധത്തിലുണ്ടായി.

അക്കാലത്തെ ആളുകൾക്ക് വലിയ വിശ്വാസമുണ്ടായിരുന്നു. ഈശ്വരൻ കാളിയുടെ രൂപത്തിൽ വന്നു നൃത്തം വെയ്ക്കും; ഭക്തൻ കൈയ്യുകൊണ്ടു താളം പിടിക്കും. ഇത്തരം കഥകളും കേൾക്കാനുണ്ട്.

### പഞ്ചവടിയിലെ ഹഠയോഗി

പഞ്ചവടിയിലെ കുടിലിൽ ഒരു ഹഠയോഗി താമസമുണ്ട്. അരിയദഹയിലെ കൃഷ്ണകിശോരന്റെ മകൻ രാമപ്രസന്നനും മറ്റു ചിലരും ഹഠയോഗിയുടെ വലിയ ഭക്തന്മാരായിത്തീർന്നു. അദ്ദേഹത്തിന് കറപ്പിനും പാലിനുമായി മാസം അഞ്ചുരൂപ ചെലവു വന്നിരുന്നു. രാമപ്രസന്നൻ ശ്രീരാമകൃഷ്ണനോട്, 'അങ്ങയുടെ അടുത്ത് അനേകം ഭക്തന്മാർ വരുന്നുണ്ടല്ലോ. അവിടുന്നൊരു വാക്കു പറഞ്ഞാൽ അവർ വല്ലതും തരും. എങ്കിൽ ഹഠയോഗിക്ക് വല്ലതും നാലു കാശു കിട്ടും.' എന്നു പറഞ്ഞിരുന്നു.

ശ്രീരാമകഷ്ണൻ ഏതാനും ഭക്തന്മാരോടായിപ്പറഞ്ഞു: 'പഞ്ചവടിയിൽ ഒരു ഹഠയോഗിയുണ്ട്. ആളെങ്ങനെയുണ്ട് എന്ന് പോയി നോക്കിക്കണ്ടു വരിൻ.'

### ഠാക്കുർദാദയ്ക്കും മഹിമാചരണനും ഉപദേശം

ഠാക്കൂർദാദ ഒന്നു രണ്ടു സ്നേഹിതന്മാരോടുകൂടി വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. ദാദയ്ക്കു വയസ്സ് ഇരുപത്തേഴോ ഇരുപത്തെട്ടോ വരും. വരാഹനഗരത്തിലാണു താമസം. ഒരു ബ്രാഹ്മണപണ്ഡിതന്റെ മകനാണ്. കഥാകാലക്ഷേപം നടത്താൻ പഠിക്കുന്നു. സംസാരക്കുടുക്കിൽ പെട്ടിരിക്കുന്നു. ഒരു കാലത്ത് വൈരാഗ്യം വന്ന് പുറപ്പെട്ടു പോയതായിരുന്നു. ഇപ്പോഴും സാധനഭജനകൾ അനുഷ്ഠിക്കുന്നു.

---

* ഹലദാർപുക്കൂറിൽ, ശ്രീരാമകൃഷ്ണന്റെ ഗൃഹത്തിനടുത്തുള്ള ഒരു വലിയ കുളം.

digitized by www.sreyas.in

ശ്രീരാമ: നിങ്ങളെങ്ങനെ, നടന്നുവരികയായിരുന്നോ? എവിടെയാണു താമസം?

ഠാക്കൂർദാദാ: അതെ, നടന്നാണ് വന്നത്. വരാഹനഗരത്തിലാണ് എന്റെ വീട്.

ശ്രീരാമ: ഇവിടെ എന്തെങ്കിലും അത്യാവശ്യമുണ്ടായിരുന്നോ?

ഠാക്കൂർദാദ: ഉവ്വ്, അവിടുത്തെ കാണാൻവേണ്ടി വന്നതാണ്. ഞാൻ ഈശ്വരനെ ഭജിക്കുന്നു. പക്ഷേ കൂടെക്കൂടെ മനസ്സിന് അസ്വസ്ഥത വരുന്നു. അതെന്തുകൊണ്ടാണ്? നാലഞ്ചു ദിവസം വളരെ ആനന്ദമായി കഴിയും. അതു കഴിഞ്ഞ് അല്ലലു തോന്നും.

ശ്രീരാമ: സംഗതി മനസ്സിലായി. ശരിക്കു വീണിട്ടില്ല. പണിക്കാരൻ യന്ത്രം, പല്ലിൽ പല്ലു ചേർത്തുവെയ്ക്കുന്നു. അങ്ങനെ ചെയ്താൽ നേരെ ഓടും. എവിടെയോ എന്തോ ഒരു പിടുത്തമുണ്ട്.

ഠാക്കൂർദാദാ: അതെ, അങ്ങനെയൊരു നിലയിൽ പെട്ടിരിക്കുന്നു.

ശ്രീരാമ: മന്ത്രദീക്ഷ കഴിഞ്ഞോ?

ഠാക്കൂർദാദാ: ഉവ്വ്, കഴിഞ്ഞു.

ശ്രീരാമ: മന്ത്രത്തിൽ വിശ്വാസമുണ്ടോ?

ഠാക്കൂർദാദയുടെ ഒരു സ്നേഹിതനപ്പോൾ പറഞ്ഞു: 'ഇദ്ദേഹത്തിന് നന്നായിട്ടു പാടാൻ കഴിയും.'

ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'ഒരു പാട്ടുപാടിക്കൂടേ?'

ഠാക്കൂർദാദാ പാടി:

പ്രേമത്തിൻ ഗിരിഗഹ്വരഭൂവിൽ
യോഗീശ്വരനായ് വാഴും ഞാൻ,
ആനന്ദത്തിന്നരുവിക്കരയിൽ
ധ്യാനത്തിങ്കൽ മുഴുകും ഞാൻ
ഹൃദയത്തിന്റെ വിശപ്പു കെടുത്തും
തത്ത്വജ്ഞാനക്കനിയേകി,
വൈരാഗ്യത്തിൻ കുസുമത്താലേ
ശ്രീപാദം ഞാൻ പൂജിയ്ക്കും.
പ്രിയവിരഹത്തിൻ ദാഹം തീർക്കാൻ
കൂപജലം ഞാൻ തേടില്ലാ;
ഹൃദയത്തിൻ കലശത്തിൽ സ്വച്ഛം
ശാന്തിജലം ഞാൻ സൂക്ഷിയ്ക്കും.
പ്രേമത്തിൻകൊടുമുടികളിലേറി
പ്രിയപാദാംബുജമധു മോന്തി,
ലഹരിയിലാടും പാടും പുഞ്ചിരി
തൂകും ബാഷ്പമുതിർക്കും ഞാൻ

digitized by www.sreyas.in

ശ്രീരാമ: ആഹാ! ഒന്നാംതരം പാട്ട്. 'ആനന്ദനിർഝരം! തത്ത്വഫലം, ആടും, പാടും, പുഞ്ചിരിതൂകും, ബാഷ്പമുതിർക്കും!' നിങ്ങളുടെ അടുക്കൽനിന്നും ഇത്തരം പാട്ടു കേൾക്കാൻ വളരെ സുഖം തോന്നുന്നു. ഇനിയെന്തുവേണം? ലോകത്തിൽ ജീവിക്കാൻ പോയാൽ സുഖവും ദുഃഖവും കാണും. കുറച്ചൊക്കെ അസ്വസ്ഥത ഉണ്ടാകും. കരിപിടിച്ച മുറിയിൽ പാർത്താൽ മേൽ അല്പം കരി പുരളുകതന്നെ ചെയ്യും.

ഠാക്കൂർദാദാ: അതു ശരിതന്നെ. ഇനിയിപ്പോൾ ഞാനെന്തു ചെയ്യണം, അതു പറഞ്ഞു തന്നാലും.

ശ്രീരാമ: കൈയ്കൊണ്ട് താളംപിടിച്ചുകൊണ്ട് കാലത്തും വൈകുന്നേരവും ഹരിനാമകീർത്തനം ചെയ്യുക – 'ഹരിഹരി ചൊൽ ചൊൽ' എന്ന്. എന്റെ കൈയ് അല്പമൊന്നു പൊറുത്തിട്ട്. ഒരിക്കൽക്കൂടി ഇവിടെ വരു.

മഹിമാചരണൻ വന്ന് ശ്രീരാമകൃഷ്ണനെ വണങ്ങി.

ശ്രീരാമ: (മഹിമനോട്) ആഹാ! അദ്ദേഹം വളരെ നല്ല ഒരു പാട്ടു പാടി. ആ പാട്ടൊന്നുകൂടി പാടു.

'പ്രേമത്തിൻ ഗിരിഗഹ്വരഭൂവിൽ' എന്നു തുടങ്ങുന്ന പാട്ട് ഠാക്കൂർദാദാ വീണ്ടും പാടി. പാട്ടു തീർന്നപ്പോൾ ശ്രീരാമകൃഷ്ണൻ മഹിമാചരണനോടു പറഞ്ഞു: 'നീ ആ ശ്ലോകമൊന്നു ചൊല്ലൂ, ഹരിഭക്തിയെപ്പറ്റിയുള്ളത്.'

മഹിമാചരണൻ നാരദപഞ്ചരാത്രത്തിലുള്ള ആ ശ്ലോകം ചൊല്ലി:

അന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?
നാന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?
ആരാധിതോ യദി ഹരിസ്തപസാ തതഃ കിം?
നാരാധിതോ യദി ഹരിസ്തപസാ തതഃ കിം?

(അകത്തും പുറത്തും ഹരിയെ കാൺകിൽ തപസ്സു പിന്നെയെന്തിന്? ഹരിയെ അകത്തും പുറത്തും കാണായ്കിലോ, പിന്നെ തപംകൊണ്ടെന്തു കാര്യം? ഹരിയെ ആരാധിച്ചാൽ പിന്നെ തപമെന്തിന്? ഹരിയെ ആരാധിക്കായ്കിൽ തപസ്സുകൊണ്ടെന്തു കാര്യം?)

ശ്രീരാമ: അതും ചൊല്ലൂ, 'ലഭ ലഭ ഹരിഭക്തിം.'

മഹിമാചരണൻ ചൊല്ലി:

വിരമ വിരമ ബ്രഹ്മൻ കിം തപസ്യാസു വത്സ,
വ്രജ വ്രജ ദ്വിജ ശീഘ്രം ശങ്കരം ജ്ഞാനസിന്ധും;
ലഭ ലഭ ഹരിഭക്തിം വൈഷ്ണവോക്താം സുപക്വാം
ഭവനിഗഡനിബന്ധച്ഛേദിനീം കർത്തരീം ച.

digitized by www.sreyas.in

ശ്രീരാമ: ശങ്കരൻ ഹരിഭക്തിയരുളും.

മഹിമൻ: പാശമുക്തഃ സദാശിവഃ.

ശ്രീരാമ: നാണം, വെറുപ്പ്, പേടി, അറപ്പ് ഇവയൊക്കെ കയറാണ്, അങ്ങനെയല്ലേ?

മഹിമൻ: അതെ, ഒളിച്ചുവെയ്ക്കാനുള്ള വാസനയും, വാഴ്ത്തലു കേട്ടാൽ കൂഞ്ഞിപ്പോവലും.

ശ്രീരാമ: ജ്ഞാനത്തിന് രണ്ടടയാളങ്ങളുണ്ട്. ഒന്നാമത്, സ്ഥിരബുദ്ധി. ഒരായിരം വിപത്തും വിഘ്നവും ദുഃഖവും കഷ്ടവും വരട്ടെ – എന്നാലും നിർവ്വികാരൻ, കൊല്ലന്റെ ആലയിലെ അടകല്ലുപോലെ. അതിന്റെ മേൽ കൂടംകൊണ്ടുള്ള അടിയേൽക്കുന്നു, എന്നാലും ഒരു വ്യത്യാസവുമില്ല. പിന്നെ രണ്ടാമത്, പൗരുഷം വളരെ ശക്തിയായിട്ടു കാണും. കാമക്രോധങ്ങൾ ആ മനുഷ്യനെ അലട്ടുന്നെങ്കിൽ കൈയോടെ വലിച്ചെറിയും. ആമ കൈയും കാലും ഉള്ളിലേയ്ക്കു വലിച്ചു കഴിഞ്ഞാൽ പിന്നെ, നാലായിട്ടു വെട്ടി നുറുക്കിയാലുംകൂടി പുറത്തേയ്ക്കെടുക്കുകയില്ല.

### തീവ്ര മന്ദ മർക്കടവൈരാഗ്യങ്ങൾ

ശ്രീരാമ: (ഠാക്കൂർദാദാമുതൽപേരോട്) വൈരാഗ്യം രണ്ടുവിധമുണ്ട് – തീവ്രവൈരാഗ്യവും മന്ദവൈരാഗ്യവും – മന്ദവൈരാഗ്യം, ഒക്കെയങ്ങു നടക്കും എന്നു മെല്ലെ നീങ്ങുന്ന മട്ട്. തീവ്രവൈരാഗ്യം ചാണയ്ക്കു വെച്ച കത്തിയുടെ വായ്ത്തലപോലെയും – മായാപാശത്തെ കർകർ എന്ന് അറുത്തുകളയും.

ഒരു കൃഷിക്കാരൻ എത്രയോ ദിവസമായിട്ട് വെട്ടുന്നു; എന്നിട്ടും കുളത്തിലെ വെള്ളം വയലിൽ എത്തുന്നില്ല! വേറൊരാൾ രണ്ടു നാലു ദിവസം പണിതശേഷം, 'ഇന്നു ഞാൻ വെള്ളം കൊണ്ടുവരും, എന്നിട്ടേ ഇരിക്കൂ,' എന്നു പ്രതിജ്ഞ ചെയ്യുന്നു. കുളിയും ഊണുമൊക്കെ നിർത്തി വെച്ചു. പകലെല്ലാം പാടുപെട്ട് അന്തിയോടടുത്ത് വെള്ളം കളകളത്തോടെ ഒഴുകാൻ തുടങ്ങിയപ്പോൾ അയാൾക്കെന്തൊരാനന്ദം! എന്നിട്ടു വീട്ടിലെത്തി വീട്ടുകാരിയോടു പറയുന്നു: 'തരു, ഇനിയിത്തിരി എണ്ണ തരു, പോയി കുളിക്കട്ടെ.' കുളിച്ചുവന്ന് ഊണും കഴിച്ച് അയാൾ നിശ്ചിന്തനായി ഉറങ്ങുന്നു.

ഒരു സ്ത്രീ അവളുടെ ഭർത്താവിനോടു പറഞ്ഞു: 'ഇന്നയാൾക്ക് വലിയ വൈരാഗ്യം വന്നിരിക്കുന്നു. ഇവിടേയ്ക്ക് ഒന്നും കാണുന്നില്ലല്ലോ! അയാൾക്കു പതിനാറു ഭാര്യമാരുണ്ട്. അവരിൽ ഓരോരുത്തരെയായി അയാൾ ഉപേക്ഷിക്കുന്നു.' ഭർത്താവ് തോളത്തൊരു തോർത്തുമായി,

digitized by www.sreyas.in

കുളിക്കാൻ പുറപ്പെടുകയായിരുന്നു. അയാൾ പറഞ്ഞു: 'പോടീ പൈത്യക്കാരീ, ആ മനുഷ്യന് ത്യാഗം ചെയ്യാൻ സാദ്ധ്യമല്ല. കുറച്ചു കുറച്ചായിട്ട് ത്യാഗം സാധിക്കുമോ? എനിക്കാവും ത്യജിക്കാൻ. ഇവിടെ നോക്ക്, ഞാനിതാ പോണു.' അയാൾ അതേ നിലയിൽ, തോളിലിട്ട തോർത്തുമായി, വീട്ടുകാര്യങ്ങളൊന്നും തിരിഞ്ഞു നോക്കാതെ, അങ്ങു നടന്നു. ഇതാണ് തീവ്രവൈരാഗ്യം.

പിന്നെയൊരുതരം വൈരാഗ്യമുണ്ട്. അതിനു മർക്കടവൈരാഗ്യമെന്നാണ് പറയുക. വീട്ടിലെ വിഷമതകൾകൊണ്ട് പൊറുതിമുട്ടി കാവിത്തുണിയും ചുറ്റി കാശിക്കു പോകും. വളരെ നാളേയ്ക്കു വർത്തമാനമൊന്നുമില്ല. അങ്ങനെയിരിക്കെ ഒരെഴുത്തുവരും: 'നിങ്ങളാരും വിചാരപ്പെടേണ്ട. എനിക്കിവിടെ ഒരു ജോലി കിട്ടിയിട്ടുണ്ട്.'

ഗൃഹജീവിതത്തിൽ ചുട്ടുപൊള്ളൽ ഉണ്ട്, തീർച്ച! ഭാര്യ പറഞ്ഞാൽ കേൾക്കാത്തവളായിരിക്കാം; ശമ്പളം മാസം ഇരുപതു രൂപയേ കാണൂ. മക്കളുടെ അന്നപ്രാശനം നടത്താൻ വഴിയില്ല. കുട്ടികളെ പഠിപ്പിക്കാൻ കഴിവില്ല. വീടു പൊട്ടിപ്പൊളിഞ്ഞു കിടക്കുന്നു. കൂര ചോരുന്നു. ചുമരു പായൽ പിടിച്ചിരിക്കുന്നു, അറ്റകുറ്റപ്പണിക്കു പണമില്ല.

അതുകൊണ്ട്, ചെറുപ്പക്കാർ ഇവിടെ വരുമ്പോൾ, വീട്ടിൽ ആരൊക്കെയുണ്ട്, എന്നു ഞാൻ ചോദിക്കും. (മഹിമനോട്) നിങ്ങൾ ലോകം വെടിയേണ്ട ആവശ്യമെന്ത്? സന്ന്യാസിമാർക്ക് എന്തെല്ലാം കഷ്ടപ്പാടുകൾ! ഒരാളുടെ ഭാര്യ അയാളോടു ചോദിച്ചു: 'നിങ്ങളെന്തിനാണ് വീടു വെടിയുന്നത്? എട്ടു പടി കയറിയിറങ്ങി വേണം ഭിക്ഷ സമ്പാദിക്കാൻ. എന്നാലിവിടെ നിങ്ങൾക്കൊന്നിച്ച് ഒരിടത്തു കിട്ടും. അതല്ലേ നല്ലത്?'

പരിവ്രാജകസന്ന്യാസിമാർക്ക് ചിലപ്പോൾ, അന്നസത്രം തേടി വഴിവിട്ട് അഞ്ചാറുമൈൽ ദൂരം പോകേണ്ടതായി വരുന്നു. പുരിയിലെ ജഗന്നാഥദർശനം കഴിഞ്ഞു ചൊവ്വേയുള്ള വഴിയ്ക്കു വരുന്ന സാധുക്കളെ ഞാൻ കാണാറുണ്ട് – അവർക്ക് അന്നസത്രം തേടി നേർവഴിവിട്ട് സഞ്ചരിക്കേണ്ടതായി വരാറുണ്ട്.

*ഇതുകൊള്ളാം, കോട്ടയ്ക്കകത്തുനിന്നുകൊണ്ടുള്ള യുദ്ധം. നിങ്ങളങ്ങനെയാണ്. വെളിപ്രദേശത്തുനിന്നു പൊരുതിയാൽ പല വിഷമങ്ങളുമുണ്ട്. ആപത്തുകളും! വെടിയുണ്ട വന്ന് മേത്തു തറയ്ക്കും!

---

* കശ്യപൻ ദിതിയോട്:

യാമാശ്രിത്യേന്ദ്രിയാരാതീൻ ദുർജ്ജയാനിതരാശ്രമൈഃ
വയം ജയേമ ഹേലാഭിർദസ്യൂൻ ദുർഗ്ഗപതിർയഥാ. (ഭാഗ. 3.14.19)

digitized by www.sreyas.in

എന്നാൽ കുറച്ചുനാൾ ഏകാന്തത്തിൽ താമസിച്ച്, ജ്ഞാനം സമ്പാദിച്ചശേഷം വേണം ലോകത്തിൽ വന്നു ജീവിക്കാൻ. ജനകൻ ജ്ഞാനം നേടിയശേഷമാണ് സംസാരത്തിൽ വാണത്. ജ്ഞാനം ഉണ്ടായ ശേഷം എവിടേയും പാർത്തോളൂ. അതുകൊണ്ടെന്ത്?

മഹിമാചരണൻ: മഹാശയാ, മനുഷ്യനെന്തുകൊണ്ടാണ് വിഷയങ്ങളിൽ മോഹിതനായ്ത്തീരുന്നത്?

ശ്രീരാമ: ഈശ്വരനെ പ്രാപിക്കാതെ വിഷയങ്ങളുടെ നടുക്കു പാർക്കുന്നതുകൊണ്ട്. അദ്ദേഹത്തെ പ്രാപിച്ചുകഴിഞ്ഞാൽ പിന്നെ മോഹിതനാവുകയില്ല. ഈയാമ്പാറ്റ ഒരിക്കൽ തീയ് കണ്ടാൽ, പിന്നെ അതിന് ഇരുട്ടിലിരിക്കാൻ ഇഷ്ടമില്ല.

### ഊർദ്ധ്വരേതസ്സ് - സന്ന്യാസിയുടെ കഠിനനിയമം

ശ്രീരാമ: ഈശ്വരനെ പ്രാപിക്കാൻ സാധിക്കണമെങ്കിൽ ബ്രഹ്മചര്യം പാലിക്കണം. ശുകദേവാദികൾ ഊർദ്ധ്വരേതസ്സുകളായിരുന്നു. അവർ നൈഷ്ഠികബ്രഹ്മചാരികളായിരുന്നു. ആദ്യം ശുക്രപാതം ഉണ്ടായെങ്കിലും പിന്നീട് വീര്യധാരണം സാധിക്കുന്നവരും ഉണ്ട്. പന്ത്രണ്ടുകൊല്ലം വീര്യധാരണം ചെയ്താൽ ഒരു വിശേഷശക്തി ഉണ്ടാകും. ഉള്ളിൽ മേധാനാഡി എന്നു പറയുന്ന ഒരു പുതിയ നാഡി ഉണ്ടാകും. ആ നാഡിയുണ്ടായാൽ സകലതും ഓർമ്മിക്കാൻ കഴിയും; എല്ലാം അറിയാനും കഴിയും. വീര്യപാതംകൊണ്ടു ബലക്ഷയം സംഭവിക്കുന്നു. എന്നാൽ സ്വപ്നദോഷംകൊണ്ടുണ്ടാകുന്ന സ്രാവം ദോഷം ചെയ്യുന്നതല്ല. അത് അന്നത്തിൽനിന്നുണ്ടാകുന്നതാണ്. പുറത്തുപോയി ബാക്കിയുള്ളതുതന്നെ മതിയാകും. എന്നാലും സ്ത്രീസംഗം ചെയ്യുന്നത് ശരിയല്ല. സ്വപ്നസ്രാവം കഴിഞ്ഞ് ബാക്കിയുള്ളതു വളരെ തെളിഞ്ഞതാണ്. ലാഹാമാരുടെ അവിടെ കുടങ്ങളിൽ ശർക്കര വെച്ചിരുന്നു. കുടങ്ങളുടെ അടിയിൽ ഓരോരോ ദ്വാരം ഉണ്ടായിരുന്നു. ഒരു കൊല്ലം കഴിഞ്ഞ് എടുത്തു നോക്കിയപ്പോൾ ശർക്കരയൊക്കെ കല്ക്കണ്ടംപോലെ തെളിഞ്ഞു കട്ടിയായ്ക്കണ്ടു. വേണ്ടാത്ത വെള്ളം ദ്വാരത്തിൽക്കൂടി ഒലിച്ചുപോയി.

സന്ന്യാസിമാർ സ്ത്രീകളെ സർവ്വഥാ ഉപേക്ഷിക്കണം. നിങ്ങൾ പെട്ടു കഴിഞ്ഞിരിക്കുന്നു; അതുകൊണ്ടു സാരമില്ല. സന്ന്യാസി സ്ത്രീയുടെ ചിത്രം പോലും കാണരുത്. സാധാരണയാളുകൾക്ക് അതു സാദ്ധ്യമല്ല. സ രീ ഗ മ പ ധ നീ – നീയിൽ വളരെ നേരം നിൽക്കാനാവില്ല.

സന്ന്യാസിക്ക് ശുക്രപാതം വളരെ ചീത്തയാണ്. അതുകൊണ്ട് സന്ന്യാസി വളരെ സൂക്ഷിച്ചു ജീവിക്കണം. സ്ത്രീരൂപം കാണാനിടയാകാതെ കഴിക്കണം. ഈശ്വരഭക്തയാണെങ്കിൽക്കൂടി സ്ത്രീയിൽനിന്നും

digitized by www.sreyas.in

അകന്നു പോകണം. സ്ത്രീരൂപം കാണുന്നതുതന്നെ നന്നല്ല. ജാഗ്രദവസ്ഥയിൽ ഉണ്ടായില്ലെങ്കിലും, സ്വപ്നാവസ്ഥയിൽ വീര്യപാതം ഉണ്ടാകും. സന്ന്യാസി ജിതേന്ദ്രിയനാണെന്നുവന്നാലും, ലോകശിക്ഷണത്തിനുവേണ്ടി സ്ത്രീകളുമായി സംഭാഷണം ചെയ്യാതിരിക്കണം. സ്ത്രീ ഈശ്വരഭക്തയാണെങ്കിൽപ്പോലും ഏറെനേരം വർത്തമാനം പറഞ്ഞുകൊണ്ടിരിക്കരുത്. സന്ന്യാസിജീവിതം നിർജ്ജലമായ ഏകാദശിപോലെയാണ്. ഏകാദശിനോൽമ്പ് വേറേ രണ്ടുതരമുണ്ട്. ഫലമൂലങ്ങൾ കഴിച്ചുകൊണ്ടും – പൂരിയും ഉരുളക്കിഴങ്ങും കഴിച്ചും. (എല്ലാവരും ചിരിക്കുന്നു.) പൂരി ഉരുളക്കിഴങ്ങിന്റെ കൂടെ പാലിൽ കുതിർത്ത രണ്ടു റൊട്ടിയും. (എല്ലാവരും ചിരിക്കുന്നു). (ചിരിച്ചുകൊണ്ട്) നിങ്ങൾക്ക് നിർജ്ജല ഏകാദശി ആവുകയില്ല.

**കൃഷ്ണകിശോരന്റെ ഏകാദശി – രാജേന്ദ്രമിത്രൻ**

ശ്രീരാമ: കൃഷ്ണകിശോരനൊരിക്കൽ ഏകാദശിദിവസം പൂരിയും ഉരുളക്കിഴങ്ങും കഴിക്കുന്നതു കണ്ടു. ഞാൻ ഹൃദയനോടു പറഞ്ഞു: 'ഹൃദൂ, എനിക്ക് കൃഷ്ണകിശോരന്റെ ഏകാദശി നോറ്റാൽ കൊള്ളാമെന്നുണ്ട്.' (സകലരും ചിരിക്കുന്നു.) എന്നിട്ടൊരു ദിവസം നോറ്റു. വയറുവല്ലാതെ നിറയെ തിന്നു. എന്നിട്ടു പിറ്റേദിവസം ഒന്നും കഴിക്കാനായില്ല. (എല്ലാവരും ചിരിക്കുന്നു.)

പഞ്ചവടിയിലെ ഹഠയോഗിയെ കാണാൻ പോയിരുന്നവർ തിരിച്ചെത്തി. ശ്രീരാമകൃഷ്ണൻ അവരോടു ചോദിച്ചു: 'എങ്ങനെയുണ്ട്? കണ്ടിട്ടെങ്ങനെ? നിങ്ങളുടെ മുഴക്കോലുവെച്ച് അളന്നിരിക്കും ഇല്ലേ?' ഹഠയോഗിക്കു പണം കൊടുക്കാൻ ഭക്തന്മാർക്കത്ര സമ്മതമില്ലെന്നു ശ്രീരാമകൃഷ്ണൻ കണ്ടു.

ശ്രീരാമ: സന്ന്യാസിക്ക് പണം കൊടുക്കണമെന്നു വന്നാൽ നിങ്ങൾക്ക് അയാളെ പിടിക്കുകയില്ല. രാജേന്ദ്രമിത്രൻ മാസം എണ്ണൂറു രൂപാ ശമ്പളമുള്ളയാൾ പ്രയാഗയിൽ കുംഭമേള പോയിക്കണ്ടുവന്നു. ഞാൻ ചോദിച്ചു: 'എന്താ, മേളയിൽ എന്തെല്ലാംതരം സന്ന്യാസിമാരെ കണ്ടു?' അതിന്, 'അത്ര വലിയ സന്ന്യാസിമാരെയൊന്നും ഞാൻ കാണുകയുണ്ടായില്ല. ഒരാളെ കണ്ടു, ശരിയാണ്; പക്ഷേ അദ്ദേഹവും പണം മേടിച്ചു.' എന്ന് രാജേന്ദ്രൻ പറഞ്ഞു.

ഞാനാലോചിച്ചു. സാധുക്കൾക്ക് ആരും പണവും പൈസയുമൊന്നും കൊടുത്തില്ലെങ്കിൽ അവർ ആഹാരം കഴിക്കുന്നതെങ്ങനെയാണ്? ഇവിടെ കാണിക്കയൊന്നും ഇടേണ്ട. അതുകൊണ്ടെല്ലാവരും വരുന്നു. ഞാനാലോചിക്കും, 'ആഹാ, അവർ അവരുടെ പണത്തെ എത്ര സ്നേഹിക്കുന്നു! അവരതും വെച്ചുകൊണ്ടിരിക്കട്ടെ!'

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിച്ചു. ഒരു ഭക്തൻ ചെറിയ കട്ടിലിന്റെ വടക്കേ അറ്റത്തിരുന്നുകൊണ്ട് അദ്ദേഹത്തിന്റെ കാല് പതുക്കെ തലോടി. ഗുരുദേവൻ ഭക്തനോട് മെല്ലെമെല്ലെ പറഞ്ഞു: 'നിരാകാരൻതന്നെ സാകാരനും. സാകാരരൂപത്തെയും അംഗീകരിക്കണം. കാളീരൂപം ധ്യാനിച്ച് ധ്യാനിച്ച് സാധകന് കാളീരൂപത്തിൽതന്നെ ദർശനം ലഭിക്കുന്നു. പിന്നെക്കാണാം ആ രൂപം അഖണ്ഡത്തിൽ ലയിച്ചുപോയതായി. അഖണ്ഡസച്ചിദാനന്ദംതന്നെ കാളിയും.

# അദ്ധ്യായം അഞ്ച്

**മഹിമാചരണനും മണിസേനനും**

ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ വർത്തുളവരാന്തയിൽ മഹിമൻ മുതലായവരുമായി ഹഠയോഗിയെക്കുറിച്ച് സംസാരിക്കുകയായിരുന്നു. കൃഷ്ണകിശോരന്റെ മകനാണ് രാമപ്രസന്നൻ. അതുകൊണ്ട് ഗുരുദേവന് അയാളെ ഇഷ്ടമായിരുന്നു.

ശ്രീരാമ: രാമപ്രസന്നൻ വെറുതെ അതുമിതും ചെയ്ത് അങ്ങനെ അലഞ്ഞുതിരിയുന്നു. അന്നൊരു ദിവസം ഇവിടെ വന്നിരുന്നു. ഒരക്ഷരം മിണ്ടിയില്ല. മൂക്കും ഞെക്കി പ്രാണായാമവും ചെയ്തുകൊണ്ടിരുന്നു. കഴിക്കാനെന്തോ ഞാൻ കൊടുത്തു; അയാളതൊന്നും കഴിച്ചില്ല. പിന്നെയൊരു ദിവസം വിളിച്ചിരുത്തി. തറയിൽ കാലിന്മേൽ കാലും കയറ്റി ഇരിപ്പായി. ക്യാപ്റ്റനോട് വേണ്ടപോലെയല്ല പെരുമാറിയത്. അയാളുടെ അമ്മയെ ഓർത്ത് ഞാൻ കരഞ്ഞുപോകുന്നു. (മഹിമനോട്) ഈ ഹഠയോഗിയുടെ കാര്യം നിന്നോടു പറയണമെന്നു പറഞ്ഞു. ദിവസച്ചെലവ് ആറര അണയാണ്. നിന്നോടത് അവൻ നേരിട്ടു പറയുകയില്ല.

മഹിമൻ: പറഞ്ഞാൽ കേൾക്കണതാര്? (ഗുരുദേവനും മറ്റെല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ മുറിയിൽ കടന്ന് കട്ടിലിൽ വന്നിരുന്നു. പാനിഹാട്ടിയിലെ ശ്രീ മണിസേനൻ ഒന്നുരണ്ടു സ്നേഹിതന്മാരുമൊരുമിച്ച് വന്നു. ശ്രീരാമകൃഷ്ണന്റെ കൈയ് കേടുവന്നതിനെക്കുറിച്ച് അദ്ദേഹം അന്വേഷിച്ചു. അദ്ദേഹത്തിന്റെ കൂട്ടുകാരിൽ ഒരാൾ ഒരു ഡോക്ടറാകുന്നു.

ശ്രീരാമകൃഷ്ണൻ ഡോക്ടർ പ്രതാപമസുംദാരുടെ മരുന്നാണ്

digitized by www.sreyas.in

സേവിക്കുന്നത്. മണിബാബുവിന്റെ സ്നേഹിതൻ ഡോക്ടർ, ഇപ്പോൾ കഴിക്കുന്ന മരുന്ന് അത്ര പറ്റിയതല്ല എന്നഭിപ്രായപ്പെട്ടു. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോട് ചോദിച്ചു: 'അദ്ദേഹം (പ്രതാപൻ) മഠയനൊന്നുമല്ല; പിന്നെ നിങ്ങളെന്താണ് ഇങ്ങനെയൊക്കെ പറയുന്നത്?'

ആ സമയത്ത് ലാട്ടു ഉറക്കെ വിളിച്ചുപറഞ്ഞു: കുപ്പി താഴെ വീണുടഞ്ഞുപോയി!

മണിസേനൻ ഹഠയോഗിയുടെ വർത്തമാനം കേട്ടിട്ട് ചോദിച്ചു: 'ഹഠയോഗി' എന്നു പറയുന്നത് ആരെയാണ്? "ഹട്* എന്നാൽ 'ചൂടുള്ള' എന്നർത്ഥം." മണിസേനന്റെ ഡോക്ടറെ സംബന്ധിച്ച് ശ്രീരാമകൃഷ്ണൻ ഭക്തന്മാരോട് പിന്നീടു പറഞ്ഞു: "അയാളെ എനിക്കറിയാം. ഞാൻ യദുമല്ലികനോട് പറഞ്ഞു. 'ഈ ഡോക്ടർ നിന്നേക്കാൾ വായാടിയാണ്. ഇന്ന ഡോക്ടറേക്കാളും വലിയ ബുദ്ധിമാൻ'"

**മാസ്റ്ററുമായി ഏകാന്തസംഭാഷണം**

ഇനിയും സന്ധ്യയായിട്ടില്ല. ശ്രീരാമകൃഷ്ണൻ സ്വസ്ഥാനത്തിരുന്നുകൊണ്ട് മാസ്റ്ററുമായി സംസാരിക്കുന്നു. മാസ്റ്റർ കട്ടിലിനടുത്തു ചവിട്ടുമെത്തയിൽ പടിഞ്ഞാട്ടുതിരിഞ്ഞ് ഇരുപ്പുണ്ട്. മഹിമാചരണൻ പടിഞ്ഞാറെ വർത്തുളവരാന്തയിലിരുന്ന് മണിസേനന്റെ ഡോക്ടർസ്നേഹിതനുമായി ഉച്ചത്തിൽ ശാസ്ത്രചർച്ച ചെയ്യുന്നു. ശ്രീരാമകൃഷ്ണന് ഇരിക്കുന്നിടത്തുനിന്നും അതു കേൾക്കാം; അദ്ദേഹം മെല്ലെ ചിരിച്ചുകൊണ്ട് മാസ്റ്ററോടു പറഞ്ഞു: 'ഇതാ അയാൾ ഛർദ്ദിക്കുന്നു! രജോഗുണത്തിന്റെ സ്വഭാവമാണത്. രജോഗുണം വന്നാൽ പാണ്ഡിത്യം കുറെ പ്രകടിപ്പിക്കാനും ലക്ചറടിക്കാനും താല്പര്യം തോന്നും. സത്വഗുണത്തിൽ അന്തർമുഖനാകുന്നു; സ്വന്തം കഴിവുകളെ മറച്ചുവെയ്ക്കാൻ നോക്കുന്നു. അങ്ങനെയൊക്കെയാണെങ്കിലും മഹിമൻ വലിയ ആളാണ്. ഈശ്വരകഥയിൽ എന്തൊരുല്ലാസം!

അധരൻ വന്ന് പ്രണാമം ചെയ്ത് മാസ്റ്ററുടെ സമീപമിരുന്നു.

ശ്രീ അധരസേനൻ ഒരു ഡെപ്യൂട്ടി മജിസ്ട്രേറ്റ്. വയസ്സു മുപ്പതു കാണും. പകൽ മുഴുവൻ ആപ്പീസിൽ പണിയെടുത്തശേഷം മിക്കവാറും എല്ലാദിവസവും സന്ധ്യക്കുശേഷം ശ്രീരാമകൃഷ്ണന്റെ അടുക്കൽ വരിക വളരെനാളായി പതിവായിരുന്നു. അദ്ദേഹത്തിന്റെ വീട് കല്ക്കത്തയിൽ ശോഭാബസ്സാറിലുള്ള വേനത്തോല എന്ന സ്ഥലത്താണ്. അധരൻ കുറച്ചു ദിവസമായിട്ടിവിടെ വരാറില്ല.!

ശ്രീരാമ: ഇത്രനാളും കാണാഞ്ഞതെന്തപ്പാ?

---

* Hot

digitized by www.sreyas.in

അധരൻ: വന്നില്ല, പലതരം ജോലികളിലും പെട്ടുപോയി. പള്ളിക്കൂടത്തിന്റെ കമ്മിറ്റിമീറ്റിങ്ങും വേറെ ഓരോരോ മീറ്റിങ്ങും ഒക്കെ വന്നുകൂടി.

ശ്രീരാമ: മീറ്റിങ്ങും പള്ളിക്കൂടവുമൊക്കെയായി ബാക്കിയൊക്കെ മറന്നുകളഞ്ഞു.

അധരൻ: (വിനയത്തോടെ) അതെ, എല്ലാം പൊതിഞ്ഞുകെട്ടി വെച്ചിരുന്നു. അവിടുത്തെ കൈയ് എങ്ങനെയിരിക്കുന്നു?

ശ്രീരാമ: ഇതു നോക്കൂ. ഇനിയും പൊറുത്തിട്ടില്ല. പ്രതാപൻ നിശ്ചയിച്ച മരുന്നു കഴിച്ചുകൊണ്ടിരിക്കുന്നു.

അല്പനിമിഷം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ പെട്ടെന്ന് അധരനോടായി പറഞ്ഞു: നോക്കൂ. ഇതെല്ലാം അനിത്യം – മീറ്റിങ്ങ്, സ്കൂൾ, ആപ്പീസ് ഇതെല്ലാം അനിത്യം. ഈശ്വരൻ മാത്രം സത്യം, ബാക്കിയെല്ലാം അസത്യം. **മനസ്സു മുഴുവൻ പ്രയോഗിച്ച് ഈശ്വരനെ ആരാധിക്കണം.**'

അധരൻ ഒന്നും മിണ്ടാതെ ഇരുന്നു.

ശ്രീരാമ: ഇതൊക്കെ അനിത്യം, ശരീരം ഇതാ ഉണ്ട്. ഇതാ ഇല്ല. ഉടനടി അദ്ദേഹത്തെ വിളിച്ചുകൊള്ളേണ്ടതാണ്.*

എന്നാൽ നിങ്ങൾക്ക് എല്ലാം വിട്ടുവിടേണ്ടതായിട്ടില്ല. ആമയെപ്പോലെ വീട്ടിൽ താമസിക്കുക. ആമ വെള്ളത്തിൽ നീന്തിക്കൊണ്ടിരിക്കും. എന്നാൽ, മുട്ട കരയ്ക്ക് വെച്ചിട്ടുണ്ട്; മനസ്സു മുഴുവൻ ആ മുട്ടയിരിക്കുന്നിടത്താവും.

ക്യാപ്റ്റന്റെ സ്വഭാവം വളരെ നന്നായിട്ടുണ്ട്. പൂജ ചെയ്യാനിരിക്കുമ്പോൾ ശരിക്കും ഒരു ഋഷിയെപ്പോലെ; കർപ്പൂരം ഉഴിയുന്നു. സുന്ദരങ്ങളായ സ്തോത്രങ്ങൾ കീർത്തിക്കുന്നു. പൂജ കഴിഞ്ഞെഴുന്നേല്ക്കുമ്പോൾ, കണ്ണൊക്കെ ഉറുമ്പുകടിച്ചതുപോലെ, ആവേശം കൊണ്ടു കലങ്ങിയിരിക്കും. കൂടാതെ, സദാപി ഗീതയും ഭാഗവതവും മറ്റും വായിക്കുന്നു. ക്യാപ്റ്റന്റെ മുമ്പിൽ ഞാൻ ഒന്നുരണ്ട് ഇംഗ്ലീഷ് വാക്കുകൾ പറഞ്ഞു. ക്യാപ്റ്റന് അതുകേട്ടു കോപം വന്നു. 'ഇംഗ്ലീഷ് പഠിച്ച കൂട്ടർ ഭ്രഷ്ടാചാരന്മാരാകുന്നു.' എന്നും പറഞ്ഞു.

അല്പം കഴിഞ്ഞ് അധരൻ അതിവിനയത്തോടെ പറഞ്ഞു: 'അവിടുന്ന് ഞങ്ങളുടെ വീട്ടിൽ വന്നിട്ട് വളരെ നാളായി. ഇരുപ്പുമുറിയൊക്കെ മണം പിടിച്ചിരിക്കുന്നു – ഒക്കെ ഇരുളടഞ്ഞപോലെ തോന്നുന്നു.'

* ഈ സംഭാഷണത്തിനുശേഷം ഏതാനും മാസങ്ങൾക്കകം അധരൻ മരിച്ചു.

digitized by www.sreyas.in

ഭക്തന്റെ ഈ വാക്കുകൾ കേട്ട് ഭഗവാന്റെ സ്നേഹസാഗരം കുതിച്ചുപൊങ്ങി. അദ്ദേഹം പെട്ടെന്നെഴുന്നേറ്റ് ഭാവാവേശത്തിൽ അധരന്റേയും മാസ്റ്ററുടേയും നെറുകയും നെഞ്ചും തൊട്ട് അനുഗ്രഹിച്ചു. എന്നിട്ട് സ്നേഹപുരസ്സരം ഉരചെയ്തു: 'ഞാൻ നിങ്ങളെ നാരായണനായി കാണുന്നു. നിങ്ങൾ എന്റെ സ്വന്തം ആളുകളാണ്!'

അപ്പോഴേയ്ക്കും മഹിമാചരണൻ മുറിയ്ക്കുള്ളിൽ വന്ന് ഇരിപ്പായി.

ശ്രീരാമ: (മഹിമനോട്) ധൈര്യരേതസ്സിനെക്കുറിച്ച് ഞാനപ്പോൾ പറഞ്ഞ കാര്യം സത്യമാണ്. വീര്യധാരണം ചെയ്തില്ലെങ്കിൽ ഈവക ഉപദേശങ്ങളൊന്നും ഗ്രഹിക്കാനാവില്ല.

ഒരാൾ ചൈതന്യദേവനോടു ചോദിച്ചു: 'അവിടുന്ന് ഈ ഭക്തന്മാർക്ക് എത്രയോ ഉപദേശങ്ങൾ നൽകുന്നു; എന്നാൽ അതനുസരിച്ചുള്ള ഉന്നതി ഉണ്ടാകാത്തതെന്തുകൊണ്ടാണ്?' അതിന് അദ്ദേഹം പറഞ്ഞു: 'ഇവർ യോഷിത്സംഗം ചെയ്ത് ഒക്കെ പാഴാക്കിക്കളയുന്നു! അതുകൊണ്ടവർക്ക് ഒന്നും ഗ്രഹിച്ചുവെയ്ക്കാനാവുന്നില്ല. ചോരുന്ന കുടത്തിൽ വെള്ളം വെച്ചിരുന്നാൽ പതുക്കെപ്പതുക്കെ ഒക്കെ ചോർന്നുപോകും.'

മഹിമൻ മുതലായ ഭക്തന്മാർ ഒന്നും മിണ്ടുന്നില്ല. കുറച്ചുകഴിഞ്ഞ് മഹിമാചരണൻ അപേക്ഷിച്ചു: 'ഞങ്ങൾക്കതിനുള്ള ശക്തിയുണ്ടാകാൻ ഈശ്വരന്റെ അടുക്കൽ ഞങ്ങൾക്കുവേണ്ടി അവിടുന്നു പ്രാർത്ഥിച്ചാലും.'

ശ്രീരാമ: ഇനിയെങ്കിലും സൂക്ഷിക്കുവിൻ. ഇടവപ്പാതിയിലെ പെരുവെള്ളം, വാസ്തവം, തടുക്കാൻ പ്രയാസം. പക്ഷേ, വെള്ളം ഒട്ടേറെ പുറത്തു പൊയ്ക്കഴിഞ്ഞു: ഇനി ചിറ കെട്ടിയാൽ നില്ക്കും.

## അദ്ധ്യായം ആറ്

*1884 ഏപ്രിൽ 5, ശനിയാഴ്ച*

**പ്രാണകൃഷ്ണൻ, മാസ്റ്റർ, രാമൻ, ഗിരീന്ദ്രൻ, ഗോപാലൻ ഇവർ ശ്രീരാമകൃഷ്ണന്റെ കൂടെ.**

കാലത്ത് എട്ടുമണി. മാസ്റ്റർ ദക്ഷിണേശ്വരത്തെത്തിയപ്പോൾ, ശ്രീരാമകൃഷ്ണൻ സുസ്മേരവദനനായി മുറിയിൽ ചെറിയ കട്ടിലിൽ ഇരിക്കുന്നതായ്ക്കണ്ടു. ഏതാനും ഭക്തന്മാർ തറയിലിരിക്കുന്നു. അക്കൂട്ടത്തിൽ ശ്രീ പ്രാണകൃഷ്ണമുഖോപാദ്ധ്യായനും ഉണ്ട്.

digitized by www.sreyas.in

പ്രാണകൃഷ്ണൻ ഉത്കൃഷ്ടമായ മുഖർജികുടുംബത്തിൽ പിറന്നവൻ. കല്ക്കത്തയിൽ ശ്യാമപുക്കൂരിലാണു വീട്. മെക്കൻസി ലയാലിന്റെ 'എക്സ്ചേഞ്ച്' എന്നു പേരായ ഇംഗ്ലീഷ് കമ്പനിയുടെ ലേലം വകുപ്പിന്റെ മേലാവാണ് അദ്ദേഹം. ഗൃഹസ്ഥനാണെന്നിരുന്നാലും വേദാന്തചർച്ചയിൽ വലിയ താല്പര്യമുണ്ട്. അദ്ദേഹത്തിന് പരമഹംസദേവനോട് വലിയ ഭക്തിയാണ്; കൂടെക്കൂടെ വന്നു ദർശിക്കാറുമുണ്ട്. ഇതിനിടെ ഒരിക്കൽ ശ്രീരാമകൃഷ്ണനെ വീട്ടിൽ കൊണ്ടുപോയി ഒരു ഉത്സവം നടത്തി. എന്നും കാലത്ത് അദ്ദേഹം ബാഗ്ബസ്സാറിലെ കടവിൽ ഗംഗാസ്നാനം നടത്തും. വഞ്ചി സൗകര്യത്തിനു കിട്ടിയാൽ നേരേ ദക്ഷിണേശ്വരത്തു വന്ന് ശ്രീരാമകൃഷ്ണനെ ദർശിക്കും. ഇന്ന് അതുമാതിരി വഞ്ചി വാടകയ്ക്കു പിടിച്ച് മാസ്റ്ററേയും കൂടെ വിളിച്ചു. വഞ്ചി, കരവിട്ട് കുറച്ചങ്ങോട്ടു പോയപ്പോൾ കാറ്റും കോളും തുടങ്ങി. 'എന്നെ ഇറക്കിവിട്ടേക്കൂ' എന്നു പറഞ്ഞു മാസ്റ്റർ. പ്രാണകൃഷ്ണനും കൂട്ടുകാരും എന്തൊക്കെ പറഞ്ഞിട്ടും മാസ്റ്റർ കേട്ടില്ല. മാസ്റ്റർ പറഞ്ഞു: 'എന്നെ കരയ്ക്കിറക്കണം. ഞാൻ നടന്നു ദക്ഷിണേശ്വരത്തു പൊയ്ക്കൊള്ളാം.' ഗത്യന്തരമില്ലാതെ പ്രാണകൃഷ്ണൻ അദ്ദേഹത്തെ ഇറക്കിവിട്ടു.

മാസ്റ്ററെത്തിയപ്പോൾ പ്രാണകൃഷ്ണൻ നേരത്തെ എത്തി ശ്രീരാമകൃഷ്ണനുമായി സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതായിക്കണ്ടു. ശ്രീരാമകൃഷ്ണനെ സാഷ്ടാംഗം നമസ്കരിച്ച് മാസ്റ്റർ ഒരു ഭാഗത്തിരുന്നു.

**അവതാരപുരുഷന്മാരുടെ മനുഷ്യത്വവും ദേവത്വവും**

ശ്രീരാമ: (പ്രാണകൃഷ്ണനോട്) എന്നാൽ മനുഷ്യരിൽ ഈശ്വരന്റെ പ്രകാശം കൂടുതലായുണ്ട്. നിങ്ങൾ ചോദിക്കുമായിരിക്കും. 'ജീവധർമ്മങ്ങളായ വിശപ്പും ദാഹവും, മറ്റു പലതും, ഒരുപക്ഷേ രോഗവും ശോകവും സഹിക്കുന്ന മനുഷ്യനായിട്ടെങ്ങനെയാണ് ഈശ്വരൻ അവതരിക്കുന്നത്?' എന്ന്. അതിനുത്തരം പഞ്ചഭൂതങ്ങളുടെ വലയിൽ പെട്ടു ബ്രഹ്മവുംകൂടി കേഴുന്നു, എന്നാണ്. ശ്രീരാമൻ സീതാവിരഹംകൊണ്ട് കാതരനായി കരഞ്ഞു എന്നു കേട്ടിട്ടില്ലേ? ഹിരണ്യാക്ഷനെ കൊല്ലാനായി ഭഗവാൻ വരാഹാവതാരമെടുത്തു. ഹിരണ്യാക്ഷനെ കൊന്നു. എന്നിട്ടും മഹാവിഷ്ണു സ്വധാമത്തേയ്ക്കു മടങ്ങാൻ കൂട്ടാക്കിയില്ല; വരാഹമായിട്ടുതന്നെ വാണു. കുറേ കുഞ്ഞുകുട്ടികളുമായി. അവരുമൊത്ത് ഒരു മാതിരി സുഖമായി പാർത്തു. ദേവന്മാരാലോചിച്ചു: 'ഇതെന്തുപറ്റി! ഭഗവാൻ തിരിച്ചുവരാൻ കൂട്ടാക്കുന്നില്ലല്ലോ!' എന്നിട്ടവരെല്ലാവരും ഒരുമിച്ച് പരമശിവന്റെ അടുക്കൽ ചെന്ന് സ്ഥിതിഗതികൾ ധരിപ്പിച്ചു. ശിവൻ ചെന്ന് അദ്ദേഹത്തോട് പലപാടു പറഞ്ഞുനോക്കി. അദ്ദേഹമപ്പോൾ കുഞ്ഞുങ്ങൾക്ക് അമ്മിഞ്ഞ കൊടുക്കാൻ തുടങ്ങി. (എല്ലാവരും ചിരിക്കുന്നു.) ശിവനപ്പോൾ ത്രിശൂ

digitized by www.sreyas.in

ലമെടുത്തു വരാഹത്തിന്റെ ശരീരം കുത്തിക്കീറി. ഭഗവാൻ പൊട്ടിച്ചിരിച്ചുകൊണ്ടു പുറത്തുവന്നു സ്വധാമത്തിലേയ്ക്കും പോയി.

പ്രാണകൃഷ്ണൻ: (ഗുരുദേവനോട്) മഹാശയാ, അനാഹതശബ്ദമെന്നാൽ എന്താണ്?

ശ്രീരാമ: അനാഹതശബ്ദം സർവ്വദാ അങ്ങനെ മുഴങ്ങുന്നു. പ്രണവധ്വനി. പരബ്രഹ്മത്തിൽനിന്നു പുറപ്പെടുന്നു. യോഗികൾക്ക് കേൾക്കാൻ കഴിയും. വിഷയാസക്തജീവന് അതു കേൾക്കാനാവില്ല. ഈ ധ്വനി സ്വനാഭിയിൽനിന്നും പിന്നെ ക്ഷീരസാഗരശായിയായ പരബ്രഹ്മത്തിൽനിന്നും ഉദ്ഭവിക്കുന്നുവെന്ന് യോഗികളറിയുന്നു.

### പരലോകത്തെക്കുറിച്ച് ശ്രീ കേശവസേനന്റെ ചോദ്യം

പ്രാണകൃഷ്ണൻ: സ്വാമിൻ, പരലോകം എങ്ങനെയിരിക്കും?

ശ്രീരാമ: കേശവസേനനും ഇക്കാര്യം ചോദിച്ചു. എത്ര നാളേയ്ക്കു മനുഷ്യൻ അജ്ഞാനത്തിലിരിക്കുന്നുവോ, അത്രനാൾ, എന്നുവെച്ചാൽ ഈശ്വരദർശനം ഉണ്ടാകുന്നതുവരെ, ജനിച്ചുകൊണ്ടേ ഇരിക്കണം. എന്നാൽ, ജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ പിന്നെ ഈ സംസാരത്തിലേയ്ക്കു വരേണ്ടതായിട്ടില്ല. ഭൂമിയിലേയ്ക്കോ വേറെ ഏതെങ്കിലും ലോകത്തിലോ പോകേണ്ടതായ്വരികയില്ല.

കുലാലന്മാർ കുടമുണങ്ങാൻ വെയിലത്തു വെയ്ക്കുന്നു. അതിൽ പച്ചക്കുടങ്ങളും ഉണങ്ങിയവയും ഉള്ളതായി കണ്ടിട്ടില്ലേ? ആടുമാടുകൾ കടന്നുപോകുമ്പോൾ ചില കുടമൊക്കെ ഉടയും. ഉണക്കുതീർന്ന കുടം ഉടഞ്ഞാൽ കുലാലൻ അത് ദൂരെക്കളയുന്നു; അതുകൊണ്ട് പിന്നെ പ്രയോജനമൊന്നുമില്ല. പച്ചക്കുടം ഉടഞ്ഞാൽ കുലാലൻ അതൊക്കെ പെറുക്കിയെടുക്കും. എന്നിട്ട് കുഴച്ചുരുട്ടി ചക്രത്തിൽവെച്ച് പുത്തൻകുടം ഉണ്ടാക്കും. അതുപോലെ, ഈശ്വരദർശനം ഉണ്ടാകുന്നതുവരെ, കുലാലന്റെ കൈയിൽ അകപ്പെടേണ്ടതായ്വരും, അതായത് ഈ സംസാരത്തിലേയ്ക്ക് വീണ്ടും വീണ്ടും വരേണ്ടതായ്വരും.

പുഴുങ്ങിയ നെല്ലു വിതച്ചിട്ടെന്തു കാര്യം? അതൊരിക്കലും മുളയ്ക്കുകയില്ല. മനുഷ്യൻ ജ്ഞാനാഗ്നികൊണ്ട് പാകപ്പെട്ടാൽ പിന്നെ അവനെക്കൊണ്ട് നൂതനസൃഷ്ടി നടക്കയില്ല. അവൻ മുക്തനായിത്തീരുന്നു.

### വേദാന്തവും അഹങ്കാരവും – വേദാന്തവും അവസ്ഥാത്രയസാക്ഷിയും)

ശ്രീരാമ: പുരാണപ്രകാരം ഭക്തൻ ഒന്ന്, ഭഗവാൻ വേറൊന്ന്. ഞാൻ വേറേ, നീ വേറേ, ശരീരമൊരു ചട്ടി. അതിനകത്ത് മനോബുദ്ധ്യഹങ്കാരരൂപമായ ജലം വെച്ചിരിക്കുന്നു. ബ്രഹ്മം സൂര്യനും.

digitized by www.sreyas.in

അത് ഈ വെള്ളത്തിൽ പ്രതിബിംബിക്കുന്നു. ഭക്തൻ അങ്ങനെ ആ ഐശ്വര്യരൂപം കാണുന്നു.

വേദാന്തദർശനമനുസരിച്ച് ബ്രഹ്മം മാത്രം വസ്തു; ബാക്കിയെല്ലാം മായ; സ്വപ്നവത്, അവസ്തു. അഹംകാരരൂപമായ ഒരു വടി സച്ചിദാനന്ദസാഗരത്തിന്റെ നടുക്ക് വീണുപോയിരിക്കുന്നു. (മാസ്റ്ററോട്) നീയിത് നേരേ കേൾക്ക്. ഈ അഹംരൂപമായ വടി എടുത്തു കളഞ്ഞാൽ സച്ചിദാനന്ദസമുദ്രം ഒന്നുമാത്രം. അഹന്താരൂപമായ വടി കിടന്നാൽ രണ്ടായി കാണപ്പെടുന്നു; ഈ വശത്തും വെള്ളം, ആ വശത്തും വെള്ളം. ബ്രഹ്മജ്ഞാനമുണ്ടായാൽ സമാധിസ്ഥനാകും. അപ്പോൾ ഈ അഹം മറഞ്ഞുപോകുന്നു.

എന്നാൽ ലോകശിക്ഷണത്തിനുവേണ്ടി ശ്രീ ശങ്കരാചാര്യർ 'വിദ്യയുടെ അഹന്തയെ' വെച്ചുകൊണ്ടിരുന്നു. (പ്രാണകൃഷ്ണനോട്) ജ്ഞാനിയെ തിരിച്ചറിയാനുള്ള ലക്ഷണങ്ങളുണ്ട്. 'ഞാൻ ജ്ഞാനിയായി.' എന്നു ചിലരൊക്കെ വിചാരിക്കുന്നു. ജ്ഞാനത്തിന്റെ ലക്ഷണമെന്താണ്? ജ്ഞാനിക്ക് ആരോടും അനിഷ്ടം ചെയ്യാനാവില്ല. ബാലനെപ്പോലെ ആയിപ്പോകും. ഉരുക്കുവാൾ സ്പർശമണി തൊട്ടാൽ അതു പൊന്നായിത്തീരും. പൊന്നുകൊണ്ടു വെട്ടാനാവില്ല. പുറമേ കണ്ടാൽ, ജ്ഞാനിക്ക് കോപമുണ്ട്, അഹങ്കാരമുണ്ട് എന്നൊക്കെ തോന്നും; എന്നാൽ ഉണ്മയിൽ ജ്ഞാനിക്ക് അതൊന്നും കാണുകയില്ല. അകലെനിന്നു നോക്കിയാൽ കരിഞ്ഞ കയറ് ശരിക്കും ഒറ്റത്തുണ്ട് എന്നു തോന്നും. എന്നാൽ അടുത്ത് ചെന്ന് ഒന്ന് ഊതിയാൽ ഒക്കെ പറന്നുപോകും. ജ്ഞാനിക്ക് കോപത്തിന്റെ മട്ടുമാത്രമേയുള്ളൂ. അഹങ്കാരത്തിന്റെ രൂപം മാത്രം. എന്നാൽ വാസ്തവത്തിൽ കോപവുമില്ല, അഹങ്കാരവുമില്ല.

ശിശുവിന് ആസക്തിയില്ല. അവൻ കളിവീടു പണിയുന്നു. ആരെങ്കിലും അതു തൊട്ടുപോയാൽ അവൻ തുള്ളിച്ചാടിക്കരഞ്ഞുപിഴിയുന്നു. എന്നിട്ട് തന്നെത്താൻ തട്ടിപ്പൊട്ടിക്കുകയും ചെയ്യും. ഈ നിമിഷം, അവന്റെ മുണ്ടിനോട് അവന് വലിയ ഒട്ടിപ്പിടുത്തം ആയിരിക്കും: 'ഇതെനിക്കെന്റെ അച്ഛൻ തന്നതാണ്. ഞാൻ തരില്ല.' എന്നാൽ അടുത്ത നിമിഷം ഒരു പാവ കൊടുത്താൽ ഒക്കെ മറക്കും; തുണിയുമൊക്കെ വിട്ടുംവെച്ച് കൂടെ വരും.

ഇതൊക്കെയാണ് ജ്ഞാനിയുടെ ലക്ഷണങ്ങൾ വീട്ടിൽ ധാരാളം ഭോഗസാമഗ്രികളുണ്ടായിരിക്കാം, മെത്തയും കസേരയും, ചിത്രങ്ങളും വണ്ടിയും കുതിരയുമൊക്കെ. എന്നാൽ, എല്ലാം വിട്ട് ഒരു ദിവസം അയാൾ കാശിയ്ക്ക് പോയി എന്നും വരും.

digitized by www.sreyas.in

വേദാന്തസിദ്ധാന്തമനുസരിച്ച് ജാഗ്രദവസ്ഥയും സത്യമല്ല. ഒരു വിറകുവെട്ടുകാരൻ സ്വപ്നം കണ്ടുകൊണ്ട് കിടക്കുകയായിരുന്നു. ആരോ അയാളെ ഉണർത്തി. അയാൾക്ക് ദേഷ്യം വന്നു. എഴുനേറ്റു ചോദിച്ചു: 'നീയെന്തിനാണെന്റെ ഉറക്കം കളഞ്ഞത്? ഞാനൊരു രാജാവായി; ഏഴു കുട്ടികളുടെ അച്ഛനുമായി. കുട്ടികളെല്ലാം എഴുതാനും വായിക്കാനും, അസ്ത്രവിദ്യയുമെല്ലാം പഠിച്ചു. ഞാൻ സിംഹാസനത്തിലിരുന്ന് രാജ്യം ഭരിക്കുകയായിരുന്നു. നീയെന്തിനാണ് എന്റെ സുഖലോകം തകർത്തത്?' 'അതൊരു സ്വപ്നം, അതുകൊണ്ടെന്തു കിട്ടി?' എന്ന് മറ്റയാൾ ചോദിച്ചു. വിറകുവെട്ടുകാരൻ പറഞ്ഞു: 'പോടാ, നിനക്കറിഞ്ഞുകൂടാ. ഞാൻ വിറകുവെട്ടുകാരനായിരിക്കുന്നത് ഏതു വിധം സത്യമോ, അതേമാതിരി സത്യമാണ് സ്വപ്നത്തിൽ രാജാവായിരുന്നു എന്നുള്ളതും. വിറകുവെട്ടുകാരനാണെന്നുള്ളതു വാസ്തവമെങ്കിൽ, സ്വപ്നത്തിൽ രാജാവായതും സത്യമാണ്.'

പ്രാണകൃഷ്ണൻ എപ്പോഴും ജ്ഞാനിയുടെ കാര്യങ്ങൾ പറഞ്ഞിരുന്നു. അതുകൊണ്ടായിരിക്കാം ശ്രീരാമകൃഷ്ൻ ജ്ഞാനിയുടെ അവസ്ഥ വിവരിച്ചത്. പിന്നെ അദ്ദേഹം വിജ്ഞാനിയുടെ നില വർണ്ണിച്ചു. ഇതിൽക്കൂടി അദ്ദേഹം സ്വന്തം നില വർണ്ണിക്കുകയാണോ?

ശ്രീരാമ: 'നേതി നേതി' ക്രമേണ ആത്മാവിനെ സാക്ഷാത്കരിക്കുന്നതിന് ജ്ഞാനമെന്നു പറയുന്നു. 'നേതി നേതി' എന്നു വിചാരം ചെയ്ത് സമാധിസ്ഥനായാൽ ആത്മാവിനെ സാക്ഷാത്കരിക്കാം. വിജ്ഞാനം – വിശേഷരൂപത്തിലുള്ള ജ്ഞാനം. ചിലർ പാലിനെപ്പറ്റി കേട്ടിട്ടുണ്ട്; ചിലർ പാൽ കണ്ടിട്ടുണ്ട്; ചിലർ പാൽ കുടിച്ചിട്ടുണ്ട്. വെറുതെ കേൾക്കുക മാത്രം ചെയ്തിട്ടുള്ളവൻ അജ്ഞനാണ്. കണ്ടിട്ടുള്ളവൻ ജ്ഞാനിയാകുന്നു. കുടിച്ചവന്നേ വിജ്ഞാനമുള്ളൂ: അതായത് അവന് വിശേഷരൂപത്തിലുള്ള ജ്ഞാനം ഉണ്ടായിട്ടുണ്ട്. ഈശ്വരദർശനത്തിനുശേഷം അദ്ദേഹവുമായി സംഭാഷണം; അദ്ദേഹം നമ്മുടെ ഏറ്റവും സ്വന്തമല്ലയോ? ഇതിന്റെ പേരാണു വിജ്ഞാനം.

ആദ്യം 'നേതി നേതി' അഭ്യസിക്കണം. ഈശ്വരൻ പഞ്ചഭൂതങ്ങളല്ല, ഇന്ദ്രിയങ്ങളല്ല; മനോബുദ്ധ്യഹങ്കാരങ്ങളല്ല; അദ്ദേഹം സകലതത്ത്വങ്ങൾക്കും അതീതനാണ്. മട്ടുപ്പാവിൽ കയറണം. അതിന് പടികളെല്ലാം ഒന്നൊന്നായി പിന്നിട്ടുവേണം പോകാൻ . പടികൾ ഒരു വിധത്തിലും മട്ടുപ്പാവല്ല. എന്നാൽ മട്ടുപ്പാവിലെത്തിക്കഴിയുമ്പോൾ കാണാം, അതുണ്ടാക്കാനുപയോഗിച്ച അതേ സാധനങ്ങൾ, ഇഷ്ടികയും ചുണ്ണാമ്പും സുർക്കിയും, കൊണ്ടുതന്നെയാണ് പടികളും പണിതിരിക്കുന്നത് എന്ന്. ഒരേ പരബ്രഹ്മംതന്നെയാണ് ഈ ജീവജഗത്തുക്കളായി തീർന്നിരിക്കുന്ന്ത്, ചതുർവ്വിംശതി തത്ത്വങ്ങളായും പരിണ

digitized by www.sreyas.in

മിച്ചിരിക്കുന്നത്. ആത്മാവുതന്നെ പഞ്ചഭൂതങ്ങളായും തീർന്നിരിക്കുന്നു. ആത്മാവിൽനിന്നുണ്ടായതാണെങ്കിൽ ഈ ഭൂമി എങ്ങനെയാണിത്ര കനത്തിരിക്കുന്നത്? ഈശ്വരേച്ഛയാ ഒക്കെ സാധിക്കും. ശുക്രശോണിതങ്ങളിൽനിന്ന് എല്ലും മാംസവും ഉണ്ടാകുന്നില്ലേ? കടൽനാക്ക്* എത്ര ഉറപ്പുള്ളതാണ്!

### ഗൃഹസ്ഥനു വിജ്ഞാനം നേടാനൊക്കുമോ? സാധന ചെയ്യണം

ശ്രീരാമ: വിജ്ഞാനം ഉണ്ടായാൽ വീട്ടിലും ജീവിക്കാം. അപ്പോൾ, ഈശ്വരൻ തന്നെയാണ് ജീവജഗത്തുകളായും തീർന്നിരിക്കുന്നത് എന്ന് വ്യക്തമായി കാണുന്നു; അദ്ദേഹം ലോകത്തിൽനിന്ന് വേറിട്ടവനല്ല. 'ഞാനിനി സംസാരത്തിൽ വസിക്കുകയില്ല.' എന്ന് ജ്ഞാനപ്രാപ്തിയ്ക്കു ശേഷം ശ്രീരാമൻ പറഞ്ഞപ്പോൾ, കാര്യം പറഞ്ഞു മനസ്സിലാക്കിക്കൊടുക്കുന്നതിന് ദശരഥൻ വസിഷ്ഠനെ രാമന്റെ അടുക്കലയച്ചു. വസിഷ്ഠൻ പറഞ്ഞു: 'രാമ, ലോകം ഈശ്വരനിൽനിന്നു വേറിട്ടതാണെങ്കിൽ, അങ്ങേയ്ക്ക് അതുപേക്ഷിക്കാം! ശ്രീരാമൻ ഒന്നും മിണ്ടാതിരുന്നു. ഇത് ഈശ്വരനല്ലാതെ വേറൊന്നുമല്ല, എന്ന് അദ്ദേഹത്തിന് നന്നായിട്ടറിയാമായിരുന്നു. അദ്ദേഹം പിന്നെ സംസാരം ഉപേക്ഷിക്കുകയുണ്ടായില്ല. (പ്രാണകൃഷ്ണനോട്) സംഗതിയിതാണ്: ദിവ്യചക്ഷുസ്സ് വേണം. മനസ്സു ശുദ്ധമായാൽ ആ ചക്ഷുസ്സ് ഉണ്ടാകും. കുമാരീപൂജ നോക്കൂ. ഞാനൊരു കുമാരിയെ പൂജിച്ചു. മലമൂത്രപാത്രമായ ശരീരത്തോടുകൂടിയ ഒരു പെൺകുട്ടി. ഞാനവളെ സാക്ഷാൽ ഭഗവതിയായിട്ട് കണ്ടു.

ഒരു വശത്തു ഭാര്യ, മറുവശത്ത് മകൻ; ഇരുവരേയും താലോലിക്കുന്നു; പക്ഷേ വ്യത്യസ്തമായ രീതിയിൽ. അപ്പോൾ, ഒക്കെ മനോഭാവം പോലെയാണ് എന്നു വന്നുകൂടുന്നു. ശുദ്ധമനസ്സിൽ ഒരു പുതിയ ഭാവനയുണ്ടാകുന്നു. ആ മനസ്സു കിട്ടിയാൽ ലോകത്തിൽ ഈശ്വരനെ കാണുന്നു. അതിനു സാധന ചെയ്യണം.

സാധന വേണം. പുരുഷനു സ്വാഭാവികമായി സ്ത്രീയിൽ ആസക്തി ഉണ്ടാകുന്നു എന്നറിയണം. സ്ത്രീ സ്വഭാവേനതന്നെ പുരുഷനെ സ്നേഹിക്കുന്നു; പുരുഷൻ സ്വഭാവേന സ്ത്രീയെയും. അതുകൊണ്ട് ഇരുവരും ആദ്ധ്യാത്മികാദർശത്തിൽനിന്ന് ശീഘ്രം വീണുപോകുന്നു. എന്നാൽ സംസാരത്തിൽ ഇങ്ങനെയൊരു വലിയ സൗകര്യവുമുണ്ട്: കൂടിയേ കഴിയൂ എന്നു വന്നാൽ സ്വന്തം ഭാര്യയുടെകൂടെ സഹവസിക്കാമല്ലോ. (ചിരിച്ചുകൊണ്ട്) എന്താ മാസ്റ്റർ ചിരിക്കണത്?

* ഒരുതരം കടൽമീനിന്റെ ഓട്; വെളുത്തിരിക്കും. സാധനങ്ങൾ മിനുക്കാനുപയോഗിക്കുന്നു: അത് നുരയും പതയും കട്ടിയായി ഉണ്ടാകുന്നു എന്നാണ് നാടോടി വിശ്വാസം.

digitized by www.sreyas.in

മാസ്റ്റർ: (സ്വഗതം) സംസാരികൾക്ക് സർവ്വവുമങ്ങ് വിട്ടുവിടാൻ വയ്യെന്നു കരുതി ഗുരുദേവൻ ഇത്രമാത്രം അനുവാദം തരുന്നു. സമ്പൂർണ്ണബ്രഹ്മചര്യം ഗൃഹസ്ഥന് തീർത്തും സാദ്ധ്യമല്ലെന്നോ?

### ഹഠയോഗിയുടെ പ്രവേശം

ഒരു ഹഠയോഗി ഏതാനും ദിവസമായി പഞ്ചവടിയിൽ താമസമുണ്ട്. വെറും പാലു കുടിക്കും, കറപ്പും തിന്നും; എന്നിട്ട് ഹഠയോഗവും അഭ്യസിക്കും. ചോറും ചാറുമൊന്നും കഴിക്കുകയില്ല. കറപ്പിനും പാലിനും കാശില്ല. ശ്രീരാമകൃഷ്ണൻ പഞ്ചവടിയിൽ പോയിരുന്നപ്പോൾ ഹഠയോഗിയുമായി വർത്തമാനം പറയുകയുണ്ടായി. ഹഠയോഗി രാഖാലിനോട്, 'പരമഹംസജിയോടു പറഞ്ഞ് എനിയ്ക്കെന്തെങ്കിലും വ്യവസ്ഥ ചെയ്തു തരണം,' എന്നു പറഞ്ഞു. 'കല്ക്കത്തെയിൽനിന്നു പണക്കാർ വരുമ്പോൾ പറഞ്ഞുനോക്കാം,' എന്ന് ശ്രീരാമകൃഷ്ണൻ മറുപടി പറഞ്ഞയച്ചിരുന്നു.

ഹഠയോഗി: (ശ്രീരാമകൃഷ്ണനോട്) അവിടുന്ന് രാഖാലിനോട് എന്നെക്കുറിച്ച് എന്താണു പറഞ്ഞത്?

ശ്രീരാമ: അതെ, ആരെങ്കിലും പണക്കാർ എന്തെങ്കിലും തരുമോ എന്നു നോക്കാം, എന്ന്. നോക്കാം. പക്ഷേ – (പ്രാണകൃഷ്ണനോട്) നിങ്ങൾക്ക് ഇവരെ പിടിക്കുന്നില്ലെന്നു തോന്നുന്നല്ലൊ.

പ്രാണകൃഷ്ണൻ മിണ്ടാണ്ടിരുന്നു. ഹഠയോഗി സ്ഥലം വിട്ടു. ശ്രീരാമകൃഷ്ണൻ സംഭാഷണം തുടർന്നു.

### ശ്രീരാമകൃഷ്ണനും സത്യസംഭാഷണവും

ശ്രീരാമ: (പ്രാണകൃഷ്ണൻ മുതലായവരോട്) ഗൃഹസ്ഥജീവിതം നയിക്കാൻ പുറപ്പെട്ടാൽ സത്യം പറയുന്നതിൽ വലിയ നിഷ്ഠ വേണം. സത്യത്തിൽക്കൂടി മാത്രം ഭഗവാനെ പ്രാപിക്കാൻ കഴിയും. മുമ്പ് എനിക്കു സത്യം പറയുക എന്ന കാര്യത്തിൽ വല്ലാത്ത കണിശമായിരുന്നു; ഇപ്പോൾ അതിലുള്ള നിർബ്ബന്ധം അല്പമൊന്നു കുറഞ്ഞിട്ടുണ്ട്. 'എനിക്കു കുളിക്കണം' എന്നു പറഞ്ഞുപോയാൽ ഗംഗയിലിറങ്ങി മുങ്ങി, മന്ത്രവും ജപിച്ച്, തലയിൽ അല്പം ജലം പ്രോക്ഷണവും ചെയ്താൽപോലും, കുളി മുഴുവനായോ എന്നുള്ള സംശയം തീരില്ല. വെളിക്കിറങ്ങാൻ ഇന്നയിടത്തുപോവും എന്നു പറഞ്ഞാൽ അവിടെത്തന്നെ പോണം. ഞാനൊരിക്കൽ കല്ക്കത്തെയിൽ രാമന്റെ വീട്ടിൽ പോയി. 'ലൂച്ചി കഴിക്കില്ല' എന്നു പറഞ്ഞുകളഞ്ഞു. ഭക്ഷണത്തിനു ചെന്നിരുന്നപ്പോൾ വിശപ്പു തോന്നി. പക്ഷേ, ലൂച്ചി കഴിക്കില്ല

digitized by www.sreyas.in

എന്നു പറഞ്ഞുംപോയി. അതുകൊണ്ട് മധുരപലഹാരങ്ങൾകൊണ്ട് വയറു നിറയ്ക്കേണ്ടതായ്‌വന്നു. (എല്ലാവരും ചിരിക്കുന്നു)

എന്നാലിപ്പോൾ അതിലുള്ള തീവ്രത അല്പം കുറഞ്ഞിട്ടുണ്ട്. വെളിക്കു പോണമെന്ന് ഒന്നു പറഞ്ഞുപോയി. അല്പം കഴിഞ്ഞ് ആവശ്യമില്ലെന്നു തോന്നി. എന്താ ചെയ്ക? *രാമനോടു ചോദിച്ചു. പോകേണ്ട ആവശ്യമില്ല, എന്നവൻ പറഞ്ഞു. ഞാൻ ആലോചിച്ചു: 'സർവ്വവും നാരായണൻ. രാമനും നാരായണൻ. അതുകൊണ്ട് അവൻ പറയുന്നത് എന്തുകൊണ്ടനുസരിച്ചുകൂടാ? ആന നാരായണനാണ്. നേര്; പക്ഷേ ആനക്കാരനും നാരായണൻ. ആനയുടെ അടുത്ത് പോകരുത്, എന്ന് ആനക്കാരൻ പറഞ്ഞ സ്ഥിതിക്ക് ആനക്കാരന്റെ വാക്ക് ഞാൻ എന്തുകൊണ്ടു കേട്ടുകൂടാ?' ഇങ്ങനെ ആലോചിച്ച് സത്യത്തിലുള്ള ഇറുക്കിപ്പിടുത്തം ഇപ്പോഴല്പം കുറഞ്ഞിട്ടുണ്ട്.

### വൈഷ്ണവചരണന്റെ ഉപദേശം - നരലീലയിൽ വിശ്വാസം

ശ്രീരാമ: എന്റെ മനോഭാവത്തിന് ഒരു മാറ്റം വരുന്നതായി ഞാൻ കാണുന്നു. വളരെ നാൾ മുമ്പ് വൈഷ്ണവചരണൻ എന്നോടു പറയുകയുണ്ടായി, 'മനുഷ്യരിൽ ഈശ്വരനെ കാണുമ്പോൾ ജ്ഞാനം പൂർണ്ണമാകും,' എന്ന്. ഈശ്വരൻതന്നെയാണ് ഓരോരോ രൂപമെടുത്ത് ചുറ്റിത്തിരിയുന്നത് എന്ന് ഞാനിപ്പോൾ കാണുന്നു. ചിലപ്പോൾ സാധുരൂപത്തിൽ, ചിലപ്പോൾ ഖലരൂപത്തിൽ, ചിലപ്പോൾ ശഠരൂപത്തിൽ. അതിനാൽ സാധുനാരായണൻ, ഖലനാരായണൻ, ശഠനാരായണൻ, വിടനാരായണൻ എന്നൊക്കെ ഞാൻ പറയുന്നു.

ഇപ്പോഴെനിക്കാലോചന നിങ്ങൾക്കെല്ലാം ആഹാരം തരുന്നതെങ്ങനെ എന്നാണ്. എല്ലാവരേയും ഊട്ടണമെന്നാണാഗ്രഹം. അതുകൊണ്ട് ഓരോരുത്തരെ കൂടെ താമസിപ്പിച്ച് ഊട്ടുന്നു.

പ്രാണകൃഷ്ണൻ: (മാസ്റ്ററെ നോക്കി ചിരിച്ചുകൊണ്ട്) നല്ല ആൾ! (ശ്രീരാമകൃഷ്ണനോട്) മഹാശയാ, വഞ്ചിയിൽനിന്ന് ഇറക്കിയിട്ടേ ഞങ്ങളെ വിട്ടുള്ളൂ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തുപറ്റി?

പ്രാണകൃഷ്ണൻ: വഞ്ചിയിൽ കയറി. അല്പം തിര കണ്ടപ്പോൾ ഇറക്കിവിടണമെന്നാവശ്യപ്പെട്ടു. (മാസ്റ്ററോട്) എങ്ങനെയെത്തി?

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) നടന്ന്.

ശ്രീരാമകൃഷ്ണൻ പൊട്ടിച്ചിരിച്ചു.

---

* രാധാകാന്തക്ഷേത്രത്തിലെ ശാന്തിക്കാരൻ രാമചാറ്റർജി

digitized by www.sreyas.in

**സംസാരികൾക്ക് കർമ്മത്യാഗം കഠിനം**

പ്രാണകൃഷ്ണൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയാ, ഇനിയിപ്പോൾ പണിയൊക്കെ വേണ്ടെന്നുവെയ്ക്കാൻ ഞാൻ ആലോചിക്കയാണ്. പണിയും നോക്കിക്കൊണ്ടിരുന്നാൽ വേറൊന്നും സാധിക്കയില്ല. (കൂടെയുള്ള സ്നേഹിതനെ ചൂണ്ടിക്കൊണ്ട്) ഇദ്ദേഹത്തെ ഞാൻ ജോലി പഠിപ്പിച്ചുവരുന്നു. ഞാൻ വിട്ടാൽ അദ്ദേഹം കൊണ്ടുനടന്നോളും. എനിക്ക് ഇനി വയ്യ.

ശ്രീരാമ: അതെ, വലിയ തൊന്തരവ്. നീയിപ്പോൾ കുറച്ചുദിവസം ഏകാന്തത്തിൽ ഈശ്വരധ്യാനം ചെയ്യുന്നത് വളരെ നന്നായിരിക്കും. വേല വിട്ടുകളയുമെന്നൊക്കെ പറയുന്നുണ്ട്, വാസ്തവം; ക്യാപ്റ്റനും ഇങ്ങനെ പറഞ്ഞു. ലൗകികമനുഷ്യർ പറയും, പക്ഷേ പറയുംപോലെ നടക്കാൻ അവർക്കാവുന്നില്ല! ജ്ഞാനത്തെപ്പറ്റി ഏറെ പറയുന്ന പല പണ്ഡിതന്മാരുമുണ്ട്. വായ് കൊണ്ടു പറയും; കാര്യത്തിൽ ഒന്നും കാണുകയില്ല. വളരെ ഉയരെ പറക്കുന്ന കഴുകനെപ്പോലെയാണവർ; എത്ര ഉയർന്നാലും അതിന്റെ നോട്ടമൊക്കെ ശവക്കുഴിയിലാണ്. അതായത് ആ കാമിനീകാഞ്ചനത്തിന്റെമേൽ. സംസാരത്തിൽ ആസക്തി. പണ്ഡിതന്മാർക്ക് വിവേകവും വൈരാഗ്യവും ഉണ്ടെന്നു കേട്ടാൽ, എനിക്കു പേടിയാണ്. അതില്ലെങ്കിൽ അവരെ ഞാൻ ആടിനെയും പട്ടിയെയുംപോലെ കരുതുന്നു.

പ്രാണകൃഷ്ണൻ ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു യാത്ര പറഞ്ഞു. എന്നിട്ട് മാസ്റ്ററോടു ചോദിച്ചു: 'അങ്ങുവരുന്നോ?' മാസ്റ്റർ പറഞ്ഞു: 'ഇല്ല, നിങ്ങൾ പോയ്വരിൻ.' പ്രാണകൃഷ്ണൻ ചിരിച്ചുകൊണ്ടു ചോദിച്ചു: 'ഇനിയും വഞ്ചിയിൽ പോവുകയോ, ഇല്ലേ?'

മാസ്റ്റർ കുറച്ചുനേരം പഞ്ചവടിയിൽ ചുറ്റിനടന്നശേഷം ഗുരുദേവൻ കുളിക്കാറുള്ള കടവിൽ കുളിച്ചു. ഭവതാരിണീക്ഷേത്രത്തിലും രാധാകാന്തക്ഷേത്രത്തിലും പോയിത്തൊഴുതു. തന്നെത്താൻ വിചാരിച്ചു: 'ഈശ്വരൻ നിരാകാരനാണെന്നു ഞാൻ കേട്ടിട്ടുണ്ട്. പിന്നെ എന്തിനാണ് ഈ പ്രതിമയ്ക്കു മുമ്പിൽ നമസ്കരിക്കുന്നത്? ശ്രീരാമകൃഷ്ണദേവൻ ദേവീദേവന്മാരെ രൂപമുള്ളതായി വിശ്വസിക്കുന്നതുകൊണ്ടോ? എനിയ്ക്ക് ഈശ്വരനെക്കുറിച്ച് ഒന്നുമറിഞ്ഞുകൂടാ. മനസ്സിലാകുന്നുമില്ല. ഗുരുദേവൻ വിശ്വസിക്കുന്നു; നിസ്സാരനായ എനിയ്ക്ക് പിന്നെ എന്തുകൊണ്ട് അംഗീകരിച്ചുകൂടാ?'

മാസ്റ്റർ ഭവതാരിണീമൂർത്തിയെ കണ്ടു. ഇടത്തെ ഇരുകരങ്ങളിൽ നരശിരസ്സും കരവാളവും; വലത്തെ രണ്ടു കൈയ്കളിൽ വരാഭയങ്ങളും. ഒരു വശത്തുകൂടി ഭയങ്കരി, മറുവശത്ത് അമ്മ ഭക്തവത്സലയും.

digitized by www.sreyas.in

ഇരുഭാവങ്ങളുടേയും സമ്മേളനം. ഭക്തന്മാരിൽ, ദീനഹീനജീവന്മാരിൽ, അമ്മ ദയാമയി, സ്നേഹമയി. പിന്നെ ഇതും നേര്: അമ്മ ഭയങ്കരിയും കാലകാമിനിയുമാണ്. ഒരേ സമയത്ത് രണ്ടുഭാവം എന്തിന് എന്ന് അമ്മയ്ക്കു തന്നെ അറിയാം.

ഗുരുദേവന്റെ ഈ വ്യാഖ്യാനം മാസ്റ്റർ ഓർത്തു. എന്നിട്ടാലോചിച്ചു: 'ശ്രീരാമകൃഷ്ണന്റെ മുമ്പിൽ കേശവസേനൻ കാളിയെ അംഗീകരിച്ചിരുന്നു എന്നു കേട്ടിട്ടുണ്ട്. ഇതാണോ കേശവൻ പറയാറുള്ളതുപോലെ മൃണ്മയമൂർത്തിയും ചിന്മയീദേവിയും?'

മാസ്റ്റർ ശ്രീരാമകൃഷ്ണദേവന്റെ അടുത്തു വന്നിരുന്നു. കുളി കഴിഞ്ഞു എന്നു കണ്ട് ഗുരുദേവൻ മാസ്റ്റർക്ക് പ്രസാദം കഴിക്കാൻ ഫലമൂലങ്ങൾ കൊടുത്തു. അദ്ദേഹം വർത്തുളവരാന്തയിൽ പോയിരുന്ന് പ്രസാദം കഴിച്ചു. വെള്ളം കഴിക്കാനുള്ള കിണ്ടി വരാന്തയിൽ തന്നെ വെച്ചു. വേഗം മുറിയ്ക്കകത്തു വന്നു. ഗുരുദേവന്റെ അടുത്തിരിക്കാൻ ഭാവിച്ചപ്പോൾ അദ്ദേഹം ചോദിച്ചു: 'കിണ്ടി കൊണ്ടുവന്നില്ലേ?'

മാസ്റ്റർ: ഇതാ കൊണ്ടുവന്നു.

ശ്രീരാമ: കൊണ്ടുവാ!

മാസ്റ്റർ വിഷമിച്ചുപോയി. കിണ്ടി എടുത്തുകൊണ്ടുവന്നു മുറിയ്ക്കുള്ളിൽ വെച്ചു.

മാസ്റ്ററുടെ വീട് കല്ക്കത്തയിൽ. വീട്ടിൽ വഴക്കായതുകൊണ്ട് അദ്ദേഹം ശ്യാമപുക്കൂരിൽ വാടകയ്ക്കു വീടെടുത്ത് താമസിക്കുകയാണ്. ജോലിസ്ഥലം അതിനടുത്താണ്. തറവാട്ടിൽ അച്ഛനും സഹോദരന്മാരും താമസിക്കുന്നു. മാസ്റ്റർ തറവാട്ടിൽ പോയി താമസിക്കണം എന്നാണ് ശ്രീരാമകൃഷ്ണന്റെ ആഗ്രഹം. കാരണം, ഒരു കൂട്ടുകുടുംബത്തിൽ ഈശ്വരചിന്ത ചെയ്യാൻ പല സൗകര്യങ്ങളുമുണ്ട്. ശ്രീരാമകൃഷ്ണൻ ഒന്നുരണ്ടുതവണ ഇതിനെക്കുറിച്ചു പറയുകയുണ്ടായെങ്കിലും, ഭാഗ്യദോഷംകൊണ്ട് മാസ്റ്റർ വീട്ടിലേയ്ക്കു മടങ്ങിപ്പോയില്ല. ഇന്നുവീണ്ടും ഗുരുദേവൻ ആ വീട്ടുകാര്യം എടുത്തു.

ശ്രീരാമ: എന്താ, ഇത്തവണ വീട്ടിൽ പോകുമോ?

മാസ്റ്റർ: എനിക്ക് അവിടെ കാലുകുത്താൻ ഒരു തരത്തിലും മനസ്സു വരുന്നില്ല.

ശ്രീരാമ: അതെന്ത്? നിന്റെ അച്ഛൻ വീടൊക്കെ പൊളിച്ച് പുതുക്കി പണിയുന്നുണ്ടല്ലോ?

മാസ്റ്റർ: വീട്ടിൽ ഞാൻ വളരെ കഷ്ടപ്പെട്ടു. ഇനിയങ്ങോട്ടുപോകാൻ ഒരു പ്രകാരത്തിലും മനസ്സു സമ്മതിക്കുന്നില്ല.

digitized by www.sreyas.in

ശ്രീരാമ: ആരെയാണ് നിനക്കു ഭയം?

മാസ്റ്റർ: എല്ലാവരെയും.

ശ്രീരാമ: (ഗംഭീരസ്വരത്തിൽ) നിനക്ക് വഞ്ചിയിലേറാനുള്ള ഭയം പോലെയാണത്!

അമ്പലങ്ങളിൽ ഉച്ചപ്പൂജയും നിവേദ്യവും കഴിഞ്ഞു. ദീപാരാധന നടക്കുന്നു. ചേങ്കലയും മണിയും മുഴങ്ങുന്നു. ദേവാലയപരിസരം ആനന്ദപൂർണ്ണം. ദീപാരാധനയുടെ ശബ്ദം കേട്ട്, പിച്ചക്കാരും, വൈരാഗികളും, സന്ന്യാസിമാരും, അതിഥിശാലയിൽ ഓടിയെത്തി. ചിലരുടെ കൈയ്യിൽ ഇല, ചിലരുടെ കൈയ്യിൽ കിണ്ണം, തളിക, ജലപാത്രം. എല്ലാവർക്കും ആഹാരം കിട്ടി. ഇന്നു മാസ്റ്ററും ഭവതാരിണിയുടെ നിവേദ്യം കഴിച്ചു.

# അദ്ധ്യായം ഏഴ്

## ശ്രീ കേശവചന്ദ്രസേനനും നവവിധാനവും

ശ്രീരാമകൃഷ്ണൻ ആഹാരത്തിനുശേഷം വിശ്രമിച്ചുകൊണ്ടിരിക്കുകയായിരുന്നു. ആ സമയത്ത് രാമൻ, ഗിരീന്ദ്രൻ, പിന്നെ വേറെ ചില ഭക്തന്മാരും വന്നു ചേർന്നു. ഭക്തന്മാർ സാഷ്ടാംഗം നമസ്കരിച്ച് ആസനസ്ഥരായി.

ശ്രീകേശവചന്ദ്രസേനന്റെ നവവിധാനത്തിന്റെ വർത്തമാനം വന്നുപെട്ടു.

രാമൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയാ, നവവിധാനംകൊണ്ട് എന്തെങ്കിലും ഉപകാരം ഉണ്ടായിട്ടുണ്ട് എന്നെനിക്കു തോന്നുന്നില്ല. കേശവബാബു ചൊവ്വുള്ള ആളായിരുന്നു എന്നുവരുകിൽ ശിഷ്യന്മാർക്ക് ഈ അവസ്ഥ വന്നുകൂടിയതെങ്ങനെയാണ്? എന്റെ അഭിപ്രായത്തിൽ, അതിനകത്ത് ഒന്നുമില്ല. ചട്ടിത്തുണ്ടുകൾ ഇട്ടു കുലുക്കിയിട്ട് മുറിയിലിട്ട് പൂട്ടും പോലെയാണത്. ധാരാളം രൂപ കിടന്നു കിലുങ്ങുകയാണെന്ന് ആളുകൾ കരുതും. പക്ഷേ ഉള്ളിൽ വെറും ചട്ടിത്തുണ്ടുകൾ! പുറത്തുള്ള കൂട്ടർ അകത്തെ വൃത്താന്തമൊന്നും അറിയില്ല.

ശ്രീരാമ: തീർച്ചയായും കുറച്ചു കഴമ്പു കാണണം. ഇല്ലെന്നു വരുകിൽ ഇത്രയാളുകൾ കേശവനെ ആദരിക്കുന്നതെങ്ങനെ? ശിവനാഥനെ ആളുകൾ അംഗീകരിക്കാത്തതെന്തുകൊണ്ട്? ഈശ്വരേച്ഛയില്ലെങ്കിൽ, ഇങ്ങനെയൊന്ന് ഉണ്ടാവുകയില്ല. പക്ഷേ സംസാരം ത്യജിക്കാതെ ആചാ

digitized by www.sreyas.in

ര്യനാവാൻ സാധിക്കയില്ല. ആളുകൾ മാനിക്കയില്ല. ആളുകൾ പറയും: 'അയാളൊരു ഗൃഹസ്ഥൻ: അയാൾ രഹസ്യമായി കാമിനീകാഞ്ചനം അനുഭവിക്കുന്നു. എന്നിട്ട് നമ്മളോടു പറയുന്നു. ഈശ്വരൻ മാത്രം സത്യം, സംസാരം സ്വപ്നതുല്യം, അനിത്യം, എന്ന്.' സർവ്വസ്വവും ത്യജിക്കാത്തവന്റെ വാക്ക് എല്ലാവരും സ്വീകരിക്കുകയില്ല. ചില ലൗകികന്മാർ അയാളെ അനുസരിച്ചെന്നു വരാം. കേശവന് കുടുംബമുണ്ടായിരുന്നു. ആവശ്യം പോലെ വീട്ടുകാര്യങ്ങളിലും മനസ്സു ചെലുത്തിയിരുന്നു. വീട്ടുകാര്യങ്ങൾ നേരെ നോക്കി നടത്തണമല്ലൊ. അതുകൊണ്ടാണ് ഇത്രയൊക്കെ ലക്ചർ ചെയ്തിട്ടും, വീട്ടുകാര്യങ്ങളൊക്കെ വളരെ നല്ല നിലയിൽ ആക്കി വെച്ചിട്ട് പോകാനൊത്തത്! ജാമാതാവ് എത്ര കേമൻ! ഞാൻ വീട്ടിനുള്ളിൽ പോയി; അവിടെ വലിയ വലിയ കട്ടിലുകൾ കണ്ടു! ഗൃഹസ്ഥനായാൽ പതുക്കെ പതുക്കെ ഇതൊക്കെ വന്നുകൂടും. ഭോഗസ്ഥാനമാണ് ലോകം!

രാമൻ: ആ കട്ടിലൊക്കെ തറവാടു പങ്കുവെച്ചപ്പോൾ കേശവസേനനു കിട്ടിയതാണ്. കേശവൻ വീടു പങ്കുവെയ്ക്കാൻ കൂടിയല്ലൊ! മഹാശയാ, അങ്ങെന്തു പറഞ്ഞാലും കൊള്ളാം, വിജയബാബു എന്നോടു പറഞ്ഞിട്ടുണ്ട്, കേശവസേനൻ അദ്ദേഹത്തോട്, 'ഞാൻ ക്രിസ്തുവിന്റെയും ചൈതന്യന്റെയും അംശമാണ്; താങ്കൾ* അദ്വൈതനാണ് എന്ന് താങ്കളും പറഞ്ഞുകൊൾക,' എന്ന് പറഞ്ഞതായിട്ട്. പിന്നെയെന്താ പറഞ്ഞതെന്നോ? അവിടുന്നും നവവിധാനത്തിന്റെ അനുഗാമിയാണെന്ന്! (ഗുരുദേവനും മറ്റെല്ലാരും ചിരിക്കുന്നു)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആർക്കറിയാമപ്പാ! എന്നാൽ എനിക്ക് നവവിധാനമെന്നു വെച്ചാൽ എന്താണർത്ഥം എന്നുകൂടി അറിഞ്ഞുകൂടാ! (എല്ലാവരും ചിരിക്കുന്നു.)

രാമൻ: ജ്ഞാനത്തിന്റെയും ഭക്തിയുടെയും സാമഞ്ജസ്യം ആദ്യം സാധിച്ചത് കേശവബാബുവാണെന്ന് അദ്ദേഹത്തിന്റെ ശിഷ്യന്മാർ അവകാശപ്പെടുന്നു.

ശ്രീരാമ: (അദ്ഭുതത്തോടെ) അതെങ്ങനെയാണ്! അദ്ധ്യാത്മരാമായണം പിന്നെയെന്താണ്? നാരദൻ ശ്രീരാമനെ സ്തുതിച്ചു: 'അല്ലയോ രാമാ, വേദങ്ങളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന പരബ്രഹ്മം അങ്ങാകുന്നു. അങ്ങ് മനുഷ്യരൂപമെടുത്ത് ഞങ്ങളോടൊത്തു വാഴുന്നു. അങ്ങും മനുഷ്യനാണെന്ന് ഭാവിക്കുന്നു. വസ്തുതഃ അവിടുന്നു മനുഷ്യനല്ല, ആ പരബ്രഹ്മം തന്നെ!' ശ്രീരാമനരുളി: 'നാരദാ, ഞാൻ ഭവാനിൽ അതീവ പ്രീതനായിരിക്കുന്നു. വരമെന്തെങ്കിലും വരിച്ചുകൊൾക.'

* അദ്വൈതഗോസ്വാമി – ചൈതന്യദേവന്റെ ഒരു ഉറ്റ അനുചരൻ

digitized by www.sreyas.in

നാരദൻ മറുപടി പറഞ്ഞു: 'പ്രഭോ, വേറെന്തു വരം വേണം? അവിടുത്തെ അടിമലരിൽ പരിശുദ്ധമായ ഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും. അവിടുത്തെ ഭുവനമോഹിനിയായ മായ എന്നെ മോഹിപ്പിക്കാതിരിക്കട്ടെ.' അദ്ധ്യാത്മരാമായണം മുഴുവൻ ജ്ഞാനഭക്തികളുടെ കാര്യമാണ് പറഞ്ഞിരിക്കുന്നത്.

സംഭാഷണം കേശവന്റെ ശിഷ്യൻ അമൃതനെക്കുറിച്ചായി.

രാമൻ: അമൃതബാബു ഒരു മാതിരിയായിരിക്കുന്നു!

ശ്രീരാമ: അതെ, അന്നു കണ്ടപ്പോൾ, തീരെ സുഖമില്ലാത്തമാതിരി തോന്നി.

രാമൻ: മഹാശയാ, മൃദംഗം മുഴങ്ങുമ്പോൾ 'കേശവൻ കീ ജയ്!' എന്നവർ വിളിച്ചുപറയും. "ഇളകാത്ത കുളത്തിലാണ് 'ദളം[1]' വളരുന്നത്." എന്ന് അങ്ങു പറയുകയുണ്ടായല്ലൊ. അതുകൊണ്ട് ഒരു ദിവസം പ്രസംഗത്തിൽ അമൃതബാബു പറഞ്ഞു: "ഇളകാത്ത കുളത്തിൽ 'ദളം' വളരുന്നു," എന്ന് ആ മഹാത്മാവ് പറയുകയുണ്ടായി, ശരിതന്നെ. പക്ഷേ, സഹോദരരേ, നമുക്ക് 'ദളം' വേണം, നമുക്ക് സംഘം വേണം. സത്യമായ് പറയുന്നു, നിശ്ചയമായും 'ദളം' വേണം!". (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: എന്താണിത്! ഛെ ഛെ ഛെ! ഇതോ ലച്ചർ!

ചിലർക്കൊക്കെ അല്പം പ്രശംസ ഇഷ്ടമാണ് – വർത്തമാനം അതിനെക്കുറിച്ചായി.

ശ്രീരാമ: 'നിമായ്സന്ന്യാസം[2]' എന്ന യാത്രകളി ഉണ്ടായിരുന്നു. അതു കാണാൻ കേശവന്റെ അവിടെ എന്നെയും കൂട്ടിക്കൊണ്ടുപോയി. അന്നാരോ കേശവനേയും പ്രതാപനേയും കുറിച്ച്, അവർ ചൈതന്യനും നിത്യാനന്ദനും ആണ്, എന്നു പറയുന്നതു കേട്ടു. 'അപ്പോൾ അങ്ങാരാണ്?' എന്ന് പ്രസന്നൻ എന്നോടു ചോദിച്ചു. ഞാനെന്തു പറയും എന്നറിയാൻ കേശവൻ എന്റെ നേരേ നോക്കി. ഞാൻ പറഞ്ഞു: 'ഞാൻ നിങ്ങളുടെ ദാസാനുദാസൻ, ചരണരേണുവിന്റെ രേണു.' കേശവൻ ചിരിച്ചുകൊണ്ട് പറഞ്ഞു: 'അദ്ദേഹം അങ്ങനെയൊന്നും പിടി കൊടുക്കില്ല.'

രാമൻ: അങ്ങ് സ്നാപകയോഹന്നാൻ ആകുന്നു എന്ന് ചിലപ്പോൾ പറയാറുണ്ട്.

1. ദളം എന്ന പദത്തിന് ബംഗാളിയിൽ 'പായൽ' എന്നും, 'സംഘം' എന്നും അർത്ഥമുണ്ട്.
2. നിമായ് = ചൈതന്യൻ

digitized by www.sreyas.in

ഒരു ഭക്തൻ: ചിലപ്പോഴൊക്കെ പറയും, അങ്ങ് 'നയന്റീന്ത് സെഞ്ചുറി'യിലെ ചൈതന്യൻ ആണ് എന്ന്.

ശ്രീരാമ: എന്താണതിന്റെ അർത്ഥം?

ഭക്തൻ: ഈ ക്രൈസ്തവശതാബ്ദത്തിൽ ചൈതന്യദേവൻ വന്നിരിക്കുന്നു എന്നും അത് അവിടുന്നാണ് എന്നും.

ശ്രീരാമ: (അന്യമനസ്കനായിട്ട്) അതുകൊണ്ടെന്തു കിട്ടി? എന്റെ കൈയിനി എങ്ങനെയാണ് ഭേദമാവുക, എന്നൊന്നു പറയൂ, കേൾക്കട്ടെ. കൈയെങ്ങനെയാണ് പൊറുക്കുക എന്നു മാത്രമാണിപ്പോൾ ആലോചന.

ത്രൈലോക്യന്റെ പാട്ടിന്റെ കാര്യം വന്നു. ത്രൈലോക്യനാണ് കേശവന്റെ സമാജത്തിൽ ഈശ്വരന്റെ നാമഗുണകീർത്തനം ചെയ്യുന്നത്.

ശ്രീരാമ: ആഹാ! ത്രൈലോക്യന്റെ പാട്ട്!

രാമൻ: എന്ത്, അവയൊക്കെ ആത്മാർത്ഥമാണെന്നു തോന്നുന്നുണ്ടോ?

ശ്രീരാമ: അതെ ആത്മാർത്ഥം തന്നെ. അല്ലെന്നുവരികിൽ എന്റെ മനസ്സിത്ര ആകർഷിക്കപ്പെടുന്നതെങ്ങനെ?

രാമൻ: ഒക്കെ അങ്ങയുടെ ആശയങ്ങൾ എടുത്ത് പാട്ടുണ്ടാക്കിയിരിക്കയാണ്. കേശവസേനൻ ഉപാസനാസമയത്ത് അങ്ങയുടെ ഭാവങ്ങളൊക്കെ വിവരിക്കും; അതനുസരിച്ച് ത്രൈലോക്യബാബു ഗാനവും രചിക്കും, ഈ വരികൾ നോക്കൂ:

ഭക്തിതൻ കമ്പോളത്തിലാനന്ദോത്സവത്തിങ്കൽ
ഭക്തന്മാരൊത്തു ഹരി മധുരം നൃത്തം ചെയ്വൂ.

അവിടുന്ന് ഭക്തന്മാരുമൊത്ത് ആനന്ദിക്കുന്നതുകണ്ട് ഈ പാട്ടൊക്കെ തീർത്തിരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) മതി, എന്നെ വെറുതെ ശുണ്ഠി പിടിപ്പിക്കണ്ട. പിന്നെ, എന്നെയെന്തിനാണിതിൽ കൂട്ടിക്കൊളുത്തുന്നത്? (എല്ലാവരും ചിരിക്കുന്നു.)

ഗിരീന്ദ്രൻ: പരമഹംസദേവന് *'ഫാക്കൾട്ടി ഓഫ് ഓർഗനൈസേഷൻ' ഇല്ലെന്ന് ബ്രഹ്മസമാജക്കാർ പറയുന്നു.

ശ്രീരാമ: എന്താണതിനർത്ഥം?

* Faculty of organisation = സംഘടിപ്പിക്കാനുള്ള ത്രാണി

digitized by www.sreyas.in

മാസ്റ്റർ: 'ദളം' വളർത്താൻ അവിടേയ്ക്കറിയില്ല എന്ന്. അങ്ങേയ്ക്ക് ബുദ്ധി കുറവാണ്, എന്നൊക്കെ പറയുന്നു. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (രാമനോട്) ഇപ്പോഴിതൊന്നു പറയൂ, എന്റെ കൈയ് ഒടിഞ്ഞതെന്തുകൊണ്ടാണ്? നീ എഴുനേറ്റുനിന്ന് ഇതിനെക്കുറിച്ച് ഒരു പ്രസംഗം ചെയ്യൂ. (എല്ലാവരും ചിരിക്കുന്നു.)

**സാമ്പ്രദായികത സംബന്ധിച്ച് ഉപദേശം**

ശ്രീരാമ: ബ്രഹ്മസമാജക്കാർ, ഈശ്വരൻ നിരാകാരൻ നിരാകാരൻ എന്നു ഘോഷിക്കുന്നു. അങ്ങനെ ആയിക്കോട്ടെ. ആത്മാർത്ഥതയോടെ ഈശ്വരനെ വിളിച്ചാൽ മതി. ആത്മാർത്ഥതയുണ്ടെങ്കിൽ, ഈശ്വരൻ അന്തര്യാമിയല്ലേ, അദ്ദേഹം, തന്റെ സ്വരൂപമെന്താണ് എന്ന് തീർച്ചയായും മനസ്സിലാക്കിത്തരും. എന്നാലിതു നന്നല്ല. നാം ധരിച്ചിരിക്കുന്നതുമാത്രം ശരി, വേറാര് എന്തു പറഞ്ഞാലും അതൊക്കെ തെറ്റ് എന്നു പറയുന്നത്! നിരാകാരനെന്ന് നാം കരുതുന്നു; അതുകൊണ്ടീശ്വരൻ നിരാകാരൻ, സാകാരൻ അല്ലേ അല്ല; സാകാരനാണെന്നു നാം വിചാരിക്കുന്നു, അതുകൊണ്ട് സാകാരനാണീശ്വരൻ. അദ്ദേഹം ഒരിക്കലും നിരാകാരനല്ല! ഈ വാശി ശരിയല്ല. മനുഷ്യനെന്താ ഈശ്വരനെ അളക്കാനൊക്കുമോ?

വൈഷ്ണവരും ശാക്തരും തമ്മിൽ ഇത്തരം കടിപിടിയുണ്ട്. വൈഷ്ണവർ പറയും, 'ഞങ്ങളുടെ കേശവൻ മാത്രമാണ് ഗതി.' 'ഞങ്ങളുടെ ഭഗവതി മാത്രമാണ് ശരണം,' എന്ന് ശാക്തന്മാരും.

ഞാനൊരിക്കൽ വൈഷ്ണവചരണനെ മഥുരബാബുവിന്റെ അടുത്തു കൂട്ടിക്കൊണ്ടുപോയി. വൈഷ്ണവചരണൻ വിരക്തൻ, വലിയ പണ്ഡിതൻ, പക്ഷേ കടുത്ത വൈഷ്ണവനും, മഥുരബാബുവോ, ദേവീഭക്തനും. സന്തോഷമായിട്ട് വർത്തമാനം പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. അതിനിടെ വൈഷ്ണവചരണൻ, 'മുക്തി നൽകാൻ കേശവനു മാത്രമേ കഴിയൂ,' എന്നു പറഞ്ഞുകളഞ്ഞു. ഇത് കേട്ടതും മഥുരബാബുവിന്റെ മുഖം ചുവന്നു; അലറി, 'എടാ തെമ്മാടീ!' (എല്ലാവരും ചിരിക്കുന്നു.) ശാക്തനല്ലേ? പറയാണ്ടിരിക്കുമോ? ഞാനപ്പോൾ വൈഷണവചരണന്റെ മേലൊരു നുള്ളുകൊടുത്തു.

മതം, മതം എന്നും പറഞ്ഞുകൊണ്ടു നടക്കുന്ന എത്രയോ ആളുകളെ കണ്ടിരിക്കുന്നു. ഇവരവരോടു ലഹള കൂട്ടുന്നു; അവരിവരോടു ലഹള കൂട്ടുന്നു. ഹിന്ദു, മുസ്സൽമാൻ, ബ്രഹ്മസമാജക്കാർ, ശാക്തൻ, ശൈവൻ, വൈഷ്ണവൻ എല്ലാവരും അങ്ങോട്ടുമിങ്ങോട്ടും അടിപിടി. ഇതു മനസ്സിലാക്കാനുള്ള ബുദ്ധി അവർക്കില്ല. കൃഷ്ണനെന്നു പറയപ്പെടുന്നവൻതന്നെ ശിവൻ, ആദ്യാശക്തിയെന്നു പറയുന്നതും

digitized by www.sreyas.in

അവനെത്തന്നെ. അവനെത്തന്നെയാണ് യേശുവെന്നും അള്ളായെന്നും പറയുന്നത്! ഒരു രാമൻ, അവന് പേരൊരായിരം!

വസ്തു ഒന്ന്, പേരു പലത്. സകലരും തേടുന്ന സാധനം ഒന്നു തന്നെ. എന്നാൽ ഇടം വേറെ, പാത്രം വേറെ, പേരു വേറെ. ഒരേ കുളത്തിന് പല കടവുകളുണ്ട്. ഒരു കടവിൽനിന്ന് ഹിന്ദുക്കൾ കുടത്തിൽ വെള്ളമെടുക്കുന്നു; ജലമെന്നു വിളിക്കുന്നു. വേറൊരു കടവിൽക്കൂടി മുസ്സൽമാൻമാർ തോൽക്കുടത്തിൽ വെള്ളം കോരുന്നു. അവരതിനു പാനിയെന്നു പറയുന്നു. വേറൊരു കടവുവഴി കൃസ്ത്യാനികൾ വെള്ളം മുക്കുന്നു. അവരതിന് 'വാട്ടർ' എന്നു പറയുന്നു. (എല്ലാവരും ചിരിക്കുന്നു.)

'അല്ല, ആ സാധനം ജലമല്ല, പാനിയാണ്; എന്ത്, പാനിയോ? അല്ല, അതു വാട്ടർ; എന്ത്? വാട്ടറല്ല, ജലം;' എന്നാരെങ്കിലും പറയുകയെന്നുവെച്ചാൽ അത് പരിഹാസ്യമായിരിക്കും. എന്നാലിതിനെച്ചൊല്ലി മാത്രമാണ് ഇക്കണ്ട പിടിയുംവലിയും, തെറ്റിദ്ധാരണയും, ലഹളയും. മതത്തിന്റെ പേരിൽ അടിപിടി, കൊല്ലും കൊലയും വെട്ടും കുത്തും; ഇതൊന്നും കൊള്ളുകയില്ല. ഏവരും അദ്ദേഹത്തിന്റെ നേർക്കു പോകുന്നു. ആത്മാർത്ഥതയുണ്ടെങ്കിൽ, വ്യാകുലതയുണ്ടെങ്കിൽ, അദ്ദേഹത്തെ സാക്ഷാത്കരിക്കാം.

(മാസ്റ്ററോട്) നീയിതു കേട്ടുകൊണ്ടുപോ. വേദം, പുരാണം, തന്ത്രം *സർവ്വശാസ്ത്രങ്ങളും അദ്ദേഹത്തെത്തന്നെ തേടുന്നു; വേറാരേയും തേടുന്നില്ല – ആ ഒരു സച്ചിദാനന്ദത്തെ മാത്രം തേടുന്നു. ആരെ സച്ചിദാനന്ദബ്രഹ്മമെന്നു വേദങ്ങൾ ഘോഷിക്കുന്നുവോ, അവനെത്തന്നെ തന്ത്രശാസ്ത്രം സച്ചിദാനന്ദശിവനെന്നു വിളിക്കുന്നു. അവനെത്തന്നെയാണ് പുരാണങ്ങൾ സച്ചിദാനന്ദകൃഷ്ണനെന്നു പറയുന്നതും.

രാമൻ വീട്ടിൽ ചിലപ്പോഴൊക്കെ സ്വയംപാകം ചെയ്യാറുണ്ടെന്നു ഗുരുദേവൻ കേട്ടു.

ശ്രീരാമ: (മാസ്റ്ററോട്) നീയും താനേ വെച്ചാണോ കഴിക്കുന്നത്?

മാസ്റ്റർ: അല്ല.

ശ്രീരാമ: പരീക്ഷിച്ചുനോക്കൂ. അല്പം പശുവിൻനെയ്യുംകൂട്ടി ഉണ്ണുക. അതുകൊണ്ട് ശരീരവും മനസ്സും വളരെ ശുദ്ധമാകും.

---

* വേദേ രാമായണേ പുണ്യേ, ഭാരതേ ഭരതർഷഭ,
ആദൗ മദ്ധ്യേ തഥാ ചാന്തേ ഹരിഃ സർവ്വത്ര ഗീയതേ. – മഹാഭാരതം

digitized by www.sreyas.in

# അദ്ധ്യായം എട്ട്

**പിതാ ധർമ്മഃ പിതാ സ്വർഗ്ഗഃ പിതാ ഹി പരമം തപഃ**

രാമന്റെ വീട്ടുകാര്യങ്ങളെക്കുറിച്ച് പലതും പറഞ്ഞു. രാമന്റെ അച്ഛൻ പരമവൈഷ്ണവൻ. വീട്ടിൽ നിത്യവും കൃഷ്ണപൂജയുണ്ട്. രാമന്റെ അച്ഛൻ രണ്ടാമതൊരു കല്യാണം കഴിച്ചു – രാമനന്ന് വളരെ ചെറുപ്പമായിരുന്നു. രാമന്റെ വീട്ടിൽത്തന്നെയാണ് അച്ഛനും ചെറിയമ്മയും താമസിക്കുന്നത്. എന്നാൽ ചെറിയമ്മ കൂടെ താമസിക്കുന്നതു രാമന് ഇഷ്ടമല്ലായിരുന്നു. ചെറിയമ്മയ്ക്ക് ഇപ്പോൾ നാല്പതു വയസ്സുണ്ട്. ചെറിയമ്മയെച്ചൊല്ലി രാമൻ കൂടെക്കൂടെ അച്ഛനുമായി പിണങ്ങാറുണ്ട്. ഇന്ന് ആവക കാര്യങ്ങളൊക്കെ പറയുകയുണ്ടായി.

രാമൻ: അച്ഛൻ തുലഞ്ഞുപോയി!

ശ്രീരാമ: (ഭക്തന്മാരോട്) കേട്ടില്ലേ? അച്ഛൻ തുലഞ്ഞുപോയി! മകൻ സുഖമായും ഇരിക്കുന്നു!

രാമൻ: ചെറിയമ്മ വീട്ടിൽ വന്നാൽ പിന്നെ സ്വൈരമില്ല. എന്തെങ്കിലുമൊക്കെ കുഴപ്പം കാണും. എന്റെ വീട് പൊളിയാറായി. അതാണു ഞാൻ ചോദിക്കുന്നത്, അവർക്ക് അവരുടെ അച്ഛന്റെ വീട്ടിൽ പോയി താമസിച്ചുകൂടേ എന്ന്.

ഗിരീന്ദ്രൻ: (രാമനോട്) തന്റെ ഭാര്യയേയും അതുപോലെ അവരുടെ അച്ഛന്റെ വീട്ടിൽ കൊണ്ടുപോയി പാർപ്പിച്ചാലെന്താ? (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇവരെന്താ കലമോ കുടമോ മറ്റോ ആണോ, കലം ഒരിടത്തും മൂടി വേറൊരിടത്തും വെച്ചേക്കാൻ? ശിവൻ ഒരിടത്തും ശക്തി വേറൊരിടത്തുമോ?

രാമൻ: മഹാശയാ, ഞങ്ങൾ സന്തോഷമായിക്കഴിയുന്നു; ഇവരു വന്നാൽ വീടു തകർന്നു. ഇത്തരം സ്ഥലത്ത് –

ശ്രീരാമ: അതെ, അങ്ങനെയാണെങ്കിൽ അവർക്ക് വേറെ വീട് ഉണ്ടാക്കിക്കൊടുക്കുക; അതൊന്ന്. മാസംതോറുമുള്ള ചെലവും സഹിക്കണം. അച്ഛനും അമ്മയും എത്രയോ പൂജനീയർ! 'അച്ഛൻ ഉണ്ട ഇലയിൽ ഉണ്ണാൻ പാടുണ്ടോ?' എന്നു രാഖാൽ എന്നോടു ചോദിച്ചു. ഞാനതിനു ചോദിച്ചു: 'അതെന്തപ്പാ? നിന്റെ അച്ഛന്റെ ഇലയിൽ ഉണ്ണാൻ മേലാതെ നിനക്കെന്തുപറ്റി?' പക്ഷേ ഒന്നുണ്ട്; നല്ല ആളുകൾ

digitized by www.sreyas.in

തങ്ങളുടെ എച്ചിൽ ആർക്കും കൊടുക്കില്ല. പട്ടിക്കുംകൂടി എച്ചിലു കൊടുക്കില്ല.

### ഗുരുവിനെ ഇഷ്ടദേവതയായി പൂജിക്കണം - ഭ്രഷ്ടാചാരനായാലും ഗുരുവിനെ ത്യജിക്കരുത്

ഗിരീന്ദ്രൻ: മഹാശയാ, അച്ഛനമ്മമാർ എന്തെങ്കിലും കടുത്ത തെറ്റു ചെയ്താൽ, ഭയങ്കരമായ പാപമെന്തെങ്കിലും പ്രവർത്തിച്ചുപോയാൽ?

ശ്രീരാമ: അതുകൊണ്ടെന്ത്? അമ്മ നഷ്ടചാരിത്രയായാൽക്കൂടി ഉപേക്ഷിച്ചുകൂടാ. ഒരു കുടുംബക്കാരുടെ ഗുരുപത്നി പതിതയായി. അപ്പോളവർ പറഞ്ഞു: 'അവരുടെ മകനെ ഗുരുവാക്കാം,' എന്ന്. ഞാൻ ചോദിച്ചു: 'അതെന്താ അങ്ങനെ? ചേന കളഞ്ഞിട്ട് ചേനയുടെ മുളയെടുക്കുകയോ? പിഴച്ചുപോയാലെന്ത്? എന്നാലും നിങ്ങളവരെ നിങ്ങളുടെ ഇഷ്ടദേവതയായി കരുതണം.'

ഗുരുർഗച്ഛതു വാ നിത്യം മദസ്ഥാനം തഥാപ്യയം
മദ്ഗുരുഃ ശ്രീഗുരുഃ സാക്ഷാത് സച്ചിദാനന്ദദായകഃ.

### ചൈതന്യദേവനും അമ്മയും - മനുഷ്യന്റെ ഋണങ്ങൾ

ശ്രീരാമ: അച്ഛനമ്മമാർ നിസ്സാരവസ്തുക്കളാണോ? അവർ പ്രസാദിച്ചില്ലെങ്കിൽ ധർമ്മവും കർമ്മവും ഒന്നും നടക്കുകയില്ല. ചൈതന്യദേവൻ ഈശ്വരപ്രേമംകൊണ്ട് ഉന്മത്തനായിരുന്നു. എന്നിട്ടും സന്ന്യാസം സ്വീകരിക്കുന്നതിനു മുമ്പ് എത്രദിവസം അദ്ദേഹം അമ്മയെ സമ്മതിപ്പിക്കാൻ പണിപ്പെട്ടു! അദ്ദേഹം പറഞ്ഞു: 'അമ്മേ, ഞാൻ കൂടെക്കൂടെ അമ്മയെ കാണാൻ വന്നുകൊള്ളാം.' (മാസ്റ്ററോട് ശകാരസ്വരത്തിൽ) നിന്നോട് ഇതും പറഞ്ഞേക്കാം: അച്ഛനും അമ്മയും നിന്നെ ആളാക്കി വിട്ടു. ഇപ്പോൾ നിനക്കും കുറെ കുഞ്ഞുകുട്ടികളായി! എന്നിട്ടും നീ കെട്ടിയോളേംകൊണ്ട് വീടുവിട്ടു! അച്ഛനേം അമ്മയേം ചതിച്ചിട്ട് കെട്ടിയോളേം പിള്ളേരേംകൊണ്ട് ഗോസായീം ഗോസായിച്ചീം ചമഞ്ഞ് പുറപ്പെട്ടു! നിന്റെ അച്ഛന് പണത്തിന് ബുദ്ധിമുട്ടില്ല. അല്ലെങ്കിൽ നിന്നെ ഞാൻ നിന്ദിച്ചേനെ. (സകലരും സ്തംഭിച്ചിരുന്നുപോയി.)

മനുഷ്യനു പല ഋണങ്ങളുമുണ്ട്: ദേവഋണം, ഋഷിഋണം, പിന്നെ മാതൃഋണം, പിതൃഋണം, പത്നിഋണം. * മാതാപിതാക്കളോടുള്ള കടം വീട്ടാതെ ഒരു കാര്യവും നടക്കില്ല. ഭാര്യയോടും കടമുണ്ട്. ഹരീശൻ ഭാര്യയെ ഉപേക്ഷിച്ച് ഇവിടെ വന്നു കൂടിയിരിക്കുന്നു. ഭാര്യയ്ക്ക്

* ഋണാനി ത്രീണ്യപാവൃത്യ - മനോ മോക്ഷേ നിവേശയേത്.

digitized by www.sreyas.in

ചെലവിനു വേണ്ട ഏർപ്പാടു ചെയ്യാതിരുന്നെങ്കിൽ 'അവനെ ഞാൻ കൊള്ളരുതാത്ത തെമ്മാടീ എന്നു വിളിച്ചേനെ.'

ജ്ഞാനപ്രാപ്തിക്കുശേഷം ഭാര്യയെ സാക്ഷാൽ ഭഗവതിയായിട്ടു കാണണം. 'യാ ദേവീ സർവ്വഭൂതേഷു മാതൃരൂപേണ സംസ്ഥിതാ' എന്നു ചണ്ഡിയിലുണ്ട്. അമ്മയായതും ദേവിതന്നെ.

കാണുന്ന സ്ത്രീകളൊക്കെ ദേവിതന്നെ. അതുകൊണ്ടാണ് എനിക്ക് [1]വൃന്ദേയേക്കൂടി ദേഷ്യപ്പെടാൻ വയ്യാത്തത്. ചിലരുണ്ട് ശ്ലോകങ്ങളങ്ങനെ ചൊരിയും, വലിയ വലിയ കാര്യങ്ങളൊക്കെ പ്രസംഗിക്കും, പക്ഷേ, പെരുമാറ്റമൊക്കെ ഒരുതരം വേറെ. രാമപ്രസന്നൻ ഈ ഹഠയോഗിക്കുവേണ്ടി കറുപ്പും പാലും മേടിച്ച് ചുറ്റിത്തിരിയുന്നു. എന്നിട്ട്, സാധുസേവ ചെയ്യണമെന്ന് മനു പറഞ്ഞിട്ടുണ്ട്, എന്നും പറയും! എന്നാലോ, അവന്റെ വയസ്സായ അമ്മയ്ക്ക് കഴിക്കാനൊന്നുമില്ല. അവർ തന്നെത്താൻ കടയിലും കമ്പോളത്തിലും പോകുന്നു! അതുകാണുമ്പോൾ എനിക്കു ദേഷ്യം വരുന്നു.

### സകലഋണങ്ങളിൽനിന്നും മുക്തനാര്?

ശ്രീരാമ: എന്നാൽ വേറൊന്നുണ്ട്. ഈശ്വരപ്രേമത്താൽ ഉന്മത്തനായവന് അച്ഛനാര്, അമ്മയാര്, ഭാര്യയാര്? ഈശ്വരപ്രേമത്തിന്റെ ആധിക്യംകൊണ്ട് ഭ്രാന്തനെപ്പോലെ ആയിപ്പോകുന്നു! അവന് പിന്നെ കർത്തവ്യമൊന്നുമില്ല. [2]സർവ്വഋണങ്ങളിൽനിന്നും അവൻ മുക്തനാകുന്നു. ഈ പ്രേമോന്മാദം എന്തുമാതിരിയായിരിക്കും? ആ അവസ്ഥ ലഭിച്ചാൽ ലോകം വിസ്മൃതമായ്പോകുന്നു. ഈ ദേഹം എത്ര പ്രിയപ്പെട്ട വസ്തുവാണ്! അതുംകൂടി മറന്നുപോകുന്നു! ചൈതന്യദേവന് ഈ അവസ്ഥ ഉണ്ടായി. കടലുകണ്ട് കടലാണെന്നറിയാതെ അതിലേയ്ക്ക് എടുത്തുചാടി! പല തവണ മണ്ണിൽ ഉരുണ്ടുവീണു! വിശപ്പില്ല, ദാഹമില്ല, ഉറക്കമില്ല, ദേഹമെന്നൊന്ന് ഉണ്ടെന്ന ബോധമേ ഇല്ല!

### ശ്രീ വൃദ്ധഗോപാലന്റെ തീർത്ഥയാത്ര. ഗുരുദേവനുള്ളപ്പോൾ തീർത്ഥാടനമെന്തിന്? അധരന്റെ ക്ഷണം. രാമന്റെ പരിഭവം; ഗുരുദേവന്റെ മധ്യസ്ഥത

'ഹാ ചൈതന്യ!' എന്നും പറഞ്ഞ് ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു.

1 വൃന്ദേ = ദക്ഷിണേശ്വരത്ത് അക്കാലത്തുണ്ടായിരുന്ന വേലക്കാരി.

2 ദേവർഷിഭൂതാപ്തനൃണാം പിതൄണാം ന കിങ്കരോ നായമൃണീ ച രാജൻ,
സർവ്വാത്മനാ യഃ ശരണം ശരണ്യം ഗതോ മുകുന്ദം പരിഹൃത്യ കർത്തം.
- ഭാഗവതം 11. 5. 41

digitized by www.sreyas.in

ശ്രീരാമ: (ഭക്തന്മാരോട്) 'ചൈതന്യ'മെന്നാൽ അഖണ്ഡചൈതന്യമല്ലേ? ഗൗരാംഗൻ ഈ അഖണ്ഡചൈതന്യത്തിന്റെ ഒരു കുമിളയാണ് എന്ന് വൈഷ്ണവചരണൻ പറയാറുണ്ട്. ('വൃദ്ധഗോപാലനോട്) നിനക്കിപ്പോൾ തീർത്ഥാടനത്തിനുപോകാൻ ഉദ്ദേശമുണ്ടോ?

വൃദ്ധഗോപാലൻ: ഉവ്വ്, കുറച്ചൊന്നു ചുറ്റിക്കറങ്ങിയിട്ടുവരാം.

രാമൻ: (വൃദ്ധഗോപാലനോട്) ബഹൂദകൻ കഴിഞ്ഞിട്ട് കുടീചകൻ എന്ന് ഗുരുദേവൻ പറയുന്നു. അനേകം തീർത്ഥങ്ങൾ ദർശിച്ചുകൊണ്ടു ചുറ്റിനടക്കുന്ന സാധുവിനെ ബഹൂദകൻ എന്നു പറയുന്നു. ചുറ്റിത്തിരിയാനുള്ള കൊതിയെല്ലാം തീർന്ന് ഒരിടത്ത് ഇരിപ്പുറപ്പിച്ച ആളെ കുടീചകൻ എന്നും പറയുന്നു.

അദ്ദേഹം ഒരു കഥയും പറയുന്നു: ഒരു പക്ഷി കപ്പലിന്റെ പായ്മരത്തിലിരിപ്പായി. കപ്പൽ ഗംഗയും പിന്നിട്ട് കടലിലെത്തിയ കഥ പക്ഷിയറിഞ്ഞില്ല. കടലിലാണെന്നറിയഞ്ഞയുടനെ കരയെവിടെ എന്നറിയാൻ വടക്കോട്ടു പറന്നു, എങ്ങും കരയും തീരവും കണ്ടില്ല. അപ്പോൾ തിരിച്ചുവന്നു. എന്നിട്ട് അല്പം ക്ഷീണം തീർത്തശേഷം തെക്കോട്ട് പറന്നു. ആ ദിക്കിലും അതിരോ കരയോ ഇല്ല. എന്നിട്ട് കിതച്ചു വലിച്ചു തിരിച്ചെത്തി. പിന്നെയും അല്പം തളർച്ച തീർത്ത് പഴയ പടി കിഴക്കോട്ടും, പിന്നെ പടിഞ്ഞാട്ടും പോയി നോക്കി. എങ്ങു നോക്കിയാലും അതിരോ അതിർത്തിയോ ഇല്ലെന്നു കണ്ടപ്പോൾ, പായ്മരത്തിന്മേൽ വന്ന് മിണ്ടാതിരിപ്പായി.[2]

ശ്രീരാമ: (വൃദ്ധഗോപാലനോടും ഭക്തന്മാരോടും) ഈശ്വരൻ 'അവിടെ, അവിടെ' എന്നു വിചാരിക്കുന്ന കാലത്തോളം മനുഷ്യൻ അജ്ഞനാണ്. 'ഇവിടെ ഇവിടെ' എന്നറിയുമ്പോൾ ജ്ഞാനമായി.

ഒരു മനുഷ്യന് ഹുക്ക വലിക്കണം. കരിക്ക് തീയ്പിടിപ്പിക്കാൻ ഒരു അയൽവീട്ടിൽ ചെന്നു. നേരം വളരെ ഇരുട്ടി. അവർ ഉറങ്ങിപ്പോയിരുന്നു. വളരെ നേരം തട്ടുംമുട്ടും കഴിഞ്ഞപ്പോൾ വാതിലു തുറക്കാൻ ഒരാൾ പുറത്തുവന്നു. ആളെ കണ്ടപ്പോഴേ അയാൾ ചോദിച്ചു 'എന്താ ഹേ, എന്തു വേണം?' വന്നയാൾ പറഞ്ഞു: 'എന്താന്നു മനസ്സിലായില്ലേ? ഞാൻ പുകവലിക്കാറുണ്ടെന്ന് അറിയാമല്ലൊ, കുഴലിൽ കരിയ്ക്ക് തീയ്പിടിപ്പിക്കാൻ വന്നതാണ്.' അപ്പോൾ മറ്റയാൾ

1 പില്ക്കാലം അദ്വൈതാദനന്ദസ്വാമികൾ

2 സ യഥാ ശകുനിഃ സൂത്രേണ പ്രബദ്ധോ ദിശം ദിശം പതിത്വാ അന്യത്ര ആയതനം അലബ്ധ്വാ, ബന്ധനമേവ ഉപശ്രയതേ; ഏവമേവ ഖലു സോമ്യ, തന്മനോ ദിശം ദിശം പതിത്വാന്യത്രായതനമലബ്ധ്വാ പ്രാണമേവ ഉപശ്രയതേ, പ്രാണബന്ധനം ഹി സോമ്യ, മന ഇതി.

– ഛാന്ദോഗ്യ. 6. 8. 2

digitized by www.sreyas.in

പറഞ്ഞു: 'അമ്പ, നിങ്ങൾ നല്ലയാൾ! ഇത്ര വിഷമിച്ചു വന്നു; വാതിൽക്കൽ ഇക്കണ്ട തട്ടും മുട്ടും! തന്റെ കൈയിൽ കത്തിച്ച വിളക്കുണ്ടല്ലോ!' (എല്ലാവരും ചിരിക്കുന്നു.)

തേടുന്നത് അടുത്തുതന്നെ ഉണ്ട്. എന്നിട്ടും ആളുകൾ അങ്ങുമിങ്ങും കറങ്ങുന്നു!

താനിവിടെ ഇരിക്കെ, തീർത്ഥയാത്ര പിന്നെയെന്തിന് എന്ന് ശ്രീരാമകൃഷ്ണൻ സൂചിപ്പിക്കുകയാണോ?

രാമൻ: മഹാശയാ, *നാലു ധാമങ്ങളും കണ്ടുവരാൻ, ഗുരു ചില ശിഷ്യന്മാരോടു പറയുന്നതിന്റെ ഉദ്ദേശം ഇപ്പോഴെനിക്ക് മനസ്സിലായി. ഒന്നു ചുറ്റിത്തിരിഞ്ഞു വരുമ്പോൾ, ഇവിടത്തെപ്പോലെ തന്നെ അവിടെയും, എന്നു മനസ്സിലാകും. അപ്പോൾ പിന്നെ ഗുരുവിന്റെ അടുക്കൽ തിരിച്ചെത്തും. ഇതൊക്കെ ഗുരുവാക്യത്തിൽ വിശ്വാസമുണ്ടാവാൻവേണ്ടി മാത്രമാണ്.

വർത്തമാനം ഒട്ടടങ്ങിയപ്പോൾ ശ്രീരാമകൃഷ്ണൻ രാമന്റെ ഗുണങ്ങൾ വാഴ്ത്തി.

ശ്രീരാമ: (ഭക്തന്മാരോട്) ആഹാ! രാമനെന്തെല്ലാം ഗുണങ്ങൾ! എത്രയോ ഭക്തന്മാരെ ശുശ്രൂഷിക്കുന്നു, കാത്തുരക്ഷിക്കുന്നു! (രാമനോട്) നീ അവനോട് വലിയ ആദരവു കാണിച്ചു, എന്ന് അധരൻ എന്നോടു പറയുകയുണ്ടായി.

അധരന്റെ വീട് ശോഭാബസ്സാറിലാണ്. ശ്രീരാമകൃഷ്ണന്റെ പരമഭക്തൻ. അദ്ദേഹത്തിന്റെ ഗൃഹത്തിൽ ചണ്ഡീകീർത്തനം നടത്തി. ശ്രീരാമകൃഷ്ണനും പലേ ഭക്തന്മാരും അതിൽ സന്നിഹിതരായിരുന്നു. എന്നാൽ രാമനെ ക്ഷണിക്കാൻ അധരൻ വിട്ടുപോയി. രാമൻ വലിയ അഭിമാനിയാണ്. അദ്ദേഹം ഇതിനെക്കുറിച്ച് മറ്റാളുകളുടെ അടുക്കൽ പരിഭവം പറഞ്ഞു. അതുകാരണം അധരൻ രാമന്റെ വീട്ടിൽ ചെന്നിരുന്നു. താൻ പറയാൻ മറന്നുപോയി, അതിലുള്ള സങ്കടം അറിയിക്കാനാണ് പോയിരുന്നത്.

രാമൻ: അത് അധരന്റെ തെറ്റല്ല. അതു രാഖാലിന്റെ കുറ്റമാണെന്നു ഞാനറിഞ്ഞു. അതിന്റെ ചുമതല രാഖാലിന്റെ –

ശ്രീരാമ: രാഖാലിനെ കുറ്റം പറയരുത്. അവൻ വെറും ശിശു. അവന്റെ വായ് ഞെക്കിയാൽ അമ്മിഞ്ഞപ്പാലു പുറത്തുവരും.

രാമൻ: മഹാശയാ, എന്താണവിടുന്നു പറയുന്നത്? ചണ്ഡീകീർത്തനം നടന്നു –

* നാല് തീർത്ഥസ്ഥാനങ്ങൾ – ബദരി, പുരി, രാമേശ്വരം, ദ്വാരക.

digitized by www.sreyas.in

ശ്രീരാമ: അധരൻ അതോർത്തില്ല. ഇതു കേൾക്കു, ഇന്നാള് അവൻ എന്റെകൂടെ യദുമല്ലികന്റെ വീട്ടിൽ വന്നു. ഞാൻ പോരാൻ നേരത്തു ചോദിച്ചു: 'നീ സിംഹവാഹിനിയുടെ അമ്പലത്തിൽ കാണിക്കയിട്ടോ?' അവനപ്പോൾ പറഞ്ഞു: 'കാണിക്കയിടണമെന്ന് എനിക്കറിഞ്ഞുകൂടായിരുന്നു.' (രാമനോട്) അവൻ ക്ഷണിച്ചില്ലെങ്കിൽതന്നെ ഹരിനാമം നടക്കുന്നിടത്തു പോകാനെന്താ വിരോധം? ഹരിനാമം എവിടെ നടക്കുന്നുവോ അവിടെ പറഞ്ഞില്ലെങ്കിലും പോകാം. അതിന് ക്ഷണം വേണ്ടതില്ല.

---

digitized by www.sreyas.in

# ഇരുപതാം ഭാഗം

# യാത്രകളിക്കാരന് ഉപദേശം

## അധ്യായം ഒന്ന്

*1884 മെയ് 24, ശനിയാഴ്ച*

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് രാഖാൽ, അധരൻ, ഹരി മുതലായ ഭക്തന്മാരോടൊത്ത്.

ശ്രീരാമകൃഷ്ണൻ തന്റെ മുറിയിൽ ഇരിക്കുന്നു. മണി പതിനൊന്നായി. രാഖാൽ, മാസ്റ്റർ മുതലായ ഭക്തന്മാരും ആ മുറിയിലുണ്ട്. കഴിഞ്ഞ രാത്രിയിൽ ഫലഹാരിണീകാളിയുടെ പൂജയുണ്ടായിരുന്നു. ആ ഉത്സവം സംബന്ധിച്ച് പാതിരയ്ക്കുശേഷം നടനശാലയിൽ വെച്ചു യാത്രകളി നടന്നു. വിദ്യാസുന്ദരൻ എന്ന യാത്രകളി. ശ്രീരാമകൃഷ്ണൻ വെളുപ്പിന് ദേവിയെ തൊഴാൻ ചെന്നപ്പോൾ കുറച്ച് യാത്രകളിയും കാണുകയുണ്ടായി. കളിക്കാർ കുളികഴിഞ്ഞ് ശ്രീരാമകൃഷ്ണദേവനെ കാണാൻ വന്നുചേർന്നു. ഇന്ന് ശനിയാഴ്ച; അമാവാസ്യ.

വിദ്യാവേഷം കെട്ടിയ ആ വെളുത്ത ചെറുപ്പക്കാരൻ മനോഹരമായിട്ട് അഭിനയിക്കുകയുണ്ടായി. ശ്രീരാമകൃഷ്ണൻ വളരെ സന്തോഷത്തോടെ അയാളുമായി പല ഈശ്വരകഥകളും പറഞ്ഞു. ഭക്തന്മാർ ശ്രദ്ധിച്ചുകേട്ടുകൊണ്ടേയിരുന്നു.

ശ്രീരാമ: (വിദ്യാനടനോട്) നിന്റെ അഭിനയം ഭേഷായി. പാട്ടുപാടുന്നതിലോ, വാദ്യങ്ങൾ വായിക്കുന്നതിലോ, നൃത്തം വെയ്ക്കുന്നതിലോ, വേറെ ഏതെങ്കിലും വിദ്യയിലോ ഒരുവൻ സമർത്ഥനായാൽ അയാൾ അതിനായി പ്രയത്നിക്കുന്ന പക്ഷം അയാൾക്ക് എളുപ്പത്തിൽ ഈശ്വരനെ പ്രാപിക്കാൻ സാധിക്കും.

### യാത്രകളിക്കാർക്കും പാളയത്തിലെ പട്ടാളക്കാർക്കും ഉപദേശം

ശ്രീരാമ: നിങ്ങളൊക്കെ പാടാനും, വായിക്കാനും, ആടാനും പഠിക്കുന്നതിന് വളരെയേറെ പരിശീലനം നടത്തുംപോലെ, ഈശ്വരനിൽ മനസ്സ് യോജിപ്പിക്കാൻ അഭ്യസിക്കണം. പൂജ, ജപം, ധ്യാനം ഇവയെല്ലാം നിയമേന അഭ്യസിക്കണം.*

---

* അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ. ഗീത. 12.9

digitized by www.sreyas.in

നിന്റെ കല്യാണം കഴിഞ്ഞോ? മക്കളോ?

വിദ്യാ: ഉവ്വ്, ഒരു പെൺകുട്ടി ജനിച്ചു, മരിച്ചു. വേറൊരു കുട്ടിയുണ്ടായിട്ടുണ്ട്.

ശ്രീരാമ: ഇത്രവേഗം വരവും പോക്കും! നിനക്ക് പ്രായം വളരെ കുറവാണല്ലോ!

'കല്യാണം കഴിഞ്ഞന്നു കാലത്തെ കെട്ടിയോൻ ചത്തുപോയി; കരയാനിനിയെത്ര രാത്രി ബാക്കിയുണ്ട്!' എന്നൊരു ചൊല്ലുണ്ട്. (എല്ലാവരും ചിരിക്കുന്നു.) സംസാരത്തിലെ സുഖം നീ കാണുന്നുണ്ടല്ലോ! അമ്പഴങ്ങപോലെ അണ്ടിയും തൊലിയും മാത്രം; തിന്നാലോ, അമ്ല ശൂലവും പിടിക്കും.

നീ യാത്രകളിയിൽ വേഷം കെട്ടുന്നു. അതുകൊള്ളാം! വലിയ പ്രാണസങ്കടമുണ്ടാക്കുന്ന പണിയാണത്. ഇപ്പോൾ ചെറുപ്രായം. അതുകൊണ്ട് മുഖം കൊഴുത്ത് ഉരുണ്ടിരിക്കുന്നു. കുറെക്കഴിഞ്ഞ് ഒക്കെ കുഴിഞ്ഞുപോകും. യാത്രകളിക്കാർ മിക്കവാറും അങ്ങനെയായിത്തീരും: കവിളൊട്ടി, വയറുന്തി, കൈയ് ചുക്കി – (എല്ലാവരും ചിരിക്കുന്നു.)

ഞാൻ യാത്രകളി കാണാനിരുന്നത് എന്തുകൊണ്ടാണെന്നോ? താളവും മേളവും ഗാനവുമെല്ലാം ഭേഷായിത്തോന്നി. ഈ നടന്മാരുടെ വേഷമെടുത്തു വന്നു കളിക്കുന്നത് ശ്രീനാരായണൻ തന്നെയാണെന്ന് ദേവി എനിക്കപ്പോൾ കാണിച്ചുതന്നു.

വിദ്യാ: സ്വാമിൻ, കാമവും കാമനയും തമ്മിൽ എന്താണ് വ്യത്യാസം?

ശ്രീരാമ: കാമം മരത്തിന്റെ മൂടുപോലെ, കാമന അതിന്റെ കൊമ്പും ചില്ലയുംപോലെ. കാമം, ക്രോധം, ലോഭം മുതലായ ഷഡ്രിപുക്കൾ വേരോടെ അങ്ങു പോവില്ല. അതുകൊണ്ട് ഇവയെ ഈശ്വരന്റെ നേരെ തിരിച്ചുവിടണം. കാമന കൂടിയേ കഴിയൂ എന്നുവരികിൽ, ലോഭം കൂടാതെ വയ്യെന്നുണ്ടെങ്കിൽ, ഈശ്വരഭക്തി കാമിക്കുക, അദ്ദേഹത്തെ ലഭിക്കാൻ ലോഭം തോന്നുക. മദം, അതായത് മത്തത തോന്നുന്ന പക്ഷം, അഹങ്കാരം തോന്നുന്ന പക്ഷം, ഈശ്വരന്റെ ദാസൻ ഞാൻ ഈശ്വരന്റെ സന്താനം ഞാൻ, എന്നുള്ള മത്തത, ആ അഹങ്കാരം, തോന്നണം.

മനം മുഴുവൻ ഈശ്വരന് നൽകാഞ്ഞാൽ അദ്ദേഹത്തെ കാണാൻ കിട്ടില്ല.

digitized by www.sreyas.in

**ഭോഗാവസാനത്തിൽ യോഗം - സോദരസ്നേഹവും സംസാരവും**

ശ്രീരാമ: മനസ്സ് കാമിനീകാഞ്ചനത്തിൽ പാഴായ്പ്പോകുന്നു. നിങ്ങളുടെ കാര്യംതന്നെ എടുക്കുക. ഭാര്യയും മക്കളുമായി. യാത്രകളിയിൽ വേഷം കെട്ടണം. ഇങ്ങനെ പല കാര്യങ്ങളും ഉള്ളതുകൊണ്ട് മനസ്സ് ഈശ്വരനിൽ ഉറപ്പിക്കാൻ സാധിക്കയില്ല.

ഭോഗം ഉണ്ടെന്നുവന്നാൽ യോഗം കുറഞ്ഞുപോകും. പോരെങ്കിൽ ഭോഗമുണ്ടായാൽ പൊരിച്ചിലും വരും. അവധൂതന്റെ ഇരുപത്തിനാലു ഗുരക്കന്മാരിൽ ഒന്നൊരു പരുന്തായിരുന്നു, എന്ന് ശ്രീമദ് ഭാഗവതത്തിലുണ്ട്. *പരുന്തിന്റെ കൊക്കിൽ മീനുണ്ടായിരുന്നു. അതിനാൽ ഒരായിരം കാക്ക അതിന്റെ ചുറ്റും കൂടി. മീനുംകൊണ്ട് പരുന്ത് ഏതു വഴിക്കു തിരിഞ്ഞാലും, കാ കാ ന്ന് കരഞ്ഞുംകൊണ്ട് കാക്കകൾ വിടാതെ പിന്തുടർന്നു. എന്നിട്ട് പെട്ടെന്ന് എങ്ങനെയോ മീൻ തനിയേ വായിൽനിന്നു വീണുപോയപ്പോൾ അക്കണ്ട കാക്കകളൊക്കെ മീൻ പോയ വഴിയെ പോയി; പിന്നെയാരും പരുന്തിന്റെ അടുത്തേയ്ക്കു പോയില്ല.

മീനെന്നു വെച്ചാൽ ഭോഗത്തിനുള്ള സാധനം. വ്യാകുലതയും ഉത്കണ്ഠയുമാണ് കാക്കകൾ. വ്യാകുലതയും ഉത്കണ്ഠയും ഭോഗത്തിന്റെ കൂടെപ്പിറപ്പുകളാണ്. ഭോഗം ത്യജിച്ചാൽ ശാന്തിയുണ്ടാകുന്നു.

ഇതും നോക്കൂ. അർത്ഥംതന്നെ അനർത്ഥമായ്ത്തീരുന്നു. സഹോദരന്മാർ സന്തോഷമായ്ക്കഴിയുന്നു. എന്നാൽ അവർ തമ്മിൽ ഭാഗം വെയ്ക്കുമ്പോൾ വഴക്കുണ്ടാകുന്നു. നായ്ക്കൾ തമ്മിൽ തമ്മിൽ നക്കുന്നു, വളരെ വേഴ്ചയിൽ കഴിയുന്നു. എന്നാൽ ഉടമ രണ്ടു വറ്റ് ഇട്ടുകൊടുത്താൽ അവ തമ്മിൽ കടിപിടി കൂടുന്നു.

ഇടയ്ക്കിടെ ഇവിടെവരു. (മാസ്റ്റർമുതൽപേരെ ചൂണ്ടിക്കൊണ്ട്) ഇവരിവിടെ വരുന്നു, ഞായറാഴ്ചയോ മറ്റ് ഒഴിവുദിവസങ്ങളിലോ വരുന്നു.

വിദ്യാ: ഞങ്ങൾക്ക് മൂന്നുമാസം ഞായറാഴ്ചയാണ്: കർക്കടകം, ചിങ്ങം, ധനു, മഴക്കാലവും കൊയ്ത്തുകാലവും. അവിടുത്തെ അടുക്കൽ വരാൻ സാധിച്ചതുതന്നെ ഞങ്ങളുടെ ഭാഗ്യമാണ്.

ദക്ഷിണേശ്വരത്തേയ്ക്ക് വരുംനേരം രണ്ടുപേരെക്കുറിച്ചു ഞങ്ങൾ കേട്ടു, അങ്ങയേക്കുറിച്ചും ജ്ഞാനാർണവനെക്കുറിച്ചും.

---

* സാമിഷം കരരം ജഘ്നുർബലിനോ യേ നിരാമിഷാഃ
തദാമിഷം പരിത്യജ്യ സ സുഖം സമവിന്ദത. - ഭാഗവതം 11. 9. 2

digitized by www.sreyas.in

ശ്രീരാമ: സഹോദരന്മാരുമായി ഒത്തുചേർന്നു കഴിയണം. ഒരുമിച്ചുപാർത്താലേ കാണാനും കേൾക്കാനുമൊക്കെ കൗതുകമുള്ളൂ. യാത്രകളിയിൽതന്നെ കാണുന്നില്ലേ, പാട്ടുകാർ നാലുപേർ വേറെ വേറെ നാലു സ്വരത്തിൽ പാടിയാൽ കളി കെട്ടുപോകും.

വിദ്യാ: വലയ്ക്കുള്ളിൽ അനേകം പക്ഷികൾ പെടുന്നു; അവ ഒത്തൊരുമിച്ച് ശ്രമിച്ച് ഒരേ വഴിയ്ക്ക് വല വലിച്ചാൽ അനേകം പക്ഷികൾക്ക് രക്ഷപ്പെടാം. നേരേമറിച്ച് ഓരോന്നും ഓരോ വഴിയ്ക്ക് പറക്കാൻ നോക്കിയാൽ അത് സാധിക്കുന്നില്ല.

യാത്രകളിയിലും കാണാം, ഒരാൾ കുടം തലയിൽ ചുമക്കുകയും അതേസമയം നൃത്തം വെയ്ക്കുകയും ചെയ്യുന്നത്.

ശ്രീരാമ: സംസാരത്തിൽ വസിച്ചോളൂ; അതോടൊപ്പം കുടം തലയിൽ ശരിയ്ക്കു വയ്ക്കുകയും വേണം, എന്നുവെച്ചാൽ മനസ്സു ശരിയ്ക്ക് ഈശ്വരന്റെ നേരെ ഉറപ്പിക്കണം. ഞാനൊരിക്കൽ പാളയത്തിലെ പട്ടാളക്കാരനോടു പറഞ്ഞു: 'നിങ്ങൾ ലോകത്തിലെ കാര്യങ്ങൾ ചെയ്തോളിൻ; പക്ഷേ കാലരൂപിയായ ഉലക്ക കൈയ്മേൽ വീഴും, അതു സൂക്ഷിച്ചോളണം.'

അവിടെ നാട്ടിൽ ആശാരിപ്പെണ്ണുങ്ങൾ തുലായന്ത്രം കൊണ്ട് അവൽ ഇടിക്കുന്നതു കാണാറുണ്ട്. ഒരുത്തി കാലുകൊണ്ട് യന്ത്രത്തിന്റെ ഒരറ്റത്തു ചവിട്ടുന്നു; വേറൊരുത്തി ഉരലിലെ നെല്ല് ഇളക്കി മറിച്ചുകൊണ്ടിരിക്കുന്നു. അവൾ, ഉലക്ക കൈയിൽപെടാതെ വളരെ സൂക്ഷിച്ചിരിക്കും; കുട്ടിക്കു മുല കൊടുത്തുകൊണ്ടിരിക്കും; മറ്റേ കൈയ്കൊണ്ട് കുതിർത്ത നെല്ല് ചട്ടിയിലിട്ട് വറക്കും. കൂടാതെ പറ്റുവരവുകാരോട് സംസാരിക്കുകയും ചെയ്യും: 'നിങ്ങളിനി ഇത്ര ബാക്കി തരാനുണ്ട്; അതു തന്നിട്ടു പോ.' അതുപോലെ, ഈശ്വരനിൽ മനസ്സുറപ്പിച്ചുകൊണ്ട് ലോകത്തിലെ ഓരോ കാര്യങ്ങളും ചെയ്യാൻ സാധിക്കും. എന്നാൽ അഭ്യാസം വേണം. ജാഗ്രതയായി ഇരിക്കുകയും വേണം. അങ്ങനെ ചെയ്താൽ രണ്ടിടത്തും പാർക്കാം – സംസാരത്തിലും സർവ്വേശ്വരനിലും.

### ഈശ്വരദർശനത്തിന്റെ ഉപായം – സാധുസംഗം

വിദ്യാ: ആത്മാവ് ദേഹത്തിൽനിന്നു വേറെയാണെന്നുള്ളതിന് എന്താണു തെളിവ്?

ശ്രീരാമ: തെളിവോ? ഈശ്വരനെ കാണാൻ കഴിയും. തപസ്സു ചെയ്താൽ ഈശ്വരകൃപ കൊണ്ട് അദ്ദേഹത്തിന്റെ ദർശനമുണ്ടാകും. ഋഷികൾ ആത്മസാക്ഷാത്കാരം സാധിച്ചിരുന്നു. സയൻസിൽക്കൂടി

digitized by www.sreyas.in

ഈശ്വരതത്ത്വം അറിയാനാവില്ല. ഇതിന്റെ കൂടെ അതു ചേർത്താൽ ഇതു കിട്ടും. അതിനോട് ഇതു കലർത്തിയാൽ ഇന്നതു കിട്ടും. സയൻസിന് ഇന്ദ്രിയഗ്രാഹ്യങ്ങളായ വിഷയങ്ങളെക്കുറിച്ചുള്ള വിവരങ്ങൾ തരാനേ സാധിക്കൂ. അതുകൊണ്ട് ഒരു മനുഷ്യന് ഈ സാധാരണ ബുദ്ധി കൊണ്ട് ഈവക കാര്യങ്ങളൊക്കെ അറിയാനാവില്ല. അതിന് സജ്ജനസംസർഗ്ഗം വേണം. വൈദ്യന്റെ കൂടെ ചുറ്റിനടന്നാൽ നാഡി നോക്കാൻ പഠിക്കാം.

വിദ്യാ: അതെ, ഇപ്പോഴെനിക്കു മനസ്സിലായി.

ശ്രീരാമ: തപസ്സനുഷ്ഠിക്കണം; എന്നാൽ കിട്ടേണ്ടതു കിട്ടും. ശാസ്ത്രത്തിലെ ശ്ലോകങ്ങൾ കാണാപ്പാഠമാക്കിയതുകൊണ്ടൊന്നും യാതൊരു കാര്യവുമില്ല. കഞ്ചാവ് കഞ്ചാവ് എന്നു വായ്കൊണ്ടു പറഞ്ഞതു കൊണ്ടൊന്നും ലഹരി ഉണ്ടാവില്ല. അതിന് കഞ്ചാവു പിടിക്കണം.

ഈശ്വരദർശനത്തിന്റെ കാര്യം അന്യരെ പറഞ്ഞു മനസ്സിലാക്കാനാവില്ല. ഭാര്യാഭർത്തൃസംയോഗത്തിന്റെ ആനന്ദം അഞ്ചു വയസ്സായ ബാലനെ പറഞ്ഞു മനസ്സിലാക്കാനാവില്ലല്ലൊ.

വിദ്യാ: ഇല്ല. ആത്മദർശനം എങ്ങനെ സാധിക്കാം?

**ശ്രീരാമകൃഷ്ണൻ രാഖാലിനെ ഗോപബാലനായി കാണുന്നു**

ആ സമയം രാഖാൽ മുറിയ്ക്കകത്ത് ഊണു കഴിക്കാൻ കാത്തിരിപ്പുണ്ട്. മുറിയ്ക്കുള്ളിൽ പലരും ഉണ്ടെന്നുകണ്ട് രാഖാലിന് മടി തോന്നി. അക്കാലത്ത് ശ്രീരാമകൃഷ്ണൻ രാഖാലിനെ, ശരിയ്ക്കും യശോദ കൃഷ്ണനെ എന്നപോലെ വാത്സല്യത്തോടെ വീക്ഷിച്ചിരുന്നു.

ശ്രീരാമ: (രാഖാലിനോട്) ഉണ്ണപ്പാ! ഇവരരുതെങ്കിൽ മാറിനിൽക്കട്ടെ. (ഒരു ഭക്തനോട്) രാഖാലിന് കുറച്ച് 'ഐസ്' എടുത്തു വെയ്ക്കൂ. (രാഖാലിനോട്) നീ വനഹൂഗ്ലിയ്ക്കു പോകുന്നോ? വെയിലത്തു പോകരുത്.

രാഖാൽ ഉണ്ണാനിരുന്നു. ശ്രീരാമകൃഷ്ണൻ വീണ്ടും നടനോട് സംഭാഷണം ആരംഭിച്ചു.

ശ്രീരാമ: (വിദ്യാനടനോട്) നിങ്ങളെല്ലാവരും കാളീകോവിലിലെ നിവേദ്യം കഴിക്കാഞ്ഞതെന്താണ്? ഇവിടെ ആഹാരം കഴിച്ചെങ്കിൽ നന്നായിരുന്നു.

വിദ്യാ: അതു ശരിയാണ്. എന്നാൽ ഞങ്ങളെല്ലാവരുടെയും അഭിപ്രായം ഒരു പോലെയല്ല. അതുകൊണ്ട് ആഹാരം വെവ്വേറെ പാകപ്പെടുത്തുന്നു. അതിഥി ശാലയിൽ ഊണുകഴിക്കാൻ എല്ലാവർക്കും ഇഷ്ടമില്ല.

digitized by www.sreyas.in

രാഖാൽ ഉണ്ടുകൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണനും ഭക്തന്മാരും വരാന്തയിൽ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു.

**യാത്രകളിക്കാരനും സംസാരത്തിലിരുന്നുള്ള സാധനയും**

ശ്രീരാമ: (നടനോട്) ആത്മദർശനത്തിനുള്ള ഉപായം വ്യാകുലതയാണ്; ഈശ്വരനെ പ്രാപിക്കാൻ മനോവാക്കായങ്ങൾ കൊണ്ടുള്ള പ്രയത്നം. പിത്തം ഏറിയാൽ മഞ്ഞപ്പിത്തം പിടിക്കുന്നു. കാണുന്നതൊക്കെ മഞ്ഞയായ്തോന്നുന്നു. മഞ്ഞയല്ലാതെ വേറൊരു നിറവും കാണാൻ കഴിയില്ല. യാത്രകളിക്കാരായ നിങ്ങളിൽ സ്ത്രീവേഷം മാത്രം കെട്ടുന്നവരുടെ സ്വഭാവവും സ്ത്രീയുടേതുമാതിരിയായിത്തീരുന്നു. സ്ത്രീയേക്കുറിച്ചു നിനച്ചു നിനച്ച് അവരുടെ മാതിരി ഭാവഹാവങ്ങളുമൊക്കെ വരുന്നു. അതേമാതിരി, രാപകൽ ഈശ്വരനെക്കുറിച്ചു ചിന്തിച്ചാൽ ഈശ്വരന്റെ സ്വഭാവം വന്നുചേരുന്നു. മനസ്സ് അലക്കിക്കൊണ്ടുവന്ന മുണ്ടുപോലെയാണ്. ഏതു ചായത്തിൽ മുക്കുന്നുവോ ആ ചായം അതിനു പിടിക്കുന്നു.

വിദ്യാ: പക്ഷേ, ആദ്യം അലക്കാൻ കൊടുക്കണം.

ശ്രീരാമ: അതെ, ആദ്യം ചിത്തശുദ്ധി. അതിനുശേഷം മനസ്സ് ഈശ്വരചിന്തയിൽ ഇട്ടുവെച്ചാൽ അതിന് ആ നിറം കിട്ടും. എന്നിട്ട് സംസാരത്തിലിരുന്നാൽ, യാത്രകളിയിലേർപ്പെട്ടാൽ – മനസ്സ് ആവക കാര്യങ്ങളിൽ വെച്ചിരുന്നാൽ അത്, അതുമാതിരി ആയിത്തീരും.

---

# അദ്ധ്യായം രണ്ട്

## ഹരി, നാരായണൻ മുതലായ ഭക്തന്മാരുടെകൂടെ

ശ്രീരാമകൃഷ്ണൻ അല്പമൊന്നു വിശ്രമിക്കാൻ ആരംഭിച്ചപ്പൊഴേയ്ക്കും കല്ക്കത്തയിൽനിന്നും *ഹരി, നാരായണൻ, നരേന്ദ്രബാനർജി മുതലായവർ വന്ന് അദ്ദേഹത്തെ വണങ്ങി. പ്രസിഡൻസി കോളേജിലെ സംസ്കൃതാദ്ധ്യാപകനായ രാജകൃഷ്ണബാനർജിയുടെ പുത്രനാണ് നരേന്ദ്രബാനർജി. വീട്ടിൽ സ്വരച്ചേർച്ചയില്ലാഞ്ഞ്, ശ്യാമപുക്കൂറിൽ വേറെ വീടു വാടകയ്ക്കെടുത്തു ഭാര്യയും മക്കളുമൊത്തു താമസമാണ്. ആൾ വളരെ സരളൻ. ഇപ്പോൾ വയസ്സ് ഇരുപത്തൊമ്പതോ മുപ്പതോ കാണും. അവസാനകാലം അദ്ദേഹം അലഹബാദിലാണ് കഴിച്ചുകൂട്ടിയത്. അമ്പത്തെട്ടാം വയസ്സിൽ അദ്ദേഹം ദേഹത്യാഗം ചെയ്തു.

---

* ഹരി – തുര്യാനന്ദസ്വാമി

digitized by www.sreyas.in

ധ്യാനസമയത്ത് അദ്ദേഹത്തിന് ഘണ്ടാനാദം മുതലായി പലതും കേൾക്കാനും കാണാനും കഴിഞ്ഞിരുന്നു. ഭൂട്ടാൻ, ഉത്തരപശ്ചിമപ്രവിശ്യകൾ മുതലായ പലയിടങ്ങളിലും അദ്ദേഹം സഞ്ചരിച്ചിട്ടുണ്ട്. ഇടയ്ക്കിടെ ശ്രീരാമകൃഷ്ണനെ കാണാൻ വന്നുകൊണ്ടിരുന്നു.

നാരായണൻ ഒരു വിദ്യാർത്ഥി. വയസ്സ് പതിനഞ്ചോ പതിനാറോ വരും. അവൻ ചിലപ്പോഴെല്ലാം ശ്രീരാമകൃഷ്ണനെ സന്ദർശിക്കാറുണ്ട്. അദ്ദേഹത്തിന് അവനോടു വലിയ വാത്സല്യമാണ്.

ഹരി, സ്വസോദരന്മാരോടൊത്ത് അവരുടെ ബാഗ്ബസ്സാറിലെ വീട്ടിലാണ് താമസം. ജനറൽ അസംബ്ലി വിദ്യാലയത്തിൽ മെട്രിക്കുലേഷൻവരെ പഠിച്ചു നിർത്തി. എന്നിട്ടിപ്പോൾ വീട്ടിലിരുന്ന് ഈശ്വരചിന്തയും ശാസ്ത്രാദ്ധ്യയനവും യോഗാഭ്യാസവും ചെയ്യുന്നു. ഇടയ്ക്കിടെ ദക്ഷിണേശ്വരത്തു വന്ന് ശ്രീരാമകൃഷ്ണനെ കാണും. ശ്രീരാമകൃഷ്ണൻ ബാഗ്ബസ്സാറിൽ ബലരാമന്റെ വീട്ടിൽ പോകുമ്പോൾ ചിലപ്പോഴൊക്കെ ഹരിയെ വിളിച്ചുവരുത്താറുണ്ട്.

**ബുദ്ധമതത്തിന്റെ കാര്യങ്ങൾ - ബ്രഹ്മം ബോധസ്വരൂപം**

ശ്രീരാമ: (ഭക്തന്മാരോട്) ബുദ്ധനെക്കുറിച്ച് പലതും ഞാൻ കേട്ടിട്ടുണ്ട്. അദ്ദേഹം ദശാവതാരങ്ങളിൽ ഒരവതാരമാകുന്നു. ബ്രഹ്മം അചലവും അവികാരവും നിഷ്ക്രിയവും ബോധസ്വരൂപവുമാണ്. ബുദ്ധി ബോധസ്വരൂപത്തിൽ ലയിക്കുമ്പോൾ ബ്രഹ്മജ്ഞാനമുണ്ടാകുന്നു. അപ്പോൾ മനുഷ്യൻ ബുദ്ധനായിത്തീരുന്നു.

മനസ്സിന്റെ ലയം ബുദ്ധിയിലും, ബുദ്ധിയുടെ ലയം ബോധസ്വരൂപത്തിലുമുണ്ടാകുന്നു എന്ന് നഗ്നൻ പറയാറുണ്ട്.

അഹംബുദ്ധി ഉള്ള കാലത്തോളം ബ്രഹ്മജ്ഞാനം ഉണ്ടാവുകയില്ല. ബ്രഹ്മജ്ഞാനം ഉണ്ടായാൽ, ഈശ്വരദർശനമുണ്ടായാൽ, അഹം തനിക്കധീനമായിത്തീരുന്നു. അല്ലാത്ത പക്ഷം അഹംകാരത്തെ സ്വാധീനമാക്കാനാവില്ല. അവനവന്റെ നിഴൽ പിടിക്കാൻ പ്രയാസം. എന്നാൽ സൂര്യൻ തലയ്ക്കുമേലെ വരുമ്പോൾ നിഴൽ ഒരു ചാണിനകത്തൊതുങ്ങും.

**ബാനർജിക്ക് ഉപദേശം - ഈശ്വരദർശനം - ഉപായം സാധുസംഗം**

ഒരു ഭക്തൻ: ഈശ്വരദർശനം എങ്ങനെയിരിക്കും?

ശ്രീരാമ: അരങ്ങത്തെ അഭിനയം കണ്ടിട്ടില്ലേ! ആളുകളൊക്കെ അങ്ങോട്ടുമിങ്ങോട്ടും വർത്തമാനം പറഞ്ഞുകൊണ്ടിരിക്കും; അപ്പോൾ

* മത്സ്യഃ കൂർമ്മോ വരാഹശ്ച നരസിംഹശ്ച വാമനഃ
രാമോ രാമശ്ച രാമശ്ച ബുദ്ധഃ കല്ക്കീ ജനാർദ്ദനഃ

digitized by www.sreyas.in

പെട്ടെന്നു തിരശ്ശീല ഉയരുന്നു. ഉടനെ സകലയാളുടേയും മനസ്സു മുഴുവൻ അഭിനയത്തിലേയ്ക്കു തിരിയുന്നു. പിന്നെ അങ്ങുമിങ്ങും നോക്കലില്ല. ഇങ്ങനെ തന്നുള്ളിലേയ്ക്ക് പോകുന്നതിനാണ് സമാധി എന്നു പറയുന്നത്. പിന്നെയും തിരശ്ശീല താഴുമ്പോൾ മിഴി അങ്ങിങ്ങു പോകുന്നു. മായാമറ വീണാൽ മനുഷ്യൻ പിന്നെയും ബഹിർമുഖനായ്ത്തീരുന്നു. (നരേന്ദ്രബാനർജിയോട്) നിങ്ങൾ ഒട്ടേറെ സഞ്ചരിച്ചിട്ടുള്ള ആളാണല്ലോ. സാധുക്കളെക്കുറിച്ച് എന്തെങ്കിലുമൊക്കെ പറയൂ.

ബാനർജി ഭൂട്ടാനിൽ രണ്ടു യോഗികളെക്കണ്ടു. അവർ ദിവസവും ഇരുനാഴി വേപ്പിലനീരു വീതം കുടിക്കാറുണ്ട്. ഈവക കഥകളൊക്കെ പറഞ്ഞു. പിന്നെ, നർമ്മദാതീരത്ത് ഒരു തപസ്വിയുടെ ആശ്രമത്തിൽ പോയിരുന്നു. കാൽസ്രായിട്ട ബംഗാളിബാബുവിനെ കണ്ട് ആ സാധു, 'ഇവന്റെ എളിയിൽ കത്തി ഒളിച്ചുവെച്ചിട്ടുണ്ട്,' എന്നു പറഞ്ഞു.

ശ്രീരാമ: നോക്കു, സജ്ജനങ്ങളുടെ ചിത്രം മുറിയിൽ വെച്ചിരിക്കണം. അങ്ങനെ ചെയ്താൽ ഏതുനേരവും ഈശ്വരചിന്ത ഉണർത്തപ്പെടും.

ബാനർജി: അവിടുത്തെ പടം ഞാൻ മുറിയിൽ വെച്ചിട്ടുണ്ട്. പിന്നെ, പർവ്വതവാസിയായ ഒരു സാധുവിന്റെയും ചിത്രമുണ്ട്. കൈയിലൊരു കഞ്ചാവുകുഴലിൽ തീയുമൂതിക്കൊണ്ടിരിക്കുന്നു.

ശ്രീരാമ: അതെ സാധുക്കളുടെ ചിത്രം കണ്ടാൽ ഈശ്വരചിന്ത ഉദ്ദീപിതമാകും. മരംകൊണ്ടുണ്ടാക്കിയ മാമ്പഴം കാണുമ്പോൾ, ശരിയായ മാമ്പഴം ഓർമ്മവരും! യുവതികളെ കാണുമ്പോൾ ആളുകൾക്ക് ഭോഗേച്ഛ ഉദിക്കും, അതുപോലെ. അതുകൊണ്ടാണ് സർവ്വദാ സാധുസംഗം അത്യാവശ്യമാണ് എന്നു ഞാൻ നിങ്ങളോട് പറയുന്നത്.

(ബാനർജിയോട്) സംസാരത്തിലെ എരിച്ചിൽ നിങ്ങൾക്കറിയാം. ഭോഗം കൈയ്ക്കൊള്ളാൻ പോയാൽ പൊള്ളും. പരുന്തിന്റെ കൊക്കിൽ മീനിരുന്നപ്പോൾ, കാക്കകൾ കൂട്ടംകൂട്ടമായി വന്ന് അതിനെ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു.

സാധുസന്നിധിയിൽ ശാന്തി ലഭിക്കും; മുതല വളരെനേരം വെള്ളത്തിനടിയിൽ കിടക്കുന്നു. എന്നാൽ ഇടയ്ക്കിടെ ശ്വാസം കഴിക്കാൻ അത് മുകളിലേയ്ക്കു വരുന്നു. എന്നിട്ട് ഒരു സീൽക്കാരത്തോടുകൂടി നെടുവീർപ്പു വിടുന്നു.

digitized by www.sreyas.in

## നടനും ഈശ്വരകല്പതരുവും. സകാമപ്രാർത്ഥനകൊണ്ടുള്ള ആപത്ത്

നടൻ: അതെ, അങ്ങിപ്പോൾ ഭോഗത്തെക്കുറിച്ചു പറഞ്ഞ സംഗതി വളരെ ശരിയാണ്. ഭോഗത്തിനായി ഈശ്വരനോടു പ്രാർത്ഥിച്ചിട്ടുണ്ടെങ്കിൽ അവസാനം ആപത്തിൽപെടും. മനസ്സിൽ എന്തെല്ലാംതരം കാമനയും വാസനയും വന്നു കയറുന്നു.! എന്നാൽ അവ എല്ലാമൊന്നും നല്ലതിനല്ല. ഈശ്വരനൊരു കല്പതരു. അദ്ദേഹത്തിന്റെ അടുക്കൽ എന്താശിച്ചപേക്ഷിച്ചാലും അതു വന്നുകൂടും. മനസ്സിൽ ഇങ്ങനെ തോന്നി എന്നു വിചാരിക്കുക: 'ഈശ്വരൻ കല്പതരുവാണല്ലോ. ആട്ടെ ഒരു കടുവാ വരുമോ എന്നു നോക്കാം.' കടുവയെ മനസ്സിൽ നിനച്ചതും കടുവ വന്നുചാടുന്നു. എന്നിട്ടത് അവനെ തിന്നുകളയുന്നു.

ശ്രീരാമ: അതെ, അതോർമ്മ വേണം. കടുവ വരുമെന്ന്. ഞാനിനി എന്തു പറയട്ടെ! ഭഗവാന്റെ നേരെ മനസ്സു തിരിക്കുക; ഈശ്വരനെ മറക്കരുത്. സരളഹൃദയത്തോടെ ഭഗവാനെ വിളിച്ചാൽ അദ്ദേഹം ദർശനമരുളും. പിന്നെയൊരു കാര്യം: യാത്രകളിയുടെ ഒടുവിൽ അല്പനേരം ഹരിനാമം ചൊല്ലി അവസാനിപ്പിക്കുക. അങ്ങനെ ചെയ്താൽ ചെല്ലുന്നവരും കേൾക്കുന്നവരും സകലരും ഈശ്വരചിന്ത ചെയ്തുകൊണ്ട് അവരവരുടെ വീടുകളിലേയ്ക്കു മടങ്ങും.

കളിക്കാർ നമസ്കരിച്ചു വിടവാങ്ങി.

## ഭക്തവധുക്കൾക്ക് ഉപദേശം

രണ്ടു ഭക്തന്മാരുടെ ഭാര്യമാർ വന്ന് ഗുരുദേവനെ നമസ്കരിച്ചു. അവർ ഉപവാസമിരുന്നാണ് ശ്രീരാമകൃഷ്ണനെ കാണാൻ വന്നിരിക്കുന്നത്. ഇരുവരും സഹോദരപത്നിമാരാണ്; മൂടുപടം ധരിച്ചവർ; വയസ്സ് ഇരുപത്തിരണ്ടോ ഇരുപത്തിമൂന്നോ വരും. രണ്ടുപേർക്കും മക്കളുണ്ട്.

ശ്രീരാമ: (വധുക്കളോട്) നോക്കൂ, നിങ്ങൾ ശിവപൂജ ചെയ്യണം. എങ്ങനെയാണ് പൂജ ചെയ്യേണ്ടത് എന്ന് 'നിത്യകർമ്മം' എന്ന പുസ്തകത്തിലുണ്ട്; അതു നോക്കി മനസ്സിലാക്കിക്കൊൾക. ഈശ്വരപൂജ ചെയ്യുമ്പോൾ, ഈശ്വരകാര്യങ്ങളിൽ വളരെ നേരം ചെലവാക്കാൻ സാധിക്കും. പൂ പറിക്കുക, ചന്ദനമരയ്ക്കുക, പൂജാപാത്രങ്ങൾ തേയ്ക്കുക. നിവേദ്യം തയ്യാറാക്കുക ഈവകയൊക്കെ ചെയ്തുകൊണ്ടിരുന്നാൽ മനസ്സ് ആ വഴിയ്ക്കു തന്നെ പോകും. നീചബുദ്ധി, ക്രോധം, അസൂയ ഇവയൊക്കെ ഇല്ലാതാകും. നിങ്ങൾ നാത്തൂന്മാർ തമ്മിൽ വർത്തമാനം പറയുമ്പോൾ ഈശ്വരപരമായ കാര്യങ്ങളേ പറയാവൂ.

digitized by www.sreyas.in

**ശ്രീരാമകൃഷ്ണനും വിഗ്രഹാരാധനയുടെ പ്രാധാന്യവും**

ശ്രീരാമ: എന്തു ചെയ്താൽ മനസ്സ് ഈശ്വരനിലുറയ്ക്കും എന്നതാണ് കാര്യം. ഒരിക്കലും അദ്ദേഹത്തെ മറക്കരുത്. ഈശ്വരചിന്ത, തൈലധാരപോലെ അനർഗ്ഗളമായി വേണം. ഒരു കല്ലിനേയോ ഇഷ്ടികയേയോ ഈശ്വരനെന്നു കരുതി ഭക്തിയോടുകൂടി ആരാധിച്ചാൽ, ഈശ്വരകൃപകൊണ്ട് അദ്ദേഹത്തെ കാണാൻ കഴിയും.

ഞാൻ ആദ്യം പറഞ്ഞത്, ശിവപൂജ മുതലായവ – അതൊക്കെ ചെയ്കതന്നെ വേണം. [1]മനസ്സിനു പാകത വന്നുകഴിഞ്ഞാൽ പിന്നെ ഏറെനാൾ പൂജ ചെയ്യേണ്ടതായിവരില്ല. അപ്പോൾ പിന്നെ മനസ്സെപ്പോഴും ഈശ്വരനോടു ബന്ധിച്ചിരിക്കും; എപ്പോഴും സ്മരണവും മനനവും ഉണ്ടായിരിക്കും.

ജ്യേഷ്ഠവധു: (ശ്രീരാമകൃഷ്ണനോട്) ഞങ്ങൾക്ക് എന്തെങ്കിലും ചിലത് പറഞ്ഞുതരാമോ?

ശ്രീരാമ: (സസ്നേഹം) ഞാൻ മന്ത്രോപദേശം കൊടുക്കാറില്ല. മന്ത്രദീക്ഷ കൊടുത്താൽ ശിഷ്യന്റെ പാപതാപങ്ങൾ ഏറ്റെടുക്കേണ്ടതായി വരും. ജഗന്മാതാവ് എന്നെ ബാലന്റെ അവസ്ഥയിലാക്കി വെച്ചിരിക്കുന്നു. നിങ്ങളിപ്പോൾ ഞാൻ പറഞ്ഞുതന്നമാതിരി ശിവപൂജ ചെയ്യുക. ഇടയ്ക്കിടെ ഇവിടെ വരണം. പിന്നീട് ഈശ്വരേച്ഛപോലെ വരുന്നതൊക്കെ വരും. സ്നാനയാത്രാദിവസം വീണ്ടും വരാൻ നോക്കുക. ഞാൻ പറഞ്ഞിരുന്നതുപോലെ വീട്ടിൽവെച്ച് ഹരിനാമകീർത്തനം ചെയ്യുന്നുണ്ടോ?

ജ്യേഷ്ഠവധു: ഉണ്ട്.

ശ്രീരാമ: നിങ്ങൾ ഉപവാസമിരുന്നു വന്നതെന്തിന്? ആഹാരം കഴിച്ചിട്ടേ വരാവൂ. [2]സ്ത്രീകളെല്ലാം എന്റെ അമ്മയുടെ ഓരോരോ രൂപങ്ങളല്ലേ? അതുകൊണ്ട് അവർ കഷ്ടപ്പെടുന്നത് എനിക്ക് കാണാൻ മേല – ജഗന്മാതാവിന്റെ ഓരോരോ രൂപങ്ങൾ. ആഹാരം കഴിച്ചിട്ടുവേണം വരാൻ; എന്നാൽ ആനന്ദമായ്ക്കഴിയാം.

ഇപ്രകാരം പറഞ്ഞ് ശ്രീരാമലാലിനെ വിളിച്ച് വധുക്കൾക്ക് കഴിക്കാനെന്തെങ്കിലും കൊടുക്കാൻ നിർദ്ദേശം കൊടുത്തു. ഫലഹാരിണീദേവിയ്ക്കു നിവേദിച്ച പൂരി, പലതരം പഴങ്ങൾ, മധുരപലഹാരങ്ങൾ, ഗ്ലാസ് നിറച്ച് സർവ്വത്ത് ഇവയൊക്കെ അവർക്കു കൊടുത്തു.

1 ബ്രഹ്മൻ ശ്രേയഃ പരിശ്രാമഃ പുംസോ മദ്ദർശനാവധിഃ. (ഭാഗവതം. 2.9.20)

2 സ്ത്രീയഃ സമസ്താഃ സകലാ ജഗത്സുഃ. (ശ്രീദേവീമാഹാത്മ്യം 11. 5.)

digitized by www.sreyas.in

ശ്രീരാമകൃഷ്ണനരുളി: 'നിങ്ങൾ വല്ലതും കഴിച്ചുവല്ലോ. ഇപ്പോൾ എന്റെ മനസ്സൊട്ടു കുളിർന്നു. സ്ത്രീകൾ ഉപവാസമിരിക്കുന്നത് എനിക്കു കാണാൻ വയ്യ.'

# അദ്ധ്യായം മൂന്ന്

## ഭക്തന്മാരോട് രഹസ്യവർത്തമാനം

ശ്രീരാമകൃഷ്ണൻ ശിവക്ഷേത്രത്തിന്റെ പടിമേൽ ഇരിക്കുന്നു. നേരം വൈകിട്ട് അഞ്ചുമണി. അധരൻ, ഡോക്ടർ, നിത്തായ്, മാസ്റ്റർ മുതലായി ഏതാനും ഭക്തന്മാർ അടുത്തിരിപ്പുണ്ട്.

ശ്രീരാമ: (ഭക്തന്മാരോട്) നോക്കു, എന്റെ സ്വഭാവത്തിന് ഒരു മാറ്റം വന്നുകൊണ്ടിരിക്കുന്നു.

എന്തോ രഹസ്യസംഗതി പറയാനുണ്ടെന്നും പറഞ്ഞ് ഒരു പടിയിറങ്ങി ഭക്തന്മാരുടെ അടുത്തു വന്നിരുന്നു; എന്നിട്ടെന്തോ പറഞ്ഞു.

### ഈശ്വരന്റെ പ്രകാശം ഏറ്റവുമധികം മനുഷ്യനിൽ

ശ്രീരാമ: നിങ്ങൾ ഭക്തന്മാർ, നിങ്ങളോടു പറഞ്ഞാലെന്താ? ഇപ്പോഴൊന്നും ഈശ്വരന്റെ ചിന്മയരൂപം ഞാൻ കാണുന്നില്ല. ഇപ്പോൾ സാകാരമായി നരരൂപത്തിലാണ് ഞാനീശ്വരനെ കാണുന്നത്. ഈശ്വരരൂപം കാണുകയും അദ്ദേഹത്തെ സ്പർശിക്കുകയും ആലിംഗനം ചെയ്യുകയും എന്റെ സ്വഭാവമാണ്. ഈശ്വരൻ എനിക്കിപ്പോൾ പറഞ്ഞുതരുന്നു: 'നീ ഒരു ദേഹം സ്വീകരിച്ചിരിക്കുന്നു. അതിനാൽ മനുഷ്യരൂപത്തിൽക്കൂടി ആനന്ദം കൊള്ളുക.'

ഈശ്വരൻ സകലഭൂതങ്ങളിലുമുണ്ട്, വാസ്തവം; എന്നാൽ മനുഷ്യന്റെ ഉള്ളിലാണ് കൂടുതലായി പ്രകാശിക്കുന്നത്. മനുഷ്യൻ എന്താ മോശമാണോ? അവന് ഈശ്വരനെ ധ്യാനിക്കാം. അനന്തസ്വരൂപനെക്കുറിച്ചു ചിന്തിക്കാം. അന്യജീവികൾക്കും പ്രാണികൾക്കും അതു വയ്യ. ഈശ്വരൻ അന്യജീവജാലങ്ങളിലും, വൃക്ഷലതാദികളിലും, എന്നുവേണ്ട സർവ്വഭൂതങ്ങളിലും ഉണ്ട്. പക്ഷേ മനുഷ്യനിൽ മറ്റുള്ളവയിലേക്കാൾ കൂടുതൽ പ്രകാശിക്കുന്നു. അഗ്നി സർവ്വഭൂതങ്ങളിലുമുണ്ട്, സർവ്വവസ്തുക്കളിലുമുണ്ട്. എന്നാൽ വിറകിൽ അതു കൂടുതൽ പ്രകാശിക്കുന്നു.

രാമൻ ലക്ഷ്മണനോടു പറഞ്ഞു: 'നോക്കു അനിയാ, ആന എത്ര വലിയ ജന്തു? പക്ഷേ അതിന് ഈശ്വരചിന്ത ചെയ്യാനാവില്ല.'

digitized by www.sreyas.in

എന്നാൽ അവതാരപുരുഷനിൽ അന്യമനുഷ്യരിലേക്കാൾ കൂടുതൽ പ്രകാശമുണ്ട്. രാമൻ ലക്ഷ്മണനോടു പറഞ്ഞു: 'അനിയാ, ഏതൊരാളിൽ ഉൽക്കടമായ ഭക്തി കാണുന്നു, ആർ ഭക്തിപരവശനായി കരയുന്നു ചിരിക്കുന്നു, ആടുന്നു പാടുന്നു, അവിടെ തീർച്ചയായും ഞാനുണ്ട് എന്ന് അറിഞ്ഞുകൊൾക.'

ഗുരുദേവൻ മിണ്ടാതിരുന്നു, അല്പം കഴിഞ്ഞ് വീണ്ടും തുടർന്നു.

**ശ്രീകേശവചന്ദ്രസേനന്റെ മേൽ ശ്രീരാമകൃഷ്ണന്റെ സ്വാധീനം**

ശ്രീരാമ: അതെ, കേശവസേനൻ ഇവിടെ പലതവണ വന്നിരുന്നു. ഇവിടെ വന്നതുകൊണ്ട് ആൾ വളരെ മാറിപ്പോയി. പിൽക്കാലം അദ്ദേഹം വലിയ കേമനായി. സംഘാംഗങ്ങളുമൊരുമിച്ച് ഇവിടെ പലതവണ വന്നിരുന്നു. പിന്നെ ഒറ്റയ്ക്കു വരാനും ആഗ്രഹിച്ചിരുന്നു. ആദ്യകാലത്തു കേശവന് അത്രയൊന്നും സാധുസംഗത്തിന് സൗകര്യമുണ്ടായിരുന്നില്ല. കലുത്തോല തെരുവിലുള്ള വീട്ടിൽ കേശവനെ കാണാൻ ഞാൻ പോയി. ഹൃദയനും കൂടെയുണ്ടായിരുന്നു. കേശവസേനൻ ഇരുന്നിരുന്ന മുറിയിൽ ഞങ്ങളേയും ഇരുത്തി. മേശമേൽ വെച്ച് എന്തോ എഴുതിക്കൊണ്ടിരുന്നു. വളരെ നേരം കഴിഞ്ഞ് പേന മാറ്റി വെച്ച്, കസേരയിൽനിന്നും താഴെയിറങ്ങി തറയിൽ ഞങ്ങളുടെ ഒപ്പമിരുന്നു. എന്നാൽ ഞങ്ങളെ നമസ്കരിക്കയോ മറ്റുമൊന്നും ചെയ്തില്ല. ഇവിടെ ഇടയ്ക്കിടെ വരാറുണ്ട്. ഞാനൊരുദിവസം ഭാവാവസ്ഥയിൽ കേശവനോടു പറഞ്ഞു: 'സാധുക്കളുടെ മുമ്പിൽ കാലിന്മേൽ കാലും കയറ്റി ഇരിക്കരുത്. അതുകൊണ്ട് രജോഗുണം വർദ്ധിക്കും.' അവർ വന്നാൽ ഞാനാദ്യം അങ്ങോട്ടു നമസ്കരിക്കും. അപ്പോഴവർ ക്രമേണ സാഷ്ടാംഗം നമസ്കരിക്കാൻ പഠിച്ചു.

**ബ്രഹ്മസമാജത്തിൽ ഹരിനാമവും ദേവീനാമവും**

ശ്രീരാമ: ഞാൻ കേശവനോടു പറഞ്ഞു: 'നിങ്ങൾ ഹരിനാമം കീർത്തിക്കുവിൻ. കലിയുഗത്തിൽ ഹരിയുടെ നാമങ്ങളും ഗുണങ്ങളും കീർത്തിക്കേണ്ടതാകുന്നു.' അതുമുതൽ അവർ മൃദംഗവും കരതാളവും ഉപയോഗിച്ച് ഹരിനാമം കീർത്തിക്കാനാരംഭിച്ചു.[1]

എനിക്ക് ഹരിനാമത്തിൽ വലിയ വിശ്വാസം വന്നതെങ്ങനെയാണെന്നോ? ഈ അമ്പലത്തിൽ സാധുക്കൾ കൂടെക്കൂടെ വരാറുണ്ട്. ഒരിക്കൽ മൂൾട്ടാനിൽനിന്ന് ഒരു സാധു വന്നു. ഗംഗാസാഗരത്തി

1 കുറെ വർഷങ്ങളായി ശ്രീ കേശവസേനൻ മൃദംഗകരതാളങ്ങളോടൊത്ത് ബ്രഹ്മനാമം കീർത്തിച്ചിരുന്നു. 1875-ൽ ശ്രീരാമകൃഷ്ണനുമായി കണ്ടുമുട്ടിയതിനു ശേഷം മൃദംഗവും കരതാളവും ഉപയോഗിച്ച് ഹരിനാമവും ദേവീനാമവും അതി ഭക്തിയോടെ പാടാൻ ആരംഭിച്ചു.

digitized by www.sreyas.in

ലേയ്ക്കു പോകുന്ന ആളുകളെ കാത്തിരിക്കുകയായിരുന്നു. (മാസ്റ്ററെ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഇയാളുടെ വയസ്സുവരുന്ന സാധു. അദ്ദേഹം പറയുകയുണ്ടായി: 'കലിയുഗത്തിൽ നാരദീയഭക്തിയാണ് ഉപായം.'

**കേശവന് ഉപദേശം - കാമിനീകാഞ്ചനം മത്തിക്കുട്ട**

ശ്രീരാമ: കേശവൻ ഒരുദിവസം ഇവിടെ വന്നു. രാത്രി പത്തു മണിവരെ ഇവിടെ ഉണ്ടായിരുന്നു. പ്രതാപനും വേറെ ചിലരും, 'ഇന്നിവിടെ താമസിച്ചിട്ടുപോകാം,' എന്നു പറഞ്ഞു. ഞങ്ങളെല്ലാവരും പഞ്ചവടിയിൽ ഇരിക്കയായിരുന്നു. 'ഇല്ല, ജോലിയുണ്ട്, പോയേ കഴിയൂ,' എന്നു പറഞ്ഞു കേശവൻ.

ഞാനപ്പോൾ ചിരിച്ചുകൊണ്ട് ചോദിച്ചു: 'എന്താ മത്തിക്കുട്ടയുടെ മണമില്ലാതെ ഉറക്കം വരില്ലേന്നോ? ഒരിക്കലൊരു മുക്കുവത്തി ഒരു പൂക്കാരന്റെ വീട്ടിൽ വിരുന്നുകാരിയായി. മീൻ വിറ്റിട്ടു വരികയാണ്; കുട്ട കൈയ്യിലുണ്ട്. പൂക്കളടുക്കിയിരുന്ന മുറി അവൾക്ക് ഉറങ്ങാൻ കൊടുത്തു. രാത്രി വളരെയായിട്ടും പൂക്കളുടെ മണം കാരണം അവൾക്കുറക്കം വന്നില്ല. വീട്ടുകാരി അവളുടെ വിഷമം കണ്ട് ചോദിച്ചു: "എന്താണ് നീ തിരിയുകയും മറിയുകയും ചെയ്യുന്നത്?" അവൾ പറഞ്ഞു: "അറിയില്ലമ്മാ, ഈ പൂവിന്റെ മണംകൊണ്ടാണ് ഉറക്കം വരാത്തത് എന്നു തോന്നുന്നു. എന്റെ മത്തിക്കുട്ട ഒന്നെടുത്തുതരാമോ? അതുണ്ടെങ്കിൽ ഉറക്കം വന്നേയ്ക്കുമെന്നു തോന്നുന്നു." ഒടുവിൽ, മീൻകുട്ട കൊണ്ടുവന്ന് വെള്ളം തളിച്ച് മൂക്കിനടുത്തുവെച്ചു. അവൾ കൂർക്കം വലിച്ച് ഉറങ്ങാനും തുടങ്ങി!'

കഥ കേട്ട് കേശവന്റെ അനുയായികൾ പൊട്ടിച്ചിരിച്ചു. സന്ധ്യയ്ക്കുശേഷം കുളിക്കടവിൽവെച്ച് കേശവൻ ആരാധന നടത്തി. ആരാധന കഴിഞ്ഞ് ഞാൻ കേശവനോടു പറഞ്ഞു: 'നോക്കൂ, ഭഗവാൻതന്നെയാണ് ഒരു രൂപത്തിൽ ഭാഗവതമായ്ത്തീർന്നിരിക്കുന്നത്. അതുകൊണ്ട് വേദം, പുരാണം, തന്ത്രം, ഇവയേയെല്ലാം പൂജിക്കണം. വേറൊരു രൂപത്തിൽ അദ്ദേഹം ഭക്തനായിരിക്കുന്നു. ഭക്തഹൃദയം ഭഗവാന്റെ സ്വീകരണമുറിയാണ്. സ്വീകരണമുറിയിൽ ചെന്നാൽ ഗൃഹനാഥനെ എളുപ്പത്തിൽ കാണാം. അതിനാൽ ഭക്തനെ പൂജിച്ചാൽ ഭഗവാന്റെ പൂജയായി.'

കേശവനും അനുചരന്മാരും ഈവക സംഗതികൾ നന്നേ മനസ്സിരുത്തിക്കേട്ടു. വെളുത്തവാവ്, നാലുപാടും നല്ല നിലാവ്. ഗംഗയുടെ കരയ്ക്ക് കടവിനു മുകളിലുള്ള മുറ്റത്ത് ഞങ്ങളെല്ലാവരും ഇരിക്കുന്നു. ഞാനപ്പോൾ പറഞ്ഞു: "നമുക്കെല്ലാവർക്കും കൂടി, 'ഭാഗവതം ഭക്തൻ, ഭഗവാൻ.' എന്നു ചൊല്ലാം." അപ്പൊഴെല്ലാവരും ഒരേ

digitized by www.sreyas.in

സ്വരത്തിൽ, 'ഭാഗവതം ഭക്തൻ, ഭഗവാൻ.' എന്നു ഏറ്റുചൊല്ലി. ഞാൻ പിന്നെയും പറഞ്ഞു, 'ബ്രഹ്മംതന്നെ ശക്തി, ശക്തിതന്നെ ബ്രഹ്മം.' അവർ പിന്നെയും ഒരുമിച്ച്, 'ബ്രഹ്മംതന്നെ ശക്തി, ശക്തിതന്നെ ബ്രഹ്മം.' എന്നു ചൊല്ലി. ഞാനവരോട് പറഞ്ഞു: "നിങ്ങൾ ബ്രഹ്മം എന്ന് ഏതിനെ പറയുന്നുവോ അതിനെത്തന്നെയാണ് ഞാൻ അമ്മയെന്നു വിളിക്കുന്നത്. 'അമ്മ' എന്നതു വളരെ മധുരമായ പേര്."

എന്നിട്ടു പിന്നെയും 'ഗുരു, കൃഷ്ണൻ, വൈഷ്ണവൻ.' എന്നു ഞാൻ പറഞ്ഞപ്പോൾ, 'മഹാശയാ, അത്രയ്ക്കങ്ങോട്ടു പോവണ്ട. അത്രയ്ക്കായാൽ എല്ലാവരും ഞങ്ങളെ കടുത്ത വൈഷ്ണവരെന്നു കരുതും.' എന്നു കേശവൻ പറഞ്ഞു.

ഞാനിടയ്ക്കിടെ കേശവനോട് പറയാറുണ്ട്. 'നിങ്ങൾ ബ്രഹ്മമെന്നു പറയുന്നതാരെയോ അവനെത്തതന്നെയാണ് ഞാൻ "ശക്തി, ആദ്യാശക്തി" എന്നു പറയുന്നത്. മനോവാക്കുകൾക്ക് അതീതവും നിർഗുണവും നിഷ്ക്രിയവുമായിരിക്കുമ്പോൾ വേദത്തിൽ അവനെ ബ്രഹ്മമെന്നു പറയുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ, അവനെ "ശക്തി, ആദ്യാശക്തി" എന്നൊക്കെ പറയുന്നു.'

ഞാൻ കേശവനോട് പറഞ്ഞു: 'സംസാരത്തിലിരുന്നുകൊണ്ട് ഈശ്വരനെ പ്രാപിക്കുക ബഹുപ്രയാസമാണ്. ഉപ്പിലിട്ടതും, വാളൻപുളിയും, വെള്ളം നിറച്ച കുടവും വെച്ചിരിക്കുന്ന മുറിയിൽ സന്നിപാതജ്വരം പിടിച്ച ഒരു രോഗിയെ കൊണ്ടാക്കിയാൽ, എങ്ങനെ രോഗം മാറും? അതുകൊണ്ട് സാധന ചെയ്യാനായി ഇടയ്ക്കിടെ ഏകാന്തമായ സ്ഥലത്തു പോകണം. തായ്ത്തടി വളർന്നാൽ ആനയേയും തളയ്ക്കാം. എന്നാൽ ഇളംതൈ ആടുമാടുകൾ തിന്നുകളയും.' അതാണു കേശവൻ പ്രസംഗത്തിൽ, 'നിങ്ങൾ പാകം വന്നിട്ട് ലോകത്തിൽ വാഴുവിൻ.' എന്നു പറയാറുള്ളത്.

### അധരൻ, മാസ്റ്റർ, നിത്യായ് മുതലായവർക്ക് ഉപദേശം

ശ്രീരാമ: (ഭക്തന്മാരോട്) നോക്കൂ, കേശവൻ എത്ര വലിയ വിദ്വാൻ! ഇംഗ്ലീഷിൽ പ്രസംഗിക്കാറുണ്ട്. എത്രയോ ആളുകൾ അദ്ദേഹത്തെ ബഹുമാനിച്ചിരുന്നു! വിക്ടോറിയാ രാജ്ഞി ഒപ്പമിരുത്തി അദ്ദേഹത്തോടു സംസാരിച്ചു! എന്നാൽ അദ്ദേഹം ഇവിടെ വരുമ്പോൾ മേലൊന്നും ഇടാതെയാണു വരാറ്. സാധുക്കളെ കാണാൻ പോകുമ്പോൾ എന്തെങ്കിലും കൈയിൽ കൊണ്ടുപോകണം; അതിനാൽ പഴങ്ങളും കൈയിലെടുത്തുകൊണ്ടുവരും. അഹങ്കാരം തീരെയില്ല.

digitized by www.sreyas.in

(അധരനോട്) നോക്കൂ, നീയെത്രയോ വിദ്വാൻ, പോരെങ്കിൽ ഒരു ഡെപ്യൂട്ടി മജിസ്ട്രേട്ടും! എന്നിട്ടും നീയൊരു ചക്കീചങ്കരനാണ്. പോ മുന്നോട്ട്. ചന്ദനവനത്തിനപ്പുറം അതിലും നല്ല സാധനങ്ങളുണ്ട്. വെള്ളിഖനി, അതിനപ്പുറം സ്വർണ്ണഖനി, അതുകഴിഞ്ഞ് ഹീരവും മാണിക്യവും. ഒരു വിറകുവെട്ടുകാരൻ കാട്ടിൽ വിറകുവെട്ടുകയായിരുന്നു. ഒരു ബ്രഹ്മചാരി അവനോടു പറഞ്ഞു: 'മുന്നോട്ടു പോ'

ശ്രീരാമകൃഷ്ണൻ ശിവക്ഷേത്രത്തിന്റെ പടിയിറങ്ങി തിരുമുറ്റത്തുകൂടി മുറിയിലേയ്ക്കു വരികയായിരുന്നു. കൂടെ അധരൻ, മാസ്റ്റർ മുതലായ ഭക്തന്മാരുണ്ട്. ആ സമയത്ത് വിഷ്ണുക്ഷേത്രത്തിലെ പൂജാരി ശ്രീ രാമചാറ്റർജി വന്ന്, മാതൃദേവിയുടെ പരിചാരികയ്ക്ക് വിഷൂചിക പിടിപെട്ടു എന്നറിയിച്ചു.

രാമചാറ്റർജി: (ശ്രീരാമകൃഷ്ണനോട്) ഞാനിതു കാലത്തു പത്തുമണിക്കു പറഞ്ഞതാണ്; പക്ഷേ അവിടുന്ന് അതൊന്നും ശ്രദ്ധിച്ചില്ല.

ശ്രീരാമ: ഞാനെന്താ ചെയ്ക?

രാമചാറ്റർജി: അങ്ങെന്താ ചെയ്ക? രാഖാൽ, ബലരാമൻ ഇവരൊക്കെ ഉണ്ടായിരുന്നു; അവരും ആരുമൊന്നും ചെയ്തില്ല.

മാസ്റ്റർ: കിശോരി മരുന്നുകൊണ്ടുവരാൻ ആലംബസാറിനു പോയിട്ടുണ്ട്.

ശ്രീരാമ: എന്ത്, തനിച്ചോ? മരുന്ന് എവിടുന്നു മേടിക്കും?

മാസ്റ്റർ: കൂടെ വേറാരുമില്ല. ആലംബസാറിൽ കിട്ടും.

ശ്രീരാമ: (മാസ്റ്ററോട്) രോഗിയെ നോക്കുന്നവരോട്, രോഗം കൂടുകയാണെങ്കിൽ എന്തു ചെയ്യണം, കുറഞ്ഞാൽ എന്തു കഴിക്കണം എന്നൊക്കെ പറഞ്ഞുകൊടുക്കൂ.

മാസ്റ്റർ: ചെയ്യാം.

മുമ്പറഞ്ഞ ഭക്തകൾ വന്നു നമസ്കരിച്ചു, അവർ യാത്ര പറഞ്ഞു.

ശ്രീരാമകൃഷ്ണൻ അവരോടു വീണ്ടും പറഞ്ഞു: 'ഞാൻ പറഞ്ഞതുമാതിരി ശിവപൂജ ചെയ്യുക. എന്തെങ്കിലും കഴിച്ചിട്ടേ വരാവൂ, അല്ലെങ്കിൽ എനിക്ക് വിഷമം തോന്നും. ഇനി *സ്നാനയാത്രാ ദിവസം വരാൻ നോക്കൂ.'

* ജ്യൈഷ്ഠമാസത്തിലെ പൗർണ്ണമിദിവസം ജഗന്നാഥസ്നാനത്തെ കൊണ്ടാടുന്ന ഉത്സവം.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ പിന്നെ പടിഞ്ഞാറുവശത്തുള്ള വർത്തുളവരാന്തയിൽ വന്നിരുന്നു. നരേന്ദ്രബാനർജി, ഹരി, മാസ്റ്റർ മുതലായവർ അടുത്തിരുപ്പുണ്ട്. ബാനർജിയുടെ വീട്ടിലെ വിഷമങ്ങളൊക്കെ ഗുരുദേവനറിയാം.

**ഭാര്യ സംസാരകാരണം – ശരണാഗതനാവുക**

ശ്രീരാമ: നോക്കു, *'ഒക്കെയൊരു കൗപീനത്തിനുവേണ്ടി.' എന്തെല്ലാം വിഷമം! കല്യാണം കഴിക്കുന്നു, കുഞ്ഞുകുട്ടികളുണ്ടാകുന്നു; അതിനുവേണ്ടി ഉദ്യോഗം നോക്കണം. സന്ന്യാസി അയാളുടെ കൗപീനത്തെക്കുറിച്ച് വ്യാകുലനാകുന്നു; ഗൃഹസ്ഥന് ഭാര്യയെച്ചൊല്ലി കഷ്ടപ്പാട്. പോരാത്തതിന്, വീട്ടിൽ മറ്റുള്ളവരുമായി സ്വരച്ചേർച്ചയും കാണുകയില്ല. അതുകൊണ്ടു മാറിത്താമസിക്കണം. (ചിരിച്ചുകൊണ്ട്) ചൈതന്യദേവൻ നിത്യാനന്ദനോട് ഒരിക്കൽ പറഞ്ഞു: 'കേൾകേൾ തമ്പീ, നിത്യാനന്ദ, സംസാരിജീവന് ഗതിയൊരുനാളും നാസ്തി.'

മാസ്റ്റർ: (സ്വഗതം) ഒരു പക്ഷേ അവിദ്യാധീനമായ സംസാരത്തിന്റെ കഥയാണ് ഗുരുദേവൻ പറയുന്നത്. അവിദ്യാസംസാരമാണ് ജീവനെ സംസാരത്തിൽ ബന്ധിച്ചുനിർത്തുന്നത്.

മാസ്റ്റർ ഇപ്പോഴും കുടുംബകലഹം കാരണം ഭാര്യയോടൊത്തു വേറെയാണു താമസം.

ശ്രീരാമ: (മാസ്റ്ററെ കാണിച്ചുകൊണ്ട്) ഇവനും, വേറെയാണു താമസം. നിങ്ങൾ രണ്ടുപേരും നല്ലപോലെ ചേരും. ഒരിക്കൽ രണ്ടു പേർ തമ്മിൽ കണ്ടുമുട്ടി. ഒരുവൻ മറ്റവനോടു ചോദിച്ചു: 'നീയാരാ?' 'ഞാനൊരു വിദേശി. നീയോ പിന്നെ?' 'ഞാനൊരു വിരഹി,' എന്ന് ആദ്യത്തവനും. (എല്ലാവരും ചിരിക്കുന്നു.) നല്ല പോലെ ചേരും.

* ശ്രീരാമകൃഷ്ണൻ പറയാറുള്ള ഒരു കഥയാണിത്: ഒരു സന്ന്യാസിയുണ്ടായിരുന്നു. അയാളുടെ ആകെ മുതലു രണ്ടു കൗപീനം. അതൊരെലി കരണ്ടു. എലിയെ ഓടിക്കാൻ അയാളൊരു പൂച്ചയെ വളർത്തി. പൂച്ചയ്ക്കു പാലുകൊടുക്കാൻ ഒരു പശുവിനെ മേടിച്ചു. പശുവിനെ നോക്കാൻ ഒരു വേലക്കാരനെയാക്കി. പശുക്കളുടെ എണ്ണം കൂടി. മെല്ലെ പറമ്പും പാടവും വാങ്ങി. വേലക്കാരുടെ എണ്ണം പെരുകി. അങ്ങനെ ഒരു ജന്മിയായി. ഒടുവിൽ വീടു നോക്കാൻ ഒരു ഭാര്യയെ കൊണ്ടുവരേണ്ടതായ്വന്നു. ഒരു ദിവസം അയാളുടെ പഴയ സ്നേഹിതനായ ഒരു സന്ന്യാസി വന്നു. ഇയാൾക്കു വന്ന മാറ്റം കണ്ട് സ്നേഹിതൻ അത്ഭുതപ്പെട്ടു. ഇതിനുള്ള കാരണം ചോദിച്ചപ്പോൾ അയാൾ പറഞ്ഞു: 'ഒക്കെയൊരു കൗപീനത്തിനുവേണ്ടി.'

digitized by www.sreyas.in

എന്നാൽ, ഈശ്വരനെ ശരണം പ്രാപിക്കുന്നപക്ഷം, പിന്നെ ഭയം വേണ്ട. അദ്ദേഹം രക്ഷിച്ചോളും.

ഹരി: ആട്ടെ, പലർക്കും അദ്ദേഹത്തെ പ്രാപിക്കാൻ ഇത്ര കാല താമസം വരുന്നത് എന്തുകൊണ്ടാണ്?

ശ്രീരാമ: സംഗതിയെന്തെന്നോ? ഭോഗവും കർമ്മവും അവസാനിക്കാതെ വ്യാകുലത വരികയില്ല. വൈദ്യൻ രോഗിയോട് പറയും: 'നേരത്തോട് നേരം കഴിയട്ടെ. എന്നിട്ട് ചില്ലറ മരുന്നുകൊണ്ട് കാര്യം നേരേയാവും.'

നാരദൻ രാമനോടു പറഞ്ഞു: 'രാമ, അവിടുന്ന് അയോദ്ധ്യയിൽ വാഴുന്നു; രാവണവധം എങ്ങനെ നടക്കും? അതിനുവേണ്ടിയാണല്ലോ അവിടുന്ന് അവതാരമെടുത്തിരിക്കുന്നത്.' രാമനരുളി: 'മഹർഷേ, സമയമാവട്ടെ; രാവണന്റെ കർമ്മക്ഷയം വരട്ടെ. അപ്പോളവന്റെ വധത്തിനു വേണ്ടതൊക്കെ തയ്യാറാകും.'*

**തിന്മയുടെ പ്രശ്നവും ഹരിയും–**
**ശ്രീരാമകൃഷ്ണന്റെ വിജ്ഞാനിയുടെ അവസ്ഥ**

ഹരി: ആവട്ടെ, ലോകത്തിൽ ഇത്രയേറെ ദുഃഖമുണ്ടാവാൻ എന്താണു കാരണം?

ശ്രീരാമ: ലോകം ഈശ്വരന്റെ ലീലയാണ്. കളിപോലെ. ഈ ലീലയിൽ സുഖം ദുഃഖം, പുണ്യം പാപം ഇതൊക്കെ പോയാൽ കളി നടക്കുകയില്ല. ഒളിച്ചുകളിയിൽ കിഴവിയെ തൊടണം. എന്നാൽ കളി തുടങ്ങുമ്പോൾതന്നെ കിഴവിയെ തൊട്ടാൽ, കിഴവിയ്ക്കത് ഇഷ്ടമാവില്ല. കളി കുറച്ചുനേരം നടക്കണം എന്നാണ് കിഴവിയുടെ –ഈശ്വരന്റെ– ഇച്ഛ. പിന്നെ,

എണ്ണമില്ലാതുയർന്നീടും പട്ടങ്ങളിലൊന്നോ രണ്ടോ
എണ്ണമത്രേ ചരടറ്റു സ്വതന്ത്രമാകൂ,
അതുകണ്ടു ജഗദംബ, പൊട്ടിച്ചിരിച്ചീടുന്നു നീ–
യതുലിതാനന്ദമതിലനുമോദിപ്പൂ!

അതായത്, തീവ്രതപസ്സിനുശേഷം, ഈശ്വരകൃപഹേതുവായി അദ്ദേഹത്തിന്റെ ദർശനം കിട്ടി ഒന്നോ രണ്ടോ പേർ മുക്തന്മാരായിത്തീരുന്നു. അപ്പോളമ്മ കൈകൊട്ടിയാർക്കുന്നു: 'അതാ, പൊട്ടിപ്പോയി!'

ഹരി: പക്ഷേ ഈ കളിയിൽ നമ്മുടെ പ്രാണൻ പോകും.

* അദ്ധ്യാത്മരാമായണം, അയോദ്ധ്യാകാണ്ഡം

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആരാണ് 'നീ?' പറയൂ, കേൾക്കട്ടെ. ഈശ്വരൻതന്നെയാണ് സർവ്വവും ആയിരിക്കുന്നത് – മായ, ജീവൻ, ജഗത്ത്, ചതുർവ്വിംശതിതത്ത്വങ്ങൾ, എല്ലാം. 'പാമ്പായി വന്നു കടിക്കുന്നേൻ, വിഷഹാരിയായി വന്നതകറ്റുന്നേൻ!' അദ്ദേഹം തന്നെ വിദ്യയും അവിദ്യയും, രണ്ടുമായും വർത്തിക്കുന്നത്. അവിദ്യാമായകൊണ്ട് അജ്ഞാനിയായി വാഴുന്നു. ഗുരുരൂപിയായി വന്ന് വിദ്യാമായകൊണ്ട് അതകറ്റുന്നു.

അജ്ഞാനം, ജ്ഞാനം, വിജ്ഞാനം. ഈശ്വരനേ ഉള്ളൂ, അദ്ദേഹമാണ് കർത്താവ്; ഈശ്വരൻ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നു, എന്നു ജ്ഞാനി കാണുന്നു. സർവ്വവുമായിത്തീർന്നിരിക്കുന്നത് അദ്ദേഹം തന്നെ എന്നു കാണുന്നു വിജ്ഞാനി.

മഹാഭാവം, പ്രേമം, ഉണ്ടായാൽ ഈശ്വരനല്ലാതെ മറ്റൊന്നുമില്ല എന്നു കാണുന്നു. ഭാവത്തിന്റെ മുമ്പിൽ ഭക്തി മങ്ങുന്നു; ഭാവം മൂത്താൽ മഹാഭാവമായിത്തീരുന്നു, പ്രേമമായിത്തീരുന്നു.

(ബാനർജിയോട്) ധ്യാനസമയത്ത് മണിനാദം ഇപ്പൊഴും കേൾക്കുന്നുണ്ടോ?

ബാനർജി: ഉവ്വ്, എന്നും ഈ ശബ്ദം കേൾക്കുന്നുണ്ട്. കൂടാതെ, രൂപദർശനവുമുണ്ട്. മനസ്സൊരിക്കൽ അനുഭവിച്ചുകഴിഞ്ഞാൽ പിന്നെ ഇതൊക്കെ നിന്നുപോകുമോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ശരിയാണ്; മരത്തിന് ഒരിക്കൽ തീയ് പിടിച്ചാൽ അതു പിന്നെ കെടുത്താനാവില്ല. (ഭക്തന്മാരോട്) ഇദ്ദേഹത്തിന് വിശ്വാസത്തെക്കുറിച്ച് പലതും അറിയാം.

ബാനർജി: എനിക്കു വിശ്വാസം വളരെയധികം.

ശ്രീരാമ: എന്തെങ്കിലും ചിലതു പറയൂ.

ബാനർജി: ഗുരു ഒരാൾക്ക് 'മരമണ്ടൻ' എന്ന മന്ത്രം ഉപദേശിച്ചു: എന്നിട്ട്, 'മരമണ്ടനാണ് നിന്റെ ഇഷ്ടദേവൻ' എന്നും പറഞ്ഞു. ശിഷ്യൻ 'മരമണ്ട'മന്ത്രം ജപിച്ച് സിദ്ധനായി.

പുല്ലരിയുന്നവൻ രാമനാമം ജപിച്ച് ഗംഗ കടന്നുപോയി.

ശ്രീരാമ: നിങ്ങളുടെ വീട്ടിലെ സ്ത്രീകളെ ബലരാമന്റെ വീട്ടിലെ സ്ത്രീകളുടെ കൂടെ കൊണ്ടുവരൂ.

ബാനർജി: ബലരാമനാരാണ്?

ശ്രീരാമ: ബലരാമനെ അറിയില്ലേ? ബോസ്പാറയിലാണ് വീട്.

digitized by www.sreyas.in

സരളമായ ആളുകളെ കണ്ടാൽ ശ്രീരാമകൃഷ്ണൻ ആനന്ദതുന്തിലനാവും. ബാനർജി ആൾ അതിസരളൻ. സരളനായതുകൊണ്ട് നിരഞ്ജനനെയും അദ്ദേഹം വളരെ ഇഷ്ടപ്പെടുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ നിരഞ്ജനനെ കാണാൻ പറയുന്നത് എന്തുകൊണ്ടാണ്? അവൻ സത്യമായും സരളനാണോ എന്ന് കണ്ടറിയാൻവേണ്ടി.

# അദ്ധ്യായം നാല്

*1884 മേയ് 25, ഞായറാഴ്ച*

## ശ്രീരാമകൃഷ്ണന്റെ ജന്മോത്സവദിവസം

(വിജയൻ, കേദാരൻ, രാഖാൽ, സുരേന്ദ്രൻ തുടങ്ങിയ ഭക്തന്മാരുടെകൂടെ. പഞ്ചവടീമൂലത്തിൽ ജന്മോത്സവദിവസം വിജയൻ മുതലായവരോടൊത്ത്)

ശ്രീരാമകൃഷ്ണദേവൻ പഞ്ചവടിയിലെ പഴയ വടവൃക്ഷത്തിന്റെ തറയിൽ വിജയൻ, കേദാരൻ, സുരേന്ദ്രൻ, ഭവനാഥൻ, രാഖാൽ തുടങ്ങിയ അനേകം ഭക്തന്മാരോടുകൂടി തെക്കോട്ടും നോക്കി ഇരിക്കുന്നു. ഏതാനും പേർ തറയിൽ ഇരിക്കുന്നുണ്ട്; അധികമാളുകളും തറയ്ക്കുതാഴെ ചുറ്റും നില്ക്കുന്നു. നേരം ഒരു മണി. ശുക്ലപ്രതിപദം.

ശ്രീരാമകൃഷ്ണന്റെ ജന്മദിനം ഫാൽഗുനമാസത്തിലെ ശുക്ലപക്ഷ ദ്വിതീയയാണ്. പക്ഷേ അദ്ദേഹത്തിന്റെ കൈയ്ക്ക് അസുഖമായിരുന്നതുകൊണ്ട് ജന്മോത്സവം ഇതുവരെ നടത്തുകയുണ്ടായില്ല. ഇപ്പോൾ വളരെ ഭേദമുണ്ട്. അതുകൊണ്ടിന്ന് ഭക്തന്മാർ ഉത്സവം കൊണ്ടാടാൻ പോവുകയാണ്.. കീർത്തനം പാടുന്നതിൽ കീർത്തികേട്ട ഒരു ഗായികയുടെ ഗാനങ്ങളുണ്ടാവും.

മാസ്റ്റർ ഗുരുദേവനെ മുറിയിൽ കാണാഞ്ഞ് പഞ്ചവടിയിൽ വന്നപ്പോൾ, ഭക്തന്മാർ സുസ്മേരവദനരായി ആനന്ദത്തോടെ നിൽക്കുന്നതുകണ്ടു. ഗുരുദേവൻ ആൽത്തറയിൽ ഇരിക്കുന്നതു മാസ്റ്റർ കണ്ടില്ല; അദ്ദേഹത്തിന്റെ നേരെ മുമ്പിലാണുതാനും നില്ക്കുന്നത്. മാസ്റ്റർ സംഭ്രമത്തോടെ, 'അദ്ദേഹമെവിടെ' എന്നു ചോദിച്ചു. ഇതുകേട്ട് എല്ലാവരും ഉറക്കെച്ചിരിച്ചു. പെട്ടെന്നു ഗുരുദേവനെ മുന്നിൽക്കണ്ട് മാസ്റ്റർ മഞ്ഞളിച്ചുപോയി; വേഗം നിലത്തുവീണു നമസ്കരിച്ചു. ഗുരുദേവന്റെ ഇടതുവശത്ത് തറമേൽ കേദാരചാറ്റർജിയും വിജയഗോസ്വാമിയും ഇരിപ്പുണ്ട്. ഗുരുദേവൻ പുഞ്ചിരിയും പൊഴിച്ചുകൊണ്ട് തെക്കോട്ട്

digitized by www.sreyas.in

മുഖവുമായി ഇരിക്കുന്നു. കേദാരനും വിജയനും തമ്മിൽ ഈയിടെ അല്പം നീരസത്തിലാണ്; അതിനാൽ കേദാരൻ ബ്രഹ്മസമാജവുമായുള്ള ബന്ധം വേർപെടുത്തിയിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, മാസ്റ്ററോട്) നോക്കൂ, ഞാനവരെ എങ്ങനെ ഇണക്കിയിരിക്കുന്നു!

ശ്രീരാമകൃഷ്ണൻ 1868–ൽ വൃന്ദാവനത്തിൽനിന്നും ഒരു മാധവീലത കൊണ്ടുവന്നു പഞ്ചവടിയിൽ നട്ടുവളർത്തിയിരുന്നു. ഇപ്പോൾ അത് വളരെ വലുതായി. ചെറിയ ചെറിയ കുട്ടികൾ അതിന്മേൽ ചാടിക്കയറി തൂങ്ങുന്നു, ആടുന്നു. ആനന്ദത്തോടെ അതു നോക്കിക്കൊണ്ട് ഗുരുദേവൻ പറഞ്ഞു: 'കുരങ്ങിന്റെ കുട്ടികളെപ്പോലെ! വീണാലും വിടില്ല.' സുരേന്ദ്രൻ തറയുടെ താഴെ നില്ക്കുന്നു. സസ്നേഹം ഗുരുദേവനരുളി: 'വാ മേലേ വാ. ഇങ്ങനെ സുഖമായി കാലു തൂക്കിയിടാം.'

സുരേന്ദ്രൻ മുകളിൽ കയറിയിരുന്നു. ഭവനാഥൻ കോട്ടുമിട്ട് ഇരിക്കുന്നതുകണ്ട് സുരേന്ദ്രൻ ചോദിച്ചു: 'എന്താ ഹേ, ബിലാത്തിക്കു പോവുകയാണോ?' ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'നമ്മുടെ ബിലാത്തി ഈശ്വരന്റെ അടുത്താണ്.' അദ്ദേഹം ഭക്തന്മാരുമായി പല കഥകളും പറഞ്ഞു.

ശ്രീരാമ: ഞാൻ ഇടയ്ക്കിടെ തുണിയൊക്കെ പറിച്ചുകളയും, എന്നിട്ടാനന്ദത്തോടെ ചുറ്റി നടക്കും. ഒരു ദിവസം ശംഭു എന്നോടു പറഞ്ഞു: 'അതാണ് അങ്ങങ്ങനെ നഗ്നനായി നടക്കുന്നതല്ലേ! ബഹുരസമാണ്! ഞാനുമൊരു ദിവസം പരീക്ഷിച്ചുനോക്കി.'

സുരേന്ദ്രൻ: ആപ്പീസിൽനിന്നു മടങ്ങിവന്നു കോട്ടും കാൽസ്രായും ഊരിയിടുമ്പോൾ ഞാൻ അമ്മയോടു പറയും: 'അമ്മേ, എത്ര കെട്ടിൽ കെട്ടിയിട്ടിരിക്കുന്നു ഭവതി എന്നെ?'

**സുരേന്ദ്രന്റെ ആഫീസ് – സംസാരം – അഷ്ടപാശങ്ങളും ത്രിഗുണങ്ങളും**

ശ്രീരാമ: മനുഷ്യനെ ബന്ധിക്കുന്ന എട്ടുപാശങ്ങളുണ്ട്: ലജ്ജ, നിന്ദ, ഭയം, ജാത്യഭിമാനം, സങ്കോചം, ഒളിച്ചുവെയ്ക്കാനുള്ള വാസന – ഇവയൊക്കെ.

ശ്രീരാമകൃഷ്ണൻ പാടാൻ തുടങ്ങി:

ആനന്ദമയീ, ആനന്ദമയീ,
ആനന്ദമയീ, നീയെവിടെ?
എല്ലാറ്റിന്നും ശക്തിയെഴും നീ-
യെന്നുടെയമ്മയിരിയ്ക്കുമ്പോൾ,

digitized by www.sreyas.in

കണ്ണുമിഴിച്ചുമുറക്കമിളച്ചും-
കൊണ്ടിഹ ഞാനും വാഴുമ്പോൾ,
എന്നും ശ്യാമേ, മോഷണമയ്യോ!
എന്നുടെ വീട്ടിൽ നടക്കുന്നു.
ആനന്ദമയീ, ആനന്ദമയീ,
ആനന്ദമയീ, നീയെവിടെ?

അദ്ദേഹം പിന്നെയും പാടി.

പ്രപഞ്ചമേളയിൽ ശ്യാമേ, നാനാതരം പട്ടങ്ങളെ
പറപ്പിച്ചു വിനോദിപ്പൂ ലീലാലോല നീ,
മായതൻ ചരടിൽ കെട്ടിവിട്ട പട്ടങ്ങളെല്ലാമേ
ദൂരെ ദൂരെയുയരുന്നിതാശയാം കാറ്റിൽ......

ശ്രീരാമ: മായാച്ചരടെന്നാൽ ഭാര്യയും മക്കളും. 'വിഷയപ്പശ പുരട്ടി കർക്കശമാക്കീ കയറും.' വിഷയം കാമിനീകാഞ്ചനം.

ശ്രീരാമ: മൂന്നിനേയും വഞ്ചിക്കുക എന്നാൽ ത്രിഗുണങ്ങൾക്ക് അതീതനാവുക. സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങൾ മനുഷ്യനെ അവയ്ക്കധീനമാക്കിയിരിക്കുന്നു. മൂന്നും സോദരന്മാർ. സത്വമിരുന്നാൽ രജസ്സിനെ സഹായത്തിനു വിളിക്കും; രജസ്സുണ്ടെങ്കിൽ തമസ്സിനെ തുണയ്ക്കു വിളിക്കും. ത്രിഗുണങ്ങൾ തസ്കരന്മാരാണ്. തമോഗുണം നശിപ്പിക്കുന്നു, രജോഗുണം ബന്ധിക്കുന്നു. സത്വഗുണം ബന്ധനത്തിൽനിന്നു മോചിപ്പിക്കും എന്നതു ശരിതന്നെ, പക്ഷേ അതിന് ഈശ്വരന്റെ അടുത്തുവരെ കൊണ്ടുപോവാനാവില്ല.

വിജയൻ: (ചിരിച്ചുകൊണ്ട്) സത്വവുമൊരു തസ്കരൻതന്നെ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, സത്വത്തിന് ഈശ്വരസമീപം കൊണ്ടുപോവാനാവില്ല. പക്ഷേ വഴി കാണിച്ചുതരും.

ഭവനാഥൻ: അമ്പ! എന്തൊരു മനോഹരമായ ആശയങ്ങൾ!

ശ്രീരാമ: അതെ, ഇതൊരു ഉത്കൃഷ്ടാശയമാണ്.

ഭക്തന്മാർ ഈവക വാണികൾ കേട്ട് ആനന്ദം കൊണ്ടു.

**കാമിനീകാഞ്ചനത്തെക്കുറിച്ച് ഉപദേശം**

ശ്രീരാമ: ബന്ധനത്തിനുകാരണം കാമിനീകാഞ്ചനമാണ്. കാമിനീകാഞ്ചനംതന്നെയാണ് സംസാരം. കാമിനീകാഞ്ചനംതന്നെയാണ് ഈശ്വരനെ കാണാൻ സമ്മതിക്കാത്തത്.

ഇതുംപറഞ്ഞ് ഗുരുദേവൻ തന്റെ തോർത്തെടുത്ത് മുഖം മറച്ചു. എന്നിട്ടു പറഞ്ഞു: 'ഇപ്പോൾ നിങ്ങൾക്കെന്നെ കാണാനാവുമോ? ഇല്ല, ഇതു മറയ്ക്കുന്നു. ഈ കാമിനീകാഞ്ചനമാകുന്ന മറ നീങ്ങിയാലുടൻ

digitized by www.sreyas.in

സച്ചിദാനന്ദപ്രാപ്തി. ഒന്നു ധരിച്ചോളൂ. ഭാര്യാഭോഗം ത്യജിച്ചവൻ ലോകസുഖം ത്യജിച്ചു! ഈശ്വരൻ അവന് വളരെ അടുത്താണ്.'

ചിലരിരുന്നും ചിലർ നിന്നും നിശ്ശബ്ദമായി ഈ വാക്കുകൾ കേട്ടുകൊണ്ടിരുന്നു.

ശ്രീരാമ: (കേദാരൻ, വിജയൻ മുതലായവരോട്) സ്ത്രീസുഖം വേണ്ടെന്ന് വെച്ചവൻ ലോകസുഖം വേണ്ടെന്നു വെച്ചിരിക്കുന്നു. ഈ കാമിനീകാഞ്ചനം തന്നെയാണ് മറ. നിങ്ങൾക്കൊക്കെ വലിയ കൊമ്പൻമീശയുണ്ട്; എന്നിരുന്നാലും നിങ്ങളും ഇതിനകത്താണ്! അല്ലേ എന്നു പറയിൻ! ഉള്ളുക്കുള്ളെ തെരഞ്ഞുനോക്കിയിട്ടു പറയിൻ!

വിജയൻ: അതെ, അതു വാസ്തവമാണ്.

കേദാരൻ വായും പൂട്ടി മിണ്ടാതിരുന്നു.

ശ്രീരാമ: സകലയാളുകളും സ്ത്രീകളുടെ ചൊൽപ്പടിയിലാണെന്നു ഞാൻ കാണുന്നു. ഞാനൊരിക്കൽ ക്യാപ്റ്റന്റെ വീട്ടിൽ പോയി. അവിടെനിന്ന് രാമന്റെ വീട്ടിൽ പോകണമായിരുന്നു. അതുകൊണ്ട് വണ്ടിവാടക തരാൻ ഞാൻ ക്യാപ്റ്റനോട് പറഞ്ഞു. അയാൾ പോയി ഭാര്യയോട് ചോദിച്ചു! അയാൾക്കു പറ്റിയ പെൺപിറന്നോരും! 'എന്താ സംഗതി? എന്താ സംഗതി?' എന്നവൾ പുലമ്പാൻ തുടങ്ങി. ഒടുവിൽ ക്യാപ്റ്റൻ പറഞ്ഞു: 'അതൊക്കെ രാമൻ തരും.' ഗീത, ഭാഗവതം, വേദാന്തം, സർവ്വവും അവരുടെ മുമ്പിൽ വായും പൊത്തി നിൽക്കുന്നു! (സകലരും ചിരിക്കുന്നു.)

പണവും പറമ്പുമെല്ലാം ഭാര്യയുടെ കൈയ്‌വശം! എന്നിട്ടവൻ പറയുകയും ചെയ്യും, 'എനിക്ക് രണ്ടുരൂപപോലും കൈയിൽ വെച്ചേക്കാൻ മേല – അങ്ങനെയാണ് എന്റെ സ്വഭാവം!'

ഉദ്യോഗം തേടി ഒരാൾ ഒരാപ്പീസിലെത്തി. മേലാവിലെ കീഴിൽ പല ഒഴിവുമുണ്ട്; പക്ഷേ ആരെയും ആക്കുകയില്ല. ഉദ്യോഗാർത്ഥിയോട് ഒരാൾ പറഞ്ഞുകൊടുത്തു, 'ഗോലാപിയെ പിടികൂടിക്കോ, കാര്യം നടക്കും.' ഗോലാപി വല്യേമാന്റെ വെപ്പാട്ടിയാണ്.

### കോട്ട കാണാൻ പോയത് – സ്ത്രീകളും താഴോട്ടുള്ള വഴിയും

ശ്രീരാമ: സ്ത്രീകൾ മൂലം എത്ര താണുപോയി എന്ന് പുരുഷന്മാരറിയുന്നില്ല. ഞാനൊരിക്കൽ കോട്ട കാണാൻ വണ്ടി പിടിച്ചു പോയി. നിരപ്പുള്ള നിരത്തിൽക്കൂടിയാണ് പോകുന്നത് എന്നാണ് കരുതിയത്. അവസാനം നോക്കിയപ്പോൾ കാണാം നാലുനില താഴെയാണ് നിൽപ്പ്! ഇറക്കത്തിലേയ്ക്കുള്ള വഴിയായിരുന്നു!

digitized by www.sreyas.in

ഭൂതം ബാധിച്ചയാൾക്കു താൻ ഭൂതബാധിതനാണ് എന്നറിയാനാവില്ല. 'എനിക്കൊരു കുഴപ്പവുമില്ല, സുഖം.' എന്നു കരുതും അയാൾ.

വിജയൻ: (ചിരിച്ചുകൊണ്ട്) ഒരു മന്ത്രവാദിയെ കിട്ടിയാൽ അയാൾ ബാധ ഒഴിപ്പിച്ചുതരും.

ശ്രീരാമകൃഷ്ണൻ ഇതിനുത്തരം കാര്യമായൊന്നും പറഞ്ഞില്ല. 'അതീശ്വരന്റെ ഇച്ഛ' എന്നുമാത്രം പറഞ്ഞു. അദ്ദേഹം വീണ്ടും സ്ത്രീകളെക്കുറിച്ചുള്ള സംഭാഷണം തുടർന്നു.

ശ്രീരാമ: ഞാൻ ചോദിക്കുന്നവരൊക്കെ, 'എന്റെ ഭാര്യ നല്ലവളാണ്.' എന്നു പറയുന്നു. ഒരുത്തന്റെയെങ്കിലും ഭാര്യ ചീത്തയല്ല. (എല്ലാവരും ചിരിക്കുന്നു.) ഏതുനേരവും കാമിനീകാഞ്ചനത്തിൽ മുഴുകിയിരിക്കുന്നവർക്ക് അതിന്റെ മത്തുകാരണം ഒന്നും നേരേ കാണാനാവുന്നില്ല. ചതുരംഗം കളിക്കുന്നവർക്ക് പലപ്പോഴും ശരിയായ നീക്കം ഏതാണെന്ന് അറിയാൻ കഴിയുന്നില്ല. എന്നാൽ കണ്ടു നിൽക്കുന്നവർക്ക് പലപ്പോഴും അറിയാൻ പറ്റും.

സ്ത്രീ മായാരൂപിണിയാണ്. നാരദൻ രാമനെ സ്തോത്രം ചെയ്തു: 'ഹേ രാമ, പുരുഷന്മാരെല്ലാം അങ്ങയുടെ അംശം, സ്ത്രീകളെല്ലാം അങ്ങയുടെ മായാരൂപിണിയായ സീതയുടെ അംശവും. എനിക്കു വേറൊരു വരവും വേണ്ട. ഇതുമാത്രം അരുളിയാലും: അവിടുത്തെ പാദപദ്മത്തിൽ പരിശുദ്ധഭക്തിയുണ്ടാവാനും, അങ്ങയുടെ ജഗന്മോഹിനിയായ മായയാൽ മോഹിതനാവാതിരിപ്പാനും അനുഗ്രഹിച്ചാലും.'

### ഗിരീന്ദ്രൻ, നഗേന്ദ്രൻ മുതലായവർക്ക് ഉപദേശം

സുരേന്ദ്രന്റെ അനുജൻ ഗിരീന്ദ്രനും ഭ്രാതൃപുത്രന്മാരായ നഗേന്ദ്രപ്രഭൃതികളും വന്നിട്ടുണ്ട്. ഗിരീന്ദ്രൻ ഒരാപ്പീസിൽ പണിയെടുക്കുന്നു. നഗേന്ദ്രൻ വക്കാലത്തിനു പഠിച്ചുകൊണ്ടിരിക്കുന്നു.

ശ്രീരാമ: (ഗിരീന്ദ്രൻമുതൽപേരോട്) ഞാൻ നിങ്ങളോടു പറയട്ടെ, സംസാരത്തിൽ ആസക്തരാവരുത്. നോക്കൂ, രാഖാലിനിപ്പോൾ ജ്ഞാനവും അജ്ഞാനവും എന്താണെന്നു മനസ്സിലായിത്തുടങ്ങി, സദസദ്വിചാരം ചെയ്യാറായി. അതുകൊണ്ട് ഞാനവനോടു പറയുന്നു: 'വീട്ടിൽ പോ. വല്ലപ്പോഴും ഇവിടെയും വാ. രണ്ടുനാൾ തങ്ങ്.'

നിങ്ങൾ തമ്മിൽത്തമ്മിൽ സ്നേഹത്തോടെ ജീവിക്കണം. എന്നാലേ ശ്രേയസ്സു വരൂ; അതുകൊണ്ട് ആനന്ദമായിക്കഴിയാം. യാത്രകളിക്കാർ എല്ലാവരും ഒരേ സ്വരത്തിൽ പാടിയാൽ മാത്രമേ കളി നന്നാവൂ; അപ്പോൾ കേൾക്കുന്നവർക്കും ആഹ്ളാദം തോന്നും.

digitized by www.sreyas.in

മനസ്സേറെയും ഈശ്വരനിൽ നിർത്തുക: ലൗകികകാര്യങ്ങൾ മനസ്സിന്റെ ചെറിയൊരു അംശംകൊണ്ടു ചെയ്യുക.

സാധുവിന്റെ മനസ്സിന്റെ മുക്കാൽഭാഗവും ഈശ്വരനിലായിരിക്കണം; മറ്റു കാര്യങ്ങളിൽ കാൽഭാഗവും. ഈശ്വരകഥയിൽ സാധു വളരെ ജാഗരൂകനായിരിക്കണം. പാമ്പിന്റെ വാലിൽ ചവിട്ടിയാൽ പിന്നെ രക്ഷയില്ല. വാലിന്മേൽ അതിനു വല്ലാത്ത ശൗര്യമാണ്, അതുപോലെ, സാധുവിന്റെ ഈശ്വരവിചാരത്തിന് വിഘ്നമേർപ്പെട്ടാൽ ജീവിതമാകെ തകരാറിലാവും.

പഞ്ചവടിയിൽ ഗായികയുടെ കീർത്തനം. പെട്ടെന്നു കാറ്റും മഴയും. ശ്രീരാമകൃഷ്ണൻ മൂളിമരച്ചോട്ടിലേയ്ക്കു പോകുമ്പോൾ സിന്തിയിലെ ഗോപാലനോട് കുടയുടെ കാര്യം പറഞ്ഞേൽപ്പിച്ചിട്ടാണു പോയത്. 'കുട മുറിയിൽ കൊണ്ടുവെയ്ക്കണം, എന്നദ്ദേഹം പറഞ്ഞിട്ടാണ് പോയത്.' എന്ന് ഗോപാലൻ മാസ്റ്ററോട് പറഞ്ഞു. പഞ്ചവടിയിൽ കീർത്തനത്തിനുള്ള ഏർപ്പാടുകളൊക്കെ ആയി. ഗുരദേവൻ വന്നിരുന്നു. പാട്ടുകാരി പാടാൻ തുടങ്ങി. ഭക്തന്മാർ നാലുപാടും; ചിലരിരിക്കുന്നു, ചിലർ നിൽക്കുന്നു.

കഴിഞ്ഞ ശനിയാഴ്ച അമാവാസ്യയായിരുന്നു, ജ്യൈഷ്ഠമാസം. ഇതിനിടെ മഴക്കാർ കയറിത്തുടങ്ങി. പെട്ടെന്ന് കാറ്റും മഴയും ആരംഭിച്ചു. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് മുറിയിലേയ്ക്കു മടങ്ങി. കീർത്തനം മുറിയിൽ മതിയെന്നു തീർച്ചയാക്കി.

ശ്രീരാമ: (ഗോപാലനോട്) കുട കൊണ്ടുപോന്നോ?

ഗോപാലൻ: ഇല്ല, പാട്ടുകേട്ട് അക്കാര്യം മറന്നുപോയി.

കുട പഞ്ചവടിയിൽ കിടപ്പുണ്ടായിരുന്നു. ഗോപാലൻ അതെടുക്കാൻ ഓടി.

ശ്രീരാമ: എനിക്കാണെങ്കിൽ വല്ലാത്ത മറവി. എന്നാലും ഇത്രമാത്രം ഇല്ല. രാഖാലിനും അങ്ങനെതന്നെ. ഒരിടത്തേയ്ക്കു ക്ഷണിച്ചിട്ടുള്ള തീയതി പതിമ്മൂന്നിന് അവൻ പതിനൊന്നു എന്നു പറഞ്ഞു. ഗോപാലനോ? അവൻ ഗോ-പാലൻ! (എല്ലാവരും ചിരിക്കുന്നു.)

പൊൻപണിക്കാരുടെ കഥയിലുണ്ട്: ഒരുത്തൻ പറയും, 'കേശവാ,' വേറൊരാൾ, 'ഗോപാല.' പിന്നൊരുത്തൻ, 'ഹരി.' മറ്റൊരുത്തൻ 'ഹര.' എന്നും. ഇവിടെ ഗോപാലൻ എന്നുവെച്ചാൽ കാലികളുടെ പാലൻ എന്നും കാലികളുടെ കൂട്ടം എന്നുമാണർത്ഥം. (എല്ലാവരും ചിരിക്കുന്നു.)

digitized by www.sreyas.in

സുരേന്ദ്രൻ ഗോപാലനെ ഉദ്ദേശിച്ച് സന്തോഷത്തോടെ, 'തട്ടാൻ എവിടെ?' എന്നു ചോദിച്ചു.

**വിജയാദിഭക്തരോടൊത്തു സങ്കീർത്തനാനന്ദത്തിൽ**

ഗായിക ഗൗരാംഗസന്ന്യാസത്തെക്കുറിച്ചു പാടുന്നു; ഇടയ്ക്കിടെ സ്വന്തമായി ചില ശീലുകൾ ചേർത്തു പാടുന്നു.

ഗൗരാംഗന്റെ സന്ന്യാസകഥ കേട്ട് ശ്രീരാമകൃഷ്ണൻ എഴുന്നേറ്റുനിന്ന് സമാധിയിൽ മുഴുകി. ആ സമയം ഭക്തന്മാർ അദ്ദേഹത്തിന്റെ കഴുത്തിൽ മാല ചാർത്തി. ഗുരുദേവൻ വീണുപോകാതെ ഭവനാഥനും രാഖാലും താങ്ങിപ്പിടിച്ചിരുന്നു. ഗുരുദേവൻ ഉത്തരാഭിമുഖനായി നിലകൊള്ളുന്നു. വിജയൻ, കേദാരൻ, രാമൻ, മാസ്റ്റർ, മനോമോഹനൻ, ലാട്ടു തുടങ്ങിയ ഭക്തന്മാർ അദ്ദേഹത്തെ ചുറ്റി നിൽക്കുന്നു. സാക്ഷാൽ ചൈതന്യദേവൻതന്നെ എഴുന്നള്ളിവന്നു ഭക്തന്മാരോടൊത്ത് ഹരിനാമമഹോത്സവം നടത്തുകയോ!

**ശ്രീകൃഷ്ണൻതന്നെ അഖണ്ഡസച്ചിദാനന്ദം**

അൽപാൽപമായി സമാധി അഴിഞ്ഞു. ശ്രീരാമകൃഷ്ണൻ സച്ചിദാനന്ദകൃഷ്ണനുമായി സംഭാഷണം ചെയ്യുന്നു. 'കൃഷ്ണ, കൃഷ്ണ,' എന്ന് ഇടയ്ക്കിടെ ഉച്ചരിക്കുന്നു. ചിലപ്പോൾ ആവേശംകൊണ്ട് വ്യക്തമായി ഉച്ചരിക്കാൻ കഴിയുന്നില്ല. അദ്ദേഹമരുളി: 'കൃഷ്ണ, കൃഷ്ണ, കൃഷ്ണ, കൃഷ്ണ, സച്ചിദാനന്ദ, ഈയിടെ അവിടുത്തെ രൂപം ഞാൻ കാണുന്നില്ല! അങ്ങയെ ഞാനിപ്പോൾ അകത്തും പുറത്തും കാണുന്നു. ജീവനും ജഗത്തും ചതുർവ്വിംശതിതത്ത്വങ്ങളും, സർവ്വവും അവിടുന്നുതന്നെ. മനസ്സും ബുദ്ധിയുമെല്ലാം അവിടുന്ന്! ഗുരുപ്രണാമത്തിൽ ഇങ്ങനെയുണ്ട്:

അഖണ്ഡമണ്ഡലാകാരം വ്യാപ്തം യേന ചരാചരം
തത്പദം ദർശിതം യേന തസ്മൈ ശ്രീഗുരവേ നമഃ

(സർവ്വചരാചരങ്ങളിലും വ്യാപിച്ച് അഖണ്ഡാകാരമായി വർത്തിക്കുന്ന സർവ്വേശ്വരന്റെ പദപല്ലവങ്ങളെ കാണിച്ചുതന്ന ശ്രീഗുരുവിനായ്ക്കൊണ്ടു നമസ്കാരം.)

അങ്ങുതന്നെ അഖണ്ഡം: സർവ്വചരാചരങ്ങളിലും വ്യാപിച്ചു വാഴുന്നതും അവിടുന്നുതന്നെ. ആധാരവുമങ്ങ്, ആധേയവുമങ്ങ്. പ്രാണൻ കൃഷ്ണൻ, മനം കൃഷ്ണൻ, ബുദ്ധി കൃഷ്ണൻ, ആത്മാ കൃഷ്ണൻ, ഹേ ഗോവിന്ദ, നീ താൻ മമ പ്രാണൻ, മമ ജീവൻ!'

വിജയനും ആവേശഭരിതനായി. ഗുരുദേവൻ ചോദിച്ചു: 'എന്തപ്പാ, നിനക്കും ബോധക്കേടു പിടിച്ചോ?'

വിജയൻ: (സവിനയം) ഇല്ല.

digitized by www.sreyas.in

ഗായിക പിന്നെയും പാടുന്നു. അന്ധമാക്കുന്ന ഭഗവത്പ്രേമത്തെക്കുറിച്ച് അവർ സ്വന്തമായി ഇങ്ങനെ ചേർത്തുപാടി:

പ്രാണനാഥ, നിന്നെ രാവും പകലുമെൻമനസ്സിന്റെ
കോണിലുള്ളൊരറയിൽ ഞാൻ വെച്ചു പൂജിപ്പൂ.

ഗുരുദേവൻ വീണ്ടും സമാധിസ്ഥൻ! കേടുവന്ന കൈയ് ഭവനാഥന്റെ തോളിൽ. അദ്ദേഹത്തിന് അല്പം ബാഹ്യബോധം വന്നപ്പോൾ ഗായിക പിന്നെയും ചമച്ചുചൊല്ലി.

എല്ലാം വെടിഞ്ഞു ഭവാനെബ്ഭജിപ്പവ-
ന്നല്ലലിന്നില്ലൊരു കാരണമെൻ പ്രഭോ.

ശ്രീരാമകൃഷ്ണൻ ഗായികയെ നമസ്കരിച്ചിട്ട് പാട്ടു കേൾക്കാനിരുന്നു. ഇടയ്ക്കിടെ ഭാവാവിഷ്ടൻ. ഗായിക പാട്ടു നിർത്തി. ഗുരുദേവൻ സംഭാഷണം തുടങ്ങി.

**ഭഗവത്പ്രേമത്താൽ ദേഹവും ലോകവും വിസ്മൃതം**

ശ്രീരാമ: (വിജയാദിഭക്തന്മാരോട്) പ്രേമമെന്നാലെന്താണ്? ഈശ്വരനിൽ പ്രേമമുണ്ടാകുന്നവർ, ലോകത്തെ മറക്കുന്നു; അത്രമാത്രമല്ല, എത്രയോ പ്രിയപ്പെട്ട സ്വന്തം ദേഹം കൂടി മറക്കുന്നു. ചൈതന്യദേവന് അതുണ്ടായി.

പ്രേമമെന്നാലെന്ത് എന്ന് ഗുരുദേവൻ ഒരു പാട്ടുപാടി മനസ്സിലാക്കിക്കൊടുത്തു.

അന്നാളന്നാളെന്നു വരും ഹാ!
അന്നാളന്നാളെന്നു വരും?
ലൗകികസുഖശതലോഭങ്ങൾ
ആകെയകന്നെൻ ഹൃദയാന്തം

പാവനമാകും നാമജപത്താൽ
ഭാവസ്പന്ദിതമാകുമ്പോൾ
പുളകച്ചാർത്തടിമുടിയെൻ മെയ്യിൽ
മുളപൊട്ടീടും ദിനമെങ്ങോ?

അന്നാളന്നാളെന്നു വരും ഹാ! അന്നാളന്നാ......

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റുനിന്ന് നൃത്തം ചെയ്യാൻ തുടങ്ങി. ഭക്തന്മാരും കൂടെ നൃത്തം വെച്ചു. ഗുരുദേവൻ മാസ്റ്ററുടെ കൈയ്ക്കു പിടിച്ചുവലിച്ച് നൃത്തവൃത്തത്തിനകത്താക്കി.

നൃത്തം വെച്ചുവെച്ച് വീണ്ടും സമാധിയിൽ! ചിത്രാർപ്പിതനെപ്പോലെ നിലകൊള്ളുന്നു. സമാധി ഭഞ്ജിക്കാനായി കേദാരൻ സ്തോത്രം ചൊല്ലി.

digitized by www.sreyas.in

ഹൃദയകമലമദ്ധ്യേ നിർവ്വിശേഷം നിരീഹം
ഹരിഹരവിധിവേദ്യം യോഗിഭിർധ്യാനഗമ്യം
ജനനമരണഭീതിഭ്രംശി സച്ചിത്സ്വരൂപം
സകലഭുവനബീജം ബ്രഹ്മചൈതന്യമീഡേ.

(ഹരിഹരവിധിവേദ്യമായി, യോഗികളാൽ ധ്യാനംകൊണ്ട് അറിയപ്പെടുന്നതായി, ജനിമൃതിഭയഹരമായി, ജഗത്ക്കാരണമായി, നിർവ്വിശേഷവും നിഷ്ക്രിയവുമായി, സച്ചിത്സ്വരൂപമായി ഹൃത്കമലത്തിൽ വാഴുന്ന ബ്രഹ്മചൈതന്യത്തെ ഞാൻ വാഴ്ത്തുന്നു.)

ക്രമേണ സമാധി ഉണർന്നു. ശ്രീരാമകൃഷ്ണൻ ഇരുന്നുകൊണ്ട് നാമകീർത്തനം ചെയ്തു: 'ഓം സച്ചിദാനന്ദ ഗോവിന്ദ, ഗോവിന്ദ, ഗോവിന്ദ, യോഗമായാ, ഭാഗവതം, ഭക്തൻ, ഭഗവാൻ!'

നൃത്തകീർത്തനങ്ങൾ നടന്ന സ്ഥലത്തെ പാദധൂളിയെടുത്തു ഗുരുദേവൻ ശിരസ്സിലണിഞ്ഞു.

**സന്ന്യാസിയുടെ കഠിനവ്രതം; ലോകശിക്ഷണം**

ശ്രീരാമകൃഷ്ണൻ ഗംഗയുടെ വക്കത്തുള്ള വർത്തുളവരാന്തയിൽ ഇരിക്കുന്നു. കൂടെ വിജയൻ, ഭവനാഥൻ, മാസ്റ്റർ, കേദാരൻ മുതലായ ഭക്തന്മാർ. ഗുരുദേവൻ ഇടയ്ക്കിടെ, 'ഹാ കൃഷ്ണ ചൈതന്യ!' എന്നു പറയുന്നു.

ശ്രീരാമ: (വിജയാദി ഭക്തന്മാരോട്) മുറിയ്ക്കകത്ത് എത്ര ഹരിനാമകീർത്തനം നടന്നു! അതാണു മുറിയ്ക്കകം ഇത്ര സാന്ദ്രമായിരിക്കുന്നത്.

ഭവനാഥൻ: പിന്നെ സന്ന്യാസത്തിന്റെ കാര്യവും!

ശ്രീരാമ: ആഹാ, എന്തൊരു ഭാവം!

ഇതും പറഞ്ഞ് അദ്ദേഹം പാടാൻ തുടങ്ങി:

പ്രേമപീയൂഷം കുടം കണക്കായി
തൂമയിലെന്നുമേ തൂകിയിട്ടിന്നും,
ഗൗരാംഗരാജനാമപ്രേമസിന്ധു
പാരം നിറഞ്ഞു തുളുമ്പിനില്ക്കുന്നു.
മാടിവിളിയ്ക്കുന്നു ലോകരെ 'നിത്തായ്'
'ഓടിവരുവിൻ നുകരുവാൻ വേഗം,
ഗൗരാംഗചന്ദ്രനിൽനിന്നു പൊഴിയും
നേരറ്റ ദിവ്യമാം പ്രേമപീയൂഷം.'
ആമഗ്നമാകുന്നു ശാന്തിപുരം ഹാ!
പ്രേമാമൃതത്തിന്റെ പുണ്യതീർത്ഥത്തിൽ
അമ്പേ നദിയാ മുഴുകിനിന്നല്ലോ
മുമ്പേ താനിബ്ഭക്തിജാഹ്നവി തന്നിൽ.

digitized by www.sreyas.in

*ഈ ശാന്തിപുരം മുങ്ങുന്നു, നദിയാ പ്രേമനദിയിൽ മുങ്ങിപ്പോയി.

ശ്രീരാമ: (വിജയൻ മുതൽപേരോട്) ഗായിക പറഞ്ഞതു ശരിയാണ്. 'സന്ന്യാസി നാരിയെ നോക്കരുത്.' ഇതാണു സന്ന്യാസിയുടെ ധർമ്മം. എന്തൊരാദർശം!

വിജയൻ: വാസ്തവം.

ശ്രീരാമ: സന്ന്യാസിയെക്കണ്ടാണ് മറ്റെല്ലാവരും പഠിക്കുന്നത്; അതുകൊണ്ടാണ് ഇത്ര കഠിനനിയമം! കറുത്ത ആടിനെ ദേവിക്ക് ബലികൊടുക്കണമെന്നുണ്ട്. എന്നാൽ ചെറിയ ഒരു മുറിവെങ്കിലും ഉണ്ടെങ്കിൽ ബലിക്കു പറ്റില്ല. സന്ന്യാസിക്ക് സ്ത്രീസംഗമേ പാടില്ല; സ്ത്രീകളുമായി വർത്തമാനം പറയുകപോലും അരുത്.

വിജയൻ: കൊച്ചുഹരിദാസൻ ഒരു ഭക്തസ്ത്രീയോട് സംഭാഷണം ചെയ്തു. അതുകാരണം ചൈതന്യദേവൻ ഹരിദാസനെ പറഞ്ഞയച്ചു.

ശ്രീരാമ: കാമിനിയും കാഞ്ചനവും ഉള്ള സന്ന്യാസി, ദുർഗ്ഗന്ധം വമിക്കുന്ന സുന്ദരിയെപ്പോലെയാണ്. ദുർഗ്ഗന്ധം കാരണം സൗന്ദര്യം പാഴിലാകുന്നു. ഒരിക്കലൊരു മാർവാറിഭക്തൻ എന്റെ പേരിൽ പണം എഴുതിത്തരാൻ നോക്കി; മഥുരൻ വസ്തു എഴുതിവെയ്ക്കാനും ശ്രമിച്ചു. എനിക്കതു രണ്ടും സ്വീകരിക്കാനായില്ല. സന്ന്യാസിക്കുള്ള നിയമം വളരെ കഠിനംതന്നെ. സന്ന്യാസിയുടെ വേഷം എടുത്തു കഴിഞ്ഞാൽ ശരിക്കും സന്ന്യാസിയുടെ മാതിരിതന്നെ കാര്യങ്ങൾ നടത്തണം. നാടകത്തിൽ രാജാവിന്റെ വേഷം കെട്ടുന്നവൻ രാജാവിന്റെയും, മന്ത്രിയുടെ ഭാഗമെടുക്കുന്നവൻ മന്ത്രിയുടെയും ഭാഗം അഭിനയിക്കുന്നതു കണ്ടിട്ടില്ലേ?

ഒരു നടൻ ഒരു സന്ന്യാസിയുടെ വേഷമണിഞ്ഞു. പണക്കാർ അയാൾക്കൊരു പണക്കിഴി കൊടുക്കാനൊരുങ്ങി. അയാൾ വേണ്ടെന്നും പറഞ്ഞു നടന്നു. പണം തൊടുകയേ ഇല്ല. കുറച്ചുനേരം കഴിഞ്ഞ് മെയ്യും കൈയ്യും കഴുകി സ്വന്തം തുണിയുമുടത്തുവന്നു. എന്നിട്ടു പറഞ്ഞു. 'തരാൻ തുടങ്ങിയതു ഇപ്പോൾ തരിൻ.' സന്ന്യാസി വേഷത്തിലായിരുന്നപ്പോൾ പണം തൊടാൻപോലും കഴിഞ്ഞില്ല. ഇപ്പോൾ നാലണ കൊടുത്താലും മതി.

എന്നാൽ പരമഹംസാവസ്ഥയിൽ ഒരു ബാലനെപ്പോലെ ആയിത്തീരും. അഞ്ചുവയസ്സായ ഒരു കുട്ടിക്ക് സ്ത്രീപുരുഷഭേദബുദ്ധി

* ശാന്തിപുരവും നദിയയും ചൈതന്യദേവന്റെ ജീവിതത്തോട് ബന്ധപ്പെട്ട സ്ഥലങ്ങൾ

digitized by www.sreyas.in

ഇല്ല. എന്നിരുന്നാലും ലോകശിക്ഷണത്തിനായി സൂക്ഷിക്കണം.

ശ്രീ കേശവസേനനിൽക്കൂടി ലോകശിക്ഷണം ഉണ്ടാവാഞ്ഞതെന്തുകൊണ്ട്? അദ്ദേഹം കാമിനീകാഞ്ചനത്തിനകത്തായിരുന്നു. അതുകൊണ്ട് ലോകശിക്ഷണത്തിന് വിഘാതം നേരിട്ടു. ഗുരുദേവൻ ഇക്കാര്യമരുളന്നു.

ശ്രീരാമ: അവൻ – ആരെന്നു മനസ്സിലായോ?

വിജയൻ: ഉവ്വ്.

ശ്രീരാമ: ഇങ്ങും അങ്ങും പാർക്കാൻ പോയതുകൊണ്ട് അത്രയ്ക്കൊന്നും നേടാൻ കഴിഞ്ഞില്ല.

**ശ്രീചൈതന്യദേവൻ എന്തിന് സംസാരം ത്യജിച്ചു?**

വിജയൻ: ചൈതന്യദേവൻ നിത്യാനന്ദനോട് പറഞ്ഞു: ‘നിത്തായ്, ഞാൻ സംസാരം ത്യജിക്കാത്തപക്ഷം ലോകത്തിന് മംഗളം ഉണ്ടാവില്ല. സകലരും എന്നെക്കണ്ട് സംസാരികളായി കഴിയും. കാമിനീകാഞ്ചനം വെടിഞ്ഞ്, മനം മുഴുവൻ ഹരിപാദപദ്മത്തിൽ ഉറപ്പിക്കാൻ ആരും ശ്രമിക്കയില്ല.’

ശ്രീരാമ: ജനങ്ങൾക്ക് മാതൃക കാണിച്ചുകൊടുക്കാൻവേണ്ടിയാണ് ചൈതന്യദേവൻ സംസാരമുപേക്ഷിച്ചത്.

സാധുസന്ന്യാസിമാർ സ്വന്തം ശ്രേയസ്സിനുവേണ്ടി കാമിനീകാഞ്ചനം വെടിയണം. സ്വയം നിർലിപ്തനാണെന്നുവന്നാൽപ്പോലും അന്യർക്ക് ദൃഷ്ടാന്തത്തിനുവേണ്ടി കാമിനീകാഞ്ചനം അടുത്തു വെച്ചേക്കരുത്.. സന്ന്യാസി, സർവ്വത്യാഗി, ജഗദ്ഗുരു! അവരെ കാണുമ്പോഴാണ് ആളുകൾക്ക് ആദ്ധ്യാത്മികാവേശം ഉണ്ടാകുന്നത്.

അന്തിയോടടുത്തു. ഭക്തന്മാർ നമസ്കരിച്ച് യാത്ര പറഞ്ഞു. വിജയൻ കേദാരനോട് പറഞ്ഞു: ‘ഇന്നു കാലത്ത് ധ്യാനിക്കുമ്പോൾ ഞാനങ്ങയെ കണ്ടു – ഗൗരവമായി കൈയ്യും വീശി പോകുന്നു; വേറാരുമില്ല.’

digitized by www.sreyas.in

# ഇരുപത്തൊന്നാം ഭാഗം

# ശ്രീ സുരേന്ദ്രന്റെ ഗൃഹത്തിലെ ഉത്സവം

## അധ്യായം ഒന്ന്

*1884 ജൂൺ 15, ഞായറാഴ്ച*

ഇന്നു ശ്രീരാമകൃഷ്ണൻ സുരേന്ദ്രന്റെ ഉദ്യാനത്തിൽ സമാഗതനായി. കൃഷ്ണഷഷ്ഠീതിഥി. ഗുരുദേവൻ കാലത്ത് ഒമ്പതുമണിമുതൽ ഭക്തന്മാരുമായി ആനന്ദിക്കുകയായിരുന്നു.

സുരേന്ദ്രന്റെ ഗൃഹം കല്ക്കത്തയ്ക്കടുത്ത് കാങ്കൂർഗാഛി എന്ന ഗ്രാമത്തിലാണ്. ഇതിനടുത്താണ് രാമന്റെ ഉദ്യാനഗൃഹം. അവിടെ ആറു മാസം മുമ്പ് ഗുരുദേവൻ വന്നിരുന്നു. ഇന്ന് സുരേന്ദ്രന്റെ വീട്ടിൽ മഹോത്സവം നടക്കുന്നു.

കാലത്തുമുതലേ സങ്കീർത്തനം ആരംഭിച്ചിരിക്കുന്നു. ഗായകർ കണ്ണന്റെ ബാലലീലകൾ പാടി; ഗോപികളുടെ പ്രേമവും, ശ്രീകൃഷ്ണവിരഹംമൂലം രാധയ്ക്കേർപ്പെട്ട ശോകദശയും എല്ലാം വർണ്ണിക്കപ്പെട്ടു. ശ്രീരാമകൃഷ്ണൻ വീണ്ടും വീണ്ടും ഭാവാവിഷ്ടനായി. ഭക്തന്മാർ ഉദ്യാനഗൃഹത്തിലെ വലിയ ഹാളിൽ വരിവരിയായി നിൽക്കുന്നു.

ഉദ്യാനഗൃഹത്തിലെ പ്രധാനഹാളിൽ സങ്കീർത്തനം നടക്കുന്നു. മുറിയുടെ തറയിൽ പരവതാനി വിരിച്ച് അതിന്മേൽ ഒരു വെളുത്ത വിരിപ്പും വിരിച്ചിട്ടുണ്ട്. അങ്ങിങ്ങ് ഏതാനും ഉരുണ്ട തലയിണകളും വെച്ചിരിക്കുന്നു. ഈ മുറിയുടെ കിഴക്കും പടിഞ്ഞാറും ഓരോ മുറിയും, തെക്കും വടക്കും ഓരോ വരാന്തയും ഉണ്ട്. ഉദ്യാനഗൃഹത്തിന്റെ മുൻവശത്ത്, അതായത് തെക്കുഭാഗത്തു പടുത്തുകെട്ടിയ കടവുള്ള ഒരു നല്ല കുളം. വീടിനും കുളക്കടവിനും ഇടയ്ക്ക് കിഴക്കു പടിഞ്ഞാറായി ഉദ്യാനപാത. വഴിയുടെ ഇരുവശത്തും പൂമരങ്ങളും ചെടികളും. വീടിന്റെ കിഴക്കു വശത്തുകൂടി, കിഴക്കുനിന്നും വടക്കേ പടി വരെ വേറൊരു പാതയുണ്ട്. ചുവന്ന സുർക്കി വിരിച്ച പാത. അതിന്റെയും ഇരുവശങ്ങളിലും പലതരം പൂച്ചെടികളും മരങ്ങളും. പടിയുടെ അടുത്ത്, വഴിക്കു കിഴക്കുമാറി വേറൊരു കടവുകെട്ടി

digitized by www.sreyas.in

ട്ടിയ കുളം. ഗ്രാമത്തിലെ സാധാരണക്കാർ ഇത് കുളിക്കാനും കുടിക്കാനും ഉപയോഗിക്കുന്നു. വീടിന്റെ പടിഞ്ഞാറുവശത്തും നടപ്പാതയുണ്ട്. ആ പാതയുടെ തെക്കുപടിഞ്ഞാറായിട്ടാണ് അടുക്കള. ഇന്നിവിടെ വലിയ പുക. ഗുരുദേവനും ഭക്തന്മാർക്കും ഇന്നിവിടെയാണ് ഊണ്. സുരേശനും രാമനും എപ്പോഴും മേലന്വേഷണം നടത്തിക്കൊണ്ടിരിക്കുന്നു. വീടിന്റെ വരാന്തയിലും ഭക്തന്മാർ കൂടിയിട്ടുണ്ട്. ചിലരൊക്കെ ഒറ്റയ്ക്കോ കൂട്ടുകാരോടൊന്നിച്ചോ ആദ്യം പറഞ്ഞ കുളത്തിന്റെ കരയ്ക്കു നടന്നുകൊണ്ടിരിക്കുന്നു. ചിലർ കല്പടയിലിരുന്നു വിശ്രമിക്കുന്നു.

കീർത്തനം നടക്കുന്നു. സങ്കീർത്തനമുറിയിൽ ഭക്തന്മാരുടെ തിരക്കായി. ഭവനാഥൻ, നിരഞ്ജനൻ, രാഖാൽ, സുരേന്ദ്രൻ, രാമൻ, മാസ്റ്റർ, മഹിമാചരണൻ, മണിമല്ലികൻ മുതലായി പലരും അടുത്തിരിപ്പുണ്ട്. അനേകം ബ്രഹ്മസമാജാംഗങ്ങളും ഉണ്ട്.

ശ്രീകൃഷ്ണന്റെ വൃന്ദാവനലീലാസംബന്ധമായ ഗാനങ്ങൾ നടക്കുന്നു. ഗായകർ ആദ്യം ഗൗരാംഗനെക്കുറിച്ചു പാടി. ഗൗരാംഗൻ സന്ന്യാസം സ്വീകരിച്ചു; കൃഷ്ണപ്രേമത്താൽ ഉന്മത്തനായിത്തീർന്നു. അദ്ദേഹം പ്രേമഭാജനത്തെയും തേടി പരിവ്രാജകനായി പുറപ്പെട്ടു. നവദ്വീപിലെ ഭക്തന്മാർ അദ്ദേഹത്തെ കാണാഞ്ഞ് കാതരരായി അഴലുന്നു. ഗായകർ അതു പാടി.

'ഗൗരാ, ഗൗരാ, തിരികെ വരൂ,
നദിയാനാടു വിളിക്കുന്നു.
ഓടി വരൂ ഓടിവരൂ,
മംഗളദർശനമൊന്നു തരൂ.'

അനന്തരം രാധയുടെ വിരഹത്തെ വിവരിക്കുന്ന പാട്ടു പാടി.

അവതാരപുരുഷനായ ശ്രീകൃഷ്ണൻ ബാല്യകാലം ഒരു ഗോപബാലനായിട്ട് വൃന്ദാവനത്തിലാണ് കഴിച്ചുകൂട്ടിയത്. അദ്ദേഹം യമുനാതീരത്തിലെ പുൽത്തകിടികളിൽ കാലിമേച്ചു. പുല്ലാങ്കുഴലൂതി. ഗോപികമാർക്ക് ആ അലൗകികാകർഷണം താങ്ങാനായില്ല. കണ്ണന്റെ കുഴൽവിളി കേട്ടാൽ വല്ലവിമാർ വീട്ടുവേലകളെല്ലാം വിട്ടെറിഞ്ഞ് യമുനാകുലത്തിലെത്തുകയായി. അവരുടെ കൃഷ്ണരാഗം കുടുംബരാഗത്തെയെല്ലാം അറത്തു. ബന്ധുക്കളുടെ തർജ്ജനങ്ങൾക്കോ ബഹുജനങ്ങളുടെ പരിവാരങ്ങൾക്കോ അവരെ കൃഷ്ണാന്തികത്തിൽ നിന്നും പിന്തിരിപ്പിക്കാൻ കഴിഞ്ഞില്ല. ഗോപികളുടെ കൃഷ്ണപ്രേമത്തിൽ കാമത്തിന്റെ ഗന്ധമേയില്ല. ഇരുമ്പിനു കാന്തത്തോടെന്ന പോലെ പവിത്രഹൃത്തിന് പ്രാണനാഥനോട് സ്വാഭാവികമായുണ്ടാകുന്ന പ്രേമമായിരുന്നു അത്. ഭഗവാൻ ഭാഗവത

digitized by www.sreyas.in

കാരൻ ഇതിനെ ഒരു നാരിക്കു തന്റെ കാമുകനോടു തോന്നുന്ന അദമ്യമായ ആകർഷണത്തോടാണുപമിക്കുന്നത്. ആ പ്രേമപ്രവാഹത്തിന്റെ മുമ്പിൽ മാനവനും മാധവനും തമ്മിലുള്ള വിലങ്ങുകളെല്ലാം ഒലിച്ചുപോകുന്നു. ഭക്തൻ, തന്നെ തന്റെ ദിവ്യകാന്തനു കാഴ്ചവെയ്ക്കുന്നു. ഒടുവിൽ കാന്തനുമായി ഒന്നിക്കുന്നു.

ഗോപികളിൽ പ്രമുഖയും കണ്ണന്റെ പ്രേഷ്ഠയും രാധയായിരുന്നു. പ്രിയസംഗമത്തിന് അവാച്യമായ അഭിലാഷം അവൾക്കുണ്ടായി. കണ്ണനോടു കാണിനേരം പിരിഞ്ഞാൽ അവളുടെ നെഞ്ചു തകരും, പ്രാണൻ പോകും. പൂനിലാവോലുന്ന പലേ നിശകളിലും കണ്ണൻ വൃന്ദാവനത്തിലെ കുഞ്ജങ്ങളിൽ രാധയും ഗോപിമാരുമൊത്ത് രാസോത്സവം നടത്തി. തത്സമയം വല്ലവിമാർ ആത്മാനന്ദത്തിൽ ആറാടി. പതിനൊന്നാമത്തെ വയസ്സിൽ കൃഷ്ണൻ മഥുരയിലെ ഭരണാധിപനായി. തന്നെ നിനയ്ക്കുമ്പോൾ അവർക്ക് അവരുടെ അകക്കാമ്പിൽ ദർശനം കൊടുത്തുകൊള്ളാമെന്നുള്ള പ്രതിജ്ഞയോടെ അദ്ദേഹം ഗോപികളോടു വിടവാങ്ങി.

സഹസ്രാബ്ദങ്ങളായി ഭാരതത്തിലെ ഭാഗവതന്മാർ, ആയർനാരികളുടെ ഈ അനുരാഗം തങ്ങളിൽ അങ്കുരിപ്പിച്ച് അച്യുതനെ ആരാധിച്ചുപോരുന്നു. ഭാരതത്തിലെ നിരവധി നാടോടിപ്പാട്ടുകളുടെ പദവും പല്ലവിയും നന്ദനന്ദനന്റെ ഈ കൗമാരവിഹാരങ്ങളാകുന്നു. ചൈതന്യദേവൻ തന്റെ അദ്ധ്യാത്മസാധനകൾകൊണ്ടും ദിവ്യദർശനങ്ങൾകൊണ്ടും, ഹിന്ദുവിന്റെ മതജീവിതത്തിലെ ഈ വശത്തെ പുനർജീവിപ്പിച്ചു. ചൈതന്യൻ തന്റെ വിശ്വവിസ്മാരകമായ സങ്കീർത്തനത്തിൽ രാധാഭാവത്തിൽ കൃഷ്ണസംശ്ലേഷത്തിനുള്ള സംവേഗം പ്രകടിപ്പിച്ചു. ഏറെക്കാലം ശ്രീരാമകൃഷ്ണനും തന്നെ ഒരു ഗോപിയായും കൃഷ്ണനെ തന്റെ നാഥനായും കരുതി സാധനചെയ്കയുണ്ടായി.

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ഠനായി. പെട്ടെന്നെഴുനേറ്റുനിന്ന് അതികരുണസ്വരത്തിൽ, ഈവിധം സ്വന്തമായി നിർമ്മിച്ചു ചൊല്ലി:

അരിയ തോഴി, യെൻ പ്രാണാധിനാഥനെ-
യരികിലേയ്ക്കു നീയാനയിച്ചീടുക;
സപദിയെന്നെ നീ, യല്ലായ്കിലെൻ പ്രിയ-
സവിധമെത്തിയ്ക്ക; കേണപേക്ഷിപ്പു ഞാൻ.

ഗുരുദേവൻ രാധാഭാവാവിഷ്ടനായി. വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ അദ്ദേഹം നിശ്ശബ്ദനായി; ദേഹം നിസ്പന്ദം, നേത്രം അർദ്ധനിമീലിതം, ബാഹ്യബോധം തീർത്തും ശൂന്യം. ശ്രീരാമകൃഷ്ണൻ സമാധിയിൽ.

digitized by www.sreyas.in

വളരെ സമയം കഴിഞ്ഞ് സാധാരണനിലയിലായി. വീണ്ടും പഴയ പടി കരുണസ്വരത്തിൽ കേണു.

പാട്ടുകാർ തുടർന്നു പാടി:

കൊണ്ടുപോക നീ തോഴി, യെന്നെ ക്ഷണം-
കൊണ്ടു കൊണ്ടൽനേർവർണ്ണന്റെയന്തികേ.
എൻപ്രിയസഖി, തവ ദാസിയല്ലോ യിവ-
നൻപിയന്നു നീയെന്നെത്തുണയ്ക്കണേ!

രാധ തുടർന്നാൾ - പോകുന്നൂ സഖി,
മാധവസവിധം പൂകാൻ ഞാൻ;
കുടവുമെടുത്തു നടന്നീടട്ടെ
കാളിന്ദീതടമെത്തട്ടെ.
അങ്ങു കടമ്പിൻ ചോട്ടിലൊരുനാൾ
കണ്ടു ഞാനെൻ ശ്യാമനെ.
ഇന്നവിടെ ഞാനെത്തിച്ചേർന്നാൽ
ഖിന്നതയാർന്നു വിറകൊള്ളും.

ശ്രീരാമകൃഷ്ണൻ പിന്നെയും ഭാവാവിഷ്ടനായി. നെടുവീർപ്പു വിട്ടുകൊണ്ട് കാതരനായി പറഞ്ഞു: 'ആഹാ ആഹാ!'

കീർത്തനം തുടർന്നു. രാധയോതി:

പ്രിയനുടയസവിധഭുവിയണയുവതിനന്വഹ-
മതികുതുകമെന്മനം വെമ്പൽകൊണ്ടീടവേ,
പ്രമുദിതമനോഭവപ്രൗഢിയാൽ മാമക-
മുടലിലുളവാകുന്നു നൽപ്പുളകോദ്ഗമം.

ഇടയ്ക്കിടെ അവർ സ്വയം ചമച്ചുചൊല്ലി:

നിങ്ങളിലാരാനുമുണ്ടോ-എന്റെ
കണ്ണനെയെങ്ങാനും കണ്ടോ?
നിങ്ങൾക്കു കണ്ടിടാൻ കിട്ടും-എന്റെ
കണ്ണിൽപെടില്ലവനൊട്ടും.
നെറ്റിയിൽ ഗോപിമൺപൊട്ടും-മഞ്ഞ-
പ്പട്ടുടയാടപ്പകിട്ടും
പീലിത്തിരുമുടിക്കെട്ടും-മറ്റു-
മെന്നിനിക്കണ്ടുഞാൻ മുട്ടും?
എന്തിനെനിക്കിനിവേഷം-തീർന്നു
എന്റെ സൗഭാഗ്യവിശേഷം
കഷ്ടതയാർന്നൊരീനാളും-ആവോ

digitized by www.sreyas.in

എത്രകാലത്തേയ്ക്കു നീളും?
നിങ്ങളിലാരാനുമുണ്ടോ...

ശ്രീരാമകൃഷ്ണൻ കൂട്ടിച്ചൊല്ലി:

നല്ലകാലമിനിയില്ലേ? വൃഥാ
വല്ലതും നിങ്ങൾ ചൊല്ലല്ലെ.

പാട്ടുകാർ കൂട്ടിച്ചേർത്തു:

കാലങ്ങളെത്ര കഴിഞ്ഞു-വീണ്ടും
കാനനപ്പൂക്കൾ കൊഴിഞ്ഞു;
എന്നിട്ടുമില്ല വസന്തം-മലർ-
വാടിയിലെന്നും ഹേമന്തം.

തോഴിയോടോതിനാൾ രാധ:

മരണമെന്നെ വിളിക്കുന്നപോലവെ
മണിനിനദം മധുരം ശ്രവിപ്പു ഞാൻ;
പറയുകാർക്കു കൊടുക്കുമെൻകണ്ണനെ
പിരിയുമിജ്ജഡം വിട്ടു ഞാൻ പോകവേ?
എരിയുമഗ്നിയിൽ രാധതന്നംഗകം
എരിയുവാനിടയാക്കൊല്ല മത്സഖീ!
അരിയൊരിജ്ജഡം കാത്തുസൂക്ഷിക്കണം
തടിനിതന്നിലും തീയിലും വീഴാതെ,
കണ്ണനിത്രനാൾ കൈയ്കളാൽ ലാളിച്ച
പുണ്യമാർന്നുള്ളതാണെൻ കളേബരം.

വിരഹതപ്തയായ് വിധുരരാധിക
വിഗതചേതനാ നിപതിതാ ഭുവി
അതിജവാലിഷ്ടസഖിമാർ രാധതൻ
വദനബിംബത്തിൽപ്പനീർ തളിക്കയായ്.

രാധയുടെ ദശമദശ. അവൾ മൂർച്ഛിതയായ് വീണു.

പ്രണയമൂർച്ഛയിലുലഞ്ഞതാം ജീവ-
നുണർന്നെണീക്കുമോ ജലകണങ്ങളാൽ?
മനസ്സിലേവമോർത്തൊരുത്തി രാധതൻ
ചെവിട്ടിലോതിനാൾ മുകുന്ദനാമങ്ങൾ.

രാധയെ ബോധഹീനയായ്ക്കണ്ടു തോഴികൾ കൃഷ്ണനാമം കീർത്തിക്കുന്നു. ശ്യാമനാമം കേട്ട് അവൾക്ക് ബോധം വീണു. തമാലമരം കണ്ട് കണ്ണൻ മുമ്പിലെത്തി എന്നു കരുതുന്നു.

digitized by www.sreyas.in

കണ്ണന്റെ നാമങ്ങൾ കേട്ടോരു മാത്രയിൽ
തിണ്ണെന്നു പെൺമണി കൺമിഴിച്ചു;
നാലുഭാഗത്തുമൊരുകുറി പിന്നെയു-
മോമലാൾ പെട്ടെന്നു കണ്ണോടിച്ചു
കണ്ണന്റെ പൂമുഖം കാണാഞ്ഞു രാധയും
വല്ലായ്മ പൂണ്ടു പറഞ്ഞു കേണാൾ:
'യാതൊരുത്തന്റെ തിരുനാമം നിങ്ങളെൻ-
കാതുകളിൽ ചെമ്മെ ചൊല്ലിനിന്നോ,
ആയവനെങ്ങുപോയ്, എങ്ങുപോയെൻ കണ്ണൻ,
ചാരത്തവനെ വരുത്തു വേഗം.'
കൺമുമ്പിൽ നീലത്തമാലത്തെക്കണ്ടിട്ടു
കണ്ണിമയ്ക്കാതവളുറ്റുനോക്കി.
കണ്ണൻ ശിരസ്സിലണിയും കിരീടത്തെ
ചന്തമേറും മയിൽ പീലികയെ,
വ്യക്തമായ് ഞാനിതാ കാണുന്നു കൺമുന്നി-
ലിത്ഥമത്തന്വിയാളുച്ചരിച്ചു.
പീലി വിടുർത്താടും കേകത്തെ കണ്ടിട്ടു
ബാലിക ചാരത്തണഞ്ഞു വേഗം,
കണ്ണന്റെ പീലിത്തിരുമുടിയെന്നേവം
തിണ്ണെന്നു തെറ്റിദ്ധരിച്ചു പാവം!

കൃഷ്ണൻ രാജധർമ്മങ്ങൾ നടത്താൻ മഥുരയ്ക്കു പോയി. അദ്ദേഹം ഗോപവേഷവും പുല്ലാങ്കുഴലും വെടിഞ്ഞ് രാജകീയാഡംബരങ്ങൾ അണിഞ്ഞിരിക്കുന്നു. രാധയുടെ തോഴികൾ തങ്ങളിലാലോചിച്ച് ഒരു ദൂതിയെ മഥുരയ്ക്കയച്ചു. അവൾ മഥുരാപുരവാസിനിയായ ഒരു സ്ത്രീയുമായി പരിചയപ്പെട്ടു. സമാനവയസ്കയായ ഒരു രമണി ചോദിച്ചു: 'നീയെങ്ങുനിന്നു വരുന്നു?' ദൂതിയോതി, 'എനിക്കവനെ വിളിക്കേണ്ടതായ്‌വരികയില്ല, താനേ അവൻ വന്നുചേരും.'

രാധാദൂതി പുരസ്ത്രീയുടെകൂടെ കൃഷ്ണസമീപം പൊയ്ക്കൊണ്ടിരിക്കുന്നു. വഴിക്കു തെരുവിൽ വെച്ചവൾ കേഴുന്നു: 'അയി ഗോപീജനജീവന, ഹേ ഹരേ, എങ്ങു നീ? പ്രാണവല്ലഭ, രാധാവല്ലഭ, ലജ്ജാവാരക, ഹരേ! ഒന്നെൻ കൺമുമ്പിൽ വന്നാലും, ഞാനിവരോടതി ഗർവ്വത്തോടെ പറഞ്ഞുപോയി, നീ താനേ എന്നടുക്കൽ വരുമെന്ന്! എന്നെ കൈയ്‌വിടരുതേ.'

മഥുരാപുരിയിലെ മാനിനിയാൾ
വിധുരയാം രാധയോടേവമോതി.
എന്തിനിടയക്കിടാത്തി നീ യി-
ന്നന്തരായിങ്ങു കടന്നുവന്നു?

digitized by www.sreyas.in

കഷ്ടമീ യാചകവേഷമാർന്നാ,
വിഷ്ടപനാഥനെക്കാണ്മതിന്നോ?
ഏഴു കവാടങ്ങൾക്കപ്പുറത്തായ്
മേവുമത്തമ്പുരാൻ വാഴ്‌വോരേട-
ത്തെത്തുവാൻ നീ പണിപ്പെട്ടിടേണ്ട-
ങ്ങത്രയ്ക്കൊരൗദ്ധത്യമാർന്നിടേണ്ട.
ഏവം പരിഹാസവാക്കു കേട്ടു
പാവമഗ്ഗോപി പറഞ്ഞു കേണാൾ:
മൽപ്രേമധാമമേ, വൈകി കാണ്മാ-
നത്ര വന്നെന്നെ നീ കാത്തുകൊൾക.
ഗോപീജനാവനലോല, നീല-
ക്കാറൊളിവർണ്ണ വരികരികിൽ,
നിൻമനോജ്ഞാനനദർശനത്താ-
ലെൻമിഴിയ്ക്കുത്സവമേകിയാലും!

പാട്ടുകേട്ട് ശ്രീരാമകൃഷ്ണൻ സമാധിസ്ഥനായി.

കീർത്തനാവസാനത്തിൽ ഗായകന്മാർ ഉച്ചത്തിൽ സങ്കീർത്തനം ചെയ്തു. ശ്രീരാമകൃഷ്ണൻ എഴുന്നേറ്റുനിന്നു, സമാധിയിലാണ്ടു. അല്പം ബോധം വീണ്ടുകിട്ടിയപ്പോൾ അസ്ഫുടസ്വരത്തിലരുളി: 'കിട്ന! കിട്ന!' (കൃഷ്ണ! കൃഷ്ണ!) നാമം നേരെ ഉച്ചരിക്കാനായില്ല.

കീർത്തനം അവസാനിക്കാറായി. രാധാകൃഷ്ണന്മാർ ഒന്നിച്ചു. ഈ ഭാവത്തെക്കുറിച്ച് ഗായകർ പാടി. ശ്രീരാമകൃഷ്ണൻ ചേർത്തുചൊല്ലി.

കണ്ണന്റെ മാറിൽ കവിൾവെച്ചമർത്തി
തിണ്ണം പുരികങ്ങളൊട്ടൊന്നുയർത്തി
തഞ്ചാരുവക്ത്രത്തിൽ കണ്മിഴി നിർത്തി
ചെഞ്ചുണ്ടിൽ പുഞ്ചിരിപ്പൂവും വിടർത്തി
താപിഞ്ഛവൃക്ഷത്തിൽ ചില്ല പടർത്തി
മേവി ലതപോലെ രാധയൊരുത്തി.

പിന്നെ നാമസങ്കീർത്തനം. മൃദംഗതാളഘോഷങ്ങളോടെ എല്ലാവരും 'രാധേ ഗോവിന്ദ ജയ!' എന്ന് ഒരുമിച്ചു കീർത്തിച്ചു.

ഭക്തന്മാരെല്ലാം ഉന്മത്തരായി. ഗുരുദേവൻ നൃത്തം വെച്ചു. ഭക്തന്മാരും അദ്ദേഹത്തെ ചൂഴ്ന്നുനിന്ന് ആനന്ദത്തോടെ നടനം ചെയ്തു. ഏവരുടേയും വക്ത്രത്തിൽ, 'രാധേ ഗോവിന്ദ ജയ, രാധേ ഗോവിന്ദ ജയ!'

digitized by www.sreyas.in

കീർത്തനം കഴിഞ്ഞ് കുറച്ചുനേരം ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ചിരുന്നു. ആ സമയത്ത് നിരഞ്ജനൻ വന്ന് സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹത്തെ കണ്ട് ഗുരുദേവൻ എഴുന്നേറ്റു. സന്തോഷംകൊണ്ട് വിടർന്ന കൺകളോടെ പുഞ്ചിരി പൊഴിച്ചുകൊണ്ടരുളി: 'നീ വന്നോ!' (മാസ്റ്ററോട്) "നോക്ക്, ഈ പയ്യൻ അതിസരളൻ. പൂർവ്വജന്മത്തിൽ വളരെ തപസ്സുചെയ്യാതെ സരളതയുണ്ടാവില്ല. കാപട്യവും സൂത്രവുമൊക്കെ ഉണ്ടായിരുന്നാൽ ഈശ്വരനെ പ്രാപിക്കാനൊക്കില്ല. കാണുന്നില്ലേ, സരളതയുള്ളിടത്തേ ഭഗവാൻ അവതരിക്കൂ. ദശരഥൻ എത്ര സരളൻ! നന്ദൻ-ശ്രീകൃഷ്ണന്റെ അച്ഛൻ -എത്ര സരളൻ! ആളുകൾ പറയാറുണ്ട്: 'ആഹാ, എന്തൊരു സ്വഭാവം! ശരിക്കും നന്ദഗോപരെപ്പോലെ!"

ഭക്തന്മാർ സരളരാണ്. ഭഗവാൻ വീണ്ടും അവതരിച്ചിരിക്കുന്നു എന്ന് ഗുരുദേവൻ സൂചിപ്പിക്കുകയാണോ?

## അദ്ധ്യായം രണ്ട്

**ഭഗവത്സേവയും സംസാരസേവയും**

ശ്രീരാമ: (നിരഞ്ജനനോട്) നോക്കൂ. നിന്റെ മുഖത്തൊരു കരിനിഴൽ വീണിരിക്കുന്നു. നീ ആപ്പീസിൽ പണിയെടുക്കാൻ പോവുന്നില്ലേ, അതുകൊണ്ടുണ്ടായതാണ്. ആപ്പീസിൽ കണക്കു കുറിക്കണം, വേറെയും പലകൂട്ടം ചെയ്യണം. എല്ലായ്പോഴും മനസ്സിന് അല്ലലുതന്നെ! ലൗകികമനുഷ്യൻ ഉദ്യോഗം നോക്കുംപോലെ നീയും ഉദ്യോഗം നോക്കുന്നു; എന്നാലും സ്വല്പം വ്യത്യാസമുണ്ട്. നീ അമ്മയെ രക്ഷിക്കാൻവേണ്ടി ജോലി നോക്കുന്നു. അമ്മ ഗുരുവാണ്, ബ്രഹ്മമയസ്വരൂപിണി. നീ ഭാര്യയ്ക്കും മക്കൾക്കുംവേണ്ടി ഉദ്യോഗം നോക്കിയിരുന്നെങ്കിൽ, 'നിന്ദ്യം നീചം, ഒരു നൂറു വട്ടം നിന്ദ്യം, ഛീ മോശം!' എന്നു ഞാൻ പറഞ്ഞേനെ. (മണിമല്ലികനോട്) നോക്കൂ, ഈ പയ്യൻ അതിസരളൻ. എന്നാൽ ഈയിടെ ചില ചില്ലറ നുണയൊക്കെ പറയും, അങ്ങനെയൊരു ദോഷമുണ്ട്. 'അടുത്തുതന്നെ വരാം' എന്നു പറഞ്ഞാണ് അന്നൊരു ദിവസം പോയത്. പക്ഷേ, പിന്നെ വന്നില്ല. (നിരഞ്ജനനോട്) നീ അരിയദഹവരെ വന്നിട്ടും എന്നെ വന്നു കാണാഞ്ഞതെന്താ എന്ന് രാഖാൽ ചോദിക്കാൻ കാരണമതാണ്.

നിരഞ്ജനൻ: ഞാൻ അരിയദഹയിൽ ആകെ രണ്ടുദിവസമേ ഉണ്ടായിരുന്നുള്ളൂ.

digitized by www.sreyas.in

ശ്രീരാമ: (നിരഞ്ജനനോട്) ഇവനൊരു ഹെഡ്മാസ്റ്റർ. നിന്നെ കാണാൻ വന്നു. ഞാൻ പറഞ്ഞയച്ചതാണ്. (മാസ്റ്ററോട്) നീയന്ന് ബാബുരാമനെ എന്റെ അടുക്കൽ പറഞ്ഞയച്ചോ?

## ശ്രീരാമകൃഷ്ണനും ഗോപീപ്രേമവും

ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ മുറിയിൽ പോയി മൂന്നുനാലു ഭക്തന്മാരുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ആഹാ, ഗോപികൾക്ക് എന്തൊരനുരാഗം! തമാലതരു കണ്ടതോടെ പ്രേമോന്മത്തരായിത്തീർന്നു! രാധയ്ക്കെന്തൊരു വിരഹതാപം! ആ തീയുടെ ചൂടുകൊണ്ട് അവളുടെ കണ്ണിലെ ജലമെല്ലാം വറ്റിപ്പോയി; പൊടിയുന്ന കൺനീർ ആവിയായിപ്പറന്നു! ചിലപ്പോഴൊന്നും അവളുടെ ഭാവത്തിന്റെ ആഴം ആർക്കും അറിയാൻ കഴിഞ്ഞില്ല. ഒരു വലിയ പൊയ്കയിൽ ആന മുങ്ങിയാൽ ആരും അറിയുകയില്ല.

മാസ്റ്റർ: അതെ അതു ശരിയാണ്. ഗൗരാംഗനും ഇങ്ങനെ ഉണ്ടായിട്ടുണ്ട്. വനം കണ്ടു വൃന്ദാവനമാണെന്നു വിചാരിച്ചു; കടലു കണ്ടു കാളിന്ദിയെന്നു കരുതി.

ശ്രീരാമ: ആഹാ, ആ പ്രേമത്തിന്റെ ഒരു കണിക ആർക്കെങ്കിലും ഉണ്ടായെങ്കിൽ! എന്തൊരു അനുരാഗം! എന്തു സ്നേഹം! രാധയുടെ അനുരാഗം നൂറ്റുക്കു നൂറല്ല, നൂറിനു നൂറ്റിയിരുപത്തഞ്ച്! അതിന്റെ പേരാണ് പ്രേമോന്മാദം! സംഗതിയിതാണ്. ഈശ്വരനെ സ്നേഹിക്കണം ഈശ്വരനുവേണ്ടി വ്യാകുലനാവണം. നീ ഏതു വഴിയ്ക്കു പോയാലും കൊള്ളാം; സാകാരത്തിൽ വിശ്വസിച്ചാലും ശരി, നിരാകാരത്തിൽ വിശ്വസിച്ചാലും ശരി; ഭഗവാൻ മനുഷ്യനായിട്ടവതരിക്കും എന്ന് വിശ്വസിക്കുകയോ വിശ്വസിക്കാതിരിക്കയോ ചെയ്താലും കൊള്ളാം; എന്തായാലും അദ്ദേഹത്തിൽ അനുരാഗം ഉണ്ടായാൽ മതി. അപ്പോൾപ്പിന്നെ, തന്റെ സ്വരൂപമെന്താണ് എന്ന് അദ്ദേഹം തന്നെ വെളിപ്പെടുത്തിത്തരും. കിറുക്കു പിടിക്കണമെന്നുണ്ടെങ്കിൽ എന്തിന് ലൗകികകാര്യങ്ങൾക്കുവേണ്ടി കിറുക്കു പിടിക്കണം? പൈത്യം പിടിക്കണമെങ്കിൽ പരമേശ്വരനു വേണ്ടി പൈത്യം പിടിക്കിൻ!

ഭക്തന്മാരോട് ഹരികഥാകഥനം

ശ്രീരാമകൃഷ്ണൻ ഹാളിലേയ്ക്കു തിരിച്ചുവന്നു. അദ്ദേഹത്തിന്റെ ഉപയോഗത്തിന് ഒരു വലിയ ഉരുണ്ട തലയിണ വെച്ചിരുന്നു. ഗുരുദേവൻ ഇരിക്കുമ്പോൾ 'ഓം തത് സത്' എന്ന മന്ത്രം ഉച്ചരിച്ചിട്ടേ തലയിണ തൊട്ടുള്ളൂ. ലൗകികജനങ്ങൾ ഇവിടെ വന്നുംപോയുമി

digitized by www.sreyas.in

രിക്കും; അവരീ തലയിണയുമൊക്കെ ഉപയോഗിച്ചിരിക്കും; അതുകൊണ്ടായിരിക്കണം ഗുരുദേവൻ ഈ മന്ത്രം ഉച്ചരിച്ച് ഉപധാനം ശുദ്ധമാക്കിയത്! ഭവനാഥൻ, മാസ്റ്റർ മുതൽപേർ അടുത്തുണ്ട്. നേരം വളരെയായി. ഇനിയും ഊണിന്റെ ഏർപ്പാടൊന്നും ആയില്ല. ഗുരുദേവൻ കുട്ടിയെപ്പോലെ ക്ഷമകെട്ടു ചോദിച്ചു: 'എന്തപ്പാ, ഇനിയുമൊന്നും തന്നില്ലല്ലോ! നരേന്ദ്രനെവിടെ?'

ഒരു ഭക്തൻ: (ചിരിച്ചുകൊണ്ട്, ഗുരുദേവനോട്) മഹാശയാ, രാമബാബുവാണ് ആദ്യവസാനം! അദ്ദേഹമാണ് ഒക്കെ നോക്കുന്നത്. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) രാമനോ മേൽനോട്ടം! അതാണിങ്ങനെ!

ഒരു ഭക്തൻ: അതെ, രാമബാബു ആദ്യവസാനം വഹിക്കുന്നിടത്തൊക്കെ ഇങ്ങനെയാണ് വരാറ്! (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ഭക്തന്മാരോട്) സുരേന്ദ്രനെവിടെ? ആഹാ! സുരേന്ദ്രന്റെ സ്വഭാവം എത്ര നന്നായിരിക്കുന്നു! ഉള്ള കാര്യം തുറന്നുപറയും. കാര്യം നേരേ പറയാൻ ആരെയും ഭയമില്ല. പിന്നെ നോക്കൂ, കൈയ്യയച്ചു കൊടുക്കുന്ന കൂട്ടത്തിലും. അവന്റെ അടുത്തുപോയിട്ട് ആരും വെറുംകൈയ്യോടെ പോവാറില്ല. (മാസ്റ്ററോട്) നീ *ഭഗവൻദാസനെ കാണാൻ പോയല്ലോ; കണ്ടിട്ടെങ്ങനെയുണ്ട്?

മാസ്റ്റർ: ഉവ്വ്, കണ്ടു, കൽനായിൽ ചെന്നു കണ്ടു. ഭഗവൻ ദാസൻ വളരെ വയസ്സനായി. രാത്രിയാണ് കണ്ടത്. ഒരു പഴയ വിരിപ്പിന്മേൽ കിടക്കുന്നു. അമ്പലത്തിലെ നിവേദ്യം കൊണ്ടുവന്ന് ഒരു ഭക്തൻ അദ്ദേഹത്തെ ഊട്ടുന്നു. ഉറക്കെ കാതിൽ പറഞ്ഞാലേ കേൾക്കൂ. അവിടുത്തെ നാമം കേട്ട് അദ്ദേഹം പറഞ്ഞു: 'നിനക്കിനിയെന്തു ചിന്ത?' ആ വീട്ടിൽത്തന്നെ നാമബ്രഹ്മത്തിന്റെ പൂജ നടന്നുകൊണ്ടിരുന്നു.

ഭവനാഥൻ: (മാസ്റ്ററോട്) താങ്കൾ വളരെ ദിവസം ദക്ഷിണേശ്വരത്തു ചെന്നില്ല. അദ്ദേഹം ദക്ഷിണേശ്വരത്തുവെച്ച് എന്നോട് താങ്കളെപ്പറ്റി അന്വേഷിച്ചു; അക്കാര്യത്തെക്കുറിച്ച്, 'എന്താ മാസ്റ്റർക്ക് ഇഷ്ടക്കേട് വല്ലതും വന്നോ?' എന്നെന്നോടു ചോദിക്കുകയും ചെയ്തു.

ഇതും പറഞ്ഞ് ഭവനാഥൻ ചിരിക്കാൻ തുടങ്ങി. ഇരുവരുടേയും സംഭാഷണം മുഴുവൻ ഗുരുദേവൻ കേട്ടു. അദ്ദേഹം മാസ്റ്ററുടെ നേരെ സസ്നേഹം നോക്കിക്കൊണ്ടരുളിച്ചെയ്തു: 'അതെയപ്പാ, നീ വളരെ

* ഒരു വലിയ വൈഷ്ണവഭക്തൻ

digitized by www.sreyas.in

ദിവസം അവിടെ വന്നില്ല; എന്താ സംഗതി?' മാസ്റ്റർ എന്തോ വിക്കി മുക്കിപ്പറഞ്ഞു.

തത്സമയം മഹിമാചരണൻ വന്നുചേർന്നു. അദ്ദേഹം കല്ക്കത്തയ്ക്കടുത്ത് കാശീപുരത്തിലാണു പാർക്കുന്നത്. മഹിമാചരണന് ശ്രീരാമകൃഷ്ണനിൽ വലിയ ശ്രദ്ധയും ഭക്തിയുമാണ്: അടിയ്ക്കടി ദക്ഷിണേശ്വരത്ത് പോകാറുമുണ്ട്. ബ്രാഹ്മണൻ; പൈതൃകസ്വത്ത് കുറച്ചെല്ലാമുണ്ട്. സ്വതന്ത്രമായി ജീവിക്കുന്നു: എങ്ങും ജോലിക്കൊന്നും പോകുന്നില്ല. എല്ലാനേരവും ശാസ്ത്രവിചാരവും ഈശ്വരചിന്തയും ചെയ്യുന്നു. കുറച്ചൊരു പാണ്ഡിത്യവുമുണ്ട്. ഇംഗ്ലീഷിലും സംസ്കൃതത്തിലുമുള്ള അനേകം ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട് മഹിമനോട്) എന്തിത്! ഇവിടെയൊരു കപ്പൽവന്നടുത്തിരിക്കുന്നു! (എല്ലാവരും ചിരിക്കുന്നു.) ഇവിടെയൊക്കെ കേവുവള്ളവും കൊതുമ്പുവള്ളവും മറ്റും വരാം. ഇപ്പോഴിതാ ഒരു കപ്പൽതന്നെ എത്തിയിരിക്കുന്നു! (എല്ലാവരും ചിരിക്കുന്നു.) പക്ഷേ, ഒരു സംഗതിയുണ്ട്: ഇത് ഇടവപ്പാതിയാണ്! (ചിരി.)

മഹിമാചരണനുമായി ഓരോ വർത്തമാനങ്ങൾ നടക്കുന്നു.

ശ്രീരാമ: (മഹിമനോട്) ആട്ടെ, ആളുകൾക്ക് ആഹാരം കൊടുക്കുന്നതും ഒരുതരം ഈശ്വരസേവ തന്നെയല്ലേ, എന്തു പറയുന്നു! സർവ്വജീവികളുടെയും ഉള്ളിൽ ഈശ്വരൻ അഗ്നിരൂപത്തിൽ വാഴുന്നു. ആഹാരം നൽകുകയെന്നാൽ ആ ആന്തരാഗ്നിയിൽ ആഹുതി ചെയ്കയാണ്. എന്നുവെച്ച്, അസത്തുക്കൾക്ക് ആഹാരം കൊടുക്കാൻ പാടില്ല. വ്യഭിചാരം മുതലായ മഹാപാതകങ്ങൾ ചെയ്യുന്നവർ, ഘോരമായിട്ടു വിഷയാസക്തരായുള്ളവർ, ഇവരൊക്കെ ഇരുന്ന് ആഹാരം കഴിക്കുന്നിടത്ത് ഏഴുമുഴം കീഴോട്ട് ഭൂമി അശുദ്ധമാകും. ഹൃദയൻ സിഹോറിൽ ഒരിക്കൽ ഊട്ടു നടത്തി. അക്കൂട്ടത്തിൽ പലരും കൊള്ളരുതാത്ത കൂട്ടരായിരുന്നു. ഞാൻ ഹൃദയനോടു പറഞ്ഞു: 'നോക്കു ഹൃദയാ, നീ ഇക്കൂട്ടർക്ക് ചോറു കൊടുക്കുകയാണെങ്കിൽ, ഞാനിതാ പോണു നിന്റെ വീട്ടിൽനിന്ന്.' (മഹിമനോട്) ആട്ടെ, മുമ്പൊക്കെ നീ ആളുകൾക്ക് ധാരാളം ആഹാരം കൊടുത്തിരുന്നു എന്നു കേട്ടിട്ടുണ്ട്; ഇപ്പൊഴതൊക്കെ നിർത്തിയെന്നും കേട്ടു. എന്താ ചെലവു വർദ്ധിച്ചിട്ടുണ്ടാവും ഇല്ലേ? (എല്ലാവരും ചിരിക്കുന്നു.)

---

digitized by www.sreyas.in

# അദ്ധ്യായം മൂന്ന്

**ബ്രഹ്മസമാജാംഗങ്ങളോടൊരുമിച്ച്**

ഇല വെയ്ക്കാൻ തുടങ്ങി. തെക്കേ വരാന്തയിലാണ് ഊണ്. ശ്രീരാമകൃഷ്ണദേവൻ മഹിമാചരണനോടു പറഞ്ഞു: 'നിങ്ങളൊന്നുപോയി നോക്കൂ, അവരെന്തൊക്കെയാണ് ചെയ്യുന്നതെന്ന്. പിന്നെ, ഞാൻ പറയാൻ പാടില്ലായിരിക്കും, വിളമ്പാൻ നിങ്ങളുംകൂടി സഹായിച്ചാൽ കൊള്ളാം.' മഹിമാചരണനപ്പോൾ പറഞ്ഞു: 'കൊണ്ടുവരട്ടെ, എന്നിട്ട് എന്താ വേണ്ടതെന്നു നോക്കാം.' ഇതും പറഞ്ഞ് മടിച്ചു മടിച്ച് അടുക്കളയുടെ അവിടേയ്ക്കു പോയി; പക്ഷേ ഉടനെതന്നെ മടങ്ങിയെത്തി.

ശ്രീരാമകൃഷ്ണനും ഭക്തന്മാരും പരമാനന്ദമായി ഊണു കഴിച്ചു. ഊണിനുശേഷം മുറിയിലെത്തി വിശ്രമിക്കാനാരംഭിച്ചു. ഭക്തന്മാരും തെക്കേ കുളത്തിൽ പോയി കൈയ് കഴുകി വെറ്റിലപാക്കും തിന്നുകൊണ്ടിരുന്നു; എന്നിട്ടു പിന്നെയും ഗുരുദേവന്റെ ചുറ്റും വന്നുകൂടി. എല്ലാവരും ഇരുന്നു.

രണ്ടുമണി കഴിഞ്ഞപ്പോൾ ബ്രഹ്മസമാജത്തിലെ പ്രതാപചന്ദ്രമസുംദാർ വന്നുചേർന്നു. അദ്ദേഹം വന്ന് ശ്രീരാമകൃഷ്ണനെ അഭിവാദനം ചെയ്തു. ഗുരുദേവനും തലകുനിച്ചു നമസ്കാരം ചെയ്തു. പ്രതാപൻ കേശവചന്ദ്രസേനന്റെ ഒരു സഹപ്രവർത്തകനായിരുന്നു. ബ്രഹ്മമതം പ്രചരിപ്പിക്കാൻ യൂറോപ്പിലും അമേരിക്കയിലും പോയിട്ടുണ്ട്.

പ്രതാപനുമായി പല വർത്തമാനങ്ങളും പറഞ്ഞു.

പ്രതാപൻ: മഹാശയാ, ഞാനീയിടെ ഡാർജിലിങ്ങിൽ പോയിരുന്നു.

ശ്രീരാമ: എന്നിട്ടും നിന്റെ ദേഹസ്ഥിതി അത്രയൊന്നും നന്നായില്ലല്ലോ. നിനക്കെന്തായിരുന്നു അസുഖം?

പ്രതാപൻ: കേശവനു പിടിച്ച സുഖക്കേടുതന്നെ.

കേശവനും അതേ അസുഖമായിരുന്നു. കേശവനെക്കുറിച്ച് മറ്റ് പല വർത്തമാനവും വന്നു. പ്രതാപൻ പറഞ്ഞു: 'ബാല്യകാലം മുതൽക്കേ കേശവനിൽ വൈരാഗ്യം കാണാമായിരന്നു. ചിരിക്കാനും കളിക്കാനുമൊന്നും അദ്ദേഹം കൂടാറില്ല. ഹിന്ദുകോളേജിലാണു പഠിച്ചിരുന്നത്. അക്കാലത്ത് അദ്ദേഹം സത്യേന്ദ്രനുമായി വലിയ സ്നേഹ

digitized by www.sreyas.in

മായി. ആ വഴിക്കു സത്യേന്ദ്രന്റെ അച്ഛൻ ശ്രീ ദേവേന്ദ്രനാഥടാഗൂറുമായി പരിചയപ്പെട്ടു. കേശവന് രണ്ടുമുണ്ടായിരുന്നു. യോഗവുമുണ്ടായിരുന്നു, ഭക്തിയുമുണ്ടായിരുന്നു. ചിലപ്പോഴൊക്കെ ഭക്തിയുടെ ആവേശംകൊണ്ട് മൂർച്ഛിക്കാറുമുണ്ട്. അദ്ദേഹത്തിന്റെ ജീവിതത്തിന്റെ പ്രധാന ഉദ്ദേശം ഗൃഹസ്ഥന്മാരുടെ ഇടയ്ക്ക് മതം പ്രചരിപ്പിക്കുകയായിരുന്നു.

**മാന്യതയും അഹങ്കാരവും - 'ഞാൻ കർത്താവ്,' 'ഞാൻ ഗുരു'**

മഹാരാഷ്ട്രക്കാരിയായ ഒരു സ്ത്രീയെക്കുറിച്ചുള്ള വർത്തമാനം വന്നു.

പ്രതാപൻ: ഇന്നാട്ടിലെ ചില സ്ത്രീകൾ ബിലാത്തിയിൽ പോയിട്ടുണ്ട്. മഹാരാഷ്ട്രക്കാരിയായ ഒരു സ്ത്രീ, വളരെ പാണ്ഡിത്യമുള്ളവൾ, ബിലാത്തിക്കു പോയിരുന്നു. അവർ പക്ഷേ പിന്നീടു കൃസ്തുമതം സ്വീകരിച്ചു. അങ്ങ് അവരുടെ പേരു കേട്ടിട്ടുണ്ടോ?

ശ്രീരാമ: ഇല്ല. എന്നാൽ നീ പറഞ്ഞുകേട്ടതിൽനിന്നും, അവർക്കു പേരിനും പെരുമയ്ക്കും വലിയ ആഗ്രഹമുള്ളതായിത്തോന്നുന്നു. അത്തരം അഹങ്കാരം നന്നല്ല. 'ഞാനാണു ചെയ്യുന്നത്' എന്ന ഭാവം അജ്ഞാനത്തിൽനിന്നും ഉണ്ടാകുന്നതാണ്. 'അല്ലയോ ഈശ്വരാ, എല്ലാം അവിടുന്നാണു ചെയ്യുന്നത്.' എന്ന ഭാവം ജ്ഞാനമാകുന്നു. കർത്താവ് ഈശ്വരൻ മാത്രം; മറ്റെല്ലാം അദ്ദേഹത്തിന്റെ ഉപകരണങ്ങൾ.

അഹങ്കാരംകൊണ്ട് ഒരുവന് എത്രമാത്രം ദുർഗതി വരാമെന്ന് മൂരിക്കിടാവിന്റെ അവസ്ഥ ആലോചിച്ചാൽ മനസ്സിലാകും. മൂരി 'ഹമ്മാ! ഹമ്മാ!' (അഹം മാ അഹം മാ) എന്നമറുന്നു. അതിന്റെ ദുർഗതി നോക്കിക്കോളൂ: വെളുക്കുമ്പോൾമുതൽ അന്തിവരെ കലപ്പ വലിക്കണം. വെയിലായാലും മഴയായാലും. കശാപ്പുകാരൻ പിടിച്ച് അറത്തെന്നും വരാം. ഇറച്ചി ആളുകൾ തിന്നുന്നു. തൊലി ഉരിഞ്ഞ് ഊറയ്ക്കിടുന്നു. അതുകൊണ്ട് ചെരിപ്പും മറ്റും ഉണ്ടാക്കുന്നു. ആളുകൾ അതിൽ ചവിട്ടി നടക്കുന്നു. അതുകൊണ്ടും ദുർഗതി തീർന്നില്ല. തോലുകൊണ്ടു ചെണ്ട പൊതിയുന്നു. എന്നിട്ട് ചെണ്ടപ്പുറത്ത് കോലുകൊണ്ട് അടിയോടടി. അവസാനം അതിന്റെ കുടൽവള്ളികൊണ്ട് ഞാണുണ്ടാക്കുന്നു. പഞ്ഞികടയുന്ന വില്ലിന് ഞാണായിക്കെട്ടി കടയുന്ന സമയത്ത് 'തുഹു തുഹു' എന്നു പറയുന്നു. പിന്നെ 'ഹംമാ ഹംമാ' എന്നു പറയുന്നില്ല. 'തുഹു തുഹു' 'പ്രഭോ, ത്വമേവ ത്വമേവ,' എന്നു പറയുമ്പോഴേ പൊറുതിയുള്ളൂ. അപ്പൊഴേ അതിനു മുക്തിയുള്ളൂ. പിന്നെ അതിന് കർമ്മക്ഷേത്രത്തിൽ, വേലയ്ക്കു വയലിൽ, പോവേണ്ടതില്ല.

digitized by www.sreyas.in

അതുപോലെ ജീവനും, 'അല്ലയോ, ഭഗവാനേ, കർത്താവു ഞാനല്ല; അവിടുന്നുതന്നെ കർത്താവ്; ഞാൻ യന്ത്രം, അവിടുന്ന് യാന്ത്രികൻ.' എന്നു പറയുമ്പോൾ മാത്രമേ അവന്റെ സംസാരയന്ത്രണ അവസാനിക്കുന്നുള്ളൂ.അപ്പൊഴേ ജീവനു മുക്തി കിട്ടുന്നുള്ളൂ. പിന്നെ ഈ കർമ്മക്ഷേത്രത്തിലേയ്ക്കു വരേണ്ടതില്ല.

ഒരു ഭക്തൻ: ജീവന്റെ അഹങ്കാരം എന്തു ചെയ്താൽ പോകും?

ശ്രീരാമ: ഈശ്വരദർശനം സാധിക്കാതെ അഹങ്കാരം പോവില്ല. അഹങ്കാരമില്ലാത്ത ഒരാളെ കാണുന്നുണ്ടെങ്കിൽ, തീർച്ചയായും അദ്ദേഹത്തിന് ഈശ്വരദർശനം ഉണ്ടായിട്ടുണ്ട് എന്നറിഞ്ഞുകൊള്ളുക.

ഒരു ഭക്തൻ: മഹാശയാ, ഈശ്വരദർശനം ഉണ്ടായിട്ടുണ്ടോ എന്ന് എങ്ങനെ അറിയാൻ കഴിയും?

ശ്രീരാമ: ഈശ്വരദർശനത്തിനു ലക്ഷണങ്ങളുണ്ട്. ഈശ്വരനെ കണ്ടയാൾക്ക് നാലു ലക്ഷണങ്ങൾ ഉണ്ട് എന്ന് ശ്രീമദ്ഭാഗവതത്തിൽ പറയുന്നു: *1) ബാലകവത്, 2) പിശാചവത്, 3) ജഡവത്, 4) ഉന്മാദവത്.

ഈശ്വരനെ ദർശിച്ചയാളുടെ സ്വഭാവം ഒരു ബാലകന്റേതു പോലെ ആയിത്തീരുന്നു. അവൻ ത്രിഗുണാതീതനാകുന്നു. ഒരു ഗുണത്തിന്റെയും ബന്ധനമില്ല. പിന്നെ, ശുചിയും അശുചിയും അയാൾക്ക് തുല്യമാണ്. അതുകൊണ്ട് പിശാചിനെപ്പോലെ. പിന്നെയും, ഭ്രാന്തനെപ്പോലെ ചിലപ്പോൾ ചിരിക്കുന്നു, ചിലപ്പോൾ കരയുന്നു. വലിയ മാന്യന്മാരെപ്പോലെ അണിഞ്ഞൊരുങ്ങി നടക്കും ചിലപ്പോൾ; അല്പനിമിഷം കഴിഞ്ഞ് തനി നഗ്നൻ-മുണ്ടു ചുരുട്ടി കക്ഷത്തിൽ വെച്ചുകൊണ്ട് ചുറ്റിത്തിരിയും. അതുകൊണ്ട് ഉന്മത്തനെപ്പോലെ, എന്നു പറയുന്നു. പിന്നെ ചിലപ്പോൾ വെറും ജഡം പോലെ മിണ്ടാണ്ട് വല്ലടത്തും കിടക്കും.

ഒരു ഭക്തൻ: ഈശ്വരദർശനത്തിനുശേഷം അഹങ്കാരം നിശ്ശേഷം നശിക്കുമോ?

ശ്രീരാമ: ചിലപ്പോഴൊക്കെ ഈശ്വരൻ ഭക്തന്റെ അഹങ്കാരത്തെ മുഴുവൻ മായ്ച്ചുകളയുന്നു. സമാധ്യവസ്ഥയിൽ അങ്ങനെ സംഭവിക്കുന്നു. പക്ഷേ പലപ്പോഴും സ്വല്പം അഹങ്കാരം ബാക്കിവെച്ചേക്കും. എന്നാൽ ആ അഹങ്കാരം കൊണ്ടു ദോഷമില്ല. ഒരു കുട്ടിയുടെ അഹംകാരം പോലെയാണത്. അഞ്ചുവയസ്സായ കുട്ടിയും 'ഞാൻ, ഞാൻ' എന്നു പറയും; പക്ഷേ ആർക്കും ഒരു ഉപദ്രവവും ചെയ്യാ

* ജഡോന്മത്തപിശാചവത്. ഭാഗ. 1.15.43

digitized by www.sreyas.in

നറിയില്ല. ചിന്താമണി തൊട്ടാൽ ഇരുമ്പ് സ്വർണ്ണമായിത്തീരുന്നു. ഇരുമ്പു വാൾ പൊൻവാളായിത്തീരുന്നു. വാളിന്റെ ആകൃതിയുണ്ട്; പക്ഷേ ആർക്കും ഉപദ്രവം ചെയ്കയില്ല. പൊൻവാളുകൊണ്ട് വെട്ടാനും മുറിക്കാനും ആവില്ല!

# അദ്ധ്യായം നാല്

### ബിലാത്തിയും കാഞ്ചനപൂജയും

ശ്രീരാമ: (പ്രതാപനോട്) നീ ബിലാത്തിക്കു പോയിരുന്നല്ലോ, എന്താ കണ്ടത്, ഒക്കെ പറയുക.

പ്രതാപൻ: ബിലാത്തിയിലെ ജനങ്ങൾ, അങ്ങു പറയുന്ന കാഞ്ചനമുണ്ടല്ലോ, അതിനെയാണു പൂജിക്കുന്നത്. എന്നാൽ ചില ചില നല്ലയാളുകളും, അനാസക്തരായവരും, തീർച്ചയായും ഉണ്ട്. എന്നാൽ സാധാരണയായി അടിമുടി രജോഗുണത്തിന്റെ വിളയാട്ടമാണ്! അമേരിക്കയിലും അതുതന്നെയാണ് ഞാൻ കണ്ടത്.

### കലിയുഗത്തിൽ കർമ്മയോഗമോ ഭക്തിയോഗമോ?

ശ്രീരാമ: ലൗകികകാര്യങ്ങളിൽ ആസക്തി ബിലാത്തിയിൽ മാത്രമൊന്നുമല്ല; അതെല്ലായിടത്തും ഉണ്ട്. പക്ഷേ, എന്താ സംഗതിയെന്നോ? കർമ്മകാണ്ഡം ആദികാണ്ഡമാണ്. സത്വഗുണം, അതായത് ഭക്തി, വിവേകം, വൈരാഗ്യം, ദയ ഇവയൊക്കെ ഇല്ലാതെ ഈശ്വരനെ പ്രാപിക്കാനാവില്ല. രജോഗുണംകൊണ്ട് ലൗകികകർമ്മങ്ങളിൽ കെട്ടുപാടു വരുന്നു. അതുകൊണ്ടാണ് രജോഗുണത്തിൽനിന്നും തമോഗുണം വന്നു ചേരുന്നത്. പല പണികളിൽ ചെന്നു പെട്ടാൽ ഈശ്വരനെ മറന്നു പോകും. അപ്പോൾ പിന്നെ കാമിനീകാഞ്ചനങ്ങളിൽ ആസക്തി വർദ്ധിക്കും. എന്നാൽ നിങ്ങൾക്കും കർമ്മം തീർത്തും ത്യജിക്കാൻ നിവൃത്തിയില്ല. നിങ്ങളുടെ സ്വഭാവംതന്നെ നിങ്ങളെക്കൊണ്ടു പ്രവർത്തിപ്പിക്കും, നിങ്ങൾക്കിഷ്ടപ്പെട്ടാലും ഇല്ലെങ്കിലും. അതാണ് അനാസക്തനായിട്ട് കർമ്മം ചെയ്യാൻ ശാസ്ത്രങ്ങൾ പറയുന്നത്. അനാസക്തനായിട്ടു കർമ്മം ചെയ്യുക; കർമ്മഫലത്തിൽ ആകാംക്ഷയരുത്. പൂജയും ജപവും തപവും ചെയ്യുന്നുവെന്നു വെയ്ക്കുക; അത് ആളുകളുടെ ബഹുമാനം നേടാനോ പുണ്യം സമ്പാദിക്കാനോ ആയിരിക്കരുത്. ഇങ്ങനെ അനാസക്തനായിട്ടു കർമ്മം ചെയ്യുന്നതിനാണു കർമ്മയോഗം എന്നു പറയുന്നത്. അത് ബഹുകഠിനം ഇതിപ്പോൾ കലിയുഗം. ആസക്തി താനേ വന്നുകൂടും. അനാസക്തനായിട്ടാണ് കർമ്മം

digitized by www.sreyas.in

ചെയ്യുന്നത് എന്നു നിങ്ങൾ മനസ്സിൽ കരുതും; പക്ഷേ എങ്ങുനിന്നോ ആസക്തി വന്നുചാടുന്നു; എവിടുന്നു വന്നുചാടി എന്നറിയില്ല. പൂജയും ഉത്സവവും നടത്തിയെന്നു വരാം; അനേകം പട്ടിണിപ്പാവങ്ങൾക്ക് അന്നദാനം നടത്തിയെന്നുവരാം. അനാസക്തനായിട്ടാണ് ഇതൊക്കെ ചെയ്യുന്നത് എന്ന് ഉള്ളിൽ വിചാരിക്കും; പക്ഷേ എവിടെനിന്നോ പേരിനും പുകഴിനും ഉള്ള ആശ വന്നു കയറുന്നു. സമ്പൂർണ്ണം അനാസക്തരാകാൻ ഈശ്വരദർശനം ലഭിച്ചവർക്കേ സാധിക്കൂ.

ഒരു ഭക്തൻ: അപ്പോൾ, ഈശ്വരനെ കണ്ടിട്ടില്ലാത്തവർക്ക് എന്താണു വഴി? അവർ ലൗകികകർമ്മങ്ങളൊക്കെ വിട്ടൊഴിയണമോ?

ശ്രീരാമ: കലിയിൽ ഭക്തിയോഗം, നാരദീയഭക്തി, ഈശ്വരനാമങ്ങളും ഗുണങ്ങളും കീർത്തിക്കുക. വ്യാകുലതയോടെ ഈ വിധം പ്രാർത്ഥിക്കുക: 'അല്ലയോ ഭഗവാനേ, എനിക്ക് ജ്ഞാനം തരൂ, ഭക്തി തരൂ, അവിടുത്തെ ദർശനമരുളൂ.' കർമ്മയോഗം മഹാപ്രയാസമാണ്. അതുകൊണ്ടിങ്ങനെ പ്രാർത്ഥിക്കണം: 'പ്രഭോ, എന്റെ കർമ്മം കുറച്ചു തരൂ. അവിടുന്നരുളുന്ന അല്പസ്വല്പം കർമ്മങ്ങൾ അവിടുത്തേ കരുണകൊണ്ട് അനാസക്തനായി ചെയ്യാൻ കഴിയുമാറാകണേ. ഇനി കൂടുതൽ കർമ്മങ്ങളിൽ കുരുങ്ങാൻ ആഗ്രഹം ഉണ്ടാവരുതേ.'

കർമ്മം തീർത്തും കൈയ്വിടാനാവില്ല. 'ഞാൻ ചിന്തിക്കുന്നു, ഞാൻ ധ്യാനിക്കുന്നു,' എന്നതുംകൂടി കർമ്മമാകുന്നു. ഭക്തിയുണ്ടായാൽ ലൗകികകർമ്മങ്ങൾ താനേ കുറഞ്ഞുവരും. പിന്നെ അതിൽ രസം തോന്നുകയില്ല. കൽക്കണ്ടസർവ്വത്തു കിട്ടിയാൽ പിന്നെ കരിപ്പട്ടിവെള്ളം ആരെങ്കിലും കുടിക്കുമോ?

ഒരു ഭക്തൻ: ബിലാത്തിയിലെ ആളുകളെപ്പോഴും, 'കർമ്മം ചെയ്വിൻ, കർമ്മം ചെയ്വിൻ.' എന്നു നമ്മോടു പറയുന്നു. അപ്പോൾ കർമ്മം ജീവിതത്തിന്റെ ഉദ്ദേശമല്ലേ?

**എന്താണ് ജീവിതോദ്ദേശ്യം? കർമ്മമോ ഈശ്വരലാഭമോ?**

ശ്രീരാമ: ജീവിതോദ്ദേശം ഈശ്വരലാഭമാണ്. കർമ്മം ആദ്യത്തേ പടി. അത് ജീവിതോദ്ദേശ്യമാവാൻ നിവൃത്തിയില്ല. നിഷ്കാമകർമ്മംകൂടി ഒരു ഉപായം മാത്രം. ഉദ്ദേശ്യമല്ല.

ശംഭുമല്ലികൻ ഒരിക്കലെന്നോടു പറഞ്ഞു: 'എനിക്കുള്ള ധനമെല്ലാം നല്ല കാര്യങ്ങൾക്കുവേണ്ടി, ആശുപത്രികളും ഡിസ്പെൻസറികളും ഉണ്ടാക്കാനും, പാതവെട്ടാനും കടവുകെട്ടാനും കിണറുകുഴിക്കാനുമൊക്കെ ചെലവാക്കാൻ എന്നെ അനുഗ്രഹിച്ചാലും.' ഞാനപ്പോൾ പറഞ്ഞു: "ഈവക കാര്യങ്ങൾ അനാസക്തനായിട്ട് ചെയ്യാൻ കഴിയുമെങ്കിൽ നന്ന്. പക്ഷേ, അതു മഹാപ്രയാസമാണ്. മറ്റെന്തൊക്കെ

digitized by www.sreyas.in

ചെയ്താലും, നിന്റെ മനുഷ്യജന്മത്തിന്റെ ഉദ്ദേശ്യം ഈശ്വരപ്രാപ്തിയാണ്. ആശുപത്രിയും ഡിസ്പൻസറിയും പണിയിക്കലല്ല, എന്നുള്ളത് എപ്പോഴും ഓർമ്മ വേണം. ഈശ്വരൻ നിന്റെ മുമ്പിലെത്തി എന്നു വിചാരിക്കുക. എന്നിട്ടരുളി: 'നീയൊരു വരം ചോദിച്ചുകൊൾക.' അങ്ങനെ സംഭവിച്ചാൽ, 'എനിക്കു കുറെ ആശുപത്രികളും ഡിസ്പൻസറികളും പണിതുതരൂ,' എന്നു നീ പറയുമോ, അതോ, 'ഹേ ഭഗവൻ, അവിടുത്തെ പാദപദ്മത്തിൽ എനിക്കു ശുദ്ധഭക്തി ഉണ്ടാകണേ, അങ്ങയെ സർവ്വദാ കാണുമാറാകണേ, എന്നു പ്രാർത്ഥിക്കുമോ?''

ആശുപത്രിയും ഡിസ്പൻസറിയുമെല്ലാം അനിത്യവസ്തുക്കൾ. ഈശ്വരൻ മാത്രം സത്യം, ബാക്കിയൊക്കെ അസത്യം. ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞാൽ, 'അദ്ദേഹം തന്നെയാണ് കർത്താവ്, നാം കർത്താവല്ല,' എന്ന ബോധമുണ്ടാകും. അപ്പോൾ പിന്നെ അദ്ദേഹത്തെ കൈയ്വിട്ട് നാമെന്തിനു പല പണികളിലും ചെന്നു ചാടി ചാകണം? അദ്ദേഹത്തെ സാക്ഷാത്കരിച്ചുകഴിഞ്ഞാൽ, അദ്ദേഹത്തിന്റെ അനുഗ്രഹം കൊണ്ട് അനേകം ആശുപത്രികളും ഡിസ്പൻസറികളും പണിയാൻ കഴിഞ്ഞെന്നുവരാം.

### 'മുന്നോട്ടു പോ'

ശ്രീരാമ: അതാണ് കർമ്മം ആദ്യത്തേപ്പടിയാണ് എന്ന് ഞാൻ പറയുന്നത്. കർമ്മം ജീവിതത്തിന്റെ ലക്ഷ്യമല്ല. സാധന ചെയ്ത് ഇനിയും മുമ്പോട്ടു പോ. സാധന ചെയ്തു ചെയ്ത് ഇനിയും മുമ്പോട്ടു പോയാൽ ഒടുവിലറിയാം, ഈശ്വരൻ മാത്രമാണ് സത്യം, ബാക്കിയെല്ലാമനിത്യം, ഈശ്വരലാഭമാണ് ജീവിതത്തിന്റെ ഉദ്ദേശ്യം എന്ന്.

ഒരു വിറകുവെട്ടുകാരൻ ഒരിക്കൽ വിറകുവെട്ടാൻ കാട്ടിൽ പോയി. അവിടെ പെട്ടെന്ന് ഒരു ബ്രഹ്മചാരിയെ കണ്ടുമുട്ടി. 'എടോ, മുമ്പോട്ടു പോ,' എന്നു ബ്രഹ്മചാരി അയാളോടു പറഞ്ഞു. അയാൾ വീട്ടിൽ മടങ്ങിയെത്തി ആലോചനയായി, 'എന്തിനാണ് ബ്രഹ്മചാരി എന്നോട് മുമ്പോട്ടുപോകാൻ പറഞ്ഞത്?' അങ്ങനെ കുറച്ചു ദിവസം കഴിഞ്ഞു. അങ്ങനെയിരിക്കെ ഒരു ദിവസം അവൻ ബ്രഹ്മചാരിയുടെ വാക്കുകൾ ഓർത്തു. അയാൾ തന്നെത്താൻ പറഞ്ഞു: 'ഞാനിന്ന് ഈ കാട്ടിൽ കുറേക്കൂടി ഉള്ളിലോട്ടു പോകും.' കാട്ടിലങ്ങനെ പോയിപ്പോയി അനവധി ചന്ദനമരങ്ങൾ കണ്ടെത്തി. അപ്പോൾ വളരെ സന്തോഷത്തോടെ വണ്ടിവണ്ടിയായി ചന്ദനം വെട്ടിക്കൊണ്ടുപോന്നു. അതു ചന്തയിൽ കൊണ്ടുവന്നു വിറ്റ് വലിയ പണക്കാരനായി. അങ്ങനെ കുറച്ചു നാൾ കഴിഞ്ഞു. പിന്നൊരു ദിവസം ഓർത്തു: ''മുന്നോട്ടു പോ' എന്നാണല്ലോ ബ്രഹ്മചാരി പറഞ്ഞത്.'' അവൻ പിന്നെയും ഉള്ളിലേയ്ക്കു പോയി. പുഴ

digitized by www.sreyas.in

ക്കരയിൽ വെള്ളിഖനി കണ്ടെത്തി. ഇക്കാര്യം അവൻ കിനാവിൽക്കൂടി കരുതിയിരുന്നതല്ല. എന്നിട്ട് ഖനിയിൽനിന്നും വെള്ളി വെട്ടിയെടുത്തു കൊണ്ടുവന്നു വില്ക്കാൻ തുടങ്ങി. അങ്ങനെ അവൻ കണക്കില്ലാതെ പണം സമ്പാദിച്ചു. കുറച്ചു ദിവസംകൂടി കഴിഞ്ഞു. ഒരു ദിവസം അവ നിരുന്നാലോചിച്ചു: 'ബ്രഹ്മചാരി എന്നോട് വെള്ളിഖനിവരെ പോയി നിർത്താൻ പറഞ്ഞില്ല. മുമ്പോട്ടു പോകാനാണ് അദ്ദേഹം എന്നോടു പറ ഞ്ഞത്.' ഇത്തവണ അവൻ പുഴയുടെ മറുകര കടന്ന് സ്വർണ്ണഖനി കണ്ടുമുട്ടി. അയാൾ നിനച്ചു: 'ഓഹോ! അതാണല്ലേ മുമ്പോട്ടു പോകാൻ ബ്രഹ്മചാരി എന്നോടു പറഞ്ഞത്!'

പിന്നെയും കുറച്ചു നാൾക്കുശേഷം മുമ്പോട്ടുപോയപ്പോൾ ഹീരവും മാണിക്യവും കുന്നുകുന്നായി കിടക്കുന്നതു കണ്ടു. അങ്ങനെ അയാൾക്ക് കുബേരന്റെയത്ര സമ്പത്തുണ്ടായി.

അതുകൊണ്ടാണ്, നീയെന്തു ചെയ്താലുമില്ലെങ്കിലും ഇനിയും മുമ്പോട്ടുപോയാൽ ഇതിലും നല്ല വസ്തുക്കൾ കിട്ടും എന്നു ഞാൻ പറയുന്നത്. കുറച്ചെന്തോ ജപിച്ചു. അല്പമൊരു ഉണർവ്വുണ്ടായി എന്ന തുകൊണ്ടൊന്നും നേടേണ്ടതെല്ലാം നേടി എന്നു നിനയ്ക്കരുത്. കർമ്മം ഒരിക്കലും ജീവിതത്തിന്റെ ഉദ്ദേശ്യമല്ല. ഇനിയും മുന്നേറുക, എന്നാൽ കർമ്മം നിഷ്കാമമായിട്ടു ചെയ്യാൻ കഴിയും. പക്ഷേ, നിഷ്കാമകർമ്മം ബഹുകഠിനം. അതിനാൽ ഭക്തിയോടുകൂടി, വ്യാകുലതയോടുകൂടി, അദ്ദേഹത്തോടിങ്ങനെ പ്രാർത്ഥിക്കുക: 'അല്ലയോ ഭഗവാനേ, അവി ടുത്തെ പാദപദ്മത്തിൽ ഭക്തിയുണ്ടാവാൻ അനുഗ്രഹിച്ചാലും; എന്റെ കർമ്മങ്ങളൊക്കെ കുറച്ചുതന്നാലും: ബാക്കി വല്ലതും നിൽക്കുന്നത് നിഷ്കാമമായിട്ടു ചെയ്യാൻ അനുഗ്രഹമരുളിയാലും.' ഇനിയും മുന്നോ ട്ടുപോയാൽ ഈശ്വരനെ പ്രാപിക്കും, അദ്ദേഹത്തിന്റെ ദർശനം ലഭി ക്കും. ക്രമേണ അദ്ദേഹവുമായി സംഭാഷണം നടത്താനും സാധിക്കും

കേശവന്റെ കാലശേഷം അവരുടെ അമ്പലത്തിലെ മണ്ഡപത്തെ ക്കുറിച്ച് ഒരു തർക്കം ഉദ്ഭവിച്ചു; സംഭാഷണമിപ്പോൾ അതിനെക്കുറിച്ചായി.

ശ്രീരാമ: (പ്രതാപനോട്) പ്രസംഗവേദിയെപ്പറ്റി നിന്നോടാരോ വഴ ക്കിനു വന്നുവെന്നു കേട്ടു. വഴക്കിനു വന്നവരൊക്കെ വെറും ചാത്തനും കോരനുമാണ്. (എല്ലാവരും ചിരിക്കുന്നു.) (ഭക്തന്മാരോട്) നോക്കിൻ, പ്രതാപനും അമൃതനുമൊക്കെ ശംഖുവിളിക്കുന്നു. മറ്റ് ഈ കല ശലുകൂട്ടുന്നവരുടെ ആരുടെയും ഒച്ചപോലും കേൾക്കാനില്ല. (എ ല്ലാവരും ചിരിക്കുന്നു.)

പ്രതാപൻ: മഹാശയാ, ശബ്ദമുണ്ടാക്കുന്നതിനെപ്പറ്റിയാണു പറയു ന്നതെങ്കിൽ, കാശിനുകൊള്ളാത്ത മാങ്ങാണ്ടികൊണ്ടും ഒച്ചയുണ്ടാക്കാം.

digitized by www.sreyas.in

# അദ്ധ്യായം അഞ്ച്

## ബ്രഹ്മസമാജവും ശ്രീരാമകൃഷ്ണദേവനും

ശ്രീരാമ: (പ്രതാപനോട്) നോക്കൂ, നിങ്ങളുടെ ബ്രഹ്മസമാജത്തിലെ ലക്ചർ കേട്ടാൽ പ്രസംഗക്കാരന്റെ മനോഭാവം ശരിക്കു മനസ്സിലാകും. ഒരു ഹരിസഭയ്ക്ക് എന്നെയും കൂട്ടിക്കൊണ്ടുപോയി. അന്നത്തെ ആചാര്യൻ സമാദ്ധ്യായി എന്നു പേരുള്ള ഒരു പണ്ഡിതനായിരുന്നു. അയാൾ എന്താ പറഞ്ഞതെന്നോ! 'ഈശ്വരൻ രസരഹിതൻ; നമ്മുടെ പ്രേമവും ഭക്തിയും നൽകി അദ്ദേഹത്തെ സരസനാക്കിത്തീർക്കണം' അക്കഥ കേട്ടു ഞാൻ സ്തംഭിച്ചുപോയി! എനിക്കപ്പോളൊരു കഥ ഓർമ്മവന്നു. ഒരിക്കലൊരു കുട്ടി പറഞ്ഞു: 'എന്റെ അമ്മാവന്റെ വീട്ടിൽ ധാരാളം കുതിരകളുണ്ട്; ഒരു ഗോശാല നിറയെ കുതിരകൾ!' ഗോശാലയാണ് വാസ്തവത്തിൽ ഉള്ളതെങ്കിൽ, അതിൽ കുതിരയെ കെട്ടാനിടയില്ല; പശുക്കൾ ഉണ്ടായിരുന്നിരിക്കാനാണിട. ഇങ്ങനെയുള്ള അസംബന്ധങ്ങൾ കേട്ടാൽ ആളുകളെന്തു കരുതും? കുതിരയും മുതിരയുമൊന്നുമില്ലെന്നു കരുതും. (എല്ലാവരും ചിരിക്കുന്നു.)

ഒരു ഭക്തൻ: കുതിരയോ ഇല്ല, പോട്ടെ; പശുവും കാണില്ല. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ഒന്നോർത്തുനോക്കിൻ, രസസ്വരൂപനായ ഈശ്വരനെ രസരഹിതനെന്ന് വർണ്ണിക്കുക! അതുകൊണ്ടെന്താ മനസ്സിലാകുന്നതെന്നോ? ഈശ്വരന്റെ സ്വരൂപം എന്താണെന്ന് അയാൾക്ക് യാതൊരു അനുഭവവുമില്ല, എന്ന്.

### പ്രതാപന് ഉപദേശം - ഞാനും എന്റെയും

ശ്രീരാമ: (പ്രതാപനോട്) കേൾക്കൂ, ഒരു കാര്യം പറയട്ടെ. നിനക്ക് എഴുത്തും വായനയും അറിയാം, ബുദ്ധിയുണ്ട്, ഗൗരവമുള്ള ആൾ. കേശവനും നീയും ജ്യേഷ്ഠാനുജന്മാരെപ്പോലെയാണ്; ഗൗരാംഗനും നിത്യാനന്ദനുംപോലെ. ഇതൊക്കെ നിനക്ക് വേണ്ടുവോളമായി. പ്രസംഗം, വഴക്കും വാക്കേറ്റവും, തർക്കവും വാദവും ഒക്കെ ധാരാളമായി. ഇനിയും ഇതൊക്കെ രസമായി തോന്നുന്നുണ്ടോ? ഇനിയിപ്പോൾ മനസ്സു മുഴുവൻ ഒന്നിച്ചുകൂട്ടി ഈശ്വരന്റെ നേരെ വിടുക. ഇനി ഈശ്വരനിലേയ്ക്ക് കുതിക്കുക.

digitized by www.sreyas.in

പ്രതാപൻ: അതെ, അതു ശരിയാണ്, സംശയമില്ല. അങ്ങനെ ചെയ്ക മാത്രമാണ് ഇനി എന്റെ കർത്തവ്യം. എന്നാൽ ഞാനിതൊക്കെ ചെയ്യുന്നത് കേശവന്റെ പേരു നിലനിർത്താൻ വേണ്ടിമാത്രമാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) കേശവന്റെ പേരു നിലനിർത്താൻ വേണ്ടിയാണിതൊക്കെ ചെയ്യുന്നത് എന്നൊക്കെ നീയിപ്പോൾ പറയും, ശരിതന്നെ. എന്നാൽ കുറച്ചു ദിവസം കഴിയുമ്പോൾ ആ ഭാവം കാണുകയില്ല. ഒരു കഥ പറയാം. കേട്ടോളൂ.

ഒരാൾക്ക് ഒരു കുന്നിന്റെ മുകളിൽ ഒരു വീടുണ്ടായിരുന്നു. ഒരു മൺകുടിൽ. വളരെപ്രയാസപ്പെട്ടു പണിതതാണ്. കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഒരു വലിയ കൊടുങ്കാറ്റു വന്നു. കുടിലു കിടന്നാടാൻ തുടങ്ങി. അപ്പോൾ ആ വീടു രക്ഷിക്കാൻ എന്തുവേണ്ടു, എന്നു വലിയ ചിന്തയായി. അയാൾ പറഞ്ഞു: 'ഹേ, പവനദേവ, എന്റെ വീടു വീഴാണ്ടു കാക്കണേ, അപ്പനേ!' പക്ഷേ പവനദേവൻ കേൾക്കുന്നില്ല. വീട് ഇപ്പോൾ വീഴും എന്ന ദിക്കായി. അയാൾക്ക് അപ്പോഴൊരു സൂത്രം തോന്നി. ഹനുമാൻ പവനന്റെ പുത്രനാണല്ലൊ എന്നോർമ്മ വന്നു. ഉടനെ വലിയ വെമ്പലോടെ വിളിച്ചു പറഞ്ഞു: 'പ്രഭോ, വീടു പൊളിക്കൊല്ലെ; ഹനുമാന്റെ വീടാണിത്. അടിയൻ കുമ്പിടുന്നേൻ.' എന്നിട്ടും കുടിലു കിടന്നാടിക്കൊണ്ടിരുന്നു. ആരും അവന്റെ കേഴലു കേൾക്കുന്നില്ല. പലവാറ് 'ഹനുമാന്റെ വീട്, ഹനുമാന്റെ വീട്,' എന്നു മുറവിളി കൂട്ടിയിട്ടും ഒരു ഗുണവും ഉണ്ടായില്ല! അപ്പോൾ 'പ്രഭോ, ലക്ഷ്മണന്റെ വീട്, ലക്ഷ്മണന്റെ വീട്,' എന്നു വിളിച്ചുപറഞ്ഞു. അതുകൊണ്ടും കാര്യമുണ്ടായില്ല. എന്നിട്ടു പിന്നെ, 'പോറ്റീ, രാമന്റെ വീട്, രാമന്റെ വീട്; പ്രഭോ, വീഴാതെ കാത്തരുളണേ! അടിയനിൽ കനിയണേ!' എന്നു നിലവിളിച്ചു. അതുകൊണ്ടും ഒരു ഫലവും ഉണ്ടായില്ല. കുടിൽ ആടി മറിഞ്ഞു തകർന്നു വീണുതുടങ്ങി. അന്നേരം പ്രാണൻ കാക്കാൻ വേണ്ടി കുടിലിനു വെളിയിൽ വന്നു പറഞ്ഞു: 'പോയിത്തുലയട്ടെ, ചെയിത്താന്റെ വീട്!'

**ജീവിതത്തിന്റെ ഉദ്ദേശം - താണു മുങ്ങുക**

ശ്രീരാമ: (പ്രതാപനോട്) കേശവന്റെ പേരു നീ കാക്കേണ്ടതായിട്ടില്ല. അവൻ സാധിച്ചതൊക്കെ ഈശ്വരേച്ഛകൊണ്ടാണ് സാധിച്ചത് എന്നറിഞ്ഞോളൂ. ഈശ്വരേച്ഛകൊണ്ട് ഉണ്ടായി, ഈശ്വരേച്ഛകൊണ്ട് ഇല്ലാതാകുന്നു. അതിനു നീയെന്തു ചെയ്യും? മനസ്സു മുഴുവൻ ഈശ്വരനിൽ ഉറപ്പിക്കുകയാണ് ഇപ്പോൾ നിന്റെ കർത്തവ്യം; ആ പ്രേമസാഗരത്തിലേയ്ക്ക് എടുത്തു ചാടുക.

digitized by www.sreyas.in

ഇതരുളി ശ്രീരാമകൃഷ്ണദേവൻ ആ അനുപമസ്വരത്തിൽ മധുരമായി പാടി:

> മുഴുകുക മുഴുകുക മന്മനസ്സേ, സദാപി നീ
> ചിന്മയരൂപമാം ഗംഗനിമ്നഗയിങ്കൽ.

ശ്രീരാമ: (പ്രതാപനോട്) പാട്ടു കേട്ടോ? പ്രസംഗവും വഴക്കുമെല്ലാം ധാരാളമായി. ഇനി താണുമുങ്ങുക. ഈ സമുദ്രത്തിൽ മുങ്ങിയാൽ മരിക്കുമെന്ന ഭയം വേണ്ട. എന്തെന്നോ, അമൃതസാഗരമാണിത്!ഇതുകൊണ്ട് മനുഷ്യന്റെ തലതിരിയുമെന്നു വിചാരിക്കരുത്; ഈശ്വരനെ ഏറെ നിനച്ചതുകൊണ്ട് പൈത്യം പിടിക്കുമെന്നു പേടിക്കേണ്ട. ഞാനൊരിക്കൽ നരേന്ദ്രനോട് പറഞ്ഞു–

പ്രതാപൻ: മഹാശയാ, നരേന്ദ്രനാരാ?

ശ്രീരാമ: അതോ, അങ്ങനെയുണ്ടൊരു പയ്യൻ. നരേന്ദ്രനോടു ഞാൻ പറഞ്ഞു: 'നോക്കൂ, ഈശ്വരൻ രസസാഗരം. ഈ രസസാഗരത്തിൽ താണുമുങ്ങാൻ നിനക്ക് കൊതി തോന്നുന്നില്ലേ? ആട്ടെ, ഒരു കിണ്ണം രസമുണ്ടെന്നു വിചാരിക്കുക; നീയൊരു ഈച്ചയും. എന്നാൽ നീ എവിടെയിരുന്നു രസം കുടിക്കും?' നരേന്ദ്രൻ പറഞ്ഞു: 'ഞാൻ കിണ്ണത്തിന്റെ വക്കിലിരുന്നു എത്തിവലിഞ്ഞു കുടിക്കും.' 'അതെന്ത്? എന്താ വക്കത്തിരിക്കുന്നത്?' എന്നു ഞാൻ ചോദിച്ചു. അവൻ പറഞ്ഞു: 'ഏറെയങ്ങു പോയാൽ മുങ്ങും, മുങ്ങിയാൽ പ്രാണൻ പോകും.' ഞാനപ്പോൾ പറഞ്ഞു: 'അപ്പാ, സച്ചിദാനന്ദസാഗരത്തിൽ ആ ഭയം വേണ്ട! ഇത് അമൃതസാഗരമാണ്. ഈ സാഗരത്തിൽ മുഴുകിയതുകൊണ്ട് മരണം വരികയില്ല, മർത്ത്യൻ അമർത്ത്യനായിത്തീരുന്നു.' ഈശ്വരനുവേണ്ടി ഭ്രാന്തുപിടിച്ചാൽ മനുഷ്യൻ തലയ്ക്കു വെളിവില്ലാത്തവനാകുന്നില്ല.

(ഭക്തന്മാരോട്) 'ഞാൻ, എന്റെ' ഇതിന്റെ പേരാണ് അജ്ഞാനം. രാസമണി കാളീക്ഷേത്രം പണിയിച്ചു എന്നാണാളുകൾ പറയുന്നത്; ഈശ്വരൻ ചെയ്തു എന്ന് ഒറ്റയാളും പറയുന്നില്ല. ബ്രഹ്മസമാജം ഇന്നയാൾ സ്ഥാപിച്ചു എന്നല്ലാതെ, ആരും 'ഈശ്വരേച്ഛകൊണ്ടാണ് ഇതുണ്ടായത്' എന്നു പറയുന്നില്ല. 'ഞാൻ ചെയ്യുന്നു' എന്ന ഭാവം അജ്ഞാനമാണ്. 'ഹേ പ്രഭോ, കർത്താവ് അവിടുന്നാണ്; ഞാൻ കർത്താവല്ല; യന്ത്രി അവിടുന്ന്, ഞാൻ യന്ത്രം.' ഈ ഭാവം ജ്ഞാനമാകുന്നു. 'അല്ലയോ ഭഗവാനേ എന്റേതായിട്ടൊന്നുമില്ല. ഈ അമ്പലം എന്റെയല്ല. ഈ കാളീക്ഷേത്രവും എന്റെ വകയല്ല. ഈ ബ്രഹ്മസമാജവും എന്റേതല്ല. സർവ്വവും അവിടുത്തേ വക. ഭാര്യയും മക്കളും വീട്ടുകാരുമൊന്നും എന്റേതല്ല. എല്ലാം അവിടുത്തേ വക.' ഇതിനു ജ്ഞാനമെന്നു പറയുന്നു.

digitized by www.sreyas.in

'എന്റെ വക, എന്റെ വക' എന്നും പറഞ്ഞ് ഈവക വസ്തുക്കളെ സ്നേഹിക്കുന്നതിന്റെ പേരാണ് മായ. എല്ലാവരേയും സ്നേഹിക്കുന്നതിന് ദയ എന്നാണ് പറയുന്നത്. ബ്രഹ്മസമാജത്തിലെ ആളുകളെ മാത്രം സ്നേഹിക്കുക, സ്വന്തമാളുകളെ മാത്രം സ്നേഹിക്കുക, അതു മായയാണ്. തന്റെ നാട്ടുകാരെ മാത്രം ഇഷ്ടപ്പെടുന്നത് മായ. എല്ലാ നാട്ടിലുമുള്ള ആളുകളെ സ്നേഹിക്കുക, എല്ലാ മതത്തിലുംപെട്ടവരെ സ്നേഹിക്കുക എന്നത് ദയയിൽനിന്നു വരുന്നതാണ്, ഭക്തിയിൽനിന്നും ഉണ്ടാകുന്നതാണ്.

മായകൊണ്ട് മനുഷ്യൻ ബദ്ധനായ്ത്തീരുന്നു, ഭഗവാനിൽനിന്നും വിമുഖനായിത്തീരുന്നു. ദയകൊണ്ട് ഈശ്വരനെ പ്രാപിക്കുന്നു. ശുകദേവൻ നാരദൻ തുടങ്ങിയവർ ദയ പുലർത്തിയിരുന്നു.

# അധ്യായം ആറ്

## ബ്രഹ്മസമാജവും കാമിനീകാഞ്ചനവും

പ്രതാപൻ: (ശ്രീരാമകൃഷ്ണനോട്) മഹാശയാ, അവിടുത്തെ അടുക്കൽ താമസിക്കുന്നവർക്ക് ക്രമേണ ഉന്നതിയുണ്ടാകുന്നുണ്ടോ?

ശ്രീരാമ: വീട്ടിൽ താമസിച്ചതുകൊണ്ട് എന്താണ് തെറ്റ് എന്ന് ഞാൻ ആളുകളോടു ചോദിക്കുന്നു. എന്നാൽ, പണക്കാരുടെ അവിടുത്തെ വേലക്കാരിയെപ്പോലെ വേണം ലോകത്തിൽ ജീവിക്കാൻ.

### ഗൃഹസ്ഥന്റെ സാധന

ശ്രീരാമ: യജമാനന്റെ വീടിനെപ്പറ്റി വേലക്കാരി, 'ഞങ്ങളുടെ വീട്,' എന്നു പറയും. എന്നാൽ അവളുടെ സ്വന്തം വീട് അങ്ങകലെ വല്ല നാട്ടിൻപുറത്തുമായിരിക്കും. യജമാനന്റെ വീട് കാണിച്ചുകൊണ്ട് 'ഞങ്ങളുടെ വീട്,' എന്നു വായ്കൊണ്ടു പറയും; പക്ഷേ, അതു തന്റെ വീടല്ല, തന്റെ സ്വന്തം വീട് അങ്ങ് നാട്ടിൻപുറത്താണ്, എന്നവൾക്ക് ഉള്ളുക്കുള്ളെ നന്നായിട്ടറിയാം. അവൾ യജമാനന്റെ മകനെ വളർത്തിക്കൊണ്ടുവരുന്നു, എന്നിട്ട് പറയുന്നു: 'എന്റെ ഹരി വലിയ താന്തോന്നിയായിരിക്കുന്നു; എന്റെ ഹരിയ്ക്ക് മിഠായി തിന്നാൻ ഇഷ്ടമില്ല.' 'എന്റെ ഹരി' എന്നു നാക്കുകൊണ്ടു പറയുന്നുണ്ട്, ശരി തന്നെ; പക്ഷേ, ഹരി തന്റെയല്ല, യജമാനന്റെ മകനാണ്, എന്നവൾക്കറിയാം.

digitized by www.sreyas.in

അതിനാൽ, എന്റെയടുക്കൽ വരുന്നവരോട്, 'വീട്ടിൽ താമസിച്ചാലെന്താ? അതുകൊണ്ട് ദോഷമൊന്നുമില്ല,' എന്ന് ഞാൻ പറയുന്നു. പക്ഷേ, മനസ്സ് ഈശ്വരനിൽ നിർത്തുക. വീടും പറമ്പും വീട്ടുകാരും സ്വന്തമല്ല എന്ന് അറിഞ്ഞുകൊൾക. ഇതൊക്കെ ഈശ്വരന്റെ. തന്റെ സ്വന്തം വീട് ഈശ്വരന്റെ അടുക്കലും. ഭഗവാന്റെ പാദപദ്മത്തിൽ ഭക്തിയുണ്ടാവാൻ വ്യാകുലതയോടുകൂടി എല്ലാനേരവും പ്രാർത്ഥിക്കാനും ഞാനവരോടു പറയുന്നു.

വീണ്ടും ബിലാത്തിയിലെ വർത്തമാനം വന്നു. ഒരു ഭക്തൻ പറഞ്ഞു: 'മഹാശയാ, ഇക്കാലത്ത് ബിലാത്തിയിലെ പണ്ഡിതന്മാർ ഈശ്വരന്റെ സത്തയെ അംഗീകരിക്കുന്നില്ല എന്നു കേൾക്കുന്നല്ലൊ.'

പ്രതാപൻ: വായ്കൊണ്ട് എന്തൊക്കെപ്പറഞ്ഞാലും അവരിലാരും കേവലം നാസ്തികനാണ് എന്നെനിക്കു തോന്നുന്നില്ല. ഈ ജഗദ്വ്യാപാരത്തിന്റെ പിന്നിൽ ഒരു മഹാശക്തി ഉണ്ട് എന്ന സംഗതി പലരും അംഗീകരിക്കുന്നുണ്ട്.

ശ്രീരാമ: അതുണ്ടെങ്കിൽ മതി. ശക്തിയെ അംഗീകരിക്കുന്നുണ്ടല്ലൊ? പിന്നെ നാസ്തികനാവുന്നതെങ്ങനെ?

പ്രതാപൻ: അതുകൂടാതെ, യൂറോപ്പിലെ പണ്ഡിതന്മാർ നന്മയുടെ വാഴ്‌വും സ്വീകരിക്കുന്നുണ്ട്.

പലതുമിങ്ങനെ പറഞ്ഞശേഷം പ്രതാപൻ യാത്ര പറയാൻ എഴുന്നേറ്റു.

ശ്രീരാമ: (പ്രതാപനോട്) നിന്നോടിനി ഞാനെന്തു പറയട്ടെ! ഇതുമാത്രം പറഞ്ഞേക്കാം, മേലാൽ വഴക്കിലും വക്കാണത്തിലുമൊന്നും ചെന്നു ചാടരുത്! പിന്നൊന്ന്: കാമിനീകാഞ്ചനമാണ് മനുഷ്യനെ ഈശ്വരനിൽനിന്നും അകറ്റിനിർത്തുന്നത്. ആ വഴിക്കു പോകാൻ വിടില്ല. ഇതു കാണുന്നില്ലേ, സകലരും സ്വന്തം ഏഴാമെടത്തേ വാഴ്ത്തുന്നത്! (എല്ലാവരും ചിരിക്കുന്നു) വീട്ടുകാരി നല്ലവളോ കെട്ടവളോ ആയിരിക്കാം. എന്നാലൊരാളോട്, 'എടോ, എങ്ങനെയുണ്ട് തന്റെ വീട്ടുകാരി?' എന്നു ചോദിച്ചാൽ, 'ബഹുകേമി' എന്ന് ഉടനുത്തരം കിട്ടും.

പ്രതാപൻ: എന്നാൽ ഞാൻ വരട്ടെ.

പ്രതാപൻ നടകൊണ്ടു. ശ്രീരാമകൃഷ്ണന്റെ അമൃതഭാഷണം. കാമിനീകാഞ്ചനത്യാഗവാർത്ത, സമാപിച്ചിരുന്നില്ല. സുരേന്ദ്രന്റെ കുസുമവനികയിലെ തരുദലങ്ങൾ തെൻതെന്നലിന്റെ താലോലമേറ്റു മർമ്മരശബ്ദം പുറപ്പെടുവിച്ചു. ഈ വാണികളോ ആ കാറ്റുമായി കൂടി

digitized by www.sreyas.in

ക്കലർന്നു. ഒരിക്കലൊന്ന് ഭക്തന്മാരുടെ ഹൃദയത്തിൽ ചെന്നു തറച്ചു; അവസാനം അനന്താകാശത്തിൽ ലയിച്ചുപോയി. എന്നാൽ പ്രതാപന്റെ ഹൃദയത്തിൽ ഇതു മാറ്റൊലിക്കൊണ്ടില്ലേ?

പ്രതാപൻ പോയി അല്പം കഴിഞ്ഞപ്പോൾ ശ്രീ മണിലാലമല്ലികൻ ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'മഹാശയാ, ദക്ഷിണേശ്വരത്തേയ്ക്ക് മടങ്ങാനുള്ള സമയമായി. കേശവസേനന്റെ അമ്മയും വീട്ടിലെ സ്ത്രീകളും അങ്ങയെ കാണാൻ ഇന്നവിടെ വരും. അങ്ങയെ കാണാനൊത്തില്ലെങ്കിൽ, അവർ സങ്കടപ്പെട്ടു മടങ്ങിപ്പോയെന്നു വരും.'

കേശവൻ മരിച്ചിട്ട് കുറച്ചു മാസമേ ആയുള്ളൂ. അതുകൊണ്ട് അദ്ദേഹത്തിന്റെ വയസ്സായ അമ്മയും, ഭാര്യയും, വീട്ടിലെ മറ്റുള്ള സ്ത്രീകളും ശ്രീരാമകൃഷ്ണനെ സന്ദർശിക്കാൻ വരും.

ശ്രീരാമ: (മണിമല്ലികനോട്) നില്ലപ്പാ. എനിക്ക് ഉറക്കം നേരെയായില്ല. ബദ്ധപ്പെടാനൊന്നും എനിക്കു മേല. അവരവിടെ പോണു, അതിനു ഞാനെന്തു കാട്ടും? അവരവിടെ തോട്ടത്തിൽ ചുറ്റി നടക്കും, ബഹുരസമായി കഴിഞ്ഞുകൂടും.

അല്പം വിശ്രമം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങാൻ തയ്യാറായി. പോവാൻ നേരത്ത് ഗുരുദേവൻ സുരേന്ദ്രന്റെ ശ്രേയസ്സിനേക്കുറിച്ചു ചിന്തിച്ചു. മെല്ലെ നാമവും ചൊല്ലിക്കൊണ്ട് അദ്ദേഹം ഓരോ മുറിയിലും കയറിയിറങ്ങി. ഒന്നും മുഴുവനാക്കാതെ വെയ്ക്കരുത് എന്നു കരുതി പെട്ടെന്നൊരിടത്തു നിന്നുകൊണ്ടരുളി: 'ഞാനപ്പോൾ ലൂച്ചി കഴിച്ചില്ല. കുറച്ചു ലൂച്ചി കൊണ്ടുവരൂ.' ഒരു നുള്ളുമാത്രം എടുത്തു കഴിച്ചു; എന്നിട്ടു പറഞ്ഞു: 'ഇതിനു വലിയ അർത്ഥമുണ്ട്. ലൂച്ചി കഴിച്ചില്ലല്ലൊ എന്ന വിചാരം വന്നാൽ വീണ്ടും വരാൻ ആഗ്രഹമുണ്ടാവും.' (എല്ലാവരും ചിരിക്കുന്നു).

മണിമല്ലികൻ: (ചിരിച്ചുകൊണ്ട്) അതു നന്നായിരുന്നു: എങ്കിൽ ഞങ്ങൾക്കും വരാമായിരുന്നല്ലൊ.

ഭക്തന്മാരെല്ലാവരും ചിരിച്ചു.

---

digitized by www.sreyas.in

# അധ്യായം ഏഴ്

*1884 ജൂൺ 20, വെള്ളിയാഴ്ച*

**ഭക്തന്മാരുടെകൂടെ**

(ശ്രീ ബാബുരാമൻ, രാഖാൽ, ലാട്ടു, നിരഞ്ജനൻ, നരേന്ദ്രൻ മുതലായവരുടെ ചരിത്രം)

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ തന്റെ മുറിയിൽ ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു. നേരം സന്ധ്യയായി. അതിനാൽ ജഗദീശ്വരിയുടെ ധ്യാനകീർത്തനങ്ങൾ ചെയ്യുന്നു. മുറിയിൽ രാഖാൽ, അധരൻ, മാസ്റ്റർ; വേറെയും ഒന്നു രണ്ടു ഭക്തന്മാരുണ്ട്.

ഇന്നു കൃഷ്ണദ്വാദശി. അഞ്ചുദിവസം കഴിഞ്ഞാൽ രഥയാത്രയായി. അല്പം കഴിഞ്ഞ് അമ്പലങ്ങളിൽ ആരാത്രികം ആരംഭിച്ചു. അധരൻ ആരാധന തൊഴാൻ പോയി. ശ്രീരാമകൃഷ്ണൻ മാസ്റ്ററുമായി വർത്തമാനം പറഞ്ഞു. മാസ്റ്ററെ പഠിപ്പിക്കാൻവേണ്ടി അദ്ദേഹം ആനന്ദത്തോടെ ഭക്തന്മാരുടെ കഥകൾ പറഞ്ഞു.

ശ്രീരാമ: എന്താ, ബാബുരാമന് പഠിക്കാനാഗ്രഹമുണ്ടോ? 'അന്യർക്ക് ഒരു ദൃഷ്ടാന്തമാവാൻവേണ്ടി നീ പഠിക്കുക,' എന്ന് ഞാൻ ബാബുരാമനോട് പറഞ്ഞു. സീതയെ വീണ്ടെടുത്തശേഷം രാജാവാകാൻ വിഭീഷണൻ സമ്മതിച്ചില്ല. രാമനപ്പോൾ പറഞ്ഞു: "മൂഢന്മാരുടെ അറിവിനുവേണ്ടി രാജ്യം ഭരിക്കുക. അല്ലെങ്കിൽ അവർ ചോദിക്കും, 'വിഭീഷണൻ രാമനെ സേവിച്ചിട്ട് എന്തുകിട്ടി?' എന്ന്. രാജ്യം കിട്ടിയെന്നു കണ്ടാൽ അവർക്ക് സന്തോഷമാകും."

ഒന്നു പറയാം, ബാബുരാമനും ഭവനാഥനും ഹരീശനും ശക്തിയുടെ അംശം ഉള്ളതായി അന്നൊരിക്കൽ ഞാൻ കണ്ടു. ബാബുരാമനെ ദേവീരൂപത്തിൽ കണ്ടു, കഴുത്തിൽ മാലയും ചാർത്തി തോഴിമാരുമൊത്ത്. അവന് സ്വപ്നത്തിൽ എന്തോ കിട്ടിയിട്ടുണ്ട്. അവന്റെ ദേഹം ശുദ്ധമാണ്. കുറച്ചെന്തെങ്കിലും ചെയ്താൽ അവന്റെ കാര്യം നടക്കും.

നോക്കു, എനിക്കെന്റെ ശരീരാവശ്യങ്ങൾ നിർവ്വഹിക്കാൻ ചില ബുദ്ധിമുട്ടുകൾ നേരിട്ടിരിക്കുന്നു. അവൻ ഇവിടെ വന്നു താമസിച്ചാൽ നന്നായിരിക്കും. എന്നെ നോക്കാൻ വന്നിരിക്കുന്ന ഈ കുട്ടികളുടെ പ്രകൃതമൊക്കെ മാറിക്കൊണ്ടിരിക്കുന്നു. ലാട്ടു ഭാവാവേശം

digitized by www.sreyas.in

കൊണ്ട് ഏതു നേരവും ഉയർന്ന ഒരു നിലയിലാണ് ഇരിപ്പ്. ക്രമേണ അതിലങ്ങു ലയിച്ചുപോകാനും മതി. രാഖാലിന് ഞാൻ വെള്ളം എടുത്തുകൊണ്ടെക്കൊടുക്കണം എന്ന നിലയായിരിക്കുന്നു. എന്റെ കാര്യം നോക്കാനൊന്നും അവനെക്കൊണ്ടത്ര പറ്റുന്നില്ല.

ബാബുരാമനും നിരഞ്ജനനും, ഇവരല്ലാതെ പിള്ളേരു വേറാരുണ്ട്? ഇനി ആരെങ്കിലും വരികയാണെങ്കിൽത്തന്നെ, ഉപദേശം മേടിക്കും, ഒരു നടകൊടുക്കും, എന്നാണെനിക്കു തോന്നുന്നത്.

എന്നാൽ, കലശലുകൂട്ടി ഇറങ്ങിപ്പോരണമെന്ന് ഞാൻ പറയുന്നില്ല. അത് വീട്ടിൽ കുഴപ്പത്തിനു കാരണമാകും. (ചിരിച്ചുകൊണ്ട്). 'ഇങ്ങോട്ടുപോരരുതേ?' എന്നു ഞാൻ ചോദിക്കുമ്പോൾ, 'ഇറക്കിക്കൊണ്ടുപോന്നുകൂടേ?' എന്നു ചോദിക്കും അവൻ. രാഖാലിനെ നോക്കി അവൻ കരയുന്നു; 'രാഖാലിന് ബഹുസുഖം ഇവിടെ' എന്നു പറയുന്നു.

രാഖാലിപ്പോൾ വീട്ടിലെ കുട്ടിയെപ്പോലെയാണ്. അവനിനി ലോകാസക്തനാവില്ല എന്നെനിക്കറിയാം. 'അതൊക്കെ രുചികെട്ടുപോയി!' എന്നാണവൻ പറയുന്നത്. അവന്റെ ഭാര്യ ഇവിടെ വന്നിരുന്നു. പതിന്നാലു വയസ്സ്. ഇവിടെനിന്നു കോന്നഗരത്തിലേയ്ക്കു പോയി. അവനോടും കോന്നഗരത്തേയ്ക്ക് കൂടെച്ചെല്ലാൻ അവർ പറഞ്ഞു. അവൻ പോയില്ല. 'ചിരിയും കളിയുമൊന്നും എനിക്കു പിടിക്കുന്നില്ല,' എന്നവൻ പറഞ്ഞു. നിരഞ്ജനനെക്കുറിച്ച് നിനക്കെന്തു തോന്നുന്നു?

മാസ്റ്റർ: നല്ല സുമുഖൻ.

ശ്രീരാമ: അതല്ല, അവന്റെ മുഖത്തെപ്പറ്റിയല്ല ചോദിച്ചത്. അവൻ സരളനാണ്. സരളനായാൽ എളുപ്പത്തിൽ ഈശ്വരനെ പ്രാപിക്കാൻ കഴിയും. സരളനായാൽ ഉപദേശം വേഗത്തിൽ ഫലിക്കും. കല്ലൊക്കെ പെറുക്കി തയ്യാറാക്കിയ പറമ്പിൽ, വിത്തു വീണാലുടൻ മുളച്ചുവളർന്ന് മരമായിത്തീരുന്നു; വേഗത്തിൽ കായുമുണ്ടാകുന്നു. നിരഞ്ജനൻ കല്യാണം കഴിക്കയില്ല. കാമിനീകാഞ്ചനമാണ് കെട്ടുപാടുണ്ടാക്കുന്നത്. എന്താ, നീയെന്തു പറയുന്നു?

മാസ്റ്റർ: അതെ, അങ്ങനെയാണ്.

ശ്രീരാമ: വെറ്റിലയും പുകയിലയും വേണ്ടെന്നുവെച്ചതുകൊണ്ടെന്തു കാര്യം? കാമിനീകാഞ്ചനത്യാഗം തന്നെ ത്യാഗം.

നിരഞ്ജനൻ ഉദ്യോഗം സ്വീകരിച്ചു എങ്കിലും അവനെ ഒരു ദോഷവും സ്പർശിക്കുകയില്ല എന്ന് ഞാനൊരു ഭാവാവസ്ഥയിൽ

digitized by www.sreyas.in

കണ്ടു. അമ്മയ്ക്കുവേണ്ടിയാണ് ജോലി നോക്കുന്നത്. അതിൽ തെറ്റി ല്ല.

നീ ചെയ്യുന്ന ജോലിയുണ്ടല്ലോ, അതുകൊണ്ടും ദോഷമില്ല. അതു നല്ല കാര്യമാണ്. ഒരു ഗുമസ്തൻ ജയിലിൽ പോയി. മുറിയിലട ച്ചു. ആമം വെച്ചു. ഒടുവിൽ പുറത്തുവന്നു. പുറത്തു വന്നശേഷം അവനെന്താ, തിത്തിത്തെയ് എന്നും പറഞ്ഞു തുള്ളിച്ചാടുമോ? ഇല്ല. അവൻ പിന്നെയും ഗുമസ്തന്റെ പണിതന്നെ എടുക്കുന്നു. നിനക്ക് പണം നേടിവെയ്ക്കാനാഗ്രഹമില്ല. അവർക്ക് ഉണ്ണാനും ഉടുക്കാനും കൊടുക്കണം. അല്ലെങ്കിൽ അവരെവിടെപ്പോകും?

മാസ്റ്റർ: ആരെങ്കിലും കൊണ്ടുപോകുമെങ്കിൽ, വിട്ടേയ്ക്കാമായി രുന്നു.

ശ്രീരാമ: അതു ശരി. പക്ഷേ, ഇപ്പോൾ ഇതും ചെയ്ക, അതും ചെയ്ക.

മാസ്റ്റർ: എല്ലാം ത്യജിക്കാൻ സാധിക്കുന്നത് ഭാഗ്യമാണ്!

ശ്രീരാമ: അതു വാസ്തവം. പക്ഷേ സംസ്കാരംപോലെ പ്രവർത്തി ക്കുന്നു. നിനക്ക് സ്വല്പം കർമ്മം ബാക്കിയുണ്ട്. അതുംകൂടി തീർന്നാൽ നിനക്കു ശാന്തി കിട്ടും. അപ്പോൾ പിന്നെ നിന്നെ വിട്ടയയ്ക്കും. ആശുപത്രിയിൽ പേരെഴുതിച്ചാൽ എളുപ്പത്തിൽ വിട്ടയയ്ക്കുകയില്ല. തീർത്തും പൊറുത്താൽ പിന്നെ പറഞ്ഞയയ്ക്കും.

ഇവിടെ വരുന്ന ഭക്തന്മാരിൽ രണ്ടു തരക്കാരുണ്ട്. ഒരു കൂട്ടർ പറയും, 'പ്രഭോ, എന്നെ ഉദ്ധരിച്ചാലും!' മറ്റേ കൂട്ടർ, അന്തരംഗസം ഘത്തിൽപ്പെട്ടവർ, അങ്ങനെയൊന്നും പറയുകയില്ല. അവർക്ക് രണ്ടു കാര്യം അറിഞ്ഞാൽ മതി; ഒന്ന്, ഞാൻ (ശ്രീരാമകൃഷ്ണൻ) ആര്? പിന്നെ, അവരാരാണ്, അവർക്കെന്നോടുള്ള ബന്ധമെന്താണ്? നീ ഈ രണ്ടാമത്തെ സംഘത്തിൽ പെട്ടവനാണ്. അല്ലാത്തപക്ഷം ഇത്രയൊ ക്കെ......

### നരേന്ദ്രൻ, രാഖാൽ, നിരഞ്ജനൻ ഇവർക്ക് പുരുഷഭാവം: ബാബുരാമനും ഭവനാഥനും പ്രകൃതിഭാവം

ശ്രീരാമ: ഭവനാഥൻ, ബാബുരാമൻ ഇവർക്ക് പ്രകൃതിഭാവമാണു ള്ളത്. ഹരീശൻ സ്ത്രീകളെപ്പോലെ തുണിയുടുമുടുത്താണ് ഉറങ്ങു ന്നത്. ആ ഭാവമാണ് തനിക്കും ഇഷ്ടം എന്നു ബാബുരാമനും പറ യുന്നു. അപ്പോൾ ഞാൻ പറഞ്ഞതൊത്തു. ഭവനാഥനും അങ്ങനെ തന്നെ. നരേന്ദ്രൻ, രാഖാൽ, നിരഞ്ജനൻ ഇവർക്ക് ആൺപിള്ളേ രുടെ ഭാവമാണ്.

digitized by www.sreyas.in

# അധ്യായം എട്ട്

## സിദ്ധികളും ശ്രീരാമകൃഷ്ണനും

ശ്രീരാമ: ആട്ടെ, ഇതു പറയൂ, കൈയ് ഒടിഞ്ഞതിന്റെ അർത്ഥ മെന്താണ്? മുമ്പൊരിക്കൽ ഭാവാവസ്ഥയിൽ പല്ലു പൊട്ടിപ്പോയി. ഇത്ത വണ ഭാവാവസ്ഥയിൽ കൈയൊടിഞ്ഞു.

മാസ്റ്റർ മിണ്ടാതിരിക്കുന്നതു കണ്ട് ഗുരുദേവൻതന്നെ അർത്ഥം പറഞ്ഞു.

ശ്രീരാമ: കൈയൊടിഞ്ഞു – അഹങ്കാരം മുഴുവൻ വേരോടെ നശിപ്പിക്കാൻവേണ്ടി! ഇപ്പോൾ ഇതിനുള്ളിൽ, 'ഞാനി'നെ അന്വേഷി ച്ചിട്ടു കാണുന്നില്ല. തേടിച്ചെല്ലുമ്പോൾ കണ്ടെത്തുന്നത് ഈശ്വരനെ. അഹങ്കാരം അടിയോടെ പോയില്ലെങ്കിൽ ഈശ്വരനെ കാണാനാവി ല്ല! ചാതകത്തെ കണ്ടിട്ടില്ലേ? നിലത്താണ് കൂട്; പക്ഷേ, എത്ര ഉയ രത്തിൽ പറക്കുന്നു!

ഇതു കേട്ടോ, ഞാൻ മത്സ്യം കഴിക്കുന്നതുകൊണ്ടാണ് എനിക്ക് സിദ്ധികളുണ്ടാകാത്തത് എന്ന് ക്യാപ്റ്റൻ പറയുന്നു. ഈ ശക്തികൾ വന്നു ചാടിയെങ്കിലോ എന്നോർത്ത് ചിലപ്പോൾ ഞാൻ നടുങ്ങുന്നു. സിദ്ധിയുണ്ടെന്നു വരികിൽ ഇപ്പോൾ ഇവിടമൊരു ആശുപത്രിയോ ഡിസ്പൻസറിയോ ആയി മാറിയേനെ. 'എന്റെ സുഖക്കേടൊന്നു മാറ്റി ത്തരൂ.' എന്നുംപറഞ്ഞ് ആളുകളെത്തും. സിദ്ധിയുണ്ടാകുന്നതു നന്നോ?

മാസ്റ്റർ: അല്ല. അഷ്ടസിദ്ധികളിൽ ഒന്നുപോലുമുണ്ടായാൽ ഈശ്വ രനെ പ്രാപിക്കാനൊക്കുകയില്ല, എന്ന് അവിടുന്നുതന്നെ ഞങ്ങളോടു പറഞ്ഞിട്ടുണ്ടല്ലോ.

ശ്രീരാമ: നീ ശരിക്കു പറഞ്ഞു! നീചബുദ്ധികളെ സിദ്ധി തേടൂ. വലിയ ആളുകളോട് എന്തെങ്കിലും ചോദിച്ചുപോയാൽ, പിന്നെ അവ രുടെ അവിടെ സ്വാഗതമൊന്നും കിട്ടുകയില്ല. ആ മനുഷ്യനെ പിന്നെ വണ്ടിയിൽ ഒരുമിച്ചു കൊണ്ടുപോവില്ല. അഥവാ കൂടെകൊണ്ടുപോ യാൽത്തന്നെ അടുത്ത് ഇരുത്തുകയില്ല. അതിനാൽ നിഷ്കാമഭക്തി, അഹേതുകീഭക്തിയാണ് എല്ലാറ്റിലും ശ്രേഷ്ഠം.

### സാകാരവും നിരാകാരവും സത്യം. ഭക്തഭവനം ഈശ്വരവിഹാരരംഗം

ശ്രീരാമ: അതെ. സാകാരവും നിരാകാരവും രണ്ടും സത്യം. എന്തു പറയുന്നു? മനസ്സ് നിരാകാരത്തിൽ ഏറെനേരം നിർത്താൻ

digitized by www.sreyas.in

ആവില്ല. അതുകൊണ്ടാണ് ഭക്തന്മാർക്കുവേണ്ടി ഈശ്വരൻ സാകാരനാകുന്നത്.

ക്യാപ്റ്റൻ ഇതു ഭംഗിയായി പറഞ്ഞു. ഒരു പക്ഷി വളരെ മേലോട്ടു പറന്നു തളരുമ്പോൾ പിന്നെയും മരക്കൊമ്പിൽ വന്നിരുന്നു തളർച്ച തീർക്കുന്നു. നിരാകാരത്തിനുശേഷം സാകാരം.

നീ പാർക്കുന്നിടത്ത് എനിക്കൊന്നു വരണം. അധരന്റെയും സുരേന്ദ്രന്റെയും ബലരാമന്റെയും വീടുകൾ നമുക്ക് കൂട്ടം കൂടാനുള്ള ഇടങ്ങളാണെന്ന് ഞാൻ ഭാവാവസ്ഥയിൽ കാണുകയുണ്ടായി. എന്നാൽ അവരിവിടെ വന്നില്ലെന്നുവെച്ച് എനിക്ക് ഇഷ്ടക്കേടൊന്നുമില്ല.

**ഭക്തന്മാരോടുകൂടിയുള്ള ലീലയുംകൂടി ഐന്ദ്രജാലികന്റെ കളി**

മാസ്റ്റർ: അതു ശരിയാണ്, അനിഷ്ടം എന്തിനുണ്ടാവണം? സുഖത്തെക്കുറിച്ചു ബോധമുണ്ടെങ്കിലേ ദുഃഖവുമുള്ളൂ. അവിടുന്ന് സുഖത്തിനും ദുഃഖത്തിനും അതീതനാണ്.

ശ്രീരാമ: അതെ. ഞാൻ പിന്നെ വേറൊന്നു കാണുന്നു, ഇന്ദ്രജാലക്കാരനേയും അവന്റെ കളിയും. ഐന്ദ്രജാലികൻ മാത്രം സത്യം; അവന്റെ കളിയൊക്കെ അനിത്യം, സ്വപ്നംപോലെ. *ചണ്ഡി വായിച്ചു കേട്ടപ്പോൾ എനിക്കിതു മനസ്സിലായി. ഈ ശുംഭനിശുംഭന്മാർ ജനിച്ചു; അല്പം കഴിഞ്ഞു കേട്ടു അവർ മരിച്ചു എന്നും.

മാസ്റ്റർ: വാസ്തവം. ഞാനൊരിക്കൽ ഗംഗാധരനുമൊന്നിച്ച് ബോട്ടിൽ കാൽനാക്കുപോയി. ബോട്ടുമായി കൂട്ടിമുട്ടി ഒരു വഞ്ചി ആളുകൾ, ഇരുപതിരുപത്തഞ്ചു പേർ മുങ്ങിപ്പോയി! ബോട്ടുപോകുമ്പോളുണ്ടാകുന്ന തിരയിലെ നുരപോലെ അവരും ജലത്തിൽ കലങ്ങിപ്പോയി.

ഒന്നു ചോദിച്ചോട്ടെ? ഇന്ദ്രജാലം കണ്ടുകൊണ്ടിരിക്കുന്നവനു ദയ തോന്നുമോ? അവനപ്പോൾ കർത്തൃത്വബോധമുണ്ടോ? ഉണ്ടെങ്കിലല്ലേ ദയ തോന്നുകയുള്ളൂ?

ശ്രീരാമ: ജ്ഞാനി ഒരേ സമയത്ത് എല്ലാം കാണുന്നു. ഈശ്വരനേയും മായയേയും ജീവജഗത്തുകളേയും. മായാ – വിദ്യാമായയും അവിദ്യാമായയും – ജീവൻ, ജഗത്ത് ഉണ്ടെന്നും അതേ സമയം ഇല്ലെന്നും അവൻ കാണുന്നു. തന്നെക്കുറിച്ചു ബോധമുള്ളിടത്തോളം കാലം അന്യരെക്കുറിച്ചും ബോധമുണ്ടായിരിക്കും. ജ്ഞാനമാകുന്ന വാളുകൊണ്ട് വെട്ടിമുറിച്ചാൽ പിന്നെയൊന്നുമില്ല. അപ്പോൾ സ്വന്തം 'ഞാൻ' പോലും ഐന്ദ്രജാലികന്റെ ലീലയായിത്തീരും!

* ദേവീമാഹാത്മ്യം

digitized by www.sreyas.in

മാസ്റ്റർ ആലോചനയിലാണ്ടു. ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തു: "അതെങ്ങനെയാണെന്നു മനസ്സിലായോ?

ഇരുപത്തഞ്ചു വരി ഇതളുള്ള ഒരു പൂവ്, ഒരൊറ്റ വെട്ടിന് അറ്റു പോണു, അതുപോലെ.

കർത്തൃത്വം! രാമരാമ! ശുകദേവൻ, ശങ്കരാചാര്യർ മുതലായവർ വിദ്യയുടെ 'അഹം'ഭാവത്തെ വെച്ചിരുന്നു. ദയ മനുഷ്യന്റെ വക യല്ല; ദയ ഈശ്വരന്റെ വകയാണ്. വിദ്യാഹംഭാവത്തിനകത്താണു ദയ. ഈശ്വരൻ തന്നെയാണ് വിദ്യയുടെ 'അഹം' ഭാവമായിരിക്കുന്നത്."

**അതിരഹസ്യസംഗതി. കാളി ബ്രഹ്മം. ആദ്യാശക്തിയുടെ എലുക**

ശ്രീരാമ: എന്നാൽ, ഒരായിരം ഇന്ദ്രജാലം കണ്ടാലും, പിന്നെയും അവളുടെ അധീനതയിലാണ്. ഓടാൻ നിവൃത്തിയില്ല. നീ സ്വതന്ത്ര നല്ല. അവൾ ചെയ്യിക്കുംപോലെ ചെയ്തേ കഴിയൂ. ആ ആദ്യാശക്തി ബ്രഹ്മജ്ഞാനം തന്നാൽ ബ്രഹ്മജ്ഞാനമായി. അപ്പോൾ എല്ലാം ഇന്ദ്ര ജാലലീലയെന്നു കാണാൻ കഴിയും; അല്ലെങ്കിലില്ല.

'അഹം' ബാക്കിനില്ക്കുന്ന കാലത്തോളം ആ ആദ്യാശക്തിയുടെ എലുകയ്ക്കുള്ളിലാണ്! അവളുടെ അധീനതയിൽ. അവളെ വിട്ടൊ ഴിഞ്ഞുപോവാൻ വഴിയില്ല.

ആദ്യാശക്തിയുടെ സഹായത്തോടെ ഈശ്വരൻ അവതാരലീല നടത്തുന്നു. അവളുടെ ശക്തിയിൽക്കൂടിയാണ് ഈശ്വരൻ അവതാ രമെടുക്കുന്നത്. എന്നിട്ട് അവതാരം കാര്യങ്ങൾ നടത്തുന്നു. സർവ്വവും അമ്മയുടെ ശക്തിയാണ്.

കാളീക്കോവിലിലെ മുമ്പത്തെ ഖജാൻജിയോട് ആരെങ്കിലും കുറച്ച് കൂടുതൽ തുക ആവശ്യപ്പെട്ടാൽ, 'രണ്ടുമൂന്നു ദിവസം കഴിഞ്ഞു വരൂ,' എന്നു പറയും അയാൾ. അയാൾക്ക് ഉടമസ്ഥന്റെ അനു വാദം ചോദിക്കണം.

കലിയുഗത്തിന്റെ അവസാനം കല്ക്ക്യവതാരമുണ്ടാകും, ഒരു ബ്രാഹ്മ ണന്റെ പുത്രനായിട്ട് വന്നു പിറക്കും. ബാലൻ ഏതുമൊന്നും അറി യുംമുമ്പ് ഒരു കുതിരയും ഒരു ഖഡ്ഗവും വന്നു ചേരും...

**ശ്രീ കേശവസേനന്റെ അമ്മയും സോദരിയും**

അധരൻ ദീപാരാധന തൊഴുതു മടങ്ങിയെത്തി. നഴ്സ് ഭുവ നമോഹിനി ഇടയ്ക്കിടെ ശ്രീരാമകൃഷ്ണനെ കാണാൻ വരാറുണ്ട്. ശ്രീരാമകൃഷ്ണന് ആരെങ്കിലുമൊക്കെ കൊണ്ടുവരുന്നതൊന്നും

digitized by www.sreyas.in

കഴിക്കാൻ കഴിഞ്ഞിരുന്നില്ല; വിശേഷിച്ചും ഡോക്ടർ, വൈദ്യൻ, നഴ്സ് ഇവർ കൊണ്ടുവരുന്ന സാധനങ്ങൾ. ആളുകൾ വേദനകൊണ്ട് വിഷമിക്കുന്നതു കണ്ടിട്ടും ഇക്കൂട്ടർ പണം മേടിക്കുന്നു, അതിനാലാണ് അവർ കൊടുക്കുന്നത് കഴിക്കാൻ വയ്യാതിരുന്നത്.

ശ്രീരാമ: (അധരൻ മുതലായ ഭക്തന്മാരോട്) ഭുവന വന്നിരുന്നു; ഇരുപത്തഞ്ച് ബോംബെ മാമ്പഴവും കുറെ സന്ദേശും രസഗുള്ളയും കൊണ്ടുവന്നു. 'അങ്ങ് ഒരു മാമ്പഴം കഴിക്കില്ലേ?' എന്നവൾ ചോദിച്ചു. ഞാൻ പറഞ്ഞു: 'എന്റെ വയറ് കനത്തിരിക്കുന്നു.' എന്നിട്ടു നേര്, സ്വല്പം സന്ദേശും വടയും കഴിച്ചിട്ട് എന്റെ വയറെങ്ങനെയായിരിക്കുന്നു എന്നു നോക്കൂ.

കേശവസേനന്റെ അമ്മയും സഹോദരിമാരും മറ്റും വന്നിരുന്നു. അതുകൊണ്ട് എനിക്ക് കുറച്ചു തുള്ളണ്ടതായ്‌വന്നു. അവരുടെ പാകം നോക്കേണ്ടി വന്നു. ഞാൻ എന്തു ചെയ്യട്ടെ! അവർ വല്ലാത്ത സങ്കടത്തിലായിരിക്കുന്നു!

digitized by www.sreyas.in

# ഇരുപത്തിരണ്ടാം ഭാഗം

# ശ്രീ പണ്ഡിതശശധരതർക്കചൂഡാമണി

## അദ്ധ്യായം ഒന്ന്

*1884 ജൂൺ 25, ബുധനാഴ്ച*

ഇന്നു രഥയാത്രാദിവസം. ശുക്ലദ്വിതീയാതിഥി. ശ്രീരാമകൃഷ്ണപരമഹംസദേവൻ, കല്ക്കത്തയിൽ ഈശാനന്റെ വീട്ടിൽ ക്ഷണിച്ചതനുസരിച്ച് കാലത്ത് അവിടെയെത്തി. തൻതാനിയായിലാണ് ഈശാനന്റെ തറവാട്. അവിടെ വന്നപ്പോൾ കേട്ടു, പണ്ഡിതശശധരൻ അടുത്ത് കോളേജ് വീഥിയിൽ ചാറ്റർജിമാരുടെ വീട്ടിൽ താമസമുണ്ടെന്ന്. പണ്ഡിതനെ കാണണമെന്ന് ശ്രീരാമകൃഷ്ണന് വലിയ ആഗ്രഹമുണ്ടായിരുന്നു. ഉച്ചതിരിഞ്ഞ് പണ്ഡിതനെ കാണാൻ പോകണമെന്ന് തീർച്ചയാക്കി.

ശ്രീരാമകൃഷ്ണദേവൻ ഈശാനന്റെ താഴത്തെ സ്വീകരണമുറിയിൽ ഭക്തന്മാരോടുകൂടി ഇരിക്കുന്നു. ഈശാനന്റെ പരിചയക്കാർ ഒന്നുരണ്ടു ബ്രാഹ്മണപണ്ഡിതന്മാരും വന്നിട്ടുണ്ട്. അതിലൊരാൾ ഒരു ഭാഗവതപണ്ഡിതനാണ്. ഗുരുദേവന്റെ കൂടെ ഹസ്രയും വേറെ ഒന്നുരണ്ടു ഭക്തന്മാരും വന്നിട്ടുണ്ട്. മണി ഏതാണ്ട് പത്തായി. ഈശാനന്റെ മക്കൾ ശ്രീശൻ മുതലായവരും സന്നിഹിതരായിട്ടുണ്ട്. ശക്ത്യുപാസകനായ ഒരു ഭക്തനും വന്നിരിക്കുന്നു. അദ്ദേഹത്തിന്റെ നെറ്റിയിൽ സിന്ദൂരപ്പൊട്ടുണ്ട്. പൊട്ടു കണ്ട് ആ ഭക്തനെക്കുറിച്ച്, സന്തോഷത്തോടെ ചിരിച്ചുകൊണ്ടരുളി: 'ഓ, മുദ്രയടിച്ച ആളാണല്ലോ!' അല്പം കഴിഞ്ഞ് നരേന്ദ്രനും മാസ്റ്ററും വന്ന് ഗുരുദേവനെ വന്ദിച്ച് അദ്ദേഹത്തിന്റെ അടുത്തിരുന്നു. ഇന്നദിവസം താൻ ഈശാനന്റെ വീട്ടിൽ വരുമെന്നും നീയും വരണമെന്നും, നരേന്ദ്രനെയും കൂട്ടിക്കൊണ്ടു വരണമെന്നും ഗുരുദേവൻ മാസ്റ്ററോട് നേരത്തേ പറഞ്ഞിരുന്നു.

ഗുരുദേവൻ മാസ്റ്ററോടായിപ്പറഞ്ഞു: 'അന്ന് നിന്റെ വീട്ടിൽ ഞാൻ വന്നിരുന്നല്ലോ. എവിടെയായിട്ടാണ് നിന്റെ വീട്?'

digitized by www.sreyas.in

മാസ്റ്റർ: ഇപ്പോൾ ശ്യാമപുക്കൂരിൽ തേലിപ്പാറയിലാണ്; സ്കൂളി നടുത്ത്.

ശ്രീരാമ: ഇന്ന് സ്കൂളിൽ പോവണ്ടേ?

മാസ്റ്റർ: വേണ്ട, രഥയാത്രയ്ക്കുള്ള അവധി.

നരേന്ദ്രന്റെ അച്ഛൻ മരിച്ചശേഷം വീട്ടിൽ വലിയ കഷ്ടപ്പാടായിരിക്കുന്നു. നരേന്ദ്രനാണ് മൂത്ത മകൻ. ചെറിയ ചെറിയ അനിയന്മാരും അനിയത്തിമാരും ഉണ്ട്. അച്ഛൻ വക്കീലായിരുന്നു. പക്ഷേ ഒന്നും നേടിവെച്ചിട്ടു പോവാനൊത്തില്ല. വീടു പുലർത്താൻ നരേന്ദ്രൻ വേലക്കായ് തേടിക്കൊണ്ടിരിക്കുന്നു. നരേന്ദ്രന്റെ ജോലിക്കാര്യം ശ്രീരാമകൃഷ്ണൻ ഈശാനൻ മുതലായ ഭക്തന്മാരോട് പറഞ്ഞുവെച്ചിട്ടുണ്ട്. ഈശാനൻ കൺട്രോളർ ജനറലിന്റെ ആപ്പീസിൽ സൂപ്രണ്ട്, അതായത് ഗുമസ്തന്മാരുടെ ഒരു മേലാവാണ്. നരേന്ദ്രന്റെ വീട്ടിലെ കഷ്ടപ്പാടിനെക്കുറിച്ചു കേട്ടു ഗുരുദേവൻ സർവ്വദാ വ്യാകുലനായിരിക്കുന്നു.

ശ്രീരാമ: (നരേന്ദ്രനോട്) ഞാൻ നിന്റെ കാര്യം ഈശാനനോട് പറഞ്ഞിട്ടുണ്ട്. ഈശാനൻ അവിടെ ദക്ഷിണേശ്വരത്ത് ഒരു ദിവസം വന്നിരുന്നില്ലേ? അതുകൊണ്ടു പറഞ്ഞു. അയാൾക്കു പലരുമായും പരിചയമുണ്ടല്ലോ.

ഈശാനൻ ശ്രീരാമകൃഷ്ണനെ ക്ഷണിച്ചു കൊണ്ടുവന്നിരിക്കുകയാണ്; ഇതു സംബന്ധിച്ച് ഏതാനും സ്നേഹിതരേയും വിളിച്ചിട്ടുണ്ട്. പാട്ടുണ്ടാവും. പക്കവാദ്യം വായിക്കാൻ തമലയും തംബുരുവും തയ്യാറാക്കുന്നു. വീട്ടിലെ ഒരംഗം പക്കവാദ്യത്തിനുവേണ്ടി ഒരു പാത്രത്തിൽ മയ്ദാമാവു കൊണ്ടുവന്നു കൊടുത്തു. മണി പതിനൊന്ന്. ഈശാനൻ ആവശ്യപ്പെട്ടതനുസരിച്ച് നരേന്ദ്രൻ പാടി.

ശ്രീരാമ: (ഈശാനനോട്) ഇപ്പോഴും മയ്ദയോ? എങ്കിൽ ഉണ്ണാൻ വളരെ വൈകും എന്നു തീർച്ച!

ഈശാനൻ: (ചിരിച്ചുകൊണ്ട്) ഇല്ല, അത്ര വളരെയൊന്നും അമാന്തിക്കില്ല.

ഭക്തന്മാർ ചിലർ ചിരിക്കുന്നു. ഭാഗവതപണ്ഢിതർ ചിരിച്ചുകൊണ്ട് പ്രസിദ്ധമായ ഒരു ശ്ലോകം ചൊല്ലി. ചൊല്ലിയശേഷം പണ്ഢിതൻ അതിന്റെ അർത്ഥവും പറഞ്ഞു.

ഭാഗവതപണ്ഢിതർ: ദർശനാദിശാസ്ത്രങ്ങളെ അപേക്ഷിച്ച് കാവ്യം മനോഹരം. കാവ്യം വായിക്കുകയോ കേൾക്കുകയോ ചെയ്യുമ്പോൾ വേദാന്തം, സാംഖ്യം, ന്യായം, പാതഞ്ജലം ഈവക ദർശനങ്ങളൊക്കെ ശുഷ്കമായ്ത്തോന്നും. കാവ്യത്തേക്കാൾ കൂടുതൽ മനോഹരമാണു

digitized by www.sreyas.in

ഗാനം. പാട്ടുകേട്ടാൽ കല്ലിന്നൊത്ത നെഞ്ചകവും ഉരുകും. പാട്ടിത്രയൊക്കെ ആകർഷകമാണെന്നിരുന്നാലും, സുന്ദരിയായ ഒരു സ്ത്രീ അടുത്തുകൂടി കടന്നുപോയാൽ കാവ്യവും തീരും, പാട്ടും പിടിക്കാതാവും. മനമെല്ലാം കാമിനിയുടെ പിന്നാലെ പോകും. പക്ഷേ, വിശപ്പു വന്നാൽ, വയറു പൊരിഞ്ഞാൽ, അപ്പോൾ പിന്നെ കവിതയും വനിതയും സംഗീതവുമൊന്നും രുചിക്കില്ല. അന്നവിചാരം മുന്നവിചാരം!

ശ്രീരാമ: ഇദ്ദേഹമൊരു രസികനാണ്.

പക്കവാദ്യം നിർത്തി. നരേന്ദ്രൻ പാടാൻ തുടങ്ങി. പാട്ടു തുടങ്ങിയപ്പോഴേയ്ക്കും ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിക്കാനായി മുകളിലത്തേ സന്ദർശകമുറിയിലേയ്ക്കു പോയി. ഒപ്പം മാസ്റ്ററും ശ്രീശനും. സന്ദർശനമുറി വഴിയുടെ മുകളിലായിട്ടാണ്. ഈശാനന്റെ ശ്വശുരൻ ക്ഷേത്രനാഥചാറ്റർജിയാണ് ഈ മുറി പണിയിച്ചത്.

മാസ്റ്റർ ശ്രീശനെ പരിചയപ്പെടുത്തിക്കൊണ്ടു പറഞ്ഞു: 'ഇദ്ദേഹം ഒരു പണ്ഡിതനാണ്, അതിശാന്തനും. കുട്ടിക്കാലം മുതൽക്കേ ഞങ്ങൾ ഒരുമിച്ചാണ് പഠിച്ചിരുന്നത്. ഇപ്പോൾ ഇദ്ദേഹമൊരു വക്കീലാണ്.'

ശ്രീരാമ: ഇത്തരമാള് വക്കീലാവുകയോ?

മാസ്റ്റർ: അതെ, അതിനു പോയത് തെറ്റിപ്പോയി.

ശ്രീരാമ: ഞാൻ ഗണേശൻ വക്കീലിനെ കണ്ടിട്ടുണ്ട്. അവിടെ, ദക്ഷിണേശ്വരത്ത് ഇടയ്ക്കിടെ പ്രഭുക്കന്മാരുടെ കൂടെ വരും. പിന്നേയും വരാറുണ്ട്. കണ്ടാൽ നന്നല്ല, പക്ഷേ പാട്ടുകൊള്ളാം. എന്നെ വളരെ ബഹുമാനമാണ്; ആൾ സരളൻ. (ശ്രീശനോട്) നിങ്ങൾ സാരമായിട്ടു കരുതുന്നതെന്തിനെയാണ്?

ശ്രീശൻ: ഈശ്വരനുണ്ട്; സർവ്വവും നടത്തുന്നത് അദ്ദേഹമാണ്. എന്നാൽ അദ്ദേഹത്തിന്റെ ഗുണങ്ങളെക്കുറിച്ചു നാം ധരിച്ചിരിക്കുന്നത് ശരിയായിട്ടുള്ളതല്ല. മനുഷ്യന് അദ്ദേഹത്തെക്കുറിച്ച് എന്തറിയാം? അനന്തരാശി.

ശ്രീരാമ: തോട്ടത്തിലെത്ര മരം, മരത്തിലെത്ര കൊമ്പുകൾ ഇതിന്റെയൊക്കെ കണക്കെടുത്തിട്ടു നിനക്കെന്തുവേണം? നീ മാമ്പഴം തിന്നാൻ തോട്ടത്തിൽ വന്നു; മാമ്പഴം തിന്നിട്ട് നിന്റെ പാട്ടിനു പോ. ഈശ്വരനിൽ ഭക്തി, പ്രേമം, ഉണ്ടാവാൻ വേണ്ടി ഉള്ളതാണു മനുഷ്യജന്മം. നീ മാമ്പഴം തിന്നിട്ട് കടന്നുപോ.

നീ ചാരായം കുടിക്കാൻ വന്നിരിക്കുന്നു. ചാരായക്കടയിൽ എത്ര ചാറ ചാരായമുണ്ട് എന്ന വിവരമറിഞ്ഞിട്ട് നിനക്ക് കാര്യമെന്ത്? ഒരു

digitized by www.sreyas.in

ഗ്ലാസ്സുണ്ടെങ്കിൽ നിന്റെ ആവശ്യം തീർന്നു. അനന്തരാശി അറിയേണ്ടയാവശ്യം നിനക്കെന്ത്? കോടി വർഷം വിചാരം ചെയ്താലും ഈശ്വരന്റെ ഗുണങ്ങൾ നിനക്കേതും അറിയാനാവില്ല.

ശ്രീരാമകൃഷ്ണൻ അല്പനേരം മിണ്ടാതിരുന്നു. ഭാട്പാറയിലെ ഒരു ബ്രാഹ്മണനും വന്നുചേർന്നു. ഗുരുദേവൻ വീണ്ടും പറഞ്ഞു തുടങ്ങി.

ശ്രീരാമ: (മാസ്റ്ററോട്) സംസാരജീവിതത്തിൽ ഒന്നുമില്ല. ഇവന്റെ ഈശാനന്റെ, കുടുംബം നന്ന്; അതുകൊണ്ടല്പം സമാധാനമുണ്ട്. അല്ലാതെ പിള്ളേരൊക്കെ തേവിടിശ്ശിത്തേടികളും കഞ്ചാവുപിടിയന്മാരും കള്ളുകുടിയന്മാരും പറഞ്ഞാൽ കേൾക്കാത്തവരുമൊക്കെ ആയിത്തീർന്നാൽ കഷ്പ്പാടിനു പിന്നെ കൈയും കണക്കുമില്ല. എല്ലാവരും ഈശ്വരവിശ്വാസമുള്ളവരായിട്ട്, ഇമ്മാതിരി വിദ്യ വിളയാടുന്ന വീട് സാധാരണ കാണാൻ പ്രയാസമാണ്. രണ്ടു നാലു ഗൃഹങ്ങളേ ഞാനങ്ങനെ കണ്ടിട്ടുള്ളൂ. ബാക്കിയൊക്കെ ലഹളയും വഴക്കും തമ്മിത്തല്ലും തന്നെ; പിന്നെ രോഗം, ശോകം, ദാരിദ്ര്യം ഇതൊക്കെക്കണ്ട് ഞാനപേക്ഷിച്ചു: 'അമ്മേ, ഈ നിമിഷം എന്റെ മനം തിരിച്ചുവിടൂ.' കണ്ടില്ലേ, നരേന്ദ്രൻ എന്തൊരു വിഷമത്തിലാണു ചെന്നുപെട്ടിരിക്കുന്നത്! അച്ഛൻ മരിച്ചുപോയി. വീട്ടിൽ കഴിക്കാൻ ഒരു വകയുമില്ല. ജോലിക്കുവേണ്ടി എത്ര പാടുപെടുന്നു; ഒന്നുമങ്ങോട്ടൊക്കുന്നില്ല. എങ്ങനെ കിടന്നുകറങ്ങുന്നു എന്നു നോക്കൂ!

(മാസ്റ്ററോട്) മാസ്റ്റർ, നീ മുമ്പൊക്കെ ദക്ഷിണേശ്വരത്ത് കൂടെക്കൂടെ വരാറുണ്ട്. ഈയിടെ അങ്ങോട്ടൊക്കെ അധികമൊന്നും കാണാനില്ല; എന്തേ കാരണം? വീട്ടുകാരിയുമായിട്ട് അടുപ്പം കുറെ ഏറിയിട്ടുണ്ടാവും! അതിലെന്താ തെറ്റല്ലേ? നാലു ചുറ്റും കാമിനീകാഞ്ചനം! അതുകൊണ്ട് ഞാൻ പ്രാർത്ഥിക്കുന്നു: 'അമ്മേ, ഇനിയുമെനിക്ക് ജനിക്കേണ്ടതായ് വരികയാണെങ്കിൽ എന്നെ സംസാരിയാക്കൊല്ലേ.'

ബ്രാഹ്മണപണ്ഡിതൻ: എന്ത്! ഗൃഹസ്ഥധർമ്മത്തെ ശാസ്ത്രങ്ങൾ കീർത്തിച്ചിട്ടുണ്ടല്ലോ!

ശ്രീരാമ: ഉണ്ട്, പക്ഷേ ബഹുകഠിനം.

ശ്രീരാമകൃഷ്ണൻ അന്യകാര്യങ്ങൾ പറഞ്ഞു.

ശ്രീരാമ: (മാസ്റ്ററോട്) നാമെന്തൊരു പോരായ്മയാണു കാണിച്ചത്! അവരു പാടുന്നു, അതും നരേന്ദ്രൻ പാടുന്നു; നാമവിടുന്ന് കടന്നുംകളഞ്ഞു!

ഏകദേശം നാലുമണിയോടുകൂടി പണ്ഡിതശശധരൻ താമസിക്കുന്നിടത്തേയ്ക്ക് പോകാനായി ശ്രീരാമകൃഷ്ണൻ വണ്ടിയിൽ കയ

digitized by www.sreyas.in

റി. നെടുനാളത്തെ തപശ്ചര്യകാരണം അദ്ദേഹത്തിന്റെ ശരീരം അതി മൃദുലം. ദേഹം വളരെ സൂക്ഷിച്ചു രക്ഷിക്കണം.അതുകൊണ്ട് വഴി നടക്കാൻ വിഷമമുണ്ട്. വണ്ടിയില്ലാതെ കുറച്ചു ദൂരം പോലും പോകാൻ സാധാരണ പ്രയാസമാണ്. അല്പമായ കായക്ലേശം പോലും ശ്രീരാമകൃഷ്ണന് താങ്ങാൻ വിഷമമായിരുന്നു; ചുറ്റുമുള്ള ആളുകളുടെ ലൗകിക ചിന്തകൾകൂടി അദ്ദേഹത്തിനു പീഡ നൽകിയിരുന്നു. ശ്രീരാമകൃഷ്ണനും കൃസ്തുവും ചൈതന്യദേവനും മാനവജാതിയിലെ ഒരു മൃദുലവർഗ്ഗത്തിൽ പെട്ടവരാണ്; അവരെ കണ്ണാടിക്കൂട്ടിലാക്കി, ലൗകികമനുഷ്യരുടെ കർക്കശസ്പർശത്തിൽനിന്നും കാത്തുരക്ഷിക്കണം എന്ന് കേശവചന്ദ്രസേനൻ ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്.

വണ്ടിയിൽ കയറിയതും ഭാവസമാധിയിലാണ്ടു. പിരുപിരെ മഴ ചാറുന്നു. മഴക്കാലം. മാനത്ത് മഴക്കാർ. വഴിയിൽ ചെളി. ഭക്തന്മാർ വണ്ടിക്കു പിറകേ നടന്നുപോകുന്നു. രഥയാത്ര സംബന്ധിച്ച് കുട്ടികൾ ഓലകൊണ്ട് പീപ്പിയുണ്ടാക്കി ഊതുന്നത് അവർ വഴിക്കു കണ്ടു. വണ്ടി വീട്ടിനു മുമ്പിലെത്തി ഗൃഹനാഥനും സ്വജനങ്ങളും കൂടി അദ്ദേഹത്തെ പടിക്കൽവെച്ചു സ്വീകരിച്ചു.

മേലോട്ട് പോവാൻ കോണി. അതു കഴിഞ്ഞാൽ സന്ദർശകമുറി. മുകളിലെത്തിയപ്പോൾ, ശശധരൻ തന്നെ സ്വീകരിക്കാൻ വന്നിരിക്കുന്നതായി ശ്രീരാമകൃഷ്ണൻ കണ്ടു. പണ്ഡിതനെ കണ്ടാൽ, അദ്ദേഹം യൗവ്വനം അതിക്രമിച്ച പ്രൗഢാവസ്ഥയിൽ എത്തിയ ആളാണെന്നു മനസ്സിലാകും. നിറം നല്ല വെളുപ്പ് എന്നുതന്നെ പറയാം; കഴുത്തിൽ രുദ്രാക്ഷമാല. അദ്ദേഹം പുകൾപെറ്റ പണ്ഡിതന്മാരിലൊരാളാണ്. യാഥാസ്ഥിതികഹിന്ദുമതത്തിന്റെ ഒരു നടുത്തൂണാണ് അദ്ദേഹം. കൃസ്തുമതത്തിന്റേയും പാശ്ചാത്യപരിഷ്കാരത്തിന്റെയും ആദ്യത്തെ വേലിയേറ്റം ഹിന്ദുജനതയുടെമേൽ അടിച്ച് ഒഴിഞ്ഞുപോയശേഷം യാഥാസ്ഥിതികഹിന്ദുമതം വീണ്ടും മുന്നണിയിലേയ്ക്ക് വന്നു തുടങ്ങിയിരിക്കുന്നു. ശശധരൻ നൽകിയിരുന്ന വിശദമായ ശാസ്ത്രവ്യാഖ്യാനങ്ങളും, ഉത്തേജകങ്ങളായ ഉദ്ബോധനങ്ങളും, അദ്ദേഹത്തിന്റെ അചഞ്ചലമായ ആത്മാർത്ഥതയും, ബംഗാളത്തെ അഭ്യസ്തവിദ്യരായ അനേകം യുവാക്കന്മാരെ അവരുടെ പരമ്പരാപ്രാപ്തമായ മതത്തിലേയ്ക്ക് വീണ്ടുകൊണ്ടുവന്നു.

പണ്ഡിതൻ അതിവിനയത്തോടും ഭക്തിയോടും ശ്രീരാമകൃഷ്ണദേവനെ പ്രണമിച്ചു. എന്നിട്ട് കൂട്ടിക്കൊണ്ടുപോയി മുറിയിൽ ഇരുത്തി. ഭക്തന്മാർ പിന്നാലെ എത്തി ഇരിപ്പുറപ്പിച്ചു. ശ്രീരാമകൃഷ്ണന്റെ അടുത്തിരിക്കണം, അദ്ദേഹത്തിന്റെ മുഖത്തുനിന്നും ഒഴുകുന്ന അമൃതഭാഷണം കേൾക്കണം എന്ന് എല്ലാവർക്കും വലിയ ഔത്സുക്യം.

digitized by www.sreyas.in

നരേന്ദ്രൻ, രാഖാൽ, രാമൻ, മാസ്റ്റർ, വേറെയും അനേകം ഭക്തന്മാർ അടുത്തുതന്നെ ഇരിക്കുന്നു. ഹസ്രയും ശ്രീരാമകൃഷ്ണന്റെ കൂടെ ദക്ഷിണേശ്വരത്തുനിന്നും വന്നിട്ടുണ്ട്. ഗുരുദേവൻ പണ്ഡിതനെ നോക്കിക്കൊണ്ടിരിക്കെ ഭാവാവിഷ്ടനായി. അല്പം കഴിഞ്ഞ് അതേ അവസ്ഥയിൽത്തന്നെ ചിരിച്ചുംകൊണ്ടും പണ്ഡിതന്റെ നേരേ നോക്കിക്കൊണ്ടും അരുളിച്ചെയ്തു: 'ഭേഷ്! ഭേഷ്!' പിന്നെ പണ്ഡിതനോടു ചോദിച്ചു: 'നിങ്ങളെങ്ങനെയാണ് ലക്ചർ ചെയ്യുന്നത്?'

ശശധരൻ: മഹാശയാ, ഞാൻ ശാസ്ത്രങ്ങളുടെ അർത്ഥം മനസ്സിലാക്കിക്കൊടുക്കാൻ നോക്കുന്നു.

### കലിയുഗത്തിൽ ഭക്തിയോഗം, കർമ്മയോഗമല്ല

ശ്രീരാമ: കലിയുഗത്തിനു പറ്റിയത് നാരദീയഭക്തിയാണ്. ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങളൊക്കെ ചെയ്യാൻ സമയമെവിടെ? ഇക്കാലത്തെ പനിക്ക് ദശമൂലം കഷായം പോരാ. ദശമൂലകഷായം തയ്യാറാക്കാൻ പുറപ്പെട്ടാൽ അപ്പോഴേയ്ക്കും രോഗി മറുലോകമെത്തും. ഇപ്പോൾ പിടിക്കുന്നത് ഇംഗ്ലീഷ് ഡോക്ടറുടെ 'ഫീവർ മിക്സ്ച്ചർ.' ആളുകളോട് കർമ്മം ചെയ്യാൻ പറയുന്നപക്ഷം വാലും തലയും കളഞ്ഞു കൊടുക്കുക. "ആപോ ധന്യന്യാ' എന്നുള്ളതൊക്കെ നിങ്ങൾ അത്രയൊന്നും ചൊല്ലണ്ട. നിങ്ങൾ ഗായത്രി ജപിച്ചാൽ മതിയാകും," എന്ന് ഞാൻ ആളുകളോടു പറയുന്നു. കർമ്മത്തിന്റെ കാര്യം പറഞ്ഞേ തീരൂ എന്നാണെങ്കിൽ, ഈശാനനേപ്പോലെയുള്ള കർമ്മികൾ ഒന്നോ രണ്ടോ പേർക്ക് വേണമെങ്കിൽ പറഞ്ഞുകൊടുക്കാം.

### ലൗകികമനുഷ്യരും ലക്ചറും

ശ്രീരാമ: ഒരായിരം ലക്ചർ കൊടുത്തോളൂ, എന്നാലും വിഷയാസക്തരായ മനുഷ്യരെ ഒന്നും ചെയ്യാനാവില്ല. കൽച്ചുമരിൽ ആണിയടിക്കാൻ പറ്റുമോ? ആണിയുടെ മുന ഒടിഞ്ഞു പോകയല്ലാതെ ചുമരിൽ ഒന്നുമേൽക്കയില്ല. വാളുകൊണ്ട് ചീങ്കണ്ണിയുടെ പുറത്തു വെട്ടിയാൽ അതിനെന്തു പറ്റും? സന്ന്യാസിയുടെ ചുരക്കുടുക്ക ചതുർധാമങ്ങളിലും തീർത്ഥാടനം കഴിഞ്ഞുവന്നാലും പണ്ടേപ്പോലെ കയ്ക്കും. നിങ്ങളുടെ പ്രസംഗം വിഷയാസക്തരായ ആളുകൾക്ക് വലുതായിട്ടൊന്നും ചെയ്യുന്നില്ല. കാലക്രമത്തിൽ നിങ്ങൾക്കതു ബോദ്ധ്യമാവും. പൈയ്ക്കുട്ടിക്ക് പെട്ടെന്നങ്ങ് എഴുന്നേറ്റു നിൽക്കാനാവില്ല. ഇടയ്ക്കിടെ പിരണ്ടുവീഴും; പിന്നെയും എഴുനേൽക്കും. അങ്ങനെയല്ലേ നിൽക്കാനും നടക്കാനും പഠിക്കുന്നത്! ഭക്തനാര്, സക്തനാര് എന്ന് തിരിച്ചറിയാൻ നിങ്ങൾക്കാവില്ല. അത് നിങ്ങളുടെ തെറ്റുമല്ല. കൊടുങ്കാറ്റു തകർക്കുമ്പോൾ ഏതാണ് പുളിമരം, ഏതാണ് മാവ്, എന്നു മനസ്സിലാക്കാനാവില്ല.

digitized by www.sreyas.in

**കർമ്മത്യാഗവും ഈശ്വരലാഭവും - യോഗവും സമാധിയും**

ശ്രീരാമ: ഇക്കാര്യം നേരാണ്, ഈശ്വരനെ പ്രാപിക്കാതെ, ആർക്കും കർമ്മം തീർത്തും ഉപേക്ഷിക്കാനാവില്ല. സന്ധ്യാദികർമ്മങ്ങൾ എത്ര നാളേയ്ക്ക്? ഈശ്വരനാമം കേൾക്കുമ്പോൾ പുളകവും കണ്ണീരും ഉണ്ടാകുംവരെ. 'ഓം രാമ' എന്ന് ഒരു വാരം ഉച്ചരിക്കുമ്പോൾ കണ്ണിൽ വെള്ളം വരുന്നെങ്കിൽ, നിങ്ങളുടെ കർമ്മം അവസാനിച്ചു എന്നു നിശ്ചയമായും തീർച്ചപ്പെടുത്താം. പിന്നെ സന്ധ്യാദികർമ്മങ്ങൾ ചെയ്യേണ്ടതായിട്ടില്ല.

കായ് പിറന്നാൽ പൂവു കൊഴിയുന്നു. ഭക്തിയാണ് പഴം, കർമ്മം പൂവും. വീട്ടിലെ വധുവിന് ഗർഭമുണ്ടായാൽ വേലയൊന്നും അധികം എടുക്കാൻ മേല. അമ്മായി അമ്മ അനുദിനം അവളുടെ വേല കുറച്ചു കൊണ്ടേ വരുന്നു. പത്തും തികഞ്ഞാൽ പിന്നെ ശ്വശ്രു ജോലിയൊന്നും ചെയ്യിക്കയില്ല. പിള്ള പിറന്നാൽ പിന്നെ അതിനെ താലോലിക്കുകയും താരാട്ടുകയും മാത്രമേ വേണ്ടു; അവളൊരു വേലയും നോക്കണ്ട.

സന്ധ്യ ഗായത്രിയിൽ ലയിക്കുന്നു. ഗായത്രി പ്രണവത്തിൽ ലയിക്കുന്നു. പ്രണവം സമാധിയിൽ ലയിക്കുന്നു. ടങ് ടാങ് എന്ന മണിനാദം പോലെ. യോഗി പ്രണവത്തിന്റെ നാദഭേദത്തെ പിൻപറ്റി പരബ്രഹ്മത്തിൽ ലയിക്കുന്നു. യോഗിയുടെ സന്ധ്യാദികർമ്മങ്ങൾ സമാധിയിൽ ലയം പ്രാപിക്കുന്നു. ഈ വിധത്തിലാണു ജ്ഞാനികളുടെ കർമ്മത്യാഗം സംഭവിക്കുന്നത്.

## അധ്യായം രണ്ട്

**പാണ്ഡിത്യവും സാധനയും**

സമാധിയുടെ കാര്യം പറഞ്ഞുപറഞ്ഞ് ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. അദ്ദേഹത്തിന്റെ തിങ്കൾനേർമുഖത്തിൽനിന്നും സ്വർഗ്ഗീയപ്രകാശം പരന്നു. പിന്നെ ബാഹ്യബോധമില്ല. നാവിൽ ഒരു വാക്കുമില്ല. നയനം നിശ്ചലം. ജഗന്നാഥനെ ദർശനം ചെയ്യുന്നു, നിശ്ചയം. ഏറെനേരം കഴിഞ്ഞ് ബാഹ്യബോധം വന്നപ്പോൾ, ഒരു കുട്ടിയേപ്പോലെ പറഞ്ഞു: 'എനിക്ക് വെള്ളം കുടിക്കണം.' സമാധിക്കുശേഷം വെള്ളം ആവശ്യപ്പെട്ടാൽ, അദ്ദേഹത്തിനിനി മെല്ലെ ബാഹ്യബോധം വരും എന്ന് ഭക്തന്മാർക്ക് ഒരു മാതിരി അറിയാമായിരുന്നു.

ശ്രീരാമകൃഷ്ണൻ ഭാവാവസ്ഥയിൽ അരുൾചെയ്തു: "അമ്മേ, അവിടുന്ന് അന്നെനിക്ക് ഈശ്വരവിദ്യാസാഗരനെ കാണിച്ചുതന്നു. അതിനു

digitized by www.sreyas.in

ശേഷം ഞാൻ വീണ്ടും അപേക്ഷിച്ചു. 'എനിക്ക് വേറൊരു പണ്ഡിതനെക്കൂടി കാണണം.' അതുകൊണ്ട് അവിടുന്നെന്നെ ഇവിടെ കൊണ്ടുവന്നു.''

അനന്തരം ശശധരന്റെ നേരെ നോക്കിക്കൊണ്ടുരചെയ്തു: 'അപ്പനേ, അല്പംകൂടി കരുത്തു വളർത്തൂ! കുറച്ചുനാളേയ്ക്കുംകൂടി സാധനഭജന നടത്തൂ. മരത്തിൽ കാലെടുത്തുവെയ്ക്കും മുമ്പ് കായ്ക്കുലയ്ക്കു വേണ്ടി കൊതിച്ചാലോ! എന്നിരുന്നാലും നീയിതൊക്കെ ജനങ്ങളുടെ നന്മയ്ക്കുവേണ്ടിയാണ് ചെയ്യുന്നത്.' ഇതുമരുളി ശ്രീരാമകൃഷ്ണൻ തലകുനിച്ചു ശശധരനെ വണങ്ങി

ഗുരുദേവൻ തുടർന്നു: 'നിന്റെ കഥ ആദ്യം കേട്ടപ്പോൾ, നീ വെറും പണ്ഡിതനോ, അതോ വിവേകവൈരാഗ്യങ്ങൾ ഉള്ളവനോ, എന്ന് ഞാൻ അന്വേഷിച്ചു.'

### ആദേശവും ആചാര്യനും

ശ്രീരാമ: വിവേകമില്ലാത്ത പണ്ഡിതൻ പണ്ഡിതനല്ല. ഈശ്വരന്റെ ആദേശം ലഭിച്ചിട്ടുണ്ടെങ്കിൽ ആളുകളെ പഠിപ്പിക്കുന്നതുകൊണ്ട് ദോഷമില്ല. ആദേശം കിട്ടിയിട്ട് ലോകശിക്ഷണത്തിന് ഒരുമ്പെടുന്നവനെ ആർക്കും തോല്പിക്കാനാവില്ല. വാഗ്ദേവതയിൽ നിന്നും ഒരു കിരണം കിട്ടിയാൽ, എത്ര ശക്തി ഉണ്ടാവുമെന്നോ! അവന്റെ മുമ്പിൽ പെരിയ പെരിയ പണ്ഡിതന്മാർ വെറും ഞാഞ്ഞൂലിനെപ്പോലെയായിത്തീരുന്നു!

വിളക്കു കൊളുത്തിയാൽ ഈയാംപാറ്റ പറ്റം പറ്റമായി തനിയെ വന്നു ചേരുന്നു, ആരും വിളിച്ചു വരുത്തേണ്ട. അതുപോലെ, ആദേശം ലഭിച്ച ആൾക്ക് ആളുകളെ ക്ഷണിച്ചുവരുത്തേണ്ടതായി വരികയില്ല; ഇന്ന സമയത്തു പ്രസംഗം ഉണ്ടായിരിക്കും എന്നു വിളംബരം ചെയ്യേണ്ടതായിട്ടുമില്ല. അദ്ദേഹത്തിന്റെ ആകർഷണശക്തി കാരണം ആളുകൾ താനേ വന്നുകൂടുന്നു. അപ്പോൾ രാജാക്കന്മാരും പ്രഭുക്കന്മാരും സകലരും സംഘം സംഘമായി വരുന്നു. അവർ അന്വേഷിച്ചുകൊണ്ടിരിക്കും, 'അവിടേയ്ക്ക് എന്താണാവോ വേണ്ടത്? മാമ്പഴം, സന്ദേശ്, പണം, കമ്പിളി ഇവയൊക്കെ കൊണ്ടുവന്നിട്ടുണ്ട്. അവിടേയ്ക്ക് ഇഷ്ടമുള്ളത് സ്വീകരിച്ചനുഗ്രഹിച്ചാലും.' ഞാൻ അത്തരം ആളുകളോടൊക്കെ, 'ദൂരെ പോ. എനിക്കിതൊന്നും പിടിക്കുന്നില്ല; എനിക്ക് ഇതൊന്നും ആവശ്യമില്ല.' എന്നു പറയുന്നു.

കാന്തം എന്താ ഇരുമ്പിനോട്, 'നീ എന്റെയടുക്കൽ വാ.' എന്നെങ്ങാൻ പറയുന്നുണ്ടോ? പറയേണ്ടതായിട്ടില്ല. കാന്തത്തിന്റെ ആകർഷണം മൂലം ഇരുമ്പ് സ്വയമേവ ഓടിയെത്തുന്നു!

digitized by www.sreyas.in

അത്തരം ആൾ പണ്ഡിതനൊന്നുമല്ല, വാസ്തവം. എന്നതുകൊണ്ട് അയാൾക്ക് അറിവിന് കുറവെന്തെങ്കിലുമുണ്ടെന്നു ധരിക്കരുത്. പുസ്തകം വായിച്ചാൽ ജ്ഞാനം ഉണ്ടാകുമോ? ആദേശം ലഭിച്ചവന്റെ അറിവിന് അറുതിയില്ല. ആ അറിവ് ഈശ്വരന്റെ അടുക്കൽനിന്നാണ് വരുന്നത്; അതു തീരലില്ല. ആ നാട്ടിൽ നെല്ലളക്കുമ്പോൾ, ഒരാൾ അളക്കും, വേറൊരാൾ തള്ളിയിട്ടുകൊടുത്തുകൊണ്ടിരിക്കും. അതുകൊണ്ട് അളവുകാരന് തികയാതെ വരില്ല. അതുപോലെ, ആദേശം ലഭിച്ചയാൾ ജനങ്ങൾക്ക് എത്ര ജ്ഞാനം നൽകിക്കൊണ്ടിരുന്നാലും അമ്മ അയാളുടെ പിന്നിൽനിന്നുകൊണ്ട് ജ്ഞാനരാശി തള്ളിത്തള്ളി ഇട്ടുകൊടുക്കുന്നു. ആ ജ്ഞാനത്തിനു പിന്നെ അറുതിയില്ല. ദേവിയുടെ കടാക്ഷം ഒരിക്കൽ ലഭിച്ചുകഴിഞ്ഞാൽ, അവനു പിന്നെ ജ്ഞാനത്തിനു വല്ല ക്ഷാമവുമുണ്ടോ? അതുകൊണ്ടാണ് നിങ്ങൾക്ക് വല്ല ആദേശവും കിട്ടിയിട്ടുണ്ടോ എന്ന് ഞാൻ ചോദിക്കുന്നത്.

ഹസ്രാ: ഉവ്വ്, ആദേശം തീർച്ചയായും കിട്ടിക്കാണും. (പണ്ഡിതനോട്) എന്താ മഹാശയാ?

പണ്ഡിതൻ: ആദേശമോ? ഇല്ല, അങ്ങനെയൊന്നും എനിക്കു കിട്ടിയിട്ടില്ല.

ഗൃഹനാഥൻ: ആദേശം കിട്ടിയിട്ടില്ലായിരിക്കാം; എന്നാലും ഒരു കർത്തവ്യം എന്ന ബോധത്തോടുകൂടി അദ്ദേഹം ലക്ചർ ചെയ്യുന്നു.

ശ്രീരാമ: ആദേശം കിട്ടാത്തവന്റെ പ്രസംഗംകൊണ്ടെന്തു കാര്യം? ഒരു ബ്രഹ്മസമാജക്കാരനൊരിക്കൽ പറഞ്ഞു: 'സഹോദരരേ, ഞാനെത്ര കള്ളുകുടിച്ചു, വേട്ടയാടി, പാട്ടുപാടി!' ഇക്കഥ കേട്ട് ആളുകൾ തമ്മിൽ തമ്മിൽ പറഞ്ഞു: 'എന്താണീ ഏഭ്യൻ പറഞ്ഞത്? കള്ളുകുടിച്ചുവെന്നോ?' ഇക്കാര്യം പറഞ്ഞതുകൊണ്ട് വിപരീതഫലമാണുണ്ടായത്. അതുകൊണ്ട്, പ്രസംഗിക്കുന്ന ആൾ നല്ലവനല്ലെങ്കിൽ പ്രസംഗംകൊണ്ട് ഒരുപകാരവും ഉണ്ടാവുകയില്ല.

ബാരിസാലിൽവെച്ച് ഒരു സബ്ജഡ്ജി എന്നോടു പറഞ്ഞു: 'മഹാശയാ, അങ്ങ് പ്രചാരം ചെയ്യാൻ ആരംഭിക്കുക; എന്നാൽ ഞാനും അരയും മുറുക്കി ഇറങ്ങാം.' ഞാനപ്പോൾ പറഞ്ഞു: 'ഹേ, ഒരു കഥ കേൾക്കു. അവിടെ ആ നാട്ടിൽ ഹാൽദാർപുക്കൂർ എന്നു വിളിക്കുന്ന ഒരു കുളമുണ്ട്. അനേകമാളുകൾ അതിന്റെ കരയ്ക്ക് വെളിക്കിറങ്ങും. വെളുപ്പിനു കുളത്തിൽ വരുന്നവർ കലശലുകൂട്ടി ഈ ചെയ്ത്താന്മാരെ ഓടിക്കും. പക്ഷേ, കലശൽകൂട്ടിയതുകൊണ്ടു കാര്യമൊന്നുമില്ല; അതിനടുത്ത ദിവസവും കുളക്കരയിൽ ആളുകൾ വെളിക്കിറങ്ങുന്നത് കാണാം. കുറച്ചുദിവസം കഴിഞ്ഞ് കമ്പനിയുടെ ഒരു ചപ്രാസി വന്ന്

digitized by www.sreyas.in

കുളത്തിനടുത്ത് ഒരു കല്പന കൊട്ടി അറിയിച്ചു. എന്തൊരാശ്ചര്യം! കുളക്കരയിൽ വെളിക്കിറങ്ങൽ നിശ്ശേഷം നിലച്ചു!'

അതുകൊണ്ടാണ് ഞാൻ പറയുന്നത്, കഴമ്പില്ലാത്തവൻ തൊള്ളയിട്ട് തൊണ്ട പൊട്ടിച്ചതുകൊണ്ടൊന്നും ഒരു കാര്യവുമില്ല. വിലയുണ്ടെന്നു വരികിൽ ആളുകൾ ആദരിക്കും. ഈശ്വരന്റെ ആദേശം ഇല്ലാത്ത പക്ഷം ആളുകളെ പഠിപ്പിക്കാനാവില്ല. ജനങ്ങളെ പഠിപ്പിക്കാൻ പുറപ്പെടുന്ന ആൾക്ക് വലിയ ശക്തി വേണം. കല്ക്കത്തയിൽ അനേകം *ഹനുമാൻപുരികളുണ്ട്. അവരുമായി വേണം നിങ്ങൾക്കു പയറ്റാൻ. ഇവരൊക്കെ (ചുറ്റുമിരിക്കുന്നവർ) വെറും ആടുകൾ!

ചൈതന്യദേവൻ സ്വയം ഒരവതാരപുരുഷൻ. അദ്ദേഹം ചെയ്തു വെച്ചിട്ടുപോയതിൽ എന്തുണ്ട് ബാക്കി, കേൾക്കട്ടെ. അപ്പോൾ പിന്നെ ആദേശം കിട്ടാത്തവന്റെ ലക്ചർകൊണ്ടെന്തു പ്രയോജനം?

**ആദേശം എങ്ങനെ കിട്ടും?**

ശ്രീരാമ: അതുകൊണ്ട് ഞാൻ പറയുന്നു, ഈശ്വരന്റെ പാദപദ്മത്തിൽ മഗ്നനാവുക.

ഇതുമരുളി ശ്രീരാമകൃഷ്ണൻ പ്രേമമത്തനായി ഗാനമാരംഭിച്ചു:

മുങ്ങുക മുങ്ങുക സദാ മുങ്ങുക മമ മനസ്സേ,
ഭഗവദ്രൂപസാഗരേ മുങ്ങുക നിത്യം.
ആഴിതന്റെയടിത്തട്ടിൽ ഊളിയിട്ടങ്ങിറങ്ങിച്ചെന്ന-
പ്രേമമാകും ദിവ്യരത്നം കൈയ്‌വശമാക്കൂ.

ശ്രീരാമ: ഈ സാഗരത്തിൽ മുങ്ങിയാൽ മരിക്കയില്ല. എന്തെന്നാൽ അമൃതസാഗരമാണിത്! ഞാനൊരിക്കൽ നരേന്ദ്രനോടു പറഞ്ഞു: 'ഈശ്വരൻ രസസമുദ്രം. നിനക്കിതിൽ മുങ്ങണോ വേണ്ടയോ, പറയൂ. ഒരു കിണ്ണം നിറയെ പഞ്ചസാരക്കുഴമ്പുണ്ടെന്നു കരുതുക. നീയൊരു ഈച്ചയുമായി. നീ എവിടെയിരുന്ന് ആ രസം നുകരും, പറയൂ.' നരേന്ദ്രൻ പറഞ്ഞു: 'ഞാൻ കിണ്ണത്തിന്റെ വക്കത്തിരുന്നു തലനീട്ടി വലിച്ചെടുക്കും. അല്ലാതെ, അധികം ഉള്ളിലോട്ടു പോയാൽ മുങ്ങിച്ചാകും.' അപ്പോൾ ഞാൻ പറഞ്ഞു: 'അപ്പനേ, ഇതു സച്ചിദാനന്ദസാഗരമാണ്. ഇതിൽ മരണഭയമില്ല. ഈ സാഗരം അമൃതസാഗരമാണ്. ഭക്തിയും പ്രേമവുമൊക്കെ അതിരറ്റരുത് എന്നു പറയുന്നവർ അറിവില്ലാത്തവരാണ്. ഈശ്വരപ്രേമം അധികമായ്പോവലുണ്ടോ?' (പണ്ഡിതനോട്) അതുകൊണ്ട്, സച്ചിദാനന്ദസാഗരത്തിൽ മുങ്ങാൻ ഞാൻ നിങ്ങളോടു പറയുന്നു. ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞാൽ പിന്നെന്തു ചിന്ത? അപ്പോൾ ആദേശവും കിട്ടും, ലോകശിക്ഷണവും നടക്കും.

* പേരുകേട്ട ഒരു ഗുസ്തിക്കാരൻ

digitized by www.sreyas.in

# അധ്യായം മൂന്ന്

## ഈശ്വരലാഭത്തിനു നാനാപഥങ്ങൾ

ശ്രീരാമ: ആ അമൃതസാഗരത്തിലെത്തൊൻ അനവധി വഴികളുണ്ട്. ഏതെങ്കിലും പ്രകാരത്തിൽ ആ കടലിൽ ചെന്നുചാടാൻ കഴിഞ്ഞാൽ ഒക്കെയായി. ഒരു അമൃതതടാകം ഉണ്ടെന്നു കരുതുക. എങ്ങനെയെങ്കിലും ഈ അമൃതത്തിന്റെ ഒരു ചൊട്ടു വായിൽ പെട്ടാൽ അമരത്വം കിട്ടും; നിങ്ങൾ തന്നെത്താൻ എടുത്തുചാടുകയോ പടവുവഴി മെല്ലെ മെല്ലെ ഇറങ്ങിച്ചെന്ന് അല്പം കുടിക്കുകയോ ആവാം; ആരെങ്കിലും പിടിച്ചു തള്ളിയിട്ടാലും മതി; ഫലമൊക്കെ ഒന്നുതന്നെ. അമൃതം അല്പം ആസ്വദിച്ചാൽ നിങ്ങൾ അമരനാകും.

വഴി നിരവധി. അവയിൽപെട്ടതാണ് ജ്ഞാനവും കർമ്മവും ഭക്തിയും. ഏതു വഴിയേ വേണമെങ്കിലും പൊയ്ക്കോളൂ; ആത്മാർത്ഥതയുണ്ടെങ്കിൽ ഈശ്വരനെ പ്രാപിക്കാം. മൊത്തത്തിൽ പറഞ്ഞാൽ യോഗം മൂന്നുതരമുണ്ട്; ജ്ഞാനയോഗം, കർമ്മയോഗം, പിന്നെ ഭക്തിയോഗവും.

1) ജ്ഞാനയോഗം. ജ്ഞാനി ബ്രഹ്മത്തെ അറിയാൻ നോക്കുന്നു. 'നേതി നേതി' എന്ന് വിവേചനം ചെയ്യുന്നു. ബ്രഹ്മം സത്യം, ജഗത്ത് മിഥ്യ എന്നിങ്ങനെ വിചാരം ചെയ്യുന്നു. സദസദ്വിചാരം നടത്തുന്നു. വിചാരം അവസാനിക്കുന്നേടത്ത് സമാധി ലഭിക്കുന്നു; അപ്പോൾ ബ്രഹ്മജ്ഞാനമുണ്ടാകുന്നു.

2) കർമ്മയോഗം. കർമ്മത്തിൽക്കൂടി മനസ്സ് ഈശ്വരനിൽ നിർത്തുകയാണ് കർമ്മയോഗം. നിങ്ങൾ പഠിപ്പിക്കുന്നതതാണ്, പ്രാണായാമം, ധാരണാധ്യാനങ്ങൾ മുതലായവയും അനാസക്തനായി ചെയ്യുന്നത് അതിൽ പെടുന്നു. ഒരു ഗൃഹസ്ഥൻ അനാസക്തനായിട്ട്, കർമ്മഫലം ഈശ്വരനിൽ സമർപ്പിച്ചുകൊണ്ട്, ഈശ്വരനിൽ ഭക്തിയോടുകൂടി, തന്റെ ലൗകികകർമ്മങ്ങൾ ചെയ്കയാണെങ്കിൽ അതും കർമ്മയോഗമാകും. ഫലം ഈശ്വരനിൽ അർപ്പിച്ചുകൊണ്ട് പൂജ, ജപം തുടങ്ങിയ കർമ്മങ്ങൾ ചെയ്യുന്നതിനും കർമ്മയോഗമെന്നു പറയുന്നു. ഈശ്വരലാഭം മാത്രമാണ് കർമ്മയോഗത്തിന്റെ ഉദ്ദേശം.

3) ഭക്തിയോഗം. ഈശ്വരന്റെ നാമങ്ങളും ഗുണങ്ങളും കീർത്തിച്ച് ഇവയിൽക്കൂടി മനസ്സ് ഈശ്വരനിൽ നിർത്തുന്നതാണ് ഭക്തിയോഗം, കലിയുഗത്തിനു യോജിച്ചത് ഭക്തിയോഗമാകുന്നു. ഭക്തിയോഗം തന്നെയാണ് യുഗധർമ്മം.

digitized by www.sreyas.in

കർമ്മയോഗം ബഹുകഠിനമാകുന്നു. ഒന്നാമതായി, ഞാൻ നേരത്തെ പറഞ്ഞതുപോലെ, അതിനു സമയമെവിടെ? ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള കർമ്മങ്ങളൊക്കെ ചെയ്യാൻ എവിടെ സമയം? കലിയുഗത്തിൽ ആയുസ്സു കുറവാണ്. പോരാത്തതിന്, അനാസക്തനായിട്ട്, ഫലകാമന കൂടാതെ കർമ്മം ചെയ്യാൻ വലിയ പ്രയാസവുമാണ്. ഈശ്വരനെ പ്രാപിക്കാതെ തീർത്തും അനാസക്തനാവാനാവില്ല. നിങ്ങളൊരു പക്ഷേ അറിഞ്ഞെന്നുവരില്ല, എവിടെനിന്നോ ആസക്തി വന്നുചാടും.

പിന്നെ, ജ്ഞാനയോഗവും ഈ യുഗത്തിൽ വലിയ പ്രയാസമാണ്. ഒന്നാമത്, മനുഷ്യൻ അന്നഗതപ്രാണനാണ്; പോരെങ്കിൽ അല്പായുസ്സും. ദേഹബുദ്ധി എന്തു ചെയ്താലും പോവുകയുമില്ല. ദേഹബുദ്ധി പോയില്ലെങ്കിൽ ജ്ഞാനമൊട്ടുണ്ടാവുകയില്ലതാനും. ജ്ഞാനി പറയുന്നു, 'ഞാൻ ആ ബ്രഹ്മമാകുന്നു. ഞാൻ ശരീരമല്ല. എനിക്കു വിശപ്പില്ല ദാഹമില്ല; രോഗമില്ല ശോകമില്ല; ജന്മമില്ല മരണമില്ല; സുഖമില്ല ദുഃഖമില്ല; ഇവയ്ക്കെല്ലാം അതീതനാണു ഞാൻ.' രോഗശോകങ്ങളെക്കുറിച്ചും സുഖദുഃഖങ്ങളെക്കുറിച്ചും ബോധവാനാണെങ്കിൽ എങ്ങനെ നിങ്ങൾ ജ്ഞാനിയാകും? കൈയിലൊരു മുള്ളു തറച്ചു. ചോരയങ്ങനെ ഒഴുകുന്നു; വല്ലാതെ വേദനിക്കുന്നു; എന്നാലും 'എന്റെ കൈയിലൊന്നും കൊണ്ടിട്ടില്ല; എന്താ, എനിക്കൊന്നും പറ്റിയിട്ടില്ല,' എന്നു പറയാൻ കഴിയണം ജ്ഞാനിക്ക്.

### ഭക്തിയോഗം തന്നെ യുഗധർമ്മം

ശ്രീരാമ: അതുകൊണ്ട് ഈ യുഗത്തിനു ചേർന്നതു ഭക്തിയോഗം. ഈ വഴിക്ക് മറ്റു വഴികളേക്കാൾ എളുപ്പത്തിൽ ഈശ്വരന്റെ അടുക്കൽ എത്താൻ കഴിയും. ജ്ഞാനയോഗംകൊണ്ടും കർമ്മയോഗംകൊണ്ടും മറ്റു മാർഗ്ഗങ്ങളിൽക്കൂടിയുമൊക്കെ ഈശ്വരന്റെ അടുക്കൽ ചെന്നെത്താൻ കഴിയും; പക്ഷേ, ആ മാർഗ്ഗങ്ങളൊക്കെ ബഹുകഠിനം.

ഭക്തിയോഗമാണ് യുഗധർമ്മം എന്നുവെച്ച്, ഒരു ഭക്തൻ ഒരിടത്തെത്തും, ജ്ഞാനിയോ കർമ്മിയോ വേറൊരിടത്തെത്തും എന്നർത്ഥമില്ല. ഇതിന്റെ അർത്ഥം, ബ്രഹ്മജ്ഞാനം കാംക്ഷിക്കുന്ന ആൾ ഭക്തിപഥം വഴിക്കുപോയാലും ആ ജ്ഞാനത്തിലെത്തിച്ചേരും എന്നാണ്. ഭക്തവത്സലൻ കനിഞ്ഞാൽ ബ്രഹ്മജ്ഞാനവും അരുളും.

### ഭക്തന് ബ്രഹ്മജ്ഞാനമുണ്ടാകുമോ?

ശ്രീരാമ: ഭക്തൻ ഈശ്വരന്റെ സാകാരരൂപം കാണാൻ കൊതിക്കുന്നു; അദ്ദേഹവുമായി വർത്തമാനം പറയാൻ ആശിക്കുന്നു. പ്രായേണ, ബ്രഹ്മജ്ഞാനം കാംക്ഷിക്കുന്നില്ല. പക്ഷേ, ഈശ്വരൻ സ്വേച്ഛാമയൻ, അദ്ദേഹത്തിന് ഇഷ്ടം തോന്നിയാൽ, അദ്ദേഹം ഭക്തനെ സകലൈശ്വര്യ

digitized by www.sreyas.in

ങ്ങൾക്കും അവകാശിയാക്കിത്തീർക്കും; ഭക്തിയുമരുളും, ജ്ഞാനവും നൽകും.

ഒരുവൻ എങ്ങനെയെങ്കിലും കല്ക്കത്തയിൽ എത്തിച്ചേർന്നാൽ അവന് മൈതാനവും, ഏഷ്യാറ്റിക് സൊസൈറ്റിയുടെ കാഴ്ചബംഗ്ലാവും ഒക്കെ കാണാം. കല്ക്കത്തയിൽ എങ്ങനെ എത്തിച്ചേരും എന്നുള്ളതാണ് പ്രശ്നം.

ജഗന്മാതാവിനെ കണ്ടുകിട്ടിയാൽ ഭക്തിയും കിട്ടും, ജ്ഞാനവും കിട്ടും. ജ്ഞാനവും ഭക്തിയും രണ്ടും കിട്ടും. ഭാവസമാധിയിൽ രൂപ ദർശനം ഉണ്ടാകുന്നു; നിർവ്വികല്പസമാധിയിൽ അഖണ്ഡസച്ചിദാനന്ദ ദർശനം ഉണ്ടാകുന്നു. അപ്പോൾ അഹവും നാമവും രൂപവും കാണുകയില്ല.

**ഭക്തനും കർമ്മവും ഭക്തന്റെ പ്രാർത്ഥനയും**

ശ്രീരാമ: ഭക്തൻ പറയുന്നു: 'അമ്മേ, സകാമകർമ്മത്തിൽ എനിക്കു വലിയ ഭയമാകുന്നു. ആ കർമ്മത്തിൽ കാമനയുണ്ട്. അതു ചെയ്താൽ ഫലം അനുഭവിക്കേണ്ടതായ്‌വരും. എന്നാൽ അനാസക്തനായിട്ട് കർമ്മം ചെയ്യാനും വലിയ പ്രയാസം. സകാമകർമ്മം ചെയ്യാൻ പുറപ്പെട്ടാൽ അവിടുത്തേ മറന്നുപോകും. അതുകൊണ്ട് ഇത്തരം കർമ്മം കൊണ്ടു പ്രയോജനമില്ല. അവിടുത്തേ കാണാൻ കിട്ടുന്നതുവരെ എന്റെ കർമ്മം കുറഞ്ഞു കുറഞ്ഞു വരട്ടെ. എന്തെങ്കിലും കർമ്മം നില്ക്കുന്നത് അനാസക്തനായിട്ടു ചെയ്യാനിടവരുമാറാകട്ടെ. അതോടൊപ്പം അങ്ങയിൽ തീവ്ര ഭക്തിയുണ്ടാകേണമേ. അവിടുത്തേ കാണാനൊക്കാത്തിടത്തോളംകാലം പുതിയ കർമ്മങ്ങളിൽ മനസ്സു കുടുങ്ങാൻ ഇടയാക്കരുതേ. എന്നാൽ, അവിടുന്ന് ആദേശമരുളുമ്പോൾ അടിയൻ ചെയ്തുകൊള്ളാം.; അല്ലെങ്കിലില്ല.'

# അധ്യായം നാല്

## തീർത്ഥയാത്രയും ശ്രീരാമകൃഷ്ണദേവനും

പണ്ഡിതൻ: അവിടുന്ന് തീർത്ഥയാത്ര എവിടംവരെ പോയിട്ടുണ്ട്?

ശ്രീരാമ: ങ്ഹാ, കുറച്ചു സ്ഥലങ്ങൾ കണ്ടിട്ടുണ്ട്. (ചിരിച്ചുകൊണ്ട്) ഹസ്ര വളരെ ദൂരം പോയിട്ടുണ്ട്; വളരെ മേലെയും കയറിയിട്ടുണ്ട്. അയാൾ ഹൃഷീകേശത്തു പോയിട്ടുണ്ട്. (എല്ലാവരും ചിരിക്കുന്നു.) ഞാനത്ര ദൂരേയ്ക്കും പോയിട്ടില്ല, അത്ര മേലോട്ടും കയറിയിട്ടില്ല. (എല്ലാവരും ചിരിക്കുന്നു.) പരുന്തും കഴുകനും വളരെ ഉയരത്തിൽ പറക്കുന്നു;

digitized by www.sreyas.in

പക്ഷേ നോട്ടമൊക്കെ ശവക്കുഴയിലും! (ചിരി.) ശവക്കുഴി എന്താണെന്നോ? കാമിനിയും കാഞ്ചനവും.

ഇവിടെത്തന്നെ ഇരുന്നുകൊണ്ട് ഭക്തി നേടാൻ കഴിയുമെങ്കിൽ തീർത്ഥാടനത്തിനു പോകേണ്ട ആവശ്യമെന്ത്? കാശിയിൽ ചെന്നപ്പോഴും ഇതേമാതിരി മരങ്ങൾ കണ്ടു. ഇതേജാതി പുളിയിലയും!

തീർത്ഥയാത്ര ചെയ്തിട്ട് ഭക്തി ലഭിക്കുന്നില്ലെങ്കിൽ ആ തീർത്ഥയാത്ര നിഷ്ഫലമാകുന്നു. സാരമായ സംഗതി ഭക്തി മാത്രമാണ്; അതു മാത്രമേ പ്രയോജനകരമായിട്ടുള്ളൂ. പരുന്തും ശകുനിയും എന്നുവെച്ചാൽ എന്താണെന്നറിയാമോ? വലിയ പൊണ്ണക്കാര്യങ്ങൾ പറയുന്ന ആളുകൾ വളരെയുണ്ട്. ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ള കർമ്മങ്ങളൊക്കെ തങ്ങൾ ചെയ്തിരിക്കുന്നു എന്നൊക്കെ പറയും. അതേ സമയം അവരുടെ മനസ്സ് അത്യന്തം വിഷയാസക്തവുമായിരിക്കും. സ്വത്ത്, പണം, സ്ഥാനം, മാനം, ദേഹസുഖം ഇവയ്ക്കൊക്കെവേണ്ടി പരക്കം പാഞ്ഞുകൊണ്ടിരിക്കും.

പണ്ഡിതൻ: അതെ തീർത്ഥയാത്രയ്ക്കു പോകുന്നത്, ശ്രീനാരായണൻ അണിയുന്ന കൗസ്തുഭമണി കളഞ്ഞിട്ട് മറ്റു ഹീരവും മാണിക്യവും തേടിനടക്കുംപോലെയാണ്.

ശ്രീരാമ: നിങ്ങളിതുകൂടി ധരിച്ചോളൂ. ഒരായിരം ഉപദേശം കൊടുത്തോളൂ; എന്നാലും സമയമാകാതെ ഒന്നും ഫലിക്കയില്ല. കുട്ടി കിടക്കാൻ നേരത്ത് അമ്മയോടു പറഞ്ഞു: 'അമ്മേ, എനിക്ക് അപ്പിയിടണ്ടപ്പോൾ എന്നെ ഉണർത്തണേ.' അമ്മ പറഞ്ഞു: 'മോനേ, അപ്പി തന്നെ നിന്നെ ഉണർത്തിക്കോളും. അതിനെപ്പെറ്റി നീ വിഷമിക്കേണ്ട.' (എല്ലാവരും ചിരിക്കുന്നു.) അതുപോലെയാണ് ഭഗവാനുവേണ്ടി വ്യാകുലനാകുന്നതും. അതിനുള്ള സമയം വരുമ്പോൾ ഒക്കെയുണ്ടാകും.

### ആചാര്യന്മാർ മൂന്നുവിധം - പാത്രാപാത്രങ്ങൾ

ശ്രീരാമ: വൈദ്യന്മാർ മൂന്നുതരമുണ്ട്. ഒരു കൂട്ടർ നാഡി നോക്കും, മരുന്നു കുറിക്കും അവരുടെ പാട്ടിനു പോകും. പോണപോക്കിനു പറയും, 'മരുന്നു കഴിക്കു, ട്ടൊ' ഇവർ താണതരം വൈദ്യന്മാരാണ്. അതുപോലെ ചില ആചാര്യന്മാർ ഉപദേശം കൊടുത്തിട്ടങ്ങുപോകും. അവരുടെ ഉപദേശംകൊണ്ട് ആളുകൾക്ക് ഉപകാരമുണ്ടാകുന്നുണ്ടോ ഉപദ്രവമുണ്ടാകുന്നുണ്ടോ എന്നൊന്നും നോക്കുകയില്ല. അവരേക്കുറിച്ചു പിന്നെ ചിന്തിക്കുന്നതേയില്ല.

ചില വൈദ്യന്മാർ മരുന്നു നിശ്ചയിക്കും, മരുന്നു കഴിക്കണമെന്നു രോഗിയോടു പറയും. രോഗിക്ക് മരുന്നു കഴക്കാനിഷ്ടമില്ലെങ്കിൽ

digitized by www.sreyas.in

അയാളെ പലതരത്തിൽ പറഞ്ഞു മനസ്സിലാക്കും. ഇവർ മദ്ധ്യമന്മാരാകുന്നു. ഇതുപോലെ മദ്ധ്യമന്മാരായ ആചാര്യന്മാരുമുണ്ട്. അവർ ഉപദേശം കൊടുക്കുന്നു; എന്നിട്ട് ഉപദേശമനുസരിച്ചു നടക്കണമെന്ന് ശിഷ്യന് പല വിധത്തിൽ പറഞ്ഞു മനസ്സിലാക്കിക്കൊടുക്കുന്നു.

പിന്നെയുണ്ട് ഉത്തമവൈദ്യന്മാർ. നല്ല വാക്കുകൊണ്ടൊന്നും രോഗി കേൾക്കുന്നില്ലെങ്കിൽ അവർ ബലം പ്രയോഗിക്കുക കൂടി ചെയ്യും. വേണ്ടി വന്നാൽ രോഗിയുടെ നെഞ്ചത്ത് മുട്ടുകൊണ്ടമർത്തി മരുന്നു കഴിപ്പിക്കും. അതുമാതിരി ഉത്തമന്മാരായ ആചാര്യന്മാരുമുണ്ട്. അവർ ശിഷ്യന്മാരെ ഈശ്വരമാർഗ്ഗത്തിലേയ്ക്കു കൊണ്ടുവരുന്നതിന് ബലം പോലും പ്രയോഗിക്കും.

പണ്ഡിതൻ: മഹാശയാ, അങ്ങു പറയുന്ന തരത്തിലുള്ള ഉത്തമ വൈദ്യന്മാരുണ്ടെന്നു വരികിൽ, സമയമാകാതെ ജ്ഞാനമുണ്ടാവില്ല എന്ന് അങ്ങു പറയുന്നതെന്തുകൊണ്ടാണ്?

ശ്രീരാമ: അതുള്ളതുതന്നെ. പക്ഷേ, മരുന്ന് വയറ്റിലേയ്ക്കുപോകാതെ വായിൽനിന്നും ഒഴുകി പുറത്തേയക്കു പോയാൽ, വൈദ്യൻ എന്തു ചെയ്യും, പറയൂ ആ നിലയിൽ ഉത്തമവൈദ്യനും ഒന്നും ചെയ്യാനാവില്ല. പാത്രം നോക്കി വേണം ഉപദേശം കൊടുക്കാൻ . നിങ്ങൾ പാത്രം നോക്കിയല്ല ഉപദേശം കൊടുക്കുന്നത്. എന്റെയടുക്കൽ ആരെങ്കിലും പയ്യന്മാരു വരികയാണെങ്കിൽ, 'നിനക്ക് ആരൊക്കെയുണ്ട്?' എന്ന് ആദ്യംതന്നെ ഞാൻ അന്വേഷിക്കും. അച്ഛനില്ലെന്നു വിചാരിക്കുക, അല്ലെങ്കിൽ അച്ഛൻ കടമുണ്ടാക്കിവെച്ചിട്ടുണ്ടെന്നു വിചാരിക്കുക; അങ്ങനെയാണ് സ്ഥിതിയെങ്കിൽ അവനെങ്ങനെ മനസ്സ് ഈശ്വരനിലേയ്ക്കു തിരിക്കും? ഞാൻ പറയുന്നതു കേൾക്കുന്നുണ്ടോ അപ്പാ?

പണ്ഡിതൻ: ഉവ്വ്, ഞാനെല്ലാം കേൾക്കുന്നുണ്ട്.

## ഈശ്വരന്റെ ദയ

ശ്രീരാമ: ഒരു ദിവസം കുറെ സിക്പട്ടാളക്കാർ ദക്ഷിണേശ്വരത്തു വന്നു. കാളീക്ഷേത്രത്തിനു മുമ്പിൽവെച്ച് ഞാനവരെ കണ്ടു. 'ഈശ്വരൻ ദയാമയനാകുന്നു' എന്നവരിലൊരാൾ പറഞ്ഞു. ഞാൻ ചോദിച്ചു: 'അങ്ങനെയോ? അതു വാസ്തവംതന്നെയോ? നിങ്ങൾക്ക് അതെങ്ങനെ അറിയാം?' 'എന്ത്, മഹാശയാ, അദ്ദേഹം നമുക്ക് ആഹാരം തരുന്നു, നമുക്കുവേണ്ടി എന്തെല്ലാം ചെയ്യുന്നു?' എന്നു പറഞ്ഞു അയാൾ. ഞാനപ്പോൾ ചോദിച്ചു: 'അതിലെന്താശ്ചര്യം? ഈശ്വരൻ സകലരുടേയും പിതാവല്ലയോ? അച്ഛൻ മക്കളെ പോറ്റിയില്ലെങ്കിൽ പിന്നെയാരു പോറ്റും? അടുത്ത ഗ്രാമത്തിലെ ആളുകൾ വന്നു നോക്കുമെന്നോ?'

digitized by www.sreyas.in

നരേന്ദ്രൻ: അപ്പോൾ ഈശ്വരനെ ദയാമയനെന്നു പറയരുതെന്നോ?

ശ്രീരാമ: അദ്ദേഹത്തെ ദയാമയനെന്നു വിളിക്കുന്നതിനെ ഞാൻ തടഞ്ഞോ? ഞാൻ പറഞ്ഞതിന്റെ അർത്ഥം, ഈശ്വരൻ നമ്മുടെ സ്വന്ത മാകുന്നു, അന്യനല്ല, എന്നാണ്.

പണ്ഡിതൻ: അമൂല്യവാണികൾ!

ശ്രീരാമ: (നരേന്ദ്രനോട്) നീ പാടുന്നതു കേട്ടു, പക്ഷേ എനിക്കത്ര പിടിച്ചില്ല. അതാണ് എഴുന്നേറ്റു പോയത്. നിന്റെ മനസ്സിപ്പോൾ ഉദ്യോഗ ത്തിനുവേണ്ടി അലഞ്ഞുതിരിയുകയാണ്; അതുകൊണ്ടാണ് പാട്ടു മുഷി പ്പനായിപ്പോയത്.

നരേന്ദ്രൻ ലജ്ജിച്ചുപോയി: മുഖമല്പം തുടുത്തു; ഒന്നും മിണ്ടാതി രുന്നു.

# അദ്ധ്യായം അഞ്ച്

**വിടവാങ്ങൽ**

ശ്രീരാമകൃഷ്ണൻ കുറച്ചു വെള്ളം ആവശ്യപ്പെട്ടു. അദ്ദേഹത്തിന്റെ അടുത്ത് ഒരു ഗ്ലാസ് വെള്ളം വെച്ചിരുന്നു. അതദ്ദേഹത്തിന് കുടി ക്കാൻ വയ്യായിരുന്നു. അതുകൊണ്ട് വേറെ ഒരു ഗ്ലാസ് വെള്ളം കൊണ്ടുവരാൻ പറഞ്ഞു. ആദ്യത്തെ പാത്രം അതിവിഷയാസക്ത നായ ആരോ തൊട്ടതായിരുന്നു എന്ന് പിന്നീടു കേൾക്കയുണ്ടായി.

പണ്ഡിതൻ: (ഹസ്രയോട്) അങ്ങ് രാപകൽ ഇദ്ദേഹത്തിന്റെ കൂടെ പാർക്കുന്നു. അങ്ങ് അത്യാനന്ദം അനുഭവിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട് ഇന്നെനിക്കൊരു വലിയ വിശേഷദി വസമാണ്. ഞാനിന്ന് ദ്വിതീയയിലെ ചന്ദ്രനെ കണ്ടു. (എല്ലാവരും ചിരിക്കുന്നു.) ദ്വിതീയാചന്ദ്രൻ എന്നു പറഞ്ഞത് എന്തുകൊണ്ടാണെന്നു മസ്സിലായോ? സീത രാവണനോടു പറഞ്ഞു: 'രാവണൻ പൂർണ്ണ ചന്ദ്രൻ; എന്റെ രാമചന്ദ്രൻ ദ്വിതീയാചന്ദ്രനും.' രാവണന് അതിന്റെ അർത്ഥം മനസ്സിലായില്ല. സീത തന്നെ സ്തുതിക്കുകയാണെന്നു കരുതി അവനു വലിയ സന്തോഷമായി. പക്ഷേ സീത പറഞ്ഞതിന്റെ അർത്ഥം, രാവണൻ സമ്പത്തിലും പ്രഭാവത്തിലും എത്താവുന്നത്ര എത്തിക്ക ഴിഞ്ഞു: ഇനി നാൾക്കുനാൾ പൂർണ്ണചന്ദ്രനെപ്പോലെ ക്ഷയം പ്രാപി

digitized by www.sreyas.in

ക്കും, എന്നായിരുന്നു. രാമൻ ദ്വിതീയയിലെ ചന്ദ്രനെപ്പോലെ നാൾതോറും വർദ്ധിച്ചുവരികയും ചെയ്യും!

ഇതുംപറഞ്ഞ് ശ്രീരാമകൃഷ്ണൻ എഴുനേറ്റു. പണ്ഡിതൻ ബന്ധുക്കളോടൊത്ത് നമസ്കരിച്ചു. ഗുരുദേവനും ഭക്തന്മാരും വിടവാങ്ങി.

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് ഈശാനന്റെ ഗൃഹത്തിൽ മടങ്ങിയെത്തി. ഇനിയും സന്ധ്യയായിട്ടില്ല. ഈശാനന്റെ താഴത്തെ സ്വീകരണമുറിയിൽ വന്നിരുന്നു. ഭക്തന്മാരും ചിലരൊക്കെ ഉണ്ട്. ഭാഗവതപണ്ഡിതൻ, ഈശാനൻ, ഈശാനന്റെ മക്കൾ, എല്ലാവരും വന്നിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, ഈശാനൻ മുതലായവരോട്) ശശധരനോടു ഞാൻ പറഞ്ഞു, 'മരത്തിൽ കാലു വെച്ചില്ല, അതിനു മുമ്പേ നീ കായക്കുലയ്ക്കായ് കൈയ് നീട്ടുന്നു! ഇനിയും കുറച്ചു സാധനഭജനകൾ ചെയ്യുക, എന്നിട്ട് ആളുകളെ പഠിപ്പിക്കാൻ പുറപ്പെടുക.'

ഈശാനൻ: സകലരും വിചാരിക്കുന്നു, തങ്ങൾ ആളുകളെ പഠിപ്പിക്കുന്നു എന്ന്.

താനാണ് ലോകത്തിന് വെളിച്ചം കൊടുക്കുന്നത് എന്നു വിചാരിക്കുന്നു മിന്നാമിനുങ്ങ്. അതു കണ്ട് ഒരാൾ ചോദിച്ചു: 'എടോ മിന്നാമിനുങ്ങേ, താനോ ലോകത്തിനു വെളിച്ചം കൊടുക്കുന്നത്? താൻ ഇരുട്ടിനെ കൂടുതൽ ഇരുട്ടാക്കിക്കാണിക്കുന്നു!'

ശ്രീരാമ: (മെല്ലെ ചിരിച്ചുകൊണ്ട്) പക്ഷേ ശശധരൻ വെറും പണ്ഡിതനല്ല. അല്പം വിവേകവും വൈരാഗ്യവും ഉണ്ട്.

ഭാട്പാറയിലെ ഭാഗവതപണ്ഡിതൻ ഇപ്പോഴും ഇരിക്കുന്നുണ്ട്. വയസ്സ് എഴുപതെഴുപത്തഞ്ചുകാണും. അദ്ദേഹം ശ്രീരാമകൃഷ്ണനെ കണ്ണെടുക്കാതെ നോക്കുന്നു.

ഭാഗവതപണ്ഡിതൻ: (ശ്രീരാമകൃഷ്ണനോട്) അവിടുന്ന് ഒരു മഹാത്മാവാകുന്നു.

ശ്രീരാമ: നാരദൻ, പ്രഹ്ലാദൻ, ശുകദേവൻ ഇവരെക്കുറിച്ച് അങ്ങനെ പറയാം. ഞാൻ അങ്ങയുടെ ഒരു മകനെപ്പോലെ. എന്നാൽ ഒരു കണക്കിൽ പറയുകയുമാവാം. എങ്ങനെയെന്നുവെച്ചാൽ, ഒരുതരത്തിൽ ഭക്തൻ ഭഗവാനേക്കാൾ വലിയവനാണ്. എന്തുകൊണ്ടല്ലേ? ഭക്തൻ ഭഗവാനെ ഹൃദയത്തിൽ വഹിച്ചുകൊണ്ടു നടക്കുന്നില്ലേ? (സകലർക്കും ആനന്ദം.) 'ഒരു ഭക്തൻ തന്നെ പെരിയവനായും ഭഗവാനെ ചെറിയവനായും കാണുന്നു,' എന്ന് വൈഷ്ണവരുടെ ഗ്രന്ഥത്തിൽ പറ

digitized by www.sreyas.in

യുന്നു. യശോദ കൃഷ്ണനെ പിടിച്ചുകെട്ടാൻ പോയി. താൻ കൃഷ്ണനെ കാത്തില്ലെങ്കിൽ പിന്നെയാരു കാക്കും എന്നായിരുന്നു യശോദയുടെ വിചാരം.

ചിലപ്പോൾ ഭഗവാൻ കാന്തവും ഭക്തൻ സൂചിയും. ഭഗവാൻ തന്നിലേയ്ക്ക് ആകർഷിക്കുന്നു. പിന്നെച്ചിലപ്പോൾ ഭക്തൻ കാന്തവും ഭഗവാൻ സൂചിയും ആയിത്തീരുന്നു. ഭക്തന്റെ ആകർഷണം എത്രയെന്നുവെച്ചാൽ, ആ പ്രേമത്താൽ മോഹിതനായിട്ട് ഭഗവാൻ ഭക്തസമീപം പാഞ്ഞെത്തുന്നു.

ഇനിയിപ്പോൾ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങും. താഴത്തെ സ്വീകരണമുറിയുടെ തെക്കുവശത്തുള്ള വരാന്തയിൽ വന്നുനിന്നു. ഈശാനൻ തുടങ്ങിയ ഭക്തന്മാരും നിൽപുണ്ട്. ഈശാനനെ വിളിച്ച്, കഥാരൂപേണ പല ഉപദേശങ്ങളും അരുളുന്നു.

ശ്രീരാമ: (ഈശാനനോട്) സംസാരത്തിൽ വസിച്ചുകൊണ്ട് ഈശ്വരനെ വിളിക്കാനാവുന്നവൻ വീരഭക്തനാണ്. ഭഗവാൻ നിനയ്ക്കുന്നു: 'സംസാരം ത്യജിച്ചവൻ എന്നെ വിളിക്കുകതന്നെ ചെയ്യും; എന്റെ സേവ നടത്തുകയും ചെയ്യും. അതിലെന്താണിത്ര മേന്മയുള്ളത്? അവനെന്നെ വിളിച്ചില്ലെങ്കിൽ ആളുകളവനെ നിന്ദിക്കും. എന്നാൽ സംസാരത്തിലിരിക്കെത്തന്നെ എന്നെ വിളിക്കുന്നവൻ, ഒരു ടൺ കനത്ത കരിങ്കല്ല് തട്ടിനീക്കി എന്നെ തേടുന്നവൻ, അവൻ ധന്യൻ, അവൻ ധീരൻ, അവനാണു വീരപുരുഷൻ.

## താപസനും പതിവ്രതയും ധർമ്മവ്യാധനും – മഹാഭാരതകഥ

ഭാഗവതപണ്ഡിതൻ: അതു ശരിയാണ്; ശാസ്ത്രങ്ങളിലും ഇക്കാര്യം പറഞ്ഞിട്ടുണ്ട്. മഹാഭാരതത്തിൽ ധർമ്മവ്യാധന്റെയും പതിവ്രതയുടെയും കഥകളുണ്ട്. ഒരു കാക്ക ഒരിക്കൽ ഒരു താപസന്റെ ധ്യാനത്തിന് വിഘ്നം വരുത്തി. താപസന്റെ കോപാഗ്നിയിൽ കാക്ക ചാമ്പലായി. തപസ്വി സ്വയം നിനച്ചു: 'ഞാനൊറ്റ നോട്ടംകൊണ്ട് കാക്കയെയും കൊറ്റിയെയും ഭസ്മമാക്കി. അതുകൊണ്ട് ഞാൻ വലിയ ഉയർന്ന നിലയിലെത്തിയിരിക്കുന്നു.' അദ്ദേഹം ഒരു ദിവസം ഭിക്ഷയ്ക്ക് ഒരു പതിവ്രതയുടെ വീട്ടിൽ ചെന്നു. അവൾ സ്വഭർത്താവിൽ അത്യന്ത ഭക്തിയുള്ളവൾ; രാപകൽ ഭർത്തൃശുശ്രൂഷയിൽ ഏർപ്പെട്ടിരുന്നു. ഭർത്താവു ഗൃഹത്തിൽ വന്നാൽ കാലു കഴുകാൻ വെള്ളം കൊണ്ടുവന്നുകൊടുക്കും; എന്നിട്ട് അദ്ദേഹത്തിന്റെ പാദം തന്റെ തലമുടി കൊണ്ടു തുടച്ചുകൊടുക്കും. തപസ്വി അതിഥിയായി വന്നിരിക്കുന്നു. അദ്ദേഹത്തിനു ഭിക്ഷ കൊടുക്കാനിത്തിരി അമാന്തിച്ചു. അതുകൊണ്ടദ്ദേഹം വിളിച്ചുപറഞ്ഞു: 'നിനക്കിതു നല്ലതിനല്ല.' പതിവ്രത ഉടനെ

digitized by www.sreyas.in

അകലെനിന്ന് പറഞ്ഞു: 'ഇതു കാക്കയും കൊറ്റിയുമല്ല ചാമ്പ ലാക്കാൻ. അല്പം ക്ഷമിക്കു, സ്വാമിൻ. ഞാനെന്റെ ഭർത്താവിന്റെ ശുശ്രൂഷ കഴിഞ്ഞ് അങ്ങയെ സത്കരിക്കാം.'

ഈ സ്ത്രീ, താൻ കാക്കയെ ദഹിപ്പിച്ച സംഗതി അറിഞ്ഞതിനെപ്പറ്റി താപസന് വലിയ അദ്ഭുതമായി. അദ്ദേഹത്തിന് അവരിൽനിന്നും ധർമ്മോ പദേശം കേൾക്കണമെന്നായി. അവരുടെ നിർദ്ദേശപ്രകാരം അദ്ദേഹം ബ്രഹ്മജ്ഞാനത്തിനായി കാശിയിൽ ധർമ്മവ്യാധന്റെ സമീപമെത്തി. ആ വ്യാധനാകട്ടെ ഒരു മാംസവില്പനക്കാരനായിരുന്നു. പക്ഷേ, രാവും പകലും മാതാപിതാക്കന്മാരെ ഈശ്വരബുദ്ധ്യാ ശുശ്രൂഷിച്ചിരുന്നു. ബ്രഹ്മ ജ്ഞാനത്തിന് ഈ വ്യാധന്റെ അടുത്തെത്തിയ താപസൻ അദ്ഭു തപ്പെട്ടുപോയി. അദ്ദേഹം ആലോചിച്ചു: 'ഈ വ്യാധൻ മാംസം വില്ക്കുന്നു; ഒരു ഗൃഹസ്ഥനുമാണ്. എന്ത്, ഇവനെനിക്ക് ബ്രഹ്മ ജ്ഞാനം നൽകുകയോ?' പക്ഷേ ആ വ്യാധൻ ഒരു പൂർണ്ണജ്ഞാ നിയായിരുന്നു. സ്വധർമ്മാനുഷ്ഠാനംകൊണ്ട് അദ്ദേഹം സിദ്ധനായി ത്തീർന്നിരുന്നു. ഈ ധർമ്മവ്യാധന്റെ ഉപദേശം കൊണ്ട് താപസൻ ജ്ഞാനവാനായി.

ശ്രീരാമകൃഷ്ണനിപ്പോൾ വണ്ടിയിലേറും. ഈശാനന്റെ ശ്വശുരൻ താമസിക്കുന്ന, അടുത്ത വീടിന്റെ പടിക്കലാണു നില്ക്കുന്നത്. ഈശാ നനും ഭക്തന്മാരും അടുത്തു നില്പുണ്ട്. അദ്ദേഹത്തെ വണ്ടി കയ റ്റാൻ നില്ക്കയാണവർ. ഗുരുദേവൻ വീണ്ടും ഈശാനന് കഥാരൂ പേണ ഉപദേശം നൽകി: 'ലോകത്തിൽ ഉറുമ്പിനെപ്പോലെ വാഴു ക. ഈ സംസാരത്തിൽ നിത്യവും അനിത്യവും കലർന്നാണ് കിട ക്കുന്നത്; പഞ്ചസാരയും മണലും കൂടിക്കലർന്നിരിക്കുന്നു. ഉറുമ്പായി പഞ്ചസാരമാത്രം എടുക്കുക. പാലും വെള്ളവും കൂടി ഒന്നിച്ചുവെ ച്ചിരിക്കുന്നു. ചിദാനന്ദരസവും വിഷയരസവും ഒരുമിച്ച്. ഹംസ ത്തേപ്പോലെ വെള്ളം വെടിഞ്ഞ് പാലുമാത്രം എടക്കുക. ഒരു നീർകാ ക്കയേപ്പോലെ പാർക്കുക. വെള്ളം മേത്ത് ഒട്ടുന്നു; പക്ഷേ, അതു കുടഞ്ഞു കളയുന്നു. ചേർമീനിനേപ്പോലെ ജീവിക്കുക. ചെളിയിലാണു താമസം; എന്നിരുന്നാലും അതിന്റെ മെയ് കണ്ടാൽ തെളുതെളെ. സംസാരത്തിൽ സാരമുണ്ട്; 'സം' വിട്ട് 'സാര'മെടുക്കുക'

ശ്രീരാമകൃഷ്ണൻ വണ്ടിയിൽ കയറി ദക്ഷിണേശ്വരത്തേയ്ക്കു തിരിച്ചു.

digitized by www.sreyas.in

# ഇരുപത്തിമൂന്നാം ഭാഗം

# ശശധരന് ഉപദേശം

## അധ്യായം ഒന്ന്

*1884 ജൂൺ 30, തിങ്കളാഴ്ച*

ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടൊപ്പം തന്റെ മുറിയിൽ തറയിൽ ഇരിക്കുന്നു. അടുത്ത് പണ്ഡിതശശധരൻ. തറയിൽ പായ് വിരിച്ചിട്ടുണ്ട്. അതിന്മേൽ ശ്രീരാമകൃഷ്ണനും പണ്ഡിതശശധരനും ഏതാനും ഭക്തന്മാരും ഇരിക്കുന്നു. ഭക്തന്മാർ ചിലർ വെറും തറയിൽത്തന്നെ ഇരിക്കുന്നു. സുരേന്ദ്രൻ, ബാബുരാമൻ, മാസ്റ്റർ, ഹരീശൻ, ലാട്ടു, ഹസ്ര, മണിമല്ലികൻ തുടങ്ങിയ ഭക്തന്മാർ ഹാജരുണ്ട്. ഗുരുദേവൻ പണ്ഡിതപദ്മലോചനന്റെ കഥ പറയുന്നു. പദ്മലോചനൻ ബർദ്ധ്വാനിലെ രാജാവിന്റെ സഭാപണ്ഡിതനായിരുന്നു. സമയം അപരാഹ്നം; ഏകദേശം നാലുമണി.

രഥയാത്രാദിവസം ശ്രീരാമകൃഷ്ണൻ കല്ക്കത്തയിൽ പണ്ഡിതശശധരനുമായി തമ്മിൽ കാണുകയും സംസാരിക്കുകയും ചെയ്തിട്ട് ഇന്ന് ആറു ദിവസമായി. ഇന്ന് ശ്രീരാമകൃഷ്ണനെ സന്ദർശിക്കാൻ പണ്ഡിതൻ വന്നിരിക്കുന്നു. കൂടെ ഭൂധരചതോപാദ്ധ്യായനും അദ്ദേഹത്തിന്റെ ജ്യേഷ്ഠനും ഉണ്ട്. കല്ക്കത്തയിൽ അവരുടെ കൂടെയാണ് പണ്ഡിതശശധരൻ താമസിക്കുന്നത്.

പണ്ഡിതൻ ജ്ഞാനമാർഗ്ഗാനുയായിയാണ്. ശ്രീരാമകൃഷ്ണൻ ഈ മാർഗ്ഗം അദ്ദേഹത്തിനു പറഞ്ഞുകൊടുക്കുന്നു.

ശ്രീരാമ: നിത്യവും ലീലയും ഒന്നിന്റെതന്നെ രണ്ടു ഭാവങ്ങളാണ്. അഖണ്ഡസച്ചിദാനന്ദംതന്നെ ലീലയ്ക്കുവേണ്ടി നാനാരൂപം ധരിച്ചിരിക്കുന്നു.

ഈശ്വരനെക്കുറിച്ചു പറഞ്ഞു പറഞ്ഞ് ശ്രീരാമകൃഷ്ണൻ ബോധരഹിതനായി. ഭാവമത്തനായി സംസാരിക്കുന്നു. പണ്ഡിതനോടരുളി: "അപ്പാ, ബ്രഹ്മം സുമേരുപർവ്വതത്തെപ്പോലെ അചലവും അവ്യയവുമാകുന്നു. പക്ഷേ 'അചല'ത്തിന് 'ചലന'വുമുണ്ട്."

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ പ്രേമാനന്ദമത്തനായി. ആ അതിമനോഹരമായ സ്വരത്തിൽ പാട്ടു പാടി. ഒന്നിനു പിറകേ ഒന്ന് അങ്ങനെ പാടിക്കൊണ്ടിരുന്നു.

കാളീമാതാവിനെ നേരിലറിഞ്ഞോരായ്
ആരാനുമുണ്ടോയിപ്പാരിടത്തിൽ?
ഷഡ്ദർശനങ്ങൾക്കും ശക്തിയില്ലമ്മതൻ-
തത്ത്വം വെളിപ്പെടുത്തീടുവാനായ്.

അമ്മയും പ്രാകൃതനാരിമാരെപ്പോലെ
ജന്മമെടുത്തൊരു നാരിയെന്നോ?
കാളകൂടവിഷമുണ്ടിട്ടും ശ്രീശിവൻ
കാളിതൻ പാവനനാമങ്ങളെ
കേവലഭക്ത്യാ ജപിക്കുക മൂലമാ-
യാലോലനർത്തനമാടി വാഴ്വൂ.
ഇപ്രപഞ്ചത്തെയങ്ങാകവേ സൃഷ്ടിച്ചു
രക്ഷിച്ചു സംഹരിച്ചീടുവാനായ്
അമ്മതന്നദ്ഭുതമായുള്ളൊരീക്ഷണ-
മൊന്നുമാത്രം പോരുമെന്നേ വേണ്ടൂ.
ലോകമാതാവിന്നുദരാന്തർഭാഗത്തിൽ
ലോകങ്ങളെല്ലാം കിടക്കയാണ്.
ദേവിതൻ പാദങ്ങളാശ്രയിച്ചീടുമാ-
ദേവകൾക്കും, ഭയമില്ലൊരു നാൾ;
ദേവദേവൻ ശിവൻ ലോകമാതാവിന്റെ
ചേവടിച്ചോട്ടിൽ കിടക്കയത്രെ.

കാലകാലനും തത്പദദാസനായ്
മേവിടുമ്പോൾ - കരുതീടായ്കാരുമേ
ഫാലലോചനഗേഹിനിയാകിയ
കേവലമൊരു നാരിയെന്നംബയെ.
ദുഷ്ടദൈത്യനിവഹമുണ്ഡങ്ങളാ-
ലക്ഷമാല കഴുത്തിലണിയുമ്പോൾ,
ദിഗ്വസനമുടുത്തു തൻ നാഥന്റെ
ഹൃത്തിലേറി നടനമുതിർപ്പവൾ,
ദേവിയാളൊരു കേവലനാരിയൊ
ഭൈരവിയൊ ജഗജ്ജനയിത്രിയൊ
ആരറിവൂ! മദീയ ഹൃദന്ത, നീ
നേരറിയുവാനാരായ്ക സന്തതം.

digitized by www.sreyas.in

ദേവിതൻ നാമം ജപിച്ചു ജപിച്ചു ഞാ-
നാകവേയുന്മത്തനായിത്തീരും.
സാധാരണമാകും മദ്യമല്ലാ നാമം
ദൈവികമാകുമമൃതുതന്നെ.

കാളിയാകുന്ന മഹാനിധിയേവർക്കും
കൈയ്‌വശമാക്കാനെളുപ്പമാണോ?
ഇത്തത്ത്വമോരാൻ കഴിയാത്തൊരെന്നജ്ഞ-
ചിത്തത്തെയോർത്തു ഞാൻ ഖേദിക്കുന്നു.
ഏറ്റം കഠിനതപശ്ചര്യകൾ ചെയ്തു
വർത്തിക്കും സാക്ഷാൽ ശിവന്നുപോലും
അമ്മതൻ മോഹനതൃപ്പാദദർശനം
പൊയ്യല്ലപൂർവ്വമാണെന്നു ചൊല്‌വൂ.

ശ്രീരാമകൃഷ്ണന്റെ ഭാവാവേശം തെല്ലു ശാന്തമായി. പാട്ടു നിർത്തി മിണ്ടാതിരുന്നു. അല്പം കഴിഞ്ഞ് ചെറിയ കട്ടിലിൽ ചെന്നിരുന്നു.

പണ്ഡിതൻ പാട്ടു കേട്ട് മോഹിതനായ്പോയി. അദ്ദേഹം അതിവിനയപുരസ്സരം ഗുരുദേവനോടു ചോദിച്ചു: 'ഇനിയും പാട്ട് ഉണ്ടാകുമോ?'

അല്പം കഴിഞ്ഞ് ഗുരുദേവൻ പിന്നെയും പാടി.

ദേവിതൻ തൃപ്പാദമാകും വിഹായസ്സിൽ
ഏകദാ നല്ലൊരു കാറ്റാടിപോൽ
എൻചിത്തം മെല്ലെയുയർന്നു പറക്കവെ
സ്ഫോടനമൊന്നതാ കേൾക്കയായീ.
പാപക്കൊടുംകാറ്റടിച്ചതിനെജ്ജവാൽ
പാരിലേയ്ക്കോടിയ്ക്കയായി കഷ്ടം....

എന്നേയ്ക്കുമായി ഞാനിക്കുറി ഇക്കാര്യം
സമ്പൂർണ്ണമായുമറിഞ്ഞു:
ഭാവരഹസ്യം ശരിക്കുമറിയു'മൊ
രാളിൽ'നിന്നും ഞാൻ ഗ്രഹിച്ചു.
രാവില്ലാനാട്ടിൽ നിന്നെന്റെയരികിലേ-
യ്ക്കാഗതനായ് - ഒരു വ്യക്തി.
രാപകൽ തമ്മിലുള്ളന്തരമിന്നിമേൽ
കാണ്മാനറിവില്ലെനിക്ക്;
ദൈവികകാര്യങ്ങൾ പൂജകളെന്നിവ-
യാകവേ വ്യർത്ഥമെനിക്ക്.

digitized by www.sreyas.in

വന്നുപോയ് നിദ്രയ്ക്കു ഭംഗം - ഇനിമേലിൽ
എങ്ങനെ ഞാനുറങ്ങീടും?
യോഗത്തിൽ നിദ്രാവിഹീനനായ് ഞാനിപ്പോൾ
പാടെ ഉണർന്നു കഴിഞ്ഞു.
അമ്മേയവിടുന്നുമായി സമാധിയിൽ
ഒന്നായിച്ചേർന്നങ്ങൊടുവിൽ
എന്നേയ്ക്കുമായി ഞാനെന്നുടെ നിദ്രയെ
നന്നായിപ്പാടിയുറക്കീ.
സക്തിക്കും മുക്തിക്കും മുന്നിലമ്മാറു ഞാൻ
താണുവണങ്ങിക്കൊള്ളുന്നു.
ബ്രഹ്മവും കാളിയുമൊന്നെന്ന ഗൂഢമാം
മർമ്മമറിയുകകൊണ്ട്,
ധർമ്മാധർമ്മങ്ങളെ എന്നേയ്ക്കുമായി ഞാൻ
ചെമ്മേ ത്യജിച്ചുകഴിഞ്ഞു.

അടിയറവെച്ചേൻ നിന്റെ അഭയദമാകും മല-
രടികളിലാത്മാവിനെ അടിയനമ്മേ, അമ്മേ, അമ്മേ.
മൃത്യുവെ മേലിലെനിക്കല്പവും ഭയമില്ല.
ദുർഗ്ഗേ, ജയജയ ജഗജ്ജനനീ - തായേ,
കാളീ, മാതേ, നിന്റെ സർവ്വശക്തമാം നാമം
ആപാദമസ്തകമണിയുന്നു ഞാൻ - തായേ
സംസാരച്ചന്തയിലെൻ ദേഹത്തെ വിറ്റു ദുർഗ്ഗേ,
നിൻ നാമം പകരമായ് വിലയ്ക്കു വാങ്ങി - തായേ...

ഈ പാട്ടു കേട്ടു പണ്ഡിതൻ കണ്ണീർ വാർത്തു.

ശ്രീരാമകൃഷ്ണൻ തുടർന്നു പാടി:

നിന്നിൽത്തന്നെ നിരന്തരം രമിക്കുക ചിത്തമേ, നീ
അന്യവീട്ടിലൊരിക്കലും പ്രവേശിക്കൊല്ലേ.
തേടുക മാത്രമേ വേണ്ടു അവിടത്തിലിഷ്ടവസ്തു-
വേതൊന്നും നിനക്കുടനെ കരസ്ഥമാക്കാൻ...

പാട്ടു പാടിക്കൊണ്ട് ഗുരുദേവനരുളി: 'മുക്തിയേക്കാൾ ഭക്തി മേലെ.'

മുക്തിദാനമരുളുവാൻ മടിയില്ലെനിക്കു - ശുദ്ധ-
ഭക്തി നല്കീടുവാനത്രെ - മടിക്കുന്നു ഞാൻ;
രാഗഭക്തിനേടിയവനേവരേയും ജയിക്കുന്നു,
മാനുഷജാതിക്കു സർവ്വമാരാദ്ധ്യനവൻ.
ഇത്രിലോകങ്ങളിലുള്ള ജനങ്ങളെയെല്ലാമവൻ
പാരാതെ കീഴടക്കീടുമെന്നേ ചൊല്ലാവൂ...

digitized by www.sreyas.in

ശ്രീരാമ: ശുദ്ധഭക്തി വൃന്ദാവനത്തിൽ മാത്രം കിട്ടും. ഗോപീഗോപന്മാർക്കൊഴികെ മറ്റാർക്കും അതറിഞ്ഞുകൂടാ. നന്ദഗോപന്റെ ഭക്തി മൂലം കൃഷ്ണൻ നന്ദനെ പിതാവെന്നെണ്ണി അദ്ദേഹത്തിന്റെ പാദുക തലയിലേറ്റി നടന്നു.

## അധ്യായം രണ്ട്

**ശാസ്ത്രപാഠവും പാണ്ഡിത്യവും വ്യർത്ഥം.**

പണ്ഡിതൻ ശാസ്ത്രങ്ങൾ പഠിച്ചിട്ടുണ്ട്, ജ്ഞാനചർച്ച ചെയ്യുന്നുണ്ട്. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരുന്നുകൊണ്ട് അദ്ദേഹത്തെ അനുഗ്രഹദൃഷ്ട്യാ നോക്കുന്നു; കഥാരൂപേണ ഉപദേശമരുളുന്നു.

ശ്രീരാമ: (പണ്ഡിതനോട്) വേദങ്ങൾ മുതലായി ശാസ്ത്രങ്ങൾ അനവധിയുണ്ട്. പക്ഷേ സാധന കൂടാതെ, തപസ്സു ചെയ്യാതെ ഈശ്വരനെ പ്രാപിക്കാനാവില്ല.

'ഷഡ്ദർശനങ്ങളിലും കിടയാ തദ്ദർശനം, ആഗമനിഗമതന്ത്രസാരങ്ങളിലും ലഭിയാ.'

എന്നാൽ ശാസ്ത്രങ്ങളിൽ എന്താണു പറഞ്ഞിരിക്കുന്നത്, അതറിയണം, എന്നിട്ട് അതനുസരിച്ച് കാര്യം നടത്തണം. ഒരാൾ ഒരെഴുത്തു കളഞ്ഞുപോയി. എവിടെ വെച്ചു എന്നോർമ്മയില്ല. വിളക്കുമെടുത്ത് തേടിത്തുടങ്ങി. രണ്ടുമൂന്നു പേർ ചേർന്ന് തേടിത്തേടി കത്തു കണ്ടെത്തി. 'പത്തുറാത്തൽ സന്ദേശും ഒരു മുണ്ടും അയച്ചു തരണം.' എന്നാണതിലെഴുതിയിരുന്നത്. അതു വായിച്ചു. എഴുത്തു വലിച്ചെറിഞ്ഞു. എഴുത്തുകൊണ്ട് ഇനിയെന്താണാവശ്യം? പത്തുറാത്തൽ സന്ദേശും ഒരു മുണ്ടും മേടിച്ചയച്ചാൽ കഴിഞ്ഞു.

**ശിക്ഷണകല - പഠനം, ശ്രവണം, ദർശനം ഇവയുടെ താരതമ്യം**

ശ്രീരാമ: വായിക്കുന്നതിനേക്കാൾ നല്ലത് കേൾക്കുകയാണ്. കേൾക്കുന്നതിലും നല്ലത് കാണുകയാണ്. ഗുരുമുഖത്തുനിന്നോ ശിഷ്ടമുഖത്തുനിന്നോ ശ്രവിച്ചാൽ ധാരണ കൂടുതലുണ്ടാകും. അപ്പോൾ ശാസ്ത്രങ്ങളിലെ അപ്രധാനഭാഗങ്ങളെക്കുറിച്ച് ചിന്തിക്കേണ്ടതില്ല.

ഹനുമാൻ പറഞ്ഞു: 'അനിയാ, എനിക്ക് നാളും പക്കവുമൊന്നും അത്രയ്ക്കറിയില്ല. ഞാൻ രാമനെ നിനയ്ക്കുക മാത്രം ചെയ്യുന്നു.'

ശ്രവണത്തേക്കാൾ വളരെയധികം നല്ലതാണു ദർശനം. കണ്ടാൽ സകലസംശയങ്ങളും നീങ്ങുന്നു. ശാസ്ത്രത്തിൽ പലതുമുണ്ട്, ശരി

digitized by www.sreyas.in

തന്നെ. പക്ഷേ, ഈശ്വരസാക്ഷാത്കാരമില്ലെങ്കിൽ, ഭഗവത്പാദപദ്മത്തിൽ ഭക്തിയുണ്ടാകുന്നില്ലെങ്കിൽ, ചിത്തശുദ്ധി സംഭവിക്കുന്നില്ലെങ്കിൽ, ഒക്കെ വെറുതെ. ഇരുപതുപറ വെള്ളം ഉണ്ടാവുമെന്നു പഞ്ചാംഗത്തിൽ കുറിച്ചുവെച്ചിട്ടുണ്ട്. പക്ഷേ, പഞ്ചാംഗം പിഴിഞ്ഞാൽ ഒരു ചൊട്ടുപോലും വെള്ളം കിട്ടില്ല. ഒരു തുള്ളി വീഴണ്ടേ, ഇല്ല.

**യുക്തിവിചാരം ഈശ്വരദർശനപര്യന്തം – വിജ്ഞാനിയാര്?**

ശ്രീരാമ: ശാസ്ത്രചിന്ത എത്രകാലം ചെയ്യണം? ഈശ്വരസാക്ഷാത്ക്കാരം ഉണ്ടാവുന്നതുവരെ. വണ്ട് എത്രനേരം മുരളുന്നു? പൂവിലിരിക്കുന്നതുവരെ. പൂവിലിരുന്ന് തേൻ കുടിക്കാൻ തുടങ്ങിയാൽ പിന്നെ ശബ്ദമില്ല.

പക്ഷേ ഒരു കാര്യം: ഈശ്വരദർശനത്തിനുശേഷം വർത്തമാനം പറയാനാവും. ആ വർത്തമാനം ഈശ്വരന്റെ ആനന്ദത്തിന്റെ വാർത്ത മാത്രം. കള്ളുകുടിയൻ 'ജയ കാളി' എന്നാർക്കുംപോലെ. ലഹരി കൊണ്ടയാൾക്ക് വേറൊന്നും പറയാനാവില്ല. വണ്ട് പൂവിലിരുന്ന് തേനുണ്ടുകഴിഞ്ഞ് മെല്ലെ മെല്ലെ മൂളുന്നതും കേൾക്കാം.

വിജ്ഞാനിയെക്കുറിച്ചു പറയുന്നത് സ്വന്തം അവസ്ഥ സൂചിപ്പിക്കുകയാണെന്നു തോന്നുന്നു.

ശ്രീരാമ: ജ്ഞാനി 'നേതി, നേതി' എന്ന് വിചാരം ചെയ്യുന്നു. ഇങ്ങനെ വിചാരം ചെയ്തു ചെയ്ത് എവിടെ ആനന്ദം ലഭിക്കുന്നുവോ അതാണു ബ്രഹ്മം. ജ്ഞാനിയുടെ സ്വഭാവമെന്താണ്? ജ്ഞാനി നിയമം അനുസരിച്ചു നടക്കുന്നു.

എന്നെയൊരിക്കൽ ചാനക് എന്ന സ്ഥലത്ത് കൊണ്ടുപോയി. അവിടെ കുറെ സന്ന്യാസിമാരെ കണ്ടു. അവരിൽ ചിലരൊക്കെയിരുന്ന് തുന്നുന്നു. (എല്ലാവരും ചിരിക്കുന്നു.) ഞങ്ങൾ ചെന്നപ്പോൾ അതൊക്കെ മാറ്റിവെച്ചു. എന്നിട്ട് കാലിൻമേൽ കാലും കയറ്റി ഇരുന്ന് ഞങ്ങളുമായി വർത്തമാനം പറയാൻ തുടങ്ങി. (എല്ലാവരും ചിരിക്കുന്നു.)

എന്നാൽ ഈശ്വരപരമായ കാര്യങ്ങൾ ഒന്നും, അങ്ങോട്ടു ചോദിക്കാതെ ജ്ഞാനികൾ പറയുകയില്ല. 'നിങ്ങൾക്കു സുഖം തന്നെയല്ലേ? എന്തുണ്ടുവിശേഷം? വീട്ടിലെല്ലാവരും സുഖമായിരിക്കുന്നില്ലേ?' എന്നൊക്കെയേ അവരാദ്യം അന്വേഷിക്കുകയുള്ളൂ.

എന്നാൽ വിജ്ഞാനിയുടെ സ്വഭാവം ഒന്നു വേറെയാണ്, ഒരയഞ്ഞമട്ട്. മുണ്ടു ചിലപ്പോൾ അഴിഞ്ഞുപോയിരിക്കും. ചിലപ്പോൾ കുട്ടികളുടെ മാതിരി ചുരുട്ടി കക്ഷത്തിൽ വെച്ചിരിക്കും.

digitized by www.sreyas.in

'ഈശ്വരനുണ്ട്.' എന്നറിയുന്നവൻ ജ്ഞാനി. വിറകിൽ തീർച്ചയായും തീയുണ്ട് എന്നറിയുന്നവൻ ജ്ഞാനി. വിറകെരിച്ച് അരിവെച്ചൂണുകഴിച്ച് തണ്ടും തടിയും വെയ്ക്കുന്നവൻ വിജ്ഞാനി. വിജ്ഞാനിയുടെ കെട്ടുകളെട്ടും പൊട്ടിപ്പോയിരിക്കും. കാമക്രോധാദികളുടെ നിഴലുമാത്രം കാണും.

പണ്ഡിതൻ: ഭിദ്യതേ ഹൃദയഗ്രന്ഥിഃ, ഛിദ്യന്തേ സർവ്വസംശയാഃ. (നെഞ്ചിലെ കെട്ടു പൊട്ടുന്നു; സംശയങ്ങളെല്ലാം അകലുന്നു.)

## പൂർവ്വകഥ - കൃഷ്ണകിശോരന്റെ വീട്ടിൽപോയത് - ശ്രീരാമകൃഷ്ണന് വിജ്ഞാനിയുടെ അവസ്ഥ

ശ്രീരാമ: അതെ. ഒരു കപ്പൽ കടലിൽക്കൂടി പൊയ്ക്കൊണ്ടിരുന്നു. പെട്ടെന്നതിന്റെ ഇരുമ്പുകൊണ്ടുള്ള വിജാവുരി, ആണി, സ്ക്രൂ ഒക്കെ ഊരിപ്പോയി. അടുത്തൊരു കാന്തപർവ്വതമുണ്ടായിരുന്നു. അതുകൊണ്ടാണ് ഇരുമ്പുസാധനങ്ങളൊക്കെ ഇളകി ഊരിപ്പോയത്.

ഞാൻ കൃഷ്ണകിശോരന്റെ വീട്ടിൽ പോകാറുണ്ട്. ഒരിക്കൽ പോയപ്പോൾ അയാൾ ചോദിച്ചു: 'അങ്ങെന്തിനാണ് വെറ്റില മുറുക്കുന്നത്?' ഞാൻ പറഞ്ഞു: 'ഞാനിഷ്ടം പോലെ മുറുക്കും; കണ്ണാടിയിൽ മുഖം നോക്കും. ആയിരം പെണ്ണുങ്ങളുടെ നടുക്ക് തുണിയുടുക്കാതെ തുള്ളിച്ചാടും!' കൃഷ്ണകിശോരന്റെ ഭാര്യ അയാളെ ശകാരിച്ചു: 'നിങ്ങൾക്ക് ആരോട് എന്താ, പറയേണ്ടത് എന്നറിഞ്ഞുകൂടാ. ശ്രീരാമകൃഷ്ണനോട് എന്താണ് പറഞ്ഞത്?'

ഈ അവസ്ഥ വന്നാൽ കാമക്രോധാദി ദഹിച്ചുപോകുന്നു. ശരീരത്തിന് ഒന്നും സംഭവിക്കുന്നില്ല. ശരീരമെല്ലാം മറ്റുള്ളവരുടെ ശരീരം പോലെ കാണപ്പെടുന്നു. പക്ഷേ, ഉള്ളൊക്കെ പൊള്ളയും ശുദ്ധവും.

ഒരു ഭക്തൻ: ഈശ്വരദർശനത്തിനുശേഷവും ശരീരം നിലനിൽക്കുമോ?

ശ്രീരാമ: പ്രാരബ്ധം തീർക്കാൻ ചിലരുടെ ശരീരം നിലനിൽക്കുന്നു; ചിലരുടേത് ലോകശിക്ഷണത്തിനുവേണ്ടിയും. ഗംഗാസ്നാനംകൊണ്ട് പാപമകന്ന് മുക്തി ലഭിക്കുന്നു; പക്ഷേ കുരുടന് കാഴ്ച കിട്ടുന്നില്ല. പാപഫലം അനുഭവിച്ചുതീർക്കാൻ അല്ലാത്ത പക്ഷം വേണ്ടിവരുന്ന ജന്മങ്ങൾ അയാൾക്ക് പിന്നെ ഉണ്ടാവുകയില്ല. പാകം വന്ന കർമ്മങ്ങളുടെ വേഗം തീരുവോളം ശരീരം കറങ്ങിക്കൊണ്ടിരക്കും. പിന്നെ ബാക്കിയൊന്നും കാണുകയില്ല. ചക്രത്തിനു കൊടുത്ത ആക്കത്തിന്റെ ഊക്കു തീരുവോളം അതു തിരിഞ്ഞുകൊണ്ടിരിക്കും. അതു കഴിഞ്ഞാൽ തീർന്നു. അയാളുടെ കാമക്രോധാദി എരിഞ്ഞുപോകുന്നു. ഏതാനും കർമ്മങ്ങൾ തീർക്കാൻ വേണ്ടി ശരീരം നിലനിൽക്കുന്നുവെന്നുമാത്രം.

digitized by www.sreyas.in

പണ്ഡിതൻ: അതിനാണ് സംസ്കാരം എന്നു പറയുന്നത്.

ശ്രീരാമ: വിജ്ഞാനി സർവ്വദാ ഈശ്വരനെ കണ്ടുകൊണ്ടിരിക്കുന്നു. അതുകൊണ്ടാണ് ഇത്തരം ഉദാസീനഭാവം. കണ്ണു തുറന്ന് ഈശ്വരനെ കാണുന്നു. ചിലപ്പോൾ നിത്യത്തിൽനിന്നും ലീലയിലേയ്ക്കിറങ്ങിവരുന്നു; ചിലപ്പോൾ ലീലയിൽനിന്നും നിത്യത്തിലേയ്ക്കു പോകുന്നു.

പണ്ഡിതൻ: അതു മനസ്സിലായില്ല.

ശ്രീരാമ: ജ്ഞാനി 'നേതി നേതി' വിചാരം ചെയ്ത് ആ നിത്യമായ അഖണ്ഡസച്ചിദാനന്ദത്തെ പ്രാപിക്കുന്നു.അയാൾ ഈ വിധം വിചാരം ചെയ്യുന്നു: 'ബ്രഹ്മം ജീവനല്ല, ജഗത്തല്ല, ചതുർവിംശതി തത്ത്വങ്ങളല്ല.' അതിന്റെ ഫലമായി നിത്യവസ്തുവിലെത്തിച്ചേരുന്നു. നിത്യത്തിലെത്തിക്കഴിയുമ്പോൾ കാണുന്നു, അതുതന്നെയാണ് ഇക്കാണായതെല്ലാം ആയിത്തീർന്നിരിക്കുന്നത് എന്ന്; ജീവനും, ജഗത്തും, ചതുർവിംശതിതത്ത്വങ്ങളുമെല്ലാം.

പാലു തയിരാക്കി കടഞ്ഞു വെണ്ണയെടുക്കണം. പക്ഷേ വെണ്ണ തിരിഞ്ഞുകഴിഞ്ഞാൽ കാണാം മോരിന്റെയാണു വെണ്ണയെന്നും, വെണ്ണയുടെയാണ് മോരെന്നും. വെള്ളയുടെതന്നെ കാതൽ, കാതലിന്റെതന്നെ വെള്ളയും.

പണ്ഡിതൻ: (ഭൂധരനോട്, ചിരിച്ചുകൊണ്ട്) എന്താ മനസ്സിലായോ? ഇതു മനസ്സിലാക്കാൻ വലിയ വിഷമം.

ശ്രീരാമ: വെണ്ണയുണ്ടെന്നുവരികിൽ മോരും ഉണ്ട്. വെണ്ണ നിനച്ചാൽ ഒപ്പം മോരും ഓർമ്മവരും; കാരണം, മോരില്ലെങ്കിൽ വെണ്ണ ഉണ്ടാവുകയില്ല. അതുപോലെ നിത്യത്തെ സ്വീകരിച്ചാൽ ലീലയേയും സ്വീകരിക്കണം. അനുലോമവും വിലോമവും. ലീലയെ നിരസിച്ചാൽ നിത്യത്തിലെത്തന്നു. അതിനുശേഷം ലീലയിൽ നിത്യത്തെ കാണുന്നു. സാകാരത്തിന്റെയും നിരാകാരത്തിന്റെയും സാക്ഷാത്കാരത്തിനു ശേഷമാണ് ഈ അവസ്ഥ ഉണ്ടാകുന്നത്. സാകാരം ചിന്മയരൂപം, നിരാകാരം അഖണ്ഡസച്ചിദാനന്ദം.

ബ്രഹ്മം തന്നെയാണ് എല്ലാമായിത്തീർന്നിരിക്കുന്നത്. അതുകൊണ്ടാണ് വിജ്ഞാനിക്ക് ഈ സംസാരമൊരു സന്തോഷസൗധമായിരിക്കുന്നത്. ജ്ഞാനിയുടെ അഭിപ്രായത്തിൽ ഈ സംസാരമൊരു മായാപഞ്ജരമാണ്. രാമപ്രസാദൻ ലോകത്തെ മായാപഞ്ജരമെന്നു വർണ്ണിച്ചു. വേറൊരാൾ അതിനു മറുപടി പറഞ്ഞു:

digitized by www.sreyas.in

മധുരോക്തികളുരചെയ്തഥ കളിയാടി രസിക്കാ-
നതികൗതുകമേകീടുന്നരമനയാണുലകം.
'മധുമാംസരസാസ്വാദജമദ'മാർന്നു തിമർക്കാ-
നിവിടത്തിലെനിക്കും കഴിവൊട്ടല്ല നിനച്ചാൽ,
തേജസ്വിത ചേരുന്നൊരു മിഥിലാധിപജനക-
ന്നെന്തുണ്ടൊരു കുറവെന്നതു കണ്ടുള്ളവരുണ്ടോ?
സാമ്രാജ്യതലത്തിൽക്കഴലൂന്നീയവനെത്തി
ബ്രഹ്മാത്മകമായുള്ളൊരു പരമോന്നതനിലയിൽ.
സംസാരം പേറിയും സന്ന്യാസിയായും
രാഗിയുമായും വൈരാഗിയുമായും
ആനന്ദപീയൂഷസാരം സ്വദിച്ചി-
ട്ടാനന്ദനർത്തനമാടിനാനവനും.

എല്ലാവരും ചിരിക്കുന്നു.

ശ്രീരാമ: വിജ്ഞാനി ഈശ്വരന്റെ ആനന്ദം വിശേഷരൂപത്തിൽ ആസ്വദിക്കുന്നു. ചിലർ പാലെന്നു കേട്ടിട്ടുണ്ട്, ചിലർ കണ്ടിട്ടുണ്ട്, ചിലർ കുടിച്ചിട്ടുണ്ട്. വിജ്ഞാനി പാൽ കുടിച്ചിരിക്കുന്നു; കുടിച്ച് ആനന്ദം അനുഭവിച്ചിരിക്കുന്നു; അങ്ങനെ സന്തുഷ്ടനും സംപുഷ്ടനും ആയിരിക്കുന്നു.

ശ്രീരാമകൃഷ്ണദേവൻ സ്വല്പനേരം മിണ്ടാതിരുന്നു; എന്നിട്ടു പണ്ഡിതനോട് പുകവലിക്കാൻ പറഞ്ഞു. പണ്ഡിതൻ പുകവലിക്കാനായി തെക്കുകിഴക്കേ നീണ്ട വരാന്തയിലേയ്ക്കു പോയി.

# അധ്യായം മൂന്ന്

## ശ്രീരാമകൃഷ്ണനും വൈദികഋഷികളും

പണ്ഡിതൻ വേഗം മടങ്ങി വന്നു ഭക്തന്മാരുടെകൂടെ തറയിലിരുന്നു. ശ്രീരാമകൃഷ്ണൻ ചെറുകട്ടിലിലിരുന്നുകൊണ്ട് സംഭാഷണം തുടർന്നു. 1884 ജൂൺ 30-ാം തീയതി.

ശ്രീരാമ: (പണ്ഡിതനോട്) നിങ്ങളോടൊന്നു പറഞ്ഞേക്കാം: ആനന്ദം മൂന്നുപ്രകാരം, വിഷയാനന്ദം, ഭജനാനന്ദം, ബ്രഹ്മാനന്ദം. ആളുകളെപ്പൊഴും അനുഭവിച്ചുകൊണ്ടിരിക്കുന്ന കാമിനീകാഞ്ചനത്തിന്റെ ആനന്ദത്തിനാണ് വിഷയാനന്ദം എന്നു പറയുന്നത്. ഈശ്വ

digitized by www.sreyas.in

രന്റെ നാമങ്ങളും ഗുണങ്ങളും കീർത്തനം ചെയ്യുമ്പോഴുണ്ടാകുന്ന ആനന്ദമാണ് ഭജനാനന്ദം. പിന്നെ, ഭഗവാനെ ദർശിക്കുന്നതുകൊണ്ടുണ്ടാകുന്ന ആനന്ദം ബ്രഹ്മാനന്ദം. ബ്രഹ്മാനന്ദപ്രാപ്തിക്കുശേഷം ഋഷികൾ സ്വേച്ഛാചാരികളായിത്തീർന്നിരുന്നു.

ചൈതന്യദേവന് മൂന്നുതതരം അവസ്ഥ ഉണ്ടാകാറുണ്ട്; അന്തർദശ, അർദ്ധബാഹ്യദശ, ബാഹ്യദശ. അന്തർദശയിൽ ഭഗവാനെ ദർശിച്ച് സമാധിയിൽ ആണ്ടിരിക്കും; ജഡസമാധിനിലയിലായിരിക്കും. അർദ്ധബാഹ്യത്തിൽ ബാഹ്യബോധം അല്പമുണ്ടായിരിക്കും. ബാഹ്യദശയിൽ നാമഗുണങ്ങൾ കീർത്തനം ചെയ്തുകൊണ്ടിരിക്കും.

ഹസ്രഃ (പണ്ഡിതനോട്) ഇതുകൊണ്ട് നിങ്ങളുടെ സന്ദേഹങ്ങളൊക്കെ നീങ്ങിയല്ലൊ?

ശ്രീരാമ: (പണ്ഡിതനോട്) എന്താണ് സമാധിയെന്നു പറഞ്ഞാൽ? മനസ്സിന്റെ പൂർണ്ണമായ ലയം. ജ്ഞാനിക്ക് ജഡസമാധിയുണ്ടാകുന്നു; അവിടെ 'ഞാൻ' ഉണ്ടായിരിക്കയില്ല. ഭക്തിയോഗത്തിൽക്കൂടി കിട്ടുന്ന സമാധിക്ക് ചേതനസമാധി എന്നു പറയും. ഇതിൽ, സേവ്യസേവകഭാവത്തിന്റെ 'അഹം', രസരസികബന്ധത്തിന്റെ 'അഹം' ആസ്വാദ്യആസ്വാദകഭാവത്തിന്റെ 'അഹം' ഉണ്ടായിരിക്കും. ഈശ്വരൻ സേവ്യൻ, ഭക്തൻ സേവകനും; ഈശ്വരൻ രസസ്വരൂപൻ, ഭക്തൻ രസികനും; ഈശ്വരൻ ആസ്വാദ്യം, ഭക്തൻ ആസ്വാദകനും. എനിക്കു പഞ്ചസാരയാവണ്ട: പഞ്ചസാര തിന്നാനാണെനിക്കിഷ്ടം.

പണ്ഡിതൻ: ഈശ്വരൻ 'അഹം' മുഴുവനും ലയിപ്പിച്ചുകളഞ്ഞാൽ എന്തു സംഭവിക്കും? പഞ്ചസാരയാക്കിക്കളഞ്ഞാൽ എന്തുണ്ടാകും?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിന്റെ ഉള്ളിലുള്ളതു തുറന്നു പറയൂ. 'അമ്മേ കൗസല്യേ, ഒന്നു തുറന്നു പറയൂ.' (എല്ലാവരും ചിരിക്കുന്നു.) നാരദൻ, സനകൻ, സനാതനൻ, സനന്ദൻ, സനത്കുമാരൻ ഇവരേക്കുറിച്ചു ശാസ്ത്രത്തിൽ പറയുന്നില്ലേ?

പണ്ഡിതൻ: ഉവ്വ്, ശാസ്ത്രത്തിലുണ്ട്.

ശ്രീരാമ: അവർ ജ്ഞാനികളായിരുന്നെങ്കിലും 'ഭക്തന്റെ അഹ'ത്തെ വെച്ചുകൊണ്ടിരുന്നു. നീ ഭാഗവതം വായിച്ചിട്ടില്ലേ?

പണ്ഡിതൻ: കുറച്ചൊക്കെ നോക്കിയിട്ടുണ്ട്, മുഴുവൻ വായിച്ചിട്ടില്ല.

digitized by www.sreyas.in

ശ്രീരാമ: പ്രാർത്ഥിക്കുക. ഈശ്വരൻ ദയാമയനാണ്. അദ്ദേഹം ഭക്തന്റെ അപേക്ഷ കേൾക്കാതിരിക്കുമോ? ഈശ്വരൻ കല്പതരുവാകുന്നു. അദ്ദേഹത്തിന്റെ അടുത്തു ചെന്ന് എന്താവശ്യപ്പെടുന്നുവോ അതു ലഭിക്കും.

പണ്ഡിതൻ: ഞാനീവക കാര്യങ്ങളെക്കുറിച്ച് അത്രയ്ക്കൊന്നും ചിന്തിച്ചിട്ടില്ല. ഇപ്പോൾ എല്ലാം മനസ്സിലാകുന്നു.

ശ്രീരാമ: ബ്രഹ്മജ്ഞാനത്തിനുശേഷവും ഈശ്വരൻ അല്പം 'അഹം' ഭക്തനിൽ വെച്ചിരിക്കും. ആ 'അഹം' ഭക്തന്റെ 'അഹം' വിദ്യയുടെ 'അഹം' ആകുന്നു. അതിൽക്കൂടി ഭക്തൻ ഈ അനന്തലീല ആസ്വദിക്കുന്നു.

മുസലം ഒട്ടുമുക്കാലും രാകിപ്പൊടിച്ചു; ഒരു ശകലം ബാക്കിയുണ്ടായിരുന്നത് ഏരകക്കാട്ടിൽ പെട്ടു. അതു കുലനാശത്തിനു കാരണമായി; യദുവംശം അതുകൊണ്ടു നശിപ്പിക്കപ്പെട്ടു. അതുകൊണ്ട് വിജ്ഞാനി, ഈ ഭക്തന്റെ 'അഹ'ത്തെ, വിദ്യയുടെ 'അഹ'ത്തെ വെച്ചുകൊണ്ടിരിക്കുന്നു, ഈശ്വരരസം ആസ്വദിക്കാൻ വേണ്ടി, ലോകശിക്ഷണത്തിനുവേണ്ടി.

### ഋഷികൾക്ക് ഭയം - വേദാന്തത്തിന് ഒരു പുതിയ വെളിച്ചം

ശ്രീരാമ: ഋഷികൾ പേടിച്ചു വിറച്ചിരുന്നു. അവരുടെ ഭാവം എന്തായിരുന്നെന്നോ? 'എനിക്കെങ്ങനെയെങ്കിലും കടന്നുകൂടണം, മറ്റുള്ളവർ വരട്ടെ, വരാതിരിക്കട്ടെ.'

ഒരു ചുള്ളിക്കമ്പ് എങ്ങനെയെങ്കിലും പൊങ്ങിക്കിടക്കുന്നു: എന്നാൽ അതിന്മേലൊരു പക്ഷിയിരുന്നാൽ അത് താണുപോകും. നാരദാദി മഹർഷിമാർ വൻതടികളാണ്. അവർ സ്വയം മറുകര കടക്കുക മാത്രമല്ല, അനവധി ജീവികളേയും മൃഗങ്ങളേയും കൂടെ കൊണ്ടുപോവുകയും ചെയ്യുന്നു. ആവിക്കപ്പൽ സ്വയം അക്കര പറ്റുന്നു; അതോടൊപ്പം മറ്റുള്ളവരേയും കയറ്റിക്കൊണ്ടുപോകുന്നു.

നാരദാദ്യാചാര്യന്മാർ വിജ്ഞാനികളാണ്. അവർ മറ്റു മഹർഷിമാരേക്കാൾ ധൈര്യമുള്ളവരാകുന്നു. അവർ നല്ല പകിടകളിക്കാരനെപ്പോലെയാണ്. 'എത്രയാണെനിക്കു വേണ്ടത്? ആറോ അല്ല അഞ്ച്. ഇതാ അഞ്ച്!' ഓരോ തവണയും ശരിക്കു വീഴും. അത്ര മിടുക്കൻ! അയാൾ, കളിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്ക് മീശ പിരിക്കുകയും കൂടി ചെയ്യും.

ഒരു വെറും ജ്ഞാനി പേടിച്ചരളുന്നു. അയാളൊരു പരിചയം വരാത്ത ചതുരംഗം കളിക്കാരനെപ്പോലെയാണ്. ആ കളിക്കാരൻ വളരെ

digitized by www.sreyas.in

സംശയിച്ച് എങ്ങനെയോ ഒക്കെ കരു നീക്കുന്നു. വിജ്ഞാനിക്ക് ഒന്നുകൊണ്ടും ഒരു ഭയവുമില്ല. വിജ്ഞാനി സാകാരവും നിരാകാരവും സാക്ഷാത്കരിച്ചിരിക്കുന്നു; ഈശ്വരനുമായി സംഭാഷണം ചെയ്യുന്നു; ഈശ്വരന്റെ ആനന്ദം അനുഭവിച്ചിരിക്കുന്നു.

ധ്യാനത്തിൽക്കൂടി മനം അഖണ്ഡത്തിൽ ലയിപ്പിക്കുന്നത് ആനന്ദകരമാകുന്നു; അതുപോലെതന്നെ, മനസ്സ് ലയിച്ചില്ലെങ്കിലും, ലീലയിൽ മനം നിർത്തുന്നതും ആനന്ദകരംതന്നെ.

വെറും ജ്ഞാനി മുഷിപ്പനാകുന്നു. 'ഇതല്ല, ഇതല്ല, ഇതൊക്കെ കിനാവുപോലെ,' എന്ന് ഏതുനേരവും വിചാരം ചെയ്തുകൊണ്ടിരിക്കും. ഞാൻ ഇരുകൈയ്കളും പൊക്കിയിരിക്കുന്നു; അതുകൊണ്ട് ഞാനെല്ലാം സ്വീകരിക്കുന്നു.

ഒരു കഥ കേട്ടോളൂ. ഒരു സ്ത്രീ അവളുടെ കൂട്ടുകാരി ഒരു ചാലിയത്തിയെ കാണാൻ പോയി. ആ സമയത്ത് പലതരം പട്ടുനൂൽ നൂറ്റുകൊണ്ടിരുന്ന ചാലിയത്തിയ്ക്ക് കൂട്ടുകാരിയെ കണ്ടപ്പോൾ വലിയ സന്തോഷമായി. അവൾ പറഞ്ഞു: 'ചങ്ങാതി, നിന്നെ കണ്ടതുകൊണ്ട് എനിക്കുള്ള ആനന്ദം എത്രയെന്നു പറയാനാവില്ല! ഇതാ ഞാൻ പോയി നിനക്കു കഴിക്കാനെന്തെങ്കിലും കൊണ്ടുവരട്ടെ.' അവൾ പലഹാരം കൊണ്ടുവരാൻ അകത്തേയ്ക്കുപോയി. മുറിയിൽ പലനിറത്തിലുള്ള പട്ടുനൂൽ കിടക്കുന്നതുകണ്ട് വന്ന സ്ത്രീയ്ക്ക് ദുര തോന്നി. അവൾ വേഗം ഒരു കെട്ടു പട്ടുനൂലെടുത്ത് കക്ഷത്തിൽ ഒളിച്ചുവെച്ചു. തോഴി പലഹാരങ്ങളും കൊണ്ടെത്തി; വളരെ ഉത്സാഹത്തോടെ സ്നേഹിതയെ സത്കരിച്ചു. പക്ഷേ, നൂലിന്റെ നേരേ നോക്കിയപ്പോൾ ഒരു കെട്ട് കൂട്ടുകാരി ചൂണ്ടിയിരിക്കുന്നെന്നു മനസ്സിലായി. ആ നൂലു മടക്കി മേടിക്കാൻ അവളൊരു സൂത്രം കണ്ടുപിടിച്ചു. അവൾ പറഞ്ഞു: 'തോഴി, എത്രനാൾ കൂടിയിട്ടാണ് നിന്നെയൊന്നു കാണാൻ കഴിഞ്ഞത്! ഇന്നെനിക്കൊരു വലിയ സന്തോഷദിവസമാണ്. നമുക്കു രണ്ടുപേർക്കുംകൂടി ഒന്നു നൃത്തം വെച്ചാൽ കൊള്ളാമെന്ന് എനിക്കു വലിയ ആഗ്രഹം.' വന്നവൾ പറഞ്ഞു: 'അനിയത്തീ, എനിക്കും വലിയ ആനന്ദം തോന്നുന്നു!' എന്നിട്ട് സഖികൾ രണ്ടുപേരും ചേർന്നു നൃത്തംവെയ്ക്കാൻ തുടങ്ങി. കൂട്ടുകാരി കൈയ് ഉയർത്താതെ നൃത്തം വെയ്ക്കുന്നതു കണ്ട് നെയ്ത്തുകാരി പറഞ്ഞു: 'വരു തോഴി, രണ്ടുകൈയും പൊക്കി നമുക്ക് ആടാം. ഇന്നു വലിയ സന്തോഷദിവസമല്ലേ?' എന്നാൽ വന്നവൾ ഒരു കൈയ്കൊണ്ട് കക്ഷം ഇറുക്കിപ്പിടിച്ച് മറ്റേക്കൈയ് പൊക്കി തുള്ളാൻ തുടങ്ങി. അതു കണ്ടു ചാലിയത്തി ചോദിച്ചു: 'ഇതെന്ത്? എന്താണൊരു കൈയ് മാത്രം പൊക്കി ആടുന്നത്? വാ, രണ്ടുകൈയും

digitized by www.sreyas.in

ഉയർത്തിയാടുക. ഇവിടെ നോക്കൂ, ഞാൻ രണ്ടു കൈയും പൊക്കി ആടുന്നതു കണ്ടില്ലേ?' എന്നിട്ടും മറ്റവൾ ഒരു കൈയ് അമർത്തി മറ്റതുമാത്രം ഉയർത്തി ചിരിച്ചുംകൊണ്ട് നൃത്തംവെച്ചു. 'ഇത്രയേ എനിക്കറിയൂ, തോഴി,' എന്നും പറഞ്ഞു.

ശ്രീരാമകൃഷ്ണൻ തുടർന്നരുളി: 'ഞാനൊരു കൈയ് അമർത്തിപ്പിടിക്കുന്നില്ല. രണ്ടുകൈയും ഞാൻ വിട്ടിരിക്കുന്നു. എനിക്കു പേടിയില്ല. അതുകൊണ്ടു ഞാൻ നിത്യവും ലീലയും രണ്ടും കൈയ്ക്കൊള്ളുന്നു.'

ജ്ഞാനിക്കു ലോകമാന്യതയ്ക്കുള്ള ആഗ്രഹം, മുക്തിക്കുള്ള ആഗ്രഹം ഇതൊക്കെയുണ്ട്; അതു കാരണം, രണ്ടു കൈയ്കളും പൊക്കി നൃത്തം വെയ്ക്കാൻ സാധിക്കുന്നില്ല, എന്നല്ലേ ശ്രീരാമകൃഷ്ണൻ അരുൾ ചെയ്തതിന്റെ അർത്ഥം? നിത്യവും ലീലയും രണ്ടും സ്വീകരിക്കാനാവുന്നില്ല. എന്നതിന്റെ അർത്ഥമോ? ഇനിയും ബദ്ധനായ് പോയെങ്കിലോ എന്ന ഭയമുണ്ട് ജ്ഞാനിക്ക്; വിജ്ഞാനിക്ക് ആ ഭയമില്ല എന്നർത്ഥം.

ശ്രീരാമ: 'ഞാൻ' എന്നുള്ളതുപേക്ഷിക്കാതെ ഈശ്വരനെ കിട്ടുകയില്ല, എന്നു ഞാൻ കേശവസേനനോടു പറഞ്ഞു. 'അങ്ങനെയാണെങ്കിൽ മഹാശയ, സംഘമൊന്നും ബാക്കി കാണുകയില്ല,' എന്നു പറഞ്ഞു കേശവൻ. അതിനു ഞാൻ പറഞ്ഞു: "പഴുക്കാത്ത 'ഞാൻ', ദുഷിച്ച 'അഹം' ഉപേക്ഷിക്കാനാണ് ഞാൻ പറഞ്ഞത്. പാകം വന്ന 'ഞാൻ', കുട്ടിയുടെ 'ഞാൻ', ഈശ്വരദാസൻ 'ഞാൻ', വിദ്യയുടെ 'ഞാൻ' ഇതുകൊണ്ടു ദോഷമില്ല." സംസാരിയുടെ 'ഞാൻ', അവിദ്യയുടെ 'ഞാൻ', മൂക്കാത്ത 'ഞാൻ' ഇതൊരു കനത്ത വടി പോലെയാണ്. സച്ചിദാനന്ദസാഗരത്തിലെ ജലത്തെ ഈ വടി രണ്ടായി വേർതിരിക്കുന്നു. എന്നാൽ, ഈശ്വരദാസന്റെ 'ഞാൻ', കുട്ടിയുടെ 'ഞാൻ', വിദ്യയുടെ 'ഞാൻ', ഇത് വെള്ളത്തിൽ വരച്ച വരപോലെയാണ്. ജലം ഒന്നെന്ന് ശരിക്കു കാണാം. നടുക്കുകൂടി ഒരു വരമാത്രം: ജലം രണ്ട് എന്നു തോന്നുകയും ചെയ്യുന്നു. വാസ്തവത്തിൽ ജലം ഒന്നേയുള്ളൂ എന്നു കാണാം. ശങ്കരാചാര്യർ വിദ്യയുടെ 'അഹം', വെച്ചുകൊണ്ടിരുന്നു – ലോകശിക്ഷണത്തിനുവേണ്ടി.

**ബ്രഹ്മജ്ഞാനലാഭത്തിനുശേഷം ഭക്തന്റെ 'അഹം' – ഗോപീഭാവം**

ശ്രീരാമ: ബ്രഹ്മജ്ഞാനലാഭത്തിനുശേഷവും പലരുടേയും ഉള്ളിൽ ഈശ്വരൻ വിദ്യയുടെ 'അഹ'ത്തെ, ഭക്തന്റെ 'അഹ'ത്തെ, നിലനിർത്തും. ഹനുമാൻ സാകാരത്തെയും നിരാകാരത്തെയും സാക്ഷാത്കരിച്ചശേഷം, സേവ്യസേവകഭാവത്തിൽ ഭക്തന്റെ ഭാവത്തിൽ, വാണു.

digitized by www.sreyas.in

ഹനുമാൻ ശ്രീരാമനോടു പറഞ്ഞു: *'ഹേ രാമ, അങ്ങ് പൂർണ്ണം, ഞാൻ അംശം എന്ന് ചിലപ്പോൾ ഞാൻ നിനയ്ക്കും, ചിലപ്പോൾ അങ്ങ് സേവ്യൻ, ഞാൻ സേവകൻ എന്നു കരുതും; പിന്നെ ചിലപ്പോൾ, ഹേ രാമചന്ദ്ര, തത്ത്വജ്ഞാനം ഉണ്ടാകുമ്പോൾ, 'അങ്ങുതന്നെ ഞാൻ, ഞാൻതന്നെ അങ്ങ്', എന്നും കാണും.'

യശോദ കൃഷ്ണവിരഹംകൊണ്ടു കാതരയായി രാധയുടെ അടുത്തുചെന്നു. യശോദയുടെ സങ്കടം കണ്ടു രാധ തന്റെ ശക്തി സ്വരൂപം കാണിച്ചുകൊടുത്തു. എന്നിട്ടു പറഞ്ഞു: 'കൃഷ്ണൻ ചിദാത്മാവ്, ഞാൻ ചിച്ഛക്തിയും, അമ്മേ, എന്നിൽനിന്നും വരമെന്തെങ്കിലും വരിച്ചുകൊൾക!' യശോദ പറഞ്ഞു: 'ദേവി, ബ്രഹ്മജ്ഞാനം എനിക്കു വേണ്ടതില്ല. എനിക്കീ വരം മാത്രമരുളിയാലും: ധ്യാനസമയത്ത് സർവ്വദാ ഗോപാലരൂപം കാണുമാറാകണം. കൃഷ്ണഭക്തന്മാരുടെ സമ്പർക്കം സദാകാലം ഉണ്ടാകവേണം; ഭകതന്മാരുടെ സേവ ചെയ്‌വാൻ എനിക്ക് കഴിയുമാറാകണം: തന്തിരുനാമങ്ങളും ഗുണങ്ങളും എതുകാലവും ഞാൻ കീർത്തിക്കുമാറാകണം.'

ഭഗവാന്റെ ദിവ്യരൂപങ്ങൾ കാണണമെന്നു ഗോപികൾക്കൊരിക്കൽ ആഗ്രഹം തോന്നി. കൃഷ്ണനവരോട് യമുനയിലിറങ്ങിമുങ്ങാൻ പറഞ്ഞു. മുങ്ങിയതും, സകലരും വൈകുണ്ഠത്തിലെത്തി; ഭഗവാന്റെ ഷഡൈശ്വര്യപരിപൂർണ്ണമായ ആ രൂപം കണ്ടു. പക്ഷേ അവർക്കതു പിടിച്ചില്ല. അവരപ്പോൾ കൃഷ്ണനോടു പറഞ്ഞു: 'ഞങ്ങൾക്കു ഗോപാലനെ കാണണം; അദ്ദേഹത്തെ സേവിക്കുമാറാകണം. അല്ലാതൊന്നും ഞങ്ങൾക്കുവേണ്ട.'

മഥുരയ്ക്കു പോകുംമുമ്പ് ഗോപികൾക്ക് ബ്രഹ്മജ്ഞാനം കൊടുക്കാൻ കൃഷ്ണൻ ആലോചിച്ചു. അദ്ദേഹമരുളി: 'ഞാൻ സർവ്വഭൂതങ്ങളുടെയും അകത്തും പുറത്തും ഉണ്ട്. നിങ്ങൾ എന്താണ് ഒരു രൂപം മാത്രം കാണുന്നത്.' ഗോപികൾ ചോദ്യം മുഴക്കി: 'കൃഷ്ണ, അങ്ങപ്പോൾ ഞങ്ങളെ വെടിഞ്ഞു പോകാനാണോ ഭാവം? അതിനായിട്ടാണോ ഞങ്ങൾക്ക് ബ്രഹ്മജ്ഞാനോപദേശം തരുന്നത്.'

ഗോപികളുടെ മനോഭാവം എന്തായിരുന്നുവെന്നോ? 'ഞങ്ങൾ രാധയുടെ ആൾക്കാർ; രാധ ഞങ്ങളുടെ വകയും.'

ഒരു ഭക്തൻ: ഈ ഭക്തന്റെ 'ഞാൻ' തീരെ വിട്ടുപോവുകയില്ലേ?

* ദേഹബുദ്ധ്യാ തു ദാസോ$f$ഹം ജീവബുദ്ധ്യാ ത്വദംശകഃ
ആത്മബുദ്ധ്യാ ത്വമേവാഹമിതി മേ നിശ്ചിതാ മതിഃ

digitized by www.sreyas.in

**ശ്രീരാമകൃഷ്ണനും വേദാന്തവും.**

ശ്രീരാമ: ഉവ്വ്, ആ 'ഞാൻ' ചിലപ്പോഴൊക്കെ പോകും. അപ്പോൾ ബ്രഹ്മജ്ഞാനം കിട്ടി സമാധിസ്ഥനാകുന്നു. എനിക്കും അതുണ്ടാകാറുണ്ട്; എന്നാൽ എന്നെന്നേയ്ക്കുമായിട്ടല്ല. സ രി ഗ മ പ ധ നി, പക്ഷേ, 'നി' യിൽ ഏറെ നേരം നില്ക്കാനാവില്ല. വീണ്ടും താണ സ്വരത്തിലേയ്ക്കു വരണം. 'അമ്മേ, എനിക്ക് ബ്രഹ്മജ്ഞാനം തരരുതേ.' എന്നു ഞാനമ്മയോടു പ്രാർത്ഥിക്കുന്നു. മുമ്പൊക്കെ സാകാരവാദികൾ ധാരാളമായി വന്നുകൊണ്ടിരുന്നു. അതിനുശേഷം ഇപ്പോഴത്തെ ബ്രഹ്മജ്ഞാനികൾ* വരാൻ തുടങ്ങി. അക്കാലങ്ങളിൽ അധികനേരവും ഇതുപോലെ ബാഹ്യബോധമില്ലാതെ സമാധിയിൽ മുങ്ങിയിരിക്കും. ബോധം വരുമ്പോൾ ഞാനമ്മയോടു പറയും: 'അമ്മേ, എനിക്ക് ബ്രഹ്മജ്ഞാനം തരല്ലേ.'

പണ്ഡിതൻ: നമ്മൾ പറഞ്ഞാൽ ഈശ്വരൻ കേൾക്കുമോ?

ശ്രീരാമ: ഈശ്വരൻ കല്പതരുവാണ്. എന്താശിക്കുന്നുവോ അതു ലഭിക്കും. പക്ഷേ കല്പതരുവിന്റെ അടുത്തുനിന്നുവേണം പ്രാർത്ഥിക്കാൻ. എങ്കിലേ കാര്യം നടക്കൂ. എന്നാൽ വേറൊന്നുണ്ട്: ഭാവഗ്രാഹിയാണീശ്വരൻ. ആരെന്ത് സങ്കല്പിച്ചുകൊണ്ടു സാധന ചെയ്യുന്നുവോ അയാൾക്കതേ രൂപത്തിൽ ഫലം കിട്ടുന്നു; ഭാവം പോലെ ലാഭം. ഒരു കൺകെട്ടുകളിക്കാരൻ അയാളുടെ വേല രാജാവിന്റെ മുമ്പിൽ കാണിച്ചുകൊണ്ടിരിക്കുകയായിരുന്നു. അയാളിടയ്ക്കിടെ 'ജിൽ ജിൽ മായം വാ, മയക്കം വാ, രാജാവേ പണം തരൂ, തുണി തരൂ,' എന്നു പറഞ്ഞു. ആ സമയത്ത് അയാളുടെ നാക്ക് വളഞ്ഞ് അണ്ണാക്കിൽ ഒട്ടിപ്പോയി. അങ്ങനെ കുംഭകം വന്നുപെട്ടു. പിന്നെ വാക്കില്ല, അനക്കമില്ല, ഒച്ചയില്ല. അയാൾ ചത്തുപോയെന്ന് ആളുകൾ കരുതി. അവർ ഇഷ്ടികകൊണ്ട് ഒരറയുണ്ടാക്കി അയാളെ അതേ നിലയിൽ അതിലിട്ടുമൂടി. ഒരായിരത്താണ്ടു കഴിഞ്ഞ് ആരോ ആ അറ തുറന്നു. അതിനുള്ളിലൊരാൾ സമാധിസ്ഥനായിരിക്കുന്നതായി ആളുകൾ കണ്ടു. അവർ അയാളെ ഒരു മുനിയെന്നു നിനച്ചു പൂജിക്കാൻ തുടങ്ങി. അവർ പിടിച്ചു കുലുക്കിയപ്പോൾ അയാളുടെ നാക്ക് അണ്ണാക്കിൽനിന്നും വിട്ടുകിട്ടി, അതു പഴയപടിയായി. അയാൾക്ക് ബോധംവീണു. ഉടനെ പണ്ടേപ്പോലെ ചീറ്റിക്കൊണ്ട് അയാൾ വിളിച്ചുപറഞ്ഞു: 'ജിൽ ജിൽ മായം വാ, മയക്കം വാ, രാജാവേ പണം തരൂ, തുണി തരൂ!'

ഞാൻ കരഞ്ഞപേക്ഷിക്കാറുണ്ട്: അമ്മേ, എന്റെ യുക്തിവിചാരത്തിന്മേൽ അവിടുത്തെ വജ്രം പതിക്കട്ടെ!'

* നിരാകാരവാദികളായ ബ്രഹ്മസമാജാംഗങ്ങൾ

digitized by www.sreyas.in

പണ്ഡിതൻ: അപ്പോൾ അവിടുത്തേയ്ക്കും വിചാരവാസന ഉണ്ടായിരുന്നു?

ശ്രീരാമ: ഉവ്വ്, ഒരു കാലത്തുണ്ടായിരുന്നു.

പണ്ഡിതൻ: എങ്കിൽ, ഞങ്ങളുടേതും മാറുമെന്ന് അവിടുന്ന് വാക്കു തന്നാലും. എങ്ങനെയാണ് അങ്ങയുടേത് പോയത്?

ശ്രീരാമ: അങ്ങനെയിങ്ങനെ ഒരു തരത്തിലങ്ങു പോയി.

# അധ്യായം നാല്

## ജീവിതോദ്ദേശ്യം ഈശ്വരദർശനം

### ഐശ്വര്യവും മാധുര്യവും ചിലർക്ക് ഐശ്വര്യജ്ഞാനം വേണ്ട.

ശ്രീരാമകൃഷ്ണൻ അല്പനേരം നിശ്ശബ്ദനായിരുന്നു. വീണ്ടും സംഭാഷണം ആരംഭിച്ചു.

ശ്രീരാമ: ഈശ്വരൻ കല്പതരു. അദ്ദേഹത്തിന്റെ അടുത്തു ചെന്ന് അപേക്ഷിക്കണം. എങ്കിൽ ആശിക്കുന്നതൊക്കെ കിട്ടും. ഈശ്വരൻ എത്ര എന്തൊക്കെ ഉണ്ടാക്കിയിരിക്കുന്നു! അനന്തമാണ് അദ്ദേഹത്തിന്റെ ബ്രഹ്മാണ്ഡം. അദ്ദേഹത്തിന്റെ അനന്തൈശ്വര്യത്തെക്കുറിച്ച് അറിഞ്ഞിട്ടെനിക്കെന്തുവേണം? അല്ല, ഇനി അറിയണമെന്നുണ്ടെങ്കിൽത്തന്നെ, ആദ്യം ഞാൻ അദ്ദേഹത്തെ കാണട്ടെ; എന്നാൽ അദ്ദേഹംതന്നെ പറഞ്ഞുതരും. യദുമല്ലികന് എത്ര വീടുണ്ട്, എത്ര സർക്കാർ കടപ്പത്രങ്ങളുണ്ട് എന്നൊക്കെ അറിഞ്ഞിട്ട് എനിക്കെന്തുവേണം? എനിക്കു വേണ്ടത് ഏതെങ്കിലും തരത്തിൽ യദുമല്ലികനുമായിട്ട് വർത്തമാനം പറയുകയാണ്. അത് മതിലു ചാടിയോ, അപേക്ഷ അയച്ചോ, കാവൽക്കാരന്റെ ഉന്തുകൊണ്ടിട്ടോ എങ്ങനെയെങ്കിലും ആയിക്കൊള്ളട്ടെ. കണ്ടു വർത്തമാനം പറഞ്ഞു കഴിഞ്ഞാൽ, എന്തൊക്കെ എത്രയൊക്കെയുണ്ട് എന്നൊരിക്കൽ ചോദിച്ചാൽ അദ്ദേഹംതന്നെ പറഞ്ഞുതരും. യജമാനനുമായി പരിചയമായാൽ സിൽബന്തികളും മാനിക്കും. (എല്ലാവരും ചിരിക്കുന്നു.)

ചിലർക്കൊന്നും ഈശ്വരവിഭൂതികളേക്കുറിച്ചറിയാൻ താല്പര്യമില്ല. ചാരായക്കടയിൽ എത്ര ചാറ ചാരായമുണ്ട് എന്ന് എനിക്കറിയേണ്ട ആവശ്യമെന്ത്? എനിക്കൊരു കുപ്പിയുണ്ടെങ്കിൽ മതി. വിഭൂതികളറിഞ്ഞിട്ടെന്തുവേണം? ഒരു കുപ്പി കുടിച്ചതുകൊണ്ടുതന്നെ എനിക്കു മത്തു പിടിച്ചിരിക്കുന്നു!

digitized by www.sreyas.in

**ജ്ഞാനയോഗം ബഹുകഠിനം - അവതാരാദി നിത്യസിദ്ധന്മാർ**

ശ്രീരാമ: ഭക്തിയോഗവും ജ്ഞാനയോഗവും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണ്. ഏതുവഴിയേ പോയാലും ഈശ്വരനിലെത്തും. ഭക്തിമാർഗ്ഗം എളുപ്പമുള്ളതാണ്. ജ്ഞാനവിചാരത്തിന്റെ വഴി വിഷമം പിടിച്ച വഴിയാണ്.

ഏതു വഴിയാണു നല്ലത് എന്ന് ഇത്രയൊക്കെ ആലോചിക്കേണ്ട കാര്യമെന്ത്? ഞാനിതിനേക്കുറിച്ചു വിജയനുമായി പലനാൾ സംസാരിച്ചു. വിജയനോടു ഞാൻ പറഞ്ഞു: "അല്ലയോ ദൈവമേ, അങ്ങാരാണ്, എന്താണങ്ങയുടെ രൂപം എന്നെല്ലാം എനിക്കു കാണിച്ചുതന്നാലും!' എന്നൊരാൾ പ്രാർത്ഥിക്കാറുണ്ട്."

ജ്ഞാനവിചാരത്തിന്റെ വഴി പ്രയാസംതന്നെ. പാർവ്വതി തന്റെ നാനാദിവ്യരൂപങ്ങളും കാണിച്ചശേഷം അച്ഛനോടു പറഞ്ഞു: 'അച്ഛാ, അവിടേയ്ക്കു ബ്രഹ്മജ്ഞാനം വേണമെന്നുണ്ടെങ്കിൽ സജ്ജനസംസർഗ്ഗം ചെയ്താലും.'

എന്താണു ബ്രഹ്മം എന്ന് നാവുകൊണ്ടു പറയാനാവില്ല. തടസ്ഥലക്ഷണംകൊണ്ടേ അതിനേ വർണ്ണിക്കാനാവൂ എന്ന് രാമഗീതയിലുണ്ട്. 'ഗംഗായാം ഘോഷഃ' എന്നു പറയുമ്പോലെ, ഗംഗയിൽ ഇടയക്കുടി എന്നു പറയുമ്പോൾ, ഗംഗയുടെ തീരത്താണ് ഇടയക്കുടി എന്നാണ് അർത്ഥമാക്കുന്നത്.

നിരാകാരബ്രഹ്മത്തെ സാക്ഷാത്കരിക്കാൻ എന്തുകൊണ്ടാവില്ല? പക്ഷേ, മഹാപ്രയാസം. വിഷയബുദ്ധി ലേശമെങ്കിലും ഉണ്ടെങ്കിൽ നടപ്പില്ല. ഇന്ദ്രിയവിഷയങ്ങളാൽ ശബ്ദസ്പർശരൂപരസഗന്ധങ്ങളെ തികച്ചും വെടിഞ്ഞാൽ, മനോലയം വന്നാൽ, അപ്പോൾ, ഉള്ളുക്കുള്ളെ ബ്രഹ്മാനുഭവം ഉണ്ടാകും. അപ്പോൾ, 'അസ്തി' എന്നുമാത്രം അറിയുന്നു.

പണ്ഡിതൻ: 'അസ്തീത്യേവോപലബ്ധവ്യഃ' എന്ന് ഉപനിഷത്തിലുണ്ട്.

ശ്രീരാമ: അദ്ദേഹത്തെ കിട്ടണമെന്നുണ്ടെങ്കിൽ ഏതെങ്കിലും ഒരു ഭാവം കൈക്കൊള്ളണം: വീരഭാവമോ, സഖീഭാവമോ, ദാസീഭാവമോ, സന്താനഭാവമോ ഏതെങ്കിലുമൊന്ന്.

മണിമല്ലികൻ: അപ്പോഴേ അടുപ്പം തോന്നൂ.

ശ്രീരാമ: ഞാൻ സഖീഭാവത്തിൽ വളരെക്കാലം കഴിച്ചു. അന്നു ഞാനിങ്ങനെ പറയാറുണ്ട്: 'ഞാൻ ആനന്ദമയിയായ ബ്രഹ്മമയിയുടെ ദാസിയാണ്. അല്ലയോ ചേടികളേ, നിങ്ങളെന്നെ അമ്മയുടെ ചേടി

digitized by www.sreyas.in

യാക്കുവിൻ. "ഞാൻ ബ്രഹ്മമയിയുടെ ദാസിയാണ്." എന്നു ഞാൻ സാഭിമാനം പറഞ്ഞുംകൊണ്ടു നടക്കും!'

ചിലർക്കൊക്കെ സാധനകൂടാതെയും ഈശ്വരലാഭം ഉണ്ടാകുന്നു. അവരെ നിത്യസിദ്ധന്മാർ എന്നു പറയുന്നു. ജപം തപം തുടങ്ങിയ സാധനകൾവഴി ഈശ്വരനെ പ്രാപിച്ചവരെ സാധനസിദ്ധന്മാരെന്നു പറയും. പന്നെ ചിലരുണ്ട്, കൃപാസിദ്ധന്മാർ. ഒരായിരത്താണ്ട് ഇരുളടഞ്ഞു കിടന്നിരുന്ന ഒരു മുറി, വിളക്കുംകൊണ്ടുചെന്നാൽ ഞൊടിയിടയിൽ വെളിച്ചമുള്ളതായിത്തീരുംപോലെയാണ് ഈ കൃപാസിദ്ധന്മാർ.

പിന്നെ, ഹഠാത്സിദ്ധന്മാർ എന്നൊരു കൂട്ടരുണ്ട്. ഒരു പാവപ്പെട്ടവന്റെ മകൻ പെട്ടെന്നൊരു പണക്കാരന്റെ കണ്ണിലുണ്ണിയാകും പോലെയാണത്. ധനികൻ അയാളുടെ മകളെ അവനു കെട്ടിക്കൊടുക്കുന്നു; അവളോടൊപ്പം, വീട്, പറമ്പ്, വണ്ടി, ദാസന്മാർ, ദാസികൾ ഒക്കെ കൊടുക്കുന്നു.

ഇനിയുമുണ്ട്, സ്വപ്നസിദ്ധന്മാർ, സ്വപ്നത്തിൽ ഈശ്വരദർശനം ലഭിച്ചവർ.

സുരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) എന്നാൽ നമുക്കിപ്പോൾ ഉറങ്ങാം. പ്രഭുവായിട്ട് ഉണരാം.

ശ്രീരാമ: (സസ്നേഹം) നീ ഇപ്പൊഴേ പ്രഭുവാണല്ലൊ. 'ക'യോട് 'ആ' ചേർത്താൽ 'കാ' എന്നാകും. * വീണ്ടുമൊരു 'ആ' ചേർക്കുന്നത് വെറുതെയാണ്; ചേർത്താൽ അതേ 'കാ' തന്നെയേ ആയിരിക്കൂ! (എല്ലാവരും ചിരിക്കുന്നു.)

നിത്യസിദ്ധൻ ഒന്നുവേറെ, അരണിക്കഷണംപോലെ. പതുക്കെയൊന്നുരച്ചാൽ തീയ് പിടിക്കും. ഉരച്ചില്ലെങ്കിൽത്തന്നെയും തീയ് കിട്ടും. അല്പം ചില സാധനകൊണ്ടുതന്നെ നിത്യസിദ്ധൻ ഭഗവാനെ പ്രാപിക്കുന്നു; ചിലപ്പോൾ സാധനയൊന്നും കൂടാതെയും സാധിക്കുന്നു.

എന്നാൽ നിത്യസിദ്ധൻ ഈശ്വരദർശനത്തിനുശേഷം സാധന ചെയ്യുന്നു. ചുര, മത്തൻ ഇവയ്ക്ക് ആദ്യം കായ്, പിന്നെ പൂവ് അതുപോലെ.

ചുരയുടെയും മത്തന്റെയും കായ് ആദ്യം എന്ന ഉപമ കേട്ടു പണ്ഡിതൻ ചിരിച്ചു.

ശ്രീരാമ: നിത്യസിദ്ധൻ ഹോമപക്ഷിയേപ്പോലെയാണ്. അതിന്റെ തള്ള മാനത്ത് വളരെ ഉയരത്തിലാണ് പാർക്കുന്നത്. അവിടെ അതു

* അക്കിന്നൊത്തക്കു ചേരുമ്പോൾ ഒക്കെയൊത്തൊരു ദീർഘമാം.

digitized by www.sreyas.in

മുട്ടയിടുന്നു. കീഴോട്ടു വീണുകൊണ്ടിരിക്കെ മുട്ട വിരിയുന്നു, ചിറകു മുളയ്ക്കുന്നു, കണ്ണു വിടരുന്നു. എന്നാൽ മണ്ണിൽ ചെന്നിടിക്കും മുമ്പ്, 'കീ'ന്ന് കരഞ്ഞുംകൊണ്ട് അമ്മയുടെ അടുക്കലേയ്ക്ക് കുതിക്കുന്നു. 'എവിടെ അമ്മ! എവിടെ അമ്മ!' കേട്ടിട്ടില്ലേ, പ്രഹ്ലാദൻ [1]'ക' എന്നെഴുതിയപ്പോഴേയ്ക്കും കണ്ണിൽനിന്നും കണ്ണീർപ്പുഴയൊഴുകി!

ശ്രീരാമകൃഷ്ണൻ നിത്യസിദ്ധന്റെ കഥയിൽക്കൂടി, അരണിയുടെയും ഹോമപ്പക്ഷിയുടേയും ദൃഷ്ടാന്തങ്ങളിൽക്കൂടി, സ്വന്തം അവസ്ഥ വർണ്ണിച്ചുതരികയല്ലേ ചെയ്യുന്നത്?

ശ്രീരാമകൃഷ്ണൻ പണ്ഡിതന്റെ വിനയം കണ്ടു സന്തുഷ്ടനായി. പണ്ഡിതന്റെ സ്വഭാവത്തെ വാഴ്ത്തി അദ്ദേഹം ഭക്തന്മാരോടു പറഞ്ഞു.

ശ്രീരാമ: (ഭക്തന്മാരോട്) ഇദ്ദേഹത്തിന്റെ സ്വഭാവം ഭേഷ്. മൺചുമരിൽ ആണിയടിക്കാൻ ഒരു പ്രയാസവുമില്ല. കല്ലിലടിച്ചാൽ ആണിയുടെ മുനയൊടിയും, കല്ലിന് ഒന്നുമൊട്ടു പറ്റുകയുമില്ല. അതുപോലെ, ഒരായിരം ഈശ്വരകഥകൾ കേട്ടാലും യാതൊരു തരം ഉണർവ്വും ഉണ്ടാകാത്ത ആളുകളുണ്ട്. മുതലയെപ്പോലെ; വാളുകൊണ്ടു വെട്ടിയാലും അതിന്റെ പുറത്തേല്ക്കയില്ല.

**പാണ്ഡിത്യത്തേക്കാൾ സാധനയാണ് നല്ലത് - വിവേകം**

പണ്ഡിതൻ: മുതലയുടെ പള്ളയ്ക്ക് കുന്തം ചാട്ടിയാൽ ഏൽക്കും. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ഒരുകെട്ടു ശാസ്ത്രം പഠിച്ചിട്ടെന്തുകാര്യം? [2]ഫിലോസഫി (എല്ലാവരും ചിരിക്കുന്നു.)

പണ്ഡിതൻ: (ചിരിച്ചുകൊണ്ട്) ഫിലോസഫിയോ?

ശ്രീരാമ: വലിയ പൊണ്ണക്കാര്യങ്ങൾ പറഞ്ഞിട്ടെന്തു കിട്ടും? അമ്പെയ്യാൻ പഠിക്കുന്നതിന് ആദ്യം ഒരു വാഴ ഉന്നം വെയ്ക്കണം; പിന്നെയൊരു കരിമ്പ്, പിന്നെയൊരു തിരി, ഒടുക്കം പറന്നുപോകുന്ന പക്ഷി. അതുകൊണ്ടാദ്യം മനസ്സു സാകാരത്തിലുറപ്പിക്കണം.

ഇനി ത്രിഗുണാതീതഭക്തന്മാരുണ്ട്; നാരദാദികളെപ്പോലെ നിത്യഭക്തന്മാർ. ആ ഭക്തന്മാർക്ക് ശ്യാമൻ ചിന്മയൻ, ധാമം ചിന്മയം, സേവകൻ ചിന്മയൻ; അവർക്ക് ഈശ്വരൻ നിത്യൻ, ഭക്തൻ നിത്യൻ, ഭഗവദ്ധാമം നിത്യം.

1 'ക' എന്നെഴുതിയപ്പോൾ കണ്ണനെ കണ്ടതുകൊണ്ട്.
2 ഫിലോസഫി = തത്ത്വശാസ്ത്രം, Philosophy.

digitized by www.sreyas.in

'നേതി നേതി' എന്നു ജ്ഞാനവിചാരം ചെയ്യുന്ന കൂട്ടർ അവതാരത്തെ അംഗീകരിക്കുന്നില്ല. ഹസ്ര അത് ഭംഗിയായി പറഞ്ഞു: അവതാരം ഭക്തന്മാർക്കുവേണ്ടി മാത്രമാണ്; ജ്ഞാനികൾക്കുവേണ്ടിയല്ല അവതാരം. അവരോ, 'സോ$\mathcal{S}$ഹം'ഭാവത്തിൽ സുഖമായ്ക്കഴിയുന്നു.

ശ്രീരാമകൃഷ്ണനും ഭക്തന്മാരുമൊക്കെ സ്വല്പനേരം മിണ്ടാതിരുന്നു. പിന്നെ പണ്ഡിതൻ സംഭാഷണം തുടർന്നു.

പണ്ഡിതൻ: ആവട്ടെ സ്വാമിൻ, നിഷ്ഠുരഭാവം പോവാനെന്തു പണി? ചിരി കണ്ടാൽ മാംസപേശിയും സ്നായുക്കളുമാണെനിക്ക് ഓർമ്മ വരുന്നത്; ശോകം കണ്ടാൽ സിരാപ്രവർത്തനവും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതുകൊണ്ടാണ്, 'ശാസ്ത്രം പഠിച്ചാലുള്ള കുഴപ്പം, അത് തർക്കവും വാദവുമൊക്കെ വലിച്ചുകൊണ്ടുവരും.' എന്ന് നാരായണശാസ്ത്രി പറയാറുണ്ട്.

പണ്ഡിതൻ: അപ്പോൾ ഞങ്ങൾക്ക് ഒരു വഴിയുമില്ലെന്നോ? അല്പമൊരു മയം –

ശ്രീരാമ: ഉണ്ട് – വിവേകം. ഒരു പാട്ടുണ്ട്.

'തത്ത്വകഥ കേൾക്കണമെങ്കിൽ, അവളുടെ മകൻ വിവേകനോടു ചോദിക്കുവിൻ' വിവേകം, വൈരാഗ്യം, ഈശ്വരനിൽ അനുരാഗം, ഇതാണ് വഴി, വിവേകമില്ലാത്ത പക്ഷം പറയുന്നതൊന്നും ഒരിക്കലും നേരെയാവില്ല. ഒട്ടേറെ വ്യാഖ്യാനത്തിനുശേഷം ഒരിക്കൽ സമാദ്ധ്യായി, ഈശ്വരൻ നീരസൻ, എന്നു പറഞ്ഞു. അതു കേട്ടപ്പോൾ എനിക്കോർമ്മ വന്നത്, 'എന്റെ അമ്മാവന്റെ ഗോശാല നിറയെ കുതിരകളുണ്ട്,' എന്ന് പണ്ടൊരു കുട്ടി പറഞ്ഞ കഥയാണ്. ആരെങ്കിലും പൈയ്തൊഴുത്തിൽ കുതിരയെ കെട്ടുമോ?

(ചിരിച്ചുകൊണ്ട്) നീയിപ്പോൾ *വറുത്ത പാൽക്കട്ടിപോലെയായിട്ടുണ്ട്. ഇനിയിപ്പോൾ നാലഞ്ചുനാൾ പഞ്ചസാരക്കുഴമ്പിലിട്ടാൽ നിനക്കും നന്ന്, മറ്റുള്ളവർക്കും നന്ന്! നാലഞ്ചുനാൾ മതി.

പണ്ഡിതൻ: (മെല്ലെ ചിരിച്ചുകൊണ്ട്) പാൽക്കട്ടി വറവേറി കരിഞ്ഞുപോയി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇല്ലില്ല. ശരിക്കും കൂറാന്റെ നിറമായിട്ടുണ്ട്.

* പാൽ പിരിച്ച് കട്ടിയായ ഭാഗം വേറാക്കി ഉരുട്ടി നെയ്യിൽ വറുത്ത്, പുളികുരുനിറം വരുമ്പോൾ എടുത്ത് പഞ്ചസാരക്കുഴമ്പിൽ ഇട്ടുവെച്ചുണ്ടാക്കുന്ന ഒരു മധുരപലഹാരം – 'പന്തുവാ' എന്നുപേർ

digitized by www.sreyas.in

ഹസ്രം: ശരിയായ വറവായിട്ടുണ്ട്; പതുപതെന്നിരിക്കുന്നു. ഇനി നന്നായി കുഴമ്പു പിടിക്കും.

**തോതാപുരിയുടെ ഉപദേശം – ഗീതയുടെ അർത്ഥം – വ്യാകുലനാവുക**

ശ്രീരാമ: സംഗതിയെന്തെന്നോ? ശാസ്ത്രം ഒട്ടേറെ വായിക്കേണ്ട ആവശ്യമൊന്നുമില്ല. ഏറെ പഠിച്ചാൽ തർക്കവും വാദവും വന്നു ചേരും. നഗ്നനെനിക്ക് പഠിപ്പിച്ചുതന്നു, ഉപദേശിച്ചുതന്നു, 'ഗീതാ' എന്നു പത്തുതവണ പറഞ്ഞാൽ കിട്ടുന്നതെന്തോ അതാണ് ഗീതയുടെ സാരം, എന്ന്. അതായത് 'ഗീതാ ഗീതാ' എന്ന് പത്തു തവണ പറഞ്ഞാൽ അത് 'താഗീ താഗീ' എന്നായി മാറും; താഗിയെന്നാൽ ത്യാഗി. ഉപായമോ? വിവേകവും വൈരാഗ്യവും ഈശ്വരനിൽ അനുരാഗവും. എന്തുമാതിരി അനുരാഗം ഈശ്വരനുവേണ്ടി പ്രാണൻ കിടന്നു പിടയണം. പശു തൻപിള്ളയുടെ പിന്നാലെ പിടയുന്ന ഉള്ളോടെ പായും പോലെ.

പണ്ഡിതൻ: വേദത്തിൽ ഇതിങ്ങനെതന്നെയുണ്ട്, 'പശു എങ്ങനെ കന്നിനുവേണ്ടി കേഴുന്നുവോ അതുപോലെ ഞങ്ങളങ്ങയെ വിളിക്കുന്നു.'

ശ്രീരാമ: വ്യാകുലതയോടൊപ്പം കണ്ണീരും വാർക്കുക. വിവേകവും വൈരാഗ്യവുംകൊണ്ട് സർവ്വവും ഉപേക്ഷിക്കാൻ കഴിഞ്ഞാൽ, അതു സാധിച്ചാൽ, സാക്ഷാത്കാരമുണ്ടാകും. ആ വ്യാകുലത വന്നാൽ ഉന്മാദാവസ്ഥ വരും, ജ്ഞാനപഥം അനുസരിച്ചാലും ഭക്തിപഥം അനുസരിച്ചാലും. ദുർവ്വാസാവിന് ജ്ഞാനോന്മാദം പിടിപെട്ടു.

സംസാരിയുടെ ജ്ഞാനവും സർവ്വത്യാഗിയായ സന്ന്യാസിയുടെ ജ്ഞാനവും തമ്മിൽ വലിയ അന്തരമുണ്ട്. സംസാരിയുടെ ജ്ഞാനം വിളക്കിന്റെ വെളിച്ചംപോലെയാണ്; മുറിക്കുള്ളിൽ വെളിച്ചം കിട്ടും; തന്നെയും തന്റെ വീട്ടുകാര്യങ്ങളെയും വിട്ട് മറ്റൊന്നും കാണാൻ ഉതകുകയില്ല. സർവ്വസ്വത്യാഗിയുടെ ജ്ഞാനം സൂര്യന്റെ പ്രകാശംപോലെയാകുന്നു. ആ പ്രകാശത്താൽ മുറിയുടെ അകവും പുറവും ഒക്കെ കാണാം. ചൈതന്യദേവന്റെ ജ്ഞാനം സൂര്യസദൃശജ്ഞാനമായിരുന്നു; ജ്ഞാനസൂര്യപ്രകാശം. അതിനും പുറമേ അദ്ദേഹത്തിൽ ഭക്തിചന്ദ്രന്റെ ശീതളപ്രകാശവും ഉണ്ടായിരുന്നു; ബ്രഹ്മജ്ഞാനവും ഭക്തിപ്രേമവും രണ്ടും ഉണ്ടായിരുന്നു.

ചൈതന്യദേവന്റെ നില വർണ്ണിച്ച് ശ്രീരാമകൃഷ്ണൻ സ്വന്തം നില വർണ്ണിക്കുകയായിരുന്നില്ലേ?

digitized by www.sreyas.in

**ജ്ഞാനയോഗവും ഭക്തിയോഗവും - കലിയുഗത്തിൽ നാരദീയഭക്തി**

ശ്രീരാമ: (പണ്ഡിതനോട്) സാധകമാർഗ്ഗത്തിൽക്കൂടിയും ബാധകമാർഗ്ഗത്തിൽക്കൂടിയും ചൈതന്യത്തിലെത്താം. ഭാവത്തിന്റെയും ഭക്തിയുടെയും വഴിയുണ്ടൊന്ന്: വിരാഗത്തിന്റെയും വിചാരത്തിന്റെയും നിഷേധപഥവുമുണ്ട്. നീ പറയുന്നത് ബാധകമാർഗ്ഗമാണ്. പക്ഷേ, അതിൽ വലിയ കുഴപ്പം: അവിടെ ഗുരുവും ശിഷ്യനും പരസ്പരം കാണുന്നില്ല. ശുകദേവൻ ബ്രഹ്മജ്ഞാനോപദേശം കിട്ടാൻ ജനകന്റെ അടുത്തുപോയി. ജനകനപ്പോൾ പറഞ്ഞു: 'ഗുരുദക്ഷിണ ആദ്യം തന്നെ തരണം. നിനക്ക് ബ്രഹ്മജ്ഞാനം കിട്ടിയാൽ പിന്നെ ദക്ഷിണ തരികയില്ല. എന്തുകൊണ്ടില്ല? അപ്പോൾ പിന്നെ ഗുരുശിഷ്യഭേദം കാണുകയില്ല.'

സാധകവും ബാധകവും രണ്ടും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളാണ്. അനന്തമതം അനന്തപഥം. എന്നാലൊന്നുണ്ട്: കലിയുഗത്തിന് നാരദീയഭക്തിയാണ് വിധിച്ചിരിക്കുന്നത്. ഈ മാർഗ്ഗത്തിൽ ആദ്യം ഭക്തി; ഭക്തി മൂത്താൽ ഭാവം; ഭാവത്തേക്കാൾ മേലെയാണ് മഹാഭാവവും പ്രേമവും. മഹാഭാവവും പ്രേമവും സാധാരണജീവന് ഉണ്ടാവുകയില്ല. ഇതൊക്കെയുള്ളവനു വസ്തുലാഭം അതായത് ഈശ്വരലാഭം ഉണ്ടായിക്കഴിഞ്ഞു.

പണ്ഡിതൻ: പറയാൻ പുറപ്പെട്ടാൽ പലതും പറഞ്ഞു വേണ്ടിവരും മനസ്സിലാക്കിക്കൊടുക്കാൻ.

ശ്രീരാമ: നീ വാലും തലയും തള്ളി പറഞ്ഞുകൊടപ്പാ.

# അദ്ധ്യായം അഞ്ച്

**സർവ്വധർമ്മസമന്വയം.**

പണ്ഡിതൻ ശ്രീ മണിമല്ലികനുമായി സംഭാഷണത്തിലേർപ്പെട്ടു. മണിമല്ലികൻ ബ്രഹ്മസമാജത്തിലെ അംഗമാണ്. പണ്ഡിതൻ ബ്രഹ്മസമാജത്തിന്റെ ഗുണദോഷങ്ങളെക്കുറിച്ച് രൂക്ഷമായി വിമർശിച്ചു. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിലിരുന്ന് ഇതൊക്കെ കാണുന്നു, ചിരിക്കുന്നു. ഇടയ്ക്കിടെ പറയും: 'ഇതു സത്വത്തിന്റെ തമോഭാവമാകുന്നു, വീരഭാവം. ഇതൊക്കെ ആവശ്യമാണ്. അന്യായവും അസത്യവും കണ്ടാൽ മിണ്ടാതിരുന്നുകൂടാ. പിഴച്ചുപോയ ഒരു സ്ത്രീ നിങ്ങളെ വഴി തെറ്റിക്കാൻ വരുന്നുവെന്നു കരുതുക. അപ്പോൾ ഈ വീരഭാവം കൈയ്ക്കൊള്ളണം. എന്നിട്ടവളോടു പറയണം, 'എടീ, അറുകൊലേ, നീയെന്നേ വഴിപിഴപ്പിക്കാൻ നോക്കുന്നോ? ഇപ്പോൾ നിന്നെ ഞാൻ വലിച്ചു കീറും!'

digitized by www.sreyas.in

ചിരിച്ചുകൊണ്ട് പണ്ഡിതനോടു പറഞ്ഞു: ''മണിമല്ലികൻ വളരെ നാൾകൊണ്ട് ബ്രഹ്മസമാജമതക്കാരനാണ്. അയാളുടെ അകത്ത് നിങ്ങളുടെ അഭിപ്രായം ചെലുത്താൻ പറ്റുകയില്ല. പഴകിയ സംസ്കാരമല്ലേ? എങ്ങനെ പോകാൻ?

വലിയ ഭക്തനായ ഒരു ഹിന്ദു ഉണ്ടായിരുന്നു. അയാൾ സദാ നേരവും ജഗദംബയുടെ പൂജയും നാമജപവും നടത്തിവന്നു. മുസ്സൽമാന്മാർ രാജ്യം കൈയടക്കിയപ്പോൾ ഈ ഭക്തനെ പിടിച്ചു മുസ്സൽമാനാക്കി: എന്നിട്ടു പറഞ്ഞു: 'നീയിപ്പോൾ ഒരു മുസ്സൽമാനായിരിക്കുന്നു, വിളി ''അള്ളാ'' ഇനിമേൽ അള്ളാവിന്റെ പേരേ ജപിക്കാവൂ.' അയാൾ വളരെ പണിപെട്ട്, 'അള്ളാ അള്ളാ' എന്നു പറയാൻ തുടങ്ങി. പക്ഷേ ഇടയ്ക്കിടെ 'ജഗദംബാ' എന്നു വന്നുപോകും. മുസ്സൽമാന്മാരപ്പോൾ അയാളെ തല്ലാനോങ്ങി. അയാളവരോടു പറഞ്ഞു: 'അരുതേ മുതലാളി, എന്നെ തല്ലരുതേ. ഞാൻ നിങ്ങടെ അള്ളാവിന്റെ നാമം ചൊല്ലാൻ വളരെ ശ്രമം ചെയ്യുന്നുണ്ട്. പക്ഷേ, ഞങ്ങളുടെ ജഗദംബ എന്റെ തൊണ്ടവരെ നിറഞ്ഞിരിക്കുന്നു. നിങ്ങളുടെ അള്ളാവിനെ അവൾ തള്ളി പുറത്താക്കുന്നു.'' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (പണ്ഡിതനോട്, ചിരിച്ചുകൊണ്ട്) മണിമല്ലികനോട് ഒന്നും മിണ്ടരുത്. എന്തെന്നോ? ആളുകൾ ഭിന്നരുചിക്കാരാണ്; ഓരോരുത്തരുടെയും വയറ്റിനു പിടിയ്ക്കുന്നതുപോലെ ഈശ്വരൻ വിഭിന്നാധികാരികൾക്കുവേണ്ടി നാനാ മതങ്ങളും ധർമ്മങ്ങളും ഉണ്ടാക്കിയിരിക്കുന്നു. സകലരും ബ്രഹ്മജ്ഞാനത്തിന് അധികാരികളല്ല. അതുകൊണ്ട് ഈശ്വരൻ സാകാരപൂജയ്ക്ക് ഏർപ്പാടു ചെയ്തിരിക്കുന്നു. അമ്മ മക്കൾക്കുവേണ്ടി മീൻ മേടിച്ചുകൊണ്ടുവരുന്നു. ഒരേ മത്സ്യംകൊണ്ട്, സൂപ്പും ചട്ട്ണിയും പൊരിച്ചതും മസാലക്കറിയും ഉണ്ടാക്കുന്നു. എല്ലാവർക്കും മസാലക്കറി ദഹിക്കുകയില്ല. അതുകൊണ്ട് ചിലർക്കുവേണ്ടി സൂപ്പുണ്ടാക്കിയിരിക്കും; അവരുടെ വയറ്റിനു സുഖമില്ല. ചിലർക്ക് ചമ്മന്തിക്കായിരിക്കും കൊതി. വേറെ ചിലർക്കു വേണ്ടതു മീൻ പൊരിച്ചതായിരിക്കും. പ്രകൃതി വേറേ വേറേ; കൂടാതെ, അധികാരിഭേദവുമുണ്ട്.

സകലരും നിശ്ശബ്ദമായിരിക്കുന്നു. ശ്രീരാമകൃഷ്ണൻ പണ്ഡിതനോടു പറഞ്ഞു: 'ചെല്ലൂ, പോയി അമ്പലങ്ങളിൽ പോയി തൊഴുതുവരൂ. എന്നിട്ട് തോട്ടത്തിലൊന്ന് ചുറ്റിനടക്കൂ.' മണി അഞ്ചരയായി. പണ്ഡിതനും സ്നേഹിതന്മാരും അമ്പലം കാണാൻ എഴുന്നേറ്റു. ചില ഭക്തന്മാരും അവരുടെ കൂടെ പോയി.

digitized by www.sreyas.in

അല്പം കഴിഞ്ഞ് ഗുരുദേവൻ മാസ്റ്ററുമൊന്നിച്ച് ചുറ്റി നടന്ന് പുഴക്കടവിലെത്തി. ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു: 'ബാബുരാമനിപ്പോൾ ചോദിക്കുന്നു, വായിച്ചിട്ടും പഠിച്ചിട്ടും എന്തു കിട്ടാൻ, എന്ന്.'

ഗംഗാതീരത്തിൽ ശ്രീരാമകൃഷ്ണൻ പണ്ഡിതനെ പിന്നെയും കണ്ടു. ഗുരുദേവൻ ചോദിച്ചു: 'കാളീക്ഷേത്രത്തിൽ പോവുന്നില്ലേ? ഞാനതിനാണു വന്നത്.' പണ്ഡിതൻ വേഗം പറഞ്ഞു: 'പോവാം, നമുക്കൊരുമിച്ചു പോകാം.'

ശ്രീരാമകൃഷ്ണൻ മന്ദഹാസപുരസ്സരം കുളിപ്പന്തലിൽക്കൂടി കാളീസന്നിധിയിലേയ്ക്കുപോകുംവഴി പണ്ഡിതനോടു പറഞ്ഞു: 'ഒരു പാട്ടു കേട്ടോളൂ.' അദ്ദേഹം തന്റെ മധുരസ്വരത്തിൽ പാടി:

കാളീമാതാവു കറുത്തവളെന്നോ?
നേരിലിതു പരമാർത്ഥമാണെന്നോ?
കാളി ദിഗംബരി എന്നിരുന്നാലും
രൂപം കറുകറെ എന്നിരുന്നാലും
കായത്തിൻ കാന്തിയാലെൻ ചിത്തപദ്മം
കാളിമാതാവു പ്രകാശിപ്പിക്കുന്നു.

കുളിപ്പന്തൽ കഴിഞ്ഞ് മുറ്റത്തെത്തിയപ്പോൾ പിന്നെയുമരുളി: 'വേറൊരു പാട്ടുണ്ട്:

ചിത്തതാരിൽ ജ്ഞാനദീപം കൊളുത്തി നീയിന്നുതന്നെ
ബ്രഹ്മമയി തന്റെ രൂപം കണ്ടുകൊള്ളുക.'

അമ്പലത്തിലെത്തി ശ്രീരാമകൃഷ്ണൻ സാഷ്ടാംഗം നമസ്കരിച്ചു. ദേവിയുടെ അടിമലരിൽ ചെമ്പരത്തിപ്പൂക്കളും വില്വപത്രങ്ങളും. ത്ര്യംബക ഭക്തന്മാരെ കരുണാപൂർവ്വം കടാക്ഷിക്കുന്നു. ഇരു കൈയ്കൾകൊണ്ട് വരാഭയങ്ങളരുളുന്നു. മറ്റേ രണ്ടു കൈയ്കളിൽ മൃത്യുചിഹ്നങ്ങളും. ദേവി വാരാണസീസാരിയും പലതരം ആഭരണങ്ങളും അണിഞ്ഞിരിക്കുന്നു.

വിഗ്രഹം കണ്ട് ഭൂധരന്റെ ജ്യേഷ്ഠൻ പറഞ്ഞു: 'ഇതു തീർത്തത് നബീൻ എന്ന ശില്പാശില്പിയാണെന്നു ഞാൻ കേട്ടിട്ടുണ്ട്.' ഗുരുദേവനരുളി: 'അതെനിക്കറിയില്ല. പക്ഷേ, ദേവി ചിന്മയിയാണ് എനിക്ക്.'

ഭക്തന്മാരുമൊരുമിച്ച് നടശാലയിൽ കുറച്ചൊന്നു നടന്നു കഴിഞ്ഞ് തെക്കുവശത്തേയ്ക്കു വരികയായിരുന്നു.

ബലിദാനത്തിന്റെ സ്ഥാനം കണ്ടിട്ട് പണ്ഡിതൻ പറഞ്ഞു: 'അമ്മയ്ക്ക് ആടിനെ വെട്ടുന്നതു കാണാൻ മേല.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ മുറിയിലേയ്ക്കു മടങ്ങുന്നു. ബാബുരാമനോടു പറഞ്ഞു: 'എടോ, വാ. ' മാസ്റ്ററും കൂടെ വന്നു.

digitized by www.sreyas.in

സന്ധ്യയായി. മുറിയുടെ പടിഞ്ഞാറെ വർത്തുളവരാന്തയിൽ ശ്രീരാമകൃഷ്ണൻ ഇരിക്കുന്നു. ഭാവമഗ്നൻ: ബാഹ്യബോധം അധികമില്ല. ബാബുരാമനും മാസ്റ്ററും അടുത്തിരിപ്പുണ്ട്.

ഈയിടെയായി ശ്രീരാമകൃഷ്ണന്റെ സ്വന്തം കാര്യങ്ങൾക്ക് വിഷമം നേരിടുന്നു. രാഖാൽ ഇപ്പോൾ കൂടെയല്ല താമസം. ചിലരൊക്കെ ഒപ്പം താമസമുണ്ട്. പക്ഷേ, എല്ലാ അവസ്ഥയിലും അവരുടെ സ്പർശം ശ്രീരാമകൃഷ്ണനു സഹിക്കാൻ കഴിഞ്ഞിരുന്നില്ല. അദ്ദേഹം ബാബുരാമനോടു സൂചിപ്പിച്ചു പറഞ്ഞു: 'ഇവിടെ താമസിച്ചുകൂടേ? താമസിക്കൂ. ഈ അവസ്ഥയിൽ വേറാരും എന്നെ തൊട്ടുകൂടാ. നീ ഇവിടെ താമസിക്കുന്നതു നന്നായിരിക്കും.'

## ഈശ്വരലാഭവും കർമ്മത്യാഗവും

അമ്പലങ്ങളിൽ തൊഴുത് പണ്ഡിതൻ ഗുരുദേവന്റെ മുറിയിൽ മടങ്ങിയെത്തി. അദ്ദേഹം പടിഞ്ഞാറെ വരാന്തയിൽനിന്നും പണ്ഡിതനോടു വിളിച്ചുപറഞ്ഞു: 'ഇനിയല്പം വല്ലതും കഴിക്കൂ.' 'ഞാൻ സന്ധ്യാവന്ദനം ചെയ്തില്ല,' എന്നു പറഞ്ഞു പണ്ഡിതൻ. അതു കേട്ടമാത്രയിൽ ശ്രീരാമകൃഷ്ണൻ ഭാവമത്തനായി എഴുന്നേറ്റുനിന്നു ഗാനമാരംഭിച്ചു:

അന്ത്യശ്വാസം വലിപ്പോളം കാളീമാതാവിന്റെ തിരു-
നാമങ്ങളെയുരുവിട്ടു ജപിക്കുമെങ്കിൽ,

കാശി കാഞ്ചി പ്രഭാസമിത്യാദി പല പുണ്യദേശ-
തീർത്ഥാടനങ്ങളെയിവനെന്തിനായ് ചെയ്‌വൂ?

സന്ധ്യകൾ മൂന്നിലുമൊരാൾ കാളീമാതിൻതിരുനാമം
ബന്ധമെന്യേ മുറയ്ക്കെന്നും ജപിക്കുമെങ്കിൽ,

ശാസ്ത്രോക്തമാം യജ്ഞാദികൾ പൂജാനമസ്കാരാദികൾ
എന്നിവയാൽ മറ്റെന്തൊന്നു നേടുവാനുള്ളൂ?

ദാനധർമ്മവ്രതാദികളിവന്നൊട്ടും പ്രിയമല്ല
മാതാവിന്റെ പാദങ്ങളാണെന്റെ യജ്ഞങ്ങൾ.

അന്നാമത്തിൻ പ്രഭാവത്തെയൊരുവന്നുമൊരുനാളും
വിഭാവനം ചെയ്തീടുവാൻ കഴികയില്ല.

ദേവദേവൻ ശിവൻ തന്റെ പഞ്ചവക്ത്രങ്ങളെക്കൊണ്ടും
മാതാവിന്റെ സ്തുതിഗീതം പാടുന്നു നിത്യം.

പ്രേമോന്മത്തനായ്ക്കൊണ്ട് ശ്രീരാമകൃഷ്ണൻ പിന്നെയുമരുളി: 'എത്രനാളേയ്ക്കു സന്ധ്യാവന്ദനം? ഓം എന്നോതുമ്പോൾ മനം അമ്മയിൽ ലയിക്കാത്ത കാലത്തോളം.'

പണ്ഡിതൻ: എങ്കിൽ ഞാൻ എന്തെങ്കിലും കഴിക്കാം. സന്ധ്യാവന്ദനം പിന്നീടു ചെയ്തുകൊള്ളാം.

digitized by www.sreyas.in

ശ്രീരാമ: ഞാൻ നിന്റെ ഒഴുക്കു തടയുന്നില്ല. സമയമാകാതുള്ള ത്യാഗം നന്നല്ല. കായ് മൂത്താൽ പൂവ് തനിയെ കൊഴിയും. തെങ്ങിന്റെ പച്ചമടൽ വലിച്ചുപറിക്കാൻ പാടില്ല. അങ്ങനെ ചെയ്താൽ തെങ്ങിനു കേടാണ്.

സുരേന്ദ്രൻ പോകാൻ തയ്യാറായി. കൂട്ടുകാരേയും വണ്ടിയിൽ പോവാൻ വിളിച്ചു.

സുരേന്ദ്രൻ: മഹേന്ദ്രബാബു വരുന്നോ?

ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭാവനിലയിലാണ്, ബാഹ്യബോധം തികച്ചും വീണ്ടുകിട്ടിയിട്ടില്ല. അതേ അവസ്ഥയിൽതന്നെ അദ്ദേഹം സുരേന്ദ്രനോടരുളി: 'നിന്റെ കുതിരയ്ക്കു വലിക്കാവുന്നതിൽ കൂടുതലാളുകളെ കൊണ്ടുപോവരുത്.' സുരേന്ദ്രൻ നമസ്കരിച്ചു യാത്രയായി. പണ്ഡിതൻ സന്ധ്യാവന്ദനത്തിനു പോയി. മാസ്റ്ററും ബാബുരാമനും കല്ക്കത്തയ്ക്കു മടങ്ങാനായി ഗുരുദേവനെ പ്രണാമം ചെയ്തു.

ശ്രീരാമ: (മാസ്റ്ററോട്) വാക്കു വരുന്നില്ല; അല്പം നില്ല്.

ഗുരുദേവന്റെ ആജ്ഞയും കാത്ത് മാസ്റ്റർ ഇരുന്നു. ബാബുരാമനോട് ഇരിക്കാൻ ആംഗ്യം കാണിച്ചു. 'അങ്ങും ഇനി ഇരുന്നാട്ടെ,' എന്നു പറഞ്ഞു ബാബുരാമൻ. 'അല്പമൊന്നു വീശു.' എന്നരുളി ഗുരുദേവൻ. ബാബുരാമൻ വിശറിയെടുത്തു വീശി; മാസ്റ്ററും വീശാൻകൂടി.

ശ്രീരാമ: (മാസ്റ്ററോട്, സസ്നേഹം) ഈയിടെ എന്താ നീ അധികമൊന്നും വരാത്തത്?

മാസ്റ്റർ: വിശേഷിച്ചു കാരണമൊന്നുമില്ല; വീട്ടിലോരോ കാര്യങ്ങളുണ്ടായിരുന്നു.

ശ്രീരാമ: ബാബുരാമന്റെ ഉള്ള് എന്തു മാതിരിയാണ് എന്നെനിക്ക് ഇന്നലെ തെളിവുകിട്ടി. അതാണവനോട് ഇവിടെ താമസിക്കാൻ ഞാനിത്രയൊക്കെ പറയുന്നത്. തള്ളപ്പക്ഷി സമയം വരുമ്പോൾ മുട്ട കൊത്തിപ്പൊട്ടിക്കുന്നു. എന്തെന്നോ? ഇവർ ശുദ്ധാത്മാക്കളാണ്; ഇനിയും കാമിനീകാഞ്ചനത്തിന്റെ ഇടയ്ക്കു പെട്ടുകഴിഞ്ഞിട്ടില്ല. എന്തു പറയുന്നു?

മാസ്റ്റർ: അതെ, ഇനിയും കറയൊന്നും കയറിയിട്ടില്ല.

ശ്രീരാമ: പുതുക്കലം, പാലു വെച്ചിരുന്നാൽ കേടുവരില്ല.

മാസ്റ്റർ: അതെ.

ശ്രീരാമ: ബാബുരാമൻ ഇവിടെ താമസിക്കേണ്ട ആവശ്യം വന്നിരിക്കുന്നു. എനിക്കു ചില ഭാവങ്ങൾ വരുന്നല്ലോ, അതുകൊണ്ട് ഇങ്ങ

digitized by www.sreyas.in

നെയുള്ളവരുടെ ആവശ്യമുണ്ട്. 'പതുക്കെപ്പതുക്കെ വരാം; അല്ലെങ്കിൽ കുഴപ്പമുണ്ട്; വീട്ടിൽ വഴക്കു കൂടും,' എന്നു പറയുന്നു അവൻ. ശനിയാഴ്ചയോ ഞായറാഴ്ചയോ വരാൻ ഞാനും പറയുന്നു.

പണ്ഡിതൻ സന്ധ്യാവന്ദനം കഴിച്ചു മടങ്ങിയെത്തി. കൂടെ ഭൂധരനും [1]ജ്യേഷ്ഠനും ഉണ്ട്. പണ്ഡിതനിനി ലഘുഭക്ഷണം കഴിക്കും.

ഭൂധരന്റെ ജ്യേഷ്ഠൻ ചോദിച്ചു: 'ഞങ്ങൾക്കെന്തു സംഭവിക്കും? ഞങ്ങൾക്കെന്താണു വഴിയെന്ന് ഒന്നു പറഞ്ഞുതരണേ.'

ശ്രീരാമ: നിങ്ങൾ മുമുക്ഷുക്കൾ; വ്യാകുലതയുണ്ടെങ്കിൽ ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. ശ്രാദ്ധത്തിന്റെ അന്നം കഴിക്കരുത്. ലോകത്തിൽ ഒരു പുംശ്ചലിയെപ്പോലെ വാഴുക. പുംശ്ചലി വീട്ടുകാര്യങ്ങളൊക്കെ വളരെ മനസ്സിരുത്തി നടത്തും; പക്ഷേ അവളുടെ മനസ്സു മുഴുവൻ രാപകൽ അവളുടെ കാമുകനിലായിരിക്കും. ലോകത്തിലെ വേലകളൊക്കെ ചെയ്തോളുക. പക്ഷേ മനസ്സ് സർവ്വദാ ഈശ്വരനിൽ നിർത്തണം.

പണ്ഡിതൻ ലഘുഭക്ഷണം കഴിയ്ക്കുന്നു. 'ഇരുന്നു കഴിക്കൂ,' എന്നരുളി ഗുരുദേവൻ. പണ്ഡിതൻ ഭക്ഷണം കഴിച്ചുകഴിഞ്ഞപ്പോൾ ഗുരുദേവൻ പറഞ്ഞു: 'നീ ഗീത വായിച്ചിട്ടുണ്ടല്ലോ. സകലരും ഗൗനിക്കുകയും മാനിക്കുകയും ചെയ്യുന്ന മനുഷ്യനിൽ ഈശ്വരന്റെ വിശേഷശക്തിയുണ്ട്,[2] എന്ന് അതിൽ പറയുന്നു.'

പണ്ഡിതൻ: യദ്യദ്വിഭൂതിമത് സത്വം ശ്രീമദൂർജ്ജിതമേവ വാ. (മഹിമയോ കാന്തിയോ കരുത്തോ ഉള്ളതെല്ലാം എന്റെ അംശജാതമാണെന്നറിഞ്ഞാലും.)

ശ്രീരാമ: നിന്നുള്ളിൽ തീർച്ചയായും ഭഗവാന്റെ ശക്തിയുണ്ട്.

പണ്ഡിതൻ: ഞാൻ ഏറ്റിട്ടുള്ള ജോലി ഉത്സാഹത്തോടെ തുടരണമോ?

ശ്രീരാമകൃഷ്ണൻ വളരെ പണിപ്പെട്ട്, 'ങ്ഹാ ചെയ്ക,' എന്നു പറഞ്ഞു. എന്നിട്ട് വേഗം മറ്റു കാര്യങ്ങൾ പറഞ്ഞു വിഷയം മാറ്റി.

ശ്രീരാമ: ശക്തിയുണ്ടെന്ന സംഗതി സ്വീകരിക്കുകതന്നെ വേണം. 'ഈശ്വരൻ ചിലർക്കു കൂടുതൽ ശക്തി കൊടുത്തിട്ടുണ്ടോ?' എന്നു വിദ്യാസാഗരൻ ചോദിക്കുകയുണ്ടായി. ഞാൻ അതിനു പറഞ്ഞു: 'തീർച്ച

1 ഭൂധരന്റെ ജ്യേഷ്ഠൻ അന്ത്യകാലം കാശിയിൽ ഏകാകിയായി ശ്രീരാമകൃഷ്ണനേയും ധ്യാനിച്ച് പവിത്രജീവിതം നയിച്ചു.

2 യദ്യദ്വിഭൂതിമത് സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛത്വം മമ തേജോഽംശസംഭവം. ഗീത – 10.14

digitized by www.sreyas.in

യായും. ഇല്ലെങ്കിൽ പന്നെയെങ്ങനെയാണ് ഒരാളൊറ്റയ്ക്ക് നൂറുപേരെ കൊല്ലുന്നത്? വിശേഷശക്തിയില്ലെന്നു വരികിൽ എന്തുകൊണ്ടാണ് വിക്റ്റോറിയാ രാജ്ഞിയ്ക്ക് ഇത്ര വളരെ പേരും പെരുമയും കിട്ടുന്നത്? നിങ്ങളിതു സമ്മതിക്കുന്നില്ലേ?' എന്നു ഞാൻ ചോദിച്ചു. 'ഉവ്വ്, ഞാനും സമ്മതിക്കുന്നു,' എന്നു വിദ്യാസാഗരൻ പറഞ്ഞു.

പണ്ഡിതൻ യാത്ര പറയാനായി എഴുന്നേറ്റ് സാഷ്ടാംഗം നമസ്കരിച്ചു. ഒപ്പം സ്നേഹിതന്മാരും നമസ്കരിച്ചു.

ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'വീണ്ടും വരണം. ഒരു കഞ്ചാവുവലിക്കാരന് വേറൊരു കഞ്ചാവുവലിക്കാരനെ കണ്ടാൽ സന്തോഷമാണ്. അവർ തമ്മിൽ കെട്ടിപ്പിടിച്ചു എന്നും വരും. മറ്റാളുകളെ കണ്ടാൽ അവർ മുഖം മറയ്ക്കുന്നു. പശു തൻകുട്ടിയെ നക്കുന്നു; മറ്റു പശുക്കളെ കുത്തുന്നു.' (എല്ലാവരും ചിരിക്കുന്നു.)

പണ്ഡിതൻ പോയി. ഗുരുദേവൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഒറ്റനാൾകൊണ്ട് നേർത്തുപോയി. കണ്ടില്ലേ, എന്തൊരു വിനയം! ഞാൻ പറഞ്ഞതൊക്കെ സ്വീകരിക്കയും ചെയ്തു.!'

ശുക്ലസപ്തമി. പടിഞ്ഞാറെ വരാന്തയിൽ നിലാവു പരന്നിരിക്കുന്നു. ഗുരുദേവൻ ഇപ്പോഴും അവിടെത്തന്നെ ഇരിക്കുന്നു. മാസ്റ്റർ നമസ്കരിച്ചു. ഗുരുദേവൻ സസ്നേഹം ചോദിച്ചു: 'പോണോ?'

മാസ്റ്റർ: വേണം, ഞാൻ വരട്ടെ?

ശ്രീരാമ: എല്ലാവരുടേയും വീട്ടിൽ മാറിമാറി വരണമെന്നു വിചാരിക്കയായിരുന്നു. നിന്റെ വീട്ടിലും ഒരു പ്രാവശ്യം വരണം, എങ്ങനെ?

മാസ്റ്റർ: കൊള്ളാം, വളരെ നന്ന്.

# അധ്യായം ആറ്

*1884 ജൂലായ് 3, വ്യാഴാഴ്ച*

**ബലരാമമന്ദിരത്തിൽ ഭക്തന്മാരുടെകൂടെ**

ശ്രീരാമകൃഷ്ണദേവൻ ബലരാമന്റെ വീട്ടിൽ സന്ദർശകമുറിയിൽ ഭക്തന്മാരുടെകൂടെ ഇരുന്നരുളുന്നു. ആനന്ദമയവിഗ്രഹം! ഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു.

digitized by www.sreyas.in

ഇന്ന് പുനർയാത്രാദിവസമാണ്. ശുക്ലദശമി. ശ്രീ ബലരാമന്റെ ഗൃഹത്തിൽ ജഗന്നാഥപൂജയുണ്ട്; ഒരു ചെറിയ രഥവുമുണ്ട്. അതുകൊണ്ട് അദ്ദേഹം *പുനർയാത്രോത്സവം സംബന്ധിച്ച് ശ്രാരമകൃഷ്ണനെ ക്ഷണിച്ചിരിക്കുകയാണ്. ഈ രഥം മുൻവശത്തെ കെട്ടിടത്തിന്റെ രണ്ടാം നിലയിൽ നടുമുറ്റത്തിനു മുകളിൽ നാലു വശവും ഉള്ള വരാന്തയിൽക്കൂടി വലിക്കും.

കഴിഞ്ഞ ജൂൺ 25–ാം തീയതി രഥയാത്രാദിവസം ശ്രീരാമകൃഷ്ണൻ ശ്രീ ഈശാനമുഖോപാദ്ധ്യായന്റെ ടൻടനിയായിലുള്ള വീട്ടിൽ ആതിഥ്യം സ്വീകരിച്ചിരുന്നു. അന്നുതന്നെ വൈകുന്നേരം കോളേജ്തെരുവിൽ ഭൂധരന്റെ വീട്ടിൽവെച്ച് പണ്ഡിതശശധരനെ ആദ്യമായി കണ്ടു. മൂന്നുദിവസം മുമ്പ്, അതായത്, കഴിഞ്ഞ തിങ്കളാഴ്ച ശശധരൻ അദ്ദേഹത്തെ ദർശിക്കാൻ ദക്ഷിണേശ്വരത്തു പോയിരുന്നു.

ഗുരുദേവന്റെ നിർദ്ദേശമനുസരിച്ച് ബലരാമൻ ഇന്ന് ശശധരനേയും ക്ഷണിച്ചിട്ടുണ്ട്. പണ്ഡിതൻ ഹിന്ദുധർമ്മങ്ങൾ വ്യാഖ്യാനിച്ച് ആളുകൾക്കു പറഞ്ഞുകൊടുക്കുന്നു. അതുകൊണ്ട് അദ്ദേഹത്തിൽ ശക്തി പകരുന്നതിനായിരിക്കുമോ ശ്രീരാമകൃഷ്ണൻ അദ്ദേഹത്തിന്റെ കാര്യത്തിൽ ഇത്ര ഔത്സുക്യം കാണിക്കുന്നത്?

ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. സമീപം രാമൻ, മാസ്റ്റർ, ബലരാമൻ, മനോമോഹനൻ, ഏതാനും ബാലഭക്തന്മാർ, ബലരാമന്റെ അച്ഛൻ മുതൽപേർ ഇരിക്കുന്നു. ബലരാമന്റെ അച്ഛൻ വളരെ നിഷ്ഠയുള്ള ഒരു വൈഷ്ണവനാകുന്നു. അദ്ദേഹം മിക്കവാറും വൃന്ദാവനത്തിൽ അദ്ദേഹംതന്നെ പ്രതിഷ്ഠിച്ചിട്ടുള്ള ഒരു കുഞ്ജത്തിൽ, ശ്രീ ശ്യാമസുന്ദരമൂർത്തിയുടെ സേവാകാര്യങ്ങളിൽ ദത്തശ്രദ്ധനായി ഏകാകിയായി വസിക്കയാണു ചെയ്യുന്നത്. വൃന്ദാവനത്തിൽ അദ്ദേഹം സമയം മുഴുവൻ ഈശ്വരാരാധനയിൽ കഴിക്കുന്നു. ചിലപ്പോൾ ചൈതന്യചരിതാമൃതം തുടങ്ങിയ ഭക്തിഗ്രന്ഥങ്ങൾ വായിക്കും. ചിലപ്പോഴൊക്കെ ഭക്തിഗ്രന്ഥങ്ങൾ പകർത്തിയെഴുതും. ചിലപ്പോൾ പൂമാല കോർക്കും. ചിലപ്പോൾ വൈഷ്ണവരെ ക്ഷണിച്ചു വരുത്തി സത്കരിക്കും. ശ്രീരാമകൃഷ്ണനെ ദർശിക്കുന്നതിനുവേണ്ടി എഴുത്തിനുമേൽ എഴുത്തയച്ചു കല്ക്കത്തയ്ക്കു കൊണ്ടുവന്നിരിക്കയാണ്. സർവ്വമതങ്ങളിലും സങ്കുചിതത്വമുണ്ട്, വിശേഷിച്ചും വൈഷ്ണവരുടെ ഇടയ്ക്ക്. ഭിന്നമതങ്ങളിൽപ്പെട്ട ആളുകൾ തമ്മിൽ കലഹിച്ച് സമന്വയം ചെയ്യാൻ അറിയാതെ കഴിയുന്നു. ഈ സംഗതി ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടരുളുന്നു.

* ജഗന്നാഥക്ഷേത്രത്തിലെ രഥത്തിന്റെ മടക്കയാത്രാദിനം.

digitized by www.sreyas.in

## ബലരാമന്റെ അച്ഛനോട് സർവ്വധർമ്മസമന്വയോപദേശം

ശ്രീരാമ: (ബലരാന്റെ അച്ഛൻ മുതലായ ഭക്തന്മാരോട്) ഭക്തമാല വൈഷ്ണവരുടെ ഒരു ഗ്രന്ഥമാണ്. അസ്സലു പുസ്തകം. ഭക്തന്മാരുടെ കഥയെല്ലാമുണ്ട്. പക്ഷേ അത് പക്ഷപാതപരമാണ്. ഒരു ഭാഗത്ത് ഭഗവതിയെക്കൊണ്ട് വിഷ്ണുമന്ത്രം സ്വീകരിപ്പിച്ചുകളഞ്ഞിരിക്കുന്നു!

വൈഷ്ണവചരണനെക്കുറിച്ച് ഞാൻ വളരെ വാഴ്ത്തിപ്പറഞ്ഞ് മഥുരബാബുവിനെക്കൊണ്ട് അദ്ദേഹത്തെ വരുത്തിച്ചു. മഥുരബാബു വലിയ ആദരവോടെ സ്വീകരിച്ചു. ലഘുഭക്ഷണം വെള്ളിപ്പാത്രത്തിൽ നൽകുകപോലും ചെയ്തു. എന്നിട്ട്, മഥുരബാബുവിനോട് എന്തു പറഞ്ഞെന്നോ? 'ഞങ്ങളുടെ കേശവമന്ത്രം സ്വീകരിക്കാതെ ഒന്നും സാധിക്കുകയില്ല!' മഥുരബാബു ശാക്തൻ, ഭഗവതിയുടെ ഉപാസകൻ. അദ്ദേഹത്തിന്റെ മുഖം നിറം പകർന്നു. ഞാൻ വൈഷ്ണവചരണന്റെ മേത്തു തോണ്ടി!

ശ്രീമദ്ഭാഗവതത്തിലും, 'കേശവമന്ത്രം സ്വീകരിക്കാതെ ഭവസാഗരം താണ്ടാൻ നോക്കുന്നത്, *പട്ടിയുടെ വാലിൽ പിടിച്ചു കൊണ്ട് പാരാവാരം തരണം ചെയ്യാൻ പോകുംപോലെയാണ്.' എന്നൊക്കെയുള്ള പ്രസ്താവങ്ങളില്ലേ? സർവ്വമതക്കാരും തങ്ങളുടെ മതത്തെ വീർപ്പിച്ചു കാണിക്കുന്നു.

ശാക്തന്മാരും വൈഷ്ണവരെ ചെറുതാക്കാൻ നോക്കുന്നു. ശ്രീകൃഷ്ണനാണ് ഭവസാഗരത്തിൽ കർണധാരൻ എന്ന് വൈഷണവർ പറയുന്നു. അതിനു ശാക്തന്മാരുടെ മറുപടി: 'അതു വാസ്തവം തന്നെ. ഞങ്ങളുടെ അമ്മ രാജരാജേശ്വരിയാണ്. കടത്തു നടത്താൻ അമ്മ സ്വയം എഴുന്നള്ളുകയോ? കടത്തുജോലിക്ക് അമ്മ ഈ കൃഷ്ണനെ നിയമിച്ചിരിക്കുന്നു!' (എല്ലാവരും ചിരിക്കുന്നു.)

## സമന്വയോപദേശം

ശ്രീരാമ: അവനവന്റെ മതത്തെക്കുറിച്ചു മനുഷ്യരുടെ അഹങ്കാരം എത്രയെന്നോ! ആ നാട്ടിൽ ശ്യാമബസ്സാർ തുടങ്ങിയ സ്ഥലങ്ങളിൽ നെയ്ത്തുകാരുണ്ട്. പലരും വൈഷ്ണവരാണ്. അവർ വലിയവലിയ പൊണ്ണക്കാര്യങ്ങൾ പറയും: 'അവൻ ഏതു വിഷ്ണുവിനെയാണ് പൂജിക്കുന്നത്? പാലകവിഷ്ണുവിനെയോ? ഓ, ഞങ്ങളവനെ തൊടുകയേ ഇല്ല!' അല്ലെങ്കിൽ, 'ഏതു ശിവനെകക്കുറിച്ചാണ് താൻ പറഞ്ഞത്? ഞങ്ങൾ ആത്മാരാമശിവനെ, ആത്മാരാമേശ്വരശിവണെ മാനിക്കുന്നു.' ചിലരു പറയും: 'നിങ്ങളേതു ഹരിയെയാണ് ആരാധിക്കുന്നത് എന്ന് ഞങ്ങൾക്കൊന്നു പറഞ്ഞുതരു.' അപ്പോൾ ചിലർ പറയും: 'അല്ല, എന്തിനു ഞങ്ങൾ? ഇവിടുന്നു തന്നെയാവട്ടെ.' നൂലുനൂൽപ് ഒരു വശത്ത്; അതോടൊപ്പം ഈവക പൊണ്ണക്കാര്യങ്ങളും!

* ശ്വലാംഗുലേനാതിതിതർത്തി സിന്ധും. – ഭാഗ. 6.9.22

digitized by www.sreyas.in

രതിയുടെ അമ്മ റാണി കാത്യായനിയുടെ ഉറ്റ തോഴിയാണ്; അവൾ വൈഷ്ണവചരണന്റെ സംഘത്തിൽപ്പെട്ടവൾ; സങ്കുചിതവൈഷ്ണവി, ഇവിടെ കൂടെക്കൂടെ വന്നുപൊയ്ക്കൊണ്ടിരുന്നു. ഭക്തിയിൽ അവൾ കഴിഞ്ഞേ ഉള്ളൂ! ഒരു ദിവസം കാളീക്കോവിലിലെ പ്രസാദം ഞാൻ കഴിക്കുന്നത് അവൾ കണ്ടു. അതോടെ പമ്പകടന്നു!

സമന്വയം സാധിച്ചവനാണ് പുരുഷൻ! അധികം പേരും ഏക പക്ഷീയരാണ്. ഞാൻ പക്ഷേ, എല്ലാം ഒന്നായിട്ടു കാണുന്നു. ശാക്തം, വൈഷ്ണവം, വേദാന്തം, ഈവക സകലമതങ്ങളും ആ ഒന്നിലേയ്ക്ക് നയിക്കുന്നു. നിരാകാരൻ തന്നെ സാകാരനും; നാനാരൂപങ്ങളും അവ നുടയതുതന്നെ.

താതോ മേ നിർഗുണഃ പ്രോക്തഃ സഗുണാ ജനനീ മമ
സ്തുത്യാവുഭൗ സമം ത്വത്ര കം സ്തുവീയ ന വാധുനാ.

വേദങ്ങൾ ആരെ വർണ്ണിക്കുന്നുവോ തന്ത്രങ്ങളും അവനെ വർണ്ണി ക്കുന്നു. പുരാണങ്ങളും അവനെത്തന്നെ വർണ്ണിക്കുന്നു. ആ ഒരൊറ്റ സച്ചിദാനന്ദത്തെക്കുറിച്ചാണ് ഇവയെല്ലാം പ്രതിപാദിക്കുന്നത്. നിത്യവും ലീലയും ഒന്നിന്റെ തന്നെ ഭിന്നഭാവങ്ങൾ. 'ഓം സച്ചിദാനന്ദഃ ബ്രഹ്മ' എന്നു വേദങ്ങളും, 'ഓം സച്ചിദാനന്ദഃ ശിവഃ, ശിവഃ കേവലഃ കേവലഃ ശിവഃ' എന്നു തന്ത്രങ്ങളും, 'ഓം സച്ചിദാനന്ദഃ കൃഷ്ണഃ' എന്ന് പുരാണങ്ങളും ഘോഷിക്കുന്നു. ആ ഒരൊറ്റ സച്ചിദാനന്ദ ത്തെക്കുറിച്ചു മാത്രമാണ് വേദങ്ങളിലും പുരാണങ്ങളിലും തന്ത്രങ്ങ ളിലും വിവരിക്കുന്നത്. കൃഷ്ണൻ തന്നെയാണ് കാളിയായിത്തീർന്നി രിക്കുന്നത് എന്ന് വൈഷ്ണവശാസ്ത്രങ്ങളിലുണ്ട്.

# അധ്യായം ഏഴ്

## ശ്രീരാമകൃഷ്ണദേവന്റെ പരമഹംസാവസ്ഥ

ശ്രീരാമകൃഷ്ണദേവൻ വരാന്തയിലേയ്ക്കൊന്നു പോയിട്ട് പിന്നെയും മുറിയിലേയ്ക്കു വന്നു. പുറത്തേയ്ക്കു കടക്കുമ്പോൾ ശ്രീ വിശ്വം ഭരന്റെ മകൾ അദ്ദേഹത്തെ നമസ്കരിച്ചു. അവൾക്ക് ആറോ ഏഴോ വയസ്സു കാണും. മുറിയിൽ മടങ്ങിയെത്തിയശേഷം ശ്രീരാമകൃഷ്ണൻ ഈ കുട്ടിയോടും അവളുടെ സമവയസ്കരായ ഒന്നുരണ്ടു കൂട്ടു കാരോടും വർത്തമാനം പറഞ്ഞു.

വിശ്വംഭരന്റെ മകൾ: (ശ്രീരാമകൃഷ്ണദേവനോട്) ഞാനങ്ങയെ നമസ്കരിച്ചു; അങ്ങ് നോക്കിയതേ ഇല്ല.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതുവ്വോ? ഞാൻ കണ്ടില്ല.

കുട്ടി: എന്നാൽ നിൽക്കൂ, ആദിയെ നമസ്കരിക്കട്ടെ; വരട്ടെ, മറ്റേക്കാലിലും.

ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് ഇരുന്നു. എന്നിട്ട് തല തറയിൽ തൊട്ട് കുട്ടികളെ നമസ്കരിച്ചു. ഗുരുദേവൻ കുട്ടിയോടു പാട്ടു പാടാൻ പറഞ്ഞു. 'ദൈവത്താണെ, എനിക്കു പാട്ടറിഞ്ഞുകൂടാ!' അവളെ പിന്നെയും നിർബന്ധിച്ചപ്പോൾ അവൾ ചോദിച്ചു: 'ആണയിട്ടു പറഞ്ഞിട്ടു പിന്നെയും പറയാനുണ്ടോ?' ഗുരുദേവൻ അവരോടൊത്ത് ആനന്ദമാർന്നു; അദ്ദേഹം അവരെ പാട്ടുപാടി കേൾപ്പിച്ചു; ആദ്യം കളിപ്പാട്ടുകൾ. പിന്നെ,

പാരുഷ്യവാക്കുകൾ നിന്നോടു നിൻകാന്തൻ
പാരാതെ ചൊല്ലാതിരിക്കുവാനായ്,
ചാരത്തു വന്നാലുമോമലേ നിൻകേശ-
ഭാരത്തെ വാരിമെടഞ്ഞിടാം ഞാൻ.

കുട്ടികളും ഭക്തന്മാരും പാട്ടുകേട്ടു ചിരിച്ചു.

**ജന്മദേശദർശനം, 1869–70 - ശിവരാമന്റെ കഥ***

സിഹോറിൽ ഹൃദയന്റെ വീട്ടിൽ ദുർഗ്ഗാപൂജ. ശ്രീരാമകൃഷ്ണന്റെ ഉന്മാദകാലത്ത് ലിംഗപൂജ.

ശ്രീരാമ: (ഭക്തന്മാരോട്) പരമഹംസന്റെ സ്വഭാവം അഞ്ചുവയസ്സായ കുട്ടിയുടേതു മാതിരിതന്നെ ആയിരിക്കും. സർവ്വവും ചൈതന്യമയമായി കാണുന്നു. രാമലാലന്റെ അനിയൻ ശിവരാമന് നാലോ അഞ്ചോ വയസ്സായ കുട്ടിയുടേതു മാതിരി തന്നെ ആയിരിക്കും. സർവ്വവും ചൈതന്യമയമായി കാണുന്നു. രാമലാലന്റെ അനിയൻ ശിവരാമന് നലോ അഞ്ചോ വയസ്സുള്ളപ്പോഴൊരിക്കൽ ഞാൻ നാട്ടിലുണ്ടായിരുന്നു. ഒരു ദിവസം അവൻ കുളക്കരയിൽ പച്ചക്കുതിരയെ പിടിക്കാൻ നോക്കുകയായിരുന്നു. ഇലകൾ കിടന്നാടുന്നു. അവ ഒച്ചയുണ്ടാക്കുന്നു. അതു നിർത്താൻ അവൻ ഇലകളോടു പറഞ്ഞു: 'മിണ്ടൊല്ലേ, ഞാൻ പച്ചക്കുതിരയെ പിടിക്കട്ടെ.' പിന്നൊരു ദിവസം വലിയ കാറ്റും മഴയും. എന്റെ കൂടെ മുറിയിൽ അവനും ഉണ്ട്. ഇടി മിന്നുന്നു. എന്നിട്ടും വാതിലു തുറന്ന് അവനു പുറത്തു പോകണം. ഞാൻ ദേഷ്യപ്പെട്ടു; അതുകൊണ്ടു പുറത്തുപോയില്ല. എന്നിട്ടും അവൻ കൂടെക്കൂടെ എത്തിനോക്കിക്കൊണ്ടിരുന്നു. അപ്പോൾ കാണാം ഇടി. അവൻ പറഞ്ഞു: 'അപ്ഫാ നോക്കൂ, അവരതാ പിന്നെയും തീപ്പെട്ടിയുരയ്ക്കുന്നു!'

പരമഹംസൻ കുട്ടിയെപ്പോലെയാണ്, അവനു സ്വപരഭേദമില്ല. ബന്ധു

* ഈ കാലത്ത് ശിവരാമന് നാലോ അഞ്ചോ വയസ്സുകാണും.

digitized by www.sreyas.in

ക്കളോടു വലിയ കെട്ടുപാടുമില്ല. ശിവരാമനൊരു ദിവസം എന്നോടു ചോദിച്ചു: 'അപ്ഫാ, അങ്ങെന്റെ അച്ഛന്റെ അനിയനോ അളിയനോ?'

പരമഹംസൻ കുട്ടിയെപ്പോലെ; എവിടെപ്പോണു എന്തിനുപോണു എന്നൊന്നും കണക്കാക്കുന്നില്ല. സർവ്വവും ബ്രഹ്മമയമായി കാണുന്നു. എങ്ങോട്ടു പോകുന്നു, എങ്ങോട്ടു നീങ്ങുന്നു എന്നൊന്നും ഒരാലോചനയുമില്ല. ശിവരാമൻ ഹൃദയന്റെ വീട്ടിൽ ദുർഗ്ഗാപൂജ കാണാൻ പോയിരുന്നു. അവൻ വീട്ടിൽനിന്നും പുറത്തു ചാടി എവിടേയ്ക്കോ പോയി! നാലു വയസ്സായ പയ്യനെ കണ്ട് വഴിപോക്കനൊരാൾ ചോദിച്ചു: 'നീയെവിടുന്നു വരണു?' അവനധികമൊന്നും പറയാനില്ല. 'കുടിൽ' എന്നു മാത്രം പറഞ്ഞു. പൂജനടക്കുന്ന വലിയ കുടിലിൽ എന്നാണവൻ ഉദ്ദേശിച്ചത്. 'നീ ആരുടെ വീട്ടിൽനിന്നാണു വരണത്?' എന്ന് വഴിപോക്കൻ പിന്നെയും ചോദിച്ചു. 'ഏട്ടൻ' എന്നുമാത്രം അവനുത്തരവും പറഞ്ഞു.

പിന്നെച്ചിലപ്പോൾ പരമഹംസന് ഉന്മാദാവസ്ഥ വരും. എനിക്ക് അമ്മാതിരി ഉന്മാദം ബാധിച്ചപ്പോൾ ശിവലിംഗഭാവേന ഞാൻ സ്വന്തം ലിംഗത്തെ പൂജിക്കാറുണ്ട്; സജീവലിംഗപൂജ. ഇപ്പോളതു വയ്യ.

**പ്രതിഷ്ഠയ്ക്കുശേഷം (പ്രതിഷ്ഠ 1855) – പൂർണ്ണജ്ഞാനി ഭ്രാന്തനെപ്പോലെ കാണപ്പെട്ടു.**

ശ്രീരാമ: ദക്ഷിണേശ്വരം ക്ഷേത്രത്തിലെ പ്രതിഷ്ഠയ്ക്കുശേഷം കുറച്ചു ദിവസം കഴിഞ്ഞ് ഒരു ഭ്രാന്തൻ അവിടെ വന്നുചേർന്നു; അദ്ദേഹം യഥാർത്ഥത്തിൽ ഒരു പൂർണ്ണജ്ഞാനിയായിരുന്നു. കീറിയ ചെരിപ്പു കാലിൽ, ഒരു കൈയിൽ ഒരു മുളങ്കമ്പ്; മറ്റേതിൽ ചട്ടിയിലാക്കിയ ഒരു മാവിൻതൈയും. ഗംഗയിൽ മുങ്ങിക്കയറി. സന്ധ്യയും തർപ്പണവുമൊന്നുമില്ല. മടിയിലെന്തോ വെച്ചിരുന്നത് എടുത്തു തിന്നിരുന്നു. എന്നിട്ട് കാളിയുടെ മുമ്പിൽ ചെന്ന് സ്തോത്രം ചൊല്ലി. അമ്പലം കിടന്നു വിറയ്ക്കാൻ തുടങ്ങി. ഹലധാരി ആ സമയം ശ്രീകോവിലിലുണ്ടായിരുന്നു. ഊട്ടുപുരയിൽ ഉണ്ണാൻ ആ മനുഷ്യനെ അനുവദിച്ചില്ല. അദ്ദേഹമതൊട്ടു വകവെച്ചുമില്ല. എച്ചിലില കൂട്ടിയിരുന്നിടത്ത്, പട്ടികളുടെ കൂട്ടത്തിൽ അദ്ദേഹം ആഹാരം തേടിത്തിന്നു. ഇടയ്ക്കിടെ നായ്ക്കളെ തള്ളിനീക്കിയിട്ട് അദ്ദേഹം ഭക്ഷിച്ചു. ആ നായ്ക്കളും ഒന്നും മിണ്ടിയില്ല. ഹലധാരി അദ്ദേഹത്തെ പിന്തുടർന്നു ചെന്നു ചോദിച്ചു: 'ആരാണവിടുന്ന്? പൂർണ്ണജ്ഞാനിയോ?' അപ്പോൾ അദ്ദേഹം പറഞ്ഞു: 'അതെ, പൂർണ്ണജ്ഞാനി, മിണ്ടരുത്!'

ഹലധാരിയുടെ അടുക്കൽനിന്ന് ഇക്കാര്യങ്ങളെല്ലാം കേട്ടപ്പോൾ എന്റെ നെഞ്ചു കിടന്നു പിടയ്ക്കാൻ തുടങ്ങി: എന്നിട്ടു ഹൃദയനെ

digitized by www.sreyas.in

കെട്ടിപ്പിടിച്ചു. ഞാനമ്മയോടു പറഞ്ഞു: 'അമ്മേ, അപ്പോളെനിക്കും ഈ നില വന്നുകൂടുമോ?' ഞങ്ങളെല്ലാം അദ്ദേഹത്തെ കാണാൻ പോയി. ഞങ്ങളുടെ അടുത്തു വലിയ ജ്ഞാനകാര്യങ്ങൾ പറഞ്ഞു: മറ്റാരെങ്കിലും വന്നാൽ പിച്ചും! അദ്ദേഹം പോയപ്പോൾ ഹലധാരി വളരെ ദൂരം ഒപ്പം പോയി. പടി കടന്നപ്പോൾ ഹലധാരിയോടു പറഞ്ഞു: 'ഞാനിനിയെന്തു പറയട്ടെ! ഈ കുളത്തിലെ വെള്ളവും ഗംഗയിലെ വെള്ളവും തമ്മിൽ ഒരു വ്യത്യാസവും തോന്നാതായാൽ, പൂർണ്ണജ്ഞാനമായി എന്നറിഞ്ഞോളുക.' അതു കഴിഞ്ഞ് ചടചടേന്ന് ഒരു നടകൊടുത്തു.

# അധ്യായം എട്ട്

## പാണ്ഡിത്യത്തേക്കാൾ തപസ്സുകൊണ്ടുള്ള പ്രയോജനം

ശ്രീരാമകൃഷ്ണദേവൻ മാസ്റ്ററുമായി സംസാരിച്ചുകൊണ്ടിരുന്നു. ഭക്തന്മാരും അടുത്തുണ്ട്.

ശ്രീരാമ: (മാസ്റ്ററോട്) ശശധരനെക്കുറിച്ച് നിനക്കെന്തു തോന്നുന്നു?

മാസ്റ്റർ: വളരെ നല്ലയാൾ.

ശ്രീരാമ: ബഹുബുദ്ധിമാൻ, അല്ലേ?

മാസ്റ്റർ: അതെ, നല്ല പാണ്ഡിത്യവുമുണ്ട്.

ശ്രീരാമ: അനേകമാളുകൾ ഗൗനിക്കുകയും മാനിക്കുകയും ചെയ്യുന്നവന്റെ ഉള്ളിൽ, ഗീതയുടെ അഭിപ്രായപ്രകാരം, ഈശ്വരന്റെ ശക്തിയുണ്ട്. പക്ഷേ, അയാൾക്ക് അല്പം ചില കാര്യങ്ങളുംകൂടി ചെയ്യാൻ ബാക്കിയുണ്ട്. വെറും പാണ്ഡിത്യംകൊണ്ട് എന്താവും? കുറച്ചു തപസ്സുംകൂടി വേണ്ടതുണ്ട്. സാധിക്കേണ്ടതു സാധിക്കാൻ സ്വല്പം സാധന ആവശ്യമാണ്.

### പൂർവ്വകഥ - ഗൗരീപണ്ഡിതന്റെയും നാരായണശാസ്ത്രിയുടെയും സാധന. ബെൽഘേറിയ ഉദ്യാനത്തിൽവെച്ച് കേശവനുമായുള്ള കൂടിക്കാഴ്ച - 1875. ക്യാപ്റ്റന്റെ വരവ്. 1875–1876

ശ്രീരാമ: ഗൗരീപണ്ഡിതൻ സാധന ചെയ്തിരുന്നു. 'ഹാ രേ രേ നിരാലംബലംബോദര,' എന്നൊക്കെ സ്തോത്രം ചൊല്ലുമ്പോൾ മറ്റു പണ്ഡിതന്മാർ ഞാഞ്ഞൂലുപോലെ ആയിപ്പോകും.

digitized by www.sreyas.in

നാരായണശാസ്ത്രിയും വെറും പണ്ഡിതൻ മാത്രമായിരുന്നില്ല. അദ്ദേഹവും സാധനകൾ ചെയ്തിരുന്നു. നാരായണശാസ്ത്രി ഇരുപത്തിയഞ്ചുകൊല്ലം ഇടവിടാതെ പഠിച്ചു. ഏഴുകൊല്ലം ന്യായം മാത്രം പഠിച്ചു. അപ്പോഴും 'ഹര ഹര' എന്നു ജപിച്ചുകൊണ്ട് ഭാവമഗ്നനാകാറുണ്ട്. ജയപ്പൂർ രാജാവിന് അദ്ദേഹത്തെ തന്റെ സഭാപണ്ഡിതൻ ആക്കണമെന്നുണ്ടായിരുന്നു. അദ്ദേഹം ആ സ്ഥാനം സ്വീകരിച്ചില്ല. ദക്ഷിണേശ്വരത്തു വന്നു പലപ്പോഴും താമസിക്കാറുണ്ട്. വസിഷ്ഠാശ്രമത്തിൽ പോയി തപസ്സു ചെയ്യാൻ അദ്ദേഹത്തിനു വലിയ ആഗ്രഹമായിരുന്നു. പോവുന്നകാര്യം എന്നോടു കൂടെക്കൂടെ പറയാറുണ്ട്. അവിടെ പോകുന്നത് ഞാൻ തടഞ്ഞു. അപ്പോൾ അദ്ദേഹം പറഞ്ഞു: 'ആർക്കറിയാം എപ്പോഴാ മരണമെന്ന്? എപ്പോൾ ഞാൻ സാധന ചെയ്യും? ഏതു സമയത്തും കഥ കഴിഞ്ഞെന്നും വരാം.' വളരെ വാശിപിടിച്ചപ്പോൾ പൊയ്ക്കോളാൻ ഞാൻ പറഞ്ഞു.

നാരായണശാസ്ത്രി മരിച്ചുപോയി, തപസ്സുചെയ്യുമ്പോൾ ഭൈരവൻ തല്ലിക്കൊന്നു എന്നു ചിലരൊക്കെ പറഞ്ഞുകേൾക്കുന്നുണ്ട്. വേറെ ചിലർ പറയുന്നു: 'ഇല്ല, ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. അദ്ദേഹത്തെ തീവണ്ടിയിൽ കയറ്റിയിട്ടാണ് ഞങ്ങൾ വരുന്നത്,' എന്നും.

കേശവനെ കാണുന്നതിനുമുമ്പ് നാരായണശാസ്ത്രിയോടു ഞാൻ പറഞ്ഞു: 'നിങ്ങളൊന്നുപോയി, എങ്ങനെയുള്ള ആളാണ് എന്നൊന്നു കണ്ടുവരു' അദ്ദേഹം കണ്ടിട്ടു വന്ന്, 'ആൾ ജപസിദ്ധനാകുന്നു' എന്നു പറഞ്ഞു. ശാസ്ത്രിയ്ക്ക് ജ്യോതിഷം അറിയാമായിരുന്നു. അദ്ദേഹം പറഞ്ഞു: 'കേശവസേനന്റെ ഗ്രഹനില വളരെ നല്ലതാണ്. ഞാൻ സംസ്കൃതത്തിൽ സംസാരിച്ചു; അദ്ദേഹം ഭാഷയിലും (ബംഗാളിയിലും) സംസാരിച്ചു.' അതിനുശേഷം ഞാൻ ഹൃദയനേയും കൂട്ടിക്കൊണ്ട് ബെൽഘേറിയായിലെ ഉദ്യാനത്തിൽ പോയി കേശവനെ കണ്ടു. കണ്ടയുടനെ ഞാൻ പറഞ്ഞു: 'ഇവന്റെ വാലറ്റു. ഇവന് കരയ്ക്കും പാർക്കാം, നീറ്റിലും കിടക്കാം.' '

എന്നെ പരീക്ഷിക്കാൻവേണ്ടി കേശവസേനൻ മൂന്ന് ബ്രഹ്മസമാജാംഗങ്ങളെ ദക്ഷിണേശ്വരത്ത് അയയ്ക്കുകയുണ്ടായി. അക്കൂട്ടത്തിൽ പ്രസന്നനും ഉണ്ടായിരുന്നു. രാപകൽ എന്നെ സൂക്ഷിച്ചിട്ടു ചെന്നു വിവരം കേശവസേനനോടു പറയണം. അവരെന്റെ മുറിയിലായിരുന്നു. രാത്രി മുറിയിൽത്തന്നെ കഴിക്കണമെന്നായിരുന്നു അവരുടെ ഉദ്ദേശം. *'ദയാമയ, ദയാമയ,' എന്നവർ കൂടെക്കൂടെ പറഞ്ഞിരു

* ബ്രഹ്മമതപ്രകാരം ഈശ്വരൻ നിരാകാരനും അതേസമയം സഗുണനുമാകുന്നു, ഈശ്വരനെ അവർ 'ദയാമയൻ' എന്നു വിളിക്കുന്നു.

digitized by www.sreyas.in

ന്നു. അവരെന്നോടു പറഞ്ഞു: 'നിങ്ങൾ കേശവബാബുവിനെ പിടിച്ചോളൂ. അങ്ങനെ ചെയ്താൽ നിങ്ങൾക്കു നന്മ വരും.' ഞാനവരോടു പറഞ്ഞു: 'ഞാൻ സാകാരത്തെ സ്വീകരിക്കുന്നു.' അവർ പിന്നെയും 'ദയാമയ, ദയാമയ,' എന്നു മന്ത്രിച്ചുകൊണ്ടിരുന്നു. എനിക്കപ്പോളൊരു ഭാവവിശേഷം വന്നു. ഞാനവരോടു പറഞ്ഞു: 'കടക്കിൻ പുറത്ത്!' മുറിയ്ക്കകത്ത് താമസിക്കാൻ ഞാൻ ഒരു തരത്തിലും സമ്മതിച്ചില്ല! അവർ വരാന്തയിൽ കിടന്നുറങ്ങി. ക്യാപ്റ്റനും എന്നെ ആദ്യം കണ്ട അന്ന് രാത്രി ഇവിടെ തങ്ങി.

### *മൈക്കൽ മധുസൂദനൻ – നാരായണശാസ്ത്രിയുമായുള്ള സംഭാഷണം

ശ്രീരാമ: നാരായണശാസ്ത്രി ഇവിടെ ഉണ്ടായിരുന്ന കാലത്താണു മൈക്കൽ ഇവിടെ വന്നത്. മഥുരബാബുവിന്റെ മൂത്തമകൻ ദ്വാരികബാബു കൂട്ടിക്കൊണ്ടുവന്നതാണ്. അമ്പലം അധികാരികൾ അടുത്തുള്ള വെടിമരുന്നുശാലയിലെ സായ്പന്മാരുമായി വ്യവഹാരത്തിനു തയ്യാറെടുക്കുകയായിരുന്നു. അതുകൊണ്ട് അവർ മൈക്കലുമായി അതേപ്പറ്റി ആലോചന നടത്തി. മാനേജരുടെ ആപ്പീസിനടുത്തുള്ള വലിയ മുറിയിൽവെച്ചാണ് ഞാൻ മൈക്കലിനെ കണ്ടത്. അദ്ദേഹവുമായി സംസാരിക്കാൻ ഞാൻ നാരായണശാസ്ത്രിയോടു പറഞ്ഞു. മൈക്കലിനു സംസ്കൃതത്തിൽ നേരെ സംസാരിക്കാൻ കഴിഞ്ഞിരുന്നില്ല, തെറ്റു പറ്റിയിരുന്നു. പിന്നെ ഭാഷയിൽ സംഭാഷണം നടത്തി.

നാരായണശാസ്ത്രി ചോദിച്ചു: 'നിങ്ങളെന്തു കാരണം കൊണ്ടാണ് സ്വന്തം മതം ഉപേക്ഷിച്ചത്?' വയറു കാണിച്ചുകൊണ്ട് മൈക്കൽ പറഞ്ഞു: 'വയറിനുവേണ്ടി വെടിഞ്ഞു.' അതുകേട്ടു നാരായണശാസ്ത്രി പറഞ്ഞു: 'വയറിനുവേണ്ടി സ്വന്തം മതം ഉപേക്ഷിച്ച ആളോടു ഞാനെന്താണു പറയുക?' മൈക്കൽ അപ്പോളെന്നോട്, 'അവിടുന്നെന്തെങ്കിലും പറയൂ,'എന്നു പറഞ്ഞു.

ഞാൻ പറഞ്ഞു: 'എന്താണെന്നു മനസ്സിലാകുന്നില്ല, എനിക്കൊന്നും പറയാൻ തോന്നുന്നില്ല. ആരോ എന്റെ വായ് പൊത്തിപ്പിടിക്കുന്നു!'

### കാമിനീകാഞ്ചനം പണ്ഡിതനേയും അല്പനാക്കും

ശ്രീരാമകൃഷ്ണനെ കാണാൻ ചൗധുരീബാബു വരാൻവെച്ചിരുന്നു.

മനോമോഹനൻ: ചൗധുരി വരില്ല. അയാൾ പറഞ്ഞു: 'ഫരീദ്പൂരിലെ ആ വങ്കൻ (ശശധരൻ) അവിടെ വരും. അതുകൊണ്ട് ഞാൻ പോണില്ല.'

* മൈക്കൽ മധുസൂദനദത്തൻ, ഒരു വക്കീൽ, ബംഗാളിലെ പേരുകേട്ട ഒരു കവി. അദ്ദേഹം കൃസ്തുമതം സ്വീകരിച്ചിരുന്നു. 1868–ന് ശേഷമാ വണം ശ്രീരാമകൃഷ്ണനെ കണ്ടത്.

digitized by www.sreyas.in

ശ്രീരാമ: എന്തൊരു ഹീനബുദ്ധി! പാണ്ഡിത്യത്തിന്റെ ഗർവ്വ്! അതിനും മേലെ, രണ്ടാമതിപ്പോളൊരു വേളിയും നടത്തിയിരിക്കുന്നു! 'അവനിയവനൊരു മൺചട്ടി!'

ചൗധുരി എം. ഏ. പാസ്സായിട്ടുണ്ട്. ആദ്യത്തെ ഭാര്യ മരിച്ച ശേഷം വലിയ വൈരാഗ്യം തോന്നിയിരുന്നു. ദക്ഷിണേശ്വരത്തു ശ്രീരാമകൃഷ്ണനെ കാണാൻ കൂടെക്കൂടെ വരാറുണ്ട്. പിന്നെയും വിവാഹം ചെയ്തു. മുന്നൂറോ നാനൂറോ രൂപ ശമ്പളം കിട്ടുന്നുണ്ട്.

ശ്രീരാമ: (ഭക്തന്മാരോട്) കാമിനീകാഞ്ചനത്തോടുള്ള ഈ ആസക്തി മനുഷ്യനെ ഹീനബുദ്ധിയാക്കിത്തീർക്കുന്നു. ഹരമോഹനനെ ആദ്യം കണ്ടപ്പോൾ അവന് പല നല്ല ലക്ഷണങ്ങളും ഉണ്ടായിരുന്നു. അവനെ കാണാൻ ഞാൻ വ്യാകുലപ്പെട്ടിരുന്നു. അന്ന് പതിനേഴോ പതിനെട്ടോ വയസ്സു കാണും. അവനെ വിളിക്കാൻ ഞാൻ പലപ്പോഴും ആള യയ്ക്കാറുണ്ട്; എന്നാലും വരില്ല. ഇപ്പോൾ പെൺപിറന്നോരുമൊരുമിച്ച് വേറെയാണ് പൊറുപ്പ്! മുമ്പ് അമ്മാവന്റെ കൂടെയായിരുന്നു താമസം; അന്നു നന്നായിരുന്നു. യാതൊരല്ലലും ഉണ്ടായിരുന്നില്ല. ഇപ്പോൾ താമസം വേറെയായതിൽപ്പിന്നെ വീട്ടുകാരിക്കു വേണ്ടി എന്നും അങ്ങാടിക്കു പോണം. (എല്ലാവരും ചിരിക്കുന്നു.) ഇന്നാളൊരു ദിവസം ഇവിടെ വന്നിരുന്നു. ഞാൻ പറഞ്ഞു: 'പോ, കടന്നുപോ. നിന്നെ തൊട്ടാൽ എന്റെ മേൽ എന്താകുമെന്നോ!'

കർത്താഭജസമ്പ്രദായത്തിൽപ്പെട്ട ചന്ദ്രചാറ്റർജി വന്നു. വയസ്സ് അറുപതറുപത്തഞ്ചുവരും. ആ സംഘക്കാരുടെ ശ്ലോകം ഉരുവിട്ടുകൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണന്റെ കാലു തൊടാൻ ചെന്നു. കാലു തൊടാൻ അദ്ദേഹം അനുവദിച്ചില്ല. അദ്ദേഹം ചിരിച്ചുകൊണ്ട് പറഞ്ഞു: 'ഇപ്പോൾത്തന്നെയല്ലേ നല്ല കണക്കിന് സംഗതികൾ പറഞ്ഞത്!' ഭക്തന്മാർ ചിരിച്ചു.

ശ്രീരാമകൃഷ്ണൻ ജഗന്നാഥദർശനത്തിനായി ബലരാമന്റെ അന്തഃപുരത്തിലേയ്ക്കുപോയി. അദ്ദേഹം പുഷ്പാഞ്ജലി നടത്തി. അന്തഃപുരത്തിൽ ഭക്തകൾ അദ്ദേഹത്തെ കണ്ട് സന്തുഷ്ടരായി.

ശ്രീരാമകൃഷ്ണൻ മടങ്ങി ഇരിപ്പുമുറിയിൽ വന്നു. മുഖത്തു പുഞ്ചിരി. അരുളി: "ഞാൻ ശുദ്ധവസ്ത്രവും ധരിച്ച് ജഗന്നാഥദർശനം ചെയ്തു. എന്നിട്ട് കുറച്ച് പൂവെടുത്ത് അർച്ചിച്ചു; ലൗകികമനുഷ്യരുടെ പൂജയും ജപവും തപവും തല്ക്കാലത്തേയ്ക്കേ ഉള്ളൂ. ഭഗവാനെ ഒഴിച്ച് മറ്റൊന്നും അറിയാത്തവർ ഓരോ ശ്വാസത്തിന്റെയും കൂടെ ഭഗവന്നാമം ജപിക്കുന്നു. ചിലർ മനസ്സിൽ സർവ്വദാ, 'രാമ ഓം രാമ' എന്നു ജപിക്കുന്നു. ജ്ഞാനമാർഗ്ഗത്തിൽക്കൂടി പോകുന്നവരും 'സോऽഹം' എന്നു

digitized by www.sreyas.in

ജപിച്ചുകൊണ്ടിരിക്കും. ചിലരുടെ നാക്ക് എപ്പോഴും നാമജപംകൊണ്ട് അനങ്ങിക്കൊണ്ടിരിക്കും. സർവ്വദാ സർവ്വേശ്വരനെ സ്മരിക്കുകയും ധ്യാനിക്കുകയും വേണം.''

# അധ്യായം ഒമ്പത്

## ബലരാമഗൃഹത്തിൽ ഗുരുദേവന്റെ സമാധി

ശ്രീ ശശധരൻ ഒന്നുരണ്ടു സ്നേഹിതന്മാരുമൊരുമിച്ച് മുറിയിൽ കടന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് ആസനസ്ഥനായി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) വരന്റെ വരവുംനോക്കി, വധുവിനോടൊത്തു മലർമെത്തയ്ക്കടുത്തു കാത്തിരിക്കുന്ന തോഴികളാണ് ഞങ്ങൾ.

പണ്ഡിതൻ ചിരിച്ചു. ഭക്തന്മാരുടെ തിരക്ക്. അക്കൂട്ടത്തിൽ ബലരാമന്റെ അച്ഛനും ഡോക്ടർ പ്രതാപനും ഉണ്ട്. ശ്രീരാമകൃഷ്ണൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (ശശധരനോട്) ജ്ഞാനത്തിന്റെ ആദ്യത്തെ അടയാളം, ശാന്തസ്വഭാവം; രണ്ടാമത് അഭിമാനരാഹിത്യം. നിനക്കീ രണ്ടു ലക്ഷണങ്ങളും ഉണ്ട്. ജ്ഞാനികൾക്ക് വേറെയും ചില ലക്ഷണങ്ങളുണ്ട്; സാധുവിന്റെ മുമ്പിലെത്തിയാൽ ത്യാഗി; പ്രവൃത്തിരംഗത്ത് സിംഹതുല്യൻ, പ്രസംഗിക്കുമ്പൊഴും മറ്റും; ഭാര്യയുടെ മുമ്പിൽ രസരാജൻ, രസപണ്ഡിതൻ. (പണ്ഡിതനും മറ്റെല്ലാവരും ചിരിക്കുന്നു.)

വിജ്ഞാനിയുടെ സ്വഭാവം വേറെയാണ്, ചൈതന്യദേവനെപ്പോലെ, ബാലനെപ്പോലെ, ഉന്മത്തനെപ്പോലെ, ജഡനെപ്പോലെ, പിശാചിനെപ്പോലെ.

ബാലകാവസ്ഥയിൽത്തന്നെ വീണ്ടും, ബാല്യം, പൗഗണ്ഡം, യൗവനം എന്ന് മൂന്നുഭാവമുണ്ട്. ബാലനെപ്പോലെ നിഷ്കളങ്കൻ; പൗഗണ്ഡാവസ്ഥയിൽ കളിയും ചിരിയും; ഉപദേശം നൽകുന്ന വേളയിൽ യുവാവിനെപ്പോലെ ബലശാലി.

പണ്ഡിതൻ: ഏതുരൂപത്തിലുള്ള ഭക്തികൊണ്ട് ഈശ്വരനെ പ്രാപിക്കാനൊക്കും?

* പൗഗണ്ഡാവസ്ഥ = അഞ്ചുമുതൽ പത്തു വയസ്സുവരെ.

digitized by www.sreyas.in

ശ്രീരാമ: സ്വഭാവമനുസരിച്ച് ഭക്തി മൂന്നു തരത്തിലുണ്ട്, സാത്വികഭക്തി, രാജസഭക്തി, താമസഭക്തി.

സാത്വികഭക്തി ഈശ്വരൻ മാത്രമേ അറിയൂ, പുറമേ യാതൊരടയാളവും കാണില്ല. അത്തരം ഭക്തന് ആരുമറിയാതെ ജീവിക്കാനിഷ്ടം. കൊതുകുവലയ്ക്കുള്ളിലിരുന്നായിരിക്കും ധ്യാനം; ആർക്കുമൊരു വിവരവും കിട്ടില്ല. സത്വത്തിന്റെ സത്വം, അതായതു വിശുദ്ധസത്വം വർദ്ധിച്ചാൽ ഈശ്വരദർശനത്തിനു പിന്നെ അമാന്തമില്ല. അരുണോദയമായാൽ സൂര്യോദയത്തിനു പിന്നെ താമസമില്ലെന്ന് അറിയാമല്ലോ.

രാജസഭക്തന്, താൻ ഭക്തനാകുന്നു എന്ന് മറ്റുള്ളവർ അറിയണം എന്നൊരാഗ്രഹം കാണും. അയാൾ ഷോഡശോപചാരങ്ങൾ സമർപ്പിച്ചു പൂജ ചെയ്യുന്നു; പട്ടുമുടുത്തുകൊണ്ട് പൂജാമുറിയിൽ പോകുന്നു; കഴുത്തിൽ രുദ്രാക്ഷമാല; മാലയിൽ മുത്ത്, ഇടയ്ക്കിടെ ഓരോ സ്വർണ്ണ രുദ്രാക്ഷവും.

താമസഭക്തി കവർച്ചക്കാരുടെ ചങ്കൂറ്റവും കോലാഹലവും കലർന്ന ഭക്തി. അവൻ നേരെ പറഞ്ഞുംകൊണ്ട് കൊള്ളയ്ക്കു പുറപ്പെടുന്നു. എട്ട് പോലീസ് ഇൻസ്പെക്ടർമാർ വന്നാലും പേടിയില്ല. 'കൊല്ലിൻ, കൊള്ളയടിക്കിൻ!' എന്നവൻ വിളിച്ചുപറയും. താമസഭക്തനും ഉന്മത്തനെപ്പോലെ അലറുന്നു: 'ഹര ഹര ഭം ഭം, ജയ കാളീ!' അകത്തു നല്ല കരുത്തും തിളങ്ങുന്ന വിശ്വാസവും!

ശാക്തന് അമ്മാതിരി വിശ്വാസമുണ്ട്. 'എന്ത്, ഞാനൊരിക്കൽ കാളിയുടെ തിരുനാമം, ദുർഗ്ഗാനാമം, ജപിച്ചിരിക്കുന്നു; ഒരു തവണ രാമനാമം ചൊല്ലിയിരിക്കുന്നു. എനിക്കിനിയെന്തു പാപം!'

വൈഷ്ണവന്മാർക്ക് വളരെ ദീനവും ഹീനവുമായ ഭാവമാണ്. (ബലരാമന്റെ അച്ഛന്റെ നേരേ നോക്കിക്കൊണ്ട്) അവർ മാലയും ഉരുട്ടിക്കൊണ്ട് കരഞ്ഞുപിഴിഞ്ഞു പറയുന്നു: 'ഓ കൃഷ്ണ, കനിയണേ; അടിയൻ നീചൻ, അടിയൻ പാപി.'

'ഭഗവന്നാമം ഞാൻ ജപിച്ചു; എനിക്കിനിയെന്തു പാപം!' എന്നു പറയാൻ കഴിയുമാറ് കത്തിക്കാളുന്ന വിശ്വാസം വേണം. രാപകൽ ഹരിനാമം ചൊല്ലിയിട്ടു പിന്നെയും, 'ഞാൻ പാപി' എന്നു പറയുകയോ!

വർത്തമാനം പറഞ്ഞുപറഞ്ഞു പ്രേമോന്മത്തനായിട്ടു പാട്ടുപാടാനാരംഭിച്ചു. പാട്ടു കേട്ടു ശശധരൻ കരഞ്ഞു.

digitized by www.sreyas.in

മൃത്യു വരുന്നേരം ദുർഗ്ഗദുർഗ്ഗേതി ഞാൻ
അത്യാകുലമായ് വിളിക്കുമെങ്കിൽ
മുക്തി നൽകീടാതിരിക്കുവാനമ്മയ്ക്കു
ശക്തിയില്ലെന്നതേ വന്നുകൂടൂ.
ആരുമറിയാതെ മദ്യം കുടിക്കിലും
നേരെ ശിശുഹത്യ ചെയ്തെന്നാലും
സ്ത്രീഹത്യ ഗോഹത്യ ബ്രാഹ്മണഹത്യ-
യിത്യാദികളെല്ലാം ഞാൻ ചെയ്തെന്നാലും,
ദേവിതൻ നാമം മുറയ്ക്കു ജപിക്കുകി-
ലേതുമിവന്നു ഭയപ്പെടേണ്ട.
തന്നാമശക്തിയാൽ ബ്രഹ്മപദം പൂകാൻ
എമ്മട്ടുമിന്നെനിക്കാഗ്രഹിക്കാം.

ആനന്ദപരവശയായ് ശ്രീശിവസഹിതയായി-
ട്ടാരാലമ്മ വിഹരിക്കും ദൃശ്യം ദർശിപ്പിൻ!
ദിവ്യാമൃതം യഥേഷ്ടമായ് ഭുജിക്കയാൽ പാദങ്ങൾക്കു
ചഞ്ചലിപ്പുണ്ടെന്നാകിലും വീഴുന്നില്ലമ്മ.
ശ്രീശിവന്റെ തിരുമാറിൽ പാദങ്ങളെയൂന്നിക്കൊണ്ട-
ങ്ങുന്നതശീർഷയായമ്മ വിഹരിക്കുന്നു.
അമ്മയുടെ തൃപ്പാദപ്രഹരമേറ്റു ക്ഷോണിയാകെ
കമ്പിതയായ്ച്ചമഞ്ഞെന്നേ പറഞ്ഞിടാവൂ.
ഭയലജ്ജഞ്ജാദികൾ വെടിഞ്ഞമ്മ സ്വന്തം കാന്തനൊത്ത-
ങ്ങുന്മത്തയെന്നപോലിതാ വിഹരിക്കുന്നു.

അധരന്റെ ഗായകൻ, വൈഷ്ണവചരണൻ, പിന്നെയും പാടി:

ത്രൈലോകമാതാവേ, ലോകൈകരക്ഷകി,
ത്ര്യംബകേ, സർവ്വശക്തിസ്വരൂപേ,
സർവ്വവും നീതന്നെ നിന്നാത്മശക്തിയും
അമ്മേ, അവിടുന്നു മാത്രമല്ലോ.

ഒടുവിലത്തെ ഏതാനും ചരണങ്ങൾ കേട്ടപ്പോൾ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. ഈ പാട്ടു തീർന്നപ്പോൾ ഗുരുദേവൻ സ്വയം പാടാൻ തുടങ്ങി: (കാളിയും കൃഷ്ണനും ഒന്നായി കല്പിച്ചുകൊണ്ടുള്ള ഒരു പാട്ട്.)

നന്ദഗേഹിനി 'നീലരത്നമേ' എന്നു നിന്നെ വിളിച്ചപ്പോൾ
അമ്മേ, നീയുടൻ കാൽച്ചിലമ്പൊലി പൊങ്ങുമാറല്ലോ ചാഞ്ചാടി!
കാണുന്നോർക്കതിഭീതിദായകമാണു ശ്യാമളേ, നിൻരൂപം;
സുന്ദരമാകുമന്നത്തെ രൂപമെങ്ങൊളിപ്പിച്ചു ശ്യാമേ, നീ?
അന്നു നീ നാട്യമാടിയപോലെൻമുന്നിലുമൊന്നു ചാഞ്ചാടൂ.

digitized by www.sreyas.in

ഖഡ്ഗത്തെ ദൂരെ സംത്യജിച്ചമ്മേ,
വെക്കം വേണുവെടുത്താലും

കണ്ഠത്തിൽ തലയോട്ടിൻ മാലയൊ-
ന്നുള്ളതും വെടിഞ്ഞേക്കൂ നീ,
ഭംഗിയേറും വനമാലയൊന്നു
നിൻഗളത്തിലണിഞ്ഞാലും.

ശ്രീശിവനില്ലാതമ്മയ്ക്കു നൃത്ത-
മാടുവാൻ കഴിവില്ലെങ്കിൽ,
രോഹിണീസൂനുവാകുന്ന ബല-
രാമനാ സ്ഥാനമേല്ക്കട്ടെ.

ശ്രീകൃഷ്ണനായിട്ടന്നു നീ നാട്യ-
മാടിയപോലെന്നംബികേ,
എന്റെ മുന്നിലും വന്നു തൃക്കാൽകൊ-
ണ്ടൊന്നു സാനന്ദം ചാഞ്ചാടൂ.

ഏതു വേണുവിൻ ഗാനത്താലന്നു
ഗോപിമാരുടെ ചിത്തത്തിൽ,
പൂർണ്ണാനന്ദത്തെ നല്കിയോ ശ്യാമേ,
ആ വേണു വെടുത്തൂതുക.

സായംകാലത്തിലേതു വേണുവിൻ-
മോഹനഗാനം ഗോക്കളെ,
ആകർഷിച്ചുവോ നിന്നരികിലേ-
യ്ക്കാ വേണുവെടുത്തൂതുക

ഏതുവേണുവിൻ ഗാനമാധുര്യം
ഹേതുവായന്നു കാളിന്ദി
ശാന്തയായ് തിരിച്ചന്നൊഴുകിയോ
ആ വേണുവെടുത്തൂതുക.

നട്ടുച്ചനേരത്തച്യുതനെങ്ങെ-
ന്നാ യശോദയാൾ ഖേദിച്ചു!
'വെണ്ണയും പാലുമുണ്ണുവാനെന്റെ-
ഉണ്ണീ, ഗോപാലാ വന്നാലും.'

എന്നേവമവൾ വാത്സല്യപൂർവ്വം
നിന്നെ വിളിച്ചു മെല്ലവേ
നീണ്ടു ചുരുണ്ട കാർകൂന്തൽ വാരി-
മോടിയിൽ മെടഞ്ഞീടിനാൾ;

കണ്ഠദേശത്തരക്കെട്ടിൽ പിന്നെ-

digitized by www.sreyas.in

കൊച്ചു ജാനുപ്രദേശത്തും
നിൻ മൃദുദേഹമൊട്ടൊട്ടു ചായ്ച്ചു
വേണുഗോപാലവേഷത്തിൽ,

ശ്രീദാമനെന്ന തോഴനോടൊത്തു
'തിത്തിത്തൈ തിത്തൈ' എന്നേവം,
കാൽച്ചിലമ്പൊലി പൊങ്ങുമാറന്നു-
നൃത്തമാടീ വ്രജത്തിൽ നീ.

കാൽച്ചിലമ്പൊലി കേട്ടു മോഹിച്ച-
ങ്ങോടിയെത്തിനാർ ഗോപിമാർ.

വൈഷ്ണവചരണൻ പിന്നെയും പാടി.

പാട്ടുകേട്ടു ശ്രീരാമകൃഷ്ണൻ സമാധിയിൽ. ശശധരൻ പ്രേമാശ്രുവിലാറാടി.

## അധ്യായം പത്ത്

### രഥത്തിനുമുമ്പിൽ നൃത്തവും സങ്കീർത്തനവും

ശ്രീരാമകൃഷ്ണന്റെ സമാധി അഴിഞ്ഞു. ഗാനവും അവസാനിച്ചു. ശശധരൻ, പ്രതാപൻ, രാമദയാൽ, രാമൻ, മനോമോഹനൻ, ബാലഭക്തന്മാർ എന്നിങ്ങനെ പലരും ഇരിപ്പുണ്ട്. ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു ചോദിച്ചു: 'നിങ്ങൾ ആരുമൊന്നും അയാളെ ഒന്നു തോണ്ടിക്കൊടുക്കാത്തതെന്ത്?' അതായത് ശശധരനോട് എന്തെങ്കിലും ചോദിക്കുവിൻ, എന്ന്.

രാമദയാൽ: (ശശധരനോട്) ശാസ്ത്രത്തിൽ ബ്രഹ്മത്തിന് രൂപം കല്പിച്ചിട്ടുണ്ടല്ലോ; അത് ആരുടെ കല്പനയാണ്?

പണ്ഡിതൻ: ബ്രഹ്മം സ്വയം ചെയ്തു കല്പന; മനുഷ്യന്റെ കല്പനയല്ല.

ഡോ. പ്രതാപൻ: രൂപകല്പന എന്തിനു ചെയ്തു?

ശ്രീരാമ: എന്തിനെന്നോ? അദ്ദേഹം ആരോടും ആലോചിച്ച് കാര്യങ്ങൾ നടത്താറില്ല; അദ്ദേഹത്തിന്റെ ഇഷ്ടം. അദ്ദേഹം സ്വേച്ഛാമയൻ! അദ്ദേഹം എന്തിനു ചെയ്തു, എന്ന് നമുക്കറിഞ്ഞിട്ടെന്തു വേണം? തോട്ടത്തിൽ മാമ്പഴം തിന്നാൻ വന്നു; മാമ്പഴം തിന്നിൻ. എത്ര മരം, എത്രായിരം കൊമ്പുകൾ, എത്ര ലക്ഷം ഇലകൾ ഈവക കണക്കെടുത്തിട്ടെന്താവശ്യം? വ്യർത്ഥമായ തർക്കവിചാരംകൊണ്ട് വസ്തുലാഭം ഉണ്ടാവുകയില്ല.

digitized by www.sreyas.in

പ്രതാപൻ: അങ്ങനെയാണെങ്കിൽ ഇനി വിചാരം ചെയ്യാൻ പാടി ല്ലെന്നോ?

ശ്രീരാമ: വ്യർത്ഥമായ തർക്കവിചാരം ചെയ്യാൻ പാടില്ല. എന്നാൽ സദസദ്വിചാരം ചെയ്യണം; നിത്യമെന്ത്, അനിത്യമെന്ത് എന്നു വിചാരം ചെയ്യണം. കാമക്രോധാദികളോ ശോകമോ വന്നുകൂടുമ്പോൾ വിചാരം ചെയ്യണം.

പണ്ഡിതൻ: അതു വേറെ. അതിന് നിത്യാനിത്യവിവേകവിചാരം എന്നു പറയുന്നു.

ശ്രീരാമ: അതെ, സദസദ്വിചാരം.

സകലരും നിശ്ശബ്ദമായിരുന്നു.

ശ്രീരാമ: (പണ്ഡിതനോട്) ആദ്യകാലത്ത് വലിയ വലിയ ആളു കൾ വരാറുണ്ട്.

പണ്ഡിതൻ: എന്ത്, വലിയ പണക്കാരോ?

ശ്രീരാമ: അല്ല, വലിയ വലിയ പണ്ഡിതന്മാർ.

അപ്പോഴേയ്ക്കും രഥം രണ്ടാം നിലയിലെ പുറത്തെ വരാന്ത യിലേയ്ക്കു കൊണ്ടുവന്നു. ശ്രീ ജഗന്നാഥദേവൻ, സുഭദ്ര, ബലഭ ദ്രൻ ഇവരുടെ വിഗ്രഹങ്ങൾ വിചിത്രപുഷ്പങ്ങൾകൊണ്ടും മാലകൾ കൊണ്ടും ആഭരണങ്ങൾകൊണ്ടും ശോഭിക്കുന്നു. പുതിയ പീതാം ബരം ചാർത്തിയിട്ടുണ്ട്.

ബലരാമൻ സാത്വികപൂജകനാണ്: ആഡംബരങ്ങളൊന്നുമില്ല. അദ്ദേ ഹത്തിന്റെ വീട്ടിൽ രഥയാത്ര നടക്കുന്നുണ്ടെന്നു പുറത്തുള്ളവർക്ക് അറിഞ്ഞേ കൂടാ.

ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടുകൂടി രഥത്തിന് അഭിമുഖം വന്നു. ഈ വരാന്തയിൽക്കൂടിയാണ് രഥം വലിക്കുന്നത്. ഗുരുദേവൻ രഥ ത്തിന്റെ കയർ പിടിച്ചു കുറച്ചുനേരം വലിച്ചു. എന്നിട്ടു പാടാൻ തുടങ്ങി:

ഗൗരാംഗപ്രേമതരംഗങ്ങളെക്കൊണ്ടു
നാദിയായാകെ പ്രകമ്പിതമായി.

അദ്ദേഹം പിന്നെയും പാടി:

ഹരിനാമം കീർത്തിക്കുമ്പോൾ സന്തോഷാശ്രു പൊഴിക്കുന്നോ-
രിരു സഹോദരരിതാ സമീപമെത്തി.
ഭക്തിപാരവശ്യംകൊണ്ടു സ്വയം നൃത്തമാടിയാടി
മറ്റുള്ളോരെക്കൊണ്ടു നൃത്തമാടിച്ചുകൊണ്ടും

digitized by www.sreyas.in

ഹർഷാശ്രുക്കൾ സ്വയം പൊഴിച്ചരികത്തു മരുവുന്ന
മറ്റുള്ളോരെ തെരുതെരെ കരയിപ്പിച്ചും
ദ്രോഹകാരികളായ് വന്ന പാപികൾക്കു ദയാപൂർവ്വം
പാവനമാം ഹരിപ്രേമം പ്രദാനം ചെയ്തും
ഹരിപ്രേമമാസ്വദിച്ചു മതിമറന്നവരതു
ശരിക്കും ചുറ്റുമുള്ളോരെ ഭുജിപ്പിക്കയായ്....

ശ്രീരാമകൃഷ്ണൻ നൃത്തംചെയ്തു. ഭക്തന്മാരും അദ്ദേഹത്തോടൊപ്പം നൃത്തംവെച്ചു പാട്ടുപാടി. ഗായകൻ വൈഷ്ണവചരണനും സംഘക്കാരും ഗാനത്തിലും നൃത്തത്തിലും പങ്കുകൊണ്ടു. വേഗം വരാന്ത മുഴുവൻ ആളുകളെക്കൊണ്ട് നിറഞ്ഞു. സ്ത്രീകൾ അടുത്തുള്ള ഒരു മുറിയിൽനിന്ന് ഈ ആനന്ദദൃശ്യം കണ്ടു. ശ്രീവാസന്റെ ഗൃഹത്തിൽ ശ്രീചൈതന്യദേവൻ ഭക്തന്മാരോടൊരുമിച്ച് ഹരിപ്രേമത്താൽ മത്തനായി നൃത്തം ചെയ്യുംപോലെ തോന്നി. സ്നേഹിതന്മാരോടൊരുമിച്ച് പണ്ഡിതനും രഥത്തിനു മുമ്പിൽ ഈ നൃത്തവും ഗീതവും കണ്ടും കേട്ടും നിന്നിരുന്നു.

ഇനിയും സന്ധ്യ ആയിട്ടില്ല. ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടൊരുമിച്ച് സ്വീകരണമുറിയിൽ മടങ്ങിവന്ന് ഇരുന്നു.

ശ്രീരാമ: (പണ്ഡിതനോട്) ഇതിനു ഭജനാനന്ദം എന്നു പറയുന്നു. സംസാരികൾ വിഷയാനന്ദത്തിൽ, കാമിനീകാഞ്ചനങ്ങളുടെ ആനന്ദത്തിൽ, മുഴുകിക്കഴിയുന്നു. ഭജന ചെയ്തുചെയ്തു ഭഗവാന്റെ കൃപയുണ്ടാകുന്നു; അപ്പോൾ ഭഗവാൻ ദർശനമരുളുന്നു. പിന്നെ ബ്രഹ്മാനന്ദം!

ശശധരനും ഭക്തന്മാരും സശ്രദ്ധം കേട്ടുകൊണ്ടിരുന്നു.

പണ്ഡിതൻ: (സവിനയം) എന്തുമാതിരി വ്യാകുലതയുണ്ടായാൽ മനസ്സിന് ഈ ആനന്ദാവസ്ഥ ഉണ്ടാകും?

ശ്രീരാമ: ഈശ്വരദർശനത്തിനുവേണ്ടി പ്രാണൻ കിടന്നു പിടയുമ്പോൾ ഇത്തരം വ്യാകുലതയുണ്ടാകുന്നു. ഗുരു ശിഷ്യനോടു പറഞ്ഞു: 'വാ, കാണിച്ചുതരാം, എമ്മാതിരി വ്യാകുലനായാൽ ഈശ്വരനെ പ്രാപിക്കാൻ കഴിയുമെന്ന്.' ഇതുംപറഞ്ഞ് ഒരു കുളത്തിനടുത്തു പോയി ശിഷ്യനെ വെള്ളത്തിനടിയിൽ മുക്കിപ്പിടിച്ചു. അല്പം കഴിഞ്ഞ് പുറത്തെടുത്തിട്ടു ചോദിച്ചു: 'നിന്റെ പ്രാണൻ എങ്ങനെയിരുന്നു?' ശിഷ്യൻ പറഞ്ഞു: 'എന്റെ പ്രാണൻ കിടന്നു മരണപ്പിടച്ചിൽ പിടഞ്ഞിരുന്നു! ശ്വാസം കഴിക്കാൻ എന്തൊരു വെപ്രാളമായിരുന്നു!'

പണ്ഡിതൻ: ഹാ ഹാ അതു സത്യം. എനിക്കിപ്പോൾ മനസ്സിലായി.

digitized by www.sreyas.in

ശ്രീരാമ: ഈശ്വരനെ സ്നേഹിക്കുക, അതാണു സാരസർവ്വസ്വം. ഭക്തിയാണ് സാരമായ കാര്യം. നാരദൻ രാമനോടപേക്ഷിച്ചു: 'അവിടുത്തെ അടിമലരിൽ എനിക്ക് സദാകാലവും പരിശുദ്ധഭക്തിയുണ്ടാവണം. അവിടുത്തെ ഭുവനമോഹിനിയായ മായ എന്നെ മോഹിപ്പിക്കാതിരിക്കണം.' രാമചന്ദ്രനരുളി: 'എന്തെങ്കിലും വരം വരിച്ചുകൊൾക.' നാരദൻ പറഞ്ഞു: 'വേറൊന്നും എനിക്കു വേണ്ടതില്ല. അങ്ങയുടെ പാദപദ്മത്തിൽ ഭക്തിയൊന്നു മാത്രമേ എനിക്കു വേണ്ടൂ.'

പണ്ഡിതൻ വിട ചോദിച്ചു. 'ഇദ്ദേഹത്തിനൊരു വണ്ടി വിളിച്ചു കൊണ്ടുവന്നുകൊടുക്കൂ.' എന്നു ഗുരുദേവൻ പറഞ്ഞു.

പണ്ഡിതൻ: അതുവേണ്ട, ഞങ്ങളങ്ങു നടന്നുപൊയ്ക്കോളാം.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെങ്ങനെയാ? ബ്രഹ്മാവിനുപോലും ധ്യാനിച്ചിട്ടു കിട്ടാത്തയാൾ!

പണ്ഡിതൻ: പോയിട്ടുവലിയ ആവശ്യമൊന്നുമുണ്ടായിരുന്നില്ല; പക്ഷേ, സന്ധ്യയും മറ്റും ചെയ്യേണ്ടതുണ്ട്.

**ശ്രീരാമകൃഷ്ണന്റെ പരമഹംസാവസ്ഥയും കർമ്മത്യാഗവും**

ശ്രീരാമ: അമ്മയെന്റെ സന്ധ്യാദികർമ്മങ്ങളൊക്കെ കൊണ്ടുപോയി. സന്ധ്യാദികളുടെ പ്രയോജനം ദേഹവും മനസ്സും ശുദ്ധമാക്കലാണ്. ആ അവസ്ഥ എനിക്കിനി ഇല്ല.

ഇതുംപറഞ്ഞ് ഗുരുദേവൻ പാടി:

എന്നു ശുചിയുമശുചിയുമൊത്തു നീ
ദിവ്യഗേഹാന്തരത്തിൽ ശയിച്ചിടും
പത്നിമാരാമവർ പ്രീതരാമന്നു തേ
കണ്ടിടാം ശ്യാമളാരൂപിണീമംബയേ.

ശശധരൻ നമസ്കരിച്ചു യാത്ര പറഞ്ഞു.

രാമൻ: ഞാനിന്നലെ ശശധരന്റെ വീട്ടിൽ പോയി. പോവണമെന്ന് അങ്ങു പറഞ്ഞിരുന്നുവല്ലോ.

ശ്രീരാമ: പറഞ്ഞോ? ഞാൻ പറഞ്ഞോ? ഏതായാലും നീ പോയതു നന്നായി.

രാമൻ: ഒരു *പത്രത്തിന്റെ പത്രാധിപർ അങ്ങയെ നിന്ദിച്ചുകൊണ്ടിരുന്നു.

* ഇൻഡ്യൻ എമ്പയർ (Indian Empire)

digitized by www.sreyas.in

ശ്രീരാമ: അങ്ങനെ ചെയ്താൽ ചെയ്തോട്ടെ.

രാമൻ: ഇതുംകൂടി കേൾക്കൂ. അങ്ങയെക്കുറിച്ചു ഞാനയാളോടു സംസാരിച്ചു. അപ്പോൾ പിന്നെ അയാളെന്നെ വിടില്ല, അങ്ങയെപ്പറ്റി കൂടുതൽ കേൾക്കണമെന്നും പറഞ്ഞ്.

ഡോക്ടർ പ്രതാപൻ ഇപ്പോഴും ഇരിപ്പുണ്ട്. ഗുരുദേവൻ അദ്ദേഹത്തോടു പറഞ്ഞു: 'ഒരിക്കലവിടെ വരൂ. ദക്ഷിണേശ്വരത്ത്. നഴ്സ് ഭുവന വഞ്ചിക്കൂലി കൊടുക്കാമെന്നേറ്റിട്ടുണ്ട്.'

സന്ധ്യയായി. ശ്രീരാമകൃഷ്ണൻ ജഗന്മാതാവിന്റെ നാമം കീർത്തിക്കുന്നു. രാമനാമവും കൃഷ്ണനാമവും ഹരിനാമവും കീർത്തിക്കുന്നു. ഭക്തന്മാർ നിശ്ശബ്ദരായിരുന്നു കേൾക്കുന്നു. ഗുരുദേവന്റെ മധുമയമായ കീർത്തനം കേട്ട് ഭക്തഹൃദയങ്ങൾ മധുവൃഷ്ടിയനുഭവിച്ചു. ഇന്നു ബലരാമന്റെ ഗൃഹം ഗൗരാംഗദേവന്റെ കാലത്തെ നവദ്വീപമായി മാറി. പുറത്ത് നവദ്വീപം, അകത്ത് വൃന്ദാവനവും.

ഇന്നു രാത്രിതന്നെ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങും. ബലരാമൻ അദ്ദേഹത്തെ അകായിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി ആഹാരം കഴിപ്പിച്ചു. ഈ സൗകര്യം നോക്കി ഭക്തകൾ അദ്ദേഹത്തെ അഭിവാദനം ചെയ്തു.

പുറത്തെ സ്വീകരണമുറിയിൽ ഭക്തന്മാർ ശ്രീരാമകൃഷ്ണനേയും പ്രതീക്ഷിച്ചുകൊണ്ട് സങ്കീർത്തനം ചെയ്യുന്നു. ഗുരുദേവൻ പുറത്തുവന്ന് അവരുടെ കൂടെ ചേർന്നു. കീർത്തനം നടന്നുകൊണ്ടിരിക്കുന്നു.

ഭക്തജനങ്ങളോടൊത്തു ശ്രീ ഗൗരാംഗദേവനിതാ
നൃത്തമാടിടുന്ന ദൃശ്യം കാണ്മിനെല്ലാരും,
ഭക്തനാകും ശ്രീവാസന്റെ നിലയനാങ്കണത്തിലായ്
കീർത്തനങ്ങൾ പാടി നൃത്തം ചെയ്യുന്നു ഗോരാ.
ധന്യമാകും ഹരിനാമം ജപിക്കുവിനെന്നായേവം
എല്ലാരോടും ശ്രീ ഗൗരാംഗൻ ഓതുന്നിദാനീം;
കടാക്ഷിക്കയാണദ്ദേഹം ഗദാധരനെയത്തിരു-
നയനങ്ങൾ പ്രേമബാഷ്പം പൊഴിച്ചീടുന്നു.

ശ്രീരാമകൃഷ്ണൻ സ്വന്തമായ് ചേർത്തു:

കീർത്തനത്തിൽ ചേർന്നു ഗോര നൃത്തമാടീടുന്നൂ ശചീ-
മാതിന്നോമൽപ്പുത്രൻ നൃത്തമാടിടുന്നല്ലോ;
എന്നോമൽ ഗോരയിവിടെ നൃത്തമാടിടുവതുണ്ട്
എന്റെ പ്രാണപ്രിയനിതാ നൃത്തമാടുന്നൂ.

digitized by www.sreyas.in

# ഇരുപത്തിനാലാം ഭാഗം

# അധരഗൃഹത്തിലെ ഉത്സവം

## അധ്യായം ഒന്ന്

*1884 ആഗസ്ത് 3, ഞായറാഴ്ച*

**ദക്ഷിണേശ്വരം ക്ഷേത്രത്തിൽ മാസ്റ്റർ, രാഖാൽ, ലാട്ടു, ബലരാമൻ, അധരൻ, ശിവപുരത്തിലെ ഭക്തന്മാർ എന്നിവരോടൊത്ത്. ശിവപുരഭക്തന്മാരുമായി യോഗതത്ത്വത്തെക്കുറിച്ചു കഥനം. കുണ്ഡലിനിയും ഷട്ചക്രഭേദനവും.**

ശ്രീരാമകൃഷ്ണദേവൻ മധ്യാഹ്നഭക്ഷണവും കഴിഞ്ഞ്, ദക്ഷിണേശ്വരം ക്ഷേത്രത്തിൽ സ്വന്തം മുറിയിൽ ഭക്തന്മാരോടൊന്നിച്ച് ഇരുന്നരുളുന്നു. നേരം രണ്ടു മണിയോടടുത്തിരിക്കും.

ശിവപുരത്തിൽനിന്നും 'ബൗൾ' സംഘക്കാരും ഭവാനീപുരത്തിൽ നിന്ന് ഭക്തന്മാരും വന്നിട്ടുണ്ട്. രാഖാൽ, ലാട്ടു, ഹരീശൻ എന്നിവർ ഈയിടെ എപ്പോഴും ഇവിടെത്തന്നെയാണു താമസം. മുറിയിൽ ബലരാമനും മാസ്റ്ററും കൂടിയുണ്ട്.

ശ്രാവണമാസത്തിലെ ശുക്ലദ്വാദശി. *ദോൾയാത്രയുടെ രണ്ടാം നാൾ. ഇന്നലെ ഗുരുദേവൻ സുരേന്ദ്രന്റെ വീട്ടിൽ പോയിരുന്നു. അവിടെ ശശധരൻ മുതലായ ഭക്തന്മാരെ കാണുകയുണ്ടായി.

ശിവപുരത്തിൽനിന്നു വന്ന ഭക്തന്മാരെ സംബോധന ചെയ്തുകൊണ്ട് ഗുരുദേവൻ സംസാരിച്ചു.

ശ്രീരാമ: (ഭക്തന്മാരോട്) മനസ്സ് കാമിനീകാഞ്ചനങ്ങളിലിരുന്നാൽ യോഗം സാധിക്കുകയില്ല. സാധാരണമനുഷ്യന്റെ മനസ്സ് ലിംഗം, ഗുദം, നാഭി ഈ സ്ഥാനങ്ങളിലാണ്. തീവ്രസാധനകൊണ്ടു കുലകുണ്ഡലിനി ഉണരുന്നു. യോഗികളുടെ പക്ഷത്തിൽ, ഇഡാ, പിങ്ഗളാ, സുഷുമ്നാ എന്നു മൂന്നു നാഡികളുണ്ട്. സുഷുമ്നയിൽ ആറ് പദ്മങ്ങളുണ്ട്. ഏറ്റവും താഴെ മൂലാധാരം; അതുകഴിഞ്ഞ് സ്വാധിഷ്ഠാ

---

* ദോൾയാത്ര – കണ്ണനുണ്ണിയെ ഊഞ്ഞാലാട്ടുന്ന ഉത്സവം.

digitized by www.sreyas.in

നം, മണിപൂരം, അനാഹതം, വിശുദ്ധം, ആജ്ഞ ഇവയ്ക്ക് ഷട്ചക്രം എന്നു പറയുന്നു.

കുലകുണ്ഡലിനി ഉണർന്നുകഴിഞ്ഞാൽ മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം എന്നീ പദ്മങ്ങളെ ക്രമേണ കടന്ന് ഹൃദയമദ്ധ്യത്തിലുള്ള അനാഹതപദ്മത്തിൽ വന്നു നിലകൊള്ളുന്നു. അപ്പോൾ മനസ്സ് ലിംഗം, ഗുദം, നാഭി എന്നിവയിൽ നിന്നും വിട്ട് ചേതനമായ്ത്തീരുന്നു. ജ്യോതിസ്സു കാണാകുന്നു. സാധകനപ്പോൾ അദ്ഭുതസ്തബ്ധനായി ആ ജ്യോതിസ്സു നോക്കിക്കൊണ്ട് 'ഇതെന്ത്! ഇതെന്ത്?' എന്നു ചോദിക്കുന്നു.

ഷട്ചക്രങ്ങളും ഭേദിച്ചുകഴിഞ്ഞാൽ കുണ്ഡലിനി സഹസ്രാരപദ്മത്തിലെത്തി അതുമായി ഒന്നിക്കുന്നു. കുണ്ഡലിനി അവിടെ എത്തിക്കഴിഞ്ഞാൽ സമാധിയായി.

വൈദികമതപ്രകാരം ഈ ചക്രങ്ങളെ ഭൂമിക എന്നു പറയുന്നു. അത്തരം സപ്തഭൂമികകളുണ്ട്. ഹൃദയമാണു ചതുർത്ഥഭൂമിക. തന്ത്രശാസ്ത്രമനുസരിച്ച് ഇത് അനാഹതപദ്മമാകുന്നു. ഇതിനു പന്ത്രണ്ടു ദളങ്ങളുണ്ട്.

വിശുദ്ധചക്രം പഞ്ചമഭൂമിക. കണ്ഠമാണ് ഈ ചക്രത്തിന്റെ സ്ഥാനം. ആ പദ്മത്തിന് പതിനാറു ദളങ്ങൾ. മനസ്സ് ഇവിടെ എത്തിക്കഴിഞ്ഞാൽ ഈശ്വരകഥമാത്രം കേൾക്കാനും കീർത്തിക്കാനും പ്രാണൻ വ്യാകുലപ്പെടുന്നു. ഈ ചക്രത്തിൽ മനസ്സെത്തിയ ആളുടെ അടുക്കൽ വിഷയവാർത്ത, കാമിനീകാഞ്ചനങ്ങളുടെ വാർത്ത, ഉണ്ടായാൽ അയാൾക്കു വലിയ പ്രാണവേദനയാണ്. അത്തരം വാർത്ത കേട്ടാൽ അയാൾ ആ സ്ഥലത്തുനിന്ന് എഴുന്നേറ്റുപോകും.

അടുത്തത് ഷഷ്ഠഭൂമിക; അതായത് ഭ്രൂമദ്ധ്യത്തിലുള്ള ആജ്ഞാചക്രം, ദ്വിദളപദ്മം. കുലകുണ്ഡലിനി ഇവിടെ എത്തിയാൽ ഈശ്വരരൂപം ദർശിക്കാറാകുന്നു. എന്നാലും പിന്നെയും അല്പം മറവുണ്ട്. റാന്തലിനകത്തെ ദീപം പോലെ. നാളം തൊടാമെന്നു തോന്നും; പക്ഷേ ചില്ലിന്റെ തടവുകാരണം തൊടാനാവുന്നില്ല.

അതിനുശേഷം സപ്തമഭൂമിക; തന്ത്രശാസ്ത്രപ്രകാരമുള്ള സഹസ്രാരപദ്മം. അവിടെ കുണ്ഡലിനി എത്തിയാൽ സമാധിയായി. സഹസ്രാരത്തിൽ സച്ചിദാനന്ദശിവൻ സന്നിധാനം ചെയ്യുന്നു. ശിവൻ ശക്തിയുമായി യോജിക്കുന്നു. ഇതാണ് ശിവശക്തിസംയോഗം!

മനസ്സ് സഹസ്രാരത്തിലെത്തി സമാധി പ്രാപിച്ചു കഴിഞ്ഞാൽ പിന്നെ ബാഹ്യബോധം കാണുകയില്ല. അവന് പിന്നീട് ദേഹം രക്ഷി

digitized by www.sreyas.in

ക്കാനാവില്ല. വായിൽ പാൽ ഒഴിച്ചുകൊടുത്താൽ അത് പുറത്തേയ്ക്കൊഴുകിപ്പോകും. ഈ അവസ്ഥയിലെത്തിയാൽ ഇരുപത്തൊന്നു നാൾകൊണ്ട് മരണം വരും. കപ്പൽ, കടലിലെ കരിനീറ്റിൽ പെട്ടാൽ പിന്നെ മടങ്ങിവരികയില്ല. എന്നാൽ ഈശ്വരകോടികൾക്ക്, അവതാരപുരുഷന്മാർക്ക്, ഈ സമാധ്യവസ്ഥയിൽനിന്നും താഴോട്ടു വരാൻ കഴിയും. അവർ ഭക്തരും ഭക്തിയുമൊത്തു വാഴാൻ ഇഷ്ടപ്പെടുന്നു; അതുകൊണ്ടാണ് അവർക്കു തിരിച്ചുവരാൻ കഴിയുന്നത്. ഈശ്വരൻ അവർക്കുള്ളിൽ വിദ്യയുടെ അഹം, അഥവാ ഭക്തന്റെ അഹം, ലോകശിക്ഷണത്തിനുവേണ്ടി വെയ്ക്കുന്നു. അവരുടെ അവസ്ഥ ഷഷ്ഠഭൂമികയുടെയും സപ്തമഭൂമികയുടെയും ഇടയ്ക്കു കിടന്ന് അങ്ങോട്ടുമിങ്ങോട്ടും വഞ്ചിയോട്ടമാണ്. ചിലർ സ്വേച്ഛയാ സമാധിക്കുശേഷം വിദ്യാഹന്ത വെച്ചുകൊണ്ടിരിക്കുന്നു. ആ അഹന്ത ആസക്തി ഉണ്ടാക്കുന്നില്ല – ജലരേഖപോലെ.

സാകാരവും നിരാകാരവുമായ ഭാവങ്ങൾ സാക്ഷാത്കരിച്ചതിനു ശേഷവും ഹനുമാൻ ദാസാഹന്ത പുലർത്തിയിരുന്നു. താൻ ഈശ്വരന്റെ ദാസൻ എന്ന് ഹനുമാൻ നിനച്ചിരുന്നു. നാരദൻ, സനകൻ, സനന്ദൻ, സനാതനൻ, സനത്കുമാരൻ മുതലായവർ ബ്രഹ്മജ്ഞാനത്തിനു ശേഷം ദാസാഹന്ത, ഭക്താഹന്ത വെച്ചുകൊണ്ടിരുന്നു. ഇവർ വലിയ കപ്പലുപോലെയാണ്. അവരും അക്കരെ കടക്കുന്നു, അതു കൂടാതെ, അനേകം ആളുകളെയും അക്കരയ്ക്കു കൊണ്ടുപോകുന്നു.

ശ്രീരാമകൃഷ്ണദേവൻ ഈ വിധത്തിൽ സ്വന്തം അവസ്ഥ വർണ്ണിക്കുകയാണോ?

**പരമഹംസൻ – നിരാകാരവാദിയും സാകാരവാദിയും**

ശ്രീരാമ: പരമഹംസന്മാർ രണ്ടു തരത്തിലുണ്ട്, നിരാകാരവാദികളും സാകാരവാദികളും. ത്രൈലിംഗസ്വാമി നിരാകാരവാദിയാകുന്നു. അത്തരം പരമഹംസന്മാർ തൻകാര്യം നോക്കുന്നവരാണ്. തങ്ങൾക്കു കിട്ടിയാൽ തൃപ്തിയായി.

ബ്രഹ്മജ്ഞാനത്തിനുശേഷവും സാകാരവാദികളായുള്ളവർ ലോകശിക്ഷണത്തിനുവേണ്ടി ഭക്തി കൈയ്ക്കൊണ്ടു വാഴുന്നു. നിറകുടംപോലെയാണവർ. അവർ മറ്റു പാത്രങ്ങളിലേയ്ക്ക് ജലം പകരുന്നു. തങ്ങളെന്തെല്ലാം സാധനകളാണു ചെയ്തത്, എങ്ങനെയാണു ഭഗവാനെ പ്രാപിച്ചത് എന്നൊക്കെയുള്ള കാര്യങ്ങൾ ഇവർ, മറ്റാളുകളെ പഠിപ്പിക്കാൻ വേണ്ടി, അവരുടെ ശ്രേയസ്സിനുവേണ്ടി, പറഞ്ഞുകൊടുക്കുന്നു. വെള്ളം കുടിക്കാൻവേണ്ടി ആളുകൾ വളരെ കഷ്ടപ്പെട്ട് കുട്ടയും കൂന്താലിയുമൊക്കെ ഉപയോഗിച്ച് കിണർ കുഴിക്കുന്നു. കിണറു

digitized by www.sreyas.in

കുഴിച്ചു കഴിഞ്ഞാൽ ചിലരൊക്കെ കൂന്താലിയും മറ്റുപകരണങ്ങളും ഇനിയാവശ്യമില്ലല്ലോ എന്നു വിചാരിച്ച് കിണറ്റിൽതന്നെ എറിയുന്നു. എന്നാൽ മറ്റു ചിലർ അതുകൊണ്ട് വേറാർക്കെങ്കിലും ഉപകാരം ഉണ്ടായിക്കൊള്ളട്ടെ എന്നു കരുതി കിണറിന്റെ കരയ്ക്കിട്ടിരിക്കും.

ചിലർ ആരും കാണാതെ മാമ്പഴം തിന്നിട്ടു മുഖം തുടയ്ക്കുന്നു. വേറെ ചിലർ മറ്റാളുകൾക്കും കൊടുത്തിട്ടു തിന്നുന്നു. ലോകശിക്ഷണത്തിനുവേണ്ടിയും ഭക്തന്മാരോടൊത്ത് ഈശ്വരാനന്ദം അനുഭവിക്കാൻ വേണ്ടിയും ഈശ്വരദർശനത്തിനുശേഷം പോലും ചിലർ പ്രയത്നിക്കുന്നു. 'എനിക്ക് പഞ്ചസാര തിന്നാനാണിഷ്ടം, പഞ്ചസാരയാവാനല്ല.'

വൃന്ദാവനത്തിലെ ഗോപികൾക്കും ബ്രഹ്മജ്ഞാനം ഉണ്ടായിരുന്നു. എന്നാൽ അവർ ബ്രഹ്മജ്ഞാനം തേടിയില്ല. അവരിൽ ചിലർ വാത്സല്യഭാവത്തിൽ, ചിലർ സഖ്യഭാവത്തിൽ, ചിലർ മധുരഭാവത്തിൽ, ചിലർ ദാസീഭാവത്തിൽ ഇങ്ങനെ ഓരോ ഭാവത്തിൽ ഈശ്വരനുമായി ആനന്ദിക്കാൻ കൊതിച്ചു.

### കീർത്തനാനന്ദത്തിൽ

ശിവപുരത്തിലെ ഭക്തന്മാർ *ഗോപീയന്ത്രം മീട്ടിക്കൊണ്ട് പാട്ടു പാടി. ആദ്യത്തെ പാട്ടിന്റെ ഒരു വരി ഇതാണ്:

പാപികളായുള്ള ഞങ്ങളെക്കാരുണ്യ-
വാരിധേ കാത്തിടേണേ!

ശ്രീരാമ: (ഭക്തന്മാരോട്) ഭയംതോന്നി. ഭയംകൊണ്ട് ഭജിക്കുന്നതു പ്രാരംഭഭക്തന്റെ ഭാവമാണ്. ഭഗവല്ലാഭത്തെക്കുറിച്ചുള്ള ഗീതം, ആനന്ദസംഗീതം, പൊഴിക്കുവിൻ.

(രാഖാലിനോട്) നവീനനിയോഗിയുടെ വീട്ടിൽവെച്ച് അന്നവരെത്ര ഭംഗിയായിട്ടു പാടി: 'ഹരിനാമമദിരതന്നിൽ മത്തരാവിൻ.' സ്വന്തം അല്ലലുകളെക്കുറിച്ചുള്ള പാട്ടുകൾ നന്നല്ല. ഈശ്വരനാമം ചൊല്ലി ആനന്ദം കൊള്ളണം. കീർത്തനംകൊണ്ടു മത്തനാവണം.

ശിവപുരഭക്തൻ: അവിടുന്ന് ഒരു പാട്ടെങ്കിലും പാടുകയില്ലേ?

ശ്രീരാമ: ഞാനെന്തു പാടാൻ?

അല്പം കഴിഞ്ഞ് ഗുരുദേവൻ പാടി. പാടുമ്പോൾ ദൃഷ്ടി മേലോട്ട്.

* ഗോപീയന്ത്രം = ഒരു തന്ത്രി മാത്രമുള്ളതും ഗോസ്സായികൾ സാധാരണ ഉപയോഗിച്ചുവരുന്നതുമായ ഒരു സംഗീതോപകരണം.

digitized by www.sreyas.in

ശ്രീഗൗരാംഗപ്രഭുവിന്റെ പ്രേമപാരവശ്യത്തിന്റെ
നിരവധിയലകളെ ദർശിഷിൻ നിങ്ങൾ;
പ്രപഞ്ചമങ്ങാകെയതിൽ നിമഗ്നമായ്ത്തീർന്നു, ഞാനൊ-
ന്നതിൽ മുങ്ങി മരിക്കുവാൻ കൊതിക്കയല്ലൊ.
അപ്രേമമിന്നെന്നെയിതാ വിഴുങ്ങിക്കഴിഞ്ഞു സഖേ;
അസ്മത്ക്ലേശമറിഞ്ഞു പരിതപിക്കാനും
സംസാരികമാകും ചളിക്കുണ്ടിൽ നിന്നുയർത്തുവാനും
ശ്രീഗൗരാംഗനൊഴിഞ്ഞിന്നു മറ്റാരാനുണ്ടോ?

മുങ്ങുക മുങ്ങുക മനസ്സേ, ഭഗവത്സൗന്ദര്യമാം
സ്വരൂപസാഗരം തന്നിൽ മുങ്ങുക നിത്യം
ആഴിതന്റെയടിത്തട്ടിൽ ഊളിയിട്ടിറങ്ങിച്ചെന്നാ
പ്രേമമാകും ദിവ്യരത്നം കൈയ്‌വശമാക്കൂ.

ശ്യാമമാതാവിന്റെ പാവനദർശന-
മേവർക്കും നേടുക സാധ്യമാമോ?
കാളിയാകുന്ന മഹാനിധിയേവർക്കും
കൈയ്‌വശമാക്കാനെളുപ്പമാണോ?
ഇത്തത്ത്വമോരാൻ കഴിയാത്തൊരെന്നജ്ഞ-
ചിത്തത്തെയോർത്തു ഞാൻ ഖേദിക്കുന്നു...

ശ്യാമമാതാവിന്റെ പാദങ്ങളാകുന്ന
നീലോല്പലങ്ങളാലാകൃഷ്ടമായ്
എൻ ചിത്തമാകും കരിവണ്ടു സാനന്ദം
തന്നികടത്തിൽ പറന്നണഞ്ഞു...

മാനുഷരൂപത്തിലമ്മയെന്തെന്തു വിചിത്രമാകും
യന്ത്രങ്ങളെഷ്ണി ചെയ്തു വെച്ചിരിക്കുന്നു!
മൂന്നരമുഴമുയരം മാത്രമുള്ളിഷാവയെക്കൊ-
ണ്ടേതേതു തരത്തിലമ്മ കളിഷിക്കുന്നു...

ഈ പാട്ടു പാടിക്കൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ സമാധിസ്ഥനായി. ഭക്തന്മാരേവരും വിസ്മയസ്തബ്ധരായി നോക്കിക്കൊണ്ടിരിക്കുന്നു. തെല്ലിട കഴിഞ്ഞ് അല്പം ബാഹ്യബോധം വന്ന് അമ്മയുമായി സംഭാഷണമാരംഭിച്ചു.

അദ്ദേഹമരുളി: 'അമ്മേ, മുകളിൽനിന്ന് (സഹസ്രാരത്തിൽനിന്ന്?) ഇങ്ങു താഴോട്ടിറങ്ങി വരൂ. എരിക്കാതെന്നെ, മിണ്ടാണ്ടവിടെ ഇരിക്കൂ! അമ്മേ, ആർക്കെന്തു സംസ്കാരമോ അതനുസരിച്ചു കിട്ടും. ഞാനിവരോട് എന്തു പറയട്ടെ! വിവേകവും വൈരാഗ്യവും കൂടാതെ ഒന്നും നടക്കുകയില്ല.'

digitized by www.sreyas.in

ഇപ്പോഴേയ്ക്കും അദ്ദേഹത്തിനു പൂർണ്ണബോധം വന്നു. അദ്ദേഹം തുടർന്നു: "വൈരാഗ്യം അനേകതരമുണ്ട്. മർക്കടവൈരാഗ്യം എന്നു പറഞ്ഞൊന്നുണ്ട്. സംസാരത്തിലെ പൊരിച്ചിൽകൊണ്ട് പൊള്ളിയിട്ടുണ്ടാകുന്ന വൈരാഗ്യം! ഈ വൈരാഗ്യം ഏറെനാൾ നീണ്ടു നില്ക്കയില്ല. പിന്നെയുമുണ്ട് യഥാർത്ഥമായ വൈരാഗ്യം. എല്ലാം ഉണ്ട്; ഒന്നിനും ഒരു കുറവുമില്ല. എന്നിട്ടും സർവ്വവും മിഥ്യയെന്നു തോന്നുന്നു.

വൈരാഗ്യം പെട്ടെന്നങ്ങു വരില്ല; കാലമായില്ലെങ്കിൽ വരില്ല. എന്നാലൊന്നുണ്ട്: കേട്ടിരിക്കുന്നതു നല്ലതാണ്. സമയമാകുമ്പോൾ ഓർക്കും, 'ഓ, ഇതു ഞാൻ കേട്ടിട്ടുണ്ട്.' പിന്നൊന്ന്: ഈവക കാര്യങ്ങൾ കേട്ടു കേട്ടു വിഷയവാസന അല്പാല്പം കുറഞ്ഞുവരും. കള്ളിന്റെ ലഹരി കുറയാൻ കുറേശ്ശെ കുറേശ്ശെ കാടി കുടിക്കണം. അങ്ങനെ ചെയ്താൽ മെല്ലെ മെല്ലെ മത്തു വിട്ടുപോകും.

ജ്ഞാനലാഭത്തിന് അധികാരികൾ വളരെ കുറവാണ്. ഗീതയിലുണ്ട്: 'ആയിരമായിരം ജനങ്ങളിൽ ഒരാൾ ഈശ്വരനെ അറിയാൻ ആഗ്രഹിക്കുന്നു. അങ്ങനെ ആഗ്രഹിക്കുന്ന ആയിരമായിരം ആളുകളിൽ ഒരുവനുമാത്രം അദ്ദേഹത്തെ അറിയാൻ കഴിയുന്നു.'

ഒരു ഭക്തൻ: മനുഷ്യാണാം സഹസ്രേഷു കശ്ചിദ്‌യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ

ശ്രീരാമ: സംസാരാസക്തി എത്ര കുറയുന്നുവോ അത്രയ്ക്കും ജ്ഞാനം വർദ്ധിക്കും. ആസക്തി എന്നുവെച്ചാൽ കാമിനീകാഞ്ചനത്തിലുള്ള ആസക്തി.

**സാധുസംഗം, ശ്രദ്ധ, നിഷ്ഠ, ഭക്തി, ഭാവം, മഹാഭാവം, പ്രേമം**

ശ്രീരാമ: പ്രേമം എല്ലാവർക്കുമൊന്നും ഉണ്ടാവില്ല. ചൈതന്യദേവന് ഉണ്ടായിരുന്നു. ജീവന് ഭാവംവരെ പോകാം. അവതാരപുരുഷന്മാരെപ്പോലുള്ള ഈശ്വരകോടികൾക്കേ പ്രേമം ഉണ്ടാവുകയുള്ളൂ. പ്രേമമുണ്ടായാൽ ജഗത് മിഥ്യയാണെന്ന ബോധം വരും. എന്നു മാത്രമല്ല, എത്രയും പ്രിയപ്പെട്ട ശരീരത്തെക്കൂടി മറന്നുപോകുന്നു!

ഒരു പേർഷ്യൻ പുസ്തകത്തിൽ (ഹാഫിസിൽ) ഇങ്ങനെ പറഞ്ഞിട്ടുണ്ട്: 'ചർമ്മത്തിനകത്ത് മാംസം, മാംസത്തിനകത്ത് അസ്ഥി; അസ്ഥിക്കുള്ളിൽ മജ്ജ; അതിനകത്ത് വേറേ എന്തൊക്കെയോ! സകലതിനും ഉള്ളിൽ പ്രേമം!' പ്രേമംകൊണ്ട് ഒരുവൻ കോമളവും മൃദുവുമാകുന്നു. പ്രേമത്താൽ കൃഷ്ണൻ *ത്രിഭംഗനായി.

* രാധാപ്രേമത്താൽ കൃഷ്ണന്റെ കഴുത്തും അരക്കെട്ടും മുട്ടും വളഞ്ഞുപോയിരിക്കുന്നു.

digitized by www.sreyas.in

സച്ചിദാനന്ദത്തെ കെട്ടാനുള്ള കയറാണു പ്രേമം. കാണണമെന്നു തോന്നുമ്പോൾ കയറു പിടിച്ചു വലിച്ചാൽ മതി. വിളിക്കുമ്പോൾ എത്തും.*

ഭക്തി മൂത്താൽ ഭാവം. ഭാവം ലഭിച്ചാൽ സച്ചിദാനന്ദത്തെ ഭാവന ചെയ്ത് മൂകനായ് പോകുന്നു. ജീവന് ഇതുവരെയേ പോയ്ക്കൂടൂ. ഭാവം പഴുത്താൽ മഹാഭാവം – പ്രേമം. പച്ചമാങ്ങ പഴുക്കും പോലെ. ശുദ്ധഭക്തിയാണ് സാരമായ കാര്യം; ബാക്കിയൊക്കെ മിഥ്യ.

നാരദന്റെ സ്തവം കേട്ടു പ്രീതനായ രാമൻ പറഞ്ഞു: 'അങ്ങെന്തെങ്കിലും വരം ചോദിച്ചുകൊൾക.' നാരദൻ ശുദ്ധഭക്തി ആവശ്യപ്പെട്ടു. ഇതും അപേക്ഷിച്ചു: 'അല്ലയോ രാമ, അവിടുത്തെ ജഗന്മോഹിനിയായ മായ എന്നെ മോഹിപ്പിക്കാതിരിക്കണം.' രാമനരുളി: 'അതോ തന്നിരിക്കുന്നു; വേറെ എന്തെങ്കിലും വരം ചോദിക്കൂ.' നാരദൻ പറഞ്ഞു: 'വേറൊന്നും എനിക്കു വേണ്ട. ഭക്തി മാത്രം മതി!'

ഈ ഭക്തി എങ്ങനെ ലഭിക്കും? ആദ്യമായി സാധുസംഗം ചെയ്യണം. സാധുസംഗംകൊണ്ട് ഈശ്വരപരമായ കാര്യങ്ങളിൽ ശ്രദ്ധയുണ്ടാകും. ശ്രദ്ധ കഴിഞ്ഞ് നിഷ്ഠയുണ്ടാകുന്നു; ഈശ്വരകഥയൊഴിച്ച് വേറൊന്നും കേൾക്കാൻ പിന്നെ ഇഷ്ടമുണ്ടാകയില്ല. ഈശ്വരകാര്യങ്ങൾ ചെയ്യാൻ മാത്രമേ താല്പര്യമുണ്ടായിരിക്കൂ. നിഷ്ഠയ്ക്കുശേഷം ഭക്തി. അതു കഴിഞ്ഞു ഭാവം. ക്രമത്തിൽ മഹാഭാവം, പ്രേമം, വസ്തുലാഭം, അവതാരപുരുഷന്മാരെപ്പോലെയുള്ള ഈശ്വരകോടികൾക്കു മാത്രമേ മഹാഭാവവും പ്രേമവും അനുഭവപ്പെടുന്നുള്ളൂ. സംസാരികജീവന്റെ ജ്ഞാനം, ഭക്തന്റെ ജ്ഞാനം, അവതാരപുരുഷന്റെ ജ്ഞാനം, ഇവ ഒരുപോലെയല്ല. സംസാരിജീവന്റെ ജ്ഞാനം വിളക്കിന്റെ വെളിച്ചം പോലെയാണ്; മുറിയ്ക്കകം മാത്രം കാണാം. ആ അറിവുകൊണ്ട് ഊണ്, ഉറക്കം, വീട്ടുകാര്യങ്ങൾ നോക്കൽ, ദേഹരക്ഷ, കുട്ടികളെ പോറ്റൽ ഇതൊക്കെ നടക്കും.

ഭക്തന്റെ ജ്ഞാനം ചന്ദ്രന്റെ പ്രകാശംപോലെ. ഉള്ളും പുറവും കാണാം. പക്ഷേ വളരെ ദൂരത്തിലുള്ള വസ്തുക്കളോ തീരെ ചെറിയ സാധനങ്ങളോ കാണാനാവില്ല.

അവതാരാദികളുടെ ജ്ഞാനം സൂര്യപ്രകാശംപോലെയാണ്. അകത്തും പുറത്തും ചെറുതും വലുതും ഉള്ളതൊക്കെ കാണാൻ കഴിയും.

---

* ആഹൂത ഇവ മേ ശീഘ്രം ദർശനം യാതി ചേതസി

– ഭാഗവതത്തിൽ നാരദൻ പറയുന്നത്.

digitized by www.sreyas.in

ലൗകികമനുഷ്യന്റെ മനസ്സ് കലങ്ങിയ ജലം പോലെയാണെന്നു ള്ളതു വാസ്തവംതന്നെ. എന്നിരുന്നാലും നീർത്തെളി ഇട്ടാൽ വീണ്ടും തെളിഞ്ഞതാക്കാം. വിവേകവും വൈരാഗ്യവുമാണ് നീർത്തെളി.

ശ്രീരാമകൃഷ്ണനിപ്പോൾ ശിവപുരത്തിലെ ഭക്തന്മാരുമായി സംഭാ ഷണം ചെയ്യുന്നു.

ശ്രീരാമ: നിങ്ങൾക്കെന്തെങ്കിലും ചോദിക്കാനുണ്ടെങ്കിൽ ചോദി ക്കാം.

ഭക്തൻ: അവിടുന്നു പറഞ്ഞതൊക്കെ കേട്ടുവല്ലൊ.

ശ്രീരാമ: കേട്ടുകൊണ്ടിരിക്കുന്നത് നല്ലതാണ്. പക്ഷേ സമയം വരാതെ ഒന്നും സാധിക്കയില്ല. പനി വല്ലാതെ കടുത്തിരിക്കുമ്പോൾ കൊയിന കൊടുത്തിട്ടെന്തു കാര്യം? ജ്വരഹാരി കുപ്പിമരുന്നു കുടിച്ചും വയറ്റി ന്നൊഴിഞ്ഞിട്ടും പനി കുറച്ചു താണാൽ പിന്നെ കൊയിന കൊടുക്ക ണം. കൊയിന കുടിക്കാതെയും പനി മാറുന്ന ചില രോഗികളുണ്ട്.

ഉറങ്ങാൻ നേരത്ത് കുട്ടി അമ്മയോടു പറഞ്ഞു: 'അമ്മേ, അപ്പി യിടാൻ നേരത്ത് എന്നെ വിളിക്കണേ.' അമ്മ പറഞ്ഞു: 'അപ്പനേ, ഞാൻ വിളിക്കേണ്ടതായിട്ടില്ല. ആ തോന്നലുതന്നെ നിന്നെ ഉണർത്തി ക്കൊള്ളും.'

പലതരത്തിലുള്ള ആളുകളും ഇവിടെ വരുന്നതുകാണാറുണ്ട്. ചില ഭക്തന്മാരുടെ കൂടെ വഞ്ചിയിൽ ചിലരു വരും, ഈശ്വരകഥ അവർക്ക് പിടിക്കയില്ല. കൂട്ടുകാരുടെ മേത്തു തോണ്ടിക്കൊണ്ടിരിക്കും. 'എപ്പഴാ പോണത്, എപ്പഴാ പോണത്?' എന്നു ചോദിച്ചുകൊണ്ടുമിരിക്കും. ഒന്നു കൊണ്ടും കൂട്ടുകാരൻ ഇളകുന്ന മട്ടു കണ്ടില്ലെങ്കിൽ, 'എന്നാൽ ഞാൻ അതുവരെ വഞ്ചിയിൽ കാത്തിരിക്കാം.' എന്നു പറയും.

മനുഷ്യജന്മം ഇദംപ്രഥമമായി ലഭിക്കുന്നവർക്ക് ഭോഗം കൂടിയേ കഴിയൂ. ഏതാനും ചില കാര്യങ്ങൾ ചെയ്തുതീർക്കാതെ അദ്ധ്യാ ത്മബോധം ഉണ്ടാവുകയില്ല.

ശ്രീരാമകൃഷ്ണൻ മൂളിമരമൂട്ടിലേയ്ക്കു പോകുന്നു. വർത്തുളവരാ ന്തയിൽ വെച്ച് മാസ്റ്ററോടു ചോദിച്ചു:

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ആട്ടെ, എന്റെ നിലയെങ്ങനെ?

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) പുറമേ അവിടുന്ന് വളരെ ലളിതം. എന്നാൽ ഉള്ളിൽ അത്യഗാധവും. അവിടുത്തെ നില അറിയാൻ വലിയ പ്രയാസം.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, സിമന്റുതറപോലെ. ആളുകൾ മേൽഭാഗംമാത്രം കാണുന്നു; തറയ്ക്കു കീഴെ എത്ര എന്തൊക്കെയുണ്ട് എന്നാരും അറിയുന്നില്ല.

കുളിപ്പുരയ്ക്കടുത്തുള്ള കടവിൽ ബലരാമൻ തുടങ്ങിയ ചില ഭക്തന്മാർ കല്ക്കത്തയ്ക്കു പോകാൻ വഞ്ചിയിലേറുന്നു. മണി നാലായി. വേലിയിറക്കം തുടങ്ങി. തെക്കുനിന്ന് തെന്നൽ വീശുന്നു. മന്ദാകിനിയുടെ മാർവ്വിടം അലമാലകളാൽ അലംകൃതമായി. ബലരാമന്റെ വഞ്ചി ബാഗ്ബസ്സാറിനു നേരെ പൊയ്ക്കൊണ്ടിരുന്നു. മാസ്റ്റർ ഏറെനേരം അതും നോക്കിക്കൊണ്ടുനിന്നു. വഞ്ചി കൺമറഞ്ഞപ്പോൾ അദ്ദേഹം വീണ്ടും ഗുരുദേവന്റെ അടുത്തെത്തി.

ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ വരാന്തയിൽനിന്നും ഇറങ്ങി മൂളി മരമൂട്ടിലേയ്ക്കു പോവുകയാണ്. വടക്കു പടിഞ്ഞാറായി ഇരുണ്ട കാർകൊണ്ടൽ കാണായി. ഗുരുദേവൻ ചോദിച്ചു: 'മഴ പെയ്യുമോ? എന്റെ കുടയൊന്നെടുത്തുകൊണ്ടു വരൂ.' മാസ്റ്റർ കുട കൊണ്ടുവന്നു. ലാട്ടുവും ഗുരുദേവന്റെ കൂടെയുണ്ട്.

ഗുരുദേവൻ പഞ്ചവടിയിലെത്തി. അദ്ദേഹം ലാട്ടുവിനോടു ചോദിച്ചു: 'നിനക്കെന്തോ സുഖക്കേടുള്ളതുപോലെ തോന്നുന്നല്ലോ?

ലാട്ടു: ഒന്നും കഴിക്കാനാവുന്നില്ല.

ശ്രീരാമ: അതു മാത്രമേ ഉള്ളോ? സമയവും നന്നല്ല. നീ വളരെയേറെ ധ്യാനിക്കുന്നുണ്ടെന്നു തോന്നുന്നല്ലോ? (മാസ്റ്ററോട്) നിന്നെയൊരു ഭാരമേല്പിക്കുന്നു. രാഖാൽ പോയാൽ ഇടയ്ക്കിടെ വന്ന് ഒന്നു രണ്ടു ദിവസം താമസിക്കാൻ ബാബുരാമനോടു പറയണം. അല്ലാഞ്ഞാൽ എന്റെ മനസ്സിന് വല്ലാത്ത വിഷമമാകും.

മാസ്റ്റർ: അങ്ങനെയാവാം, ഞാൻ പറഞ്ഞുകൊള്ളാം.

സരളനായാൽ ഈശ്വരനെ പ്രാപിക്കാം. ഗുരുദേവൻ ചോദിച്ചു: 'ബാബുരാമൻ സരളനാണല്ലേ'

ശ്രീരാമകൃഷ്ണൻ മൂളിമരച്ചുവട്ടിൽ നിന്നും തെക്കോട്ടു വന്നുകൊണ്ടിരിക്കുന്നു. മാസ്റ്ററും ലാട്ടുവും പഞ്ചവടിയിൽ വടക്കോട്ടു നോക്കി നിൽക്കുന്നു. ഗുരുദേവന്റെ പിന്നിൽ പുത്തൻ കരിമുകിൽ വിണ്ടലം കമനീയമാക്കിക്കൊണ്ട് വാനോർപുഴയിൽ നിഴലിയ്ക്കുന്നു. തന്മൂലം നദീജലം കൂടുതൽ ഇരുണ്ടതായ്ത്തോന്നുന്നു.

ഗുരുദേവൻ എഴുന്നെള്ളുന്നു. അതെ, സാക്ഷാൽ ശ്രീഭഗവാൻ നരരൂപം ധരിച്ച് മർത്ത്യലോകത്തിൽ ഭക്താനുഗ്രഹത്തിനുവേണ്ടി, പാപ

digitized by www.sreyas.in

നാശിനിയും ഹരിപാദാബ്ജരജസ്സുകൊണ്ട് പരിപൂതസരിജ്ജലയുമായ സ്വർധുനീതീരത്തിൽ വിഹരിക്കുന്നു. അതാ സാക്ഷാൽ ഭഗവാൻ സമാഗതനായിരിക്കുന്നു! തന്മൂലമല്ലയോ വൃക്ഷങ്ങളും ലതകളും ലതാകുഞ്ജങ്ങളും ഉദ്യാനവീഥികളും ദേവാലയങ്ങളും ദേവവിഗ്രഹങ്ങളും സേവകവൃന്ദവും ദ്വാരപാലകന്മാരും എന്നുവേണ്ട ഓരോ ധൂളിയും ഇത്ര മധുമയമായി കാണപ്പെടുന്നത്!

**നാബായ് ചൈതന്യൻ, നരേന്ദ്രൻ, ബാബുരാമൻ, ലാട്ടു, മാസ്റ്റർ, രാഖാൽ, നിരഞ്ജനൻ, അധരൻ.**

ശ്രീരാമകൃഷ്ണൻ മുറിയിൽ വന്നിരുന്നു. ബലരാമൻ മാമ്പഴം കൊണ്ടുവന്നിട്ടുണ്ട്. ഗുരുദേവൻ ശ്രീ രാമചാറ്റർജിയോടു പറഞ്ഞു: 'മാമ്പഴം കൊണ്ടുപോയി നിന്റെ കുട്ടികൾക്കു കൊടക്കു.' മുറിയിൽ ശ്രീ നാബായ് ചൈതന്യനും ഇരിക്കുന്നുണ്ട്. അദ്ദേഹം ചുവന്ന വേഷവുമണിഞ്ഞാണ് വന്നിരിക്കുന്നത്.

വടക്കുവശത്തുള്ള നീണ്ട വരാന്തയിൽ ഗുരുദേവൻ ഹസ്രയുമായി സംസാരിക്കുന്നു. ബ്രഹ്മചാരി ഹരിതാലൻ ശ്രീരാമകൃഷ്ണന് ഒരു ഭസ്മം കൊടുത്തിരുന്നു. അക്കാര്യത്തെക്കുറിച്ചായിരുന്നു സംസാരിച്ചുകൊണ്ടിരുന്നത്.

ശ്രീരാമ: ബ്രഹ്മചാരിയുടെ മരുന്ന് എനിക്ക് ശരിക്കു ഫലിച്ചു. ശരിയായ ആൾ.

ഹസ്ര: പക്ഷേ, ബ്രഹ്മചാരിയിപ്പോൾ സംസാരത്തിൽ പെട്ടു! എന്തു ചെയ്യാം? കോന്നഗരത്തിൽനിന്നും നാബായ് ചൈതന്യൻ വന്നിട്ടുണ്ട്. ഗൃഹസ്ഥൻ ചുവന്ന വേഷവും ധരിച്ച്!

ശ്രീരാമ: ഞാനെന്തു പറയട്ടെ! ഈശ്വരൻതന്നെയാണ് ഇക്കണ്ട മനുഷ്യരൂപങ്ങളെല്ലാം ധരിച്ചിരിക്കുന്നത് എന്നു ഞാൻ ശരിക്കും കാണുന്നു. അതുകൊണ്ടെനിക്ക് ആരോടും ഒന്നും പറയാനാവില്ല.

ശ്രീരാമകൃഷ്ണൻ വീണ്ടും മുറിയ്ക്കകത്തു വന്നു. ഹസ്രയുമായി നരേന്ദ്രനെക്കുറിച്ചു സംസാരിച്ചുകൊണ്ടിരിക്കുന്നു.

ഹസ്ര: നരേന്ദ്രൻ പിന്നെയും കോടതിവ്യവഹാരത്തിൽപ്പെട്ടിരിക്കുന്നു.

ശ്രീരാമ: അവൻ ശക്തിയെ അംഗീകരിക്കുന്നില്ല. ദേഹമെടുത്താൽ ശക്തിയെ ആദരിക്കണം.

ഹസ്ര: 'ഞാൻ അംഗീകരിച്ചാൽ എല്ലാവരും അംഗീകരിക്കും. അതിനാൽ ഞാനെങ്ങനെ അംഗീകരിക്കും?' എന്നാണവൻ പറയുന്നത്.

digitized by www.sreyas.in

ശ്രീരാമ: അത്രയേറെ പോകുന്നത് നല്ലതല്ല. ഇപ്പോൾ ശക്തിയുടെ എലുകയിൽ അവനെത്തിയിരിക്കുന്നു. ഒരു ജഡ്ജിപോലും കേസിൽ സാക്ഷി പറയുമ്പോൾ, താഴെയിറങ്ങി സാക്ഷിക്കൂട്ടിൽ വന്നു നിൽക്കേണ്ടതായുണ്ട്. (മാസ്റ്ററോട്) നീ ഈയിടെ നരേന്ദ്രനെ കാണാറുണ്ടോ?

മാസ്റ്റർ: ഇല്ല, ഈയിടെയൊന്നും കാണുകയുണ്ടായില്ല.

ശ്രീരാമ: ഒന്നു കണ്ടുകൂടേ? എന്നിട്ടൊരു വണ്ടിയിൽ കൂട്ടിക്കൊണ്ടുവരണം. (ഹസ്രയോട്) ആട്ടെ, ഈയുള്ളവനുമായിട്ട് അവന്റെ ബന്ധം എന്താണ്?

ഹസ്ര: അങ്ങയുടെ സഹായം കിട്ടുമെന്നവൻ കരുതുന്നു.

ശ്രീരാമ: ഭവനാഥനോ? നല്ല സംസ്കാരമില്ലെങ്കിൽ ഇവിടെയിങ്ങനെ കൂടെക്കൂടെ വരുമോ? ആട്ടെ, ഹരീശനും ലാട്ടുവുമോ? അവർ വളരെ നേരം ധ്യാനിക്കുന്നു. അതെന്തിനാണ്?

ഹസ്ര: അതെ, അവരെല്ലാനേരവും ധ്യാനത്തിൽ കഴിക്കുന്നതെന്തിനാണ്? അങ്ങയെ ശുശ്രൂഷിക്കുന്നത് കാര്യം വേറെ.

ശ്രീരാമ: ശരിയായിരിക്കാം, അവർ പോയിട്ട് വേറേ ആൾക്കാർ വന്നെന്നു വരാം.

### മാസ്റ്റർക്ക് പല ഉപദേശങ്ങൾ - ശ്രീരാമകൃഷ്ണന്റെ സഹജാവസ്ഥ

ഹസ്ര മുറിയ്ക്കു പുറത്തുപോയി. ഇനിയും അന്തിയാവാൻ അമാന്തമുണ്ട്. ഗുരുദേവൻ മുറിയിലിരുന്ന് ഏകാന്തത്തിൽ മാസ്റ്ററുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഭാവാവസ്ഥയിൽ ഞാൻ പറയുന്നത് ആളുകളെ ആകർഷിക്കുന്നുണ്ടോ?

മാസ്റ്റർ: ഉണ്ട്, വളരെയുണ്ട്.

ശ്രീരാമ: ആളുകൾ എന്നെക്കുറിച്ച് എന്തു വിചാരിക്കുന്നു? ഭാവാവസ്ഥയിൽ കണ്ടാൽ വിശേഷിച്ചെന്തെങ്കിലും തോന്നാറുണ്ടോ?

മാസ്റ്റർ: ജ്ഞാനം, പ്രേമം, വൈരാഗ്യം, സർവ്വോപരി സരളതയും, ഇവയുടെ ഒരു സംയോഗം ഞങ്ങൾ കാണുന്നു. ഉള്ളിൽനിന്നും എത്രയെത്ര അദ്ധ്യാത്മനൗകകൾ പുറത്തുപോയി! എന്നിട്ടും അതിസരളം! ഈയവസ്ഥ പലർക്കും മനസ്സിലാക്കാൻ കഴിയുന്നില്ല. എന്നാൽ ചുരുക്കംപേർ ഇതുകൊണ്ടുതന്നെ ആകൃഷ്ടരായിട്ടുണ്ട്.

digitized by www.sreyas.in

ശ്രീരാമ: ഘോഷപ്പാറ വൈഷ്ണവർ ഈശ്വരനെ സരളൻ എന്നു വിളിക്കുന്നു. സ്വയം സരളനാവാതെ ഈ സരളനെ അറിയാനുമാവില്ല എന്നും അവർ പറയുന്നു. എനിക്ക് അഭിമാനമുണ്ടോ?

മാസ്റ്റർ: ഉവ്വ്, അല്പമുണ്ട്. ശരീരം നിലനിർത്താനും ഭക്തരോടൊത്ത് ഭക്തി ആസ്വദിക്കാനുംവേണ്ടി, ജനങ്ങൾക്ക് ജ്ഞാനോപദേശം ചെയ്യാൻ വേണ്ടി, അല്പം വെച്ചുകൊണ്ടിരിക്കുന്നു. അതും അമ്മയോട് അപേക്ഷിച്ചു നിലനിർത്തിയിരിക്കയാണ്.

ശ്രീരാമ: അല്ല ഞാൻ വെച്ചിരിക്കയല്ല. ഈശ്വരൻതന്നെയാണ് അതെന്നിൽ നിലനിർത്തിയിരിക്കുന്നത്. ആട്ടെ, ഭാവാവേശസമയത്ത് എന്തുണ്ടാകുന്നു?

മാസ്റ്റർ: മനസ്സ് ഷഷ്ഠഭൂമികയിൽ എത്തിയാൽ ഈശ്വരരൂപം കാണുന്നു എന്ന് അവിടുന്ന് അല്പം മുമ്പ് പറയുകയുണ്ടായല്ലോ. അതുകഴിഞ്ഞ് വർത്തമാനം പറയുമ്പോൾ മനസ്സ് പഞ്ചഭൂമികയിലേയ്ക്ക് ഇറങ്ങിവരുന്നു.

ശ്രീരാമ: ഈശ്വരൻ തന്നെ എല്ലാം ചെയ്തുവെച്ചിരിക്കുന്നു. എനിയ്ക്കൊന്നും അറിഞ്ഞുകൂടാ.

മാസ്റ്റർ: അതെ, അതുകൊണ്ടാണ് ഇത്ര ആകർഷണം!

### വിരുദ്ധാശയങ്ങളുടെ സമന്വയം

മാസ്റ്റർ: ഒരു സംഗതി ചോദിച്ചുകൊള്ളട്ടെ: ശാസ്ത്രങ്ങളിൽ രണ്ടുവിധം പറയുന്നുണ്ട്. ഒരു പുരാണത്തിൽ കൃഷ്ണനെ ചിദാത്മാവെന്നും രാധയെ ചിച്ഛക്തിയെന്നും പറയുന്നു. വേറൊരു പുരാണത്തിൽ കൃഷ്ണൻതന്നെ കാളി അതായത് ആദ്യാശക്തി എന്നും പറയുന്നു.

ശ്രീരാമ: രണ്ടാമതു പറഞ്ഞത് ദേവീപുരാണത്തിന്റെ പക്ഷമാണ്. അതിൻപ്രകാരം കാളിതന്നെയാണ് കൃഷ്ണനായിരിക്കുന്നത്. അങ്ങനെയാണെങ്കിൽത്തന്നെ എന്ത്? ഈശ്വരൻ അനന്തൻ; ഈശ്വരപഥങ്ങളും അനന്തം.

ഇതുകേട്ട് വിസ്മയസ്തബ്ധനായി മാസ്റ്റർ സ്വല്പനേരം ഇരുന്നു.

മാസ്റ്റർ: ആ! മനസ്സിലായി. അങ്ങു പറയുംപോലെ മട്ടുപ്പാവിൽ കയറുകയാണാവശ്യം. എന്തെങ്കിലും തരത്തിൽ അവിടെ കയറിക്കൂടാൻ കഴിഞ്ഞാൽ ഒക്കെ ശരിയായി; കയറുവഴിയോ മുളകൊണ്ടോ, എങ്ങനെയെങ്കിലും.

ശ്രീരാമ: നിനക്കിതു മനസ്സിലാക്കാൻ കഴിഞ്ഞതും ഈശ്വരകൃപകൊണ്ടാണ്. ഈശ്വരന്റെ കൃപകൂടാതെ സംശയം നീങ്ങുകയില്ല. വേണ്ടതിതാണ് – ഏതെങ്കിലും പ്രകാരത്തിൽ ഈശ്വരനിൽ ഭക്തി,

digitized by www.sreyas.in

അദ്ദേഹത്തോടു സ്നേഹം, സമ്പാദിക്കുക എന്നുള്ളത്. പലതും അറിഞ്ഞിട്ടെന്തു കാര്യം? ഒരു വഴിയെ പോയിപ്പോയി ഈശ്വരനിൽ സ്നേഹം ജനിച്ചാൽ, അതുണ്ടായാൽ, ഒക്കെയായി. സ്നേഹം ഉദിച്ചാൽ ഈശ്വരനെ പ്രാപിക്കാൻ കഴിയും. അതിനുശേഷം, വേണമെന്നുണ്ടെങ്കിൽ, അദ്ദേഹം തന്നെ എല്ലാം മനസ്സിലാക്കിത്തരും; സർവ്വമാർഗ്ഗങ്ങളുടെയും വിവരം പറഞ്ഞുതരും.

ഈശ്വരനിൽ സ്നേഹമുദിച്ചാൽ വേണ്ടത് ആയി. പല വിചാരങ്ങളുടെയും ആവശ്യമില്ല. മാമ്പഴം തിന്നാൻ വന്നിരിക്കുന്നു. മാമ്പഴം തിന്നുകൊൾക. എത്ര കൊമ്പ്, എത്ര ഇല ഇതിന്റെയൊക്കെ കണക്കെടുത്തിട്ട് ആവശ്യമില്ല. ഹനുമാന്റെ ഭാവം സ്വീകരിച്ചോളുക: 'എനിക്ക് ആഴ്ചയും നാളും പക്കവും ഒന്നുമറിഞ്ഞുകൂടാ. ഞാൻ രാമനെ മാത്രം നിനയ്ക്കുന്നു.'

**സംസാരത്യാഗം, ഈശ്വരലാഭം; സഞ്ചയനമോ യദൃച്ഛാലാഭമോ?**

മാസ്റ്റർ: ഇനി കർമ്മം വളരെ കുറയണം; മനസ്സ് കൂടുതൽ ഈശ്വരാഭിമുഖമാക്കണം എന്നെനിക്കിപ്പോൾ ആഗ്രഹം തോന്നുന്നു.

ശ്രീരാമ: ആഹാ! അതിനെന്തു സംശയം? എന്നാൽ ജ്ഞാനിക്ക് നിർലിപ്തനായി സംസാരത്തിൽ ജീവിക്കാനും സാധിക്കും!

മാസ്റ്റർ: ഉവ്വ്, പക്ഷേ, നിർലിപ്തനാവണമെങ്കിൽ വിശേഷശക്തി വേണം.

ശ്രീരാമ: ങ്ഹാ, അതും നേരാണ്. ഒരു പക്ഷേ നീ സംസാരം ആഗ്രഹിച്ചിരിക്കും. കൃഷ്ണൻ രാധയുടെ ഹൃദയത്തിലുണ്ടായിരുന്നു. എന്നാൽ മനുഷ്യരൂപത്തിൽ ലീലയാടണം എന്നു രാധയ്ക്കൊരാഗ്രഹം. അതിനാലാണ് വൃന്ദാവനലീലയെല്ലാം വേണ്ടിവന്നത്. ഇനിയിപ്പോൾ ഇതെല്ലാം കുറഞ്ഞുവരാനായി പ്രാർത്ഥിക്കു. പിന്നെ, മനസാ ത്യജിച്ചാലും മതി.

മാസ്റ്റർ: പക്ഷേ അത്, ബാഹ്യമായ ത്യാഗം സാധിക്കാത്തവർക്കാണല്ലൊ. ഉന്നതനിലയിലുള്ളവർക്ക് നിശ്ശേഷത്യാഗം, മാനസികവും ബാഹ്യവുമായ ത്യാഗമാണല്ലൊ വിധിച്ചിരിക്കുന്നത്.

ശ്രീരാമകൃഷ്ണൻ അല്പസമയം മിണ്ടാതിരുന്നു. എന്നിട്ടു സംഭാഷണം തുടർന്നു:

ശ്രീരാമ: വൈരാഗ്യത്തിന്റെ കാര്യം മുമ്പേ പറഞ്ഞത് എങ്ങനെയിരുന്നു?

മാസ്റ്റർ: നന്നായിരുന്നു.

ശ്രീരാമ: വൈരാഗ്യമെന്നാലെന്താണർത്ഥം, പറയൂ, കേൾക്കട്ടെ.

digitized by www.sreyas.in

മാസ്റ്റർ: വൈരാഗ്യമെന്നാൽ സംസാരത്തോടുള്ള വിരാഗംമാത്ര മല്ല, ഈശ്വരനിൽ അനുരാഗവും സംസാരത്തിൽ വിരാഗവും.

ശ്രീരാമ: അതെ, നീ പറഞ്ഞതു ശരിയാണ്. ലൗകികകാര്യങ്ങൾക്കു പണം വേണം, ശരിതന്നെ. പക്ഷേ അതിനുവേണ്ടി അത്രയൊന്നും വ്യാകുലപ്പെടരുത്. യദൃച്ഛാലാഭം, അതു നന്ന്. പണം സമ്പാദിക്കാൻ അത്രയ്ക്കൊന്നും ക്ലേശിക്കേണ്ട. ഈശ്വരനുവേണ്ടി പ്രാണനും മനസ്സും സമർപ്പിച്ചവർ, ഈശ്വരഭക്തന്മാർ, ഈശ്വരനിൽ ശരണാഗതിയടഞ്ഞ വർ, അവർ ഇതിനെക്കുറിച്ചൊന്നും അത്ര വ്യാകുലപ്പെടാറില്ല. വരു ന്നതിനനുസരിച്ചു ചെലവും ചെയ്യുന്നു. ഒരു വഴിക്കു കൂടി പണം വരുന്നു; മറ്റൊരു വഴിയ്ക്കു ചെലവുമാകുന്നു. ഇതാണ് ഗീതയിൽ പറയുന്ന യദൃച്ഛാലാഭം.

**ഹരിപദൻ, രാഖാൽ മുതൽപേരുടെ കാര്യങ്ങൾ**

ശ്രീരാമകൃഷ്ണൻ ഹരിപദനെക്കുറിച്ചു പറയുന്നു. 'ഹരിപദൻ അന്നി വിടെ വന്നിരുന്നു.'

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) ഹരിപദന് കഥാപ്രസംഗം അറിയാം. പ്രഹ്ലാദചരിത്രം, ശ്രീകൃഷ്ണജനനം ഇവയൊക്കെ ശ്രുതിമധുരമായി പാടും.

ശ്രീരാമ: നേര്? അന്നു ഞാൻ അയാളുടെ കണ്ണു നോക്കി. ഊർദ്ധ്വ ദൃഷ്ടിയായിക്കണ്ടു. 'നീ വളരെയധികം ധ്യാനിക്കുന്നുണ്ടോ?' എന്നു ഞാൻ ചോദിച്ചു. അയാൾ ഒന്നും മിണ്ടാതെ തലയും താഴ്ത്തിയി രുന്നു. 'അത്ര വേണ്ടപ്പാ!' എന്നപ്പോൾ ഞാൻ പറയുകയും ചെയ്തു.

സന്ധ്യയായി. ഗുരുദേവൻ അമ്മയുടെ തിരുനാമങ്ങൾ ജപിക്കു ന്നു, തിരുവടി നിനയ്ക്കുന്നു. തെല്ലിട കഴിഞ്ഞ് അമ്പലങ്ങളിൽ ദീപാ രാധന ആരംഭിച്ചു. ശ്രാവണമാസത്തിലെ ശുക്ലപക്ഷദ്വാദശി. ഉണ്ണി ക്കണ്ണനെ ഊഞ്ഞാലാട്ടുന്ന ദോളോത്സവത്തിന്റെ രണ്ടാം നാൾ. പനി മതി ഉദയം ചെയ്തു. ക്ഷേത്രങ്ങളും അങ്കണവും ഉദ്യാനവും ആന ന്ദമഗ്നം. വാനോർപ്പുഴ ആടി ചാഞ്ചാടുന്ന തിരുമാറിൽ എണ്ണമറ്റ തിങ്കൾക്കി ടാങ്ങൾ തത്തിക്കളിക്കുന്നു. രാത്രി എട്ടുമണിയായി. മുറിയിൽ ശ്രീരാ മകൃഷ്ണനിരിക്കുന്നു. രാഖാലും മാസ്റ്ററും മുറിയിലുണ്ട്.

ശ്രീരാമ: (മാസ്റ്ററോട്) ബാബുരാമൻ പറയുന്നു, 'സംസാരം! അയ്യോ എന്റപ്പാ!'

മാസ്റ്റർ: അയാൾക്കത് കേട്ടുകേൾവിമാത്രം. ബാബുരാമന് സംസാ രത്തെസ്സംബന്ധിച്ച് എന്തറിയാം? അയാൾ വെറുമൊരു ശിശു.

digitized by www.sreyas.in

ശ്രീരാമ: ങ്ഹാ, അതു ശരിയാണ്. നിരഞ്ജനനെക്കണ്ടോ? അതിസരളൻ!

മാസ്റ്റർ: അതെ, അയാളുടെ മുഖം കണ്ടാൽത്തന്നെ ആകർഷണം തോന്നും. കണ്ണിനെന്തൊരു പ്രഭ!

ശ്രീരാമ: കണ്ണിന്റെ പ്രഭ മാത്രമല്ല; സർവ്വാംഗം. അവനെ വിവാഹം കഴിപ്പിക്കാൻ ആലോചിച്ചു. അതുകേട്ട് അവൻ ചോദിച്ചു: 'എന്തിനാണെന്നെ മുക്കിക്കൊല്ലാൻ തുടങ്ങുന്നത്?' (ചിരിച്ചുകൊണ്ട്) ആട്ടെ ഒന്നു ചോദിക്കട്ടെ. പകലത്തെ പണിയും പാടുമൊക്കെക്കഴിഞ്ഞ് പെൺപിറന്നോരുടെ അടുത്തു വന്നൊന്നിരുന്നാൽ വലിയ ആനന്ദമാണ് എന്നാളുകൾ പറയുന്നുണ്ടല്ലൊ!

മാസ്റ്റർ: അതെ, അങ്ങനെ കരുതുന്നവർക്ക് അങ്ങനെ തോന്നും എന്നതു ശരിയാണ്. (ചിരിച്ചുകൊണ്ടു രാഖാലിനോട്) നമ്മുടെ പരീക്ഷ നടക്കുന്നു. അതിന്റെ മുഖവുരയാണിത്.

രാഖാലും മാസ്റ്ററും വിവാഹിതരാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അമ്മ പറയും, 'എന്റെ പിള്ളയ്ക്ക് ഒരു തണൽമരം നേടിക്കൊടുത്താൽ എനിക്ക് നേരേ ശ്വാസം വിടാം. വെയിലത്ത് പൊരിഞ്ഞുവരുമ്പോൾ ആ തണലിലിരുന്ന് അവൻ ആശ്വാസം കൊള്ളും.'

മാസ്റ്റർ: അതെ, പക്ഷേ, മാതാപിതാക്കന്മാർ പലതരമുണ്ട്. മുക്തി നേടിയ ഒരച്ഛൻ മക്കളെ കല്യാണം കഴിപ്പിക്കയില്ല. കഴിപ്പിക്കുന്നെങ്കിൽ അയാൾ ഒന്നാംതരം മുക്തനാണ്! (ഗുരുദേവൻ ചിരിക്കുന്നു.)

**അധരൻ ചന്ദ്രനാഥതീർത്ഥത്തെയും സീതാകുണ്ഡത്തെയും പറ്റി**

ശ്രീ അധരസേനൻ കല്ക്കത്തിയിൽ നിന്നും വന്നു, ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു; അല്പമിരുന്നിട്ട് തൊഴാൻ കാളീക്ഷേത്രത്തിലേയ്ക്കു പോയി. മാസ്റ്ററും തൊഴാൻ പോയി. അല്പം കഴിഞ്ഞ് മാസ്റ്റർ കുളിപ്പുരക്കടവിൽ വന്ന് ഗംഗാതീരത്തിൽ ഇരുന്നു. ഗംഗാജലം തൂനിലാവിൽ വെട്ടിത്തിളങ്ങുന്നു. അപ്പോഴേയ്ക്കും വേലിയേറ്റം ആരംഭിച്ചു. തീരം തകർക്കുന്ന തിരയടി കേട്ടുകൊണ്ടിരിക്കെ, മാസ്റ്റർ ഏകാന്തത്തിൽ ശ്രീരാമകൃഷ്ണന്റെ അദ്ഭുതചരിത്രത്തെക്കുറിച്ചു ചിന്തിച്ചു. അദ്ദേഹത്തിന്റെ അദ്ഭുതകരമായ സമാധ്യവസ്ഥ, വീണ്ടും വീണ്ടുമുള്ള ഭാവാവേശം, പ്രേമാനന്ദം, ഇടവിടാതെയുള്ള ഈശ്വരകഥാകഥനം, ഭക്തന്മാരോടുള്ള അകൃത്രിമസ്നേഹം, സർവ്വോപരി ബാലസഹജമായ സരളത, ഇവയെല്ലാം സ്മൃതിപഥ

digitized by www.sreyas.in

ത്തിൽക്കൂടി കടന്നുപോയി. എന്നിട്ടു സ്വയം ചോദിച്ചു. 'അദ്ദേഹം ആര്? ഭക്തന്മാർക്കുവേണ്ടി ഭഗവാൻ വിഗ്രഹം സ്വീകരിച്ചു വന്നതോ?'

അധരനും മാസ്റ്ററും ഗുരുദേവന്റെ മുറിയിൽ മടങ്ങിയെത്തി.

അധരൻ ഔദ്യോഗികകാര്യങ്ങൾക്കായി ചിറ്റഗോങ്ങിൽ പോയിരുന്നു. അദ്ദേഹം ചിറ്റഗോങ്ങിലെ തീർത്ഥസ്ഥാനങ്ങളായ ചന്ദ്രനാഥത്തെക്കുറിച്ചും സീതാകുണ്ഡത്തെക്കുറിച്ചും ഓരോന്ന് ശ്രീരാമകൃഷ്ണനെ പറഞ്ഞുകേൾപ്പിച്ചു.

അധരൻ: സീതാകുണ്ഡത്തിലെ ജലത്തിൽ തീയ്നാളം നാക്കുപോലെ തുള്ളിക്കളിച്ചുകൊണ്ടിരിക്കുന്നു.

ശ്രീരാമ: അതെങ്ങനെയാണുണ്ടാവുന്നത്?

അധരൻ: ജലത്തിൽ ഫോസ്ഫറസ്* ഉണ്ട്.

ശ്രീ രാമചാറ്റർജി മുറിയിൽ പ്രവേശിച്ചു. ഗുരുദേവൻ അദ്ദേഹത്തെക്കുറിച്ച് അധരനോടു വാഴ്ത്തിപ്പറഞ്ഞു.

ശ്രീരാമ: രാമനെത്തിപ്പോയി. ഇനി ഞങ്ങൾക്കു വലിയ വേവലാതിയില്ല. ഹരീശൻ, ലാട്ടു ഇവരെയൊക്കെ തേടിപ്പിടിച്ച് ഊട്ടിക്കോളും. ഇവരെവിടെയെങ്കിലും ഒറ്റയ്ക്കു പോയിരുന്ന് ധ്യാനിക്കയായിരിക്കും. രാമൻ അവരെയെല്ലാം അവിടുന്നൊക്കെ വിളിച്ചിളക്കി കൊണ്ടുവരും.

## അധ്യായം രണ്ട്

*1884 സെപ്റ്റംബർ 6, ശനിയാഴ്ച*

### ശ്രീരാമകൃഷ്ണദേവൻ ശ്രീ അധരന്റെ ഗൃഹത്തിൽ

#### നരേന്ദ്രാദി ഭക്തന്മാരോടൊത്തു കീർത്തനാനന്ദത്തിൽ

ശ്രീരാമകൃഷ്ണദേവൻ അധരന്റെ വീട്ടിൽ രണ്ടാംനിലയിലെ സ്വീകരണമുറിയിൽ ഭക്തന്മാരുമൊരുമിച്ച് ഇരിക്കുന്നു. നരേന്ദ്രൻ, മുക്കർജി സോദരന്മാർ, ഭവനാഥൻ, മാസ്റ്റർ ചുണിലാൽ, ഹസ്ര തുടങ്ങിയ ഭക്തന്മാർ അദ്ദേഹത്തിന്റെ സമീപം ഇരിക്കുന്നുണ്ട്. നേരം മൂന്നുമണിയോടടുത്തിരിക്കും. ഇന്ന് കൃഷ്ണപ്രതിപദതിഥി.

ഭക്തന്മാർ നമസ്കരിക്കുന്നു. മാസ്റ്റർ നമസ്കരിച്ചുകഴിഞ്ഞപ്പോൾ ഗുരുദേവൻ അധരനോടു ചോദിച്ചു: 'നിത്തായ് ഡോക്ടർ വരില്ലേ?'

നരേന്ദ്രൻ പാടാൻ പോകുന്നു; അതിനുള്ള ഏർപ്പാടുകൾ നടക്കുന്നു. തംബുരു മീട്ടിക്കൊണ്ടിരിക്കെ അതിന്റെ ഒരു കമ്പി പൊട്ടി

* Phosphorus ഭാവഹം, കാറ്റു തട്ടിയാൽ കത്തുന്നതും മെഴുകുപോലെയുള്ളതും മഞ്ഞനിറമുള്ളതുമായ ഒരു സാധനം.

digitized by www.sreyas.in

പ്പോയി. അതുകേട്ട് ഗുരുദേവൻ ചോദിച്ചു: ' എ ന്ത പ്പ ാ ചെയ്തത്!' നരേന്ദ്രൻ പിന്നെ മൃദംഗം ശ്രുതി ശരിപ്പെടുത്താൻ തുടങ്ങി. ഗുരുദേവൻ പറഞ്ഞു: 'നീ മൃദംഗം വായിക്കുന്നു; എന്റെ ചെകിട്ടത്ത് ആരോ തല്ലുംപോലെയാണെനിക്കു തോന്നുന്നത്.'

കീർത്തനത്തെക്കുറിച്ചു നരേന്ദ്രൻ പറഞ്ഞു: 'കീർത്തനത്തിൽ താളവും മേളവുമൊന്നുമില്ല; അതുകൊണ്ടാണതിനിത്ര പ്രചാരം, ആളുകളിത്ര ഇഷ്ടപ്പെടുന്നത്.'

ശ്രീരാമ: എന്താ നീ പറയണത്! കരുണരസം നിറഞ്ഞതായതുകൊണ്ടാണ് ആളുകളിഷ്ടപ്പെടുന്നത്.

നരേന്ദ്രൻ പാടി:

ദീനജനാവന, തവ നാമം മധുരസപൂരിതമഭിരാമം,
കാതിലനാരതമമിതോഘം തേൻമഴ തൂകും പുതുമേഘം
ചേതോഹരമിതൊരാനന്ദം തണലു വിരിക്കും മാകന്ദം
ദീനജനാവന, തവ നാമം മധുരസപൂരിതമഭിരാമം.

എത്ര നാളിങ്ങനെ കാത്തിരിക്കുന്നു ഞാൻ
വ്യർത്ഥമായീടുമോ ജീവിതമീശ്വരാ
ലോകങ്ങൾക്കെല്ലാമധീശനാണങ്ങുന്ന്
കേവലം ഞാനൊരു നിസ്സാരജീവിയും;
സാധുവാമെന്നുടെ ചിത്തത്തിലങ്ങയെ;
വാഴിക്കുവാനുള്ള മോഹം വൃഥാവിലോ?
കൊള്ളരുതാത്തൊരു പാഴ്ക്കുടിലെങ്കിലും
ആശയോടെൻ ചിത്തം നോക്കുന്നിതങ്ങയെ;
ഔദ്ധത്യമെന്നതു തോന്നരുതീശ്വര,
തെല്ലിട നീയിതിൽ വിശ്രമം കൊള്ളുമോ?
അല്പമെന്നാകിലും വിശ്രമം കൊള്ളുകിൽ
ധന്യമാമെന്നുടെ ജീവിതമീശ്വരാ.

ശ്രീരാമ: (ഹസ്രയോട്, ചിരിച്ചുകൊണ്ട്) അവനാദ്യം എന്നെ പാടിക്കേൾപ്പിച്ചത് ഈ പാട്ടാണ്.

നരേന്ദ്രൻ ഒന്നുരണ്ടു പാട്ടുകൂടി പാടി. അതിനുശേഷം വൈഷ്ണവചരണൻ പാടി. തങ്ങളുടെ കൃഷ്ണനെ മഥുരയിൽ രാജാവായിക്കണ്ട് സങ്കടപ്പെട്ടു ഗോപികൾ ചോദിക്കുന്നു:

ഞങ്ങളെങ്ങനെയാണു നിന്നെയറിഞ്ഞിടുന്നതു ശ്രീപതേ,
തുംഗവൈഭവമാർന്നു നീ മഥുരാധിനായകനാകവെ?
മത്തവാരണതുല്യമായ നടത്തമാർന്നൊരു മാധവ,
അത്ര വെണ്ണ കവർന്ന വൃത്തവുമൊക്കെയങ്ങു മറന്നുവോ?

digitized by www.sreyas.in

ശ്രീരാമ: 'ഹരി ഹരി ബോൽ രേ വീണേ!' അതൊന്നു പാടുകയില്ലേ?

വൈഷ്ണവചരണൻ പാടി:

അല്ലയോ വീണേ, ജഗന്നാഥനാം ഹരിയുടെ
ചൊല്ലാർന്ന നാമമെന്നും കീർത്തിച്ചീടുക ഭദ്രേ,
ശ്രീഹരി തൻ കാരുണ്യമില്ലാതെയപരമ-
തത്ത്വത്തെയറിയുവാൻ സാദ്ധ്യമായ്ത്തീർന്നീടുമോ?
തന്നാമജപംകൊണ്ടു ദുഃഖങ്ങളകന്നുപോം,
ശ്രീഹരേ, ഹരേ, ഹരേ, എന്നേവം കീർത്തിക്കൂ നീ.
ത്വത്കൃപയുണ്ടെന്നാകിൽ നിശ്ചയമായുമെനി-
യ്ക്കല്പവും ദുഃഖമിനി മേലിലുണ്ടാകയില്ല.
അല്ലയോ വീണേ, ഹരിനാമം നീയൊരു കുറി-
യെന്നാലും മടിയാതെ കീർത്തിച്ചീടുക ഭദ്രേ.
അത്തിരുനാമത്തിന്റെ അർദ്ധാംശം വിലയില്ല
നിശ്ചയമേതമൂല്യരത്നത്തിന്നുമീ ലോകേ.
കഷ്ടമേ കഷ്ടമിവൻ ഇത്ര കാലവും പാർത്താൽ
വ്യർത്ഥമായ് കളഞ്ഞെന്നു പശ്ചാത്തപിച്ചീടുന്നു.
ഇക്കരകാണാതുള്ള സംസാരവാരിധിയിൽ
നീന്തി വലയുവാനായ് സംഗതിയാകൊല്ലിനി!

**ഗുരുദേവന്റെ വീണ്ടുംവീണ്ടുമുള്ള സമാധിയും നൃത്തവും**

ഗാനം കേട്ടുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണദേവൻ ഭാവാവിഷ്ടനായി അരുളി: 'ആഹാ! ആഹാ! ഹരി ബോൽ ഹരിബോൽ!'

ഇതു പറഞ്ഞുകൊണ്ടിരിക്കെ ഗുരുദേവൻ സമാധിമഗ്നനായി. ചുറ്റും ഭക്തന്മാർ നോക്കിക്കൊണ്ടിരിക്കുന്നു. മുറിനിറയെ ആളുകളുണ്ട്.

ഗായകൻ ഈ പാട്ടുകഴിഞ്ഞ് വേറൊന്ന് പാടാൻ തുടങ്ങി: 'ഗൗരാംഗ, സുന്ദര നവനടവര, തപ്തകാഞ്ചനകായ...'

'ഹരിപ്രേമപ്പെരുവെള്ളത്തിൽ പൊങ്ങി ഞാനൊഴുകുന്നു' എന്ന് ഗായകൻ ശീല് പുതിയതായി ഉണ്ടാക്കി ചൊല്ലിയപ്പോൾ ശ്രീരാമകൃഷ്ണൻ എഴുനേറ്റുനിന്ന് നൃത്തംവെയ്ക്കാൻ തുടങ്ങി. വീണ്ടും ഇരുന്നുകൊണ്ട് ഇരുകൈയ്കളും പരത്തി സ്വയം ശീലുകൾ ചമച്ചുചൊല്ലി: 'സകൃദപി ജപ രേ ഹരിനാമം.'

ഈവിധം പാടിക്കൊണ്ടിരിക്കെ ഭാവാവിഷ്ടനായി, നതമസ്തകനായി സമാധിയിലാണ്ടു. മുമ്പിൽ ഉരുണ്ട തലയിണ. അദ്ദേഹം അതിൽ തലയും ചാരി ഇരിപ്പായി. ഗായകൻ പിന്നെയും പല പാട്ടുകളും പാടി.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു പിന്നെയും പാട്ടും പാടിക്കൊടുത്തുകൊണ്ട് നൃത്തം ചെയ്തു: 'പ്രേമത്താൽ നിങ്ങൾ മത്തരാകുവിൻ!'

ആ അപൂർവ്വനൃത്തം കണ്ടിട്ട് നരേന്ദ്രാദിഭക്തന്മാർക്ക് പിന്നെ അടങ്ങിയിരിക്കാൻ സാധിച്ചില്ല; സർവ്വരും ഗുരുദേവന്റെ ഒപ്പം നൃത്തം വെച്ചു.നൃത്തം ചെയ്തുചെയ്ത് ശ്രീരാമകൃഷ്ണൻ അപ്പാടെ സമാധിയിലമർന്നു, അന്തരാത്മാവിൽ നിമഗ്നൻ; മുഖം മൗനമുദ്രിതം. ശരീരം നിശ്ചലം. ഭക്തന്മാരപ്പോൾ അദ്ദേഹത്തെ ചുറ്റിക്കൊണ്ട് നൃത്തംവെച്ചു. അല്പം കഴിഞ്ഞ് തെല്ലൊരു ബാഹ്യബോധം വന്നു, ചൈതന്യദേവന്നുണ്ടായതുമാതിരി. ഉടൻ, സിംഹതുല്യവിക്രമത്തോടെ നൃത്തവും ആരംഭിച്ചു. അതുപൊഴുതും നാക്കിൽ വാക്കില്ല. പ്രേമോന്മത്തൻ! വീണ്ടും അല്പം വെളിവുവന്നപ്പോൾ വീണ്ടും പുതിയ ഗാനങ്ങൾ ഉതിർത്തു. ഇന്ന് അധരന്റെ അതിഥിശാല ശ്രീവാസന്റെ അങ്കണമായി മാറി. ഹരിനാമഘോഷം കേട്ട് അനേകമാളുകൾ തെരുവിൽ തിരക്കിക്കൂടി. ഭക്തന്മാരോടൊരുമിച്ച് വളരെനേരം നൃത്തം ചെയ്തശേഷം ഗുരുദേവൻ ആസനസ്ഥനായി. ഇപ്പോഴും ഭാവാവിഷ്ടൻ. ആ നിലയിൽ നരേന്ദ്രനോടു പറഞ്ഞു: "ആ പാട്ട്, 'അമ്മേ, എന്നെ നീ മത്തനാക്കണേ,' അതൊന്നു പാടൂ"

ഗുരുദേവന്റെ ആജ്ഞയനുസരിച്ചു നരേന്ദ്രൻ പാടി:

അമ്മേ, എന്നെ നീ മത്തനാക്കണേ
പ്രേമഭക്തിയെ നല്കീട്ട്
യുക്തിചിന്തയോ ജ്ഞാനമോ മമ
തെല്ലും വേണ്ടതില്ലംബികേ.

ശ്രീരാമ: ഇതുംകൂടി, 'ചിദാനന്ദസിന്ധുവിന്റെ.'

നരേന്ദ്രൻ പാടി:

ചിദാനന്ദസിന്ധുവിന്റെ മുകൾപ്പരപ്പികലിതാ
പ്രേമാനന്ദലഹരിതന്നലകൾ പൊങ്ങി.
ദിവ്യാനന്ദാതിരേകമേ, ദിവ്യാനന്ദവിലാസമേ,
മനോഹാരിണി നീയെന്നെ പറഞ്ഞീടാവൂ.
കാലദേശങ്ങളാം പെരും മറയെല്ലാം തകർന്നിതാ
മഹായോഗസമുദ്രത്തിൽ ലയിച്ചിടുന്നു;
പാവനഹരിനാമത്തെ കീർത്തിച്ചുകൊണ്ടു മനമേ
സാനന്ദം കൈകളുയർത്തി നൃത്തമാടുക.

ശ്രീരാമ: (നരേന്ദ്രനോട്) ഇതും, 'ചിദംബരത്തിൽ.' അതു വളരെ നീണ്ടതാണല്ലേ? ശരി, ഒന്നു മെല്ലെമെല്ലെ.

നരേന്ദ്രൻ പാടി:

പ്രേമസ്വരൂപമാം പൂർണ്ണചന്ദ്രോദയമായീ ചിദംബരത്തിൽ – പിന്നെ
പ്രേമാംബുധി തന്നിലാനന്ദകല്ലോലമെങ്ങുമുയരുന്നല്ലോ.

digitized by www.sreyas.in

ശ്രീരാമ: ഇനി ഇതുംകൂടി, 'സ്വർഗ്ഗീയാനന്ദമാം മദ്യം.'

നരേന്ദ്രൻ പാടി:

സ്വർഗ്ഗീയാനന്ദമാം മദ്യം കുടിച്ചു നീ
ചിത്തമേ, മത്തനായ് തീർന്നീടുക;
ഭൂമിയിൽ വീണങ്ങുരുണ്ടും കരഞ്ഞും നീ
പാടൂ ഹരിതൻ മധുരനാമം.
ആകാശമണ്ഡലമാകവേ യസ്സിംഹ-
നാദത്താൽ പൂരിതമാക്കിയാലും,
ഹസ്തങ്ങൾ രണ്ടുമുയർത്തി, ഹരിനാമം
മുക്തകണ്ഠം ചൊല്ലി നൃത്തമാടൂ.
എന്നല്ല, സർവ്വർക്കുമത്തിരുനാമത്തെ
സമ്മാനിപ്പാനായ് മറന്നീടൊല്ലേ.
ശ്രീഹരിപ്രേമമാമാനന്ദവാർധിയിൽ
രാപ്പകൽ മുങ്ങിത്തുടിച്ചിട്ടു നീ;
ഹരിനാമം കീർത്തിച്ചു കാമാദി പോക്കി നീ
ജീവിതമാനന്ദപൂർണ്ണമാക്കൂ.

ശ്രീരാമകൃഷ്ണനും ഭക്തന്മാരും അല്പം വിശ്രമിച്ചു. നരേന്ദ്രൻ മെല്ലെ ഗുരുദേവനോടു ചോദിച്ചു: 'അവിടുന്ന് ആ പാട്ടൊന്നു പാടുമോ?'

ശ്രീരാമ: എന്റെ തൊണ്ടയല്പം കാറിപ്പോയിരിക്കുന്നു.

അല്പം കഴിഞ്ഞ് അദ്ദേഹം നരേന്ദ്രനോടു ചോദിച്ചു: 'ഏത്?'

നരേന്ദ്രൻ: 'പാരിന്നാനന്ദം വളർത്തുന്ന ഗോരയെ.'

ഗുരുദേവൻ മെല്ലെ പാടി:

പാരിന്നാനന്ദം വളർത്തുന്ന ഗോരയെ
ആരീ നദിയയിലാനയിച്ചു?
വാനത്തിൽ കാർമ്മേഘജാലത്തിന്നുള്ളിലായ്
പാരാതെ ശോഭിക്കും മിന്നൽപോലെ,
ചെമ്മേയളകജാലത്താൽ സമാവൃതം
തന്മുഖം ശോഭിച്ചുകൊണ്ടീടുന്നു.

ഗുരുദേവൻ വേറൊരു പാട്ടു പാടി, ഗോപികളുടെ വിരഹത്തെക്കുറിച്ച്:

കണ്ണനില്ലാതുള്ളൊരെൻ ഗേഹമെത്രയു-
മാനന്ദഹീനമായെന്റെ തോഴി!
എൻമുടിയായിട്ടു കണ്ണനിരുന്നെങ്കിൽ
അമ്മുടി നന്നായ് മെടഞ്ഞുകെട്ടി

digitized by www.sreyas.in

നല്ല ബകുളസുമങ്ങളാലക്കൃഷ്ണ-
കേശത്തെ ഞാനൊന്നലങ്കരിക്കും.
കണ്ണൻ കറുപ്പാണെൻ കേശം കറുപ്പാണാ-
രണ്ടു വർണ്ണങ്ങളുമൊന്നായ്ച്ചേരും.
എൻ നാസതന്നിലെ മൂക്കുത്തിഞാത്തായി-
ട്ടെൻ കണ്ണൻ വന്നു വസിക്കുമെങ്കിൽ,
നാസികത്തുമ്പിലായ് ഞാന്നുകിടപ്പോനെ
സ്പർശിപ്പാൻ ചുണ്ടുകൾക്കാവുമല്ലൊ.
ഹാ, ഹന്ത! സംഭവ്യമല്ലിവയൊന്നുമേ
പാഴ്ക്കിനാവോരോന്നു കാണ്കയാം ഞാൻ.
എൻനാസാഭൂഷണമായി വർത്തിക്കുവാൻ
കണ്ണനിന്നെന്തിന്നൊരുങ്ങിടേണം?
കണ്ണനെൻ കൈകളിൽ കങ്കണജാലമായ്
വന്നുവസിച്ചെങ്കിലെന്റെ തോഴീ,
അക്കൃഷ്ണകങ്കണജാലങ്ങളെല്ലാരും
വ്യക്തമായ് കാണുവാൻ തക്കവണ്ണം,
അമ്മണി നിസ്സ്വനമെല്ലാരുമൊന്നുപോൽ
ശ്രദ്ധിച്ചു കേൾക്കുവാൻ തക്കവണ്ണം,
സാഭിമാനമിവൾ കൈകളെ വീശിക്കൊ-
ണ്ടാരാജവീഥിയിൽ സഞ്ചരിക്കും.

ഗാനം അവസാനിച്ചു. നരേന്ദ്രൻ, ഭവനാഥൻ മുതലായ ഭക്തന്മാരോട് ശ്രീരാമകൃഷ്ണൻ സംസാരിച്ചുകൊണ്ടിരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഹസ്ര നൃത്തംവെച്ചു!

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) ഉവ്വ്, അല്പസ്വല്പം.

ശ്രീരാമ: അല്പസ്വല്പമോ?

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) കുടവയറും തുള്ളിയിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അത് തന്നേ തുള്ളിയോ അതോ കൂടെ തുള്ളിയോ? (എല്ലാവരും ചിരിക്കുന്നു.)

ശശധരൻ താമസിക്കുന്ന വീടിന്റെ ഉടമസ്ഥൻ ശ്രീരാമകൃഷ്ണനെ ക്ഷണിക്കാൻ ആലോചിച്ചിരുന്നു.

നരേന്ദ്രൻ: വീട്ടുകാരൻ ഊട്ടുമോ?

ശ്രീരാമ: അയാളുടെ സ്വഭാവം നന്നല്ലെന്നു കേൾക്കുന്നു, ഒരു വിടൻ.

നരേന്ദ്രൻ: അതുകൊണ്ടാണവിടുന്ന്, അന്ന്, ശശധരനുമായി ആദ്യം കണ്ട ദിവസം, അയാൾ തൊട്ട ലോട്ടയിൽനിന്നും വെള്ളം കുടി

digitized by www.sreyas.in

ക്കാതിരുന്നത്. അയാളുടെ സ്വഭാവം നന്നല്ലെന്ന് അവിടുന്ന് എങ്ങനെ അറിഞ്ഞു?

**സിഹോറിൽ ഹസ്രയുടെയും വൈഷ്ണവന്റെയും കൂടെ**

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഹസ്രയ്ക്കറിയാം വേറൊരു സംഭവം. ആ നാട്ടിൽ, സിഹോറിൽ, ഹൃദയന്റെ വീട്ടിൽവെച്ചു നടന്നത്.

ഹസ്ര: അയാളൊരു വൈഷ്ണവനാണ്. എന്നോടൊപ്പം അങ്ങയെ കാണാൻ വന്നു. അയാൾ വന്നങ്ങിരുന്നതും, അവിടുന്ന് അയാളുടെ നേരെ പൃഷ്ഠം തിരിഞ്ഞിരുന്നു.

ശ്രീരാമ: അയാൾ അതിനീചനാണെന്ന് പിന്നീടു കേൾക്കുകയുണ്ടായി. (നരേന്ദ്രനോട്) ഇതൊക്കെ എന്റെ മാനസഭ്രാന്തികളാണെന്ന് മുമ്പൊക്കെ നീ പറയാറുണ്ടല്ലൊ.

നരേന്ദ്രൻ: ഇതൊക്കെ ആരറിഞ്ഞു! ഇപ്പോൾ പലതും കണ്ടുകഴിഞ്ഞു. ഒക്കെ ഒക്കുന്നുണ്ട്!

ശ്രീരാമകൃഷ്ണന് ഭാവാവസ്ഥയിൽ ഉലകത്തിന്റെ ഉള്ളും പുറവും സകലവും കാണാൻ കഴിയും; അങ്ങനെ കണ്ടത് ശരിയായി വരുന്നത് പലതവണ താൻ കണ്ടിട്ടുണ്ട് എന്ന് നരേന്ദ്രൻ പറഞ്ഞു.

**ശ്രീരാമകൃഷ്ണദേവനും ഭക്തന്മാരുടെ ജാതിചിന്തയും**

ശ്രീരാമകൃഷ്ണന്നും ഭക്തന്മാർക്കുംവേണ്ടി അധരൻ വിഭവസമൃദ്ധമായ സദ്യ തയ്യാറാക്കിയിട്ടുണ്ട്. അദ്ദേഹമിപ്പോൾ എല്ലാവരേയും ഉണ്ണാൻ ക്ഷണിക്കുന്നു. മുക്കർജിസോദരന്മാരായ മഹേന്ദ്രനോടും പ്രിയനാഥനോടും ശ്രീരാമകൃഷ്ണൻ ചോദിച്ചു: 'എന്താ നിങ്ങൾ ഉണ്ണാൻ പോകുന്നില്ലേ?' അവർ വിനയത്തോടെ പറഞ്ഞു: 'വരട്ടെ പിന്നെ ആയിക്കോളാം.'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇവർ എല്ലാക്കൂട്ടവും ചെയ്യുന്നു. ഇതിൽമാത്രം സങ്കോചമോ? ഒരു സ്ത്രീയുടെ ശ്വശുരന്റെ പേര് ഹരി; ഭർത്താവിന്റെ ജ്യേഷ്ഠന്റെ പേര് കൃഷ്ണൻ എന്നും. ഇനി ഹരിനാമം ജപിക്കണ്ടേ? പക്ഷേ 'ഹരേ കൃഷ്ണ' എന്നു പറയുന്നതു ശരിയല്ല. അതുകൊണ്ട് അവളുടെ ജപം ഇങ്ങനെയായിരുന്നു:

പരേ പൃഷ്ഠ പരേ പൃഷ്ഠ പൃഷ്ഠ പൃഷ്ഠ പരേ പരേ!
പരേ രാമ പരേ രാമ രാമ രാമ പരേ പരേ!

അധരൻ ജാതിയിൽ ഒരു സവർണ്ണവണിക്കായിരുന്നു. തന്മൂലം ബ്രാഹ്മണഭക്തന്മാരിൽ ചിലരെല്ലാം ആദ്യമൊക്കെ ആഹാരത്തിന് അയാളുടെ വീട്ടിൽനിന്നും അങ്ങുമിങ്ങും പോയിരുന്നു. കുറച്ചു ദിവസം

digitized by www.sreyas.in

കഴിഞ്ഞപ്പോൾ, ശ്രീരാമകൃഷ്ണദേവൻതന്നെ അവിടെ ആഹാരം കഴിക്കുന്നു എന്നു കണ്ടപ്പോൾ അവരുടെ കണ്ണു തെളിഞ്ഞു.

രാത്രി മണി ഒമ്പതോളമായി. നരേന്ദ്രൻ, ഭവനാഥൻ മുതലായ ഭക്തന്മാരോടൊത്ത് ഗുരുദേവൻ ആനന്ദമായി ആഹാരം കഴിച്ചു. അതുകഴിഞ്ഞ് ഇരുപ്പുമുറിയിൽ വന്നു വിശ്രമിച്ചു. ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങാനുള്ള ഒരുക്കങ്ങളെല്ലാം ചെയ്തു. നാളെ ഞായറാഴ്ച ശ്രീരാമകൃഷ്ണന്റെ സന്തോഷത്തിനായി മുക്കർജിസോദരന്മാർ ദക്ഷിണേശ്വരത്തുവെച്ച് ഒരു കീർത്തനം നടത്താൻ ഏർപ്പാടു ചെയ്തിരിക്കുന്നു. ശ്യാമദാസഭാഗവതർ കീർത്തനം പാടും. ശ്യാമദാസന്റെ അടുത്തുനിന്നും രാമൻ സ്വഗൃഹത്തിൽവെച്ച് കീർത്തനം പഠിക്കുന്നു. നാളെ ദക്ഷിണേശ്വരത്തു ചെല്ലാൻ ഗുരുദേവൻ നരേന്ദ്രനോടു പറഞ്ഞു.

ശ്രീരാമ: (നരേന്ദ്രനോട്) നാളെ വരുമല്ലോ, ഇല്ലേ?

നരേന്ദ്രൻ: ആട്ടെ, നോക്കട്ടെ.

ശ്രീരാമ: അവിടെത്തന്നെയാവാം കുളിയും ഊണും. (മാസ്റ്ററെ ചൂണ്ടിക്കൊണ്ട്) അവനും അവിടെ ഊണു കഴിച്ചേയ്ക്കും. (മാസ്റ്ററോട്) നിന്റെ സുഖക്കേടൊക്കെ മാറിയില്ലേ? ഇപ്പോൾ പഥ്യമൊന്നുമില്ലല്ലോ?

മാസ്റ്റർ: ഇല്ല, ഞാനും വരാം.

നിത്യഗോപാലൻ വൃന്ദാവനത്തിലാണ്. ചുണിലാൽ വൃന്ദാവനത്തിൽനിന്നും മടങ്ങിയെത്തിയിട്ട് കുറച്ചുനാളേ ആയുള്ളൂ. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തോട് നിത്യഗോപാലനെക്കുറിച്ച് അന്വേഷിച്ചു. ഗുരുദേവൻ ദക്ഷിണേശ്വരത്തേയ്ക്കു പുറപ്പെടാറായി. മാസ്റ്റർ അദ്ദേഹത്തിന്റെ ശ്രീപാദപദ്മങ്ങൾ സ്വശിരസ്സുകൊണ്ടു സ്പർശിച്ചു പ്രണമിച്ചു. ഗുരുദേവൻ സ്നേഹപുരസ്സരം അരുളി: 'എന്നാൽ നാളെ വരൂ, (നരേന്ദ്രാദികളോട്, സസ്നേഹം) നരേന്ദ്ര, ഭവനാഥ, നാളെ വരിൻ.'

നരേന്ദ്രൻ, ഭവനാഥൻ മുതലായ ഭക്തന്മാർ സാഷ്ടാംഗം നമസ്കരിച്ചു. ശ്രീരാമകൃഷ്ണന്റെ അപൂർവ്വമായ കീർത്തനാനന്ദവും കീർത്തനത്തിനിടയ്ക്ക് ഭക്തന്മാരോടുകൂടിയുള്ള അപൂർവ്വനൃത്തവും സ്മരിച്ചുകൊണ്ട് സകലരും നിജ നിജ ഗൃഹങ്ങളിലേയ്ക്കുപോയി.

ഇന്ന് ഭാദ്രമാസത്തിലെ കൃഷ്ണപ്രതിപദം. ഇരവ് പൂനിലാവിൽക്കൂടി പുഞ്ചിരി പൊഴിക്കുന്നു. ഭവനാഥൻ, ഹസ്ര മുതലായ ഭക്തന്മാരോടൊരുമിച്ച് ശ്രീരാമകൃഷ്ണദേവൻ വണ്ടിയിൽ ദക്ഷിണേശ്വരത്തേയ്ക്കു പോകുന്നു.

digitized by www.sreyas.in

# ഇരുപത്തിയഞ്ചാം ഭാഗം

# ദക്ഷിണേശ്വരത്ത്

## അധ്യായം ഒന്ന്

*1884 സെപ്റ്റംബർ 7, ഞായറാഴ്ച*

### ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത്

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ അതേ മുറിയിൽ ചെറിയ കട്ടിലിൽ സ്വസ്ഥാനത്ത് ഭക്തന്മാരോടൊരുമിച്ച് ഇരുന്നരുളുന്നു. നേരം പതിനൊന്നുമണിയായിരിക്കും; അദ്ദേഹം ഇനിയും ഊണുകഴിച്ചിട്ടില്ല. ഇന്നലെ ഗുരുദേവൻ ശ്രീ അധരന്റെ ഗൃഹത്തിൽ ഭക്തന്മാരോടൊത്ത് വന്നിരുന്നു. ഹരിനാമസങ്കീർത്തനമഹോത്സവം നടത്തി സകലരേയും ധന്യരാക്കിത്തീർത്തു. ഇന്നിവിടെ ശ്യാമദാസന്റെ കീർത്തനം ഉണ്ടാവും. ഗുരുദേവന്റെ കീർത്താനന്ദം ദർശിക്കുവാൻ അനേകം ഭക്തന്മാർ വന്നുചേർന്നിട്ടുണ്ട്. ബാബുരാമൻ, മാസ്റ്റർ, ശ്രീരാമപുരത്തെ ബ്രാഹ്മണൻ, മനോമോഹനൻ, ഭവനാഥൻ, കിശോരി എന്നിവർ ആദ്യമെത്തി. ചുണിലാൽ, ഹരിപദൻ മുതലായവർ പിന്നീടു വന്നു. മുക്കർജിസോദരന്മാർ, രാമൻ, സുരേന്ദ്രൻ, താരകൻ, അധരൻ, നിരഞ്ജനൻ ഇവരും ക്രമേണ വന്നുചേർന്നു. ലാട്ടുവും ഹരീശനും ഹസ്രയും ഈയിടെ ദക്ഷിണേശ്വരത്തുതന്നെയാണു താമസം. ശ്രീ രാമലാലൻ ദേവിയുടെ പൂജയും നടത്തുന്നു; ശ്രീരാമകൃഷ്ണന്റെ കാര്യങ്ങൾ അന്വേഷിക്കുകയും ചെയ്യുന്നു. ശ്രീ രാമചക്രവർത്തി വിഷ്ണുക്ഷേത്രത്തിൽ പൂജ നടത്തുന്നു. അദ്ദേഹവും ഇടയ്ക്കിടെ വന്നു ശ്രീരാമകൃഷ്ണന്റെ കാര്യങ്ങൾ അന്വേഷിക്കുന്നുണ്ട്. ലാട്ടുവും ഹരീശനും ശ്രീരാമകൃഷ്ണന്റെ ശുശ്രൂഷകൾ ചെയ്യുന്നു. ഇന്ന് ഭാദ്രമാസത്തിലെ കൃഷ്ണദ്വിതീയാതിഥി. മാസ്റ്റർ വന്ന് നമസ്കരിച്ചപ്പോൾ ഗുരുദേവൻ ചോദിച്ചു: 'എവിടെ, നരേന്ദ്രൻ വന്നിട്ടില്ലേ?'

നരേന്ദ്രന് അന്ന് വരാനൊത്തില്ല. മാസ്റ്റർ ആ വിവരം അറിയിച്ചു. ശ്രീരാമപുരത്തെ ബ്രാഹ്മണൻ രാമപ്രസാദന്റെ കീർത്തനപ്പുസ്തകം കൊണ്ടുവന്നിട്ടുണ്ട്: അതിൽനിന്നും ചില കീർത്തനങ്ങൾ അദ്ദേഹം ഗുരുദേവനെ വായിച്ചുകേൾപ്പിക്കുന്നു.

digitized by www.sreyas.in

ശ്രീരാമ: ങ്ഹ്, വായിക്കൂ.

ബ്രാഹ്മണൻ: ഗാനം – തുണിയണിയുകമ്മേ, തുണിയണിയുകമ്മേ, തുണിയണിയൂ.

ശ്രീരാമ: അതൊക്കെ നിർത്തു. അതെല്ലാം പ്രാകൃതവും വികൃതവും. ഭക്തിയുണ്ടാക്കുന്നതെന്തെങ്കിലും വായിക്കൂ.

ബ്രാഹ്മണൻ:

കാളിയെവ്വിധമെന്നതറിയുന്നോ-
രായിട്ടാരുണ്ടു ഭൂതലവാസികൾ?
ദർശനങ്ങൾക്കുമാവതില്ലേതുമേ
തത്സ്വരൂപം ശരിക്കു കാട്ടീടുവാൻ.

ശ്രീരാമ: (മാസ്റ്ററോട്) ഇന്നലെ അധരസേനന്റെ വീട്ടിൽവെച്ച് ഭാവാവസ്ഥയിൽ ഒരുവശം ചെരിഞ്ഞ് ഏറെനേരം കിടന്നതുകൊണ്ട് കാലിൽ വേദന പിടിച്ചു. അതുകൊണ്ട് ഇനി എവിടെയെങ്കിലും പോകുമ്പോൾ ബാബുരാമനെയും കൂടെക്കൊണ്ടുപോകും. അവന് അനുകമ്പയുണ്ട്.

ഇതുംപറഞ്ഞ് ഗുരുദേവൻ പാടാൻ തുടങ്ങി:

എൻരഹസ്യമെങ്ങനെ ഞാൻ ചൊല്ലും നിന്നോടെൻ തോഴീ?
ചൊല്ലിക്കൂടതാരോടുമെന്നാജ്ഞയെങ്ങനെ പാലിയ്ക്കും?
സന്താപഭാരം വഹിക്കാനുറ്റവരാരുമെനിയ്ക്കില്ല,
ആകയാലെന്നുറ്റ തോഴീ മൃതപ്രായയായി ഞാൻ;
ആ മിഴികൾ പാർക്കുന്നേരം പ്രാണനാഥനെക്കാണ്മൂ
ദിവ്യമാമപ്രേമാംബുധൗ മഗ്നരായ് മറ്റില്ലാരും.

ശ്രീരാമ: ബൗളന്മാരുടെയാണ് ഇത്തരം പാട്ട്. വേറൊന്നുണ്ട്.

അല്ലേ യതിവര്യ, തെല്ലിട നിന്നാലും
കൈയിൽ ഭിക്ഷാപാത്രമേന്തിക്കൊണ്ട്;
തേജസ്സെഴുന്നൊരു നിന്മുഖം ഞാനൊന്നു
കണ്ടിടാൻ നീയൊന്നു നിന്നിടേണം.

ശ്രീരാമ: ശാക്തമതത്തിൽ സിദ്ധനെ കൗൾ എന്നു വിളിക്കുന്നു. വേദാന്തമതത്തിൽ പരമഹംസനെന്നും, ബൗൾവൈഷ്ണവന്മാർ സായി എന്നും പറയുന്നു. സായിയേക്കാൾ മേലേ ആരുമില്ല എന്നവർ പറയുന്നു. ബൗൾ സിദ്ധനായാൽ സായി ആയിത്തീരുന്നു. അപ്പോൾ അയാൾ എല്ലാം അഭേദമായി കാണുന്നു. ധരിക്കുന്ന മാലയുടെ പകുതി പശുവിന്റെ എല്ലുകൊണ്ടുണ്ടാക്കിയത്; മറ്റേ പകുതി

digitized by www.sreyas.in

തുളസികൊണ്ടും. ഹിന്ദുവിന്റെ നീരും മുസ്സൽമാന്റെ *പീരും സായിക്കൊരുപോലെ.

## ആലേഖ് - വായുവിന്റെ കാര്യം - പടി

ശ്രീരാമ: സായികൾ പരമസത്യത്തെ 'ആലേഖ്' എന്നു പറയുന്നു. വേദാന്തത്തിൽ അതിനെ ബ്രഹ്മമെന്നും. ജീവന്മാർ ആലേഖിൽനിന്നു വരുന്നു, ആലേഖിലേയ്ക്കു പോകുന്നു എന്നാണവർ പറയുന്നത്; അതായത് ജീവാത്മാവ് അവ്യക്തത്തിൽനിന്നു വരുന്നു, അതിൽത്തന്നെ ലയിക്കുന്നു. ബൗളന്മാർ ചോദിക്കും, വായുവിന്റെ വർത്തമാനം അറിയാമോ, എന്ന്. കുലകുണ്ഡലിനി ഉണരുമ്പോൾ ഇഡാ, പിങ്ഗളാ, സുഷുമ്നാ ഇവയ്ക്കുള്ളിൽക്കൂടി ഉദ്യമിക്കുന്ന മഹാവായുവിന്റെ കാര്യം അറിയാമോ, എന്നാണ് ചോദ്യത്തിന്റെ അർത്ഥം. 'ഏതു പടിയിലാണ് പാർപ്പ്?' എന്നു പിന്നെ ചോദിക്കും. ആറു പടികളുണ്ട്, യോഗികളുടെ ഷട്ചക്രം. അഞ്ചാംപടിയിലാണിപ്പോൾ എന്നു പറഞ്ഞാൽ മനസ്സ് വിശുദ്ധചക്രത്തിൽ എത്തി എന്നർത്ഥം. (മാസ്റ്ററോട്) അപ്പോൾ നിരാകാരദർശനം ഉണ്ടാകുന്നു. ഇത്തരത്തിലൊരു പാട്ടുണ്ട്.

ഇതുമരുളി ഗുരുദേവൻ അല്പമൊരു ഈണത്തിൽ ചൊല്ലി:

അഷ്ടദളം തന്നിൽ സൂക്ഷ്മമായിട്ടൊരാകാശം വർത്തിച്ചീടുന്നു,
ഗൂഢമാമതിൻ ദർശനത്തിനാൽ പോയ്മറയും ജഗത്തെല്ലാം.

## പൂർവ്വകഥ - ബൗളനും ഘോഷപ്പാറയിലെ കർത്താഭജസംഘക്കാരനും

ശ്രീരാമ: ഒരിക്കലൊരു ബൗൾ ഇവിടെ വന്നിരുന്നു. 'നിന്റെ നീരൊക്കെ വറ്റിച്ചുകഴിഞ്ഞോ? പാത്രം അടുപ്പത്തുനിന്ന് വാങ്ങിയോ?' എന്നു ഞാൻ ചോദിച്ചു. കരിമ്പിൻനീര് എത്ര വറ്റിയ്ക്കുന്നുവോ അത്രയ്ക്കുമത് ശുദ്ധമായിത്തീരുന്നു. ആദ്യം കരിമ്പിൻനീര്, പിന്നെ പാനി, പിന്നെ ശർക്കര, പഞ്ചസാര, കല്ക്കണ്ടം എന്നിങ്ങനെ. അനുക്രമം കൂടുതൽ കൂടുതൽ ശുദ്ധമായ്‌വരുന്നു. പാത്രം താഴത്തിറക്കുന്നതെപ്പോഴാണ്, എന്നു വെച്ചാൽ സാധന അവസാനിക്കുന്നതെപ്പോൾ? ഇന്ദ്രിയജയം ഉണ്ടാകുമ്പോൾ. അട്ടയുടെ മേൽ ചുണ്ണാമ്പൊഴിച്ചാൽ അത് തനിയേ വിട്ടുപോകുംപോലെ, ഇന്ദ്രിയങ്ങൾ ശിഥിലങ്ങളായ്‌വരുന്നു. രമിക്കാതെ രമണിയുടെ കൂടെ വാഴുന്നു.

അവരധികവും വാമാചാരം വഴിയ്ക്കാണ് പോക്ക്. പഞ്ചതത്ത്വങ്ങൾ സ്വീകരിച്ച് സാധന ചെയ്യുന്നു. പൃഥിവീതത്ത്വം, ജലതത്ത്വം, അഗ്നിതത്ത്വം, വായുതത്ത്വം, ആകാശതത്ത്വം, മലം, മൂത്രം, രജസ്സ്,

* പീർ = മുസ്ലീംസിദ്ധൻ.

digitized by www.sreyas.in

ബീജം ഈവക തത്ത്വങ്ങൾ. ഈ സാധനകളൊക്കെ വളരെ വൃത്തി കെട്ട സാധനകളാണ്; പിൻവാതിലിൽക്കൂടി വീട്ടിനുള്ളിൽ കടക്കും പോലെ.

ഞാനൊരുദിവസം വരാന്തയിലിരുന്ന് ഊണു കഴിക്കുമ്പോൾ ഘോഷപ്പാറ സമ്പ്രദായത്തിൽപ്പെട്ട ഒരാളെത്തി. അയാളെന്നോടു ചോദിച്ചു: 'അങ്ങ് ഉണ്ണുന്നോ, അതോ ആരെയെങ്കിലും ഊട്ടുന്നോ?' അയാളുടെ ചോദ്യത്തിന്റെ അർത്ഥം, സിദ്ധനായവൻ ഉള്ളിൽ ഭഗവാൻ വാഴുന്നതായി കാണുന്നു എന്നാണ്. ബൗളന്മാരിൽ സിദ്ധന്മാരായവർ അന്യസമ്പ്രദായക്കാരെ 'ജീവന്മാർ' എന്നു വിളിക്കുന്നു. ഇതരജാതിക്കാർ കൂട്ടത്തിലുണ്ടെങ്കിൽ അവർ മിണ്ടുകയില്ല. 'ഇവിടെ ജീവൻ ഉണ്ട്' എന്നു പറയും അവർ.

**പൂർവ്വകഥ - ഹൃദയന്റെകൂടെ സരസ്വതിക്കല്ലത്തിയുടെ വീട്ടിൽ**

ശ്രീരാമ: ആ നാട്ടിൽ ഈ സമ്പ്രദായത്തിൽപ്പെട്ട ഒരാളെ ഞാൻ കണ്ടിട്ടുണ്ട്, സരസ്വതിക്കല്ലത്തി എന്നൊരു സ്ത്രീയെ. ഈ സമ്പ്രദായത്തിൽപ്പെട്ടവർ തങ്ങളിൽ തൊട്ടുതിന്നും; മറ്റു സമ്പ്രദായക്കാരുമായി തൊട്ടുതിന്നുകയില്ല. മല്ലികജാതിക്കാർ സരസ്വതിയുടെ വീട്ടിൽ പോയി ഊണു കഴിക്കും; എന്നാലും ഹൃദയന്റെ വീട്ടിൽ ഉണ്ണുകയില്ല. അവർ 'ജീവന്മാർ' എന്നു പറയും! (ചിരി.)

ഞാനൊരു ദിവസം ഹൃദയന്റെകൂടെ അവരുടെ വീട്ടിലേയ്ക്കു നടക്കാൻ പോയി. നല്ല തുളസിത്തോട്ടം ഉണ്ടാക്കിയിരിക്കുന്നു. കടുകടുത്ത പൊരി തന്നു; ഞാൻ രണ്ടെണ്ണം കൊറിച്ചു. ഹൃദയൻ കുറെയേറെ തിന്നുകളഞ്ഞു. എന്നിട്ട് സുഖക്കേടും പിടിച്ചു.

ബൗളന്മാർ സിദ്ധാവസ്ഥയ്ക്ക് സഹജാവസ്ഥ എന്നു പറയുന്നു. ഒരു കൂട്ടരുണ്ട്, അവരെപ്പോഴും 'സഹജം സഹജം' എന്ന് ചിലച്ചുകൊണ്ടിരിക്കും. സഹജാവസ്ഥയ്ക്ക് അവർ രണ്ടു ലക്ഷണങ്ങൾ പറയുന്നു. ഒന്നാമത്, മെയ്യിൽ കൃഷ്ണഗന്ധം ഉണ്ടായിരിക്കില്ല. രണ്ടാമത്തേത് വണ്ട് തണ്ടാരിൽ ഇരിക്കും, പക്ഷേ തേൻ നുകരുകയില്ല. 'കൃഷ്ണഗന്ധം ഇല്ല,' എന്ന് വെച്ചാൽ, ഈശ്വരപരമായ ഭാവങ്ങളൊക്കെ അകത്തായിരിക്കും, പുറമേ യാതൊരു അടയാളവും കാണുകയില്ല; നാവിൽ ഹരിനാമംകൂടി ഉണ്ടായിരിക്കയില്ല. പിന്നത്തേതിന്റെ അർത്ഥം കാമിനിയിൽ ആസക്തിയില്ല, ജിതേന്ദ്രിയൻ എന്നാകുന്നു. ബൗളന്മാർ ദേവപൂജ, പ്രതിമാപൂജ, ഇവയൊന്നും ഇഷ്ടപ്പെടുന്നില്ല. അവർക്ക് ജീവനുള്ള മനുഷ്യനെ വേണം. അതുകൊണ്ടാണ് അവരിൽ ഒരു കൂട്ടരെ 'കർത്താഭജ' എന്നു വിളിക്കുന്നത്. അവർ കർത്താവിനെ, ഗുരുവിനെ, ഈശ്വരബുദ്ധ്യാ ഭജിക്കുന്നു, പൂജിക്കുന്നു.

digitized by www.sreyas.in

# അധ്യായം രണ്ട്

## ശ്രീരാമകൃഷ്ണനും സർവ്വധർമ്മസമന്വയവും

ശ്രീരാമ: എന്തെല്ലാം തരം മതം ഉണ്ടെന്നു കണ്ടോ? ഓരോ മതവും ഓരോ പാത. എണ്ണമറ്റ മതങ്ങൾ, എണ്ണമറ്റ പാതകളും!

ഭവനാഥൻ: ഞങ്ങളിപ്പോൾ എന്തുവേണം?

ശ്രീരാമ: ഒന്നിനെ മുറുകെപ്പിടിക്കണം. മട്ടുപ്പാവിൽ കയറുന്നത് കല്പടി വഴിയാകാം, കോണിയിൽക്കൂടിയാവാം, കയറേണി വഴിക്കാകാം, ഒരു കഷണം കയറിൽ പിടിച്ചാകാം, ഒരു മുളകൊണ്ടുമാകാം. പക്ഷേ, കുറച്ചിട ഒന്നിൽ, പിന്നെ ഏതാനും അടി വേറൊന്നിൽ, അങ്ങനെയായാൽ പറ്റില്ല. ഒന്ന് നന്നായി മുറുക്കിപ്പിടിക്കണം. ഈശ്വരനെ പ്രാപിക്കണമെന്നുണ്ടെങ്കിൽ ഒരു മാർഗ്ഗം സർവ്വാത്മനാ പിന്തുടരണം. ബാക്കി മതങ്ങളൊക്കെ ഓരോ വഴികളാണെന്ന് അറിഞ്ഞുകൊള്ളണം. എന്റെ വഴി ശരി, ബാക്കിയൊക്കെ തെറ്റ്, എന്ന വിചാരം പാടില്ല. വിദ്വേഷഭാവം അരുത്.

ആട്ടെ, ഏതാണെന്റെ മാർഗ്ഗം? കേശവസേനൻ പറയാറുണ്ട്, 'അവിടുന്നു ഞങ്ങളുടെ മതത്തിൽപ്പെട്ട ആൾതന്നെ. നിരാകാരത്തിലേയ്ക്ക് അടുക്കുന്നു.' ശശധരൻ പറയുന്നു, ഞാൻ അവരുടെ ആളാണെന്ന്. വിജയഗോസ്വാമിയും പറയുന്നു, ഞാൻ അവരുടെ മതത്തിൽപ്പെട്ട ആളാകുന്നു എന്ന്.

'ഞാൻ സകലമാർഗ്ഗങ്ങളിൽക്കൂടിയും ഭഗവാന്റെ സമീപം എത്തിയിരിക്കുന്നു. അതുകൊണ്ട് സകലമാർഗ്ഗങ്ങളുടെയും വർത്തമാനം അറിയാം. മറ്റു മതങ്ങളിലെ ജനങ്ങൾ എന്റെ അടുക്കൽ വന്നു സംതൃപ്തിയടയും.' എന്നല്ലേ ശ്രീരാമകൃഷ്ണൻ അരുളിച്ചെയ്തതിന്റെ അർത്ഥം?

ഗുരുദേവൻ മാസ്റ്ററും വേറേ ഒന്നുരണ്ടു ഭക്തന്മാരും ഒരുമിച്ച് പഞ്ചവടിയുടെ നേരേ പോയി. മുഖം കഴുകാൻ പോകയാണ്. മണി പന്ത്രണ്ട്. ഇപ്പോൾ വേലിയേറ്റത്തിന്റെ വൻതിര വരും. ഇതുകേട്ട് ഗുരുദേവൻ പഞ്ചവടിയുടെ വഴിയിൽ അല്പനേരം കാത്തുനിന്നു.

### ഭാവവും മഹാഭാവവും - ഗംഗയിലേ വേലിയേറ്റവും ഇറക്കവും

ശ്രീരാമ: (ഭക്തന്മാരോട്) വേലിയേറ്റവും വേലിയിറക്കവും എന്തൊരാശ്ചര്യം! പക്ഷേ ഒന്നു നോക്കൂ, കടലിനടുത്ത് പുഴയ്ക്കുള്ളിൽ തിര മേലോട്ടും കീഴോട്ടും കളിക്കുന്നു. കടലിൽനിന്നും വളരെ

digitized by www.sreyas.in

അകന്നാൽ പുഴ ഒരു വഴിക്കു മാത്രം ഒഴുകുന്നു! എന്താണിതിനർത്ഥം? ഇത് അദ്ധ്യാത്മജീവിതത്തിൽ ആരോപിച്ചുനോക്കിൻ. ഈശ്വരന്റെ വളരെ അടുത്തെത്തിയവരാരോ, അവർക്കുള്ളിലാണ് ഭക്തി, ഭാവം, ഇവയൊക്കെയുണ്ടാകുന്നത്.വേറേ ഒന്നുരണ്ടുപേരുടെ ഉള്ളിൽ, ഈശ്വരകോടികളുടെ ഉള്ളിൽ, മഹാഭാവം, പ്രേമം, എന്നിവയുംകൂടി ഉണ്ടാകും.

(മാസ്റ്ററോട്) ആട്ടെ, എങ്ങനെയാണ് വേലിയേറ്റവും വേലിയിറക്കവും ഉണ്ടാകുന്നത്?

മാസ്റ്റർ: ഇംഗ്ലീഷ്ജ്യോതിശാസ്ത്രത്തിൽ പറയുന്നത്, സൂര്യന്റേയും ചന്ദ്രന്റേയും ആകർഷണംകൊണ്ടാണീവിധം സംഭവിക്കുന്നതെന്നാണ്.

ഇതും പറഞ്ഞ് മാസ്റ്റർ മണ്ണിൽ ഭൂമി, സൂര്യൻ, ചന്ദ്രൻ എന്നിവയുടെ ഗതി വരച്ചുകാണിച്ചു. ഗുരുദേവൻ സ്വല്പനേരം നോക്കിയിട്ട് പറഞ്ഞു: 'മതി, അതു കണ്ടിട്ട് എന്റെ തല ചുളുചുളെ കുത്തുന്നു.'

വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ വൻതിര വരുന്നു എന്ന നിലവിളി കേൾക്കായി. നോക്കിക്കൊണ്ടിരിക്കെ തിരയുടെ ഇരമ്പൽ കേട്ടുതുടങ്ങി. തിര വന്ന് അമ്പലവളപ്പിന്റെ കരയ്ക്കടിച്ചിട്ട് വടക്കോട്ടു പാഞ്ഞു. ശ്രീരാമകൃഷ്ണൻ ഉറ്റുനോക്കിക്കൊണ്ടിരുന്നു. അകലെയൊരു വഞ്ചി കണ്ട് കുട്ടികളെപ്പോലെ വിളിച്ചു പറഞ്ഞു: 'നോക്കു, നോക്കു, ആ വഞ്ചിക്കെന്തു വരുമോ ആവോ?'

ശ്രീരാമകൃഷ്ണനും മാസ്റ്ററും വർത്തമാനവും പറഞ്ഞുകൊണ്ട് പഞ്ചവടീമൂലത്തിൽ ഇരിപ്പായി. കൈയിലൊരു കുടയുണ്ട്; അത് ആൽത്തറയിൽ വെച്ചു. നാരായണനെക്കുറിച്ചായിരുന്നു വർത്തമാനം. നാരായണൻ പള്ളിക്കൂടത്തിൽ പഠിക്കുന്നു. ശ്രീരാമകൃഷ്ണൻ നാരായണനെ സാക്ഷാൽ നാരായണനായിട്ടു കാണുന്നു; അതുകൊണ്ട് അയാളെ വലിയ ഇഷ്ടമാണ്.

**മാസ്റ്റർക്ക് ഉപദേശം - ധനത്തിന്റെ സദുപയോഗം**

ശ്രീരാമ: നാരായണന്റെ സ്വഭാവം കണ്ടോ? എല്ലാവരോടും പെരുമാറാനറിയാം, കുട്ടികളോടും വയസ്സന്മാരോടുമൊക്കെ. ഒരു വിശേഷശക്തി ഇല്ലെന്നുവരികിൽ ഇതു സാധിക്കയില്ല. എന്നു തന്നെയല്ല, എല്ലാവർക്കും അവനെ ഇഷ്ടവുമാണ്. ആട്ടെ, അവൻ വാസ്തവത്തിൽ നിഷ്കളങ്കനോ?

മാസ്റ്റർ: അതെ, വളരെ സരളനായിട്ടാണെനിക്കു തോന്നുന്നത്.

ശ്രീരാമ: നിന്റെ അടുക്കൽ വരാറുണ്ടെന്നു കേട്ടല്ലോ!

digitized by www.sreyas.in

മാസ്റ്റർ: ഉവ്വ്, ഒന്നുരണ്ടു തവണ വന്നിരുന്നു.

ശ്രീരാമ: നീയവനൊരു രൂപ കൊടുക്കുമോ? അതോ ഞാൻ *കാളിയോടു പറയണോ?

മാസ്റ്റർ: ആവാം, ഞാൻ കൊടുത്തോളാം.

ശ്രീരാമ: അതുകൊള്ളാം. ഈശ്വരനിൽ ഭക്തിയുള്ളവർക്ക് കൊടുക്കുന്നത് നന്ന്. പണത്തിന്റെ സദുപയോഗമാണത്. ഒക്കെ വീട്ടുകാർക്കു കൊടുത്തിട്ട് എന്തു കാര്യം?

കിശോരിക്ക് പിള്ളേരും പ്രാരബ്ധവുമായി. ശമ്പളം കുറച്ചേ ഉള്ളൂ. ചെലവിന് തികയുകയില്ല. ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു: 'കിശോരിക്ക് ഒരു ജോലി മേടിച്ചുകൊടുക്കാം എന്ന് നാരായണൻ പറഞ്ഞിരുന്നു. നാരായണനെ അതൊന്ന് ഓർമ്മിപ്പിച്ചാൽ വേണ്ടില്ല.'

മാസ്റ്റർ പഞ്ചവടിയിൽ നിൽക്കുന്നു. ഗുരുദേവൻ അല്പം കഴിഞ്ഞ് മൂളിമരച്ചുവട്ടിൽനിന്നും മടങ്ങിയെത്തി. അദ്ദേഹം മാസ്റ്ററോടരുളി: 'പുറത്തൊരു പായ് വിരിക്കാൻ ആരോടെങ്കിലുമൊന്നു പറയൂ. ഞാനല്പം കഴിഞ്ഞുവരാം. കുറച്ചൊന്നു കിടക്കണം.'

ശ്രീരാമകൃഷ്ണൻ മുറിയിൽ മടങ്ങിയെത്തി; കുട കാണാഞ്ഞു പറഞ്ഞു: 'നിങ്ങളാരും കുട കൊണ്ടുപോരാൻ ഓർമ്മിച്ചില്ല. (എല്ലാവരും ചിരിക്കുന്നു.) പരിഭ്രമബ്ഭട്ടേരി കൺമുമ്പിലിരിക്കുന്ന സാധനംകൂടി കാണുകയില്ല. ഒരാൾ പുകക്കുഴലിൽ തീയ് പിടിപ്പിക്കാൻ വേറൊരാളുടെ വീട്ടിൽ ചെന്നു, കൈയ്യിലൊരു കത്തിച്ച റാന്തലും പിടിച്ചുകൊണ്ട്! വേറൊരാൾ തോർത്തു തേടി നടന്നു; ഒടുവിൽ തോളത്തു കണ്ടുകിട്ടി!'

**മധ്യാഹ്നഭക്ഷണവും ബാബുരാമൻ തുടങ്ങിയ ഭക്തന്മാരും**

ശ്രീരാമകൃഷ്ണന് കാളീദേവിയുടെ നിവേദ്യച്ചോറു കൊണ്ടുവന്നു. ഗുരുദേവൻ ഊണു കഴിക്കും. മണി ഒന്നായി. ആഹാരം കഴിഞ്ഞ് അല്പം വിശ്രമിക്കും. ഭക്തന്മാർ അപ്പോഴും മുറിയിൽ ഇരിപ്പുണ്ട്. കാര്യം പറഞ്ഞു മനസ്സിലാക്കിയപ്പോൾ അവർ പുറത്തു വന്നിരുന്നു. ഹരീശൻ, നിരഞ്ജനൻ, ഹരിപദൻ എന്നിവർ അടുക്കളയിൽ പോയി ഊണു കഴിക്കും. ഗുരുദേവൻ ഹരീശനോടു പറഞ്ഞു: 'മാമ്പഴത്തിര നിങ്ങൾക്കുവേണ്ടി കൊണ്ടുപൊയ്ക്കോളിൻ.'

ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിക്കുന്നു. ബാബുരാമനോടു പറഞ്ഞു: 'ബാബുരാമ, ഇവിടെ അടുത്തു വരൂ.' ബാബുരാമൻ പറഞ്ഞു:

* ഒരു ഭക്തൻ

digitized by www.sreyas.in

'ഞാൻ വെറ്റില തെറുക്കുകയാണ്.' 'വെറ്റിലതെറുക്കൽ മാറ്റിവെയ്ക്കുക.' എന്നരുളി ഗുരുദേവൻ.

ഗുരുദേവൻ വിശ്രമിക്കുന്നു. പഞ്ചവടിയിലും ഇലഞ്ഞിമൂലത്തിലും ചില ഭക്തന്മാർ ഇരിക്കുന്നു: മുക്കർജിമാർ, ചുണിലാൽ, ഹരിപദൻ, ഭവനാഥൻ, താരകൻ എന്നിവർ. താരകൻ വൃന്ദാവനത്തിൽനിന്നും ഈയിടെ മടങ്ങിവന്നതേയുള്ളൂ. ഭക്തന്മാർ അദ്ദേഹത്തിന്റെ അടുക്കൽനിന്നും വൃന്ദാവനത്തിലെ വാർത്തകൾ കേട്ടുകൊണ്ടിരിക്കുന്നു. താരകൻ നിത്യഗോപാലനോടൊരുമിച്ച് ഇത്രയും നാൾ വൃന്ദാവനത്തിലായിരുന്നു.

# അധ്യായം മൂന്ന്

## സങ്കീർത്തനാനന്ദത്തിൽ ഭക്തന്മാരോടൊത്ത് നൃത്തം

ശ്രീരാമകൃഷ്ണൻ അല്പം വിശ്രമിച്ചുകഴിഞ്ഞു. ശ്യാമദാസനും സംഘവും കൃഷ്ണവിരഹകീർത്തനം പാടുന്നു.

ഗോപികൾക്കന്നു മരുഭൂവായ്ത്തോന്നി പ-
ണ്ടാനന്ദം നൽകിയോരാത്തടാകം;
ചാതകം മേഘത്തെയുറ്റുനോക്കിക്കൊണ്ടു
ദാഹിച്ചു പാവം മൃതിയടഞ്ഞു!

രാധയുടെ ഈ വിരഹദശാവർണ്ണനം കേട്ട് ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. അദ്ദേഹം ചെറുകട്ടിലിൽ സ്വസ്ഥാനത്തിരിക്കുന്നു. ബാബുരാമൻ, നിരഞ്ജനൻ, രാമൻ, മനോമോഹനൻ, മാസ്റ്റർ, സുരേന്ദ്രൻ, ഭവനാഥൻ മുതലായ ഭക്തന്മാർ തറയിൽ ഇരിപ്പുണ്ട്. പാട്ടിനു വേണ്ടത്ര കൊഴുപ്പു പിടിക്കുന്നില്ല. കോന്നഗരത്തിലെ നബായ് ചൈതന്യനോട് കീർത്തനം പാടാൻ ശ്രീരാമകൃഷ്ണൻ ആവശ്യപ്പെട്ടു. മനോമോഹനന്റെ പിതൃവ്യനാണ് നബായ്. പെൻഷൻ പറ്റിക്കൊണ്ട് കോന്നഗരത്തിൽ ഗംഗാതീരത്ത് സാധനഭജനകളിൽ ഏർപ്പെട്ടിരിക്കുന്നു. ശ്രീരാമകൃഷ്ണനെ ഇടയ്ക്കിടെ വന്നു ദർശിക്കാറുണ്ട്.

നബായ് ഉറക്കെ സങ്കീർത്തനം ആരംഭിച്ചു. ഗുരുദേവൻ സ്വസ്ഥാനത്തുനിന്നും എഴുന്നേറ്റ് നൃത്തംവെയ്ക്കാൻ തുടങ്ങി. അതോടെ നബായിയും ഭക്തന്മാരും അദ്ദേഹത്തെ ചുറ്റിക്കൊണ്ട് നൃത്തംവെച്ചു. കീർത്തനം ആവേശഭരിതമായി. മഹിമാചരണൻകൂടി ഗുരുദേവന്റെ ഒപ്പം നൃത്തംചെയ്തു.

digitized by www.sreyas.in

കീർത്തനത്തിനുശേഷം ഗുരുദേവൻ സ്വസ്ഥാനത്തിരുന്നു. ഹരി നാമത്തിനുശേഷം ആനന്ദമയിയായ അമ്മയുടെ നാമം കീർത്തിക്കാൻ തുടങ്ങി. ഗുരുദേവൻ ഭാവമത്തനായി, ഊർദ്ധ്വദൃഷ്ടിയായി പാടുന്നു:

എന്നുമാനന്ദസ്വരൂപിണിയാകുമെ-
ന്നമ്മേ, യിദ്ദീനനാമിമ്മകനിൽ,
ആനന്ദമല്പമായുള്ളതുപോലും നീ
ആകവേ പിൻവലിച്ചീടരുതേ.
ത്വൽപാദപദ്മങ്ങൾ രണ്ടുമൊഴിഞ്ഞൊന്നു-
മിപ്പുത്രനമ്മേയറിയുന്നീലാ;
നിഷ്ഠുരനാകുന്ന മൃത്യുവിൻ ദൃഷ്ടികൾ
കഷ്ടമിവനിൽ പതിഞ്ഞിടുന്നു.
ഇപ്പോളവനോടു ചൊല്ലേണ്ടതെന്തെന്നു
വ്യക്തമായ് ചൊല്ലിത്തരേണമമ്മേ.

അദ്ദേഹം പിന്നെയും പാടി:

മാനസമേതൊന്നു ധ്യാനിക്കുമാമട്ടു
രൂപമെടുക്കുന്നു പ്രേമഭാവം,
പ്രേമഭാവത്തെയനുസരിച്ചേവനും
കാമലാഭങ്ങളും വന്നു ചേരും.
വിശ്വാസമൊന്നാണു സർവ്വത്തിനും മൂല-
വേരായി വർത്തിച്ചിടുന്ന വസ്തു.
ദേവിതൻ പാദാരവിന്ദത്തിൽ നിന്നൂറും
ദിവ്യാമൃതത്തിൻ സരസ്സിലെന്നും
എൻചിത്തമാകെ മുഴുകി രമിക്കുകിൽ
യജ്ഞദാനാദികളപ്രധാനം.
നിത്യാനുഷ്ഠാനങ്ങൾ മുട്ടാതെ ചെയ്കിലും
പ്രത്യേകം മറ്റെന്തു നേടാനുള്ളൂ?
അമ്മേ, യുലകമവിടുത്തെക്കൈവശം
ചെമ്മേ, വെറുമൊരു ഭ്രാന്താലയം!
നിൻഗുണമാകവേ വർണ്ണിപ്പാനിന്നെനി-
യ്ക്കെങ്ങനെ സാദ്ധ്യമായ് വന്നുകൂടും?
ആനയെ നീക്കിനിറുത്തിയിതാ വെറും
കാൽനടയായമ്മ സഞ്ചരിപ്പൂ.
സ്വേച്ഛാവിഹാരിണിയാകുമെന്നംബികേ,
രത്നങ്ങൾ മുത്തുകളെന്നിവയെ

digitized by www.sreyas.in

തീരെ ത്യജിച്ചു കഴുത്തിൽ തലയോട്ടിൻ-
മാലയെയല്ലോ ധരിക്കുന്നു നീ.
സംസാരമാകും മഹാരണ്യം തന്നിൽനി-
ന്നെന്നെയവിടുന്നു രക്ഷിച്ചാലും.

കാളീയെന്നോതിക്കൊണ്ടന്ത്യനാൾ പ്രാണനെ
കൈയ്‌വെടിഞ്ഞീടുവാനാവുമെങ്കിൽ
ഗംഗാ, ഗയാ, കാഞ്ചീ, കാശീ, പ്രഭാസെന്നീ
തീർത്ഥസ്ഥലങ്ങളിൽ പോകേണമോ?

നിന്നിൽത്തന്നെ വസിക്കുക മനമേ,
ചെന്നു കരേററുതപരഗൃഹത്തിൽ;
പരഗൃഹസീമനി തേടുവതെല്ലാം
നിജഗൃഹസീമനിയുണ്ടെന്നറിക.
തേടുവതിന്നിഹ തയ്യാറായാൽ
തേടുവതെല്ലാമിവിടെ ലഭിക്കും.

ശ്യാമളാമാതൃപദാംബുജലോലുപം
മാമകചിത്തമാം മത്തഭൃംഗം
അമ്മാതൃത്യപദനീലോല്പലങ്ങളിൽ
ചെമ്മേ നിലീനമായ്ത്തീർന്നുതാവൂ.

ചിത്തമേ, പൂജിക്കൂ ശ്യാമമാതാവിനെ-
യത്യാദരം നിൻ ഹൃദയപദ്മേ;
നമ്മളിരുവരും മാത്രമവിടത്തിൽ
അമ്മയെ ദർശിച്ചുകൊണ്ടാൽപ്പോരും.
മറ്റുള്ളോരാരാനും വന്നു പ്രവേശിക്കാൻ
ചെറ്റുമനുവദിച്ചീടരുതേ.

ഈ പാട്ടും പാടിക്കൊണ്ട് ശ്രീരാമകൃഷ്ണൻ എഴുന്നേറ്റുനിന്നു. ഭക്തികൊണ്ടുന്മത്തൻ. 'ആദരണീയയാം ശ്യാമയാമമ്മയെ നെഞ്ചകം തന്നിൽ നീ കാത്തുകൊൾക.' എന്ന് ഭക്തന്മാരോട് വീണ്ടും വീണ്ടും ഉപദേശിച്ചു. ശ്രീരാമകൃഷ്ണനിപ്പോൾ എന്തോ ലഹരികൊണ്ടു മത്ത നായിരിക്കുന്നു. നൃത്തം ചെയ്തുകൊണ്ടു വീണ്ടും പാടി:

കാളീമാതാ കറമ്പിയാണെന്നാലും
തിണ്ണമങ്ങവൾ ദിഗ്വാസസ്സാണേലും
എൻചിത്തപദ്മമുത്ഫുല്ലമാക്കുവോൾ
അമ്മതന്നെയതിനില്ല സംശയം.

digitized by www.sreyas.in

പാട്ടു പാടിക്കൊണ്ടിരിക്കെ ഗുരുദേവൻ വല്ലാതെ കറങ്ങിക്കൊണ്ടിരുന്നതു കണ്ട് അദ്ദേഹത്തെ പിടിക്കാൻ നിരഞ്ജനൻ ചെന്നു. ഗുരുദേവൻ മെല്ലെയരുളി: 'പോ ശുംഭാ, തൊടരുതെന്നെ!' തൊടാൻ സമ്മതിച്ചില്ല. ഗുരുദേവൻ നൃത്തംവെയ്ക്കുന്നതു കണ്ട് ഭക്തന്മാർ എഴുന്നേറ്റു. ഗുരുദേവൻ മാസ്റ്ററുടെ കൈയ് പിടിച്ചുകൊണ്ടു പറഞ്ഞു: 'വാ ശപ്പാ, തുള്ള്.'

ഗുരുദേവൻ സ്വസ്ഥാനത്ത് ഇരുന്നു. ഭാവലഹരികൊണ്ടു മത്തൻ. ആവേശം തെല്ലൊന്നു ശാന്തമായപ്പോൾ ചൊല്ലീ, 'ഓം ഓം ഓം ഓം ഓം ഓം ഓം കാളീ!' പിന്നെയും പറഞ്ഞു: 'എനിക്കൊന്നു പുക വലിക്കണം.' ഭക്തന്മാർ പലരും ചുറ്റും നിൽക്കുന്നു. മഹിമാചരണൻ ഗുരുദേവനെ വീശുന്നു.

ശ്രീരാമ: (മഹിമനോട്) നിങ്ങൾ ഇരിക്കൂ. നിങ്ങൾ വേദത്തിൽ നിന്നെന്തെങ്കിലും ചൊല്ലിക്കേൾപ്പിക്കൂ.

'ജയ യജ്വമാന' ഇത്യാദി മഹിമാചരണൻ ചൊല്ലി. അനന്തരം അദ്ദേഹം മഹാനിർവ്വാണതന്ത്രത്തിൽനിന്നും സ്തോത്രം ചൊല്ലി.

ഓം നമസ്തേ സതേ തേ ജഗത്കാരണായ
നമസ്തേ ചിതേ സർവ്വലോകാശ്രയായ;
നമോഽദ്വൈതതത്ത്വായ മുക്തിപ്രദായ
നമോ ബ്രഹ്മണേ വ്യാപിനേ ശാശ്വതായ

ത്വമേകം ശരണ്യം ത്വമേകം വരേണ്യം
ത്വമേകം ജഗത്പാലകം സ്വപ്രകാശം;
ത്വമേകം ജഗദ്കർത്തൃ പാതൃ പ്രവർത്തൃ
ത്വമേകം പരം നിശ്ചലം നിർവ്വികല്പം.

ഭയാനാം ഭയം ഭീഷണം ഭീഷണാനാം
ഗതിഃ പ്രാണിനാം പാവനം പാവനാനാം;
മഹോച്ചൈഃ പദാനാം നിയന്തൃ ത്വമേകം
പരേഷാം പരം രക്ഷണം രക്ഷണാനാം

വയം ത്വാം ഭജാമോ വയം ത്വാം സ്മരാമോ
വയം ത്വാം ജഗത്സാക്ഷിരൂപം നമാമഃ;
സദേകം നിധാനം നിരാലംബമീശം
ഭവാംഭോധിപോതം ശരണ്യം വ്രജാമഃ.

(ലോകഹേതുവും ലോകാധാരവും സച്ചിത്സ്വരൂപനുമായ അവിടേയ്ക്കു നമസ്കാരം. മുക്തിപ്രദനും സർവ്വവ്യാപിയും ശാശ്വതനും ഏകനും ബ്രഹ്മരൂപനുമായ അവിടേയ്ക്കു നമസ്കാരം. ശരണ്യനും പൂജനീയനും അവിടുന്നു മാത്രം. ലോകപാലനം ചെയ്തരുളുന്ന

digitized by www.sreyas.in

ചൈതന്യം അവിടുന്നാകുന്നു. ഈ ലോകം തീർത്തുകാത്തു നടത്തിപ്പോരുന്നത് അങ്ങുതന്നെ. സർവ്വോത്കൃഷ്ടവും നിശ്ചലവും നിർവ്വികല്പവുമാകുന്നു അങ്ങ്. ഭയങ്കരന്മാർക്ക് ഭീകരനും ഭീഷകന്മാർക്ക് സന്ത്രാസകനുമാണവിടുന്ന്. ജീവികൾക്കാശ്രയവും തീർത്ഥങ്ങളെ പവിത്രമാക്കുന്നവനും ഉച്ചസ്ഥാനീയരുടെ നിയാമകനും അങ്ങാകുന്നു. വമ്പരിൽ മുമ്പനും രക്ഷകന്മാരുടെ രക്ഷകനും ആണവിടുന്ന്. ഞങ്ങളങ്ങയെ ഭജിക്കുന്നു, സ്മരിക്കുന്നു. ലോകസാക്ഷിയായ അങ്ങയെ ഞങ്ങൾ നമിക്കുന്നു. സർവ്വാധാരനും നിരാധാരനും സർവ്വേശ്വരനും ഭവാബ്ധിപോതവുമായ അങ്ങയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു.)

ശ്രീരാമകൃഷ്ണൻ ബദ്ധാഞ്ജലിയായി സ്തോത്രം കേട്ടുകൊണ്ടിരുന്നു. ചൊല്ലിത്തീർന്നപ്പോൾ ഭക്തിപൂർവ്വം നമസ്കാരം ചെയ്തു. ഭക്തന്മാരും നമസ്കരിച്ചു.

അധരൻ കല്ക്കത്തയിൽനിന്നു വന്ന് ഗുരുദേവനെ നമസ്കരിച്ചു.

ശ്രീരാമ: (മാസ്റ്ററോട്) ഇന്ന് അത്യാനന്ദമായി! മഹിമചക്രവർത്തിയും ഈ വഴിക്കു വരുന്നു. ഹരിനാമത്തിൽ ആനന്ദമെത്രയെന്നു കണ്ടില്ലേ?

മാസ്റ്റർ: ഉവ്വ്. കണ്ടു.

മഹിമാചരണൻ ജ്ഞാനചർച്ച ചെയ്യുന്ന ആൾ. അദ്ദേഹവും ഇന്ന് ഹരിനാമം കീർത്തനം ചെയ്തു. കീർത്തനസമയത്ത് നൃത്തം വെച്ചു. അതുകൊണ്ട് ഗുരുദേവനു വലിയ സന്തോഷമായി.

അന്തിയാവാറായി. ഭക്തന്മാർ പലരും ക്രമേണ ഗുരുദേവനെ വണങ്ങി വിടവാങ്ങി.

# അധ്യായം നാല്

## പ്രവൃത്തിയോ നിവൃത്തിയോ?

സന്ധ്യയായി. ഒരു വേലക്കാരൻ വന്ന് തെക്കുവശത്തെ നീണ്ട വരാന്തയിലും പടിഞ്ഞാറുവശത്തെ വർത്തുളവരാന്തയിലും ഓരോ വിളക്കു കൊളുത്തി വെച്ചു. ശ്രീരാമകൃഷ്ണന്റെ മുറിയിലും വിളക്കുകൊളുത്തി, ധൂപവും പുകച്ചു. തെല്ലിട കഴിഞ്ഞ് തിങ്കളുദിച്ചു. അമ്പലമുറ്റം, ആരാമപഥം, ഗംഗാതീരം, പഞ്ചവടി, തരുശീർഷങ്ങൾ എല്ലാം പൂനിലാവിൽ പുഞ്ചിരി പൊഴിക്കുന്നു.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ സ്വസ്ഥാനത്തിരുന്ന്, ഭാവാവിഷ്ടനായി അമ്മയുടെ തിരുനാമങ്ങൾ ഉച്ചരിക്കുന്നു. തിരുവടികൾ നിനയ്ക്കുന്നു. അധരൻ തറയിൽ ഇരിക്കുന്നു. മുറിയിൽ മാസ്റ്ററും നിരഞ്ജനനും ഉണ്ട്. ഗുരുദേവൻ അധരനുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: എന്ത്! നീയിപ്പോഴേ വന്നുള്ളൂ? എത്ര കീർത്തനവും നൃത്തവും നടന്നു! രാമന്റെ പാട്ടാശാൻ ശ്യാമദാസന്റെ കീർത്തനം ഉണ്ടായി. എന്നാൽ എനിക്കതെത്ര പിടിച്ചില്ല; നൃത്തം ചെയ്യാൻ തോന്നിയില്ല. പിന്നീട് ആ മനുഷ്യന്റെ കഥ കേട്ടു. ഗോപീദാസനു പകരം വന്നയാൾ പറഞ്ഞു, അങ്ങയുടെ തലയിൽ എത്ര മുടിയുണ്ടോ അത്രയും വെപ്പാട്ടിമാരുണ്ട് എന്ന്. (എല്ലാവരും ചിരിക്കുന്നു.) നിനക്ക് ഉദ്യോഗം കിട്ടിയല്ലേ?

അധരൻ ഒരു ഡപ്യൂട്ടി മജിസ്ട്രേട്ടാണ് മാസം മുന്നൂറു രൂപാ ശമ്പളം കിട്ടുന്നു. കല്ക്കത്താ മുനിസിപ്പാലിറ്റിയിലെ ഉപാദ്ധ്യക്ഷപദത്തിന് അപേക്ഷ കൊടുത്തിരുന്നു. ആ ഉദ്യോഗത്തിന് ആയിരം രൂപയാണ് ശമ്പളം. ആ ജോലിയ്ക്കുവേണ്ടി അധരൻ കല്ക്കത്തയിലെ പലേ വലിയ ആളുകളേയും ചെന്നു കാണുകയുണ്ടായി.

**നിവൃത്തിയാണ് നല്ലത്. ഹീനബുദ്ധികളെ സേവിക്കരുത്**

ശ്രീരാമ: (മാസ്റ്ററോടും നിരഞ്ജനനോടും) ഹസ്ര എന്നോടു പറഞ്ഞു, 'അധരന് ആ ജോലി കിട്ടണമെന്ന് അങ്ങ് അമ്മയോടൊന്നു പറയണം.' അധരനും ആവശ്യപ്പെട്ടിരുന്നു. ഞാനമ്മയോട് കുറച്ചൊന്നു പറഞ്ഞു: 'അമ്മേ, അവൻ അവിടുത്തെ അടുക്കൽ വന്നുപൊയ്ക്കൊണ്ടിരിക്കുന്നല്ലൊ. അവിടേയ്ക്കു സമ്മതമെങ്കിൽ, അവനതു കിട്ടിയാൽ വേണ്ടില്ല.' എന്നാൽ ഞാൻ അതോടൊപ്പം ഇതും പറഞ്ഞു: 'അമ്മേ, അവനെന്തൊരു ഹീനബുദ്ധി! ജ്ഞാനവും ഭക്തിയും ആഗ്രഹിക്കാതെ അവിടുത്തെ അടുക്കൽ ഇതൊക്കെ ആവശ്യപ്പെടുന്നു!'

(അധരനോട്) നീയെന്തിനാണ് ആ അല്പന്മാരുടെ അടുക്കൽ ഇത്രയൊക്കെ തുള്ളാൻ പോയത്? നീയെത്ര കണ്ടു; കേട്ടു! രാമായണം ഏഴുകാണ്ഡങ്ങളും വായിച്ചിട്ട്, സീത ആരുടെ ഭാര്യയെന്നു ചോദിക്കുകയോ? ആ മല്ലികൻ ഒരു പന്നൻ. എനിയ്ക്ക് മാഹേശത്തു പോകാൻ വഞ്ചി ഏർപ്പാടു ചെയ്യാമെന്നേറ്റു. എന്നിട്ടു വീട്ടിലെത്തിയിട്ട് ഹൃദയനോടു ചോദിച്ചു: 'ഹൃദു, വണ്ടി കൊണ്ടുവന്നോ?'

അധരൻ: ലോകത്തിൽ ജീവിക്കാൻ പോയാൽ ഇങ്ങനെയൊക്കെ ചെയ്യാതെ നടക്കില്ല. അവിടുന്ന്, അതൊന്നുമരുത് എന്നൊട്ടു വിലക്കിയിട്ടുമില്ല.

digitized by www.sreyas.in

ശ്രീരാമ: നിവൃത്തിതന്നെ നല്ലത്, പ്രവൃത്തി നന്നല്ല. എനിക്കീ അവസ്ഥ വന്നതിനുശേഷം ഒരിക്കൽ എന്നെ ശമ്പളത്തിന് ഒപ്പിടാൻ വിളിച്ചു. ഖജാൻജിയുടെ അടുക്കൽ എല്ലാവരും ചെയ്യുംപോലെ ചെയ്യാൻ. ഞാൻ പറഞ്ഞു: 'അതെനിക്കാവില്ല. ഞാനൊട്ടാവശ്യപ്പെട്ടുമില്ല. നിങ്ങളുടെ ഇഷ്ടംപോലെ വേറെ ആർക്കെങ്കിലും കൊടുത്തോളൂ.' ഞാൻ ഈശ്വരന്റെ ദാസൻ. പിന്നെ വേറെ ആരുടെയെങ്കിലും ദാസനാവുകയോ? എന്റെ ഊണിനു നേരം വൈകുന്നു എന്നു കണ്ട് മല്ലിക്കൻ അരിവെയ്ക്കാൻ ഒരു ബ്രാഹ്മണനെ ഏർപ്പാടു ചെയ്തുതന്നു. ഒരു മാസം ഒരു രൂപയും തന്നു. എനിക്കപ്പോൾ ലജ്ജയായി. ആളയച്ചാൽ ഓടിയെത്തണം. ഞാൻ സ്വമേധയാ പോകുന്നത് ഒന്നുവേറെ. അല്പന്മാരുടെ സേവ, സംസാരത്തിൽ ഇതും വേറെയും എന്തെല്ലാം വേണം?

### പ്രേമോന്മാദത്തിനുശേഷം ശ്രീരാമകൃഷ്ണന്റെ പ്രാർത്ഥന

ശ്രീരാമ: ഈ അവസ്ഥ വന്നശേഷം, ആളുകളുടെ മട്ടുംമാതിരിയും കണ്ട് ഞാൻ അമ്മയോടു പറഞ്ഞു: 'അമ്മേ, ഇപ്പഴേ എന്റെ മനസ്സ് തിരിച്ചു വിടൂ! എന്നെ പണക്കാരന്റെ സ്തുതിപാഠകനാക്കല്ലേ.'

### കാമാർപുക്കൂരിൽവെച്ച് ഈശ്വരഘോഷാലിനെ കണ്ട കഥ

ശ്രീരാമ: (അധരനോട്) ഇപ്പോൾ ചെയ്യുന്ന പണിതന്നെ ചെയ്യുക. അമ്പതോ നൂറോ രൂപ ശമ്പളത്തിനുവേണ്ടിപ്പോലും ആളുകൾ ആർത്തി കാട്ടുന്നു! നിനക്ക് മുന്നൂറു രൂപാ കിട്ടുന്നുണ്ട്! നീ ഒരു ഡെപ്യൂട്ടി മജിസ്ട്രേട്ട്, അവിടെ നാട്ടിൽ ഞാനൊരു ഡെപ്യൂട്ടിയെ കണ്ടിട്ടുണ്ട്; ഈശ്വരഘോഷാൽ എന്നാണ് പേര്. തലയിലൊരു തലപ്പാവുണ്ട്. അയാളെ കണ്ടാൽ ആളുകളുടെ എല്ലുംകൂടി കിടുകിടുക്കും. കുട്ടിക്കാലത്താണ് ഞാൻ കണ്ടത്. ഡെപ്യൂട്ടി എന്താ ചില്ലറക്കാരനാ?

ആരുടെ വേല ചെയ്യുന്നുവോ, അയാളെത്തന്നെ സേവിക്കുക. ഒരാളുടെ കീഴിൽ വേല ചെയ്താൽത്തന്നെ മനസ്സു മലിനമാകും: അപ്പോൾ പിന്നെ അഞ്ചു പേരുടെ കീഴിലോ!

### ഉദ്യോഗനിന്ദനം. നരേന്ദ്രൻ ഹെഡ്മാസ്റ്റർ

ശ്രീരാമ: ഒരു സ്ത്രീ ഒരു മുസ്സൽമാനുമായി ലോഹ്യമായി, അയാളെ സല്ലപിക്കാൻ മുറിയിലേയ്ക്കു ക്ഷണിച്ചു. മുസ്സൽമാൻ ഒരു നല്ല മനുഷ്യനായിരുന്നു. അയാൾ പറഞ്ഞു: 'എനിക്കൊന്നു മൂത്രമൊഴിക്കണം. എന്റെ മൊന്തയെടുക്കാൻ പോകട്ടെ.' സ്ത്രീ പറഞ്ഞു: 'അതിവിടെത്തന്നെയാവാം, ഞാൻ മൊന്ത ഇപ്പോൾ തരാം.' അയാളപ്പോൾ

digitized by www.sreyas.in

പറഞ്ഞു: 'അതുപറ്റില്ല. ഞാൻ ഏതു മൊന്തയുടെ മുമ്പിൽ നാണം നീക്കിയോ ആമൊന്തകൊണ്ടുതന്നെ കാര്യം നടത്തണം. ഇനി പുതിയൊരു മൊന്തയുടെ മുമ്പിൽ നാണം മാറ്റാൻ പറ്റില്ല.' ഇതും പറഞ്ഞ് അയാൾ നടകൊണ്ടു. അപ്പോൾ പെണ്ണിന്റെ കണ്ണു തുറന്നു. മൊന്തയെന്നാൽ, അവളെ സംബന്ധിച്ചിടത്തോളം ജാരൻ എന്നാണർത്ഥം എന്നവൾക്കു മനസ്സിലായി.

അച്ഛന്റെ മരണശേഷം നരേന്ദ്രൻ വലിയ കഷ്ടപ്പാടിൽ പെട്ടു. അമ്മപെങ്ങന്മാരെ കാത്തുപുലർത്താൻ അദ്ദേഹം ഉദ്യോഗം അന്വേഷിച്ചു നടന്നു. വിദ്യാസാഗരന്റെ ബൗബസ്സാറിലുള്ള സ്കൂളിൽ കുറച്ചു ദിവസം ഹെഡ്മാസ്റ്റർജോലി നോക്കി.

അധരൻ: ആട്ടെ, നരേന്ദ്രൻ ഉദ്യോഗം നോക്കുമോ?

ശ്രീരാമ: ഉവ്വ്, അവൻ നോക്കും. അമ്മയേയും സഹോദരങ്ങളേയും നോക്കണം.

അധരൻ: ശരി, നരേന്ദ്രന് അമ്പതോ നൂറോ രൂപകൊണ്ട് കുടുംബം പുലർത്താം. നരേന്ദ്രൻ നൂറു രൂപയ്ക്ക് ശ്രമിച്ചുനോക്കുമോ?

ശ്രീരാമ: ലൗകികമനുഷ്യർ ധനത്തെ മാനിക്കുന്നു. ധനം പോലെ വേറൊരു വസ്തുവില്ല എന്നവർ കരുതുന്നു. ശംഭു പറയുകയുണ്ടായി: 'എന്റെ സമസ്തസമ്പത്തും ഭഗവാന്റെ പാദപദ്മത്തിൽ അർപ്പിച്ചു വേണം പോകാൻ, എന്നാണെന്റെ ആഗ്രഹം.' ഈശ്വരനെന്താ സമ്പത്തു വേണോ? ജ്ഞാനം, ഭക്തി, വിവേകം, വൈരാഗ്യം ഇവയാണ് ഭക്തനിൽനിന്നും ഭഗവാൻ കാംക്ഷിക്കുന്നത്. രാധാകാന്തക്ഷേത്രത്തിൽനിന്നും ആഭരണങ്ങൾ മോഷണം പോയപ്പോൾ മഥുരബാബു പറഞ്ഞു: 'ഹേ പ്രഭോ, സ്വന്തം ആഭരണങ്ങൾ രക്ഷിക്കാൻ അങ്ങേയ്ക്കു കഴിഞ്ഞില്ലല്ലോ! ഹംസേശ്വരി എങ്ങനെ രക്ഷിച്ചു!'

**ഒരു താലൂക്ക് ശ്രീരാമകൃഷ്ണന് കൊടുക്കാൻ മഥുരന്റെ ആലോചന**

ശ്രീരാമ: മഥുരബാബു ഒരിക്കൽ ഒരു താലൂക്ക് എന്റെ പേരിൽ എഴുതിത്തരാമെന്നു പറഞ്ഞു. അദ്ദേഹം ഹൃദയനുമായിട്ട് ആലോചിച്ചു. കാളീക്കോവിലിൽനിന്ന് ഞാനതൊക്കെ കേട്ടു. ഞാൻ പുറത്തു വന്നു മഥുരബാബുവിനോടു പറഞ്ഞു: 'നോക്കൂ, അങ്ങനെയൊന്നും ആലോചിക്കണ്ട. അതുമൂലം എനിക്കു വലിയ ആപത്തു വരും.'

അധരൻ: സൃഷ്ടി തുടങ്ങിയതിൽപ്പിന്നെ അങ്ങയെപ്പോലെ ആകെക്കൂടി ആറോ ഏഴോ പേരേ ഉണ്ടായിട്ടുള്ളൂ എന്ന് എനിക്ക് നിശ്ചയമായി പറയാൻ കഴിയും.

digitized by www.sreyas.in

ശ്രീരാമ: അതെങ്ങനെ? ത്യാഗികൾ തീർച്ചയായും ഉണ്ടായിരുന്നല്ലോ. സമ്പത്ത് ഉപേക്ഷിച്ചാലുടൻ ആളുകൾ അറിഞ്ഞുവശാവുന്നു. അന്യരറിയാത്ത ത്യാഗികളുമുണ്ട്. അത്തരം ആളുകൾ ഉത്തരഖണ്ഡത്തിലില്ലേ?

അധരൻ: കല്ക്കത്തയിൽ അങ്ങനെയുള്ള ഒരാളെ എനിക്കറിയാം, ദേവേന്ദ്രനാഥടാഗോർ.

ശ്രീരാമ: എന്തു പറഞ്ഞു? ആ മനുഷ്യൻ അനുഭവിച്ചിടത്തോളം ഭോഗം വേറാര് അനുഭവിച്ചിട്ടുണ്ട്? മഥുരബാബുവുമൊത്ത് ഞാൻ ഒരിക്കൽ അദ്ദേഹത്തിന്റെ വീട്ടിൽ പോയി. ചെറിയ ചെറിയ കുട്ടികൾ അനേകം ഉള്ളതായി കണ്ടു. ഡോക്ടർ വന്നിരിക്കുന്നു, മരുന്നു കുറിച്ചുകൊടുക്കുന്നു, എട്ടുകുട്ടികളും കെട്ടിയോളും, എന്നിട്ടും ഈശ്വരചിന്ത ചെയ്യുന്നില്ലെങ്കിൽ പിന്നെ ആരു ചെയ്യും? ഇത്രയും സമ്പത്തൊക്കെ അനുഭവിച്ചിട്ടും ദേവേന്ദ്രനാഥൻ ഈശ്വരചിന്ത ചെയ്തില്ലെന്നു വരികിൽ ആളുകൾ നിന്ദിച്ചേനെ.

നിരഞ്ജനൻ: അച്ഛൻ ദ്വാരകാനാഥടാഗൂറിന്റെ കടങ്ങളൊക്കെ ഇദ്ദേഹം തീർത്തു.

ശ്രീരാമ: ആവക സംഗതികളൊക്കെ അങ്ങു വെച്ചേക്ക്. എന്നെയിട്ടു പൊരിക്കാതെ. കഴിവുണ്ടെങ്കിൽ അച്ഛന്റെ കടം വീട്ടാത്തവൻ മനുഷ്യനാണോ? സംസാരത്തിൽ മുങ്ങിക്കിടക്കുന്ന ആളുകളുമായി ഒത്തുനോക്കുമ്പോൾ ദേവേന്ദ്രൻ വളരെ നല്ല ആളാണ് എന്ന് ഞാൻ സമ്മതിക്കുന്നു. അവർക്ക് അദ്ദേഹത്തിൽനിന്ന് പലതും പഠിക്കാം.

യഥാർത്ഥത്തിൽ ത്യാഗിയായ ഭക്തനും സംസാരിയായ ഭക്തനും തമ്മിൽ വളരെ വ്യത്യാസമുണ്ട്. ശരിയായ സന്ന്യാസി, വാസ്തവത്തിൽ ത്യാഗിയായ ഭക്തൻ, തേനീച്ചയെപ്പോലെയാണ്. തേനീച്ച പൂവിലല്ലാതെ വേറൊന്നിലും ചെന്നിരിക്കയില്ല. തേനല്ലാതെ വേറൊന്നും അതു കുടിക്കയുമില്ല. സംസാരിയായ ഭക്തൻ സാധാരണ ഈച്ചയെപ്പോലെയാകുന്നു. അത് പലഹാരത്തിലും ഇരിക്കും, ചലമൊലിക്കുന്ന വ്രണത്തിലും ഇരിക്കും. ഒരു നിമിഷം ശരിക്കും ഈശ്വരഭക്തി ആസ്വദിക്കുന്നു; അടുത്തനിമിഷം കാമിനീകാഞ്ചനം കൊണ്ട് മത്തനാകുന്നു. ശരിക്കും ത്യാഗിയായ ഭക്തൻ ചാതകത്തെപ്പോലെയാകുന്നു. ചാതകം സ്വാതിനക്ഷത്രം നാളിലെ മഴവെള്ളമല്ലാതെ വേറൊന്നും കുടിക്കുകയില്ല! സപ്തസാഗരങ്ങളും നദികളും കരകവിഞ്ഞുനിന്നാലും അത് വേറെ ഒരു വെള്ളവും കുടിക്കയില്ല! സർവ്വസ്വത്യാഗിയായ ഒരു ഭക്തൻ കാമിനീകാഞ്ചനം തൊടുകയില്ല! ആസക്തി

digitized by www.sreyas.in

ബാധിച്ചെങ്കിലോ എന്നു കരുതി കാമിനീകാഞ്ചനം അടുത്തെങ്ങും വെച്ചിരിക്കയേ ഇല്ല.

# അദ്ധ്യായം അഞ്ച്

## ശ്രീരാമകൃഷ്ണദേവനും ലോകമാന്യതയും

അധരൻ: ചൈതന്യനും ഭോഗം അനുഭവിച്ചിരുന്നല്ലൊ.

ശ്രീരാമ: (ആശ്ചര്യത്തോടെ) എന്തു ഭോഗം അനുഭവിച്ചു?

അധരൻ: എന്തൊരു പാണ്ഡിത്യം! എത്ര ബഹുമാനം!

ശ്രീരാമ: അതൊക്കെ മറ്റുള്ളവരുടെ ദൃഷ്ടിയിൽ മാന്യം. അദ്ദേഹത്തിന് അതൊക്കെ നിസ്സാരം. നീയും എന്നെ മാനിക്കുന്നു, ഈ നിരഞ്ജനനും മാനിക്കുന്നു; എനിക്ക് രണ്ടും സമം. സത്യമാണ് ഞാൻ പറയുന്നത്. ഒരു പണക്കാരനെ കൈയിൽ വെയ്ക്കണം എന്ന വിചാരം എന്റെ മനസ്സിൽ പ്രവേശിക്കുന്നതേ ഇല്ല. മനോമോഹനൻ ഒരിക്കൽ പറഞ്ഞു: *'രാഖാലിനെ അദ്ദേഹത്തിന്റെ കൂടെ താമസിപ്പിക്കുന്നതിന് അയാളുടെ അച്ഛനു വേണമെങ്കിൽ കേസു കൊടുക്കാം, എന്ന് സുരേന്ദ്രൻ പറയുന്നു.' ഞാനതു കേട്ടപ്പോൾ ചോദിച്ചു: 'ആരപ്പാ ഈ സുരേന്ദ്രൻ? ഇങ്ങനെ പറയാൻ അവനെങ്ങനെ ധൈര്യം വന്നു? അവന്റെ ഒരു തറവിരിപ്പും തലയിണയും ഇവിടെ ഉണ്ട്. പിന്നെ കുറച്ചു പണവും തരുന്നുണ്ട്. അതുകൊണ്ടാണോ അവനീ അസംബന്ധം പറഞ്ഞത്?'

അധരൻ: മാസം പത്തു രൂപ വീതം തരുന്നുണ്ടെന്നു കേട്ടല്ലോ.

ശ്രീരാമ: പത്തുരൂപാ രണ്ടു മാസത്തേയ്ക്കു തികയും. ഇവിടെ ഭക്തന്മാർ താമസിക്കുന്നു. ഭക്തന്മാരുടെ ചെലവിയേക്കായി അവൻ തരുന്നു. അതുമൂലമുള്ള പുണ്യം അവന്ന്, അതുകൊണ്ട് എനിക്കെന്ത്? നരേന്ദ്രൻ, രാഖാൽ എന്നിവരെ ഞാൻ സ്നേഹിക്കുന്നത്, എനിക്ക് സ്വന്തമായിട്ടെന്തെങ്കിലും ലാഭത്തിനു വേണ്ടിയാണോ?

മാസ്റ്റർ: അമ്മയുടെ സ്നേഹം പോലെ.

ശ്രീരാമ: മക്കൾ വേലയെടുത്ത് ചെലവിനു തരും എന്നു കരുതിയാണ് അമ്മയും പലതും ചെയ്യുന്നത്. ഞാനിവരെ സ്നേഹിക്കുന്നത്, ഇവരിൽ സാക്ഷാൽ നാരായണനെ കാണുന്നതുകൊണ്ടാണ്. ഇത് വെറും വാക്കല്ല.

---

* രാഖാൽ അക്കാലത്ത് മൈനറായിരുന്നു.

digitized by www.sreyas.in

**ത്യാഗിയുടെ ഭാരം ഈശ്വരൻ വഹിക്കും.**

ശ്രീരാമ: (അധരനോട്) കേൾക്കൂ, വിളക്കു കൊളുത്തിയാൽ ഈയാം പാറ്റയ്ക്ക് കുറവൊന്നും വരില്ല. ഈശ്വരനെ നേടിക്കഴിഞ്ഞാൽ അദ്ദേഹം ഒക്കെ ഏർപ്പാടുചെയ്തു തരും. ഒന്നിനും കുറവു വരുത്തുകയില്ല. ഈശ്വരൻ ഹൃദയമദ്ധ്യത്തിലെത്തിയാൽ ശുശ്രൂഷ ചെയ്യാൻ പലരും വന്നുചേരും!

ഒരിക്കലൊരു ബാലസന്ന്യാസി ഒരു ഗൃഹസ്ഥന്റെ വീട്ടിൽ ഭിക്ഷയ്ക്കുപോയി. അദ്ദേഹം ആജന്മസന്ന്യാസി. ലൗകികകാര്യങ്ങളൊന്നും അറിഞ്ഞുകൂടാ. വീട്ടുകാരന്റെ ഒരു യുവതിയായ മകൾ ഭിക്ഷ കൊടുക്കാൻ വന്നു. സന്ന്യാസി ആ യുവതിയുടെ അമ്മയോടു ചോദിച്ചു: 'അമ്മേ, ഇവളുടെ മാറത്തെന്താ നീരു വന്നിട്ടുണ്ടോ?' അമ്മ പറഞ്ഞു, 'അല്ലപ്പനേ! ഇവളുടെ വയറ്റിൽ കുട്ടിയുണ്ടാകും എന്നു കരുതി ഈശ്വരൻ മുലയുണ്ടാക്കി വെച്ചിരിക്കുന്നു. മുലപ്പാല് കുട്ടി കുടിക്കും.' അതു കേട്ട് സന്ന്യാസി പറഞ്ഞു: 'എന്നാൽപ്പിന്നെ എനിയ്ക്കെന്തു ചിന്ത? ഞാനിനിയെന്തിന് ഭിക്ഷ യാചിക്കണം? എന്നെ സൃഷ്ടിച്ചവൻ എനിക്കു ഭക്ഷണവും തരും.'

ഇതു കേൾക്കൂ, ജാരനെച്ചൊല്ലി സർവ്വവും വിട്ടെറിഞ്ഞു വന്നവൾ വേണ്ടിവന്നാൽ അവനോടു പറയില്ലേ, 'എടാ നെറികെട്ടവനേ, നിന്റെ നെഞ്ചത്തു കയറിയിരുന്നു നിന്നെ ഞാൻ പച്ചയ്ക്കു തിന്നും,' എന്ന്?

**തോതോപുരി പറഞ്ഞ കഥ. രാജാവു നടത്തിയ സാധുസേവ**

ശ്രീരാമ: കനകത്താലവും കാഞ്ചനലോട്ടയും വെച്ച് ഒരു രാജാവ് സന്ന്യാസിമാർക്ക് സദ്യ കൊടുത്ത കഥ. നഗ്നൻ എന്നോടു പറയുകയുണ്ടായി. മഠാധിപതികൾക്ക് എന്തൊരു സ്ഥാനമാനങ്ങളാണെന്ന് ഞാൻ കാശിയിൽ കണ്ടു.* വലിയ വലിയ സേട്ടുമാർ കൈയും കൂപ്പി മുമ്പിൽ നിന്ന്, 'എറാൻ, കല്പന!' എന്നു പറയുന്നു. ശരിയായ സാധു, യഥാർത്ഥത്യാഗി, കനകത്താലവും കാംക്ഷിക്കുന്നില്ല, മാനവും കൊതിക്കുന്നില്ല. എന്നാൽ ഈശ്വരൻ അവർക്ക് ഒന്നിന്റെയും കുറവു വരുത്തുകയില്ല. ഈശ്വരനെ തേടി പുറപ്പെട്ടാൽ അതിന് വേണ്ടതൊക്കെ അദ്ദേഹം യോജിപ്പിച്ചുതരും. (സകലരും നിശ്ശബ്ദം)

ശ്രീരാമ: നിങ്ങളൊരു മജിസ്ട്രേട്ട്. ഞാനെന്തു പറയാൻ! നല്ലതെന്തെന്ന് നിങ്ങൾക്കു തോന്നുന്നുവോ അതു ചെയ്ക. ഞാനൊരു മണ്ടൻ.

* കാശിയിൽ ദുർഗ്ഗാക്ഷേത്രത്തിനു സമീപം നാനാക്സമ്പ്രദായികളുടെ മഠാധിപതിയെ ശ്രീരാമകൃഷ്ണൻ 1868-ൽ കണ്ടപ്പോൾ.

digitized by www.sreyas.in

അധരൻ: (ചിരിച്ചുകൊണ്ട്, ഭക്തന്മാരോട്) നമ്മെ അദ്ദേഹമിപ്പോൾ പരീക്ഷിക്കുകയാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിവൃത്തിതന്നെ നല്ലത്; കണ്ടില്ലേ, ഞാൻ ശമ്പളത്തിന് ഒപ്പിട്ടില്ലല്ലോ! ഈശ്വരൻ മാത്രം ഉണ്മ, ബാക്കിയൊക്കെ പൊയ്യ്.

ഹസ്ര വന്ന് ഭക്തന്മാരുടെകൂടെ തറയിലിരുന്നു. ഹസ്ര ഇടക്കിടെ 'സോഽഹം സോഽഹം' എന്നു ജപിച്ചിരുന്നു. ലാട്ടു മുതലായ ഭക്തന്മാരോട് അദ്ദേഹം കൂടെക്കൂടെ ഈവിധം പറയാറുണ്ട്: 'നിവേദ്യവും മറ്റും നൽകി ഈശ്വരനെ പൂജിച്ചിട്ടെന്തു കാര്യം? അദ്ദേഹത്തിന്റെ വക അദ്ദേഹത്തിനു കൊടുക്കുക, അത്രയല്ലേ ഉള്ളൂ?' ഒരു ദിവസം അദ്ദേഹമിതു നരേന്ദ്രനോടും പറയുകയുണ്ടായി. ഗുരുദേവൻ ഹസ്രയോടരുളി:

ശ്രീരാമ: ആര് ആരെയാണാരാധിക്കുന്നത് എന്നു ഞാൻ ലാട്ടുവിനോടു പറഞ്ഞുകൊടുത്തു.

ഹസ്ര: ഭക്തൻ സ്വയം തന്നെത്തന്നെ വിളിക്കുന്നു.

ശ്രീരാമ: അതു വളരെ ഉയരെയുള്ള കാര്യം. മഹാബലിയോടു പത്നി വിന്ധ്യാബലി ചോദിച്ചു: 'ബ്രഹ്മണ്യദേവന് അവിടുന്നെന്തു ധനം നൽകും?' നീ പറയുന്നതു മനസ്സിലാകുന്നതിനുവേണ്ടിത്തന്നെയാണ് സാധനഭജനകൾ, ഭഗവാന്റെ നാമഗുണകീർത്തനം, ചെയ്യുന്നത്, തന്നുള്ളിൽ തന്നെ കാണാൻ കഴിഞ്ഞാൽ ഒക്കെയായി. ഇതു കാണാറാകുന്നതിനുവേണ്ടിയാണ് സാധന. ഈ സാധനയ്ക്കു വേണ്ടിത്തന്നെയാണ് ഈ ശരീരവും. സ്വർണ്ണപ്രതിമ വാർത്തെടുക്കുന്നതുവരെ മൺകരു ആവശ്യമാണ്. വാർത്തുകഴിഞ്ഞാൽ മൺകരു വലിച്ചെറിയാം. ഈശ്വരദർശനം സാധിച്ചാൽ ശരീരം ഉപേക്ഷിക്കാം.

ഈശ്വരൻ അകത്തു മാത്രമല്ല, അദ്ദേഹം അകത്തും പുറത്തും ഉണ്ട്. കാളീക്ഷേത്രത്തിൽ സകലവും ചിന്മയമാകുന്നു എന്ന് അമ്മ എനിക്കു കാണിച്ചുതന്നു. അമ്മതന്നെ സകലതുമായിരിക്കുന്നു; വിഗ്രഹം, ഞാൻ, കുണ്ഡീ, ചമസം, വാതിൽപ്പടി, മാർബിൾ, കൽത്തട്ടം, സർവ്വവും ചിന്മയം.

ഈശ്വരനെ വിളിക്കുന്നത്, സാധനഭജനകൾ ചെയ്യുന്നത്, നാമഗുണകീർത്തനം നടത്തുന്നത്, ഇതു സാക്ഷാത്കരിക്കാൻ വേണ്ടി മാത്രമാണ്. ഇതിനുവേണ്ടിത്തന്നെയാണ് ഈശ്വരനെ ഭജിക്കുന്നത്. ഈ കുട്ടികൾ (ലാട്ടു മുതലായവർ) ഒരു നിലയ്ക്കിരിക്കുന്നു; ഇനിയും അത്ര ഉയർന്ന നിലയിലായിട്ടില്ല. അവർ ഭക്തിയുടെ വഴിയേ പോകു

digitized by www.sreyas.in

ന്നു. അതുകൊണ്ടവരോട് 'സോ$f$ഹം' തുടങ്ങിയതൊന്നും പറയരുത്.

കോഴി തന്റെ കുഞ്ഞുങ്ങളെ ചിറകു വിരിച്ചു കാത്തുരക്ഷിക്കുംപോലെ ദയാമയനായ ഗുരുമൂർത്തി ശ്രീരാമകൃഷ്ണദേവൻ സ്വഭക്തന്മാരെ കാത്തരുളുന്നു.

അധരനും നിരഞ്ജനനും ലഘുഭക്ഷണം കഴിക്കാൻ വരാന്തയിലേയ്ക്കു പോയി. കഴിച്ചുകഴിഞ്ഞ് അവർ വേഗം മുറിയിൽ മടങ്ങിയെത്തി. മാസ്റ്റർ ഗുരുദേവന്റെ അടുത്ത് തറയിൽ ഇരിപ്പുണ്ട്.

**നാലു ബിരുദമുള്ള ബ്രഹ്മഭക്തൻ പറഞ്ഞത്.**

അധരൻ: (ചിരിച്ചുകൊണ്ട്) നാമെല്ലാം എന്തൊക്കെ പറഞ്ഞു; ഇദ്ദേഹം (മാസ്റ്റർ) ഒരക്ഷരം മിണ്ടിയില്ല.

ശ്രീരാമ: കേശവന്റെ സമാജത്തിൽ നാലു ബിരുദമുള്ള ഒരു *പയ്യനുണ്ടായിരുന്നു. എല്ലവരും എന്റെയടുത്ത് തർക്കിക്കുന്നതുകണ്ട് അയാൾ ചിരിച്ചു. അയാൾ ചോദിച്ചു: 'അദ്ദേഹത്തിന്റെയടുത്ത് ഇനിയും തർക്കിക്കുകയോ? എന്തൊരു വഡ്ഢിത്തം!' കേശവസേനന്റെ അവിടെ പിന്നെയുമൊരിക്കൽ അയാളെ കാണുകയുണ്ടായി. പക്ഷേ, പണ്ടത്തെ മുഖകാന്തി ഉണ്ടായിരുന്നില്ല.

വിഷ്ണുക്ഷേത്രത്തിലെ ശാന്തിക്കാരൻ രാമചക്രവർത്തി ഗുരുദേവന്റെ മുറിയിൽ വന്നു. ഗുരുദേവൻ പറഞ്ഞു: 'നോക്കൂ, രാമ, നീ കല്ക്കണ്ടത്തിന്റെ കാര്യം ദയാലനോടു പറയുകയുണ്ടായോ? വേണ്ട വേണ്ട. ഇനി പറഞ്ഞിട്ടു പ്രയോജനമില്ല. പല തവണ പറഞ്ഞു കഴിഞ്ഞു.'

**ഗുരുദേവന്റെ അത്താഴം – 'എല്ലാവരും തരുന്നതു കഴിക്കാൻമേല'**

രാത്രിയിൽ ശ്രീരാമകൃഷ്ണന്റെ ആഹാരം, ദേവിക്കു നിവേദിച്ച ഒന്നുരണ്ടു ലൂച്ചിയും അല്പം റവപ്പായസവുമാണ്. ഗുരുദേവൻ തറയിൽ ആസനത്തിൽ അത്താഴത്തിനിരുന്നു. മാസ്റ്റർ അടുത്തിരിക്കുന്നു; ലാട്ടുവും മുറിയിലുണ്ട്. ഭക്തന്മാർ 'സന്ദേശ്' മുതലായ മധുരപലഹാരങ്ങൾ കൊണ്ടുവന്നിട്ടുണ്ട്. ഒരു 'സന്ദേശ്' തൊട്ടുനോക്കിയിട്ടു ഗുരുദേവൻ ലാട്ടുവിനോടു ചോദിച്ചു: 'ഏതു വഷളൻ കൊണ്ടുവന്നതാണിത്?' ഇതും പറഞ്ഞ് അദ്ദേഹമതു റവപ്പായസത്തിന്റെ പാത്രത്തിൽനിന്നെടുത്തു നിലത്തിട്ടു. (മാസ്റ്ററോടും ലാട്ടുവിനോടും) 'ഓ, ഒക്കെ എനിക്കു മനസ്സിലായി. ഇത് ആനന്ദ ചാറ്റർജിയുടെ പയ്യൻ

* വരദനോ?

digitized by www.sreyas.in

കൊണ്ടുവന്നതാണ്. – ആ ഘോഷപ്പാറയിലെ കിഴവിയുടെ അടുത്തു പോകുന്നവൻ'

ലാട്ടു ചോദിച്ചു: 'ഈ നെയ്യപ്പം തരട്ടേ?'

ശ്രീരാമ: കിശോരി കൊണ്ടുവന്നത്.

ലാട്ടു: ഇതങ്ങേയ്ക്കു പിടിക്കുമോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഉവ്വ്.

മാസ്റ്റർ ഇംഗ്ലീഷു പഠിച്ചയാൾ. ഗുരുദേവൻ അദ്ദേഹത്തോടു ചോദിച്ചു: 'എല്ലാരുമൊന്നും കൊണ്ടുവരുന്നത് എനിക്കു കഴിക്കാൻ മേല. നീയിതൊക്കെ വിശ്വസിക്കുന്നുണ്ടോ?'

മാസ്റ്റർ: ഉവ്വ്, ക്രമേണ എല്ലാം വിശ്വസിക്കേണ്ടതായ്‌വരും.

ശ്രീരാമ: അതെ.

ഗുരുദേവൻ കൈയ് കഴുകാൻ പടിഞ്ഞാറെ വർത്തുളവരാന്തയിലേയ്ക്കുപോയി. മാസ്റ്റർ വെള്ളം ഒഴിച്ചുകൊടുത്തു.

ശരത്കാലം. നിർമ്മലവാനിൽ ചന്ദ്രോദയമായി. മന്ദാകിനിയുടെ മാറിടം മിന്നിത്തിളങ്ങുന്നു. വേലിയിറക്കസമയം. ഭാഗീരഥി തെക്കോട്ടു പായുന്നു. മുഖം കഴുകിക്കൊണ്ടിരിക്കെ ഗുരുദേവൻ മാസ്റ്ററോട് ചോദിച്ചു: 'അപ്പോൾ നാരായണന് രൂപ കൊടുക്കുമല്ലോ.' 'ഉവ്വ്, തീർച്ചയായും കൊടുത്തുകൊള്ളാം.' എന്നു പറഞ്ഞു മാസ്റ്റർ.

## അദ്ധ്യായം ആറ്

*1884 സെപ്റ്റംബർ 14, ഞായറാഴ്ച*

**ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക.**

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ഉച്ചഭക്ഷണം കഴിഞ്ഞ് തന്റെ മുറിയിൽ ഭക്തന്മാരോടുകൂടി വിശ്രമിച്ചുകൊണ്ടിരിക്കുന്നു. ഇന്ന് നരേന്ദ്രൻ, ഭവനാഥൻ, മുതലായ ഭക്തന്മാർ കല്ക്കത്തയിൽനിന്നു വന്നിട്ടുണ്ട്. മുക്കർജിസോദരന്മാർ, ജ്ഞാനബാബു, കൊച്ചുഗോപാലൻ, മൂത്തകാളി ഇവരും വന്നുചേർന്നിട്ടുണ്ട്. കോന്നഗരത്തിൽനിന്നും മൂന്നുനാലുപേർ എത്തിയിരിക്കുന്നു. രാഖാൽ വൃന്ദാവനത്തിൽ ബലരാമന്റെകൂടെ താമസിക്കുന്നു. അദ്ദേഹത്തിനു പനി പിടിച്ചു എന്നു വിവരം കിട്ടി. ഇന്നു കൃഷ്ണദശമി തിഥി.

digitized by www.sreyas.in

പിതൃവിയോഗത്തിനുശേഷം നരേന്ദ്രൻ അമ്മയേയും സഹോദ രങ്ങളേയും കുറിച്ച് വളരെ വിഷമിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം നിയമപരീക്ഷയ്ക്ക് പഠിക്കുന്നു. ജ്ഞാനബാബു നാലു ബിരുദങ്ങൾ നേടിയിട്ടുണ്ട്; ഒരു സർക്കാരുദ്യോഗസ്ഥനാകുന്നു. അദ്ദേഹം പത്തു പതിനൊന്നുമണിസമയത്തു വന്നു.

ശ്രീരാമ: (ജ്ഞാനബാബുവിനെ കണ്ട്) എന്ത്! പെട്ടെന്നൊരു ജ്ഞാനോദയമോ!

ജ്ഞാന: (ചിരിച്ചുകൊണ്ട്) അതെ, വലിയ ഭാഗ്യത്തിന്റെ ഫല മായി ജ്ഞാനോദയം ഉണ്ടാകുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നീ ജ്ഞാനമായിട്ട് അജ്ഞാനം എങ്ങനെ വന്നുകൂടി? ഓ, മനസ്സിലായി. ജ്ഞാനം എവിടെയുണ്ടോ, അവിടെ അജ്ഞാനവുമുണ്ട്! വസിഷ്ഠമഹർഷി എത്രയോ വലിയ ജ്ഞാനി; അദ്ദേഹം പുത്രശോകത്താൽ കരഞ്ഞു! അതുകൊണ്ട് നീ ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക. അജ്ഞാനകണ്ടകം കാലിൽ കുത്തിക്കയറി. അതു പുറത്തെടുക്കാൻ ജ്ഞാനകണ്ടകം അത്യാവശ്യ മാണ്. മുള്ളെടുത്തു കഴിഞ്ഞാൽ രണ്ടുമുള്ളും വലിച്ചെറിയുന്നു.

**മനസ്സ് ഈശ്വരനിൽ - അവലിടിക്കുന്ന സ്ത്രീകളെപ്പോലെ**

ശ്രീരാമ: 'ഈ സംസാരം ഒരു മായാപഞ്ജരം' എന്നു പറ യുന്നു ജ്ഞാനി. ജ്ഞാനാജ്ഞാനങ്ങൾക്ക് അക്കരെയെത്തിയവൻ ഇതിനെ 'ആനന്ദമന്ദിരം' എന്നും പറയുന്നു. ഈശ്വരൻ തന്നെയാണ് ജീവൻ, ജഗത്ത്, ചതുർവിംശതിതത്ത്വങ്ങൾ ഇവയെല്ലാമായിരിക്കുന്ന ത്. എന്നയാൾ കാണുന്നു. ഈശ്വരനെ പ്രാപിച്ചതിനുശേഷം ലോക ത്തിൽ ജീവിക്കാൻ കഴിയും. അപ്പോൾ നിർലിപ്തനായിരിക്കാൻ സാധി ക്കും. ആ നാട്ടിൽ ആശാരിസ്ത്രീകൾ ഇടിച്ചക്കിൽ അവിലിടിക്കു ന്നതു കണ്ടിട്ടുണ്ട്. ഒരു കൈയ്കൊണ്ട് നെല്ല് ഇളക്കിയിട്ടുകൊടു ക്കുന്നു, മറ്റേ കൈയ്കൊണ്ട് കൊച്ചിന് മുല കൊടുക്കുന്നു. അതേ സമയം പറ്റുവരവുകാരനോട് വർത്തമാനവും പറയുന്നു: 'നീയെ നിക്ക് രണ്ടണ തരാനുണ്ട്. അതു തന്നിട്ടു പോ.' ഇതൊക്കെയാണെ ങ്കിലും അവളുടെ മനസ്സിന്റെ മുക്കാൽഭാഗവും കൈയ്യിന്മേലാണ്, ഉലക്ക കൈയിന്മേൽ വീണെങ്കിലോ എന്നു പേടിച്ച്.

മുക്കാൽ പങ്കും മനസ്സ് ഈശ്വരനിൽ നിർത്തി കാൽ പങ്കു കൊണ്ടേ ലൗകികകാര്യങ്ങൾ ചെയ്യാവൂ.

ശ്രീ ശശധരപണ്ഡിതന്റെ കാര്യം ഭക്തന്മാരോടായിപ്പറഞ്ഞു: 'അയാളെ ഒരുപ്പോക്കനായിട്ട്, മുഷിപ്പനായിട്ട്, കണ്ടു. വെറും വരണ്ട

digitized by www.sreyas.in

ജ്ഞാനചർച്ച ചെയ്തുകൊണ്ടിരിക്കുന്നു. നിത്യത്തിലെത്തിയിട്ട് ലീലയിൽ വാഴാനും ലീലയിൽനിന്ന് നിത്യത്തിലേയ്ക്ക് ഉയരാനും കഴിയുന്നവന്റെ ജ്ഞാനമാണ് പാകം വന്നത്; അവന്റെ ഭക്തി പക്വമാണ്. നാരദാദികൾ ബ്രഹ്മജ്ഞാനത്തിനുശേഷം ഭക്തി കൈയ്ക്കൊണ്ടുവാണു. ഇതിനു വിജ്ഞാനം എന്നു പറയുന്നു.

വെറും വരണ്ട ജ്ഞാനം! അത് 'ഫൂ'ന്ന് പൊങ്ങുന്ന സാധാരണ കുരവപ്പൂപോലെയാണ്. കുറച്ചെരിപൊരി പാറിയിട്ട് കെട്ടടങ്ങുന്നു. ശുകൻ, നാരദൻ മുതലായവരുടെ ജ്ഞാനം ഒന്നാംതരം പൂക്കുറ്റി പോലെയാണ്. ആദ്യം കുറച്ചു പൂക്കൾ പൊഴിച്ചിട്ട് അടങ്ങും; പിന്നെ പുതിയ തരം പൊരികൾ വിതറും; എന്നിട്ടൊതുങ്ങും; അപ്പോൾ കാണാം പിന്നെയും പല നിറമാർന്ന പുത്തൻ പൂക്കൾ പാറിപ്പറക്കുന്നത്! ശുകനാരദാദികൾക്ക് ഈശ്വരനിൽ പ്രേമം ഉണ്ടായിരുന്നു. പ്രേമമാണ് സച്ചിദാനന്ദത്തെ കെട്ടാനുള്ള കയറ്.'

ഉച്ചഭക്ഷണം കഴിഞ്ഞ് ഗുരുദേവൻ അല്പം വിശ്രമിച്ചു.

ഇലഞ്ഞിമൂട്ടിൽ ഇരിക്കാൻ ബഞ്ചുപോലെ ഒരു സാധനം ഉണ്ട്. ഏതാനും ഭക്തന്മാർ അതിലിരുന്നു വർത്തമാനം പറയുന്നു; ഭവനാഥൻ, മുക്കർജിസോദരർ, മാസ്റ്റർ, കൊച്ചുഗോപാലൻ, ഹസ്ര മുതലായവർ. ശ്രീരാമകൃഷ്ണൻ മൂളിമരച്ചുവട്ടിലേയ്ക്കു പോകുംവഴി ഇവിടെയെത്തി അല്പമിരുന്നു.

ഹസ്ര: (കൊച്ചുഗോപാലനോട്) അദ്ദേഹത്തിനല്പം പുക വലിക്കാൻ തയ്യാറാക്കൂ.

ശ്രീരാമ: നിനക്കു വലിക്കണം; അതു പറ. (എല്ലാവരും ചിരിക്കുന്നു.)

മുക്കർജി: (ഹസ്രയോട്) അങ്ങ് ഇദ്ദേഹത്തിന്റെ അടുക്കൽനിന്നു വളരെയൊക്കെ പഠിച്ചിരിക്കുമല്ലോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇല്ല, ഇയാൾ ബാല്യം മുതലേ ഈ നിലയിലാണ്. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ മൂളിമരമൂട്ടിൽനിന്നും മടങ്ങിവന്നു. അദ്ദേഹം ഭാവാവിഷ്ടനാണെന്നു ഭക്തന്മാർ കണ്ടു. ലഹരിപിടിച്ചവനെപ്പോലെ ആടുന്നു. മുറിയിലെത്തിക്കഴിഞ്ഞപ്പോൾ വീണ്ടും സാധാരണ സ്ഥിതിയിലായി.

### നരനെച്ചൊല്ലി ഗുരുദേവന്റെ വ്യാകുലത

ശ്രീരാമകൃഷ്ണന്റെ മുറിയിൽ അനേകം ഭക്തന്മാർ വന്നുകൂടി കോന്നഗരത്തിൽനിന്നു വന്ന ഭക്തന്മാരുടെ കൂട്ടത്തിൽ ഒരു പുതിയ

digitized by www.sreyas.in

സാധകനും വന്നിട്ടുണ്ട്. വയസ്സൊരു അമ്പതിനുമേലെ കാണും. ഉള്ളിൽ വളരെ പാണ്ഡിത്യഗർവ്വുണ്ട് എന്ന് കണ്ടാൽ തോന്നും. വർത്തമാനം പറഞ്ഞ കൂട്ടത്തിൽ അയാൾ ചോദിച്ചു: 'സമുദ്രമഥനത്തിനു മുമ്പ് ചന്ദ്രനുണ്ടായിരുന്നില്ലേ? ഈവക സംഗതികൾ ആരു തീർച്ചപ്പെടുത്തും?'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ബ്രഹ്മാണ്ഡംതന്നെ ഇല്ലാതിരുന്നപ്പോൾ മുണ്ഡമാല എവിടെ കിട്ടി?

സാധകൻ: അതു വേറെ കാര്യം.

മുറിയുടെ നടുക്കുനിന്നുകൊണ്ട് ശ്രീരാമകൃഷ്ണൻ പെട്ടെന്ന് മാസ്റ്ററോട് ചോദിച്ചു: 'അവൻ വന്നിരുന്നല്ലോ, നരൻ.'

നരേന്ദ്രൻ വരാന്തയിൽപോയി ഹസ്ര മുതൽപേരുമായി സംസാരിച്ചുകൊണ്ടിരക്കുകയായിരുന്നു. അവരുടെ വർത്തമാനം ഗുരുദേവന്റെ മുറിയിൽനിന്ന് കേൾക്കാം.

ശ്രീരാമ: വലിയ വായാടി! ഇപ്പോൾ വീട്ടിലെ വിചാരം വല്ലാതെ വന്നുപെട്ടിരിക്കുന്നു.

മാസ്റ്റർ: അതെ, അതു ശരിയാണ്.

ശ്രീരാമ: ആപത്തു സമ്പത്തായി കരുതുമെന്ന് അവനൊരിക്കൽ പറയുകയുണ്ടായില്ലേ?

മാസ്റ്റർ: ഉവ്വ്, മനസ്സിനു നല്ല കരുത്തുണ്ട്.

വലിയ കാളി: എന്തിലാണ് കുറവ്?

ശ്രീരാമകൃഷ്ണൻ സ്വസ്ഥാനത്ത് ഇരുന്നു. കോന്നഗരത്തിലെ ഒരു ഭക്തൻ ഗുരുദേവനോടു പറഞ്ഞു: 'മഹാശയാ, ഇദ്ദേഹം (സാധകൻ) അങ്ങയെ കാണാൻ വന്നിരിക്കുകയാണ്. അദ്ദേഹത്തിന് എന്തൊക്കെയോ ചോദിക്കാനുണ്ട്.' സാധകൻ നിവർന്ന് തലയും നിവർത്തിപ്പിടിച്ച് ഇരിക്കുന്നു.

### ഈശ്വരദർശനത്തിനുള്ള ഉപായം

സാധകൻ: മഹാശയാ, എന്താണു വഴി?

ശ്രീരാമ: ഗുരുവാക്യത്തിൽ വിശ്വാസം. അദ്ദേഹത്തിന്റെ വാക്യത്തിൽ പിടിച്ചു പിടിച്ചു പോയാൽ ഭഗവാനെ പ്രാപിക്കാൻ കഴിയും. ചരടു പിൻതുടർന്ന് ഒരു പ്രാപ്യവസ്തുവിലെത്തിച്ചേരുംപോലെ.

സാധകൻ: ഈശ്വരനെ കാണാൻ സാധിക്കുമോ?

ശ്രീരാമ: അദ്ദേഹം വിഷയബുദ്ധിക്ക് അഗോചരനാകുന്നു. കാമിനീകാഞ്ചനങ്ങളിൽ അല്പമെങ്കിലും ആസക്തിയിരുന്നാൽ അദ്ദേഹത്തെ

digitized by www.sreyas.in

പ്രാപിക്കാനാവില്ല. എന്നാൽ ശുദ്ധബുദ്ധിക്ക്, ശുദ്ധമനസ്സിന്, ഗോചരനാകുന്നു – ആസക്തിയുടെ ലേശമെങ്കിലും ഇല്ലാത്ത ബുദ്ധിക്ക്, മനസ്സിന്! ശുദ്ധമനസ്സ്, ശുദ്ധബുദ്ധി, ശുദ്ധ ആത്മാവ്, ഒക്കെ ഒരേ വസ്തുതന്നെ.

സാധകൻ: പക്ഷേ ശാസ്ത്രം പറയുന്നല്ലോ. 'യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാ സഹ.' അദ്ദേഹം വാങ്മനസ്സുകൾക്ക് അഗോചരനാണ്, എന്ന്.

ശ്രീരാമ: ഓ, മതി മതി! സാധന ചെയ്യാതെ ശാസ്ത്രത്തിന്റെ ഉദ്ദേശം മനസ്സിലാക്കാനാവില്ല. കഞ്ചാവ്, കഞ്ചാവ് എന്ന് ഉരുവിട്ടതുകൊണ്ട് എന്തുകിട്ടും? പണ്ഡിതന്മാർ ചൊറുചൊറെന്ന് ശ്ലോകം ചൊല്ലിവിടും. പക്ഷേ, അതുകൊണ്ടെന്തുകാര്യം? കഞ്ചാവെടുത്തു മേത്തു പുരട്ടിയതുകൊണ്ടും ലഹരിയുണ്ടാവുന്നില്ല. അതിനു വേണമെങ്കിൽ അതു കലക്കിക്കുടിക്കണം. 'പാലിൽ വെണ്ണയുണ്ട്; പാലിൽ വെണ്ണയുണ്ട്,' എന്നു വെറുതെ പറഞ്ഞുകൊണ്ടിരുന്നിട്ടെന്തു ഫലം? പാലു തൈരാക്കി കടയുക. അപ്പോൾ വെണ്ണ കിട്ടും.

സാധകൻ: 'വെണ്ണയെടുക്കുക' എന്ന് അവിടുന്നു പറയുന്നു: അതും ശാസ്ത്രവാക്യമാണല്ലോ!

ശ്രീരാമ: ശാസ്ത്രം കേട്ടതുകൊണ്ടോ ചൊല്ലിയതുകൊണ്ടോ എന്തു കിട്ടും? അത് ഉൾക്കൊള്ളണം. ഇക്കൊല്ലം ഇരുപതു പറ മഴ പെയ്യും എന്ന് പഞ്ചാംഗത്തിൽ പറഞ്ഞിട്ടുണ്ട്. പക്ഷേ, പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളി വെള്ളം പോലും കിട്ടുകയില്ല.

സാധകൻ: വെണ്ണ കടയുക! അങ്ങു കടഞ്ഞുകഴിഞ്ഞോ?

ശ്രീരാമ: ഞാനെന്തു ചെയ്തില്ല എന്ന കാര്യം ഇരിക്കട്ടെ. പോരെങ്കിൽ, ഈവക കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കാൻ വലിയ പ്രയാസവുമാണ്. 'നെയ്യുടെ സ്വാദെന്താണ്?' എന്നൊരാൾ ചോദിച്ചാൽ അതിനുത്തരം 'നെയ്ക്ക് നെയ്യുടെ സ്വാദ്' എന്നായിരിക്കും.

ഇതൊക്കെ മനസ്സിലാകണമെന്നുണ്ടെങ്കിൽ സാധുസംഗം ചെയ്യണം. വാതത്തിന്റെ നാഡിയെങ്ങനെ, പിത്തത്തിന്റെ നാഡിയെങ്ങനെ, കഫത്തിന്റെ നാഡിയെങ്ങനെ എന്നു മനസ്സിലാക്കണമെങ്കിൽ വൈദ്യന്റെ കൂടെ താമസിക്കുകതന്നെ വേണം.

സാധകൻ: ചിലചിലയാളുകൾ അന്യരുടെ സഹവാസത്തിൽ നീരസംകൊള്ളുന്നു.

ശ്രീരാമ: അത് ജ്ഞാനത്തിനുശേഷം, ഭഗവാനെ കണ്ടതിനുശേഷം. ആദ്യം സാധുസംഗം ആവശ്യമല്ലേ?

digitized by www.sreyas.in

സാധകൻ: (അല്പം കഴിഞ്ഞ്, ശുണ്ഠി പിടിച്ചുകൊണ്ട്) അങ്ങേയ്ക്ക് ഈശ്വരനെ അറിയാൻ കഴിഞ്ഞോ എന്നു പറയുക, പ്രത്യക്ഷമായിട്ടോ, അനുഭവമായിട്ടോ എങ്ങനെയെങ്കിലുമാകട്ടെ. ഇഷ്ടമുണ്ടെങ്കിൽ, ആവുമെങ്കിൽ, പറയുക: ഇല്ലെങ്കിൽ ഇല്ലെന്നു പറയുക.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഞാനെന്തു പറയട്ടെ! അതിന്റെ ഒരു സൂചന തരാനേ കഴിയൂ.

സാധകൻ: എന്നാലങ്ങനെ പറയിൻ.

നരേന്ദ്രൻ പാടും. അദ്ദേഹം പറഞ്ഞു: 'ആരുമൊരു മൃദംഗം കൊണ്ടുവന്നില്ലല്ലോ.'

കൊച്ചുഗോപാലൻ: മഹിമാചരണന്റെ വക ഒന്നുണ്ട്.

ശ്രീരാമ: വേണ്ട, അവന്റെ സാധനമൊന്നും ഇവിടെ വേണ്ട.

ആദ്യം കോന്നഗരത്തിൽനിന്നു വന്ന ഒരു ഭക്തൻ ശാസ്ത്രീയസംഗീതരീതിയിൽ ഒരു പാട്ടുപാടി. പാട്ടു നടന്നുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ ഇടയ്ക്കിടെ സാധകന്റെ നേരേ നോക്കിയിരുന്നു. ഗായകൻ നരേന്ദ്രനുമായി ഗാനവായനയെക്കുറിച്ച് ഭയങ്കരമായ ഒരു തർക്കത്തിലേർപ്പെട്ടു. സാധകൻ ഗായകനോടു പറഞ്ഞു: 'നീയും ആ പയ്യനും ഒട്ടും കുറഞ്ഞവരല്ലല്ലോ! ഇങ്ങനെ തർക്കിച്ചിട്ടെന്താ കാര്യം?' വേറൊരാളും തർക്കത്തിൽ ചേർന്നിരുന്നു. ശ്രീരാമകൃഷ്ണൻ സാധകനോടു ചോദിച്ചു: 'നിങ്ങളെന്താണ് അയാളെയും ശകാരിക്കാത്തത്?'

ശ്രീരാമകൃഷ്ണൻ കോന്നഗരത്തിലെ ഭക്തന്മാരോടു പറഞ്ഞു: 'നിങ്ങളിലാരുമായിട്ടും ഇദ്ദേഹം ലോകൃത്തിലല്ലെന്നു തോന്നുന്നല്ലോ.'

നരേന്ദ്രൻ പാട്ടു പാടി:

എത്രനാളിങ്ങനെ കാത്തിരിക്കുന്നു ഞാൻ
വ്യർത്ഥമായീടുമോ ജീവിതമീശ്വരാ!

സാധകൻ പാട്ടു കേട്ട് ധ്യാനസ്ഥനായി. ഗുരുദേവന്റെ കട്ടിലിന്റെ വടക്കുവശത്ത് തെക്കോട്ടു മുഖവുമായി ഇരിക്കുന്നു. നേരം മൂന്നു നാലുമണിയായി. പോക്കുവെയിൽ അദ്ദേഹത്തിന്റെ ദേഹത്തു തട്ടുന്നു. ഗുരുദേവൻ വേഗം ഒരു കുടയെടുത്ത് നിവർത്ത്, സാധകന്റെ മേൽ വെയിൽ തട്ടാതിരിക്കുമാറ് പടിഞ്ഞാറുവശത്ത് വാതിലിനടുത്തായി വെച്ചു. നരേന്ദ്രൻ പിന്നെയും പാടി:

പങ്കിലമാമെൻ മനസ്സുകൊണ്ടങ്ങയെ
ശങ്കിയാതെങ്ങനെ ഞാൻ വിളിക്കും?

digitized by www.sreyas.in

തീയ്യിൽ പതിച്ചൊരു പുൽക്കൊടിത്തുമ്പിനു
മെയ്യഴകാശിപ്പാനെന്തു ഞായം?
പാവനനായിടുമങ്ങുന്നു പാവകൻ
പാപിയായുള്ളോൻ ഞാൻ പുൽക്കൊടിയും;
പാതകിപോലും നിൻപാവനനാമത്താൽ
പൂതസ്വഭാവനാമെന്നു കേൾപ്പൂ.
ആകയാൽ താവകനാമങ്ങൾ കേൾക്കുമ്പോ-
ളാകെപ്പിടയുന്നിതെൻ ഹൃദന്തം.
വൻപാപമത്രയ്ക്കു ചെയ്ത ഞാനെങ്ങനെ
നിൻപദം പൂകിടും തമ്പുരാനേ?
എൻമുടി കത്തിപ്പിടിച്ചിഴച്ചെങ്കിലും
നിന്നടിത്താരിലണയ്ക്കുകെന്നെ.
മാമകചിത്തത്തിൽ നിന്നെ വാഴിപ്പാനായ്
ഞാനഹോരാത്രം പണിപ്പെട്ടല്ലോ.
ഒന്നവിടത്തിൽ കടന്നു വന്നീടുവാ-
നെന്നിൽ കനിയുകയില്ലേ നാഥാ?

# അധ്യായം ഏഴ്

## വേദവേദാന്തങ്ങളിൽ സൂചനമാത്രം

നരേന്ദ്രൻ പാട്ടു തുടർന്നു: ഇതായിരുന്നു അതിന്റെ അർത്ഥം:

'ദീനശരണേ, നിൻതിരുനാമം അതിസുന്ദരം. പ്രാണപതേ, അതെന്റെ കാതിൽ അമൃതു പകരുന്നു. നിൻനാമാമൃതം കാതിൽ വീഴുമ്പോൾ, കൊടിയ നോവുകളെല്ലാം ഞൊടിയിടയിൽ മാഞ്ഞു മറയുന്നു. ഹൃദയനാഥ, ഹേ ചിദാനന്ദഘന, നിൻനാമഗാനത്താൽ എന്റെ ഹൃദയം മധുമയമായി മാറുന്നു.'

'ഹൃദയം മധുമയമായി മാറുന്നു' എന്ന് നരേന്ദ്രൻ പാടിയതോടേ ഗുരുദേവൻ സമാധിയിൽ ലയിച്ചു. സമാധി തുടങ്ങിയപ്പോൾ കൈയ് വിരലുകൾ. വിശേഷിച്ചും തള്ളവിരലുകൾ, വിറച്ചു: കോന്നഗരത്തിലെ ഭക്തന്മാർ ഗുരുദേവന്റെ സമാധി മുമ്പെങ്ങും കണ്ടിട്ടില്ല. ഗുരുദേവൻ മിണ്ടാതിരിക്കുന്നതുകണ്ട് അവർ പോവാൻ എഴുന്നേറ്റു.

ഭവനാഥൻ: നിങ്ങൾ ഇരിക്കിൻ. ഇത് സമാധ്യവസ്ഥയാണ്.

കോന്നഗരത്തിലെ ഭക്തന്മാർ പിന്നെയും ഇരുന്നു. നരേന്ദ്രൻ പാടി:

digitized by www.sreyas.in

മാമകചിത്തത്തിൽ നിന്നെ വാഴിപ്പാനായ്
ഞാനഹോരാത്രം പണിപ്പെട്ടല്ലോ.
ഒന്നവിടത്തിൽ കടന്നു വന്നീടുവാ-
നെന്നിൽ കനിയുകയില്ലേ നാഥാ?

ഗുരുദേവൻ ഭാവാവിഷ്ടനായി താഴെയിറങ്ങി തറയിൽ നരേന്ദ്രന്റെ സമീപം ഇരുന്നു.

ജ്ഞാനമാകും നീലവിണ്ണിൽ പ്രേമരൂപി പൂർണ്ണചന്ദ്രൻ
മായതൻ മറയകന്നു ചേലിയന്നുദിച്ചുയർന്നു;
പ്രേമസിന്ധു തിരയടിച്ചു നാലുപാടും കേറിടുന്നു
മാമകഹൃദന്തരം സുധാനിമഗ്നമായിടുന്നു.

'സുധാനിമഗ്നമായിടുന്നു,' എന്നു കേട്ട് ഗുരുദേവൻ എഴുന്നേറ്റു: പിന്നെയും സമാധിയിൽ ലയിച്ചു.

വളരെ നേരം കഴിഞ്ഞ് ആവേശം കുറച്ചു കരഞ്ഞു; പിന്നെയും തറയിൽ, പായ്മേൽ ഇരുന്നു. നരേന്ദ്രൻ പാട്ടു നിർത്തി, തംബുരു യഥാസ്ഥാനം എടുത്തുവെച്ചു. ഗുരുദേവനിപ്പോഴും ഭാവാവേശം ബാക്കിയുണ്ട്. ഭാവാവസ്ഥയിൽത്തന്നെ പറയുന്നു: 'ഇതെന്താണമ്മേ, ഒന്നു പറഞ്ഞുതരൂ. വെണ്ണയെടുത്ത് വായ്ക്കടുത്തു പിടിച്ചുകൊടുക്കണമെന്നോ? ഇരകോർത്തു ചൂണ്ടൽ പൊയ്കയിലിടുകയില്ല; ചൂണ്ടയും പിടിച്ച് ഇരിക്കുകയില്ല. മീൻ പിടിച്ച് അവരുടെ കൈയിൽ കൊടുത്തേയ്ക്കു! എന്തൊരു തൊന്തരവ്! അമ്മേ, ഞാനിനി തർക്കം കേൾക്കില്ല. ശുംഭന്മാർ എന്നെ അടിച്ചേല്പിക്കയാണ്. എന്തൊരു പാട്! കുടഞ്ഞു ഞാൻ കളയും.

ഈശ്വരൻ വേദവിധിക്ക് അതീതൻ; വേദവും വേദാന്തവും ശാസ്ത്രവും പഠിച്ചെന്നാൽ അദ്ദേഹത്തെ പ്രാപിക്കാനൊക്കുമോ? (നരേന്ദ്രനോട്) നിനക്കു മനസ്സിലായോ? വേദം സൂചിപ്പിക്കുക മാത്രമേ ചെയ്യുന്നുള്ളൂ!'

വീണ്ടും തംബുരു കൊണ്ടുവരാൻ പറഞ്ഞു നരേന്ദ്രൻ. 'ഞാൻ പാടാം.' എന്നരുളി ഗുരുദേവൻ. ഇപ്പോഴും ഭാവാവേശമുണ്ട്. ഗുരുദേവൻ പാടുന്നു.

നിനച്ചിടുമ്പോളമ്മേ, ഹേ ഭവതാരിണി കല്യാണി,
കനക്കെ വായ്ക്കുന്നുണ്ടൊരു ഖേദം - എനിക്കു മനതാരിൽ.
ജനിത്രി നീയും ഞാനും കൺകളെ മിഴിച്ചിരിക്കുമ്പോൾ
ഗൃഹത്തിലാരോ മോഷണമയ്യോ! നടത്തിനാനല്ലൊ.

'അമ്മേ, എന്തിനാണെന്നെക്കൊണ്ട് തർക്കവിചാരം ചെയ്യിക്കുന്നത്?'

digitized by www.sreyas.in

വീണ്ടും പാടുന്നു. പാട്ടിന്റെ ചുരുക്കമിതായിരുന്നു.

'ഇത്തവണ ഞാൻ കാര്യം നേരേ മനസ്സിലാക്കി. ശരിയായ ഭക്തി ഉള്ളവന്റെ പക്കൽനിന്നും ഞാൻ കാര്യം ഗ്രഹിച്ചു. എന്റെ ഉറക്കം അറ്റുപോയി. ഇനിയുമുറങ്ങുകയോ! ഞാൻ യോഗത്തിലേയ്ക്ക് ഉണർന്നു കഴിഞ്ഞു. അമ്മേ, അവിടുത്തെ യോഗനിദ്ര അടിയനരുളിയാലും. ഉറക്കത്തെ ഞാൻ ഉറക്കിക്കളഞ്ഞിരിക്കുന്നു.'

ഗുരുദേവൻ പറഞ്ഞു: 'എനിക്ക് ബോധമൊക്കെ ഉണ്ട്.' എന്നാലും അദ്ദേഹം ഭാവാവസ്ഥയിൽത്തന്നെ. പിന്നെയും പാടി:

ദേവിതൻ നാമം ജപിച്ചുജപിച്ചു ഞാ-
നാകവേയുന്മത്തനായിത്തീരും;
അത്തിരുനാമമെനിക്കു ദിവ്യാമൃതം
ക്ഷുദ്രമായുള്ള പാഴ്മദ്യമല്ല.
ഞാനതു നാലഞ്ചു തുള്ളി കുടിക്കുമ്പോൾ
കാലടി മന്നിലുറയ്ക്കാതാകും;
അക്കാഴ്ച കാണുവോർ മദ്യപനെന്നെന്നെ
ധിക്കാരപൂർവ്വം വിളിക്കിലാട്ടെ.

'ഞാനിനി തർക്കവിചാരം കേൾക്കയില്ല.' എന്നരുളി ഗുരുദേവൻ. നരേന്ദ്രൻ പാടുന്നു:

പണ്ഡിതോചിതയുക്തിയും വാദവും
കൊണ്ടെനിക്കില്ലയിന്നൊരു കാര്യവും;
അംബികേ, തവ പ്രേമാമൃതം നൽകി-
യിമ്പമാർന്നെന്നെയുന്മത്തനാക്കണം.

ഗുരുദേവൻ മെല്ലെമെല്ലെ ചിരിച്ചുകൊണ്ടരുളി: 'അമ്മേ, എന്നെ ഉന്മത്തനാക്കിയാലും. ജ്ഞാനവിചാരംകൊണ്ട്, ശാസ്ത്രവിചാരം കൊണ്ട്, അദ്ദേഹത്തെ പ്രാപിക്കാനാവില്ല.'

കോന്നഗരത്തിലെ ഗായകന്റെ ശാസ്ത്രീയസംഗീതവും രാഗാലാപവും കേട്ട് ശ്രീരാമകൃഷ്ണൻ പ്രസന്നനായിരുന്നു. അദ്ദേഹം സവിനയം ഗായകനോടു പറഞ്ഞു: 'അപ്പാ, ആനന്ദമയിയുടെ നാമം പാടൂ.'

ഗായകൻ: 'മഹാശയാ, മാപ്പു തരൂ.'

ശ്രീരാമകൃഷ്ണൻ ഗായകനെ കൈയ്കൂപ്പി നമസ്കരിച്ചുകൊണ്ട് പറയന്നു: 'ഇല്ലപ്പാ, എനിക്കിതിൽ നിർബ്ബന്ധിക്കാൻ അവകാശമുണ്ട്.' ഇതും പറഞ്ഞ് ഗോവിന്ദനധികാരിയുടെ യാത്രകളിയിലെ വൃന്ദയുടെ കീർത്തനം പാടി:

digitized by www.sreyas.in

ഇന്നിതു ചൊല്ലാൻ രാധികയല്ലാ-
താരിതിലവകാശി?
കന്നൽമിഴിയവൾ കണ്ണനെയനിശം
കാമിപ്പവളല്ലൊ.
ഗോപികമാരുടെ പാണികൾ തഴുകും
പാദതലോല്ലസിതൻ
ഗോപാലൻ വനമാലാകലിതൻ
രാധികതൻ ദയിതൻ
കാന്താഗമനം കാത്തവൾ കൺമിഴി-
യാവഴി നീളെയയച്ചും
കാന്താംഗിമണി കദനം പൂണ്ടും
രാത്രികളെത്രയോ പോക്കി!

ശ്രീരാമ: അപ്പനേ, നീ ബ്രഹ്മമയിയുടെ പൈതൽ. അവൾ സർവ്വ ജീവരാശികളിലും വാഴുന്നു. അതിനാലെനിക്ക് ആവശ്യപ്പെടാൻ അവകാശമുണ്ട്. ഒരു കൃഷീവലൻ ഗുരുവിനോടു പറഞ്ഞു: 'അടിച്ചു ഞാൻ മന്ത്രം മേടിക്കും!'

ഗായകൻ: (ചിരിച്ചുകൊണ്ട്) ചെരിപ്പുകൊണ്ടടിച്ച്?

ശ്രീരാമകൃഷ്ണൻ ശ്രീഗുരുമൂർത്തിയെ സ്മരിച്ചു നമിച്ചു ചിരിച്ചുകൊണ്ടരുളിച്ചെയ്തു: 'അത്രയങ്ങോട്ടു പോവണ്ട.'

വീണ്ടും ഭാവാവിഷ്ടനായി അരുളി: 'പ്രവർത്തകൻ, സാധകൻ, സിദ്ധൻ, സിദ്ധരിൽ സിദ്ധൻ. നീ സിദ്ധനോ അതോ സിദ്ധരിൽ സിദ്ധനോ? ആട്ടെ, പാടൂ.'

ഗായകൻ രാഗാലാപം ചെയ്ത് 'മനവാരണ' എന്ന പദം പാടി.

**ശബ്ദബ്രഹ്മത്തിൽ ആനന്ദം. 'അമ്മേ ഞാനല്ല, അവിടന്ന്.'**

ശ്രീരാമ: (രാഗാലാപം കേട്ട്) ബാബു, അതുകൊണ്ടും ആനന്ദം ആയി ബാബൂ.

ഗാനം അവസാനിച്ചു. കോന്നഗരത്തിലെ ഭക്തന്മാർ നമസ്കരിച്ചു യാത്ര പറഞ്ഞു. സാധകൻ കൈയ്കൂപ്പി വണങ്ങിക്കൊണ്ട് പറഞ്ഞു: 'മഹാത്മൻ, എന്നാൽ ഞാൻ നില്ക്കട്ടെ.'

ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭാവാവിഷ്ടൻ; അദ്ദേഹം ദേവിയുമായി വർത്തമാനം പറയുന്നു: 'അമ്മേ, ഞാനോ അവിടുന്നോ? ഞാനെന്തെങ്കിലും ചെയ്യുന്നുണ്ടോ? ഇല്ലില്ല. അവിടുന്ന്. ഇത്രയും നേരം യുക്തിവിചാരം കേട്ടത് ഭവതിയോ, അതോ ഞാനോ? അല്ല, ഞാനല്ല, അവിടുന്നുതന്നെ കേട്ടത്!' •

digitized by www.sreyas.in

**ഒരു സാധു ഗുരുദേവന് ഉപദേശം നൽകിയത്**

ശ്രീരാമകൃഷ്ണൻ സാധാരണനിലയിലായി. നരേന്ദ്രൻ, ഭവനാഥൻ, മുക്കർജിസോദരന്മാർ മുതലായ ഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു. സാധകനെക്കുറിച്ച് പറയുകയായിരുന്നു.

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) അയാളെന്തൊരുതരം മനുഷ്യൻ?

ശ്രീരാമ: തമോഗുണിയായ ഭക്തൻ.

ഭവനാഥൻ: ശ്ലോകം വളരെ ചൊല്ലാനാവും.

ശ്രീരാമ: ഞാനൊരിക്കൽ ഒരാളോടു പറഞ്ഞു: 'അയാൾ രാജസനായ ഒരു സാധു. അയാൾക്കെന്തിനാണ് ചോറും മറ്റും കൊടുക്കണത്?' അപ്പോൾ വേറൊരു സാധു എന്നെ ഒരു പാഠം പഠിപ്പിച്ചു: 'അങ്ങനെ പറയരുത്. സാധുക്കൾ മൂന്നുവിധമുണ്ട് – സത്വഗുണി, രജോഗുണി, തമോഗുണി.' അന്നുമുതൽ ഞാൻ എല്ലാത്തരത്തിലുമുള്ള സാധുക്കളെയും ആദരിക്കുന്നു.

നരേന്ദ്രൻ: (ചിരിച്ചുകൊണ്ട്) എന്ത്, ആനനാരായണനെപ്പോലെയോ? സകലരും നാരായണനാണല്ലോ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈശ്വരൻ തന്നെയാണ് വിദ്യാരൂപത്തിലും അവിദ്യാരൂപത്തിലും ലീലയാടുന്നത്. ഞാൻ രണ്ടിനേയും നമസ്കരിക്കുന്നു. 'ദേവി തന്നെയാണ് ലക്ഷ്മിയും ഹതഭാഗ്യന്മാരുടെ വീട്ടിലെ അലക്ഷ്മിയും.'* എന്ന് ചണ്ഡിയിലുണ്ട്. (ഭവനാഥനോട്) ഇതെന്താ വിഷ്ണുപുരാണത്തിലുണ്ടോ?

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) എനിക്കതറിഞ്ഞുകൂടാ. കോന്നഗരത്തിലെ ഭക്തന്മാർ, അവിടുത്തെ സമാധി കണ്ട് മനസ്സിലാക്കാൻ കഴിയാതെ പോകാൻ പുറപ്പെട്ടു.

ശ്രീരാമ: 'നിങ്ങളിരിക്കിൻ,' എന്നവരോട് പിന്നെ പറഞ്ഞതാരാണ്?

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) അതു ഞാൻ.

ശ്രീരാമ: നീ കുഞ്ഞേ, ആളുകളെ വരുത്താനും തുരത്താനും മിടുക്കനാണല്ലോ.

ഗായകനും നരേന്ദ്രനും തമ്മിലുണ്ടായ തർക്കത്തെപ്പറ്റി സംസാരം വന്നു.

---

* യാ ശ്രീഃ സ്വയം സുകൃതിനാം ഭവനേഷു,
അലക്ഷ്മീഃ പാപാത്മനാം... ചണ്ഡി 4.5

digitized by www.sreyas.in

**നരേന്ദ്രന് ഉപദേശം. സത്വത്തിന്റെ തമസ്സ്. ഹരിനാമമാഹാത്മ്യം**

മുക്കർജി: നരേന്ദ്രൻ വിട്ടുകൊടുത്തില്ല.

ശ്രീരാമ: ഇല്ല, ഇമ്മാതിരി വാശി വേണം. ഇതിന് സത്വത്തിന്റെ തമസ്സെന്നു പറയുന്നു. ആളുകൾ പറയുന്നതൊക്കെയങ്ങു കേട്ടുകൊള്ളണമെന്നോ? 'ശരി, എന്താ വേണ്ടതെന്നുവെച്ചാൽ ചെയ്തോ,' എന്ന് ഒരു വേശ്യയോടു പറയുകയോ? അങ്ങനെ വേശ്യയുടെ വാക്കു കേൾക്കുകയോ? ശുണ്ഠി പിടിപ്പിക്കാനായി ഒരു തോഴി പറഞ്ഞു: 'രാധയുടെ അഹങ്കാരം മൂത്തിരിക്കുന്നു.' വൃന്ദേ ചോദിച്ചു: "ഈ അഹം ആരുടെ വക? ഈ 'അഹം' കൃഷ്ണന്റെ മാത്രമാണ്. കൃഷ്ണന്റെ ഗർവ്വിനാൽ ഗർവ്വിനി."

സംഭാഷണം ഹരിനാമമാഹാത്മ്യത്തെക്കുറിച്ചായി.

ഭവനാഥൻ: ഹരിനാമത്താൽ ആവൂ, എന്തൊരാശ്വാസം!

ശ്രീരാമ: പാപം ഹരിക്കുന്നവനാണ് ഹരി. ഹരി ത്രിതാപങ്ങളും ഹരിക്കുന്നു. ചൈതന്യദേവൻ ഹരിനാമമാഹാത്മ്യം പ്രചരിപ്പിച്ചു. അതുകൊണ്ട് അത് നല്ലതായിരിക്കണം. നോക്കൂ, ചൈതന്യദേവൻ എത്ര വലിയ പണ്ഡിതൻ, പോരെങ്കിൽ, ഒരവതാരപുരുഷനും. അദ്ദേഹം ഈ നാമം പ്രചാരം ചെയ്തിരുന്നതുകൊണ്ട്, തീർച്ചയായും ഇതു നന്നായിരിക്കണം. (ചിരിച്ചുകൊണ്ട്) ഒരിക്കൽ കുറെ കൃഷിക്കാരെ സദ്യയ്ക്കു വിളിച്ചു. 'നിങ്ങൾ അമ്പഴങ്ങാപച്ചടി കൂട്ടുമോ?' എന്നാരോ അവരോടു ചോദിച്ചു. 'മാന്യന്മാർ കൂട്ടുന്നുണ്ടെങ്കിൽ ഞങ്ങൾക്കും വിളമ്പിക്കോളൂ' എന്നു പറഞ്ഞു അവർ. മാന്യന്മാരു കഴിക്കുന്നുണ്ടെങ്കിൽ അതു നല്ലതാവാതെ തരമില്ല. (എല്ലാവരും ചിരിക്കുന്നു.)

**ശിവനാഥനെ കാണാനാഗ്രഹം –**
**മഹേന്ദ്രന്റെ തീർത്ഥയാത്രാപ്രസ്താവം**

ശ്രീരാമകൃഷ്ണന് ശിവനാഥശാസ്ത്രിയെ കാണാൻ പോകണമെന്ന് ആഗ്രഹം തോന്നി. അതുകൊണ്ട് മുക്കർജിമാരോടു പറഞ്ഞു: 'ശിവനാഥനെ ഒന്നു കാണാൻ പോകണം. നിങ്ങളുടെ വണ്ടിയിൽ കൊണ്ടുപോയാൽ വാടകയ്ക്ക് വണ്ടി വിളിക്കേണ്ടതില്ല.'

മുക്കർജി: അങ്ങനെതന്നെ. അതിനൊരു ദിവസം നിശ്ചയിച്ചുപോകാം.

ശ്രീരാമ: (ഭക്തന്മാരോട്) ആട്ടെ. അവർക്കെന്നെ ഇഷ്ടപ്പെടുമോ? അവർ (ബ്രഹ്മസമാജക്കാർ) സാകാരവാദികളെ നിന്ദിക്കുന്നുവല്ലോ.

ശ്രീ മഹേന്ദ്രമുക്കർജി തീർത്ഥയാത്ര പോവാൻ തീർച്ചയാക്കി; അക്കാര്യം ശ്രീരാമകൃഷ്ണനെ അറിയിച്ചു.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെന്തപ്പാ! പ്രേമാങ്കുരം വന്നു വന്നില്ല എന്നായപ്പോഴേയ്ക്കും പോവുകയോ? അങ്കുരം വരും, പിന്നെ മരമാകും, അതു കഴിഞ്ഞ് ഫലം വരും. നീയുമായി സംസാരിക്കാൻ ഇവിടെ ഞങ്ങൾക്കൊക്കെ വലിയ സന്തോഷമാണ്.

മഹേന്ദ്രൻ: ഒന്നു ചുറ്റിക്കറങ്ങാൻ അല്പമൊരാഗ്രഹം തോന്നുന്നു. എന്നിട്ടുവേഗം മടങ്ങി വരാം.

# അധ്യായം എട്ട്

## നരേന്ദ്രന്റെ ഭക്തി

### യദുമല്ലികന്റെ ചാവടിയിൽ ഭക്തന്മാരുടെകൂടെ ശ്രീ ഗൗരാംഗന്റെ ഭാവത്തിൽ

അപരാഹ്നമായി. മണിയഞ്ചോടടുത്തു. ശ്രീരാമകൃഷ്ണൻ എഴുനേറ്റു. ഭക്തന്മാർ തോട്ടത്തിൽ നടക്കുന്നു. പലരും വേഗം യാത്രയാകും.

ശ്രീരാമകൃഷ്ണൻ വടക്കേ വരാന്തയിൽ ഹസ്രയുമായി വർത്തമാനം പറയുന്നു. നരേന്ദ്രൻ ഈയിടെ പലപ്പോഴും ഗുഹന്റെ മൂത്ത മകൻ അന്നദായുടെ അടുക്കൽ പോകാറുണ്ട്.

ഹസ്ര: ഗുഹന്റെ മകൻ അന്നദാ, കഠോരതപസ്സു ചെയ്യുന്നു എന്നു കേട്ടു. ആഹാരം അല്പാല്പമേ കഴിക്കുന്നുള്ളൂ.നന്നാലുനാൾ കൂടുമ്പോഴേ ചോറു കഴിക്കുന്നുള്ളൂ.

ശ്രീരാമ: അങ്ങനെയോ? ആർക്കറിയാം എന്തു വേഷം കൊണ്ടാണ് നാരായണനെ കിട്ടുകയെന്ന്?

ഹസ്ര: നരേന്ദ്രൻ *ആഗമനി പാടി.

ശ്രീരാമ: (ഉത്സാഹത്തോടെ) എങ്ങനെയിരുന്നു?

കിശോരി അടുത്തു നില്ക്കുന്നു. ഗുരുദേവൻ ചോദിച്ചു: 'നിനക്കു സുഖമാണോ?' ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ വരാന്തയിൽ നില്ക്കുന്നു.

ശരത്ക്കാലം. കാവിമുക്കിയ ഒരു കമ്പിളിയുടുപ്പ് മേലിട്ടിരിക്കുന്നു. അദ്ദേഹം നരേന്ദ്രനോടു ചോദിച്ചു: 'നീ ആഗമനി

* ദുർഗ്ഗാപൂജയുടെ ആരംഭദിവസം പാടുന്ന പാട്ട്. പർവ്വതപുത്രിയായ ഉമ, കൈലാസത്തിൽനിന്നും പിതൃഗൃഹത്തിലേയ്ക്ക് ആണ്ടിലൊരിക്കൽ വരുമ്പോൾ അമ്മ മകളെ സ്വാഗതം ചെയ്യുന്ന വാത്സല്യമസൃണമായ ഗാനങ്ങൾ.

digitized by www.sreyas.in

പാടിയോ?'* വർത്തുളവരാന്തയിൽനിന്നും ഇറങ്ങി നരേന്ദ്രനോടൊരുമിച്ച് ഗംഗയുടെ മതില്ക്കെട്ടിൽ എത്തി. മാസ്റ്ററും കൂടെയുണ്ട്. നരേന്ദ്രൻ ആഗമനി പാടി:

പൊന്മകളേ, ഹൈമവതി, അന്യഗേഹം പൂകി
എങ്ങനെ കഴിഞ്ഞീടുന്നു ചൊല്ലുക നീ വേഗം;
പരിചിൽ നമ്മെജ്ജനമോരോന്നു പറയുവതു കേട്ടി-
ട്ടുരുകദനം പറകവയ്യേ! ഗിരിതനയേ! ബാലേ!
ശിവനശിവൻ, തവ കണവൻ ചുടലഭസ്മം വാരി,
ഉടലിലാകെ പൂശിടുന്നു ഊരുചുറ്റീടുന്നു.
നീറണിഞ്ഞ ഭർത്തൃദേഹമോടു ചേർന്നിടുമ്പോൾ
നീറണിഞ്ഞിടുന്നുവല്ലൊ നിന്റെ പൂവലംഗം
തൻമകൾ മണാളനൊരു പിച്ചതെണ്ടിയാണെ-
ന്നറിഞ്ഞീടുമൊരമ്മയ്ക്കാധി വേറെ വേണോ?
ഇങ്ങു വന്നീടട്ടെ ശിവൻ നിന്നെ മീളുവാനായ്
എൻമകളീ വീട്ടലില്ലെന്നമ്മ കാര്യം ചൊല്ലും.

ശ്രീരാമകൃഷ്ണൻ നിന്നു കേട്ടു. കേട്ടു കേട്ടു ഭാവാവിഷ്ടനായി. ഇനിയും കുറച്ചു നേരമുണ്ട്. സൂര്യദേവൻ ഇപ്പോഴും പശ്ചിമദിങ്മുഖത്തിൽ കാണപ്പെടുന്നു. ഗുരുദേവൻ ഭാവാവസ്ഥയിൽ. അദ്ദേഹത്തിന്റെ ഒരു വശത്ത് ഗംഗ വടക്കോട്ടൊഴുകുന്നു; വേലിയേറ്റം തുടങ്ങിയിട്ട് കുറച്ചുനേരമായി. പിന്നിൽ പൂന്തോട്ടം. വലതുവശത്തായി സംഗീതശാലയും പഞ്ചവടിയും കാണാം. സമീപത്തു നരേന്ദ്രൻ നിന്ന് കീർത്തനം പാടുന്നു. അന്തിയായി.

നരേന്ദ്രൻ തുടങ്ങിയ ഭക്തന്മാർ നമസ്കരിച്ച് യാത്ര പറഞ്ഞു. ഗുരുദേവൻ മുറിയിൽ മടങ്ങിയെത്തി ജഗന്മാതാവിനെ ധ്യാനിക്കുന്നു, നാമം കീർത്തിക്കുന്നു.

ശ്രീ യദുമല്ലികൻ അടുത്തുള്ള ഉദ്യാനഗൃഹത്തിൽ ഇന്നെത്തിയിട്ടുണ്ട്. അവിടെ വന്നാൽ ശ്രീരാമകൃഷ്ണന് ആളയച്ചു കൂട്ടിക്കൊണ്ടുപോവുക പതിവാണ്. ഇന്നും ആളയച്ചിട്ടുണ്ട്. ഗുരുദേവന് പോവണം. ശ്രീ അധരസേനൻ കല്ക്കത്തയിൽനിന്നു വന്നു ഗുരുദേവനെ വണങ്ങി.

ശ്രീരാമകൃഷ്ണൻ യദുമല്ലികന്റെ തോട്ടത്തിലേയ്ക്കു പുറപ്പെടുന്നു. ലാട്ടുവിനോടു പറഞ്ഞു: 'റാന്തൽ കൊളുത്തൂ. എന്റെ കൂടെയൊന്നു വാ.'

ശ്രീരാമകൃഷ്ണൻ ലാട്ടുവുമായി പോകുന്നു. മാസ്റ്റർ അടുക്കലുണ്ട്.

* അക്കാലത്ത് ബ്രഹ്മസമാജാംഗമായിരുന്ന നരേന്ദ്രൻ ദേവീദേവന്മാരിൽ വിശ്വസിച്ചിരുന്നില്ല.

digitized by www.sreyas.in

ശ്രീരാമ: (മാസ്റ്ററോട്) നീയെന്താ നരായണനെ കൊണ്ടുവരാഞ്ഞത്?

മാസ്റ്റർ ചോദിച്ചു: ഞാനും കൂടെ വരട്ടെയോ?

ശ്രീരാമ: വരണോ? അധരനും മറ്റുമൊക്കെ ഇവിടെയുണ്ടല്ലോ. ശരി, വരിക.

മുക്കർജിമാർ വഴിയിൽ നിൽപുണ്ട്. ഗുരുദേവൻ മാസ്റ്ററോടു ചോദിച്ചു: 'അവരാരെങ്കിലും വരുന്നുണ്ടോ? (മുക്കർജിമാരോട്) ശരി, കൊള്ളാം, നടക്കിൻ. എന്നാൽ നമുക്ക് ശീഘ്രം എഴുനേറ്റു പോരാം.'

**ചൈതന്യലീല - അധരന്റെ ജോലിയുടെ കാര്യം**

ശ്രീരാമകൃഷ്ണൻ യദുമല്ലികന്റെ സ്വീകരണമുറിയിൽ എത്തി. സുസജ്ജിതമായ മുറി. അകത്തും പുറത്തും വിളക്കുകൾ പ്രകാശിക്കുന്നു. ശ്രീ യദുലാലൻ, ചെറുചെറുകുട്ടികളുമായി ഒന്നുരണ്ടു സ്നേഹിതന്മാരും ഒരുമിച്ചിരിക്കുന്നു. വേലക്കാർ ചിലർ കാത്തുനില്ക്കുന്നു; ചിലർ വിശറികൊണ്ടു വീശിക്കൊടുക്കുന്നു. യദു ചിരിച്ചുകൊണ്ട് ശ്രീരാമകൃഷ്ണനെ സ്വാഗതം ചെയ്തു. നെടുനാളത്തെ പരിചിതനെപ്പോലെ ശ്രീരാമകൃഷ്ണനോടു പെരുമാറി.

യദു ഒരു ഗൗരാംഗഭക്തനാണ്. അദ്ദേഹം സ്റ്റാർ തീയേറ്ററിൽ ചൈതന്യലീല കണ്ടിട്ടു വരികയാണ്. ഈ വിവരം ശ്രീരാമകൃഷ്ണനോടു പറഞ്ഞു. അദ്ദേഹം പറഞ്ഞു: 'ചൈതന്യലീല പുതുതായി അഭിനയിച്ചുകൊണ്ടിരിക്കുന്നു. വളരെ മനോഹരമായിട്ടുണ്ട്.'

ശ്രീരാമകൃഷ്ണൻ ആനന്ദത്തോടെ ചൈതന്യലീലാവർത്തമാനം കേട്ടു. ഇടയ്ക്കിടെ യദുവിന്റെ ഒരു കൊച്ചുകുട്ടിയുടെ കൈയ്പിടിച്ച് കളിക്കുന്നു. മാസ്റ്ററും മുക്കർജിസോദരന്മാരും അദ്ദേഹത്തിന്റെ സമീപം ഇരിക്കുന്നു.

ശ്രീ അധരസേനൻ കല്ക്കത്താ മുനിസിപ്പാലിറ്റിയിലെ ഉപാദ്ധ്യക്ഷപദത്തിന് ശ്രമിച്ചുകൊണ്ടിരുന്നു. ആ ഉദ്യോഗത്തിന് ശമ്പളം ആയിരം രൂപയാണ്. അധരനിപ്പോൾ ഡെപ്യൂട്ടിമജിസ്ട്രേട്ടാണ്. മുന്നൂറു രൂപാ ശമ്പളം കിട്ടുന്നുണ്ട്. അധരന് വയസ്സ് മുപ്പത്.

ശ്രീരാമ: (യദുവിനോട്) എന്താ അധരന് ഉദ്യോഗം കിട്ടിയില്ലല്ലോ?

അധരന് ഉദ്യോഗത്തിനുള്ള പ്രായം പോയിട്ടില്ല, എന്ന് യദുവും കൂട്ടുകാരും പറഞ്ഞു. അല്പം കഴിഞ്ഞ് യദു പറഞ്ഞു: 'അങ്ങു കുറച്ചു ഭഗവന്നാമം ചൊല്ലൂ.' ശ്രീരാമകൃഷ്ണൻ ഗാനരൂപേണ ഗൗരാംഗന്റെ ഭാവം വർണ്ണിച്ചു:

digitized by www.sreyas.in

എവിടെത്തിരിഞ്ഞൊന്നുനോക്കിയാലു-
മവിടെല്ലാം തങ്കക്കിനാവു മാത്രം;
മയിൽകുയിൽതൊട്ടു പറവകൾതൻ
ചിറകുകൾ പൊന്നിൽ കുളിച്ചുനിൽപൂ.

എന്തുപുതുമയാണീയുലകം
പൊൻപൂശി നില്പതായ് തോന്നിടുമ്പോൾ;
കാരണമെന്തെന്നെനിക്കറിയാം
രാധ മഥുരയ്ക്കു വന്നതത്രേ.

അവളുടെ മെയ്നിറമെന്നിലാകെ
പകരാനുമിന്നിതു ഹേതുവത്രെ;
രാധയെത്തന്നെ നിനച്ചിരുന്നു
രാധയായ്മാറി ഞാൻ മോദമാർന്നു.

---

# അധ്യായം ഒമ്പത്

## ശ്രീ രാഖാലിനെക്കുറിച്ച് വ്യാകുലത

പാട്ട് അവസാനിച്ചപ്പോൾ മുക്കർജിമാർ എഴുനേറ്റു. ശ്രീരാമകൃഷ്ണനും കൂടെ എഴുനേറ്റു. പക്ഷേ അദ്ദേഹം ഭാവാവിഷ്ടനായിരുന്നു. മുറിയുടെ വരാന്തയിൽ വന്നതോടെ സമാധിയിൽ ലയിച്ച് അങ്ങനെ നിന്നുപോയി! വരാന്തയിൽ അനേകം വിളക്കുകൾ കത്തുന്നുണ്ട്. തോട്ടത്തിന്റെ കാവൽക്കാരൻ ഒരു ഭക്തനാണ്. ശ്രീരാമകൃഷ്ണനെ ഇടയ്ക്കിടെ ക്ഷണിച്ച് ഊണു കഴിപ്പിക്കും. ഗുരുദേവൻ സമാധിയിൽ നിലകൊള്ളുന്നു. കാവല്ക്കാരൻ വന്ന് വലിയ ഒരു വിശറികൊണ്ടു ഗുരുദേവനെ വീശുന്നു.

ഉദ്യാനഗൃഹത്തിന്റെ മാനേജർ രത്നം വന്നു നമസ്കരിച്ചു. ശ്രീരാമകൃഷ്ണൻ സാധാരണനിലയിലായി. 'നാരായണ നാരായണ' എന്നു ജപിച്ച് അവരെ അഭിവാദനം ചെയ്തു. ഗുരുദേവൻ ഭക്തന്മാരോടുകൂടി അമ്പലപ്പറമ്പിന്റെ പ്രധാനപടിക്കലെത്തി. അപ്പോഴേയ്ക്കും മുക്കർജിമാർ പടിക്കൽ കാത്തുനിൽക്കുന്നു. അധരൻ ഗുരുദേവനെ തേടുന്നു.

മുക്കർജി: (ചിരിച്ചുകൊണ്ട്) മഹേന്ദ്രബാബു ഓടിവരുന്നു.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്), മുക്കർജിയോട് മാസ്റ്ററെ ചൂണ്ടിക്കൊണ്ട്) അവനുമായി നിങ്ങൾ കൂടെക്കൂടെ കാണണം, വർത്തമാനം പറയണം.

പ്രിയമുക്കർജി: (ചിരിച്ചുകൊണ്ട്) അദ്ദേഹമിനി ഞങ്ങളുടെ ആശാനായിരിക്കും.

ശ്രീരാമ: കഞ്ചാവു വലിക്കുന്നവന് വേറൊരു കഞ്ചാവുവലിക്കാരനെ കണ്ടാൽ വലിയ ആനന്ദമാണ്. അമീർ വന്നാലുംകൂടി അവൻ മിണ്ടിയെന്നു വരില്ല: എന്നാൽ അശ്രീകരം പിടിച്ചവനായാലും കൊള്ളാം ഒരു കഞ്ചാവുവലിക്കാരനെ കണ്ടാൽ ചെന്നു കെട്ടിപ്പിടിച്ചെന്നും വരും. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ 1ഉദ്യാനമാർഗ്ഗത്തിൽക്കൂടി പടിഞ്ഞാറോട്ട് തന്റെ മുറിയുടെ നേരേ പൊയ്ക്കൊണ്ടിരുന്നു. വഴിക്കു പറഞ്ഞു: 'യദു നല്ല ഹിന്ദുവാണ്. ഭാഗവതത്തിൽനിന്നും ധാരാളം കഥകൾ പറയും.'

മാസ്റ്റർ ദേവീസമീപമെത്തി നമസ്കാരവും മറ്റും കഴിഞ്ഞ് തീർത്ഥം സേവിച്ചു. ഗുരുദേവൻ ദേവീദർശനത്തിനു വന്നുചേർന്നു.

രാത്രി ഒമ്പതുമണിയോടടുത്തു. മുക്കർജിമാർ നമസ്കരിച്ചു യാത്ര പറഞ്ഞു. അധരനും മാസ്റ്ററും തറയിൽ ഇരിക്കുന്നു. ഗുരുദേവൻ അധരനുമായി ശ്രീ രാഖാലിന്റെ വർത്തമാനം പറയുന്നു.

രാഖാൽ ബലരാമന്റെ കൂടെ വൃന്ദാവനത്തിൽ പാർക്കുന്നു. രാഖാലിന് സുഖക്കേടു പിടിച്ചു എന്നെഴുത്തു കിട്ടിയിരുന്നു. രാഖാലിന്റെ സുഖക്കേടിനെപ്പറ്റി കേട്ട് വല്ലാതെ അസ്വസ്ഥനായി ശ്രീരാമകൃഷ്ണൻ രണ്ടുമൂന്നുദിവസം മുമ്പ് ഉച്ചയ്ക്ക് ഊണുകഴിഞ്ഞ്, 'എന്താണാവോ സംഭവിക്കുക!' എന്നും പറഞ്ഞ് ഒരു കുട്ടിയെപ്പോലെ ഹസ്രയുടെ മുമ്പിൽ കരയുകയുണ്ടായി. അധരൻ രാഖാലിന് രജിസ്റ്റർ ചെയ്ത് ഒരെഴുത്തയച്ചു; എന്നിട്ടിതുവരെയും എഴുത്ത് കൈപ്പറ്റിയ വിവരമൊന്നും കിട്ടിയില്ല.

ശ്രീരാമ: നാരായണന് വൃന്ദാവനത്തിൽനിന്നും കത്തുകിട്ടിയല്ലോ; എന്നിട്ടും നിന്റെ എഴുത്തിന് എന്താണ് മറുപടി കിട്ടാത്തത്?

അധരൻ: ഇല്ല, ഇനിയും മറുപടി കിട്ടിയില്ല.

ശ്രീരാമ: മാസ്റ്റർക്കും എഴുത്തു കിട്ടി.

ഗുരുദേവൻ ചൈതന്യലീല കാണാൻ സ്റ്റാർതീയേറ്ററിൽ പോകുന്നതിനെക്കുറിച്ചുള്ള വർത്തമാനം വന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, ഭക്തന്മാരോട്) ഒരു രൂപയുടെ സ്ഥാനത്തുനിന്നും കളി ഭേഷായി കാണാം എന്ന് യദു* എന്നോടു പറ

* യദു പിശുക്കനായ ഒരു പണക്കാരനായിരുന്നു.

digitized by www.sreyas.in

ഞ്ഞു. വളരെ ലാഭം! ഒരിക്കൽ ഞങ്ങൾ പാനിഹാട്ടിക്ക് പോകാനാലോചിച്ചു. സാധാരണ കടത്തുവഞ്ചിയിൽ കയറിപ്പോകാൻ യദു എന്നോടു പറഞ്ഞു! (എല്ലാവരും ചിരിക്കുന്നു.)

മുമ്പൊക്കെ ഈശ്വരകഥ കേൾക്കാൻ കുറച്ചൊക്കെ ഇഷ്ടപ്പെട്ടിരുന്നു. ഒരു ഭക്തൻ അയാളുടെ അടുക്കൽ വന്നുംപോയുമിരുന്നു. ഇപ്പോൾ അയാളെ കാണാറില്ല. കുറെ സ്തുതിപാഠകന്മാർ എല്ലാ നേരവും യദുവിന്റെ ചുറ്റുമുണ്ട്. അവർ കൂടുതൽ കേടുവരുത്തുന്നു. വലിയ പിശുക്കൻ! ഞാനയാളുടെ വീട്ടിൽ കാലുകുത്തുന്ന മാത്രയിൽ, * 'എത്രയാണ് വണ്ടിക്കൂലി?' എന്നു ചോദിക്കും. ഞാൻ പറയും: 'അത് നീ അറിയേണ്ട ആവശ്യമില്ല. നീ രണ്ടരരൂപ കൊടുത്തേയ്ക്കുക.' അതു കേട്ടാൽ മിണ്ടാതെ ഇരുന്നോളും; എന്നിട്ട് രണ്ടര രൂപമാത്രം തരികയും ചെയ്യും! (എല്ലാവരും ചിരിക്കുന്നു.)

അമ്പലപ്പറമ്പിന്റെ തെക്കേയറ്റത്ത് കക്കൂസ് പണിയാൻ ആരംഭമുണ്ട്. അതുകാരണം ശ്രീ യദുമല്ലികനുമായി തർക്കം നടക്കുന്നു. കക്കൂസിന് അടുത്താണ് യദുമല്ലികന്റെ തോട്ടം.

തോട്ടത്തിന്റെ ഖജാൻജി ശ്രീ ഭോലാനാഥൻ കോടതിയിൽ പരാതി ബോധിപ്പിച്ചിരിക്കുന്നു. പരാതി കൊടുത്തതുമുതൽ അയാൾക്ക് വലിയ ഭയമായിരുന്നു. അയാൾ കാര്യമൊക്കെ ശ്രീരാമകൃഷ്ണനെ അറിയിച്ചു. അദ്ദേഹം പറഞ്ഞു: 'അധരൻ ഡെപ്യൂട്ടി മജിസ്ട്രേട്ട്. അവൻ വന്നാൽ അവനോടു ചോദിക്കുക.' ശ്രീ രാമചക്രവർത്തി ഭോലാനാഥനെ കൂട്ടി ശ്രീരാമകൃഷ്ണന്റെ അടുത്തുകൊണ്ടുവന്ന്, 'കോടതിയിൽ പരാതി കൊടുത്തതുമുതൽ ഇയാൾക്ക് ഭയമായിരിക്കുന്നു,' എന്നും മറ്റുമുള്ള സകലകാര്യങ്ങളും പറഞ്ഞുകേൾപ്പിച്ചു.

ശ്രീരാമകൃഷ്ണൻ ചിന്താഗ്രസ്തനായി, കാര്യങ്ങളെല്ലാം അധരനോടു പറയാൻ പറഞ്ഞു. ഒക്കെ കേട്ടശേഷം അധരൻ പറഞ്ഞു: 'അതു സാരമില്ല. അല്പം ക്ലേശമുണ്ടാകും.' അതു കേട്ടപ്പോൾ ഗുരുദേവന് കുറച്ച് സമാധാനമായി.

നേരം രാത്രി വളരെയായി. അധരൻ നമസ്കരിച്ച് യാത്ര പറയുന്നു.

ശ്രീരാമ: (മാസ്റ്ററോട്) നാരായണനെ കൂട്ടിക്കൊണ്ടുവാ.

---

* ഒരു സന്ന്യാസി ഗൃഹത്തിൽ വന്നാൽ ഗൃഹസ്ഥൻ യാത്രച്ചെലവു കൊടുക്കുക പതിവാണ്.

digitized by www.sreyas.in

# ഇരുപത്തിയാറാം ഭാഗം

# നാടകശാലയിൽ

## അധ്യായം ഒന്ന്

*1884 സെപ്റ്റംബർ 19, വെള്ളിയാഴ്ച*

**രാധികാഗോസ്വാമി മുതലായ ഭക്തന്മാരുടെകൂടെ**

ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ പൂർവ്വപരിചിതമായ മുറിയിൽ ഭക്തന്മാരുടെകൂടെ ഇരിക്കുന്നു. ശരത്ക്കാലം. ഇന്ന് ഭാദ്രമാസത്തിലെ മഹാലയാ അമാവാസ്യ. ശ്രീ മഹേന്ദ്രമുക്കർജി, അദ്ദേഹത്തിന്റെ സഹോദരൻ പ്രിയമുക്കർജി, മാസ്റ്റർ, ബാബുരാമൻ, ഹരീശൻ, കിശോരി, ലാട്ടു, എന്നിവരിൽ ചിലർ തറയിലിരിക്കുന്നു; ചിലർ നിൽക്കുന്നു, ചിലർ വന്നും പോയുമിരിക്കുന്നു. ഹസ്ര വരാന്തയിൽ. രാഖാൽ ബലരാമന്റെകൂടെ വൃന്ദാവനത്തിലാണിപ്പൊഴും.

ശ്രീരാമ: (മഹേന്ദ്രാദി ഭക്തന്മാരോട്) കല്ക്കത്തയിൽ ക്യാപ്റ്റന്റെ വീട്ടിൽ ഞാൻ പോയിരുന്നു. മടങ്ങിവരാൻ വളരെ ഇരുട്ടി. ക്യാപ്റ്റന്റെ സ്വഭാവം എത്ര മധുരം! എന്തൊരു ഭക്തി! ചെറിയ മുണ്ടുടുത്തു ദീപാരാധന ചെയ്യുന്നു. ആദ്യം മൂന്നു തിരിയുള്ള ദീപം ഉഴിയുന്നു; പിന്നെ ഒരു തിരിയുള്ള ദീപംകൊണ്ട്. ഒടുവിൽ കർപ്പൂരാരാധന. ആ സമയത്ത് വർത്തമാനമൊന്നും പറയുകയില്ല. ആംഗ്യം കാണിച്ച് എന്നോട് ഇരിക്കാൻ പറഞ്ഞു. പൂജാസമയത്തു കണ്ണിന്റെ ഭാവം, ശരിക്കും കടന്നൽ കുത്തിയാലെന്നപോലെ! അദ്ദേഹത്തിന് പാട്ടുപാടാനാവില്ല. പക്ഷേ മനോഹരമായിട്ട് കീർത്തനം ചൊല്ലാം. അമ്മയുടെ മുമ്പിൽ താണിരിക്കും; അമ്മ ഉയർന്ന പീഠത്തിലിരിക്കും.

അച്ഛൻ ഇംഗ്ലീഷ്പട്ടാളത്തിൽ ഒരു ഹവിൽദാരായിരുന്നു. പോർക്കളത്തിൽ അദ്ദേഹം ഒരു കൈയ്കൊണ്ട് തോക്കു പിടിക്കും; മറ്റേ കൈയ്കൊണ്ട് ശിവപൂജ ചെയ്യും. ശിപായി ശിവലിംഗം ഉണ്ടാക്കിക്കൊടുക്കും. ശിവപൂജ ചെയ്യാതെ വെള്ളം കുടിക്കുകകൂടി ചെയ്കയില്ല. ആണ്ടിൽ ആറായിരം രൂപാ ശമ്പളം.

digitized by www.sreyas.in

ക്യാപ്റ്റൻ അമ്മയെ ഇടയ്ക്കിടെ കാശിക്ക് അയയ്ക്കന്നു. അവിടെ പന്ത്രണ്ടോ പതിമൂന്നോ വേലക്കാർ അമ്മയെ ശുശ്രൂഷിക്കാനുണ്ടായിരിക്കും. വലിയ ചെലവാണത്. വേദാന്തവും ഗീതയും ഭാഗവതവും ക്യാപ്റ്റന് കണ്ഠസ്ഥമാണ്. കല്ക്കത്തയിലെ ബാബുമാർ മ്ലേച്ഛാചാരക്കാരാണെന്നാണ് അദ്ദേഹം പറയുന്നത്.

ആദ്യം ഹഠയോഗം ശീലിച്ചിരുന്നു. അതുകൊണ്ടാണ് എനിയ്ക്ക് സമാധിയോ ഭാവാവസ്ഥയോ ഉണ്ടായാൽ അദ്ദേഹം മെല്ലെ തലയിൽ തലോടിത്തരുന്നത്. ക്യാപ്റ്റന്റെ ഭാര്യ വേറൊരു രൂപത്തിലാണ് ഈശ്വരനെ ആരാധിക്കുന്നത്. ഗോപാലന്റെ രൂപത്തിൽ. ഇത്തവണ അവർക്കത്ര പിശുക്കു കണ്ടില്ല. അവർക്കും ഗീതയും മറ്റും അറിയാം. അവർക്കെന്തൊരു ഭക്തി! ഞാൻ ഉണ്ണുന്നിടത്ത് ഇരുന്നുതന്നെ കൈയ് കഴുകുന്നു, പല്ലുകുത്തുന്നതും കൂടി!

അവരൊരു ആടിനെ കറിവെച്ചു. പതിനഞ്ചു ദിവസത്തേയ്ക്കു തികയും എന്നു പറഞ്ഞു ക്യാപ്റ്റൻ. 'ഇല്ലില്ല, ഏഴു ദിവസത്തേയ്ക്കു കാണും,' എന്നു പറഞ്ഞു ക്യാപ്റ്റന്റെ ഭാര്യ. എനിയ്ക്കതിന്റെ സ്വാദു നന്നേ പിടിച്ചു. കറികളൊക്കെ കുറേശ്ശെക്കുറേശ്ശെയേ വിളമ്പാറുള്ളൂ. ഞാൻ കൂടുതൽ കഴിക്കുമെന്നുള്ളതുകൊണ്ട് ഈയിടെ എനിക്കു കൂടുതൽ തരും. ഊണിനുശേഷം ക്യാപ്റ്റനോ ഭാര്യയോ ആരെങ്കിലും എന്നെ വീശും.

**ജങ്ബഹദൂറിന്റെ കുട്ടികൾ ക്യാപ്റ്റന്റെകൂടെ വന്നത്: 1875–76**

ശ്രീരാമ: അവർ വളരെ ഭക്തിയുള്ള ആളുകളാണ്. സാധുക്കളോട് വളരെ ബഹുമാനമുണ്ട്. ഉത്തരഖണ്ഡത്തിലെ ആളുകൾക്ക് സാധുക്കളോട് വലിയ ഭക്തിയാണ്. നേപ്പാളിലെ ജങ്ബഹദൂറിന്റെ കുട്ടികളും സഹോദരന്റെ മക്കളും ഒരിക്കൽ ഇവിടെ വന്നിരുന്നു. വന്നപ്പോൾ കാൽസ്രായൊക്കെ മാറ്റിവെച്ചു; എന്തൊരു ഭയഭക്തി!

ക്യാപ്റ്റന്റെകൂടെ ഒരിക്കൽ ആ നാട്ടിലെ ഒരു പെൺകുട്ടി വന്നിരന്നു. വലിയ ഭക്ത; വിവാഹം കഴിച്ചിരുന്നില്ല. ഗീതാഗോവിന്ദഗാനം മുഴുവൻ കണ്ഠസ്ഥം. അവളുടെ പാട്ടു കേൾക്കൻ *ദ്വാരികബാബുവും മറ്റും വന്നിരിപ്പായി. 'ഇവരു പാട്ടു കേൾക്കാൻ വന്നിരിക്കയാണ്; നല്ല ആളുകളാണ്,' എന്ന് ഞാൻ പറഞ്ഞു. അവൾ ഗീതാഗോവിന്ദം പാടിയപ്പോൾ ദ്വാരികബാബു ഉറുമാലെടുത്ത് കണ്ണുനീർ തുടയ്ക്കാൻ തുടങ്ങി. എന്തുകൊണ്ടാണ് കല്യാണം കഴിക്കാത്തത് എന്നു ചോദിച്ചപ്പോൾ അവൾ പറഞ്ഞു: 'ഞാൻ ഈശ്വരന്റെ ദാസി: പിന്നെ ആരുടെ ദാസിയാണാവുക?' അവളുടെ സ്വജനങ്ങൾ അവളെ

* ദ്വാരികബാബു – മഥുരന്റെ മൂത്തമകൻ

digitized by www.sreyas.in

ദേവിയെന്നു കരുതി മാനിക്കുന്നു. ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളതു പോലെ.

(മഹേന്ദ്രൻമുതൽപേരോട്) ഇവിടെ വരുന്ന നിങ്ങൾക്ക്, ഇതുകൊണ്ട് അല്പമെങ്കിലും ഉപകാരം ഉണ്ടാകുന്നുണ്ട് എന്നു കേട്ടാൽ എന്റെ മനസ്സിനു വലിയ സന്തോഷമായിരിക്കും. (മാസ്റ്ററോട്) എന്തുകൊണ്ടാണ് ആളുകൾ ഇവിടെ വരുന്നത്? എനിക്ക് അത്രയ്ക്കൊന്നും എഴുത്തും വായനയും അറിഞ്ഞുകൂടല്ലൊ.

മാസ്റ്റർ: ബ്രഹ്മാവ് ഗോഹരണം നടത്തിയപ്പോൾ കൃഷ്ണൻ സ്വയം സകല ഗോപബാലന്മാരും ഗോക്കളും വത്സങ്ങളുമായി രൂപമെടുത്തു. ഗോപാലന്മാരുടെ അമ്മമാർ ഈ പുതിയ ഗോപാലന്മാരെ കിട്ടിയതിൽപ്പിന്നെ യശോദയുടെ വീട്ടിൽ പോകാതെയായി. പശുക്കളും അമറിക്കൊണ്ട് ഈ പുതിയ കന്നുകളുടെ പിന്നാലേ പൊയ്ക്കൊണ്ടിരുന്നു.

ശ്രീരാമ: അതുകൊണ്ടെന്തു വന്നു?

മാസ്റ്റർ: ഈശ്വരൻതന്നെ എല്ലാമായിത്തീർന്നിരിക്കുകയല്ലേ? അതുകൊണ്ടാണ് ഇത്ര ആകർഷണം. ഈശ്വരഭക്തി ഉണ്ടെങ്കിൽ മനസ്സ് ആകർഷിക്കപ്പെടും.

**കൃഷ്ണലീലയുടെ വ്യാഖ്യാനം - ഗോപീപ്രേമം**

ശ്രീരാമ: ഇതു യോഗമായയുടെ ആകർഷണമാണ്. മന്ത്രംകൊണ്ടു മയക്കിവെച്ചിരിക്കുകയാണ്. രാധ സുബോലന്റെ വേഷത്തിൽ; എളിയിലൊരു പശുക്കുട്ടി. ജടിലയെ പേടിച്ചു പോവുകയാണ്. യോഗമായയെ ശരണം പ്രാപിക്കുമ്പോൾ ജടില വീണ്ടും ആശീർവാദം ചെയ്യുന്നു. ഹരിലീലമുഴുവൻ യോഗമായയുടെ സഹായത്തോടെയാണ്.

ഗോപികളുടെ പ്രണയം, ജാരപ്രേമമാണ്. കൃഷ്ണനുവേണ്ടി ഗോപികൾക്ക് പ്രേമോന്മാദം പിടികൂടി. ജാരാസക്തയായ നാരിക്ക് സ്വന്തം ഭർത്താവിനോട് അത്ര സ്നേഹമുണ്ടാവില്ല. ആരെങ്കിലും അവളോട്, 'എടീ, നിന്റെ ആൺപിറന്നോൻ വന്നിരിക്കുന്നു,' എന്നു പറഞ്ഞാൽ, അവൾ പറയും, 'വന്നോ, ങ്ഹാ വരട്ടെ, അയാളിപ്പോളുണ്ണും!' എന്നാൽ ഒരന്യപുരുഷൻ, സുന്ദരൻ, രസികൻ, രസപണ്ഡിതൻ, വന്നിട്ടുണ്ടെന്നു കേട്ടാൽ അയാളെ കാണാൻ അവൾ ഓടിയെത്തും; മറയുടെ മറവിൽനിന്ന് ഓട്ടക്കണ്ണിട്ടു നോക്കും.

'ഈശ്വരനെ ഞങ്ങൾ കണ്ടിട്ടില്ല. പിന്നെയെങ്ങനെയാണ് അദ്ദേഹത്തോട് ഗോപികളുടെ മാതിരി ആകർഷണം തോന്നുന്നത്?' എന്ന്

digitized by www.sreyas.in

നിങ്ങൾ സംശയിച്ചേക്കാം. അദ്ദേഹത്തെപ്പറ്റി കേട്ടാൽ തന്നെ ആകർഷണം തോന്നും.

'അറിയില്ല, പേരു കേട്ടു കാതിൽ, മനം നൽകി, അതവിടെ ഒട്ടിപ്പോയി.'

ഒരു ഭക്തൻ: ആവട്ടെ, വസ്ത്രാപഹരണത്തിന്റെ അർത്ഥമെന്ത്?

ശ്രീരാമ: മനുഷ്യർക്ക് എട്ടു പാശങ്ങളുണ്ട്. ഗോപികളുടെ സർവ്വ പാശങ്ങളും പോയി, ലജ്ജമാത്രം ബാക്കിയുണ്ടായിരുന്നു. അതുകൊണ്ട് ഭഗവാൻ ആ പാശവും അറുത്തുകൊടുത്തു. ഈശ്വരപ്രാപ്തി ഉണ്ടായാൽ സർവ്വപാശങ്ങളും അറ്റുപോകുന്നു.

## യോഗഭ്രഷ്ടന് ഭോഗാവസാനത്തിൽ ഈശ്വരലാഭം

ശ്രീരാമ: (മഹേന്ദ്രമുക്കർജി മുതലായ ഭക്തന്മാരോട്) എല്ലാവർക്കുമൊന്നും ഈശ്വരനോട് ആകർഷണം തോന്നുന്നില്ല. ചില വിശിഷ്ട പാത്രങ്ങൾക്ക് ഉണ്ടാകുന്നു. നല്ല സംസ്കാരമുണ്ടെങ്കിൽ തോന്നും. അങ്ങനെ അല്ലെന്നുവരികിൽ, ബാഗ്ബസ്സാറിൽ എത്രയോ ആളുകളുണ്ട്, അവരിൽ നിങ്ങൾ മാത്രം ഇവിടെ എന്തുകൊണ്ടു വന്നു? ചാണകക്കുന്നിന് ഒരു ഗുണവും ഉണ്ടാവില്ല. മലയമാരുതനേറ്റാൽ സകലമരങ്ങളും ചന്ദനമായിത്തീരുന്നു; പേരാല്, അരയാല്, പരുത്തിമരം വേറേയും ചിലമരങ്ങൽ ഇവമാത്രം ചന്ദനമാവുകയില്ല.

(മുക്കർജിസോദരന്മാരോട്) നിങ്ങൾക്കു കാശിനും സ്വത്തിനും കുറവില്ല. യോഗഭ്രഷ്ടനായാൽ ഭാഗ്യംപിറന്ന കുലത്തിൽ വന്നു പിറക്കുന്നു. എന്നിട്ടു വീണ്ടും ഈശ്വരപ്രാപ്തിയ്ക്കുവേണ്ടി സാധന ചെയ്യുന്നു.

മഹേന്ദ്രമുക്കർജി: എന്തുകൊണ്ടാണ് യോഗഭ്രഷ്ടനാകുന്നത്?

ശ്രീരാമ: പൂർവ്വജന്മത്തിൽ ഈശ്വരചിന്ത ചെയ്തുകൊണ്ടിരിക്കെ, പെട്ടെന്ന് ഭോഗലാലസ പിടികൂടിയെന്നു വന്നേയ്ക്കാം. അങ്ങനെ വന്നാൽ യോഗഭ്രഷ്ടനായിത്തീരുന്നു. പിന്നെ അടുത്ത ജന്മത്തിൽ ഇപ്രകാരമുള്ള ജന്മം ലഭിക്കുന്നു.

മഹേന്ദ്രമുക്കർജി: എന്നാൽ പിന്നെ വഴി?

ശ്രീരാമ: കാമനയുണ്ടെങ്കിൽ, ഭോഗലാലസയുണ്ടെങ്കിൽ, മുക്തിയില്ല. അതുകൊണ്ട് ഊണ്, ഉടുപ്പ്, രതികൊതിയൊക്കെ തീർത്തോളിൻ. (ചിരിച്ചുകൊണ്ട്) നീയെന്തു പറയുന്നു. സ്വദാരത്തിലോ പരദാരത്തിലോ? (മാസ്റ്ററും മുക്കർജിയും ചിരിക്കുന്നു.)

digitized by www.sreyas.in

# അധ്യായം രണ്ട്

## ഗുരുദേവന്റെ ആഗ്രഹങ്ങൾ

### പൂർവ്വകഥ - ആദ്യം കല്ക്കത്തയിൽ നാഥന്റെ തോട്ടത്തിൽ

ശ്രീരാമ: ഭോഗലാലസ വെച്ചുകൊണ്ടിരിക്കുന്നതു നല്ലതല്ല. ഞാനതുകൊണ്ട് മനസ്സിലെന്താണു തോന്നിയത് എന്നുവെച്ചാൽ അതുടനെയങ്ങ് ചെയ്തുപോന്നു.

ബാഗ്ബസ്സാറിലെ നിറം ചേർത്ത 'സന്ദേശ്' കണ്ടപ്പോൾ തിന്നണമെന്ന് ആഗ്രഹം തോന്നി. ഇവര് കൊണ്ടെത്തന്നു. ഞാനൊരുപിടിയങ്ങു തിന്നു, എന്നിട്ട് സുഖക്കേടും പിടിച്ചു.

കുട്ടിക്കാലത്ത് ഗംഗയിൽ കുളിച്ചുകൊണ്ടിരിക്കുമ്പോൾ നാഥന്റെ തോട്ടത്തിൽ ഒരു കുട്ടിയുടെ അരയിൽ പൊന്നരഞ്ഞാൺ കണ്ടു. ഈശ്വരാവേശം വന്നശേഷം അത്തരം ഒരരഞ്ഞാൺ കെട്ടാൻ എനിക്കും കൊതി തോന്നി. എനിക്കൊന്നു തന്നു. അത് അധികനേരം വെച്ചുകൊണ്ടിരിക്കാൻ ഒത്തില്ല. അരഞ്ഞാൺകെട്ടി, ഉള്ളിൽനിന്നുമൊരു വായു 'കർകർ'ന്ന് ഇരച്ചുകയറാൻ തുടങ്ങി. പൊന്ന് മേത്ത് തൊട്ടുപോയില്ലേ? സ്വല്പനേരം ധരിച്ചിട്ട് ഊരി മാറ്റി വെച്ചു. അല്ലെന്നുവരികിൽ വലിച്ചുപൊട്ടിക്കേണ്ടതായ്വന്നേനെ!

ധനേഖാലിയിലെ ഈന്തപ്പഴം, കൃഷ്ണനഗരത്തിലെ തേൻകുഴൽ, അത് തിന്നാനും ആശയുണ്ടായി. (എല്ലാവരും ചിരിക്കുന്നു.)

### ശംഭുവും രാജനാരായണനും ചണ്ഡീപാഠം ചെയ്തതു കേട്ട കഥ

ശ്രീരാമ: ശംഭുവിന്റെ ചണ്ഡീഗാനം കേൾക്കണമെന്ന് ഒരിക്കലൊരു ആഗ്രഹം തോന്നി. ആ ഗാനം കേട്ടുകഴിഞ്ഞപ്പോൾ രാജനാരായണന്റെ ചണ്ഡീപാഠം കേൾക്കണമെന്ന് ആശ വന്നു. അതും കേൾക്കയുണ്ടായി.

അക്കാലത്ത് അനേകം സാധുക്കൾ ഇവിടെ വരാറുണ്ടായിരുന്നു. അവരുടെ ആവശ്യത്തിന് വേറൊരു കലവറ വേണം എന്നൊരാശ എന്റെ ഉള്ളിലുണ്ടായി. മഥുരബാബു അതിനേർപ്പാടു ചെയ്തു. ആ കലവറയിൽനിന്ന് സാധുക്കൾക്ക് അരിയും സാമാനങ്ങളും വിറകും മറ്റുമൊക്കെ കൊടുത്തിരുന്നു.

നല്ല തങ്കക്കസവുള്ള തുണിയുടുക്കണം എന്നൊരാഗ്രഹം ഒരിക്കൽ ഉള്ളിലുദിച്ചു; വെള്ളിക്കുഴലിൽനിന്ന് പുകവലിക്കണമെന്നും. മഥുരബാബു പുതിയ മുണ്ടും പുകക്കുഴലുമെല്ലാം അയച്ചുതന്നു. മുണ്ടു

digitized by www.sreyas.in

ടുത്തു. പുക പല പ്രകാരത്തിൽ വലിച്ചു. ഒരിക്കൽ ഈ വശം ചെരിഞ്ഞും, പിന്നെ മറുവശം ചെരിഞ്ഞും, തല എടുത്തു പിടിച്ചും, തല താഴ്ത്തിപ്പിടിച്ചുമൊക്കെ വലിച്ചുനോക്കി. എന്നിട്ടു പറഞ്ഞു: 'മനസ്സേ, ഇതാണ് വെള്ളിക്കുഴലിൽക്കൂടി പുകവലിക്കുക എന്നു പറയുന്നത്.' ഇതും പറഞ്ഞ് പുകക്കുഴൽ ഉപേക്ഷിച്ചു. തുണി കുറച്ചുനേരംകൂടി മേലിട്ടിരുന്നു. എന്നിട്ടെടുത്തു കളഞ്ഞു, കാലിന്നടിയിലിട്ടു ചവിട്ടാൻ തുടങ്ങി. അതിൽ ഥൂഥൂന്നു തുപ്പി. സ്വയം പറഞ്ഞു: 'ഇതാണ് വിലയേറിയ കസവുമുണ്ട്! ഇതുടുത്താൽ രജോഗുണം വർദ്ധിക്കും!'

## രാഖാലിന്റെ ആദ്യത്തെ ഭാവാവസ്ഥ – 1881.

രാഖാൽ ബലരാമന്റെകൂടെ വൃന്ദാവനത്തിൽ താമസിക്കുന്നു. ആദ്യമൊക്കെ വൃന്ദാവനത്തെ വളരെയേറെ വാഴ്ത്തി വർണ്ണിച്ച് എഴുത്തുകളെഴുതിയിരുന്നു. മാസ്റ്റർക്കെഴുതി: 'ഇത് അത്യുത്തമസ്ഥാനമാണ്. അങ്ങ് വരണം. മയൂരങ്ങളും മയൂരികളുമെല്ലാം നടനം ചെയ്യുന്നു. മാത്രമല്ല, നൃത്തവും ഗീതവും, സർവ്വദാ ആനന്ദംതന്നെ!' അതു കഴിഞ്ഞ് രാഖാലിന് സുഖക്കേടുപിടിച്ചു. വൃന്ദാവനത്തിലെ പനി. അതുകേട്ട് ശ്രീരാമകൃഷ്ണൻ വല്ലാതെ വ്യാകുലനായി. രാഖാലിനെക്കുറിച്ചു പറയാൻ തുടങ്ങി: 'ഇവിടെയിരുന്ന് എന്റെ കാലു തടവിക്കൊണ്ടിരിക്കുമ്പോഴാണ് രാഖാലിന് ആദ്യമായി ഭാവാവേശം ഉണ്ടായത്. ഒരു ഭാഗവതപണ്ഡിതൻ ഈ മുറിയിലിരുന്നു ഭാഗവതത്തിലെ കഥ പറഞ്ഞുകൊണ്ടിരുന്നു. ആ കഥകൾ കേട്ടുകൊണ്ടിരിക്കെ ഇടയ്ക്കിടെ രാഖാൽ ഞെട്ടിയിരുന്നു. എന്നിട്ടു പിന്നെ ഒരേ പടി നിശ്ചലനായി!'

രണ്ടാമത്തെ ഭാവാവേശം ബലരാമന്റെ വീട്ടിൽ വെച്ചാണ് ഉണ്ടായത്. ഭാവാവസ്ഥയിൽ നേരേ ഇരിക്കാനാവാതെ തറയിൽ നിവർന്നു കിടപ്പായി. രാഖാൽ സാകാരതലത്തിൽ പെട്ടവനാണ്. നിരാകാരത്തിന്റെ കാര്യം ആരെങ്കിലും പറഞ്ഞാൽ അവൻ അവിടെ നിന്നും എഴുനേറ്റു പോകും. അവനുവേണ്ടി ഞാൻ ചണ്ഡിക്ക് നേർച്ച നിശ്ചയിച്ചിട്ടുണ്ട്. അവൻ സമ്പൂർണ്ണമായി എന്നെ ശരണമടഞ്ഞിരിക്കുന്നു, വീടുംകൂടുമൊക്കെ വിട്ട്. അവന്റെ ഭാര്യയുടെ അടുക്കലേയ്ക്ക് അവനെ ചിലപ്പോഴൊക്കെ ഞാൻതന്നെയാണ് പറഞ്ഞയച്ചിരുന്നത്. അല്പം ഭോഗേച്ഛ ബാക്കിയുണ്ടായിരുന്നു.

(മാസ്റ്ററെ ചൂണ്ടിക്കൊണ്ട്) വൃന്ദാവനത്തിൽനിന്ന് ഇവനെഴുതിയിട്ടുണ്ട്, "ഇത് ഒന്നാംതരം സ്ഥലം, മയൂരവും മയൂരിയും നൃത്തം വെയ്ക്കുന്നു." ഇപ്പോൾ മയൂരവും മയൂരിയും നോക്കട്ടവനെ. ആകപ്പാടെ വല്ലാത്ത വിഷമത്തിലായി ഞാൻ!

digitized by www.sreyas.in

അവിടെ ബലരാമന്റെ കൂടെയാണ്. ആഹാ! ബലരാമന് എത്ര നല്ല സ്വഭാവം! എനിക്കുവേണ്ടിയാണ് അവൻ അവിടേയ്ക്ക് (ഒറീസ്സയിൽ കോട്ടാൽ എന്ന സ്ഥലത്തേയ്ക്ക്) പോകാതിരിക്കുന്നത്. അവന്റെ സഹോദരൻ അവനുള്ള മാസപ്പടി നിർത്തൽ ചെയ്തു; എന്നിട്ടവനെഴുതി: 'നീ ഇവിടെ വന്നു താമസിക്കുക. വെറുതെ എന്തിനാണ് അത്ര പണം ചെലവാക്കുന്നത്?' അവനതു ശ്രദ്ധിച്ചില്ല. എന്നെ കാണണം എന്നും പറഞ്ഞ് അവൻ കല്ക്കത്തെയിൽ താമസിച്ചു.

എന്തൊരു സ്വഭാവം! രാപകൽ ഈശ്വരകാര്യത്തിൽ. തോട്ടക്കാരന് മാല കോർക്കുകതന്നെ പണി. ചെലവു കുറയ്ക്കാൻ വേണ്ടി ആണ്ടിൽ നാലുമാസം വൃന്ദാവനത്തിൽ താമസിക്കുന്നു. മാസംതോറും ഇരുനൂറു രൂപാ പടി കിട്ടുന്നുണ്ട്.

### നരേന്ദ്രന്റെ പ്രഥമദർശനം - 1881

ശ്രീരാമ: ചെറുപ്പക്കാരോടിത്ര ഇഷ്ടത്തിനെന്താണു കാരണം? അവരുടെ ഉള്ളിൽ കാമിനീകാഞ്ചനം ഇനിയും പ്രവേശിച്ചുകഴിഞ്ഞിട്ടില്ല. അവർ നിത്യസിദ്ധരാണെന്നു ഞാൻ കാണുന്നു!

നരേന്ദ്രൻ ഇവിടെ ആദ്യം വന്നപ്പോൾ മേലിട്ടിരുന്നത് ഒരു മുഷിഞ്ഞ മുണ്ടാണ്. പക്ഷേ കണ്ണും മുഖവും കണ്ടാലറിയാം അകത്തു കഴമ്പുണ്ട് എന്ന്. അക്കാലത്ത് അധികം പാട്ടൊന്നും അറിഞ്ഞുകൂടായിരുന്നു. ഒന്നോ രണ്ടോ പാട്ടുപാടി. 'പോ മമ മനമേ, നിൻ നിലയത്തിലേയ്ക്ക്,' എന്നുള്ളതും 'പ്രഭോ, എൻനാളെല്ലാം ഈവിധം പാഴായിപ്പോകെന്നോ?' എന്നതും പാടി.

അവനിവിടെ വരുമ്പോൾ മുറി നിറയെ ആളിരുന്നാലും, അവന്റെ നേരേ നോക്കിക്കൊണ്ടാണ് ഞാൻ വർത്തമാനം പറയാറ്. അവനപ്പോൾ, 'ഇവരോട് വർത്തമാനം പറയൂ.' എന്നു പറയും. അപ്പോൾ ഞാനവരോടു സംസാരിക്കും.

യദുമല്ലികന്റെ തോട്ടത്തിൽവെച്ച്, അവനെ കാണാൻവേണ്ടി ഭ്രാന്തുപിടിച്ചു ഞാൻ കരഞ്ഞു. ഇവിടെവെച്ചും ഭോലാനാഥന്റെ കൈയും പിടിച്ചുകൊണ്ടു കരഞ്ഞു! ഭോലാനാഥൻ എന്നോടു പറഞ്ഞു: 'ഒരു കായസ്ഥബാലനെ ചൊല്ലി, മഹാശയാ, അങ്ങ് ഈവിധം ചെയ്യുന്നത് ഉചിതമല്ല.' *തടിയൻ ബ്രാഹ്മണൻ ഒരു ദിവസം തൊഴുതുപിടിച്ചു കൊണ്ട് പറഞ്ഞു: 'മഹാശയാ, അവന് വളരെ കുറച്ചേ എഴുത്തും വായനയും അറിഞ്ഞുകൂടൂ. അവനുവേണ്ടി അവിടുന്നെന്തിനാണിത്ര പിടയുന്നത്?'

* ശ്രീരാമകൃഷ്ണന്റെ ഒരു ഭക്തനായ പ്രാണകൃഷ്ണന്റെ ഇരട്ടപ്പേര്.

digitized by www.sreyas.in

ഭവനാഥനും നരേന്ദ്രനും ഒരു ജോഡിയാണ്. ഇരുവരും സ്ത്രീപുരുഷന്മാരെപ്പോലെ. അതുകൊണ്ട് ഞാൻ ഭവനാഥനോട് നരേന്ദ്രന്റെ അടുത്ത് പാർപ്പുറപ്പിക്കാൻ പറഞ്ഞു. അവരിരുവരും നിരാകാരതലത്തിൽ പെട്ടവരാണ്.

## സന്ന്യാസിയുടെ കഠിനനിയമം. ലോകശിക്ഷണത്തിനുവേണ്ടി ത്യാഗം

ശ്രീരാമ: സ്ത്രീകളുടെ അടുത്ത് അധികം താമസിക്കുകയോ കൂടെക്കൂടെ അവരെ ചെന്നു കാണുകയോ അരുത് എന്നു ഞാൻ ചെറുപ്പക്കാരോടു പറയുന്നു. ഹരിപദൻ ഘോഷപ്പാറസംഘത്തിലെ ഒരു സ്ത്രീയുടെ വലയിൽപെട്ടിരിക്കുന്നു. അവൾ അവന്റെ പേരിൽ വാത്സല്യം കാണിക്കുന്നു. ഹരിപദൻ കൊച്ചുപയ്യൻ; അവനൊന്നും അറിഞ്ഞുകൂടാ. അവർ കുട്ടികളെ കണ്ടാൽ അമ്മാതിരി ചെയ്യുന്നു. ഹരിപദൻ അവളുടെ മടിയിൽ കിടക്കാറുണ്ട് എന്നു കേട്ടു. എന്നിട്ടവൾ സ്വന്തം കൈയ്കൊണ്ട് അവനെ ഊട്ടുന്നു. അതൊന്നും നന്നല്ല എന്ന് ഞാൻ അവനോടു പറയുന്നുണ്ട്. ഈ വാത്സല്യഭാവത്തിൽനിന്നുതന്നെ വഴുതിപ്പോവാനിടയുണ്ട്. ആ സംഘത്തിൽപെട്ട സ്ത്രീകൾ പുരുഷന്മാരുടെകൂടെയിരുന്നാണ് സാധന ചെയ്യുന്നത്. പുരുഷനെ കൃഷ്ണനായിട്ടു നിനയ്ക്കുന്നു. രാഗകൃഷ്ണൻ എന്നാണവർ പറയുന്നത്. അവരുടെ ഗുരു ചോദിക്കും. 'നിനക്കു നിന്റെ രാഗകൃഷ്ണനെ കിട്ടിയോ?' 'ഉവ്വ്, കിട്ടി,' എന്നവൾ ഉത്തരവും പറയും.

അന്നൊരു ദിവസം ആ സ്ത്രീ ഇവിടെ വന്നിരുന്നു. അവൾ ചുറ്റും നോക്കുന്ന വിധം അത്ര നന്നല്ല. ഞാനവളോടു പറഞ്ഞു: 'ഹരിപദനെ കൊണ്ടുപോയി എന്തെങ്കിലും ചെയ്തോളൂ. പക്ഷേ അവന്റെ നേരേ തെറ്റായ ഭാവമൊന്നും പുലർത്തിയേക്കരുത്.'

കുട്ടികൾക്കിപ്പോൾ സാധനാകാലമാണ്. സാധകന്മാരാണവർ. അവർക്കിപ്പോൾ വേണ്ടത് ത്യാഗം മാത്രമാണ്. സന്ന്യാസി സ്ത്രീയുടെ പടം പോലും നോക്കിക്കൂടാ. ഞാനവരോടു പറയുന്നു: 'ഭക്തയാണെങ്കിൽപോലും ഒരു സ്ത്രീയുടെ കൂടെയിരുന്നു വർത്തമാനം പറയരുത്. നിന്നുകൊണ്ട് ഒന്നോ രണ്ടോ വാക്കു പറയാം.' സിദ്ധനായാൽ പോലും ഇതനുസരിക്കണം, സ്വന്തം രക്ഷയ്ക്കും ലോകശിക്ഷയ്ക്കുംവേണ്ടി. സ്ത്രീകൾ വന്നാൽ കുറച്ചുകഴിയുമ്പോൾ ഞാനും പറയും: 'നിങ്ങൾ പോയി അമ്പലമൊക്കെ കാണിൻ' അതുകൊണ്ടും അവർ എഴുനേറ്റില്ലെങ്കിൽ, ഞാൻ എഴുനേറ്റുപോകും. എന്നെക്കണ്ട് മറ്റെല്ലാവരും പഠിക്കും.

digitized by www.sreyas.in

**ശ്യാമബസ്സാർ ദർശനം -1880- അവതാരത്തിന്റെ ആകർഷണം**

ശ്രീരാമ: ആട്ടെ, ഈ കുട്ടികളും നിങ്ങളുമൊക്കെ ഇവിടെ വരുന്നുണ്ടല്ലോ; എന്താണിതിന്റെ അർത്ഥം? എന്റെയുള്ളിൽ തീർച്ചയായും എന്തോ ഉണ്ട്; അല്ലെന്നുവരികിൽ എന്തുകൊണ്ടാണീ കാന്തശക്തി? എന്തുകൊണ്ടാണീ ആകർഷണം?

ഞാനൊരിക്കൽ സിഹോറിൽ ഹൃദയന്റെ വീട്ടിൽ പോയി. അവിടെനിന്ന് എന്നെ ശ്യാമബസ്സാറിൽ കൂട്ടിക്കൊണ്ടുപോയി. ഗ്രാമത്തിൽ പ്രവേശിക്കുംമുമ്പ് ഒരു ദർശനമുണ്ടായി; ഗൗരാംഗനെ കണ്ടു. അതിൽ നിന്നും ഗൗരാംഗഭക്തന്മാരെ കാണാനിടയാകും എന്നു മനസ്സിലായി. എന്തൊരാകർഷണം! ഏഴു പകലും രാത്രിയും തിരക്കോടു തിരക്ക്! കീർത്തനവും നൃത്തവും മാത്രം ഏതു നേരവും മതിലിന്റെ മുകളിലാളുകൾ: മരത്തിന്റെ കൊമ്പത്തും ആളുകൾ!

നടവരഗോസ്വാമിയുടെ വീട്ടിലാണ് ഞാൻ താമസിച്ചത്. അവിടെ രാപകൽ ആൾക്കൂട്ടം. കാലത്ത് ഞാൻ ഓടിപ്പോയി ഒരു നെയ്ത്തുകാരന്റെ വീട്ടിൽ, അല്പം വിശ്രമിക്കാൻ. അവിടെയും കാണാം, അല്പം കഴിയുമ്പൊഴേയ്ക്കും സകലരും എത്തിക്കഴിയും! എല്ലാവരും ചെണ്ടയും കരതാളവും കൊണ്ടുവന്നിരുന്നു. എന്നിട്ട് തുടങ്ങും 'താകതി താകതി' എന്ന്. ഉണ്ണാനും മറ്റും മണി മൂന്നാകും.

ഏഴുതവണ മരിക്കയും ഏഴുതവണ ജീവിക്കയും ചെയ്യുന്ന ഒരു മനുഷ്യൻ എത്തിയിരിക്കുന്നു എന്നൊരു വാർത്ത നാട്ടിലൊക്കെ പരന്നു. എനിക്കു തിരക്കും ചൂടും കൊണ്ട് വല്ല തലകറക്കവും പിടിക്കുമോ എന്നു പേടിച്ച് ഹൃദയനെന്നെ പിടിച്ചു വലിച്ച് പാടത്തേയ്ക്കു കൊണ്ടു പോകുമായിരുന്നു. അവിടെയുമെത്തും ഉറുമ്പിന്റെ നിരകൾപോലെ ആളുകൾ! പിന്നെയും കൊട്ടും താളവും, താകതി താകതിയും ഹൃദയൻ അവരെ ശകാരിച്ചുചോദിച്ചു, 'നാം കീർത്തനമൊരിക്കലും കേട്ടിട്ടില്ലേ?'

അവിടത്തെ ഗോസായികൾ ലഹളയ്ക്കുവന്നു. അവർക്കു കിട്ടേണ്ട ദക്ഷിണ തട്ടിയെടുക്കാൻ ചെന്നിരിക്കുകയാണ് ഞാൻ, എന്നാണവർ കരുതിയത്. ഞാനൊരു തുണ്ടു തുണിയാവട്ടെ, നൂലാവട്ടെ തൊടുന്നില്ല എന്ന് അവർ കണ്ടു. ഞാനൊരു ബ്രഹ്മജ്ഞാനി ആണ് എന്ന് ആരോ പറഞ്ഞു. അപ്പോൾ ഗോസായികൾ പരീക്ഷിക്കാൻ വന്നു. ഒരാൾ ചോദിച്ചു: 'ഇയാൾക്ക് മാലയും തിലകവുമില്ലാത്തത് എന്തുകൊണ്ടാണ്?' അവരിലൊരാൾ തന്നെ പറഞ്ഞു: 'അവ തെങ്ങിന്റെ മടലുപോലെ തനിയെ കൊഴിഞ്ഞുപോയി.' 'തെങ്ങിൻമടൽപോലെ' എന്ന ഉദാഹരണം ഞാനവിടെവെച്ചാണ് പഠിച്ചത്. ജ്ഞാനമുണ്ടായാൽ ഉപാധി താനേ വീണുപോകുന്നു.

digitized by www.sreyas.in

ദൂരഗ്രാമങ്ങളിൽനിന്നും ആളുകൾ വന്നു തിരക്കിക്കൂടി. അവർ രാത്രിയിലും താമസിച്ചു. ഞാൻ താമസിച്ചിരുന്ന വീടിന്റെ മുറ്റത്തും സ്ത്രീകൾ പലരും കിടന്നുറങ്ങിയിരുന്നു.

ആകർഷണം എന്നുവെച്ചാലെന്താണ് എന്ന് ഞാൻ ഇവിടെ, ശ്യാമ ബസ്സാറിൽ വെച്ചാണ് മനസ്സിലാക്കിയത്. ഹരിലീലയിൽ യോഗമായ യുടെ സഹായത്താൽ ആകർഷണം ഉണ്ടാകുന്നു. ആളുകൾ മന്ത്ര മുഗ്ധരായ്പോകുന്നു.

# അധ്യായം മൂന്ന്

## ശ്രീരാമകൃഷ്ണദേവനും ശ്രീ രാധികാഗോസ്വാമിയും

മുക്കർജിസഹോദരന്മാർ മുതലായ ഭക്തന്മാരുമായി വർത്തമാനം പറഞ്ഞു. നേരം ഏതാണ്ട് മൂന്നുമണിയായി. ശ്രീ രാധികാഗോസ്വാമി വന്നു നമസ്കരിച്ചു. അദ്ദേഹം ശ്രീരാമകൃഷ്ണനെ കാണുന്നത് ഇതാദ്യമായിട്ടാണ്. വയസ്സ് ഏതാണ്ട് മുപ്പതിനകത്തിരിക്കും. ഗോസ്വാമി ആസനസ്ഥനായി.

ശ്രീരാമ: അങ്ങ് *അദ്വൈതന്റെ വംശത്തിൽ പെട്ടയാളാണോ?

ഗോസ്വാമി: അതെ.

അദ്വൈതവംശീയനാണെന്നു കേട്ട് ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ കൈയ് കൂപ്പി വണങ്ങി.

### ഗോസ്വാമിവംശവും ബ്രാഹ്മണനും പൂജനീയർ

ശ്രീരാമ: അദ്വൈതഗോസ്വാമിയുടെ വംശത്തിൽപ്പെട്ട ആൾ— വംശത്തിന്റെ ഗുണം തീർച്ചയായും ഉണ്ട്. തേന്മാവിൽ തേന്മാമ്പഴമേ ഉണ്ടാകൂ. (ഭക്തന്മാർ ചിരിക്കുന്നു) പുളിയൻമാമ്പഴം ഉണ്ടാവില്ല. എന്നാൽ മണ്ണിന്റെ ഗുണമനുസരിച്ച് മാമ്പഴം ചെറുതോ വലുതോ ആയെന്നു വരാം. അങ്ങെന്തു പറയുന്നു?

ഗോസ്വാമി: (സവിനയം) എനിക്കെന്തറിയാം?

ശ്രീരാമ: നീയെന്തു പറഞ്ഞാലും, മറ്റുള്ളവർ വിടുമോ? ഒരായിരം ദോഷമിരുന്നാലും ബ്രാഹ്മണൻ ഭരദ്വാജഗോത്രമോ, ശാണ്ഡില്യഗോത്രമോ ആകുന്നു എന്ന കാരണത്താൽ പൂജനീയനായിത്തീരുന്നു. (മാസ്റ്ററോട്) കൃഷ്ണപ്പരുന്തിന്റെ കഥയൊന്നു പറയൂ.

* ശ്രീ ചൈതന്യന്റെ ഒരനുയായി.

digitized by www.sreyas.in

മാസ്റ്റർ മിണ്ടാതിരിക്കുന്നതുകണ്ട് ശ്രീരാമകൃഷ്ണൻ സംഭാഷണം തുടർന്നു:

ശ്രീരാമ: വംശത്തിൽ ഒരു മഹാപുരുഷൻ ജനിച്ചിട്ടുണ്ടെങ്കിൽ നിങ്ങൾക്കൊരായിരം കുറ്റമുണ്ടായിരുന്നാലും അദ്ദേഹം പിടിച്ചു കയറ്റും. ഗന്ധർവ്വന്മാർ കൗരവന്മാരെ തടവുകാരാക്കിയപ്പോൾ യുധിഷ്ഠിരൻ ചെന്ന് അവരെ മോചിപ്പിച്ചു. ദുര്യോധനന് അവരോടു വലിയ വിരോധമായിരുന്നു; അവനാണ് അവരെ കാട്ടിലേയ്ക്ക് ഓടിച്ചതും; എന്നിട്ടും അവനെ മോചിപ്പിച്ചു.

അതുംകൂടാതെ, വേഷത്തേയും ആദരിക്കേണ്ടതുണ്ട്. വേഷം കണ്ടാൽ സത്യവസ്തുവിനെ ഓർമ്മവരും. ചൈതന്യദേവൻ ഒരിക്കലൊരു കഴുതയെ കാവിയുടുപ്പിച്ച് അതിനെ സാഷ്ടാംഗം നമസ്കരിച്ചു. കൃഷ്ണപ്പരുന്തിനെ കണ്ടാൽ ആളുകൾ തൊഴുന്നതെന്തുകൊണ്ടാണ്? കംസൻ കൊല്ലാനോങ്ങിയപ്പോൾ ഭഗവതി കൃഷ്ണപ്പരുന്തിന്റെ രൂപത്തിലാണ് പറന്നുപോയത്. അതുകൊണ്ടിപ്പൊഴും കൃഷ്ണപ്പരുന്തിനെ കണ്ടാൽ ആളുകൾ തൊഴുന്നു.

ചാനക്കിലെ പാളയത്തിൽ ഒരിംഗ്ലീഷുകാരൻ വന്നു. അയാളെ ശിപായികൾ സലാം ചെയ്തു. 'രാജ്യം ഇംഗ്ലീഷുകാരുടെ വക; അതിനാൽ ഇംഗ്ലീഷുകാരെ സലാം വെയ്ക്കണം,' എന്ന് കോയാൽസിങ് എനിക്കു പറഞ്ഞുതന്നു.

**ഗോസ്വാമിയുടെ അടുക്കൽ സാമ്പ്രദായികതയെ നിന്ദിക്കുന്നു.**

ശ്രീരാമ: ശാക്തന്മാരുടെ മതം തന്ത്രമാണ്; വൈഷ്ണവരുടേത് പുരാണമതവും. വൈഷ്ണവന് താൻ ചെയ്യുന്ന സാധനയെക്കുറിച്ച് പരസ്യമായി പറയുന്നതിൽ ദോഷമൊന്നുമില്ല. താന്ത്രികന്മാരുടെ ഒക്കെ ഗോപ്യമാണ്. അതുകൊണ്ട് താന്ത്രികനെ നേരെ മനസ്സിലാക്കാൻ പ്രയാസംതന്നെ.

(ഗോസ്വാമിയോട്) നിങ്ങളൊക്കെ വളരെ നല്ല ആളുകൾ. എത്ര ജപം നടത്തുന്നു, എത്ര ഹരിനാമം ചൊല്ലുന്നു!

ഗോസ്വാമി: (സവിനയം) ഞങ്ങളെന്തു ചെയ്യുന്നു! ഞാൻ അത്യധമൻ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതു വിനയം. അതും നല്ലതുതന്നെ. എന്നാൽ വേറൊന്നുണ്ട്: 'ഞാൻ ഹരിനാമം ചൊല്ലുന്നു. എനിക്കിനി പാപമോ?' രാവും പകലും 'ഞാൻ പാപി, ഞാൻ പാപി; ഞാൻ അധമൻ, ഞാൻ അധമൻ' എന്നു നിനയ്ക്കുന്നവൻ അങ്ങനെതന്നെ ആയിത്തീരും. എന്തൊരു വിശ്വാസമില്ലായ്ക! ഭഗവന്നാമം എത്രയോ ജപിക്കുന്നു, എന്നിട്ടും പാപം പാപം എന്നു പറഞ്ഞുകൊണ്ടിരിക്കുകയോ?

digitized by www.sreyas.in

ഗോസ്വാമി നിശ്ശബ്ദമായി ഈ വാക്കുകൾ കേട്ടുകൊണ്ടിരുന്നു.

**വൃന്ദാവനത്തിൽ വൈഷ്ണവവേഷമണിഞ്ഞത് - 1868.**

ശ്രീരാമ: ഞാനും വൃന്ദാവനത്തിൽവെച്ച് വൈഷ്ണവന്മാരുടെ വേഷമണിഞ്ഞു. പതിനഞ്ചുദിവസം അതു ധരിച്ചുകൊണ്ടിരുന്നു. (ഭക്തന്മാരോട്) സകലഭാവങ്ങളും ഞാൻ കുറച്ചു കുറച്ചു ദിവസം അഭ്യസിച്ചു; പിന്നെ സമാധാനമായി. (ചിരിച്ചുകൊണ്ട്) ഞാൻ എല്ലാ രീതിയും ശീലിച്ചിട്ടുണ്ട്, എല്ലാ മർഗ്ഗങ്ങളും അംഗീകരിക്കുന്നു. ശാക്തന്മാരെയും മാനിക്കുന്നു, വൈഷ്ണവന്മാരെയും മാനിക്കുന്നു, വേദാന്തവാദികളേയും മാനിക്കുന്നു. അതുകൊണ്ട് ഇവിടെ എല്ലാ കൂട്ടത്തിലും പെട്ട ആളുകൾ വരുന്നു. ഞാൻ അവരുടെ കൂട്ടത്തിൽപ്പെട്ട ആളാകുന്നു എന്ന് ഓരോ കൂട്ടരും വിചാരിക്കുന്നു. *ആധുനികബ്രഹ്മജ്ഞാനികളേയും ഞാൻ ആദരിക്കുന്നു.

ഒരാൾക്ക് ഒരു തൊട്ടി ചായമുണ്ടായിരുന്നു. ആർക്കെന്തു നിറം വേണമെങ്കിലും ആ തൊട്ടിയിൽ മുക്കിയാൽ ആവശ്യമുള്ള നിറം കിട്ടും; അങ്ങനെയൊരു ആശ്ചര്യഗുണം ആ തൊട്ടിക്കുണ്ടായിരുന്നു. മിടുക്കനായ ഒരു മനുഷ്യൻ പറഞ്ഞു: 'നീയേതു നിറമാണതിൽ കലക്കിയിരിക്കുന്നതെന്നാൽ എനിക്കാ നിറം മുക്കിത്തരണം.' (ശ്രീരാമകൃഷ്ണനും മറ്റുള്ളവരും ചിരിക്കുന്നു.)

ഞാനെന്തിന് ഏകപക്ഷീയനാവണം? 'ഇന്ന സമ്പ്രദായത്തിലെ ആളുകൾ അങ്ങനെ ആയാൽ വരില്ല,' എന്ന ഭയമൊന്നും എനിക്കില്ല. ആരു വന്നാലും വന്നില്ലെങ്കിലും എനിക്കു പുല്ലാണ്. ആളുകളെ എങ്ങനെയാണ് കൈയ്‌വശം വെയ്ക്കുക എന്ന വിചാരം എന്റെ ഉള്ളിലില്ല. വലിയ ഒരുദ്യോഗം കിട്ടാൻ ദേവിയുടെ അടുക്കൽ ഞാൻ പ്രാർത്ഥിക്കണം എന്ന് അധരസേനൻ പറഞ്ഞു. അവന് ആ ജോലി കിട്ടിയില്ല. അതുകൊണ്ട് അവനെന്തെങ്കിലും മനസ്സിൽ വെച്ചുകൊണ്ടിരിക്കുകയാണെങ്കിൽ എനിക്കൊരു ചുക്കും വരാനില്ല.

**കേശവസേനന്റെ വീട്ടിൽ നിരാകാരഭാവാവേശം**

ശ്രീരാമ: ഒരിക്കൽ കേശവസേനന്റെ വീട്ടിൽവെച്ച് ഒരു പ്രത്യേകഭാവാവേശം ഉണ്ടായി. ബ്രഹ്മസമാജക്കാർ എപ്പോഴും 'നിരാകാരം, നിരാകാരം' എന്നു പറഞ്ഞുകൊണ്ടിരിക്കും. ഞാനതുകൊണ്ട് ഭാവാവസ്ഥയിൽ ദേവിയോടു പറഞ്ഞു: 'അമ്മേ, ഇവിടേയ്ക്കു വരൊല്ലേ, ഇവർ അവിടുത്തെ രൂപത്തെ തരിമ്പും സ്വീകരിക്കുന്നില്ല.'

സാമ്പ്രദായികതയ്ക്കെതിരായുള്ള ഈ വാക്കുകളെല്ലാം കേട്ട് ഗോസ്വാമി ഒന്നും മിണ്ടാതെയിരുന്നു.

* ബ്രഹ്മസമാജാംഗങ്ങൾ

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) [1]വിജയൻ ഈയിടെ അസ്സലായിരിക്കുന്നു. ഹരി ഹരി ചൊല്ലി മണ്ണിൽ വീണുപോകുന്നു. വെളുപ്പിനു നാലു മണിവരെ കീർത്തനം, ധ്യാനം മുതലായവയിലേർപ്പെട്ടു കഴിക്കുന്നു. ഇപ്പോൾ കാവി ഉടുത്തിരിക്കുന്നു. ഈശ്വരവിഗ്രഹങ്ങൾ കണ്ടാൽ അതേപടി സാഷ്ടാംഗം നമസ്കരിക്കും. ഒരിക്കൽ അദ്ദേഹം എന്റെ കൂടെ [2]ഗദാധരന്റെ പാഠശാല കാണാൻ പോയി. 'അദ്ദേഹം ധ്യാനിച്ചിരുന്ന സ്ഥാനം ഇതാണ്.' എന്നു ഞാൻ പറഞ്ഞു. ഉടനെ വിജയൻ അവിടെ സാഷ്ടാംഗം നമസ്കരിച്ചു! ചൈതന്യദേവന്റെ പടത്തിനുമുമ്പിലും വീണ്ടും സാഷ്ടാംഗം!

ഗോസ്വാമി: രാധാകൃഷ്ണസന്നിധിയിലോ?

ശ്രീരാമ: അവിടെയും സാഷ്ടാംഗം! മാത്രമല്ല, മാമൂലുകളൊക്കെ ശരിക്കും ആചരിച്ചു.

ഗോസ്വാമി: ഇപ്പോൾ വൈഷ്ണവസമാജത്തിൽ ചേർക്കാനാവും.

ശ്രീരാമ: ആളുകളെന്തു പറയും എന്നൊന്നും അദ്ദേഹമിപ്പോൾ അത്ര നോക്കാറില്ല.

ഗോസ്വാമി: അതല്ല, അത്തരം ആളുകളെ കിട്ടിയാൽ സമാജം കൃതാർത്ഥമാകും.

ശ്രീരാമ: അദ്ദേഹം എന്നെ വളരെ ബഹുമാനിക്കുന്നു. പക്ഷേ അദ്ദേഹത്തെ കണ്ടുകിട്ടാൻ പ്രയാസം. ഇന്നു ഡാക്കയിലേയ്ക്കു വിളിക്കും, നാളെ വേറൊരിടത്തേയ്ക്ക്, അദ്ദേഹത്തിന് എപ്പോഴും ജോലിത്തിരക്കാണ്. അദ്ദേഹം മൂലം സാധാരണബ്രഹ്മസമാജത്തിൽ വലിയ കുഴപ്പമായിരിക്കുന്നു!

ഗോസ്വാമി: അതെന്താണ്?

ശ്രീരാമ: അവരദ്ദേഹത്തോടു പറയുന്നു: 'നീ സാകാരവാദികളുടെ കൂടെ കൂട്ടുകൂടുന്നു. നീയൊരു വിഗ്രഹാരാധകനാകുന്നു.' വിജയൻ വളരെ ഉദാരനും സരളനുമാണ്. സരളനാകാതെ ഈശ്വരകൃപ ലഭിക്കുകയില്ല.

### മുക്കർജിമാർക്ക് ഉപദേശം

ശ്രീരാമകൃഷ്ണൻ പിന്നെ മുക്കർജിമാരുമായി സംസാരിച്ചുകൊണ്ടിരുന്നു. മൂത്തയാൾ മഹേന്ദ്രൻ ആരുടെ കീഴിലും ഉദ്യോഗത്തിനു

1 വൈഷ്ണവകുലത്തിലാണ് ജനിച്ചതെങ്കിലും അദ്ദേഹം ബ്രഹ്മസമാജത്തിലെ അംഗമായി. പിന്നീട് അദ്ദേഹം സാകാരേശ്വരനിൽ വിശ്വാസമുള്ളവനായിത്തീർന്നു.

2 പ്രസിദ്ധനായ ഒരു വൈഷ്ണവസിദ്ധൻ.

digitized by www.sreyas.in

പോയില്ല. സ്വന്തമായി വ്യാപാരം നടത്തുന്നു. അനിയൻ പ്രിയനാഥൻ ഒരു എൻജിനീയറായിരുന്നു. അത്യാവശ്യത്തിന് കുറച്ചൊക്കെ സമ്പാദിച്ചു, എന്നിട്ട് ഉദ്യോഗം വേണ്ടെന്നുവെച്ചു. ജ്യേഷ്ഠനു വയസ്സ് മുപ്പത്തഞ്ചോ മുപ്പത്താറോ കാണും. കല്ക്കത്തയിലും ബാഗ്ബസ്സാറിലും അവർക്കൊരു താമസസ്ഥലമുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അല്പം ആദ്ധ്യാത്മികോദ്ദീപനം ഉണ്ടായി എന്നുവെച്ച് മിണ്ടാതിരിക്കരുത്. മുന്നോട്ടു പോവിൻ. ചന്ദനക്കാടിനപ്പുറം പിന്നെയും പലതുമുണ്ട്; വെള്ളിഖനി, സ്വർണ്ണഖനി അങ്ങനെ പലതും.

പ്രിയനാഥൻ: (ചിരിച്ചുകൊണ്ട്) അതെ, പക്ഷേ ഞങ്ങളുടെ കാലിൽ കെട്ടുണ്ട്. പോകാൻ വിടില്ല.

ശ്രീരാമ: കാലിൽകെട്ടിയതുകൊണ്ട് എന്തു കുഴപ്പം? മനമാണ് മുഖ്യം. മനസ്സിൽത്തന്നെയാണ് ബദ്ധനും മുക്തനും. രണ്ടു സ്നേഹിതന്മാരുണ്ടായിരുന്നു. ഒരാൾ വേശ്യാലയത്തിൽ പോയി. മറ്റെയാൾ ഭാഗവതം കേട്ടുകൊണ്ടിരുന്നു. ഒന്നാമൻ വിചാരിച്ചു: 'ഞാനെത്ര നിന്ദ്യൻ! എന്റെ സ്നേഹിതൻ ഹരികഥ കേൾക്കുന്നു. ഞാനോ, എവിടെച്ചെന്നു വീണിരിക്കുന്നു!' മറ്റെയാൾ ആലോചിച്ചു: 'ഞാനെന്തൊരു മൂഢൻ! നമ്മുടെ ചങ്ങാതി എന്തൊരു ആനന്ദവും ആഹ്ലാദവും അനുഭവിക്കുന്നു! ഞാനൊരു പമ്പരവിഡ്ഢി! കഷ്ടം!' നോക്കൂ, ഒന്നാമനെ മരണശേഷം വിഷ്ണുദൂതന്മാർ വൈകുണ്ഠത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. രണ്ടാമനെ യമദൂതനും കൊണ്ടുപോയി.

പ്രിയ: മനസ്സെനിക്ക് അധീനമല്ലല്ലൊ.

ശ്രീരാമ: അതെന്താ? അഭ്യാസയോഗം എന്നൊന്നുണ്ട്. അഭ്യാസം ചെയ്യൂ. അപ്പോൾ കാണാം ഏതു വഴിക്ക് മനസ്സു തിരിക്കുന്നുവോ ആ വഴിക്കുതന്നെ അതു പോകും. മനസ്സ് അലക്കിക്കൊണ്ടുവന്ന വെള്ളമുണ്ടുപോലെയാണ്. എന്നിട്ടതു ചുമന്ന ചായത്തിൽ മുക്കിയാൽ ചുമന്നിരിക്കും; നീലത്തിൽ മുക്കിയാൽ നീലച്ചിരിക്കും. എന്തു ചായത്തിൽ മുക്കുന്നുവോ ആ ചായം പിടിക്കും.

(ഗോസ്വാമിയോട്) അങ്ങേയ്ക്ക് എന്തെങ്കിലും ചോദിക്കാനുണ്ടോ?

ഗോസ്വാമി: (അതിവിനീതഭാവത്തിൽ) ഇല്ല, അങ്ങയുടെ ദർശനം കിട്ടി. അവിടുത്തെ ഉപദേശങ്ങളൊക്കെ കേട്ടു.

ശ്രീരാമ: അമ്പലങ്ങളിൽപോയി ദർശനം നടത്തിവരൂ.

ഗോസ്വാമി: (സവിനയം) മഹാപ്രഭുവിന്റെ അല്പം ഗുണാനുകീർത്തനം–

digitized by www.sreyas.in

ശ്രീരാമകൃഷ്ണദേവൻ ഗോസ്വാമിയെ പാട്ടു പാടി കേൾപ്പിച്ചു:

കാഞ്ചനവർണ്ണമായ്ത്തീർന്നുപോയെൻദേഹം
കാരണമെന്തെന്നറിഞ്ഞീലേതും;
കാലമിനിയുമായില്ലതിന്നുള്ളൊരു
കാലം വരുന്നതേയുള്ളൂ പാർത്താൽ;
ചൈതന്യനായി ഞാൻ ജന്മമെടുക്കേണ്ട
കാലം വളരെയകലത്തല്ലോ.

വൃന്ദാവനാന്തത്തിൻഭംഗിയിലാനന്ദ-
തുന്ദിലനാകവേ ഗൗരൻ,
തന്മിഴിരണ്ടിലുമാനന്ദക്കണ്ണീരിൻ-
ബിന്ദുനികരം നിറയും.
കേവലമീവിധമാവതെന്തദ്ഭുതം
ഭാവനിധിയാമഗ്ഗൗരൻ
ഉള്ളിലമരുന്നോൻ കൃഷ്ണനെന്നാകിലും
തുള്ളിക്കളിക്കുന്നോൻ ഗൗരൻ.
ഭാവമോരോന്നിട മാറിവരുംപോതു
വാവിട്ടു കേഴും; ചിരിക്കും.
കാടിനെ വൃന്ദാവനമായ് നിനച്ചിടു-
മാഴിയെക്കാളിന്ദിയായും.
കേവലമീവിധമാവതെന്തദ്ഭുതം
ഭാവനിധിയാമഗ്ഗൗരൻ!

## ശ്രീ രാധികാഗോസ്വാമിക്ക് സർവ്വധർമ്മസമന്വയോപദേശം

ഗാനം അവസാനിച്ചു. ഗുരുദേവൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (ഗോസ്വാമിയോട്) ഇതൊക്കെ താങ്കളുടെ, വൈഷ്ണവരുടെ, അഭിരുചിക്കനുസരിച്ചു ഞാൻ പാടി. ഇനി ശാക്തരോ, ഗോഷപ്പാറയിലെ കൂട്ടരോ ആരെങ്കിലും വന്നാൽ, ഞാനെന്തു പറയും!

അതുകൊണ്ട് ഇവിടെ സർവ്വഭാവങ്ങളും ഉണ്ട്, ഇവിടെ എല്ലാത്തരത്തിലും ഉള്ള ആളുകൾ വരുമെന്നുള്ളതുകൊണ്ട്; വൈഷ്ണവർ, ശാക്തർ, കർത്താഭജസംഘക്കാർ, വേദാന്തവാദികൾ, പിന്നെ ഇപ്പോഴത്തെ ബ്രഹ്മജ്ഞാനികൾ, എല്ലാവരും വരും. ഈശ്വരേച്ഛകൊണ്ടു തന്നെയാണ് നാനാധർമ്മങ്ങളും നാനാമതങ്ങളും ഉണ്ടായിരിക്കുന്നത്. ആരുടെ വയറ്റിൽ എന്തു ദഹിക്കുമോ അത് അദ്ദേഹം അവർക്ക് നൽകിയിരിക്കുന്നു. അമ്മ എല്ലാ മക്കൾക്കും മീൻബിരിയാണി കൊടുക്കുന്നില്ല. എല്ലാവരുടേയും വയറ്റിൽ അതു ദഹിക്കുകയില്ല. അതുകൊണ്ട് ചിലർക്ക്

digitized by www.sreyas.in

മീൻമൊളോഷ്യം ഉണ്ടാക്കിക്കൊടുക്കുന്നു. ഓരോരുത്തരും അവനവന്റെ പ്രകൃതിയും സ്വഭാവവും അനുസരിച്ചു പോകുന്നു. *വാരോവാരിപൂരത്തിനു പലതരം പ്രതിമകളും ഉണ്ടാക്കും. പല സമ്പ്രദായത്തിൽപ്പെട്ട ആളുകളും വരും. രാധാകൃഷ്ണവിഗ്രഹം, ഹരപാർവ്വതികൾ, സീതാരാമന്മാർ, ഭിന്നഭിന്നസ്ഥാനങ്ങളിൽ ഭിന്നഭിന്നമൂർത്തികൾ സ്ഥാപിച്ചിരിക്കും. ഓരോ മൂർത്തിയുടേയും മുമ്പിൽ ഓരോ ആൾക്കൂട്ടം കാണും. വൈഷ്ണവരധികവും രാധാകൃഷ്ണന്റെ മുമ്പിൽ നിൽക്കുന്നതുകാണാം. ശാക്തന്മാർ ഹരപാർവ്വതിയുടെ മുമ്പിൽ: രാമഭക്തന്മാർ സീതാരാമമൂർത്തിയുടെ അടുത്തും. എന്നാൽ ഒരു വിഗ്രഹത്തിലും താല്പര്യമില്ലാത്തവരുടെ സംഗതിയൊന്നുവേറെ. വാരോവാരിയിൽ വേറൊരു കോലവും കാണാം; ഒരു തേവിടിശ്ശി അവളുടെ കാമുകനെ ചൂലെടുത്ത് ഊടുപാടു തല്ലുന്നത്. അത്തരക്കാർ അതിന്റെ മുമ്പിൽ മിഴിച്ചുനോക്കിനിന്നുകൊണ്ട് കൂട്ടുകാരോട് വിളിച്ചു പറയും: 'എടോ, അതൊക്കെയെന്താണ് കാണാനുള്ളത്? ഇങ്ങോട്ടു വരിൻ! ഇവിടെ വരിൻ!'

സകലരും ചിരിക്കുന്നു. ഗോസ്വാമി നമസ്കരിച്ച് യാത്ര പറഞ്ഞു.

## അധ്യായം നാല്

### അമ്മയുടെയും മകന്റെയും വർത്തമാനം

മണിയഞ്ച്. ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ വരാന്തയിൽ. ബാബുരാമൻ, ലാട്ടു, മുക്കർജിസോദരർ, മാസ്റ്റർ മുതൽപേർ കൂടെയുണ്ട്.

ശ്രീരാമ: (മാസ്റ്റർമുതൽപേരോട്) ഞാനെന്തിന് ഏകപക്ഷീയനാകണം? ആ ഗോസ്വാമിമാർ വൈഷ്ണവർ, അവർ മർക്കടമുഷ്ടിക്കാരാണ്. തങ്ങളുടെ മതം മാത്രം ശരി, ബാക്കിയൊക്കെ അബദ്ധം എന്നാണവരുടെ വിചാരം. ഞാൻ പറഞ്ഞതൊക്കെ നല്ലതുപോലെ കൊണ്ടിട്ടുണ്ട്. (ചിരിച്ചുകൊണ്ട്) തോട്ടികൊണ്ട് ആനയുടെ മസ്തകത്തിൽ ഉടക്കണം. അവിടെയല്ലേ അതിന്റെ സംഗതിയിരിക്കുന്നത്? (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ പിന്നെ ചെറുപ്പക്കാരുമായി ചില തമാശുകൾ പറയാൻ തുടങ്ങി.

ശ്രീരാമ: (മാസ്റ്ററോട്) ഞാനീ ചെറുപ്പക്കാർക്ക് വെറും പച്ചക്കറി സാപ്പാടല്ല കൊടുക്കുക. ഇടയ്ക്കിടെ മീനിന്റെ ചിതമ്പലു കഴുകിയ

* പൊതുജനങ്ങൾ പൊതുചെലവിൽ നടത്തുന്ന ഒരു തരം ഉത്സവം.

digitized by www.sreyas.in

വെള്ളവും കുറേശ്ശെക്കുറേശ്ശെ കൊടുക്കും. അല്ലെങ്കിൽ അവർ എന്തി നിവിടെ വരും?

മുക്കർജിമാർ വരാന്തയിൽനിന്നു പോയി, തോട്ടത്തിലൊന്നു ചുറ്റാൻ.

ശ്രീരാമ: (മാസ്റ്ററോട്) ഞാൻ... എന്ന് ജപം ചെയ്തു; സമാധി ഉണ്ടായി. ഈ ഭാവം എങ്ങനെ?

മാസ്റ്റർ: (ഗൗരവത്തിൽ) ഭേഷ്!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ശരി ശരി! പക്ഷേ മുക്കർജിമാർ എന്തു വിചാരിക്കും?

മാസ്റ്റർ: എന്താ, അവിടുത്തെ നില ഒരു ബാലന്റേതുപോലെയാണ് എന്ന് ക്യാപ്റ്റൻ പറയുകയുണ്ടായി. ഈശ്വരദർശനത്തിനു ശേഷം ബാലന്റെ നില വന്നുചേരും.

ശ്രീരാമ: അതെ, ബാല്യം, പൗഗണ്ഡം, യൗവനം. പൗഗണ്ഡാവസ്ഥയിൽ സിംഹത്തെപ്പോലെ ഊർജ്ജസ്വലതയോടെ ആളുകളെ പഠിപ്പിക്കുന്നു. നീ മുക്കർജിമാർക്ക് എന്റെ അവസ്ഥയൊന്നു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കുക.

മാസ്റ്റർ: ഞാൻ പറഞ്ഞുകൊടുക്കേണ്ടതായിട്ടില്ല. അവർക്കെന്താ അറിഞ്ഞുകൂടേ?

ശ്രീരാമകൃഷ്ണൻ ചെറുപ്പക്കാരുടെകൂടെ കുറച്ചുകൂടി തമാശുപറഞ്ഞ് ആഹ്ലാദിച്ചശേഷം ഒരു ഭക്തനോടു പറഞ്ഞു: 'ഇന്ന് അമാവാസ്യയാണ്. ദേവിയെ പോയി തൊഴുക!'

സന്ധ്യയായി. ദീപാരാധനയുടെ ശബ്ദങ്ങൾ കേൾക്കുന്നു. ഗുരുദേവൻ ബാബുരാമനോടു പറഞ്ഞു: 'വാ അപ്പാ വാ. ദേവിയുടെ അടുക്കലേയ്ക്ക്.' ഗുരുദേവൻ ബാബുരാമന്റെകൂടെ പൊയ്ക്കൊണ്ടിരിക്കുന്നു. മാസ്റ്ററും ഒപ്പമുണ്ട്. ഹരീശൻ വരാന്തയിൽത്തന്നെ ഇരിക്കുന്നതു കണ്ടിട്ട് ഗുരുദേവൻ പറഞ്ഞു: 'ഇവനെന്താ ഭാവാവേശം വന്നു എന്നു തോന്നുന്നല്ലോ!'

മുറ്റത്തുകൂടി നടന്നു നടന്ന് ശ്രീ രാധാകാന്തക്ഷേത്രത്തിലെ ദീപാരാധന കുറച്ചു കണ്ടു. അതു കഴിഞ്ഞ് കാളീഭഗവതിയുടെ ക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. പൊയ്ക്കൊണ്ടിരിക്കെ കൈയ്കൂപ്പിക്കൊണ്ട് ജഗന്മാതാവിനെ വിളിച്ചു: 'അമ്മേ, അമ്മേ, ബ്രഹ്മമയീ!' ക്ഷേത്രത്തിനു മുമ്പിൽ നടയ്ക്കൽ എത്തി. സാഷ്ടാംഗം പ്രണാമം ചെയ്തു. ദേവിക്ക് ദീപാരാധന നടന്നുകൊണ്ടിരുന്നു.ഗുരുദേവൻ ശ്രീകോവിൽ കടന്ന് വിശറിയെടുത്തു ദേവിയെ വീശി.

digitized by www.sreyas.in

നീരാജനം അവസാനിച്ചു. ദീപാരാധന കണ്ടുകൊണ്ടുനിന്നവർ ഒരുമിച്ച് സാഷ്ടാംഗനമസ്കാരം ചെയ്തു. ശ്രീരാമകൃഷ്ണദേവനും ശ്രീകോവിലിനു പുറത്തു വന്നു നമസ്കരിച്ചു. മഹേന്ദ്രമുക്കർജി മുതലായ ഭക്തന്മാരും വീണു വണങ്ങി.

ഇന്ന് അമാവാസ്യ. ഗുരുദേവൻ ഭാവാവിഷ്ടനായി. ലഹരി മൂത്തു, മധുമത്തനെപ്പോലെ ആടിക്കൊണ്ട്, ബാബുരാമന്റെ കൈയും പിടിച്ച് മുറിയിലേയ്ക്കു മടങ്ങി. മുറിയുടെ പടിഞ്ഞാറെ വർത്തുളവരാന്തയിൽ വേലക്കാരൻ വിളക്കു കൊളുത്തിവെച്ചു. ഗുരുദേവൻ ആ വരാന്തയിൽ വന്ന് കുറച്ചുനേരം ഇരുന്നു. നാവിൽ 'ഹരി ഓം, ഹരി ഓം, ഹരി ഓം;' പിന്നെ തന്ത്രോക്തങ്ങളായ ഓരോ ബീജമന്ത്രങ്ങളും. അല്പം കഴിഞ്ഞ് ഗുരുദേവൻ മുറിയിൽ സ്വസ്ഥാനത്ത് കിഴക്കോട്ടു മുഖമായി ഇരുന്നു. ഇപ്പോഴും തികച്ചും ഭാവാവിഷ്ടൻ. മുക്കർജിസോദരന്മാർ, ബാബുരാമൻ മുതലായ ഭക്തന്മാർ തറയിലിരിപ്പുണ്ട്.

### ഭാഷയുടെ പ്രാരംഭം – പ്രാർത്ഥനയുടെ തത്ത്വം

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി ദേവിയോട് വർത്തമാനം പറയുന്നു: "അമ്മേ, ഞാൻ പറയുക, എന്നിട്ടു ഭവതി ചെയ്യുക: അതു പറ്റില്ല. പറയുക എന്നു പറഞ്ഞാലെന്താണർത്ഥം? അതൊരു സൂചന മാത്രം. ഒരുത്തൻ പറയുന്നു, 'ഞാൻ ഉണ്ണും.' പിന്നെ വേറൊരാൾ പറയുന്നു: 'എന്ത്, ഞാനതു കൂട്ടാക്കില്ല.' ആട്ടെ അമ്മേ, 'എനിക്ക് ഉണ്ണണം' എന്നു ഞാൻ പറഞ്ഞില്ലെന്നുവരികിൽ, ഞാനങ്ങനെ വിശന്നു കഴിയുകയെന്നോ? അവിടുത്തോട് ഉറക്കെ പറഞ്ഞാലേ അവിടുന്നു കേൾക്കുകയുള്ളൂ എന്നോ? ഉള്ളിലെ വ്യാകുലത അവിടുന്നു ചെവിക്കൊള്ളുകയില്ലേ? അങ്ങനെ വരുമോ? ഭവതി എങ്ങനെയോ അങ്ങനെയിരിക്കട്ടെ. അപ്പോൾ ഞാനെന്തിനു പറയണം? ഞാനെന്തിനു പ്രാർത്ഥിക്കണം? ഓ, ഭവതി എങ്ങനെ ചെയ്യിക്കുന്നുവോ അങ്ങനെ ഞാൻ ചെയ്യുന്നു. എന്തൊരു കുഴപ്പമാണു വന്നുപെട്ടിരിക്കുന്നത്! എന്തിനാണ് എന്നെക്കൊണ്ട് യുക്തിവിചാരം ചെയ്യിക്കുന്നത്?"

ശ്രീരാമകൃഷ്ണൻ ഈശ്വരനുമായി സംസാരിക്കുന്നു. ഭക്തന്മാർ വിസ്മയസ്തബ്ധരായി കേട്ടുകൊണ്ടിരിക്കുന്നു.

### സംസ്കാരത്തിന്റെയും തപസ്സിന്റെയും പ്രയോജനം

ഗുരുദേവന്റെ ദൃഷ്ടി ഭക്തന്മാരുടെ മേൽ പതിഞ്ഞു.

ശ്രീരാമ: (ഭക്തന്മാരോട്) ഈശ്വരനെ സാക്ഷാത്കരിക്കണമെങ്കിൽ നല്ല സംസ്കാരം ഉണ്ടായിരിക്കണം. അല്പം ചിലത് ചെയ്തിട്ടുണ്ടായിരി

digitized by www.sreyas.in

ക്കണം, തപസ്സ്. അത് ഈ ജന്മത്തിലായാലും കൊള്ളാം, പൂർവ്വജന്മത്തി ലായാലും കൊള്ളാം.

വസ്ത്രാക്ഷേപസമയത്ത് ദ്രൗപദി വ്യാകുലയായി കരഞ്ഞതുകേട്ട് ഭഗവാൻ ദർശനം കൊടുത്തു. എന്നിട്ടരുളി: 'നീ എപ്പോഴെങ്കിലും ആർക്കെ ങ്കിലും വസ്ത്രദാനം ചെയ്തിട്ടുണ്ടോ എന്നോർത്തു നോക്കുക. ഉണ്ടെ ങ്കിൽ നിന്റെ മാനം രക്ഷിക്കപ്പെടും.' അപ്പോൾ ദ്രൗപദി പറഞ്ഞു: 'ഉണ്ട്, ഞാനോർമ്മിക്കുന്നു. ഒരു മഹർഷി കുളിച്ചുകൊണ്ടിരിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ കൗപീനം ഒഴുകിപ്പോയി. ഞാനെന്റെ പുടവയുടെ പകുതി കീറി അദ്ദേഹത്തിനു കൊടുത്തു.' അതുകേട്ടു ഭഗവാനരുളി: 'എന്നാൽ നിനക്കു പേടിക്കാനൊന്നുമില്ല.'

മാസ്റ്റർ ഗുരുദേവന്റെ ഇരിപ്പിടത്തിനു മുമ്പിലുള്ള ചവിട്ടിയിൽ ഇരി ക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) നിനക്കതു മനസ്സിലായോ?

മാസ്റ്റർ: ഉവ്വ്, സംസ്കാരത്തിന്റെ സംഗതി.

ശ്രീരാമ: ഒന്നു പറയൂ കേൾക്കട്ടെ, ഞാനെന്താ പറഞ്ഞതെന്ന്.

മാസ്റ്റർ: ദ്രൗപദി കുളിക്കാൻ പോയി, എന്നുംമറ്റുമുള്ള കഥ പറഞ്ഞു.

ഹസ്ര മുറിയിൽ പ്രവേശിച്ചു.

# അധ്യായം അഞ്ച്

## ഹസ്രാമഹാശയൻ

ഹസ്രാമഹാശയൻ ഇവിടെ താമസമായിട്ട് രണ്ടു വർഷമായി. ശ്രീരാ മകൃഷ്ണന്റെ ജന്മഭൂമിയായ കാമാർപുക്കൂരിന് അടുത്തുള്ള സിഹോ റിൽവെച്ചാണ് അദ്ദേഹം ആദ്യമായി ശ്രീരാമകൃഷ്ണനെ കണ്ടത്. അത് 1880–ലാണ്. ശ്രീരാമകൃഷ്ണന്റെ അച്ഛൻപെങ്ങളുടെ മകൾ ഹേമംഗിനീ ദേവിയുടെ മകൻ ശ്രീഹൃദയമുഖോപാദ്ധ്യായൻ താമസിക്കുന്നത് സിഹോ റിലാകുന്നു. ഗുരുദേവൻ അന്ന് ഹൃദയന്റെ വീട്ടിൽ വന്നിരുന്നു.

സിഹോറിനടുത്തുള്ള മരാഗോർ ഗ്രാമത്തിലാണ് ഹസ്രാമഹാശയന്റെ വീട്. അദ്ദേഹത്തിനവിടെ കുറച്ചു പറമ്പും സ്വത്തുമൊക്കെ ഉണ്ട്. ഭാര്യയും മക്കളും ഉണ്ട്. ഒരു തരത്തിൽ കഴിഞ്ഞുകൂടുന്നു. കുറച്ചു കട വുമുണ്ട്, ഏകദേശം ആയിരം രൂപാ.

digitized by www.sreyas.in

യൗവ്വനകാലം മുതല്ക്കേ അദ്ദേഹത്തിന് വൈരാഗ്യവാസനയുണ്ട്; സജ്ജനങ്ങൾ എവിടെയുണ്ട്, ഭക്തന്മാർ എവിടെയുണ്ട്, എന്നു തേടി ത്തിരിയുന്നു. ദക്ഷിണേശ്വരത്ത് ആദ്യം വന്നപ്പോൾ അവിടെ പാർക്കാൻ ആഗ്രഹിച്ചു. അദ്ദേഹത്തിന്റെ ഭക്തിയും നാട്ടിലെ പരിചയവും കാരണം ശ്രീരാമകൃഷ്ണൻ കൂടെ താമസിപ്പിച്ചു. അദ്ദേഹത്തിന്റെ അത്യാവശ്യ ങ്ങളും ശ്രീരാമകൃഷ്ണൻ നോക്കിനടത്തി. ഹസ്രയ്ക്ക് ജ്ഞാനിയുടെ ഭാവമാണ്. ശ്രീരാമകൃഷ്ണന്റെ ഭക്തിഭാവവും ചെറുപ്പക്കാർക്കുവേണ്ടി യുള്ള വ്യാകുലതയും ഹസ്രയ്ക്കു പിടിച്ചില്ല. ഇടയ്ക്കിടെ അദ്ദേഹം ശ്രീരാ മകൃഷ്ണനെ മഹാപുരുഷനെന്നുംപറഞ്ഞ് ബഹുമാനിക്കും. പിന്നെ ചില പ്പോൾ സാധാരണക്കാരനായി കരുതും.

അദ്ദേഹം ശ്രീരാമകൃഷ്ണന്റെ മുറിയുടെ തെക്കുകിഴക്കേ വരാന്ത യിൽ വന്നിരിക്കും. മാലയുംകൊണ്ടു വന്ന് അവിടെത്തന്നെയിരുന്ന് വളരെ ജപിക്കും. രാഖാൽ മുതലായ ഭക്തന്മാർ അധികമൊന്നും ജപിക്കുന്നില്ല എന്നു പറഞ്ഞ് അവരെ ആളുകളുടെ മുമ്പാകെ ആക്ഷേപിക്കും. അദ്ദേഹം വലിയ ആചാരപ്രിയനാണ്. ആചാരം ആചാരം എന്നും പറ ഞ്ഞ് അദ്ദേഹത്തിന് ജലപിശാചു പിടിച്ചിരുന്നു. അദ്ദേഹത്തിന് വയസ്സ് ഏതാണ്ട് മുപ്പത്തിയെട്ടു വരും.

ഹസ്രാമഹാശയൻ മുറിയിൽ പ്രവേശിച്ചു. ശ്രീരാമകൃഷ്ണൻ പിന്നെയും അല്പം ഭാവാവിഷ്ടനായി, ആ നിലയിൽ സംസാരിച്ചുതുടങ്ങി.

### ഈശ്വരനുവേണ്ടി കരയുക, ഈശ്വരൻ കേൾക്കും

ശ്രീരാമ: (ഹസ്രയോട്) നീ ചെയ്യുന്നതു ശരിതന്നെ. പക്ഷേ നിന്റെ നടപ്പു മുഴുവനങ്ങു ശരിയല്ല. ആരെയും നിന്ദിക്കരുത്, ഒരു പുഴു വിനെപ്പോലും അരുത്. നീ തന്നെ പറയാറുണ്ടല്ലോ ലോമശമുനി യുടെ കഥ. ഭക്തിയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നതോടൊപ്പം ഇതിനും പ്രാർത്ഥിക്കണം: 'ആരെയും നിന്ദിക്കാൻ ഇടവരുത്തരുതേ' എന്നും.

ഹസ്ര: ഭക്തിയ്ക്കുവേണ്ടി പ്രാർത്ഥിച്ചാൽ ഭഗവാൻ കേൾക്കുമോ?

ശ്രീരാമ: ഉവ്വ്, ഒരു നൂറുവട്ടം! ശരിയായിട്ടുള്ളതാണെങ്കിൽ, ആത്മാർത്ഥമാണെങ്കിൽ. ലൗകികമനുഷ്യൻ ഭാര്യയ്ക്കും മക്കൾക്കും വേണ്ടി കരയുംപോലെ, ഈശ്വരനുവേണ്ടി ആരെങ്കിലും അങ്ങനെ കരയുന്നുണ്ടോ?

### ഭാര്യയുടെ അസുഖം കാരണം ഒരാൾ കിടുകിടാ വിറച്ചത്.

ശ്രീരാമ: ആ നാട്ടിൽ ഒരാളുടെ ഭാര്യയ്ക്ക് സുഖക്കേടു പിടി ച്ചു. രോഗം ഭേദമാവില്ല എന്നു വിചാരിച്ച് ആ മനുഷ്യൻ കിടു

digitized by www.sreyas.in

കിടാ വിറച്ചുതുടങ്ങി. ബോധം കെടാറായി! ഈശ്വരനുവേണ്ടി ഈ വിധത്തിൽ ആരു ചെയ്യുന്നു?

ഹസ്ര ഗുരുദേവന്റെ പാദധൂളി എടുക്കാൻ തുടങ്ങി.

ശ്രീരാമ: (ചൂളിക്കൊണ്ട്) എന്താണിത്?

ഹസ്ര: എന്റെ രക്ഷകന്റെ പാദധൂളി എടുത്തുകൂടെന്നോ?

ശ്രീരാമ: ഈശ്വരനെ സന്തുഷ്ടനാക്കൂ, സകലരും സന്തുഷ്ടരാകും. 'തസ്മിൻ തുഷ്ടേ ജഗത് തുഷ്ടം.' ഭഗവാൻ ദ്രൗപദിയുടെ പാത്രത്തിലെ ചീരയില കഴിച്ചിട്ട്, 'ഞാൻ തൃപ്തനായിരിക്കുന്നു,' എന്നരുളിയപ്പോൾ ലോകമാകെയുള്ള ജീവികൾക്കും തൃപ്തിയായി: ഏമ്പൊക്കം വിട്ടു. മുനിമാർ ആഹാരം കഴിച്ചപ്പോൾ ജഗത്തിനു തുഷ്ടിയുണ്ടായോ, ഏമ്പക്കമുണ്ടായോ?

**ഒരു സാധുവിന്റെ ഗുരുപാദുകാപൂജയും സാളഗ്രാമപൂജയും**

ശ്രീരാമ: (ഹസ്രയോട്) ജ്ഞാനലാഭത്തിനുശേഷവും ലോകശിക്ഷണത്തിനുവേണ്ടി പൂജാദികർമ്മങ്ങൾ വെച്ചുകൊണ്ടിരിക്കും. ഞാൻ കാളീക്ഷേത്രവിലിൽ പോകുന്നു; മുറിയിൽ ഇക്കാണുന്ന പടങ്ങൾക്കെല്ലാം നമസ്കാരം ചെയ്യുന്നു; അതു കണ്ട് എല്ലാവരും ചെയ്യുന്നു. എന്നു മാത്രമല്ല, ഒരഭ്യാസമായിത്തീർന്നാൽ പിന്നെ അതു ചെയ്തില്ലെങ്കിൽ മനസ്സു കിടന്നു പിടയും.

ആലിൻമൂട്ടിൽ ഒരിക്കലൊരു സന്ന്യാസിയെ കണ്ടു. ഗുരുപാദുകകൾ വെച്ചിരിക്കുന്ന അതേ പീഠത്തിൽ സാളഗ്രാമവും വെച്ചിരിക്കുന്നു. അദ്ദേഹം പൂജ ചെയ്തുകൊണ്ടിരുന്നു. 'ഇത്രയ്ക്കൊക്കെ ജ്ഞാനമായി എന്നു വരികിൽ, പിന്നെയെന്തിനാണ് പൂജ ചെയ്യുന്നത്?' എന്ന് ഞാൻ അദ്ദേഹത്തോടു ചോദിച്ചു. സന്ന്യാസി പറഞ്ഞു: 'അതിനെന്താ? ഞാൻ എല്ലാക്കൂട്ടവും ചെയ്യുന്നു; കൂട്ടത്തിൽ ഇതും ചെയ്യുന്നു. ചിലപ്പോൾ പൂവ് ഈ പാദുകയിലർപ്പിക്കുന്നു; ചിലപ്പോൾ പൂവ് ഈ പാദങ്ങളിലും അർച്ചിക്കുന്നു.'

ദേഹം നിലനിൽക്കുന്ന കാലത്തോളം കർമ്മം ഉപേക്ഷിക്കാനാവില്ല.* കുളത്തിനടിയിൽ ചെളി ഉണ്ടെങ്കിൽ കുമിള ഉണ്ടായിക്കൊണ്ടേയിരിക്കും

**മൂന്നവസ്ഥകൾ - ശാസ്ത്രം, ഗുരുമുഖം, സാധന - ലക്ഷ്യം പ്രത്യക്ഷം**

ശ്രീരാമ: (ഹസ്രയോട്) ഏകത്വജ്ഞാനമുണ്ടെങ്കിൽ നാനാത്വജ്ഞാനവും കാണും. വെറുതെ ശാസ്ത്രം പഠിച്ചതുകൊണ്ടെന്തു കിട്ടും? ശാസ്ത്രത്തിൽ മണലും പഞ്ചസാരയും കലർന്നിരിക്കുന്നു. പഞ്ചസാര

* നഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ സ ത്യാഗീത്യഭിധീയതേ. ഗീത 18.11

digitized by www.sreyas.in

മാത്രം തിരിച്ചെടുക്കാൻ വലിയ പ്രയാസമാണ്. അതുകൊണ്ട് ശാസ്ത്ര മർമ്മം, സാധുമുഖത്തുനിന്നോ ഗുരുമുഖത്തുനിന്നോ കേട്ടു പഠിക്കണം. അപ്പോൾ പിന്നെ ഗ്രന്ഥം കൊണ്ട് എന്തു കാര്യം?

ഒരിക്കൽ ഒരാൾക്കൊരു എഴുത്തു വന്നു: 'പത്തു റാത്തൽ സന്ദേശും ഒരു മുണ്ടും മേടിച്ചയയ്ക്കണം.' എഴുത്തു കളഞ്ഞുപോയി. പരിഭ്രമിച്ച് സകലദിക്കിലും തെരഞ്ഞു. കുറെയേറെ തേടിയപ്പോൾ കത്തു കണ്ടെത്തി. വായിച്ചുനോക്കി. എഴുതിയിരിക്കുന്നു: 'പത്തു റാത്തൽ സന്ദേശും ഒരു മുണ്ടും മേടിച്ചയയ്ക്കണം.' എന്നിട്ട് എഴുത്തു ദൂരെക്കളഞ്ഞു. പിന്നെയെന്താണാവശ്യം!' പിന്നെ സന്ദേശും മുണ്ടും സമ്പാദിക്കുകയേ വേണ്ടൂ.

**മുക്കർജിമാർ ബാബുരാമൻ, മാസ്റ്റർ മുതലായ ഭക്തന്മാരോട്**

വേണ്ടതൊക്കെ നേടിവെച്ചിട്ട് എടുത്തു ചാടി മുങ്ങിൻ. കുളത്തിലൊരു കുടം പോയി എന്നു വിചാരിക്കുക. പോയ ഇടം തിട്ടപ്പെടുത്തിയിട്ട് അവിടെ നോക്കി മുങ്ങുക.

ശാസ്ത്രത്തിന്റെ മർമ്മം ഗുരുമുഖത്തുനിന്നു കേൾക്കണം. എന്നിട്ടു സാധന ചെയ്യണം. സാധന നേരേ ചൊവ്വേ ചെയ്താൽ പ്രത്യക്ഷ ദർശനം ലഭിക്കും. ചാടി മുങ്ങിയാൽ സാധന നേരേയായെന്നു പറയാം. ചുമ്മാ കുത്തിയിരുന്നു ശാസ്ത്രത്തിലെ വാക്കുകളെടുത്ത് വെറുതെ വാദിച്ചതുകൊണ്ട് എന്തു കിട്ടും? പടുവിഡ്ഢികൾ! അവർ പോകേണ്ട വഴിയേക്കുറിച്ചു തർക്കിച്ചു തുലയുന്നു. ചത്താലും വേണ്ടില്ല ആ ഭോഷന്മാർ ഒന്നിറങ്ങി മുങ്ങുകയില്ല!

മുങ്ങിയാൽ മുതലയോ സ്രാവോ പിടിക്കും. കാമക്രോധാദികളുടെ ഉപദ്രവം നേരിടും എന്നാണെങ്കിൽ മഞ്ഞൾ മേൽതേച്ചു മുങ്ങിക്കോളുക. അപ്പോൾ അവ അടുത്തു വരികയില്ല. വിവേകവും വൈരാഗ്യവുമാണ് പുരട്ടാനുള്ള മഞ്ഞൾ.

# അധ്യായം ആറ്

## ശ്രീരാമകൃഷ്ണന്റെ വേദ പുരാണ തന്ത്ര സാധന

### തോതാപുരിയുടെ അടുക്കൽനിന്നും സന്ന്യാസഗ്രഹണം - 1866

ശ്രീരാമ: (ഭക്തന്മാരോട്) ഭഗവാൻ എന്നെ പലതരം സാധന ചെയ്യിച്ചു. ആദ്യം പുരാണമതമനുസരിച്ചുള്ളത്, പിന്നെ തന്ത്രശാസ്ത്രപ്രകാരമുള്ളത്, അതു കഴിഞ്ഞ് വേദവിധിയനുസരിച്ചുള്ളത്. ആദ്യമേ

digitized by www.sreyas.in

പഞ്ചവടിയിൽ സാധന ചെയ്തു. ഒരു തുളസിത്തോട്ടം ഉണ്ടാക്കി അതിന്റെ നടുക്കിരുന്ന് ധ്യാനിച്ചുപോന്നു. ചിലപ്പോൾ വ്യാകുലതയോടെ, 'അമ്മേ, അമ്മേ!' എന്നു വിളിച്ചുകരയും; അല്ലെങ്കിൽ 'രാമ രാമ' എന്നു വിളിച്ചുകൊണ്ടിരിക്കും.

'രാമനാമം' ജപിച്ചുകൊണ്ടിരുന്നപ്പോൾ ഹനുമാന്റെ ഭാവം കൈയ്ക്കൊണ്ടു. ഒരു വാലും വെച്ചുകെട്ടിക്കൊണ്ടിരിപ്പായി, ഉന്മാദാവസ്ഥ! അക്കാലത്ത് ഞാനൊരു പട്ടുമുടുത്ത് പൂജ ചെയ്തിരുന്നു. എന്തൊരാനന്ദം! പൂജയിൽ തന്നെ ആനന്ദം.

തന്ത്രസാധന ചെയ്തിരുന്നത് വില്വമൂലത്തിലാണ്. അന്ന് തുളസിയും തകരയും തമ്മിൽ ഒരു വ്യത്യാസവും തോന്നിയില്ല.

അക്കാലത്ത് *കുറുക്കന്റെ ഉച്ഛിഷ്ടം കഴിച്ചിരുന്നു. രാത്രിയെല്ലാം പുറത്തിട്ടിരുന്ന സാധനം. പാമ്പോ വേറെ എന്തൊക്കെയാണ് തിന്നിട്ടുള്ളത് എന്ന് തീർച്ചയില്ല. ആ എച്ചിൽ ഞാൻ കഴിച്ചിരുന്നു.

ചിലപ്പോൾ നായുടെ പുറത്തു കയറിയിരുന്നു. ലൂച്ചി അതിന്റെ വായിൽ കൊടുത്തു തീറ്റും. ബാക്കി ഞാനും തിന്നും. സർവ്വം വിഷ്ണുമയം ജഗത്. മണ്ണിൽ കെട്ടിക്കിടക്കുന്ന ജലംകൊണ്ടാണ് ആചമനം. ഞാൻ കുളത്തിൽനിന്നു വെള്ളം കൊണ്ടുവന്ന് മണ്ണിലൊഴിച്ചിട്ട്, അതുകൊണ്ട് ആചമനം ചെയ്തു. അവിദ്യ നശിപ്പിക്കാതെ ഈശ്വരദർശനം ഉണ്ടാവില്ല. ഞാനതുകൊണ്ട് ഒരു വ്യാഘ്രത്തിന്റെ ഭാവം സ്വീകരിച്ചു. എന്നിട്ട് അവിദ്യയെ പിടിച്ചു തിന്നുകളഞ്ഞു.

വൈദികസാധനയുടെ സമയത്ത് ഞാൻ സന്ന്യാസം സ്വീകരിച്ചു. അപ്പോൾ കിടന്നിരുന്നത് നടപ്പന്തലിലാണ്. ഹൃദയനോടു പറഞ്ഞു: 'ഞാൻ സന്ന്യാസിയായിരിക്കുന്നു. നടപ്പന്തലിൽവെച്ച് ഞാൻ ഉണ്ടോളാം.'

**സാധനാകാലത്ത് പലതരം ദർശനങ്ങൾ – വേദാന്തം**

ശ്രീരാമ: (ഭക്തരോട്) ഈശ്വരനെ കാണാഞ്ഞ് ഞാൻ എന്നെത്തന്നെ കൊല്ലാൻ പുറപ്പെട്ടതാണ്! ഞാനമ്മയോടു പറഞ്ഞു: 'അമ്മേ, ഞാനൊരു മഠയൻ. ഭവതി എനിക്ക് മനസ്സിലാക്കിത്തരൂ, വേദത്തിലും പുരാണത്തിലും തന്ത്രത്തിലും, നാനാശാസ്ത്രങ്ങളിലും എന്താണുള്ളതെന്ന്.' അമ്മയരുളി: 'വേദാന്തത്തിന്റെ സാരം, ബ്രഹ്മ സത്യം ജഗന്മിഥ്യാ, എന്നുള്ളതാണ്.' ഏതൊരു സച്ചിദാനന്ദബ്രഹ്മത്തേക്കുറിച്ചാണോ വേദങ്ങൾ പ്രതിപാദിക്കുന്നത്, ആ ബ്രഹ്മത്തെത്തന്നെ സച്ചിദാനന്ദ

* ഒരുതരം തന്ത്രസാധനയിൽ കാളിയുടെ കിങ്കരികളായ പെൺകുറുക്കന്മാർക്ക് ആഹാരം നൽകാറുണ്ട്.

digitized by www.sreyas.in

ശിവൻ എന്ന് തന്ത്രങ്ങളും സച്ചിദാനന്ദകൃഷ്ണൻ എന്നു പുരാണങ്ങളും ഘോഷിക്കുന്നു. 'ഗീത' എന്ന് പത്തു പ്രാവശ്യം പറഞ്ഞാൽ കിട്ടുന്നതാണ് ഗീതയുടെ സാരം: അതായത് 'ത്യാഗീ, ത്യാഗീ!'

ഈശ്വരനെ കണ്ടുകഴിഞ്ഞാൽ, വേദവും വേദാന്തവും പുരാണവും തന്ത്രവും എത്ര കീഴെയാണ് കിടക്കുന്നത്! (ഹസ്രയോട്) സമാധിയിൽ 'ഓം' എന്നുച്ചരിക്കാൻകൂടി എനിക്കു കഴിയുന്നില്ല. അതെന്തുകൊണ്ടാണ് അങ്ങനെ വരുന്നത്! സമാധിയിൽനിന്ന് വളരെ താഴെയിറങ്ങിവരാതെ 'ഓം' ഉച്ചരിക്കാൻ സാധ്യമല്ല.

പ്രത്യക്ഷദർശനത്തിനുശേഷം എന്തെല്ലാം അവസ്ഥകൾ ഉണ്ടാകുമെന്ന് ശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടോ അവയൊക്കെ എനിക്കുണ്ടായിട്ടുണ്ട്. ബാലനെപ്പോലെയും, ഉന്മത്തനെപ്പോലെയും, പിശാചിനെപ്പോലെയും, ജഡനെപ്പോലെയും ഞാൻ ജീവിക്കുകയുണ്ടായിട്ടുണ്ട്.

ശാസ്ത്രങ്ങളിൽ വർണ്ണിച്ചിട്ടുള്ളമാതിരി ദർശനങ്ങളും എനിക്കുണ്ടായിട്ടുണ്ട്. ലോകം മുഴുവൻ അഗ്നിസ്ഫുലിംഗംകൊണ്ടു നിറഞ്ഞിരിക്കുന്നതായി ചിലപ്പോൾ കണ്ടു. പിന്നെച്ചിലപ്പോൾ നാലു ദിക്കും ഒരു രസഹ്രദംപോലെ വെട്ടിത്തിളങ്ങുന്നതായി കാണായി. പിന്നെച്ചിലപ്പോൾ വെള്ളി ഉരുക്കിയതുപോലെ. പിന്നെക്കണ്ടു കുരവപ്പൂവിന്റെ പ്രഭകൊണ്ട് ദിക്കൊക്കെ തിളങ്ങുംപോലെ. അങ്ങനെ എന്റെ അനുഭവം ശാസ്ത്രവചനവുമായി പൊരുത്തപ്പെടുന്നതായി കാണാം.

**ശ്രീരാമകൃഷ്ണന്റെ അവസ്ഥ - നിത്യലീലായോഗം.**

ശ്രീരാമ: ഈശ്വരൻതന്നെയാണ് ജീവനായും ജഗത്തായും ചതുർവിംശതി തത്ത്വങ്ങളായും തീർന്നിരിക്കുന്നത് എന്നും എനിക്ക് ദർശനമുണ്ടായി. മട്ടുപ്പാവിൽ കയറുക, പിന്നെ പടിയിലേയ്ക്ക ഇറങ്ങുക; സങ്കോചവും വികാസവും.

ഓ! എന്തൊരവസ്ഥയിലാണ് ഈശ്വരൻ എന്നെയപ്പോൾ വെച്ചിരുന്നത്! ഒരവസ്ഥ വിടുമ്പൊഴേയ്ക്കും വേറൊന്ന് എത്തിക്കഴിഞ്ഞു! ചവിട്ടുരലിന്റെ ഉലക്കപോലെ; ഒരറ്റം താഴുമ്പോൾ മറ്റേ അറ്റം ഉയരും.

അന്തർമുഖനായിരിക്കുമ്പോൾ, സമാധിസ്ഥനായിരിക്കുമ്പോൾ, ഈശ്വരനെ കാണാം; എന്നിട്ട് മനസ്സ് ബാഹ്യലോകത്തിലേയ്ക്കു വരുമ്പോൾ, അപ്പോഴും കാണാം അദ്ദേഹത്തെത്തന്നെ. കണ്ണാടിയുടെ മുൻവശത്തു നോക്കുമ്പോൾ ഈശ്വരൻ; തിരിച്ചുപിടിച്ചു പിന്നിൽ നോക്കുമ്പോൾ അവിടെയും കാണാം ഈശ്വരനെ.

മുക്കർജിസോദരന്മാരും ബാബുരാമൻ മുതലായ ഭക്തന്മാരും ആശ്ചര്യസ്തബ്ധരായി കേട്ടുകൊണ്ടിരുന്നു.

digitized by www.sreyas.in

**ശംഭുമല്ലികന്റെ അനാസക്തി - മഹാപുരുഷന്റെ ആശ്രയം**

ശ്രീരാമ: (മുക്കർജിമാരോടും മറ്റും) ക്യാപ്റ്റന്റെ നിലയിപ്പോൾ ശരിയായ ഒരു സാധകന്റേതാണ്. സമ്പത്തുണ്ടായാൽ ആസക്തി ഉണ്ടായിക്കൊള്ളണമെന്നില്ല. ശംഭുമല്ലികൻ പറയാറുണ്ട്: 'ഹൃദു, ഞാൻ കെട്ടൊക്കെ മുറുക്കി പുറപ്പെടാൻ തയ്യാറായി ഇരിക്കുകയാണ്!' 'എന്താണീവക അമംഗളം പിടിച്ച വാക്കുകൾ പറയുന്നത്?' എന്ന് ഞാൻ ചോദിച്ചു. ശംഭു അപ്പോൾ പറഞ്ഞു: 'അങ്ങനെയല്ല. ഇതെല്ലാം വിട്ടെറിഞ്ഞ് അദ്ദേഹത്തിന്റെ അടുക്കൽ എത്താൻ അനുഗ്രഹിച്ചാലും!'

ഭഗവദ്ഭക്തന് ഭയമില്ല. ഭക്തൻ ഭഗവാന്റെ സ്വന്തമാണ്. ഭഗവാൻ അവനെ താങ്ങിനിർത്തുന്നു. ദുര്യോധനാദികൾ ഗന്ധർവ്വന്മാരാൽ ബന്ധനസ്ഥരാക്കപ്പെട്ടപ്പോൾ യുധിഷ്ഠിരൻ അവരെ മോചിപ്പിച്ചു. യുധിഷ്ഠിരൻ പറഞ്ഞു: 'നമ്മുടെ സ്വജനങ്ങൾക്ക് അമ്മാതിരി അവസ്ഥ വന്നുപെട്ടാൽ നമുക്കുതന്നെ അതൊരു കളങ്കമാണ്.'

**അമ്പലത്തിലെ ബ്രാഹ്മണർക്കും പരിചാരകന്മാർക്കും ഭക്തിപ്രദാനം**

രാത്രി മണി ഒമ്പതോളമായി. മുക്കർജിസഹോദരന്മാർ കല്ക്കത്തയ്ക്കു മടങ്ങാൻ തയ്യാറായി. ഗുരുദേവൻ എഴുനേറ്റു മുറിയിലും വരാന്തയിലുമായി അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. വിഷ്ണുക്ഷേത്രത്തിൽ നടക്കുന്ന കീർത്തനം അദ്ദേഹത്തിനു കേൾക്കാമായിരുന്നു. അദ്ദേഹം അന്വേഷിച്ചപ്പോൾ, ലാട്ടുവും ഹരീശനും അവരുടെ കൂട്ടത്തിൽ ചേർന്നിട്ടുണ്ട് എന്ന് ഒരു ഭക്തൻ പറഞ്ഞു. ഗുരുദേവനരുളി: 'ഓ, അതാണ്!'

ശ്രീരാമകൃഷ്ണൻ വിഷ്ണുക്ഷേത്രത്തിൽ പോയി. കൂടെ ഭക്തന്മാരും ഉണ്ട്. അദ്ദേഹം ശ്രീ രാധാകാന്തനെ ദണ്ഡനമസ്കാരം ചെയ്തു.

അമ്പലത്തിലെ ബ്രാഹ്മണർ, - നിവേദ്യം വെച്ചുകാലമാക്കുന്നവർ, നിവേദ്യം സമർപ്പിക്കുന്നവർ, അതിഥികൾക്ക് വിളമ്പിക്കൊടുക്കുന്നവർ, മറ്റു വേലക്കാർ, പലരും ഒരുമിച്ചുചേർന്നു നാമസങ്കീർത്തനം നടത്തുന്നത് ഗുരുദേവൻ കണ്ടു. അദ്ദേഹം അല്പനേരം അവിടെ നിന്ന് അവരെ ഉത്സാഹിപ്പിച്ചു.

മുറ്റത്തുകൂടി മടങ്ങുന്ന സമയത്ത് അദ്ദേഹം ഭക്തന്മാരോടായി പറഞ്ഞു: 'നോക്കു, ഇവരിൽ ചിലർ വേശ്യാലയത്തിൽ പോകുന്നു. ചിലർ പാത്രം തേയ്ക്കുന്നു!'

മുറിയിലെത്തി ശ്രീരാമകൃഷ്ണൻ വീണ്ടും സ്വസ്ഥാനത്ത് ഇരുന്നു. സങ്കീർത്തനം നടത്തിയവർ വന്ന് ഗുരുദേവനെ നമസ്കരിച്ചു. ഗുരുദേവൻ അവരോട് അരുളിച്ചെയ്തു: 'പണം സമ്പാദിക്കാൻവേണ്ടി

digitized by www.sreyas.in

എത്രമാത്രം വിയർത്തൊലിക്കുമോ അതുമാതിരി ഹരിനാമം പാടി നൃത്തം വെയ്ക്കുമ്പോഴും മേലൊക്കെ വിയർത്തൊലിക്കണം. നിങ്ങളുടെകൂടെ നൃത്തം വെച്ചാലോ എന്ന് ഞാനും ആലോചിച്ചു. വന്നപ്പോൾ കണ്ടു. വേണ്ട മസാലയൊക്കെ ചേർത്തിട്ടുള്ളതായി. വറുത്തിടലുംകൂടി നടത്തിയിരിക്കുന്നു. (എല്ലാവരും ചിരിക്കുന്നു.) ഞാൻ പിന്നെ എന്തു ചേർത്താണ് കൊഴുപ്പു പിടിപ്പിക്കുന്നത്? നിങ്ങളിങ്ങനെ ഇടയ്ക്കിടെ ഹരിനാമകീർത്തനം നടത്തിയാൽ നന്നായിരിക്കും.'

മുക്കർജിസഹോദരന്മാർ ഗുരുദേവനെ നമസ്കരിച്ച് വിടവാങ്ങി. ഗുരുദേവന്റെ മുറിയുടെ നേരെ വടക്കുവശത്തുള്ള ചെറിയ വരാന്തയുടെ അടുത്ത് മുക്കർജിമാരുടെ വണ്ടി വന്നുനിന്നു. വണ്ടിയിൽ വിളക്ക് കത്തിച്ചു വെച്ചിട്ടുണ്ട്.

**ഭക്തന്മാരുടെ വിടവാങ്ങലും ഗുരുദേവന്റെ സ്നേഹവും**

ശ്രീരാമകൃഷ്ണൻ ആ വരാന്തയുടെ വടക്കുകിഴക്കേ കോണിൽ വടക്കോട്ടും നോക്കി നില്ക്കുന്നു. ഒരു ഭക്തൻ വഴി കാണിക്കാൻ വിളക്കുംകൊണ്ടെത്തി. ഭക്തന്മാരിപ്പോൾ വണ്ടിയിൽ കയറും.

ഇന്ന് കറുത്ത വാവ്. കൂരിരുട്ട്. ഗുരുദേവന്റെ ഇടതുവശത്ത് ഗംഗ, മുമ്പിൽ സംഗീതശാല, പൂന്തോട്ടം, ബംഗ്ലാവ്; വലത്ത് പടിക്കലേയ്ക്കു പോകുന്ന പാത.

ഭക്തന്മാർ ഓരോരുത്തരായി അദ്ദേഹത്തിന്റെ പാദപാംസുക്കൾ ശിരസ്സിൽ ധരിച്ചുകൊണ്ട് വണ്ടിയിൽ കയറി. ഗുരുദേൻ ഒരു ഭക്തനോടു പറഞ്ഞു: 'അവന്റെ ജോലിയുടെ കാര്യം ഈശാനനെ ഒന്നോർമ്മിപ്പിച്ചാൽ വേണ്ടില്ല.'

വണ്ടിയിൽ ആളുകളുടെ എണ്ണം കൂടുതലായതുകൊണ്ട്, കുതിരകൾക്കു വിഷമം വന്നെങ്കിലോ എന്നു നിനച്ചു ഗുരുദേവൻ ചോദിച്ചു: 'വണ്ടിയിൽ അത്ര ആളുകൾ കൊള്ളുമോ?'

ഗുരുദേവൻ നിന്നരുളുന്നു. ആ ഭക്തവത്സലവിഗ്രഹം ദർശിച്ചുകൊണ്ട് ഭക്തന്മാർ കല്ക്കത്തയ്ക്കു തിരിക്കുന്നു.

# അധ്യായം ഏഴ്

*1884 സെപ്റ്റംബർ 21, ഞായറാഴ്ച*

**കൽക്കത്തയിൽ ചൈതന്യലീലാദർശനം**

രാഖാൽ, നാരായണൻ, നിത്യഗോപാലൻ, കൊച്ചുഗോപാലൻ ഇവരുടെ വാർത്തകൾ. ഇന്നു ഞായറാഴ്ച. ശ്രീരാമകൃഷ്ണന്റെ മുറി

digitized by www.sreyas.in

യിൽ അനേകം ഭക്തന്മാർ വന്നു ചേർന്നിട്ടുണ്ട്; രാമൻ, മഹേന്ദ്ര മുക്കർജി, ചുണിലാൽ, മാസ്റ്റർ തുടങ്ങി പലരുമുണ്ട്.

ചുണിലാൽ വൃന്ദാവനത്തിൽ നിന്നു മടങ്ങി എത്തിയതേയുള്ളു. രാഖാലും അദ്ദേഹവും അവിടേയ്ക്ക് ബലരാമന്റെ കൂടെ പോയതാണ്. രാഖാലും ബലരാമനും ഇനിയും മടങ്ങിപ്പോന്നിട്ടില്ല. നിത്യഗോപാലനും വൃന്ദാവനത്തിലുണ്ട്. ശ്രീരാമകൃഷ്ണൻ ചുണിലാലുമായി വൃന്ദാവനത്തിലെ കാര്യങ്ങൾ സംസാരിക്കുന്നു.

ശ്രീരാമ: രാഖാൽ എങ്ങനെ കഴിയുന്നു ?

ചുണിലാൽ: അദ്ദേഹം ഇപ്പോൾ സുഖമായിരിക്കുന്നു.

ശ്രീരാമ: നിത്യഗോപാലൻ മടങ്ങിവരുന്നില്ലേ?

ചുണിലാൽ: ഇപ്പോഴും അവിടെയുണ്ട്; കണ്ടിട്ടാണ് ഞാൻ പോന്നത്.

ശ്രീരാമ: നിന്റെ വീട്ടുകാർ ആരുടെ കൂടെ വരും?

ചുണിലാൽ: തക്ക നല്ല ഒരാളുടെകൂടെ അയയ്ക്കാമെന്ന് ബലരാമബാബു പറഞ്ഞിട്ടുണ്ട്. ആളുടെ പേരു പറഞ്ഞില്ല.

ശ്രീരാമകൃഷ്ണൻ മഹേന്ദ്രമുക്കർജിയോട് നാരായണനെപ്പറ്റി പറയാൻ തുടങ്ങി. നാരായണൻ സ്കൂളിൽ പഠിക്കുന്നു. പതിനാറു പതിനേഴു വയസ്സു പ്രായം. ഇടയ്ക്കിടെ ഗുരുദേവന്റെ അടുത്തു വരാറുണ്ട്. അദ്ദേഹത്തിന് അവനെ വലിയ ഇഷ്ടമാണ്.

ശ്രീരാമ: അവൻ വളരെ സരളൻ, അല്ലേ?

'സരളൻ' എന്നപദം ഉച്ചരിച്ചുച്ചരിച്ച് ഗുരുദേവൻ ആനന്ദത്തിലാറാടി.

മഹേന്ദ്രൻ: അതെ, വളരെ സരളൻ.

ശ്രീരാമ: അവന്റെ അമ്മ അന്നൊരു ദിവസം ഇവിടെ വന്നിരുന്നു. അഭിമാനക്കാരത്തിയാണെന്നു കണ്ട് എനിക്കല്പം ഭയമായി. അന്നുപക്ഷേ, നിങ്ങളിവിടെ വരുന്നതും, ക്യാപ്റ്റൻ വരന്നതുമൊക്കെ അവർ കണ്ടു. അപ്പോൾ അവർക്കു മനസ്സിലായിരിക്കണം. അവരും അവരുടെ നാരായണനും മാത്രമല്ല ഇവിടെ വരുന്നതെന്ന്. (എല്ലാവരും ചിരിക്കുന്നു.) ഈ മുറിയിൽ കല്ക്കണ്ടം ഉണ്ടായിരുന്നു. അതു കണ്ട്, നല്ല കല്ക്കണ്ടം, എന്നവർ പറഞ്ഞു. അതുകണ്ടപ്പോൾ തിന്നാനും കുടിക്കാനുമൊന്നും ഇവിടെ വിഷമമില്ല എന്നു മനസ്സിലായിരിക്കണം. അവരുടെ മുമ്പിൽ വെച്ചുതന്നെ ബാബുരാമനോട്, 'ഈ സന്ദേശ് നാരായണനും നിനക്കുമായിട്ട് എടുത്തു വെയ്ക്കൂ,' എന്ന് ഞാൻ

digitized by www.sreyas.in

പറയാനിടയായി. ഇവിടെ വരാൻ വള്ളക്കൂലിക്ക് നാരായണൻ, അവന്റെ അമ്മയെ എപ്പോഴും അലട്ടാറുണ്ട് എന്ന് പിന്നീട് ഗണുവിന്റെ അമ്മയും മറ്റും എന്നോടു പറഞ്ഞു. അവന്റെ അമ്മ എന്നോടു പറഞ്ഞു: 'കല്യാണം കഴിക്കാൻ സമ്മതിക്കാൻ നാരായണനോട് അങ്ങൊന്നു പറയൂ.' ഞാനപ്പോൾ പറഞ്ഞു: 'അതൊക്കെ തലയിലെഴുത്തിന്റെ കാര്യമാണ്. അതിൽ ഞാനെന്തിനാണ് തലയിടുന്നത്?' (എല്ലാവരും ചിരിക്കുന്നു.)

നാരായണൻ നേരേ ചൊവ്വേ വായിക്കുകയും പഠിക്കുകയും ചെയ്യുന്നില്ല. അതുകൊണ്ട് അവന്റെ അമ്മ എന്നോടു പറഞ്ഞു: 'നേരേ പഠിക്കാൻ അങ്ങവനോടൊന്നു പറയൂ.' ഞാൻ നാരായണനോടു പറഞ്ഞു: 'പഠിക്കപ്പാ.' അവന്റെ അമ്മ പിന്നെയും പറഞ്ഞു: 'അല്പം കാര്യമായിട്ടു പറയിൻ!' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചുണിലാലിനോട്) അതെ, ഗോപാലനെന്താ വരാത്തത്?

ചുണിലാൽ: രക്താതിസാരം പിടിച്ചു.

ശ്രീരാമ: മരുന്നു സേവിക്കുന്നുണ്ടോ?

### തീയേറ്ററും വേശ്യാഭിനയവും – 'ബലൂൺ' കാണൽ

ശ്രീരാമകൃഷ്ണൻ ഇന്ന് കല്ക്കത്തയിൽ സ്റ്റാർതിയേറ്ററിൽ ചൈതന്യലീല കാണാൻ പോകും. അന്ന് ഈ അഭിനയം നടന്ന സ്റ്റാർതിയേറ്ററിന്റെ സ്ഥാനത്താണ് ഇപ്പോൾ കോഹിനൂർ തീയേറ്റർ നില്ക്കുന്നത്. മഹേന്ദ്രമുക്കർജി തന്റെ വണ്ടിയിലിന്ന് അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോകും. എവിടെ ഇരുന്നാലാണ് നേരേ കാണാൻ പറ്റുക എന്ന കാര്യത്തെക്കുറിച്ച് സംസാരിച്ചുകൊണ്ടിരുന്നു. ഒരു രൂപയുടെ സീറ്റിൽ ഇരുന്നാൽ നന്നായിട്ട് കാണാമെന്ന് ചിലരൊക്കെ പറഞ്ഞു. 'അതെന്തിന്? അദ്ദേഹം ബോക്സിൽ ഇരിക്കും.' എന്നു പറഞ്ഞു അപ്പോൾ രാമൻ.

ഗുരുദേവൻ ചിരിക്കുന്നു. വേശ്യകളാണ് അഭിനയിക്കുന്നത് എന്ന് ചിലരൊക്കെ പറഞ്ഞു. ചൈതന്യദേവൻ, നിത്തായ് ഇവരുടെയൊക്കെ ഭാഗങ്ങൾ അഭിനയിക്കുന്നത് അവരാണ്.

ശ്രീരാമ: (ഭക്തരോട്) ഞാൻ അവരെ ആനന്ദമയിയായ അമ്മയായി കാണും. അവർ ചൈതന്യദേവനായി അഭിനയിച്ചതുകൊണ്ടെന്താ ദോഷം? കൃത്രിമമാമ്പഴം കണ്ടാൽ യഥാർത്ഥമാമ്പഴം ഓർമ്മവരും. ഒരിക്കലൊരാൾ വഴിയെ പൊയ്ക്കൊണ്ടിരിക്കെ കുറെ മൂളിമരങ്ങൾ കാണാനിടയായി. കണ്ടതും ആ ഭക്തൻ ഭാവാവിഷ്ടനായി. ശ്യാമസുന്ദരന്റെ അമ്പലത്തിലെ തോട്ടത്തിൽ കിളയ്ക്കാനുപയോഗിക്കുന്ന തൂമ്പയുടെ പിടിയുണ്ടാക്കാൻ ഈ മരമാണുപയോഗിക്കുന്നത് എന്ന

digitized by www.sreyas.in

യാൾക്ക് ഓർമ്മ വന്നു! അതോടെ ശ്യാമസുന്ദരൻ ഹൃദയത്തിലെത്തി! ഒരിക്കൽ കല്ക്കത്തയിലെ മൈതാനത്തിൽ ബലൂൺ പറപ്പിക്കുന്നതു കാണാൻ എന്നെ കൊണ്ടുപോയി. അവിടെ ഒരു സായിപ്പിന്റെ കുട്ടി ഒരു മരത്തിൽ ചാരി മൂന്നിടത്തു വളഞ്ഞു നിൽക്കുന്നതായി കണ്ടു. കണ്ടതും, അപ്പാടെ കൃഷ്ണഭാവം ഉദ്ദീപ്തമായി; അങ്ങനെതന്നെ സമാധിയിലുമാണ്ടു.

ചൈതന്യദേവനൊരിക്കൽ മേഡ ഗ്രാമത്തിൽക്കൂടി പോവുകയായിരുന്നു. ആ ഗ്രാമത്തിലെ മണ്ണുകൊണ്ടാണ് കീർത്തനത്തിനുപയോഗിക്കുന്ന ചെണ്ടയുണ്ടാക്കുന്നത് എന്ന് കേൾക്കാനിടയായി. കേട്ടതോടെ അദ്ദേഹം ഭാവാവിഷ്ടനായിത്തീർന്നു. കാർമ്മേഘമോ മയിലിന്റെ കഴുത്തോ കണ്ടാൽ പിന്നെ രാധയ്ക്ക് അടങ്ങിയിരിക്കാനാവില്ല. ഉടൻ ശ്രീകൃഷ്ണചിന്ത ഉണരും; അതോടെ ബാഹ്യബോധം നശിക്കും, സമാധിയിൽ മുഴുകും.

ശ്രീരാമകൃഷ്ണൻ തെല്ലിട മിണ്ടാതിരുന്നു. അല്പം കഴിഞ്ഞ് വീണ്ടും പറഞ്ഞുതുടങ്ങി:

ശ്രീരാമ: രാധ മഹാഭാവം പ്രാപിച്ചിരുന്നു. ഗോപീപ്രേമത്തിൽ കാമന ഒട്ടുമില്ല. യഥാർത്ഥഭക്തൻ ഒന്നും ആഗ്രഹിക്കുന്നില്ല. ശുദ്ധഭക്തി മാത്രമേ ഭക്തൻ കാംക്ഷിക്കുന്നുള്ളൂ. ശക്തിയോ, സിദ്ധിയോ യാതൊന്നും ആവശ്യപ്പെടുന്നില്ല.

# അധ്യായം എട്ട്

**ഈശ്വരലാഭത്തിന് വിഘ്നം അഷ്ടസിദ്ധി**

ശ്രീരാമ: സിദ്ധിയുണ്ടാവുന്നത് ഒരു വലിയ ഉപദ്രവമാണ്. ഈ തത്ത്വം നഗ്നൻ ഒരു കഥയിൽക്കൂടി എനിക്ക് പഠിപ്പിച്ചുതന്നു. ഒരു സിദ്ധൻ സമുദ്രത്തിന്റെ കരയ്ക്ക് ഇരിക്കുകയായിരുന്നു. അപ്പോളൊരു കൊടുങ്കാറ്റു വന്നു. കൊടുങ്കാറ്റുകൊണ്ട് ആ മനുഷ്യനു വലിയ വിഷമമായി. 'കാറ്റു നിലയ്ക്കട്ടെ,' എന്നു പറഞ്ഞു അദ്ദേഹം. അദ്ദേഹത്തിന്റെ വാക്കു വീണാകാൻ പാടില്ല. ആ സമയത്ത് ഒരു കപ്പലങ്ങനെ പായും കെട്ടി പാഞ്ഞുകൊണ്ടിരുന്നു. കാറ്റു പെട്ടെന്നങ്ങു നിലച്ചപ്പോൾ കപ്പൽ മറിഞ്ഞു, മുങ്ങി. അതോടു കൂടി കപ്പലിലുണ്ടായിരുന്ന ആളുകളെല്ലാം മുങ്ങി മരിച്ചു. ഇത്ര വളരെ ആളുകളെ കൊന്നതിന്റെ പാപമെല്ലാം ആ മനുഷ്യനെ ബാധിച്ചു. ആ പാപം കാരണം സിദ്ധികളൊക്കെ പോയി; ഒടുവിൽ ആൾ നരകത്തിലും പോയി.

digitized by www.sreyas.in

ഒരിക്കലൊരു സാധുവിന് വലിയ സിദ്ധികളൊക്കെ ഉണ്ടായി. അതു മൂലം അദ്ദേഹത്തിന് വലിയ അഹങ്കാരം വന്നു. എന്നിരുന്നാലും സാധു ഒരു നല്ല മനുഷ്യനായിരുന്നു. അദ്ദേഹം കുറെ തപസ്സൊക്കെ ചെയ്തിരുന്നു. ഭഗവാനൊരിക്കൽ വേഷംമാറി ആ സാധുവിന്റെ അടുത്തു വന്നു പറഞ്ഞു: 'മഹാരാജ്, അങ്ങേയ്ക്ക് വലിയ സിദ്ധികളൊക്കെ ഉണ്ടെന്ന് ഞാൻ കേട്ടിരിക്കുന്നു.' സാധു അദ്ദേഹത്തെ സാദരം സ്വീകരിച്ചിരുത്തി. തൽസമയം ഒരാന ആ വഴിയെ പൊയ്ക്കൊണ്ടിരുന്നു. അപ്പോൾ ആഗതൻ പറഞ്ഞു: 'ആട്ടെ മഹാരാജ്, അങ്ങേയ്ക്ക് വേണമെന്നു തോന്നിയാൽ ഈ ആനയെ കൊന്നു വീഴ്ത്താൻ കഴിയുമോ?' 'ഓഹോ കഴിയും,' എന്നു പറഞ്ഞു സാധു. ഇതും പറഞ്ഞ് ഒരു പിടി പൊടി വാരി മന്ത്രമോതി ആനയുടെ മേലിട്ടു. അതു കിടന്നു പിടച്ചു ചത്തു. അതുകണ്ട് വന്നയാൾ പറഞ്ഞു: 'അങ്ങേയ്ക്ക് എന്തൊരു ശക്തി! ആനയെ കൊന്നു കളഞ്ഞല്ലോ!' ഇതുകേട്ട് സാധു ചിരിച്ചു. അപ്പോൾ ആഗതൻ ചോദിച്ചു: 'ആട്ടെ, ആനയെ വീണ്ടും ജീവിപ്പിക്കാൻ സാധിക്കുമോ?' സാധു പറഞ്ഞു: 'അതിനും എനിക്കു സാധിക്കും.' ഇതും പറഞ്ഞ് പിന്നെയും ഒരുനുള്ളു പൊടിയെടുത്തു ജപിച്ച് ആനയുടെ മേലിട്ടു. അതു വേഗം ഞെട്ടിപ്പിടഞ്ഞ് എഴുന്നേറ്റു. അപ്പോൾ ഭഗവാനരുളി: 'അങ്ങയുടെ ശക്തി ആശ്ചര്യകരം തന്നെ. പക്ഷേ, ഞാനൊന്നു ചോദിക്കട്ടെ: ഈ ആനയെ കൊന്നു, അതിനെ വീണ്ടും ജീവിപ്പിച്ചു. അതുകൊണ്ട് അങ്ങേയ്ക്ക് എന്തു കിട്ടി? അങ്ങേയ്ക്ക് അതുകൊണ്ട് എന്തെങ്കിലും ഉത്കർഷം ഉണ്ടായോ? അതുകൊണ്ടെന്താ അങ്ങേയ്ക്കു ഭഗവാനെ കിട്ടിയോ?' ഇത്രയും ചോദിച്ച് ഭഗവാൻ അന്തർധാനം ചെയ്തു.

ധർമ്മത്തിന്റെ ഗതി സൂക്ഷ്മമാണ്. അല്പമെങ്കിലും കാമന ബാക്കിയുണ്ടെങ്കിൽ ഭഗവാനെ പ്രാപിക്കാനാവില്ല. ഒരു നേരിയ നാര് എഴുന്നുനിന്നാൽ നൂല് സൂചിക്കുഴിയിൽ കൂടി കടക്കുകയില്ല.

കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'തോഴാ, നിനക്കെന്നെ കിട്ടണമെന്നുണ്ടെങ്കിൽ, അഷ്ടസിദ്ധികളിൽ ഒന്നുപോലും ഉണ്ടായിരുന്നാൽ ഒക്കുകയില്ല.' കാര്യമെന്താണെന്നോ? സിദ്ധിയുണ്ടെങ്കിൽ അഹങ്കാരം വരും; ഈശ്വരനെ മറക്കും.

ഒരു കോങ്കണ്ണൻബാബു ഇവിടെ വന്നിരുന്നു. അയാൾ പറഞ്ഞു: 'അങ്ങ് ഒരു പരമഹംസൻ. വളരെ നല്ലത്. അങ്ങെനിക്കൊരു സ്വസ്ത്യയനം നടത്തിത്തരണം.' എന്തൊരു ഹീനബുദ്ധി! അയാളെന്നെ ഒരു പരമഹംസനെന്നു വിളിച്ചു; എന്നിട്ട് ഞാനയാൾക്കുവേണ്ടി സ്വസ്ത്യയനം ചെയ്യണം പോലും! സ്വസ്ത്യയനം ചെയ്ത് ഐശ്വര്യം നേടുന്നത് സിദ്ധി പ്രയോഗിക്കലാണ്. അഹങ്കാരം ഉണ്ടെങ്കിൽ ഈശ്വര

digitized by www.sreyas.in

ലാഭം ഉണ്ടാവുകയില്ല. അഹങ്കാരം എന്തുമാതിരിയാണെന്ന് അറിയാമോ? അതൊരു കുന്നിൻപുറമാണ്; മഴവെള്ളമൊന്നും തങ്ങിനിൽക്കുകയില്ല; ഒക്കെ ഒഴുകിപ്പോകും. താണനിലത്ത് വെള്ളം നിൽക്കും അവിടെ ചെടികൾ മുളയ്ക്കും, മരമാകും, ഫലം തരും.

### സകലരോടും സ്നേഹംകൊണ്ട് അഹങ്കാരം പോകും.

ശ്രീരാമ: അതുകൊണ്ട് ഞാൻ ഹസ്രയോടു പറയുന്നു, 'എനിക്കു മാത്രമറിയാം; മറ്റുള്ളവരൊക്കെ മഠയന്മാർ.' എന്നു വിചാരിക്കരുത്. സകലരേയും സ്നേഹിക്കണം. ആരും അന്യരല്ല. സർവ്വഭൂതങ്ങളിലും ഒരേ ഹരി തന്നെയാണ് വാഴുന്നത്. ഈശ്വരനെ വിട്ട് വേറൊന്നുമില്ല. ഭഗവാൻ പ്രഹ്ലാദനോടു പറഞ്ഞു: 'നീ വരം വരിച്ചുകൊൾക.' 'അവിടുത്തെ ദർശനം അടിയനു ലഭിച്ചു; വേറൊന്നും അടിയനു വേണ്ടതില്ല.' എന്നു പറഞ്ഞു പ്രഹ്ലാദൻ. ഭഗവാൻ വിട്ടില്ല. അപ്പോൾ പ്രഹ്ലാദൻ അപേക്ഷിച്ചു: 'അടിയന് ഒരു വരം തരാൻ അവിടുന്നു കനിയുന്നുവെങ്കിൽ അടിയനേ ദ്രോഹിച്ചവർക്ക് ദോഷമൊന്നും ഉണ്ടാകായ്വാൻ അനുഗ്രഹിച്ചാലും!' ഇതാണതിന്റെ അർത്ഥം: ഹരി തന്നെയാണ് ഒരു രൂപത്തിൽ തന്നെ പീഡിപ്പിച്ചത്. ആ ആളുകളെ കഷ്ടപ്പെടുത്തിയാൽ, ശ്രീഹരിക്കാണ് കഷ്ടമേർപ്പെടുന്നത്.

### ശ്രീരാമകൃഷ്ണന്റെ ജ്ഞാനോന്മാദവും ജാതിചിന്തയും

ശ്രീരാമ: രാധയ്ക്ക് പ്രേമോന്മാദമുണ്ടായി. ഭക്ത്യുന്മാദം എന്നൊന്നുണ്ട്. ഹനുമാൻ അക്കൂട്ടത്തിലായിരുന്നു. സീത തീയിൽ ചാടാൻ പോകുന്നതുകണ്ട് ഹനുമാൻ രാമനെ കൊല്ലാൻ പുറപ്പെട്ടു! പിന്നെയുണ്ട് ജ്ഞാനോന്മാദം. ഭ്രാന്തനെപ്പോലെയുള്ള ഒരു ജ്ഞാനിയെ ഞാനൊരിക്കൽ കണ്ടു. കാളീക്ഷേത്രത്തിന്റെ പ്രതിഷ്ഠ കഴിഞ്ഞ ഉടനെയാണ് അദ്ദേഹം വന്നത്. രാമമോഹനറോയിയുടെ ബ്രഹ്മസഭയിലെ ഒരാളാണെന്ന് ആളുകൾ പറഞ്ഞു. ഒരു കാലിൽ ഒരു കീറച്ചെരുപ്പ്, ഒരു കൈയിൽ ഒരു മുളങ്കമ്പ്, മറ്റെ കൈയിൽ ഒരു ചട്ടിയ്ക്കകത്ത് ഒരു മാങ്ങിന്തെയ്യും. ഗംഗയിൽ പോയൊന്നു മുങ്ങി. എന്നിട്ട് കാളീക്ഷേത്രത്തിൽ പോയി. ഹലധാരി അപ്പോൾ അമ്പലത്തിൽ ഇരിപ്പുണ്ടായിരുന്നു. എന്നിട്ട് ആവേശമത്തനായി സ്തോത്രം ചൊല്ലാൻ ആരംഭിച്ചു – ക്ഷ്റൗം ക്ഷ്റൗം ഘട്വാംഗധാരിണീം എന്നിങ്ങനെ.

എന്നിട്ടൊരു പട്ടിയുടെ അടുത്തുപോയി അതിന്റെ ചെവിയ്ക്കു പിടിച്ചുകൊണ്ട് അതിന്റെ എച്ചിൽ തിന്നു. പട്ടി ഒന്നും മിണ്ടിയില്ല. എനിക്കും അക്കാലത്ത് ഈ അവസ്ഥ ആരംഭിച്ചിരുന്നു. ഞാൻ ഹൃദയന്റെ കഴുത്തിൽ കൈയ് ഇട്ടുകൊണ്ടു ചോദിച്ചു: 'അതെ, ഹൃദു, എനിക്കും ഈ അവസ്ഥ വന്നുചേരുമോ?'

digitized by www.sreyas.in

എനിക്ക് ഉന്മാദാവസ്ഥ വന്നു; നാരായണശാസ്ത്രി വന്നു കണ്ടു; തോളത്ത് ഒരു മുളങ്കമ്പുമായി ചുറ്റിത്തിരിയുന്നതു കണ്ടു. അദ്ദേഹം മറ്റാളുകളോടു പറഞ്ഞു: 'ആ മനുഷ്യന് ഭ്രാന്താണ്.' ആ അവസ്ഥയിൽ ജാതിചിന്തയൊന്നും തീരെ ഉണ്ടായിരുന്നില്ല. ഒരു താണജാതിക്കാരന്റെ ഭാര്യ ചീരക്കറി ഉണ്ടാക്കി അയച്ചുതന്നു; ഞാനതു കഴിച്ചു.

കാളീക്ഷേത്രത്തിന്റെ ഊട്ടുപുരയിൽനിന്നും പിച്ചക്കാർ ഊണു കഴിച്ചിട്ട് ഇട്ടിട്ടുപോയ എച്ചിലില എടുത്തു ഞാൻ തലയിലും ചുണ്ടിലും തൊടുവിച്ചു. അതുകണ്ട് ഹലധാരി എന്നോടു ചോദിച്ചു: 'എന്താ നീ കാണിക്കണത്? പിച്ചക്കാരുടെ എച്ചിലുതിന്നുകയോ? നിന്റെ പിള്ളേരെ നീ എങ്ങനെ കെട്ടിച്ചുകൊടുക്കും?' എനിക്കപ്പോൾ ദേഷ്യം വന്നു. ഹലധാരി എന്റെ ജ്യേഷ്ഠനാണ്. അതുകൊണ്ടെന്ത്? ഞാനയാളോടു പറഞ്ഞു: 'എടാ വഷളാ, നീയല്ലേ ഗീതയും വേദാന്തവുമൊക്കെ പഠിക്കുന്നത്? ബ്രഹ്മം മാത്രം സത്യം ബാക്കിയൊക്കെ മിഥ്യ എന്നു നീയല്ലേ ആളുകളെ പഠിപ്പിക്കുന്നത്? എന്നിട്ട് എനിക്കു മക്കളുണ്ടാകുമെന്നാ നീ കരുതുന്നത്? നിന്റെ ഗീത വായിക്കണ നാക്ക് ഇറങ്ങിപ്പോകട്ടെ!'

(മാസ്റ്ററോട്) നോക്കൂ, വെറുതെ വായിച്ചതുകൊണ്ടും ശ്രവിച്ചതുകൊണ്ടുമൊന്നും ഒരു കാര്യവുമില്ല. മൃദംഗത്തിന്റെ 'തരികിട' വായ്കൊണ്ട് വായിക്കാൻ വളരെ എളുപ്പമാണ്; പക്ഷേ അത് വിരൽകൊണ്ട് വായിക്കാൻ വളരെ പ്രയാസം!

അനന്തരം ശ്രീരാമകൃഷ്ണൻ തന്റെ ജ്ഞാനോന്മാദ അവസ്ഥ വർണ്ണിച്ചു.

ശ്രീരാമ: മഥുരബാബുവുമൊന്നിച്ച് കുറച്ചുദിവസം കാറ്റേൽക്കാൻ വഞ്ചിയിൽ യാത്ര പോയിരുന്നു. അക്കൂട്ടത്തിൽ നവദ്വീപത്തിലും പോകാൻ ഇടയായി. വഞ്ചിയിൽ വള്ളക്കാർ അരി വെയ്ക്കുന്നതു കണ്ടു. അവരുടെ അടുത്തുനിൽക്കുന്നതുകണ്ട് മധുരബാബു ചോദിച്ചു: 'താത, എന്താണവിടെ ചെയ്യുന്നത്?' ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'വള്ളക്കാർ അരി വെയ്ക്കുന്നു; അവരുടെ കറിയൊക്കെ അസ്സലാവുന്നുണ്ട്.' ഞാനിവിടെ നിന്നാൽ അതിൽനിന്നും വല്ലതും മേടിച്ചു കഴിച്ചേയ്ക്കും എന്ന് മഥുരബാബു വിചാരിച്ചു. അതിനാൽ പറഞ്ഞു: 'താത, ഇങ്ങോട്ടുപോരൂ, ഇങ്ങോട്ടുപോരൂ.'

ഇപ്പോളിനി അതുവയ്യ. ആ അവസ്ഥ ഇപ്പോളില്ല. ഇപ്പോൾ വെയ്പ്പുകാരൻ ബ്രാഹ്മണൻ ആയിരിക്കണം, ആചാരവാനായിരിക്കണം, ഭഗവാനു നിവേദിക്കണം; എന്നാൽ ചോറ് ഉണ്ണാം.

ഓ, എന്തെല്ലാം അവസ്ഥകളിൽക്കൂടി ഞാൻ കടന്നു പോന്നു! അവിടെ നാട്ടിൽ ചിനേ ശാംകരിയോടും മറ്റു ചങ്ങാതികളോടും, 'നിങ്ങ

digitized by www.sreyas.in

ളുടെ കാലുപിടിച്ച് ഞാൻ പറയുന്നു, ഒരു തവണ ഹരിനാമം ചൊല്ലുവിൻ.' എന്നു പറഞ്ഞു. എല്ലാവരുടെയും കാല്ക്കൽ വീഴാൻ പുറപ്പെട്ടു. ചിനേ അപ്പോൾ പറഞ്ഞു: 'എടോ, ഇതു തന്റെ ആദ്യത്തെ ഈശ്വരാനുരാഗമാണ്. അതുകൊണ്ട് താൻ സമകലരേയും താൻ സമാനമായി കാണുന്നു.' കൊടുങ്കാറ്റുതുടങ്ങി പൊടിപൊങ്ങുമ്പോൾ മാമരവും പുളിമരവും എല്ലാം ഒരുപോലെ തോന്നും. ഇതു മാവ്, ഇതു പുളി എന്നു തിരിച്ചറിയാനാവില്ല.

**ശ്രീരാമകൃഷ്ണന്റെ അഭിപ്രായം എന്ത്, സംസാരമോ, സന്ന്യാസമോ?**

ഒരു ഭക്തൻ: സംസാരിയായ ഒരു മനുഷ്യന് ഈ ഭക്ത്യുന്മാദമോ, പ്രേമോന്മാദമോ, ജ്ഞാനോന്മാദമോ ഉണ്ടാവുകയാണെങ്കിൽ, കാര്യങ്ങളെങ്ങനെ നടക്കും?

ശ്രീരാമ: (ആ ഭക്തന്റെ നേരേ നോക്കിക്കൊണ്ട്) യോഗികൾ രണ്ടു തരമുണ്ട്, വ്യക്തയോഗിയും ഗുപ്തയോഗിയും. സംസാരിക്ക് ഗുപ്തയോഗിയായി വാഴാം. ആരും അയാളെ തിരിച്ചറിയുകയില്ല. സംസാരിക്ക് ത്യാഗം മനസ്സിലാണ്, പുറമേയല്ല.

രാമൻ: പിള്ളേരെ പറ്റിക്കാനുള്ള പണിയാണല്ലോ അങ്ങു പറയുന്നത്. സംസാരി ജ്ഞാനിയായെന്നു വരാം, എന്നാൽ അയാൾക്കു വിജ്ഞാനിയാവാൻ പറ്റില്ല.

ശ്രീരാമ: ഒടുവിൽ വിജ്ഞാനിയാവാൻ പറ്റും. ബലമായിട്ട് സംസാരം ത്യജിക്കുന്നത് നന്നല്ല.

രാമൻ: കേശവസേനൻ പറയാറുണ്ട്: 'അദ്ദേഹത്തിന്റെ അടുക്കൽ ആളുകൾ അത്രയധികം പോകുന്നതെന്തിനാണ്? ഒരു ദിവസം അദ്ദേഹമൊരു കുത്തുകൊടുക്കും, അപ്പോളെല്ലാരും ഓടിപ്പോരും.'

ശ്രീരാമ: ഞാൻ കുത്തുന്നതെന്തിനാണ്? ഞാൻ ആളുകളോടു പറയുന്നു: 'ഇതും ചെയ്വിൻ, അതും ചെയ്വിൻ. ലൗകികകാര്യങ്ങളും ചെയ്യുവിൻ, ഈശ്വരനേയും വിളിക്കുവിൻ.' എല്ലാം വിട്ടുവിടാൻ ഞാൻ പറയാറില്ല. (ചിരിച്ചുകൊണ്ട്) കേശവസേനൻ ഒരിക്കൽ പ്രസംഗിക്കുകയായിരുന്നു: 'അല്ലയോ സർവ്വേശ്വര, ഞങ്ങളെ ഭക്തിസിന്ധുവിൽ നിമഗ്നരാക്കിയാലും. നിമഗ്നരായി സച്ചിദാനന്ദസാഗരത്തിൽ എത്തുമാറാക്കിയാലും.' സ്ത്രീകളൊക്കെ തട്ടികക്കു പിന്നിൽ ഇരിപ്പുണ്ടായിരുന്നു. ഞാൻ കേശവനോടു ചോദിച്ചു: 'ഒറ്റയടിക്ക് മുഴവനങ്ങു മുങ്ങിയാലെന്താകും? അങ്ങനെയായാൽ അവരുടെ, സ്ത്രീകളുടെ അവസ്ഥയെന്താകും? ഇടയ്ക്കിടെ കരയ്ക്കു കയറുക. പന്നെയും മുങ്ങുക, പിന്നെയും പൊങ്ങുക!' കേശവനും മറ്റെല്ലാവരും ചിരിക്കാൻ തുടങ്ങി.

digitized by www.sreyas.in

ഹസ്ര എന്നോടു പറയുന്നു: 'നിനക്ക് രജോഗുണമുള്ള ആളുകളെയാണു വലിയ ഇഷ്ടം – പണവും പൈസയും, സ്ഥാനമാനങ്ങളും പെരുത്തുള്ളവരെ.' അങ്ങനെയാണെങ്കിൽ ഞാനെന്തിനാണ് ഹരീശൻ, *നൊട്ടോ മുതലായവരെ സ്നേഹിക്കുന്നത്? നരേന്ദ്രനെ എന്തിനാണ് സ്നേഹിക്കുന്നത്? അവനാണെങ്കിൽ വാഴയ്ക്ക ചുട്ടതിനു തൊട്ടുകൂട്ടാൻ ഉപ്പുകൂടിയില്ല.

ശ്രീരാമകൃഷ്ണൻ മുറിയ്ക്കു പുറത്തു വന്നു. മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ട് മൂളിമരമൂട്ടിലേയ്ക്കു നടന്നു. ഒരു ഭക്തൻ ഒരു കിണ്ടി വെള്ളവും തോർത്തുമായി പുറകേ വന്നു. ഇന്നു ചൈതന്യലീല കാണാൻ കല്ക്കത്തയ്ക്കു പോകുന്നതിനെക്കുറിച്ചാണു സംസാരിച്ചുകൊണ്ടിരിക്കുന്നത്.

ശ്രീരാമ: (മാസ്റ്ററോട്, പഞ്ചവടിയുടെ അടുത്തുവെച്ച്) രാമനും മറ്റും പറയുന്നത് രാജസന്മാരെയേ ബാധിക്കുകയുള്ളൂ. ഇത്രയേറെ പണം കൊടുത്ത് ഇരുന്നിട്ട് എന്തു വേണം?

ബോക്സ് ടിക്കറ്റ് മേടിക്കേണ്ടതില്ല എന്നാണ് ഗുരുദേവൻ അരുളിയത്.

# അധ്യായം ഒമ്പത്

## ശ്രീ മഹേന്ദ്രമുക്കർജ്ജിയുടെ സൽക്കാരം

ശ്രീരാമകൃഷ്ണൻ മഹേന്ദ്രമുക്കർജിയുടെ വണ്ടിയിൽ ദക്ഷിണേശ്വരത്തുനിന്നും കല്ക്കത്തയ്ക്കു പുറപ്പെട്ടു. ഞായറാഴ്ച. 1884 സെപ്റ്റംബർ 21–ാം തീയതി. ആശ്വിനശുക്ലദ്വിതീയ. നേരം മണിയഞ്ച്. വണ്ടിക്കുള്ളിൽ മഹേന്ദ്രമുക്കർജി, മാസ്റ്റർ, ഇവരും വേറെ ഒന്നു രണ്ടു ഭക്തന്മാരും ഉണ്ട്. മെല്ലെ പൊയ്ക്കൊണ്ടിരിക്കേ, ഈശ്വരചിന്തയിൽ മുഴുകി ശ്രീരാമകൃഷ്ണൻ ഭാവസമാധിയിൽ ആമഗ്നനായി. വളരെ നേരം കഴിഞ്ഞ് സമാധിയിൽ നിന്നും ഉണർന്നു. അദ്ദേഹം പറഞ്ഞു: 'അവൻ, ആ ഹസ്ര എന്നെ പഠിപ്പിക്കാൻ വരുന്നു! ഏഭ്യൻ!' അല്പം കഴിഞ്ഞ് പറഞ്ഞു: 'എനിക്കിത്തിരി വെള്ളം കുടിക്കണം.' ബാഹ്യലോകത്തിലേയ്ക്ക് മനസ്സിറക്കിക്കൊണ്ടുവരാൻവേണ്ടി ഗുരുദേവൻ സമാധിക്കുശേഷം ഈവിധം പറയാറുണ്ട്.

മഹേന്ദ്രമുക്കർജി: (മാസ്റ്ററോട്) എന്നാൽ എന്തെങ്കിലും കഴിക്കാൻ കൊണ്ടുവരട്ടെ?

---

* ലാട്ടുവിനെ ഉദ്ദേശിച്ച്

digitized by www.sreyas.in

മാസ്റ്റർ: വേണ്ട, അദ്ദേഹം ഇപ്പോളൊന്നും കഴിക്കുകയില്ല.

ശ്രീരാമ: (ഭാവാവസ്ഥയിൽ) ഞാൻ കഴിക്കും; വെളിക്കുപോണം.

മഹേന്ദ്രമുക്കർജിക്കു ഹാത്തിബാഗാനിൽ മാവുണ്ടാക്കുന്ന മില്ലുണ്ട്. ആ മില്ലിലേയ്ക്ക് ശ്രീരാമകൃഷ്ണനെ കൂട്ടിക്കൊണ്ടുപോയി. അവിടെ അല്പം വിശ്രമിച്ചിട്ട് സ്റ്റാർ തീയേറ്ററിൽ ചൈതന്യലീല കാണാൻ പോകണം. മഹേന്ദ്രന്റെ വീട് ബാഗ്ബസ്സാറിൽ മദനമോഹനജിയുടെ ക്ഷേത്രത്തിന് അല്പം വടക്കുമാറിയാണ്. അദ്ദേഹത്തിന്റെ അച്ഛന് പരമഹംസദേവനെ പരിചയമില്ല. അതിനാൽ മഹേന്ദ്രൻ ഗുരുദേവനെ വീട്ടിൽ കൊണ്ടുപോയില്ല. മഹേന്ദ്രന്റെ രണ്ടാമത്തെ അനുജൻ പ്രിയനാഥനും ഗുരുദേവന്റെ ഒരു ഭക്തനാണ്.

മഹേന്ദ്രന്റെ മില്ലിൽ കട്ടിലിന്മേൽ പരവതാനി വിരിച്ച് അതിന്മേൽ ശ്രീരാമകൃഷ്ണൻ ഇരിക്കുന്നു; ഈശ്വരകാര്യങ്ങൾ അരുളുന്നു.

ശ്രീരാമ: (മാസ്റ്ററോടും മഹേന്ദ്രനോടും) ശ്രീ ചൈതന്യചരിതാമൃതം കേട്ടുകൊണ്ടിരിക്കെ, ഒരിക്കൽ ഹസ്ര പറഞ്ഞു, 'ഇതൊക്കെ ശക്തിയുടെ ലീല: വിഭുവായ ബ്രഹ്മം ഇതിനകത്തെങ്ങുമില്ല.' വിഭുവിനെവിട്ട് ശക്തി എപ്പോഴെങ്കിലും ഉണ്ടോ?* ഇവിടുത്തെ അഭിപ്രായങ്ങളൊക്കെ തകിടം മറിക്കാനാണ് അയാളുടെ പ്രയത്നം.

## ബ്രഹ്മം വിഭുരൂപത്തിൽ സർവ്വഭൂതങ്ങളിലും

ശ്രീരാമ: ബ്രഹ്മവും ശക്തിയും അഭിന്നമാകുന്നു. എന്നെനിക്കറിയാം; വെള്ളവും അതിന്റെ തണുപ്പുംപോലെ; അഗ്നിയും അതിന്റെ ദാഹകശക്തിയും പോലെ. ബ്രഹ്മം വിഭുരൂപേണ സർവ്വഭൂതങ്ങളിലും വാഴുന്നു. പ്രകാശനം ചിലയിടങ്ങളിൽ കൂടുതലും ചിലയിടങ്ങളിൽ കുറവുമായിരിക്കും എന്നുമാത്രം. ഹസ്ര പറയുന്നു, ഭഗവാനെ പ്രാപിച്ചാൽ അദ്ദേഹത്തെപ്പോലെ ഷഡൈശ്വര്യശാലി ആയിരിക്കും; ഉപയോഗിച്ചാലുമില്ലെങ്കിലും ഷഡൈശ്വര്യം ഉണ്ടായിരിക്കും, എന്ന്.

മാസ്റ്റർ: ഷഡൈശ്വര്യം കൈയിലിരുന്നാൽ കൊള്ളാം. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ങ്ഹാ, കൈയിലിരുന്നാൽ കൊള്ളാം! എന്തൊരു ഹീനബുദ്ധി! ഐശ്വര്യവും സമ്പത്തും അനുഭവിച്ചിട്ടില്ലാത്തവൻ ഐശ്വര്യത്തിനുവേണ്ടി വേവലാതിപ്പെടുന്നു. യഥാർത്ഥഭക്തൻ ഒരുനാളും ഐശ്വര്യത്തിനുവേണ്ടി പ്രാർത്ഥിക്കുന്നില്ല.

* ശ്രീരാമകൃഷ്ണന്റെ

digitized by www.sreyas.in

മില്ലിൽ താംബൂലം ഉണ്ടായിരുന്നില്ല. ഗുരുദേവനരുളി: 'താംബൂലം മേടിച്ചുകൊണ്ടുവരൂ.'

ശ്രീരാമകൃഷ്ണനു വെളിക്കു പോകണം. മഹേന്ദ്രൻ കിണ്ടിയിൽ വെള്ളവും കൊണ്ടുവന്നു. ഗുരുദേവനേയും കൂട്ടിക്കൊണ്ട് പറമ്പിലേയ്ക്കു പുറപ്പെട്ടു. മാസ്റ്ററെ മുമ്പിൽ കണ്ടപ്പോൾ ഗുരുദേവൻ മഹേന്ദ്രനോടു പറഞ്ഞു: 'നീ കൊണ്ടുവരേണ്ടതില്ല. അവന്റെ കൈയിൽ കൊട്' മാസ്റ്റർ കിണ്ടിയുമെടുത്ത് ഗുരുദേവന്റെ കൂടെ പറമ്പിലേയ്ക്കുപോയി.

മുഖം കഴുകിയതിനുശേഷം പുകക്കുഴൽ തയ്യാറാക്കിക്കൊടുത്തു. ഗുരുദേവൻ മാസ്റ്ററോടു ചോദിച്ചു: 'എന്താ സന്ധ്യയായോ? ആയെങ്കിൽ ഇപ്പോൾ ഞാൻ പുകവലിക്കയില്ല. സന്ധ്യയായാൽ മറ്റു സകല കാര്യങ്ങളും വിട്ട് ഹരിസ്മരണം ചെയ്യണം.'

ഇതും പറഞ്ഞു ഗുരുദേവൻ കൈയിലെ രോമം നോക്കി, എണ്ണാൻ പറ്റില്ലെങ്കിൽ സന്ധ്യയായി.

### നാടകശാലയിൽ ചൈതന്യലീല

ശ്രീരാമകൃഷ്ണന്റെ വണ്ടി, ബിഡൻതെരുവിൽ, സ്റ്റാർ തിയേറ്ററിനുമുമ്പിൽ വന്നുനിന്നു. രാത്രി ഏതാണ്ട് എട്ടരമണി. കൂടെ മാസ്റ്റർ, ബാബുരാമൻ, മഹേന്ദ്രമുക്കർജി, വേറെ ഒന്നു രണ്ടു ഭക്തന്മാരും ഉണ്ട്. ടിക്കറ്റു മേടിക്കാൻ ഏർപ്പാടു നടക്കുന്നു. നാടകശാലയുടെ മാനേജർ ശ്രീ ഗിരീശചന്ദ്രഘോഷനും ഏതാനും ഉദ്യോഗസ്ഥന്മാരും കൂടി വണ്ടിയുടെ അടുത്തേയ്ക്കു വന്നു; അദ്ദേഹത്തെ അഭിവാദനം ചെയ്ത് സാദരം മുകളിലേയ്ക്ക് കൂട്ടിക്കൊണ്ടുപോയി. ഗിരീശൻ പരമഹംസദേവന്റെ പേരു കേട്ടിട്ടുണ്ട്. അദ്ദേഹം ചൈതന്യലീല അഭിനയിക്കുന്നതുകാണാൻ വന്നിരിക്കുന്നുവെന്നു കേട്ട് ഗിരീശന് വലിയ ആഹ്ലാദമായി. ഗുരുദേവനെ തെക്കുപടിഞ്ഞാറെ ബോക്സിൽ ഇരുത്തി. ഗുരുദേവന്റെ അടുത്ത് മാസ്റ്റർ ഇരുന്നു; പിന്നിൽ ബാബുരാമനും വേറെ ഒന്നു രണ്ടു ഭക്തന്മാരും.

നാടകശാല ദീപദീപ്തം. താഴെ വളരെ ആളുകൾ. ഗുരുദേവന്റെ ഇടതുവശത്തു തിരശ്ശീല കാണാം. ഒട്ടുമിക്ക ബോക്സിലും ആളുണ്ട്. ഓരോ ബോക്സിന്റെയും പിന്നിൽ വീശാൻ ഓരോ വേലക്കാരനെ ആക്കിയിട്ടുണ്ട്. ഗുരുദേവനെ വീശാൻ ഗിരീശൻ ആളെ ഏർപ്പെടുത്തി. നാടകശാല കണ്ട് ശ്രീരാമകൃഷ്ണൻ കുട്ടികളെപ്പോലെ ഉല്ലാസവാനായി.

ശ്രീരാമ: (മാസ്റ്ററോട്, ചിരിച്ചുകൊണ്ട്) ഹാ, ഇവിടം ബഹുഭേഷ്! വന്നതു നന്നായി. അനേകമാളുകളെ ഒരുമിച്ചു കണ്ടാൽ എനിക്ക്

digitized by www.sreyas.in

ആവേശമുണ്ടാകും. ഈശ്വരൻ തന്നെയാണ് എല്ലാമായി വിളങ്ങുന്നത് എന്ന് അപ്പോൾ വ്യക്തമായി കാണാൻ കഴിയുന്നു.

മാസ്റ്റർ: അതെ.

ശ്രീരാമ: ഇവിടെയിരിക്കാൻ എന്തു മേടിക്കും?

മാസ്റ്റർ: ഒന്നും മേടിക്കയില്ല. അവിടുന്നു വന്നതുകൊണ്ട് അവർക്ക് വളരെ സന്തോഷമാണ്.

ശ്രീരാമ: എല്ലാം അമ്മയുടെ മഹിമ.

ചൈതന്യലീല, അഭിനയം തുടങ്ങാറായി. ശ്രീ ചൈതന്യന്റെ ബാല്യ കാലചരിത്രമാണ് നാടകത്തിലെ ഇതിവൃത്തം. ചൈതന്യന് നിമായ്, ഗൗർ, ഗോരൻ, ഗൗരാംഗൻ എന്നൊക്കെയുംകൂടി പേരുകളുണ്ട്.

തിരശ്ശീല ഉയർന്നു. കാണികളുടെ കണ്ണ് അരങ്ങത്ത് ഉറച്ചു. ആദ്യം പാപത്തിന്റെയും ഷഡ്രിപുക്കളുടെയും സഭ, അതു കഴിഞ്ഞ് വന പഥത്തിൽ വിവേകം, വൈരാഗ്യം, ഭക്തി ഇവരുടെ സംഭാഷണം.

ഭക്തി കൂട്ടുകാരോടു പറയുന്നു: 'ഗൗരാംഗൻ നദിയയിൽ വന്നു പിറന്നിരിക്കുന്നു. തന്മൂലം വിദ്യാധരീവൃന്ദവും മുനിമാരും ഋഷികളും പ്രച്ഛന്നവേഷരായി അദ്ദേഹത്തിന്റെ ദർശനത്തിനായി വന്നിരിക്കുന്നു.'

ഭക്തി പാടുന്നു:

ധന്യയായ്ത്തീർന്നു ധരാദേവി, നാദിയാ-
തന്നിൽ ഗൗരാംഗൻ പിറക്കയാലെ.
വിദ്യാധരികൾ വിമാനസ്ഥരായിതാ
തത്പൂജ ചെയ്‌വാൻ വരികയത്രെ.
പ്രേമപരവശമാനസരായ് മുനി-
മാരുമൃഷികളും വന്നിടുന്നു.

വിദ്യാധരികളും മുനിമാരും ഋഷികളും ഗൗരാംഗനെ ഭഗവാനെ ന്നറിഞ്ഞ് സ്തോത്രം ചെയ്യുന്നു. ഭഗവാൻ ശ്രീരാമകൃഷ്ണൻ അവരെ കണ്ട് ആവേശപരവശനായി. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'ആഹാ!, നോക്കൂ ഭേഷ്!'

വിദ്യാധരികളും മുനിമാരും ഋഷികളും പാടിപ്പുകഴ്ത്തുന്നു.

പുരുഷന്മാർ: കേശവ കുരു കരുണാം ദീനേ കുഞ്ജകാനനചാരിൻ!
സ്ത്രീകൾ: മാധവ മാനസമോഹന മോഹനമുരളീധാരിൻ,
സകലരും ചേർന്ന്: ഹരിബോൽ ഹരിബോൽ ഹരിബോൽ മമ മനമേ.
പുരുഷന്മാർ: വ്രജപാലക, കാളിയദമന കാതരഭയഭഞ്ജന ഹേ.

digitized by www.sreyas.in

സ്ത്രീകൾ: വക്രിതനേത്ര, കുഞ്ചിതശിഖിപിഞ്ഛധാരിൻ, രാധാചിത്തസുരാഗ.

പുരുഷന്മാർ: ഗോവർദ്ധനധാരിൻ, വനസുമഭൂഷണ, ദാമോദര, കംസമദമർദ്ദന,

സ്ത്രീകൾ: ശ്യാമ, രാസരസവിഹാരീ

സകലരും ചേർന്ന്: ഹരി ഹരി ബോൽ ഹരിബോൽ ഹരിഹരിബോൽ മമ മനമേ.

വിദ്യാധരികൾ, 'വക്രിതനേത്ര, കുഞ്ചിതശിഖിപിഞ്ഛധാരിൻ, രാധാചിത്തസുരാഗ' എന്നു പാടിയപ്പോൾ ശ്രീരാമകൃഷ്ണൻ ഗംഭീരസമാധിയിൽ ആമഗ്നനായി. വൃന്ദവാദ്യം നടന്നുകൊണ്ടിരിക്കുന്നു, ഗുരുദേവൻ ഒന്നും അറിയുന്നില്ല.

## അധ്യായം പത്ത്

**ചൈതന്യലീലാദർശനം - ഗൗരപ്രേമമത്തനായ ശ്രീരാമകൃഷ്ണൻ.**

വേറൊരു രംഗം: നിമായിയുടെ അച്ഛൻ ജഗന്നാഥമിശ്രന്റെ വീട്ടിൽ ഒരു അതിഥി ആഗതനായിരിക്കുന്നു. ബാലനായ നിമായ് സാനന്ദം വയസ്യരുമൊരുമിച്ച് പാട്ടുപാടി കളിക്കുന്നു.

ധന്യമായിടുമെൻ വൃന്ദാവനമെങ്ങ്?
എന്നമ്മയാകുമെശോദയെങ്ങ്
എങ്ങുപോയെന്നച്ഛൻ നന്ദൻ, ബലരാമ-
ജ്യേഷ്ഠനുമിന്നേരമെങ്ങുപോയോ?
തള്ളപ്പശു അന്നിരട്ടപെറ്റുണ്ടായ
വെള്ളച്ചിയെങ്ങു കറമ്പിയെങ്ങ്?
മോഹനമാകുമെന്നോടക്കുഴലെങ്ങ്?
ശ്രീദാമനെങ്ങ് സുദാമനെങ്ങ്?
എങ്ങ് യമുനാതടവുമപ്പേരാലും
എൻപ്രിയഗോപികളെങ്ങു പോയോ?
എങ്ങെന്റെ മാനസറാണിയാ രാധയാൾ?
എല്ലാം വിവരമായ് ചൊല്ലുക നീ.

അതിഥി നിമീലിതനേത്രയായി നൈവേദ്യം സമർപ്പിക്കുന്നു. നിമായ് ഓടിവന്ന് ആ നിവേദ്യം എടുത്തു ഭക്ഷിക്കുന്നു. അതിഥി അദ്ദേഹത്തെ ഭഗവാനെന്നറിയുന്നു; ദശാവതാരസ്തോത്രം ചൊല്ലി പ്രസാദിപ്പിക്കുന്നു. മിശ്രനോടും *ശചിയോടും വിടവാങ്ങുമ്പോൾ വീണ്ടും പാട്ടുപാടി പുകഴ്ത്തുന്നു.

* ശചി - ഗൗരാംഗന്റെ അമ്മ.

digitized by www.sreyas.in

നിത്യാനന്ദ ജയ ജയ ഗൗരചന്ദ്ര ജയ ജയ
സംസാരതാരണനാഥ, ജയിച്ചരുൾക
അനാഥരക്ഷക ജയ ജീവനാഥാ ജയ ജയ
ഭവഭയനിവാരണ, ജയിച്ചരുൾക.

യുഗംതോറും നവനവലീലാരംഗതരംഗത്താൽ
ധരാഭാരസംധാരണാ ജയിച്ചരുൾക.
പ്രേമവാരിവിതരണദക്ഷ താപഹാരീ ജയ
രാസരസവിഹാരി നീ ജയിച്ചരുൾക.

ദീനബന്ധോ ജയ ജയ കല്മഷനാശന ജയ
നിഷ്ഠുരത്രാസകാരണ, ജയിച്ചരുൾക

സ്തോത്രം കേൾക്കെകേൾക്കെ ഗുരുദേവൻ ഭാവഭരിതനായി.

അടുത്ത രംഗം ഗംഗാതീരത്ത് നവദ്വീപിലാണ്. ഗംഗാസ്നാനത്തിനുശേഷം ബ്രാഹ്മണർ, സ്ത്രീകളും പുരുഷന്മാരും, ഇരുന്നു പൂജ ചെയ്യുന്നു. അവർ കണ്ണു പൂട്ടിയപ്പോൾ നിമായ് നിവേദ്യം കട്ടു തിന്നു: ഒരു ബ്രാഹ്മണന് കലശലായ കോപം വന്നു: ആ മനുഷ്യൻ പറഞ്ഞു: 'എടാ കുരുത്തംകെട്ടോനെ, വിഷ്ണുപൂജയ്ക്കുള്ള നൈവേദ്യം തട്ടിക്കൊണ്ടുപോവുകയോ? നീ നശിച്ചു നാറാണക്കല്ലു പിടിക്കും!' എന്നിട്ടും നിമായ് വിട്ടില്ല; അതുംകൊണ്ടോടാൻ ഭാവിക്കുന്നു. സ്ത്രീകൾക്കു പലർക്കും ആ ബാലനോട് വലിയ വാത്സല്യമാണ്. നിമായ് പോകാൻ ഭാവിക്കുന്നതു കണ്ട് അവരുടെ പ്രാണൻ പിടഞ്ഞു. അവർ ഉറക്കെ വിളിച്ചു: 'നിമായ്, മടങ്ങി വാ, നിമായ് ഓടിവാ.' നിമായ് ചെവിക്കൊണ്ടില്ല.

ഒരു സ്ത്രീയ്ക്ക് നിമായിയെ മടക്കിവരുത്താനുള്ള മഹാമന്ത്രം അറിയാം. 'ഹരി ഹരി ചൊൽ, ഹരി ഹരി ചൊൽ,' എന്നവൾ ഉച്ചത്തിൽ കീർത്തിച്ചു. അതോടെ നിമായ് 'ഹരി ഹരി' എന്നു ചൊല്ലിക്കൊണ്ടു തിരിച്ചു വന്നു.

മാസ്റ്റർ ഗുരുദേവന്റെ അടുത്തിരിപ്പുണ്ട്. അദ്ദേഹം അരുളി: 'ആഹാ!'

ഗുരുദേവന് അടങ്ങിയിരിക്കാൻ വയ്യാതായി. 'ആഹാ!' എന്നും പറഞ്ഞു മാസ്റ്ററുടെ നേരേ നോക്കിക്കൊണ്ട് ആനന്ദബാഷ്പം പൊഴിച്ചു.

ശ്രീരാമ: (ബാബുരാമനോടും മാസ്റ്ററോടും) നോക്കിൻ, എനിക്ക് ആവേശമോ സമാധിയോ ഉണ്ടാവുകയാണെങ്കിൽ, നിങ്ങൾ ബഹളമൊന്നും കൂട്ടരുത്. ലൗകികമനുഷ്യരെന്നെ കപടനെന്നു കരുതും.

digitized by www.sreyas.in

മറ്റൊരു രംഗം. നിമായിയുടെ ഉപനയനം. നിമായ് സന്ന്യാസിവേഷം അണിയുന്നു. ശചിയും അയൽപക്കത്തെ സ്ത്രീകളും നാലു ചുറ്റും നില്ക്കുന്നു. നിമായ് പാട്ടു പാടിക്കൊണ്ട് ഭിക്ഷയെടുക്കുന്നു.

ഭിക്ഷ തരേണേ! ഭിക്ഷ തരേണേ!
ഭിക്ഷുകനായിത വന്നേൻ ഞാൻ;
ഗോകുലവാസിജനങ്ങളെ, നിങ്ങളെ-
യാകവെ ഞാനനുമോദിപ്പൂ.
ആയതിനാലേ നിങ്ങടെ ചാര-
ത്താഗതനായേനയ്യയ്യ!
എന്തൊരു പൈദാഹത്താലാം ഞാൻ
വെന്തുരുകുന്നെന്നറിയാമോ?
രാധികയെ ഞാൻ കേണുവിളിച്ചി-
ട്ടാധിയൊടലയുവതോർത്താലും;
നേരം വൈകുകയാലിനി വേഗം
പോണമെനിക്കു തിരിച്ചിപ്പോൾ,
മേളനകുതുകാലേകാകിതയെ
താലോലിച്ചൊരു കൂട്ടാക്കി,
കാളുന്നുള്ളോടു മേവുന്നൂ ഞാൻ
കാളിന്ദിനദിതീരത്തിൽ
തെരുതെരെയുതിരും കണ്ണീരവിടെ
ചൊരിയുകയാലൊരു പുഴയായി;
താളമുതിർത്തു തിമർത്തൊഴുകീടും
കാളിന്ദിക്കതു കൈനേട്ടം.

എല്ലാവരും പോയി. നിമായ് ഒറ്റയ്ക്കായി. ദേവന്മാർ ബ്രാഹ്മണരുടേയും ബ്രാഹ്മണസ്ത്രീകളുടേയും വേഷത്തിൽ വന്നു സ്തോത്രം ചെയ്യുന്നു.

പുരുഷന്മാർ: മെയ്യിൽനിന്നും തിങ്കൾക്കതിരുകളുതിരുന്നു, നമോ വാമനരൂപധാരിൻ!

സ്ത്രീകൾ: ഗോപീജനമനോമോഹന, മഞ്ജുളകുഞ്ജവിഹാരിൻ,

നിമായ്: ജയ് രാധേ, ശ്രീ രാധേ!

പുരുഷന്മാർ: ആയർകുലബാലർ നിൻതോഴർ മദനമദമർദ്ദക,

സ്ത്രീകൾ: ഉന്മത്തകളായ് വല്ലവിമാർ, തിരമാലകളും ഉന്മത്തകളായ്.

പുരുഷന്മാർ: നാരായണ ദാനവമോഹന വൃന്ദാരകവൃന്ദഭയനാശക,

digitized by www.sreyas.in

സ്ത്രീകൾ: വ്രജവിഹാരിൻ, വ്രജമാനിനീമാനഭിക്ഷാഹാരിൻ!

നിമായ്: ജയ് രാധേ, ശ്രീ രാധേ!

ഈ പാട്ടു കേട്ടു ശ്രീരാമകൃഷ്ണദേവൻ സമാധിസ്ഥനായി. തിരശ്ശീല താണു. വൃന്ദവാദ്യം നടക്കുന്നു.

**രണ്ടിടത്തും പാർക്കാൻ സംസാരികൾ പറയും.**

വേറൊരു രംഗം. അദ്വൈതന്റെ വീട്ടിനുമുമ്പിൽ ശ്രീവാസൻ മുതലായവർ സംസാരിച്ചുകൊണ്ടിരിക്കുന്നു. മുകുന്ദൻ കിന്നരകണ്ഠത്തിൽ പാടുന്നു.

എത്രനേരമായീ മായാനിദ്രയിൽ മയങ്ങീടുന്നു
ചിത്തമേ നീയിനിയൊട്ടുമുറങ്ങീടൊല്ല;
നീയാരെന്നും ജഗത്തിൽ ജനിയാർന്നതെന്തിനെന്നും
മായാമൂഢൻ യാഥാർത്ഥ്യം നീ മറന്നുപോയി.
ഉണരുക സരഭസം സ്വപ്നമായാമോഹിനിയെ
പുണർന്നിനിക്കിടക്കാതെ തുറക്ക കൺകൾ;
നിത്യമായുള്ളതു നിന്നിലൊത്തിണങ്ങിയിരിക്കെത്താൻ
ബദ്ധനാവതെന്തേ നീയീയനിത്യതയിൽ?
കൂരിരുളിൻ തിര നീക്കി നീ വരിക പുറത്തേയ്ക്കു
ജ്ഞാനസൂര്യനുദിപ്പതു കണ്ടിടാമിപ്പോൾ
എങ്കിലല്ലേ സാർത്ഥകമായ്ത്തീരുവതീയുപനിഷദ്-
ബന്ധുരോക്തി - 'തമസോമാ ജ്യോതിർഗ്ഗമയ'

മുകുന്ദന്റെ ശബ്ദം വളരെ മനോഹരം. ശ്രീരാമകൃഷ്ണൻ അതിനെക്കുറിച്ചു പ്രശംസിച്ച് മാസ്റ്ററോടു പറഞ്ഞു.

മറ്റൊരു ദൃശ്യം. നിമായ് വീട്ടിലുണ്ട്. ശ്രീവാസൻ കാണാനെത്തി. ആദ്യം ശചിയെ കണ്ടു. ശചി കരയാൻ തുടങ്ങി. ശചി പറഞ്ഞു: 'മകൻ വീട്ടുകാര്യങ്ങളിലൊന്നും മനസ്സു നിർത്തുന്നില്ല. എന്റെ മൂത്തമകൻ വിശ്വരൂപൻ, ലോകം വെടിഞ്ഞ് അവൻ പോയി: അന്നുമുതൽ പിടയുന്നു എൻപ്രാണൻ ഇടവിടാതെ; ഇപ്പോളിതാ വീണ്ടും പേടി, നിമായിയും അണ്ണൻ പിമ്പേ സന്ന്യാസിയായി പോയെങ്കിലോ എന്ന്.'

അപ്പോൾ നിമായ് വന്നു. ശചി ശ്രീവാസനോടു പറയുന്നു: 'ആഹാ, കണ്ടോ കണ്ടോ, കിറുക്കനെപ്പോലെ അവന്റെ കണ്ണുനീരിൽ കുളിക്കുന്നു മാറിടം; ചൊല്ലൂ ചൊല്ലൂ ഈ ഭാവം എങ്ങനെ മാറും?'

നിമായ് ശ്രീവാസനെ കണ്ട് അദ്ദേഹത്തിന്റെ കാലിൽ കെട്ടിപ്പിടിച്ചു കേണുകൊണ്ടു പറയുന്നു: 'എങ്ങെൻപ്രഭു കൃഷ്ണൻ, എന്നു

digitized by www.sreyas.in

കിട്ടും കൃഷ്ണഭക്തിയെനിക്ക്? അധമം എൻജന്മം; വൃഥാ കളഞ്ഞു കുളിച്ചല്ലൊ! ചൊല്ലൂ വേഗം പ്രഭു കൃഷ്ണൻ എവിടെ? എവിടെ കാണാം കണ്ണനെ? തരൂ നിൻ ചരണരേണു; വനമാലിയെ കാണ്മാനായ് അനുഗ്രഹം തരികെനിക്ക്.'

ശ്രീരാമകൃഷ്ണൻ മാസ്റ്ററുടെ നേരേ നോക്കി എന്തോ പറയാൻ ശ്രമിച്ചു. പക്ഷേ പറ്റുന്നില്ല. തൊണ്ടയിടറി, കഴുത്തു കണ്ണീരിൽ കുളിച്ചു. നിമായ് ശ്രീവാസന്റെ കാലു പിടിച്ച്, 'എങ്ങെൻപ്രഭു കൃഷ്ണൻ, എന്നു കിട്ടും കൃഷ്ണഭക്തിയെനിക്ക്?' എന്ന് കരഞ്ഞു പറയുന്നത് കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരിക്കുന്നു!

നിമായ് ഒരു പാഠശാല തുടങ്ങി. അദ്ദേഹത്തിന് പക്ഷേ വിദ്യാർത്ഥികളെ പഠിപ്പിക്കാൻ കഴിയുന്നില്ല. ഗംഗാദാസന്റെ അടുത്താണ് നിമായ് പഠിച്ചിരുന്നത്. അദ്ദേഹം നിമായിയെ ഗുണദോഷിക്കാൻ വരുന്നു. അദ്ദേഹം ശ്രീവാസനോടു പറയുന്നു: 'നോക്കു ശ്രീവാസാ, നമ്മളും ബ്രാഹ്മണരല്ലേ! നമ്മൾ വിഷ്ണുപൂജയും ചെയ്തു കഴിയുന്നുണ്ടല്ലൊ. നിങ്ങളൊക്കെക്കൂടി ചേർന്നു നിമായിയുടെ പിഴപ്പ് നശിപ്പിക്കാറായെന്നു തോന്നുന്നല്ലൊ?'

ശ്രീരാമ: (മാസ്റ്ററോട്) അതു സംസാരികളുടെ ഉപദേശമാണ്: ഇതും ചെയ്യ്, അതും ചെയ്യ്. സംസാരികൾ പഠിപ്പിക്കുമ്പോഴൊക്കെ രണ്ടിടത്തും വാഴാൻ പറയും.

മാസ്റ്റർ: അതെ അതു ശരിയാണ്.

ഗംഗാദാസൻ വീണ്ടും നിമായിയെ ഉപദേശിക്കുന്നു. 'ഹേ നിമായ്, നീ ശാസ്ത്രമൊക്കെ പഠിച്ചിട്ടുണ്ടല്ലൊ. നമുക്കൊന്നു വാദിച്ചു നോക്കാം. സംസാരധർമ്മത്തേക്കാൾ മേലേയായി വേറെ ഏതെങ്കിലും ധർമ്മമുണ്ടെങ്കിൽ എനിക്കൊന്നു പറഞ്ഞു തരൂ. നീയൊരു ഗൃഹസ്ഥൻ. ഗൃഹസ്ഥന്റെ ആചാരവും സമ്പ്രദായവും വിട്ട് അന്യരുടെ ആചാരം സ്വീകരിക്കുന്നതെന്തിന്?'

ശ്രീരാമ: (മാസ്റ്ററോട്) കണ്ടില്ലേ? രണ്ടിടത്തും പാർക്കാൻ പറയുന്നു!

മാസ്റ്റർ: അതെ.

നിമായ് പറയുന്നു: 'ഞാൻ വേണമെന്നുവെച്ച് സംസാരധർമ്മം ഉപേക്ഷിക്കുകയുണ്ടായില്ല. നേരേമറിച്ച്, എല്ലാറ്റിനോടും ഒത്തിണങ്ങിപ്പോകാനാണ് എന്റെ ആഗ്രഹം പക്ഷേ – പ്രഭോ, കാരണമേതുമെനിക്കറിവില്ല. എൻപ്രാണനെയെന്തോ പിടിച്ചുവലിക്കുന്നു. ഞാനെന്തു

digitized by www.sreyas.in

ചെയ്യട്ടെ? കരയ്ക്കിരിക്കാൻ കൊതിക്കുന്നു ഞാൻ; കരയ്ക്കിരിക്കാനാവുന്നില്ലെനിക്ക്. പ്രാണൻ പായുന്നു, എനിക്കറിവില്ലൊന്നും. കര കാണാക്കടലിൽച്ചാടാൻ കുതിക്കുന്നെന്റെ പ്രാണൻ ഏതു പൊഴുതും.'

ശ്രീരാമ: ആഹാ!

**നാടകശാലയിൽ ശ്രീരാമകൃഷ്ണന്റെ ഭാവാവേശം.**

രംഗം മാറി. നിത്യാനന്ദൻ നവദ്വീപത്തിൽ വന്നിരിക്കുന്നു; അദ്ദേഹം നിമായിയെ അന്വേഷിക്കുന്നു. അന്വേഷിച്ചു കണ്ടെത്തി. നിമായിയും അദ്ദേഹത്തെ അന്വേഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. കണ്ടുമുട്ടിയപ്പോൾ നിമായ് പറഞ്ഞു: 'എന്റെ ജീവിതം സഫലമായി. എന്റെ സ്വപ്നം സത്യമായി. സ്വപ്നത്തിൽ അങ്ങെനിക്കു ദർശനം തന്നിട്ടു മറഞ്ഞു കളഞ്ഞു.'

ശ്രീരാമ: (മാസ്റ്ററോട്, സഗദ്ഗതം) നിമായ് പറയുന്നു, സ്വപ്നത്തിൽ കണ്ടു എന്ന്.

ശ്രീവാസന് ഷഡ്ഭുജദർശനം ഉണ്ടാകുന്നു; അദ്ദേഹം സ്തോത്രം ചെയ്യുന്നു. ശ്രീരാമകൃഷ്ണദേവൻ ഭാവാവിഷ്ടനായി ഷഡ്ഭുജദർശനം ചെയ്യുന്നു.

ഗൗരാംഗന് ഈശ്വരാവേശം ഉണ്ടായി. അദ്വൈതൻ, ശ്രീവാസൻ, ഹരിദാസൻ മുതൽപേരോട് ഭാവാവസ്ഥയിൽ അദ്ദേഹം സംഭാഷണം ചെയ്യുന്നു. ഗൗരാംഗന്റെ ഭാവം മനസ്സിലാക്കാൻ കഴിഞ്ഞ നിത്തായ് അതനുസരിച്ചു പാടുന്നു:

കണ്ണനെക്കാണണം കണ്ണനെക്കാണണം,
കണ്ണനെൻ കണ്ണിനു കർപ്പൂരമാകണം;
അഞ്ജനലേപനരഞ്ജിതചഞ്ചല-
മഞ്ജുളലോചനൻ തന്മുഖം കാണണം.

കണ്ണനെക്കാണണം കണ്ണനെക്കാണണം,
കണ്ണനെൻ കണ്ണിനു കർപ്പൂരമാകണം;
താവിയ പുഞ്ചിരി മായാതെ മിന്നുമാ-
മാധവൻ തന്നുടെ ചെഞ്ചുണ്ടു കാണണം.

കണ്ണനെക്കാണണം കണ്ണനെക്കാണണം,
കണ്ണനെൻ കണ്ണിനു കർപ്പൂരമാകണം;
കാളിന്ദിതന്നുടെ വാർനികുഞ്ജങ്ങളിൽ
കാറൊളിവർണ്ണനങ്ങുണ്ടായിരിക്കണം.

digitized by www.sreyas.in

കണ്ണനെക്കാണണം കണ്ണനെക്കാണണം,
കണ്ണനെൻ കണ്ണിനു കർപ്പൂരമാകണം;
നീറുന്നു മാനസം രാധയ്ക്കു മൽസഖി,
കാർവർണ്ണനെയുടൻ കൊണ്ടുവന്നീടണം.

കണ്ണനെക്കാണണം കണ്ണനെക്കാണണം,
കണ്ണനെൻ കണ്ണിനു കർപ്പൂരമാകണം.

പാട്ടു കേട്ടു ശ്രീരാമകൃഷ്ണൻ സമാധിമഗ്നനായി. ആ നിലയിൽ ഏറെനേരം തുടർന്നു. വൃന്ദവാദ്യം നടന്നുകൊണ്ടിരുന്നു. ഗുരുദേവന്റെ സമാധിയഴിഞ്ഞു. ഇതിനിടയ്ക്ക്, ഖാർദഹയിലെ നിത്യാനന്ദഗോസ്വാമിയുടെ വംശത്തിൽ പിറന്ന ഒരു മാന്യൻ ശ്രീരാമകൃഷ്ണന്റെ കസേരയുടെ പിന്നിൽ വന്നുനിന്നു. വയസ്സു മുപ്പത്തിനാലുമുപ്പത്തഞ്ചു കാണും. അദ്ദേഹത്തെ കണ്ട് ശ്രീരാമകൃഷ്ണൻ ആനന്ദതുന്ദിലനായി. അദ്ദേഹത്തിന്റെ കൈയ് തന്റെ കൈയിൽ പിടിച്ചുകൊണ്ട് ഗുരുദേവൻ പലതും പറഞ്ഞു. ഇടയ്ക്കിടെ അദ്ദേഹത്തോടു പറഞ്ഞു: 'വരൂ, ഇവിടെ ഇരിക്കൂ. നിങ്ങളിവിടെ ഇരുന്നാൽ എനിക്ക് വലിയ ഭാവാവേശം ഉണ്ടാകും.' അദ്ദേഹത്തിന്റെ കൈയ് പിടിച്ച് ഗുരുദേവൻ സസ്നേഹം വിളയാടി; വാത്സല്യത്തോടെ മുഖത്ത് തലോടി.

ഗോസ്വാമി പൊയ്ക്കഴിഞ്ഞപ്പോൾ ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു പറഞ്ഞു: 'അദ്ദേഹം വലിയൊരു പണ്ഡിതനാണ്; അച്ഛൻ ഒരു വലിയ ഭക്തനും. ഞാൻ ഖാർദഹയിൽ ശ്യാമസുന്ദരനെ തൊഴാൻ പോയാൽ, നൂറുരൂപ കൊടുത്താലും കിട്ടാത്ത നൈവേദ്യങ്ങൾ കൊണ്ടുവന്ന് അച്ഛനെന്നെ സത്കരിക്കും! ഈ യുവാവിന്റെ ലക്ഷണങ്ങൾ വളരെ നന്ന്. ഒന്നനക്കിക്കൊടുത്താൽ ഉണർന്നോളും. അദ്ദേഹത്തെ കണ്ടുകൊണ്ടിരുന്നാൽ എനിക്ക് ആവേശം വരും. കുറച്ചുകൂടി ഇവിടെ നിന്നിരുന്നെങ്കിൽ ഞാൻ പെട്ടുപോയേനെ.' (ഗോസ്വാമിയെ കുറച്ചു നേരം കൂടി കണ്ടുകൊണ്ടിരുന്നെങ്കിൽ താൻ ഭാവസമാധിയിൽ മുഴുകിപ്പോയേനേ എന്നാണ് ഗുരുദേവൻ അരുളിയതിന്റെ ചുരുക്കം.)

തിരശ്ശീല ഉയർന്നു. നിത്യാനന്ദനും കൂട്ടുകാരും ഹരിനാമവും കീർത്തിച്ചുകൊണ്ട് പെരുവഴിയെ ഘോഷയാത്രയായി പോകുന്നു. അദ്ദേഹം ജഗായ് എന്നും മാധായ് എന്നും രണ്ടു പോക്രികളെ കണ്ടുമുട്ടുന്നു. അവർ ഭക്തജനങ്ങളുടെ ബദ്ധശത്രുക്കളാണ്. മാധായ് ഒരു കലത്തിന്റെ കഷണമെടുത്തു നിത്യാനന്ദന്റെ നേർക്ക് എറിയുന്നു. അതേറ്റു തലമുറിഞ്ഞ് ചോരയൊഴുകുന്നു. നിത്തായ് തലയിൽ കൈയ്കൊണ്ട് അമർത്തി ചോരയൊലിക്കുന്നതു നിർത്തുന്നു; തിരിഞ്ഞുനോക്കുന്നതേയില്ല. അദ്ദേഹം ഈശ്വരപ്രേമത്താൽ ഉന്മത്തൻ.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി.

നിത്തായ്, ജഗായിയേയും മാധായിയേയും കെട്ടിപ്പുണരുന്നു. നിത്തായ് പാടുന്നു:

ആടുവിൻ നിങ്ങൾ ജഗായ്, മാധായി!
പാടുവിൻ ഭക്തിയാലുന്മത്തരായി.
ശ്രീഹരിതൻ തിരുനാമങ്ങൾ പാടൂ,
തൻപ്രേമപാനത്താലാനന്ദം തേടൂ.
ഭക്തന്റെ നേർക്കൊരു കല്ലെറിഞ്ഞാലും
ഭക്തനിലില്ലതിൻ വേദനപോലും
എങ്കിലുമെന്തിനെറിഞ്ഞു ഞാനെന്നു
ചിന്തനം ചെയ്യു മാധായ്, നീയൊന്ന്.
ഈശ്വരപ്രേമസുധാരസപാനം
ക്ലേശിയാതൊന്നും ലഭിയ്ക്കില്ല നൂനം.
ആർത്തിവിനാശകകീർത്തനാലാപം
പേർത്തുമുയരട്ടെയുൽക്കടാടോപം;
എങ്ങു വിളി പൊങ്ങിടുന്നുവോ നാമം
അങ്ങുടനാമഹസ്സെത്തുമഭൗമം.

നിമായ് പിന്നെ ശചിയോട്, തന്റെ സന്ന്യാസത്തിന്റെ കാര്യം പറയുന്നു. ശചി മൂർച്ഛിച്ചു വീഴുന്നു. അതുകണ്ട് കാണികൾ പലരും വാവിട്ടു കരഞ്ഞു. ശ്രീരാമകൃഷ്ണൻ നിശ്ചേഷ്ടനായി രംഗത്തേയ്ക്കു തന്നെ നോക്കിക്കൊണ്ടിരുന്നു. ഓരോ തുള്ളി കണ്ണുനീർ കണ്ണുകളുടെ കോണിൽ കാണപ്പെട്ടു.

### ഗൗരാംഗപ്രേമത്താൽ മത്തനായ ശ്രീരാമകൃഷ്ണൻ

അഭിനയം അവസാനിച്ചു. ശ്രീരാമകൃഷ്ണൻ വണ്ടിയിൽ കയറാൻ തുടങ്ങുന്നു. 'നാടകം എങ്ങനെയിരുന്നു?' എന്ന് ഒരു ഭക്തൻ ചോദിച്ചു. ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'അസ്സലും നക്കലും ഒന്നുപോലെ തോന്നി.'

വണ്ടി മഹേന്ദ്രമുക്കർജിയുടെ മില്ലിലേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണൻ പെട്ടെന്നു ഭാവാവിഷ്ടനായി. അല്പം കഴിഞ്ഞ് പ്രേമഭരിതനായി സ്വയം മൊഴിഞ്ഞു:

'ഹാ കൃഷ്ണ, ഹേ കൃഷ്ണ, ജ്ഞാനം കൃഷ്ണൻ, പ്രാണൻ കൃഷ്ണൻ, മനം കൃഷ്ണൻ, ദേഹം കൃഷ്ണൻ, ആത്മാ കൃഷ്ണൻ' വീണ്ടുമരുളി: 'മമ പ്രാണ, ഹേ ഗോവിന്ദ, മമ ജീവന!'

വണ്ടി മുക്കർജിയുടെ മില്ലിലെത്തി. മഹേന്ദ്രൻ ഗുരുദേവനെ വളരെ സ്നേഹാദരങ്ങളോടെ ആഹാരം കഴിപ്പിച്ചു. മാസ്റ്റർ അടുത്തിരുന്നു.

digitized by www.sreyas.in

ഗുരുദേവൻ സ്നേഹപൂർവ്വമരുളി: 'നീയും വല്ലതും കഴിക്കുക.' എന്നിട്ടു കൈയ്കൊണ്ടെടുത്തു ചില മധുരപലഹാരങ്ങൾ കൊടുത്തു.

പിന്നെ ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. വണ്ടിയിൽ മഹേന്ദ്രമുക്കർജിയും വേറെ രണ്ടുമൂന്നു ഭക്തന്മാരുംകൂടിയുണ്ട്. മഹേന്ദ്രൻ കുറച്ചുദൂരം കൂടെ വരും. ഗുരുദേവൻ സാനന്ദം സഞ്ചരിക്കുന്നു. ഗാനം ചെയ്യുന്നു.

ധന്യരാകും സോദരരെ ഗൗരാംഗാ, നിത്യാനന്ദാ, ഞാൻ
നിങ്ങളേറ്റം ദയാലുക്കളെന്നറിയുന്നേൻ.
ആകയാൽ ഞാൻ ഭവദീയദർശനം നേടുവാനായി
താവകസമീപത്തിപ്പോളാഗതനായേൻ.

മാസ്റ്ററും കൂടെപ്പാടി.

മഹേന്ദ്രൻ തീർത്ഥയാത്രയ്ക്കു പോകുന്നുണ്ട്. അതേപ്പറ്റി ഗുരുദേവനുമായിട്ട് സംസാരിച്ചു.

ശ്രീരാമ: (മഹേന്ദ്രനോട്, ചിരിച്ചുകൊണ്ട്) നിന്നിൽ പ്രേമാങ്കുരം പൊടിച്ചുവരുന്നതേയുള്ളൂ. അത് ഉണങ്ങിപ്പോകാൻ വിടുകയോ? എന്നാൽ വേഗം മടങ്ങി വാ. ആഹാ, നിന്റെ വീട്ടിൽ വരണമെന്നു വിചാരിക്കാൻ തുടങ്ങിയിട്ട് വളരെ നാളായി. അങ്ങനെ ഒരു തവണ വന്നു. വളരെ സന്തോഷമായി.

മഹേന്ദ്രൻ: എന്റെ ജന്മം സഫലമായി!

ശ്രീരാമ: പണ്ടേ സഫലമായിരുന്നു. താങ്കളുടെ അച്ഛനും വളരെ നല്ലയാൾ. അന്നൊരു ദിവസം ഞാൻ കണ്ടു; അദ്ദേഹത്തിന് അദ്ധ്യാത്മരാമായണത്തിൽ നല്ല വിശ്വാസമുണ്ട്.

മഹേന്ദ്രൻ: എനിക്ക് ഭക്തിയുണ്ടാകാൻ അനുഗ്രഹിച്ചാലും.

ശ്രീരാമ: നീ വളരെ ഉദാരനും സരളനുമാണ്. ഉദാരതയും സരളതയും കൂടാതെ ഭഗവാനെ പ്രാപിക്കാനാവില്ല. കപടതയിൽ നിന്നും വളരെ വളരെ അകലെയാണ് ഈശ്വരൻ.

മഹേന്ദ്രൻ ശ്യാമബസ്സാറിൽവെച്ച് ഗുരുദേവനോടു വിടവാങ്ങി; വണ്ടി പൊയ്ക്കൊണ്ടിരിക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) യദുമല്ലികൻ എന്തു ചെയ്തു?

മാസ്റ്റർ: (സ്വഗതം) ഗുരുദേവൻ സകലരുടേയും മംഗളം നേരുന്നു. ചൈതന്യദേവനെപ്പോലെ ഇദ്ദേഹവും ഭക്തി പ്രചരിപ്പിക്കാൻ ദേഹമെടുത്തതല്ലയോ?

digitized by www.sreyas.in

# ഇരുപത്തിയേഴാം ഭാഗം

# ദുർഗ്ഗാപൂജ

## അധ്യായം ഒന്ന്

*1884 സെപ്റ്റംബർ 26, വെള്ളിയാഴ്ച*

**ശ്രീരാമകൃഷ്ണദേവൻ സാധാരണബ്രഹ്മസമാജത്തിൽ**

ശ്രീരാമകൃഷ്ണൻ ഇന്ന് കല്ക്കത്താനഗരത്തിൽ വന്നിരിക്കുന്നു. സപ്തമീപൂജ. ഗുരുദേവന് പല കാര്യങ്ങളും ചെയ്യാനുണ്ട്. ശാരദീയമഹോത്സവം. കല്ക്കത്താനഗരത്തിലെ ഒട്ടു മിക്ക ഹിന്ദുക്കളുടെ വീട്ടിലും ദേവിയുടെ സപ്തമീപൂജ ആരംഭിച്ചിരിക്കുന്നു. ശ്രീരാമകൃഷ്ണൻ അധരന്റെ വീട്ടിലെ വിഗ്രഹം ദർശിക്കും. ആനന്ദരൂപിണിയുടെ ആനന്ദമഹോത്സവത്തിൽ ഭാഗഭാക്കാകും. വേറൊരുദ്ദേശംകൂടിയുണ്ട്, ശ്രീ ശിവനാഥനെ കാണുകയും വേണം.

ഉച്ചനേരം. ഏതാണ്ട് രണ്ടുമണിക്കൂർ സമയമായി മാസ്റ്റർ കൈയ്യിലൊരു കുടയും പിടിച്ച്, സാധാരണബ്രഹ്മസമാജത്തിന്റെ മുമ്പിലുള്ള ഇടവഴിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങിയിട്ട്. ഒരുമണിയടിച്ചു, രണ്ടുമണിയടിച്ചു, ഗുരുദേവൻ ഇനിയും വന്നുചേർന്നില്ല. ഇടയ്ക്കിടെ ഡോക്ടർ മഹാലനവീശന്റെ ആശുപത്രിയുടെ പടിയിന്മേലിരിക്കും; ഇരുന്ന് ദുർഗ്ഗാപൂജസംബന്ധിച്ചുള്ള കുട്ടികളുടെ ആനന്ദവും, ആബാലവൃദ്ധം സകലരുടേയും ഉത്സാഹവും നോക്കിക്കണ്ടു.

മണി മൂന്നടിച്ചു. അല്പം കഴിഞ്ഞ് ഗുരുദേവന്റെ വണ്ടി വന്നുചേർന്നു. വണ്ടിയിൽനിന്നിറങ്ങവേതന്നെ സമാജമന്ദിരം കണ്ട് ശ്രീരാമകൃഷ്ണൻ കൈയ്കൂപ്പി വണങ്ങി. കൂടെ ഹസ്രയും വേറേ ഒന്നുരണ്ടു ഭക്തന്മാരും ഉണ്ട്. ഗുരുദേവന്റെ ദർശനം ലഭിച്ച മാസ്റ്റർ അദ്ദേഹത്തിന്റെ കാൽ വണങ്ങി. ഗുരുദേവനരുളി: 'ഞാൻ ശിവനാഥന്റെ വീട്ടിൽ പോകുന്നു.' ശ്രീരാമകൃഷ്ണന്റെ ആഗമനവാർത്ത അറിഞ്ഞും കേട്ടും ഏതാനും ബ്രഹ്മസമാജാംഗങ്ങൾ വന്നുകൂടി. അവരദ്ദേഹത്തെ ബ്രഹ്മപാറയിലുള്ള ശിവനാഥന്റെ വീട്ടിൽ കൂട്ടിക്കൊണ്ടുപോയി. ശിവ

digitized by www.sreyas.in

നാഥൻ വീട്ടിലില്ല! അപ്പോഴേയ്ക്കും വിജയഗോസ്വാമി, മഹാലനവീശൻ മുതലായ ബ്രഹ്മസമാജനേതാക്കന്മാർ വന്നു; അവർ ശ്രീരാമകൃഷ്ണനെ സാദരം സമാജമന്ദിരത്തിൽ കൂട്ടിക്കൊണ്ടുപോയി. ശ്രീരാമകൃഷ്ണൻ അല്പമിവിടെ ഇരിക്കട്ടെ, അപ്പോഴേയ്ക്കും ശിവനാഥൻ വന്നെങ്കിലുമായി.

ശ്രീരാമകൃഷ്ണന് അത്യാനന്ദം. അദ്ദേഹം പുഞ്ചിരിപൊഴിച്ചുകൊണ്ട് ആസനസ്ഥനായി. വേദിയുടെ താഴെ, സങ്കീർത്തനത്തിനുള്ള സ്ഥാനത്ത് അദ്ദേഹത്തിനിരിക്കാൻ ആസനം നൽകപ്പെട്ടു. വിജയൻ തുടങ്ങിയ അനേകം ബ്രഹ്മഭക്തന്മാർ മുൻവശത്തായി ഇരുന്നു.

**സാധാരണബ്രഹ്മസമാജവും പരസ്യപ്പലകയും.**

ശ്രീരാമ: (വിജയനോട്, (ചിരിച്ചുകൊണ്ട്) ഇവിടെയൊരു പരസ്യപ്പലക നാട്ടിയിട്ടുണ്ടെന്നു കേട്ടുവല്ലൊ, 'അന്യമതത്തിൽ പെട്ട ആളുകൾ അകത്തു കടന്നുകൂടാ,' എന്ന്! നരേന്ദ്രനും എന്നോടു പറഞ്ഞു, 'സമാജത്തിൽ പോകേണ്ട കാര്യമില്ല; ശിവനാഥന്റെ വീട്ടിൽ പൊയ്ക്കോളു,' എന്ന്.

എല്ലാവരും ഒരേ ഈശ്വരനെത്തന്നെയാണ് വിളിക്കുന്നത് എന്നു ഞാൻ പറയുന്നു. ദ്വേഷവും അസൂയയും ആവശ്യമില്ല. ഈശ്വരൻ സാകാരനെന്നു പറയുന്നു ചിലർ; നിരാകാരനെന്നു മറ്റു ചിലർ. സാകാരത്തിൽ വിശ്വാസമുള്ളവൻ സാകാരത്തെ ധ്യാനിക്കട്ടെ, നിരാകാരത്തിൽ വിശ്വസിക്കുന്നവൻ നിരാകാരത്തെ ചിന്തിക്കട്ടെ, എന്നു ഞാൻ പറയുന്നു. ഞാൻ പറയുന്നതെന്താണെന്നു വെച്ചാൽ വിശ്വാസത്തിൽ മർക്കടമുഷ്ടി വേണ്ടതില്ല; അതായത്, എന്റെ മതം മാത്രം ശരി, ബാക്കിയൊക്കെ അബദ്ധം എന്ന വിചാരം. 'എന്റെ മതം ശരിയാകുന്നു; മറ്റുള്ളവരുടെ മതം ശരിയോ തെറ്റോ, സത്യമോ മിഥ്യയോ, എന്നെനിക്കറിഞ്ഞുകൂടാ.' ഈ ഭാവം നല്ലതാണ്. അറിഞ്ഞുകൂടാത്തതെന്തെന്നാൽ ഈശ്വരനെ സാക്ഷാൽകരിക്കാതെ അദ്ദേഹത്തിന്റെ സ്വരൂപം അറിയാനാവില്ല. കബീർ പറയാറുണ്ട്: 'സാകാരം എന്നമ്മ, നിരാകാരം എന്നച്ഛൻ. ആരെ നിന്ദിക്കും, ആരെ വന്ദിക്കും? ത്രാസിന്റെ രണ്ടുതട്ടും ഒരു പോലെ കനത്തത്!'

ഹിന്ദു, മുസ്സൽമാൻ, ക്രിസ്ത്യാനി, ശാക്തൻ, ശൈവൻ, വൈഷ്ണവൻ, ഋഷികളുടെ കാലത്തെ ബ്രഹ്മജ്ഞാനികളും, ഇപ്പോഴത്തെ ബ്രഹ്മജ്ഞാനികളായ നിങ്ങളും, സകലരും തേടുന്നത് ഒരേ വസ്തുവിനെത്തന്നെയാണ്. ഓരോരുത്തരുടേയും വയറ്റിനു പിടിക്കുന്നതുപോലെ അമ്മ ഓരോന്നുണ്ടാക്കുന്നു. അമ്മയൊരു മീൻ മേടിച്ചുകൊണ്ടു വന്നു. അഞ്ചു മക്കളുണ്ടമ്മയ്ക്ക്. എല്ലാവർക്കും ബിരിയാണിയോ മസാല

digitized by www.sreyas.in

ക്കറിയോ ഉണ്ടാക്കിക്കൊടുക്കുന്നില്ല. എല്ലാവരുടേയും ദഹനശക്തി ഒന്നുപോലെയല്ല. ചിലർക്കുവേണ്ടി മീൻസൂപ്പുണ്ടാക്കുന്നു. അമ്മ എല്ലാവരെയും ഒരുപോലെ സ്നേഹിക്കുന്നുണ്ടുതാനും.

എന്റെ ഭാവം എന്താണെന്നറിയാമോ? എനിക്ക് മീൻ എല്ലാ വിധത്തിലും കൂട്ടാൻ ഇഷ്ടമാണ്. എനിക്ക് സ്ത്രീകളുടെ സ്വഭാവമാണ്. (എല്ലാവരും ചിരിക്കുന്നു.) മീൻ പൊരിച്ചത്, മഞ്ഞളിട്ട മീൻ, മീൻപുളിങ്കറി, മീൻപൊടിഅവിയേൽ ഇതൊക്കെ ഞാൻ കഴിക്കുന്നു. കൂടാതെ, മീൻതലപ്പച്ചടിയും, ബിരിയാണിയും മസാലക്കറിയുമൊക്കെ എനിക്കിഷ്ടമാണ്. (എല്ലാവരും ചിരിക്കുന്നു.)

വാസ്തവമെന്തെന്നോ? ദേശകാലപാത്രഭേദമനുസരിച്ച് ഈശ്വരൻ ഭിന്നമതങ്ങളുണ്ടാക്കിയിരിക്കുന്നു. ഓരോ മതവും ഓരോ പാതയാണ്; പാതയൊന്നും ഈശ്വരനല്ല. എന്നാൽ യഥാർത്ഥമായ ഭക്തിയോടുകൂടി ഏതു മതം ആശ്രയിച്ചാലും അദ്ദേഹത്തിന്റെ അടുത്തെത്താൻ കഴിയും. ഇനി, ഒരുവൻ സ്വീകരിച്ചമതത്തിൽ എന്തെങ്കിലും തെറ്റുണ്ടെങ്കിൽത്തന്നെ, ആത്മാർത്ഥതയുണ്ടെങ്കിൽ ഈശ്വരൻതന്നെ ആ തെറ്റു തിരുത്തിത്തരും. ഒരാൾ പുരിയിൽ പോയി ജഗന്നാഥദർശനം ചെയ്യണമെന്ന തീവ്രാഭിലാഷത്തോടെ കല്ക്കത്തയിൽനിന്നു പുറപ്പെട്ടുവെന്നു വിചാരിക്കുക. അബദ്ധത്തിൽ, തെക്കോട്ടുപോകുന്നതിനു പകരം വടക്കോട്ടു പോയി എന്നു വിചാരിക്കുക. അങ്ങനെ വന്നാൽ വഴിക്ക് ആരെങ്കിലും, 'എടോ, അങ്ങോട്ടല്ല, പോവണ്ടത്, തെക്കോട്ടു പോവൂ,' എന്നു തീർച്ചയായും പറഞ്ഞുകൊടുക്കും. ആ മനുഷ്യൻ എപ്പോഴെങ്കിലും ജഗന്നാഥത്തിലെത്തി ദർശനം നടത്തുകയും ചെയ്യും.

മറ്റു മതങ്ങളിൽ തെറ്റുണ്ടെങ്കിൽത്തന്നെ നമുക്കത് നോക്കേണ്ട കാര്യമില്ല. ഉലകത്തിന്റെ ഉടയവൻ അതുനോക്കിക്കൊള്ളും. നമ്മുടെ കർത്തവ്യം ഏതെങ്കിലും തരത്തിൽ ജഗന്നാഥദർശനം നടത്തുകയാണ്. (ബ്രഹ്മസമാജനേതാക്കളോട്) നിങ്ങളുടെ മതം നല്ലതുതന്നെ. നിങ്ങൾ ഈശ്വരനെ നിരാകാരനെന്നു പറയുന്നു. അതു കൊള്ളാം. ശർക്കരപുരട്ടി ഉപ്പേരി നേരെ കടിച്ചാലും ചെരിച്ചുപിടിച്ചു കടിച്ചാലും മധുരിക്കും.

പക്ഷേ മതവിഷയത്തിൽ മർക്കടമുഷ്ടി നന്നല്ല. നിങ്ങൾ ഓന്തിന്റെ കഥ കേട്ടിട്ടുണ്ടല്ലൊ. ഒരാൾ വെളിക്കിരിക്കാൻ പോയപ്പോൾ മരത്തിന്മേലൊരു ഓന്തിനെ കണ്ടു. അയാൾ കൂട്ടുകാരുടെ അടുത്ത് വന്ന്, 'ഞാനൊരു ചുവന്ന പല്ലിയെ കണ്ടു' എന്നു പറഞ്ഞു. അയാളുടെ വിശ്വാസം അതിന് തനി ചുവപ്പാണെന്നാണ്. വേറൊരാൾ ആ മരത്തിനടുത്തുനിന്നു വന്നു പറഞ്ഞു. 'ഞാനൊരു പച്ച പല്ലിയെ കണ്ടിട്ടാണ് വരുന്നത്.' എന്ന്. അതിന് നല്ല പച്ചനിറമാണ് എന്ന്

digitized by www.sreyas.in

അയാൾക്ക് നല്ല ഉറപ്പ്. എന്നാൽ മരത്തിന്റെ ചുവട്ടിൽ പാർക്കുന്ന ആൾ വന്നു പറഞ്ഞു: 'നിങ്ങളിരുവരും പറഞ്ഞതൊക്കെ ശരിയാണ്. പക്ഷേ ആ ജന്തു ചിലപ്പോൾ ചുവന്നിരിക്കും, ചിലപ്പോൾ പച്ച, ചിലപ്പോൾ മഞ്ഞ, പിന്നെച്ചിലപ്പോൾ ഒരു നിറവും കാണുകയുമില്ല.'

വേദത്തിൽ ഈശ്വരനെ സഗുണനെന്നും നിർഗ്ഗുണനെന്നും, രണ്ടു വിധത്തിലും വർണ്ണിച്ചിട്ടുണ്ട്. നിങ്ങൾ നിരാകാരനെന്നു മാത്രം പറയുന്നു. അതൊരു വശമേ ആകുന്നുള്ളൂ. അതുകൊണ്ടു തരക്കേടില്ല. ഒന്നു നേരേ അറിഞ്ഞാൽ മറ്റതും അറിയാൻ പറ്റും. ഈശ്വരൻ തന്നെ പറഞ്ഞുതരും. (ഒന്നു രണ്ട് ബ്രഹ്മഭക്തന്മാരുടെ നേരെ വിരൽ ചൂണ്ടിക്കൊണ്ട്) നിങ്ങളുടെ ഇവിടെ വരുന്നവർ ഇദ്ദേഹത്തെയും അറിയും അദ്ദേഹത്തെയും അറിയും.

# അധ്യായം രണ്ട്

## ശ്രീ വിജയഗോസ്വാമിയോടുള്ള ഉപദേശം

വിജയൻ ഇപ്പോഴും സാധാരണബ്രഹ്മസമാജത്തിലെ അംഗമാണ്. ഈ സമാജത്തിലെ ശമ്പളം പറ്റുന്ന ഒരാചാര്യനാണദ്ദേഹം. പക്ഷേ, ഈയിടെ അദ്ദേഹത്തിന് ബ്രഹ്മസമാജത്തിന്റെ എല്ലാ നിയമങ്ങളും പാലിച്ചുകൊണ്ടുപോകാൻ കഴിയുന്നില്ല. അദ്ദേഹം സാകാരവാദികളുടെ കൂട്ടത്തിലും ചേരുന്നു. ഇതൊക്കെക്കൊണ്ട് സാധാരണബ്രഹ്മസമാജത്തിലെ അധികൃതന്മാരും ഇദ്ദേഹവും തമ്മിൽ അഭിപ്രായവ്യത്യാസം വന്നിരിക്കുന്നു. ബ്രഹ്മസമാജാംഗങ്ങളിൽ പലരും അദ്ദേഹത്തിന്റെ നടത്തയിൽ അസന്തുഷ്ടരാണ്. ശ്രീരാമകൃഷ്ണൻ പെട്ടെന്ന് വിജയന്റെ നേർക്കു തിരിഞ്ഞു സംസാരിക്കാൻ തുടങ്ങി.

ശ്രീരാമ: (വിജയനോട്, ചിരിച്ചുകൊണ്ട്) നീ സാകാരവാദികളുമായി കൂടിക്കലർന്നു എന്നും പറഞ്ഞ്, നിന്നെ വല്ലാതെ കുറ്റപ്പെടുത്തുന്നുണ്ടോ? ഭഗവാനിൽ ഭക്തിയുള്ളവന് ഒന്നുകൊണ്ടും ഇളകാത്ത ബുദ്ധി വേണം. അയാൾ കൊല്ലന്റെ ശാലയിലെ അടകല്ലുപോലെ ഇരിക്കണം. കൂടംകൊണ്ടുള്ള അടി ഇടവിടാതെ ഏല്ക്കുന്നു; എന്നാലും അതിനൊരു മാറ്റവുമില്ല. ചീത്തയാളുകൾ നിന്നെക്കുറിച്ച് എന്തൊക്കെയോ പറയും, നിന്ദിക്കും; എന്നാൽ നീ യഥാർത്ഥത്തിൽ ഈശ്വരനെ തേടുന്നുണ്ടെങ്കിൽ, അതൊക്കെ സഹിക്കണം. ദുഷ്ടന്മാരുടെ നടുക്ക് ഇരുന്നുകൊണ്ടും ഈശ്വരചിന്ത ചെയ്യാൻ വയ്യേ?

digitized by www.sreyas.in

ആലോചിച്ചുനോക്കൂ, പണ്ടത്തെ ഋഷിമാർ കാട്ടിന്റെ നടുക്ക് ഈശ്വരനെ ധ്യാനിച്ചുപോന്നു; നാലുചുറ്റും കടുവ, കരടി, മറ്റു പല ഹിംസ്രജന്തുക്കൾ. അസത്തുക്കൾക്കു കടുവയുടേയും കരടിയുടേയും സ്വഭാവമാണ്. ഒളിച്ചിരുന്ന് ഉപദ്രവിക്കും. ഇത്രയുംപേരുടെ അടുക്കൽ സൂക്ഷിച്ചുവേണം പെരുമാറാൻ. ഒന്നാമത് വല്യ ആൾ; പണവുമുണ്ട് ആളുമുണ്ട്; വേണമെന്നുവെച്ചാൽ നിങ്ങളെ ഉപദ്രവിക്കാൻ സാധിക്കും. അയാളുടെ അടുക്കൽ സൂക്ഷിച്ചുവേണം വർത്തമാനം പറയാൻ. ഒരുപക്ഷേ അയാൾ പറയുന്നതിനൊക്കെ എറാൻ മൂളേണ്ടതായും വരും. പിന്നെയൊന്ന് പട്ടി: അത് പാഞ്ഞുവരികയോ കുരച്ചുംകൊണ്ടെത്തുകയോ ചെയ്യുമ്പോൾ അനങ്ങാതെ നിന്ന് 'മ്പോ മ്പോ' എന്നു വിളിച്ച് അതിനെ തണുപ്പിക്കണം. അടുത്തത് കാള: കുത്താൻ കൊമ്പും താത്തി വരികയാണെങ്കിൽ അതിനെയും മെല്ലെ പറഞ്ഞ് ഇണക്കണം. നാലാമത്, കള്ളുകുടിയൻ: അയാളെ ശുണ്ഢിപിടിപ്പിച്ചാൽ അയാൾ നിന്നെയും നിന്റെ പതിന്നാലു തലമുറയേയും ചീത്ത പറയും; കലശലും കൂട്ടും. അയാളോടു പറയണം, 'എന്താ അമ്മാവാ, സുഖം തന്നെയല്ലേ?' എന്നാൽ അയാൾക്ക് വലിയ സന്തോഷമാകും; അടുത്തിരുന്ന് പുക വലിക്കും.

കൊള്ളരുതാത്ത ആളുകളെ കണ്ടാൽ ഞാൻ വളരെ സൂക്ഷിക്കും. അത്തരം ആളുകളാരെങ്കിലും വന്ന് പുകക്കുഴലുണ്ടോ എന്നു ചോദിച്ചാൽ ഉണ്ട് എന്ന് ഞാൻ പറയും. ചില കൂട്ടർക്ക് പാമ്പിന്റെ സ്വഭാവമാണ്. അവർ ഓർക്കാപ്പുറത്തു വന്നു കടിച്ചുകളയും. കടി ഏൽക്കാതെ കഴിക്കണമെങ്കിൽ വളരെ കരുതലു വേണം. അല്ലാത്ത പക്ഷം തിരിച്ചങ്ങോട്ട് ഉപദ്രവിക്കാൻ തോന്നുമാറു ദേഷ്യം നിങ്ങൾക്കു വന്നുവെന്നുവരും. എന്നാൽ സത്സംഗം ഇടയ്ക്കിടെ അത്യന്താപേക്ഷിതമാണ്. സത്സംഗം ചെയ്താൽ സദസദ്വിചാരം വരും.

വിജയൻ: അതിനൊന്നും നേരം കട്ടുന്നില്ല. ഇവിടെ ജോലിയിൽ കുടുങ്ങിക്കിടക്കുകയാണ്.

ശ്രീരാമ: നിങ്ങളൊരാചാര്യൻ. മറ്റുള്ളവർക്ക് ഒഴിവുണ്ട്. എന്നാൽ ആചാര്യന് ഒഴിവില്ല. കാര്യസ്ഥൻ ഇടവകയിൽ ഒരിടത്ത് ലഹളയൊതുക്കിക്കഴിഞ്ഞാൽ തമ്പുരാൻ അയാളെ ഇടവകയിൽ വേറൊരിടത്ത് കാര്യങ്ങളൊതുക്കാൻ പറഞ്ഞയയ്ക്കുന്നു. അതുകൊണ്ട് നിങ്ങൾക്ക് അവധിയില്ല. (എല്ലാവരും ചിരിക്കുന്നു.)

വിജയൻ:(തൊഴുകൈയോടെ) അവിടുന്ന് ആശീർവ്വാദമരുളിയാലും.

ശ്രീരാമ: അതൊക്കെ അജ്ഞാനികളുടെ വാക്ക്. ആശീർവാദം ഈശ്വരൻ തരും.

digitized by www.sreyas.in

## ഗൃഹസ്ഥരായ ബ്രഹ്മസമാജാംഗങ്ങൾക്ക് ഉപദേശം

വിജയൻ: ആവട്ടെ, അവിടുന്ന് ഞങ്ങൾക്കെന്തെങ്കിലും ഉപദേശം നൽകിയാലും.

ശ്രീരാമകൃഷ്ണൻ ബ്രഹ്മസമാജം ക്ഷേത്രത്തിന്റെ നാലുപാടും കണ്ണോടിച്ചു. എന്നിട്ട് ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഇത് ഒരു കണക്കിനു കൊള്ളാം. കഴമ്പും കുഴമ്പും. ചാറും ഉണ്ട്, കഷണവും ഉണ്ട്.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ഞാൻ അധികം വെട്ടിപ്പിടിച്ചുപോയി. (എല്ലാവരും ചിരിക്കുന്നു.) ചീട്ടുകളിയിൽ നക്സ് കളി അറിയാമോ? പതിനേഴെണ്ണത്തിൽ കൂടുതൽ വെട്ടിയാൽ കളിയിൽനിന്നു പുറത്തുപോകും. പതിനേഴിൽ കുറവു പിടിക്കുന്നവർ, അഞ്ചിലോ ഏഴിലോ പത്തിലോ നിൽക്കുന്നവർ, മിടുക്കന്മാരാണ്. ഞാൻ കൂടുതലെണ്ണം വെട്ടി പുറത്തായി!

കേശവസേനനൊരിക്കൽ സ്വന്തം വീട്ടിൽ ഒരു പ്രസംഗം ചെയ്തു. ഞാനും കേട്ടു. വളരെയാളുകൾ ഇരിപ്പുണ്ടായിരുന്നു. തട്ടികയ്ക്ക് പിന്നിൽ സ്ത്രീകളുമുണ്ടായിരുന്നു. കേശവസേനൻ പറഞ്ഞു: 'പ്രഭോ, ഞങ്ങൾ ഭക്തിസിന്ധുവിൽ നിശ്ശേഷം നിമഗ്നരാകുവാൻ അനുഗ്രഹിച്ചാലും.' ഞാൻ ചിരിച്ചുകൊണ്ട് കേശവനോടു ചോദിച്ചു: 'ഭക്തിസിന്ധുവിൽ നിശ്ശേഷം മുങ്ങിപ്പോയാൽ തട്ടികയ്ക്കു പിന്നിലിരിക്കുന്നവരുടെ ഗതിയെന്താവും? എന്നാലൊന്നു ചെയ്തോളൂ; മുങ്ങാം, പക്ഷേ ഇടയ്ക്കിടെ കരയ്ക്കു കയറുക നിശ്ശേഷം മുങ്ങിമറഞ്ഞു പോവണ്ട.' ഇതുകേട്ട് കേശവനും കൂട്ടരും പൊട്ടിച്ചിരിച്ചു.

അതെന്തെങ്കിലുമാകട്ടെ. ആത്മാർത്ഥതയുണ്ടെങ്കിൽ ലോകത്തിലിരുന്നും ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. 'ഞാൻ, എന്റെ' ഇതാണജ്ഞാനം. 'അല്ലയോ ഭഗവാനേ, അവിടുന്ന്, അവിടുത്തെ' ഇത് ജ്ഞാനവും.

വല്ല്യാളുകളുടെ വീട്ടിലെ ദാസിയെപ്പോലെ ലോകത്തിൽ വാഴുക. അവൾ സകല ജോലികളും ചെയ്യുന്നു; കുട്ടിയെ വളർത്തുന്നു. യജമാനന്റെ മകനെ, 'എന്റെ ഹരി' എന്നു പറയുകയും ചെയ്യുന്നു. എന്നാലവൾക്ക് ഉള്ളുക്കുള്ളെ അറിയാം ആ വീടും തന്റെയല്ല. ആ കുട്ടിയും തന്റെയല്ല, എന്ന്. അവൾ വേലയൊക്കെ ചെയ്യുന്നു എന്നിരുന്നാലും അവളുടെ മനസ്സ് സ്വന്തം നാട്ടിലാണ്. അമ്മാതിരി, ലൗകികകാര്യങ്ങളൊക്കെ ചെയ്തുകൊള്ളുക; പക്ഷേ മനസ്സ് ഈശ്വരനിൽ ഉറപ്പിക്കുക. വീട്, വീട്ടുകാരി, മകൻ ഇവയൊന്നും നിന്റെയല്ല. ഒക്കെ ഈശ്വരന്റെ, എന്നും മനസ്സിലാക്കിക്കൊള്ളുക നീ അദ്ദേഹത്തിന്റെ ദാസൻ മാത്രം.

digitized by www.sreyas.in

മനസാ ത്യജിക്കാൻ ഞാനാളുകളോടു പറയുന്നു. സംസാരം ത്യജിക്കാൻ ഞാൻ പറയുന്നില്ല. അനാസക്തനായിട്ട് ലോകത്തിൽ വാഴുക. ആത്മാർത്ഥതയോടെ അന്വേഷിച്ചാൽ അദ്ദേഹത്തെ കണ്ടുകിട്ടും.

## യോഗം – ആത്മനിഷ്ഠവും വസ്തുനിഷ്ഠവും

ശ്രീരാമ: (വിജയനോട്) ഞാനും കണ്ണുംമൂടി ധ്യാനിച്ചിരുന്നു. പിന്നെ ആലോചിച്ചു. കണ്ണടച്ചാൽ ഈശ്വരനുണ്ട്, കണ്ണു തുറന്നാൽ ഈശ്വരനില്ല, എന്നു വരുമോ? കണ്ണു തുറന്നു നോക്കുമ്പോഴും, ഈശ്വരൻ സർവ്വഭൂതങ്ങളിലും വസിക്കുന്നതു ഞാൻ കാണുന്നു. മനുഷ്യൻ, മൃഗങ്ങൾ, പ്രാണികൾ, മരങ്ങൾ, ചെടികൾ, സൂര്യചന്ദ്രന്മാർ, ജലം, സ്ഥലം, സർവ്വഭൂതങ്ങളിലും ഈശ്വരൻ വസിക്കുന്നു.

## ശിവനാഥൻ, ശ്രീ കേദാരചാറ്റർജി

ശ്രീരാമ: ഞാനെന്തുകൊണ്ടാണ് ശിവനാഥനെ അന്വേഷിക്കുന്നത്? അനേകം നാൾ ഈശ്വരചിന്ത ചെയ്യുന്ന ആളുടെ ഉള്ളിൽ കഴമ്പുണ്ട്; അയാളുടെ ഉള്ളിൽ ഈശ്വരന്റെ ശക്തിയുണ്ട്. കൂടാതെ, നന്നായിട്ടു പാടുകയോ, നല്ലതുപോലെ സംഗീതം വായിക്കുകയോ, ഏതെങ്കിലും വിദ്യ നന്നായിട്ട് നേടുകയോ ചെയ്തിട്ടുള്ളവന്റെ ഉള്ളിലും കഴമ്പുണ്ട്, ഈശ്വരന്റെ ശക്തിയുണ്ട്. ഇതാണ് ഗീതയുടെ മതം.[1] അതിസുന്ദരനായവന്റെ ഉള്ളിലും കഴമ്പും ഈശ്വരശക്തിയുമുണ്ട് എന്ന് ചണ്ഡിയിൽ പറയുന്നു. (വിജയനോട്) ആഹാ! കേദാരന്റെ സ്വഭാവം എത്ര മനോഹരം! ഇവിടെ വരുമ്പോഴേയ്ക്കും കരയും. കണ്ണു രണ്ടും ഏതു നേരവും ചുവന്ന്, കണ്ണുനീരിൽ നീന്തിക്കൊണ്ടിരിക്കും.

വിജയൻ: അവിടെ[2], ഡാക്കയിൽ ഏതു നേരവും അദ്ദേഹം അങ്ങയെക്കുറിച്ചു പറഞ്ഞുകൊണ്ടിരിക്കും. അങ്ങയുടെ അടുത്തു വരാൻ എപ്പോഴും ഉഴന്നുകൊണ്ടിരിക്കും!

അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു. ബ്രഹ്മഭക്തന്മാർ അദ്ദേഹത്തെ നമസ്കരിച്ചു. അദ്ദേഹവും അവർക്ക് നമസ്കാരം പറഞ്ഞു. ഗുരുദേവൻ വണ്ടിയിൽ കയറി. അധരന്റെ വീട്ടിൽ ദേവീദർശനത്തിന്നു പോകുന്നു.

1 യദ്യദ് വിഭൂതിമത് സത്വം ശ്രീമദൂർജ്ജിതമേവ വാ,
തത്തദേവാവഗച്ഛ ത്വം മമ തേജോഽംശസംഭവം. – ഗീത 10.41

2 കേദാരനാഥചാറ്റർജി പരമഭക്തൻ. അക്കാലത്ത് സർക്കാർജോലിയിൽ ഡാക്കായിലായിരുന്നു. ശ്രീ വിജയകൃഷ്ണഗോസ്വാമി ഇടയ്ക്ക് ഡാക്കായ്ക്കു പോകുമ്പോൾ ഇരുവരും തമ്മിൽ കാണാറുണ്ട്. ഇരുവരും ഭക്തന്മാർ; തമ്മിൽ കാണാൻ വലിയ ആനന്ദം.

digitized by www.sreyas.in

# അദ്ധ്യായം മൂന്ന്

*1884 സെപ്റ്റംബർ 28, ഞായറാഴ്ച*

## മഹാഷ്ടമിദിവസം ശ്രീരാമകൃഷ്ണൻ രാമന്റെ ഗൃഹത്തിൽ

ഇന്ന് മഹാഷ്ടമി. ശ്രീരാമകൃഷ്ണദേവൻ ദേവീവിഗ്രഹം ദർശിക്കുന്നതിനായി കല്ക്കത്തയിൽ വന്നിരിക്കുന്നു. അധരന്റെ ഗൃഹത്തിൽ ശാരദീയദുർഗ്ഗോത്സവം നടക്കുന്നു. ശ്രീരാമകൃഷ്ണന് മൂന്നുദിവസവും നിമന്ത്രണമുണ്ട്. അധരന്റെ ഗൃഹത്തിൽ പ്രതിമ ദർശിക്കുംമുമ്പ് രാമന്റെ ഗൃഹത്തിൽ പോകുന്നു. വിജയൻ, കേദാരൻ, രാമൻ, സുരേന്ദ്രൻ, ചുണിലാൽ, നരേന്ദ്രൻ, നിരഞ്ജനൻ, നാരായണൻ, ഹരീശൻ, ബാബുരാമൻ, മാസ്റ്റർ മുതലായി പലരും ഹാജരുണ്ട്. ബലരാമനും രാഖാലും ഇപ്പോഴും വൃന്ദാവനത്തിൽത്തന്നെ താമസിക്കുന്നു.

ശ്രീരാമ: (വിജയന്റെയും കേദാരന്റെയും നേരേ നോക്കി, ചിരിച്ചുകൊണ്ട്) ഇന്ന് നന്നായിട്ടൊത്തു ചേർന്നു. രണ്ടുപേർക്കും ഒരേ ഭാവം. (വിജയനോട്) ആട്ടെ, ശിവനാഥനോട്? എന്താ നിങ്ങൾ...

വിജയൻ: ഉവ്വ്, അദ്ദേഹം കേട്ടിരിക്കുന്നു. ഞാൻ കാണുകയുണ്ടായില്ല; പക്ഷേ വിവരം ഞാൻ പറഞ്ഞയച്ചു. അദ്ദേഹമത് അറിഞ്ഞിട്ടുമുണ്ട്.

ശ്രീരാമ: (വിജയൻമുതൽപേരോട്) എന്റെ മനസ്സിൽ നാല് ആഗ്രഹങ്ങൾ ജനിച്ചു. വഴുതിനങ്ങയിട്ട മീൻകറി കൂട്ടണം. ശിവനാഥനെ പോയി കാണണം. ഭക്തന്മാർ മാലയെടുത്ത് ഹരിനാമം ജപിക്കുന്നതുകാണണം. പിന്നെ, താന്ത്രികസാധകന്മാർ അഷ്ടമിദിവസം നിവേദിച്ച മദ്യം എട്ടണയ്ക്ക് കുടിക്കും, അതു നോക്കിനിൽക്കണം, അവരെ പ്രണമിക്കണം.

നരേന്ദ്രൻ മുമ്പിലിരിപ്പുണ്ട്. വയസ്സിപ്പോൾ ഇരുപത്തിരണ്ടോ ഇരുപത്തിമൂന്നോ. വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണന്റെ ദൃഷ്ടി നരേന്ദ്രന്റെ മേൽ പതിച്ചു. ശ്രീരാമകൃഷ്ണൻ ഉടനെ എഴുന്നേറ്റുനിന്നു, സമാധിയിൽ മുങ്ങി. നരേന്ദ്രന്റെ കാൽമുട്ടിൽ ഒരു കാൽ വെച്ചുകൊണ്ടു ഭാവാവിഷ്ടനായി നിലകൊണ്ടു. ബാഹ്യബോധം തരിമ്പുമില്ല. കൺകൾ അനങ്ങുന്നില്ല.

### ഈശ്വരൻ - സാകാരനും നിരാകാരനും

വളരെനേരം കഴിഞ്ഞ് സമാധി ഉണർന്നു. ഇപ്പോഴും ആനന്ദത്തിന്റെ ലഹരി വിട്ടുപോയിട്ടില്ല. ശ്രീരാമകൃഷ്ണൻ തന്നെത്താൻ പറ

digitized by www.sreyas.in

ഞ്ഞുകൊണ്ടിരുന്നു; ഭാവാവസ്ഥയിൽ നാമം ചൊല്ലിക്കൊണ്ടിരുന്നു.

ശ്രീരാമ: സച്ചിദാനന്ദ, സച്ചിദാനന്ദ, സച്ചിദാനന്ദ, അതു ചൊല്ലട്ടേ? അല്ല, ഇന്നു ദേവിയുടെ ദിവസം, കാരണാനന്ദദായിനീ, കാരണാനന്ദമയീ! സ രി ഗ മ പ ധ നി, നി-യിൽ നിൽക്കുന്നതു നന്നല്ല. വളരെ നേരം നിൽക്കാൻ സാധിക്കയുമില്ല. ഞാൻ ഒരു സ്വരം താഴെ നിന്നോളാം.

ബോധതലങ്ങൾ പലതുണ്ട്, സ്ഥൂലം, സൂക്ഷ്മം, കാരണം, മഹാകാരണം. മഹാകാരണത്തിലെത്തിയാൽ നിശ്ശബ്ദം. അവിടെ ഒന്നും ഉരിയാടാൻ ആവതില്ല.

എന്നാൽ ഈശ്വരകോടിക്ക് മഹാകാരണത്തിൽ പോയിട്ട് മടങ്ങിവരാൻ സാധിക്കും. അവതാരപുരുഷന്മാരും മറ്റും ഈശ്വരകോടികളാണ്. അവർ മേലോട്ടു കയറുന്നു; എന്നിട്ട് കീഴോട്ടു വരാനും അവർക്കു കഴിയും. മട്ടുപ്പാവിൽ കയറുന്നു. അതുകഴിഞ്ഞ് കോണിപ്പടി വഴി താഴെയിറങ്ങി താഴത്തെ നിലയിൽ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുന്നു. അനുലോമവും വിലോമവും ('നേതി നേതി'യും 'ഇതി ഇതി'യും) ഏഴുനിലമാളിക. ചിലർക്ക് താഴത്തെ നിലവരെ മാത്രമേ പോകാൻ പാടുള്ളൂ. രാജകുമാരന് അത് സ്വന്തം അരമന; അയാൾക്ക് ഏഴു നിലയിലും പോകാം, വരാം. വെടിക്കെട്ടിൽ ഒരു തരം പൂക്കുറ്റിയുണ്ട്, കുറച്ചുനേരം ഒരുതരം പൂക്കൾ പുറത്തുവരും, അല്പം കഴിഞ്ഞ് കാണാം വേറൊരുതരം പൂക്കൾ. അതു കഴിഞ്ഞു വരും മറ്റൊരു ജാതി പൂക്കൾ. ഇങ്ങനെ അവസാനമില്ലാതെ പലതരം പൂക്കൾ പുറത്തുവരും! വേറൊരുതരം പൂക്കുറ്റിയുണ്ട്. തീയ് കൊളുത്തി അല്പം കഴിഞ്ഞാൽ ഫൂന്ന് പൊങ്ങി കുറച്ചുപൂക്കളും പൊഴിച്ച് കെട്ടടങ്ങുന്നു. രണ്ടാമത്തെ പൂക്കുറ്റി മാതിരി സാധാരണജീവൻ തീവ്രസാധനയുടെ ഫലമായി മേലോട്ടു പോകുന്നു. പക്ഷേ അയാൾക്ക് താഴോട്ടിറങ്ങി വന്ന് വിവരം തരാനാവില്ല. ജീവന് അനേകം സാധനകൾ ചെയ്ത് സമാധി പ്രാപിക്കാൻ സാധിക്കും. എന്നാൽ സമാധിക്കുശേഷം കീഴോട്ടു വരാനോ, വന്നു വിവരം പറയാനോ കഴിയുകയില്ല.

നിത്യസിദ്ധന്മാർ എന്നൊരു കൂട്ടരുണ്ട്. അവർ ജനനംമുതൽ ഈശ്വരനെ തേടുന്നു. സംസാരത്തിലെ യാതൊരു വകയും അവർക്ക് പിടിക്കുന്നില്ല. ഹോമപ്പക്ഷിയുടെ കഥ വേദത്തിലുണ്ട്. ഈ പക്ഷി മാനത്ത് വളരെ ഉയരത്തിലാണ് താമസം. ആകാശത്തിൽത്തന്നെ അതു മുട്ടയിടുന്നു. മുട്ട പല ദിവസം അങ്ങനെ വീണുകൊണ്ടിരിക്കും, അത്ര ഉയരത്തിലാണ് തള്ള താമസിക്കുന്നത്. വീഴുന്ന വഴിക്ക് മുട്ട വിരിയുന്നു. അപ്പോൾ കുഞ്ഞു വീണുകൊണ്ടിരിക്കും. പലനാൾ വീണുകൊണ്ടിരി

digitized by www.sreyas.in

ക്കും. വീഴുന്നതിനിടയ്ക്ക് കണ്ണു തുറക്കുന്നു. ഭൂമിയുടെ അടുത്തെത്തുമ്പോൾ അതിനു ബോധം വീഴുന്നു. മണ്ണിൽ ചെന്നു തട്ടിയാൽ ചത്തുപോകും എന്നതിനു മനസ്സിലാകുന്നു. അതുടനേ 'കീ' എന്ന് കരഞ്ഞുംകൊണ്ട് അമ്മയുടെ അടുക്കലേയ്ക്ക് കുതിയ്ക്കുന്നു. അമ്മ അവിടെ ആകാശത്തുണ്ട്. അങ്ങോട്ടൊരൊറ്റ പാച്ചിൽ! വേറൊരു ദിക്കിലേയ്ക്കും നോക്കുകയില്ല.

അവതാരപുരുഷന്റെ കൂടെ വരുന്നവർ നിത്യസിദ്ധന്മാരാകുന്നു. ചിലർക്ക് അതവസാനത്തെ ജന്മമായിരിക്കും.

(വിജയനോട്) നിങ്ങൾക്ക് രണ്ടും ഉണ്ട്. യോഗവും ഭോഗവും ഉണ്ട്. ജനകരാജാവിനു യോഗമുണ്ടായിരുന്നു, ഭോഗവുമുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹത്തെ രാജർഷി എന്നു വിളിക്കുന്നു. രാജാവും ഋഷിയും രണ്ടും. നാരദൻ ദേവർഷി, ശുകദേവൻ ബ്രഹ്മർഷിയും. അതെ, ശുകദേവനൊരു ബ്രഹ്മർഷി. അദ്ദേഹം കേവലം ജ്ഞാനിയല്ല. ജ്ഞാനഘനവിഗ്രഹം. ജ്ഞാനിയെന്നു പറയുന്നത് ആരെയാണ്? ജ്ഞാനം നേടിയിട്ടുള്ള ഒരാളെ, തീവ്രസാധന ചെയ്ത് ജ്ഞാനം ഉണ്ടായിട്ടുള്ള ആളെ. ശുകദേവൻ ജ്ഞാനമൂർത്തിയാണ്, അതായത് ജ്ഞാനം കട്ടിയായതാണ്. അത് താനേ ഉണ്ടായി; സാധനയുടെ ഫലമായിട്ടല്ല.

വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണദേവൻ സാധാരണ നിലയിലായി. ഇപ്പോൾ ഭക്തന്മാരോട് ഇഷ്ടംപോലെ സംസാരിക്കാം. കേദാരനോടു പാട്ടുപാടാൻ ഗുരുദേവൻ ആവശ്യപ്പെട്ടു. കേദാരൻ പാടി:

നിന്നൊടു ഞാനെൻ ഹൃദയരഹസ്യം
ചൊല്ലുവതെങ്ങനെയെൻ തോഴി?
ചൊല്ലരുതെന്നു വിലക്കിയിരിക്കെ
ചൊൽവതു പുനരതൊരപരാധം.
എൻപരിതാപമിതെന്തെന്നറിവാ-
നയ്മ്പുടയോരില്ലുടയവരായ്;
മമ ഹൃദയേശനിതേവരെയെന്തേ
മമ ഹൃദയവ്യഥയറിയാത്തൂ?
ഇനിയുമിതേവിധമറിയായ്കിൽ പുന-
രണയും ജീവിതമിതു നൂനം.

കേദാരൻ പല പാട്ടുകൾ പാടി. പാട്ടു കഴിഞ്ഞ് ഗുരുദേവൻ വീണ്ടും ഭക്തന്മാരുമായി വർത്തമാനം പറഞ്ഞു തുടങ്ങി. കേശവസേനന്റെ സഹോദരപുത്രൻ നന്ദലാൽ അടുത്തിരിപ്പുണ്ട്. അദ്ദേഹവും

digitized by www.sreyas.in

അദ്ദേഹത്തിന്റെ ഒന്നുരണ്ട് ബ്രഹ്മസമാജസ്നേഹിതന്മാരും ഗുരുദേവന്റെ സമീപം ഇരിക്കുന്നു.

ശ്രീരാമ: (വിജയൻ മുതലായ ഭക്തന്മാരോട്) ഒരു കുപ്പി നിവേദിച്ച മദ്യം എനിക്കൊരാൾ കൊണ്ടെത്തന്നു. ഞാൻ തൊടാൻനോക്കിയിട്ട് പറ്റിയില്ല.

വിജയൻ: ആഹാ!

ശ്രീരാമ: സഹജാനന്ദം ഉണ്ടായാൽ തനിയെ ലഹരി വന്നുകൊള്ളും, അതിന് മദ്യം കഴിക്കേണ്ടതായിട്ടില്ല. ദേവിയുടെ പാദതീർത്ഥം കണ്ടാൽ എനിക്കു ലഹരി പിടിക്കുന്നു. ശരിക്കും അഞ്ചുകുപ്പി ചാരായം കുടിച്ചാലത്തേപ്പോലെയുള്ള ലഹരി വരുന്നു.

ജ്ഞാനിയുടേയും ഭക്തന്റേയും അവസ്ഥ

ശ്രീരാമ: ഈ അവസ്ഥയിൽ എപ്പോഴും എല്ലാ വകയും കഴിക്കാൻ സാധിക്കില്ല.

നരേന്ദ്രൻ: ആഹാരാദികാര്യങ്ങളിൽ യദൃച്ഛാലാഭസന്തുഷ്ടിയാണു നല്ലത്.

ശ്രീരാമ: ഒരു പ്രത്യേകാവസ്ഥയിൽ അതു ശരിയാണ്. ജ്ഞാനിക്ക് ഒന്നുകൊണ്ടും ഒരു ദോഷവും വരികയില്ല. ഗീതയുടെ അഭിപ്രായത്തിൽ ജ്ഞാനി സ്വയം ആഹാരം കഴിക്കുന്നില്ല. കുണ്ഡലിനിയിൽ ആഹുതിയർപ്പിക്കുന്നു.

ഭക്തനെ സംബന്ധിച്ച് അതല്ല നിയമം: എന്റെ ഇപ്പോഴത്തെ അവസ്ഥയിൽ, ഒരു ബ്രാഹ്മണൻ ഭഗവാനു നിവേദിച്ചു തരാതെ എനിക്ക് ആഹാരം കഴിക്കാൻ വയ്യ. മുമ്പൊക്കെ ദക്ഷിണേശ്വരത്തിന്റെ എതിർകരയിൽനിന്നും ശവം ദഹിപ്പിക്കുന്ന മണം വരുമ്പോൾ ഞാനത് വലിച്ച് ശ്വസിക്കാറുണ്ടായിരുന്നു. അത്ര സുഗന്ധമായി തോന്നിയിരുന്നു. അന്ന ങ്ങനെയൊരവസ്ഥ. ഇപ്പോൾ എല്ലാരുമൊന്നും തൊട്ടത് എനിക്കു കഴിച്ചുകൂടാ, വാസ്തവത്തിൽ മേല. എന്നാൽ വല്ലപ്പോഴും ഞാൻ കഴിച്ചുനോക്കും. കേശവസേനന്റെ അവിടെ, നവവൃന്ദാവനത്തിൽ ഒരു നാടകം കാണാൻ എന്നെ കൂട്ടിക്കൊണ്ടുപോയി. അവർ ലൂച്ചിയും കറിയും കൊണ്ടുവന്നു. കൊണ്ടുവന്നത് വെളുത്തേടനോ ക്ഷുരകനോ എന്നറിഞ്ഞില്ല. (എല്ലാവരും ചിരിക്കുന്നു.) നന്നായിട്ടു കഴിച്ചു. കുറച്ചു കഴിക്കു, എന്ന് രാഖാൽ പറഞ്ഞു.

(നരേന്ദ്രനോട്) നിനക്കിപ്പോൾ അതാവാം. നീയിതിലുമുണ്ട്, അതിലുമുണ്ട്. നിനക്കിപ്പോൾ എന്തും കഴിക്കാം. (ഭക്തന്മാരോട്) പന്നി

digitized by www.sreyas.in

യിറച്ചി കഴിച്ചാലും ഈശ്വരനോട് ആകർഷണം തോന്നുന്നവൻ ധന്യൻ! ഹവിഷ്യാന്നം കഴിച്ചിട്ടും മനസ്സ് കാമിനീകാഞ്ചനങ്ങളിൽ ഒട്ടുന്നുവെങ്കിൽ അവൻ നിന്ദ്യനും.

### ബ്രഹ്മജ്ഞാനവും ജാതിഭേദബുദ്ധിത്യാഗവും

ശ്രീരാമ: എനിക്കൊരിക്കൽ കൊല്ലക്കുടിയിൽ ഉണ്ടാക്കിയ പരിപ്പുകൂട്ടാൻ ആഗ്രഹം തോന്നി. കുട്ടിക്കാലംമുതലേ കൊല്ലന്മാർ പറയുന്നതു കേൾക്കാറുണ്ട്, 'ബ്രാഹ്മണാൾക്ക് നേരേ വെയ്ക്കാനറിയാമോ?' എന്ന്, അതുകൊണ്ട് ഞാനല്പം കഴിച്ചുനോക്കി. പക്ഷേ അതിന് കൊല്ലന്റെയൊരു മണം! (എല്ലാവരും ചിരിക്കുന്നു.)

*ഗോവിന്ദറായിയുടെ അടുക്കൽനിന്നും ഞാൻ അള്ളാമന്ത്രം സ്വീകരിച്ചു. അടുക്കളയിൽ എനിക്കുവേണ്ടി ഉള്ളിയിട്ടു ചാറുണ്ടാക്കി. ഞാൻ കുറച്ചു കഴിച്ചു. വരാഹനഗരത്തിലെ മണിമല്ലികന്റെ ഉദ്യാനഗൃഹത്തിൽവെച്ച് കറി കഴിച്ചു; പക്ഷേ എനിക്കെന്തോ ഒരറപ്പു തോന്നി.

ഒരിക്കൽ നാട്ടിൽ പോയി. രാമലാലന്റെ അച്ഛനു പേടി പിടിച്ചു. കണ്ടവരുടെയൊക്കെ വീട്ടിൽ പോയി ഞാൻ ഊണു കഴിച്ചേക്കുമെന്നു വിചാരിച്ചു. അവരുടെ ജാതിയിൽനിന്നും എന്നെ പുറത്താക്കിയേക്കുമെന്നു ഭയപ്പെട്ടു. അതുകൊണ്ടെനിക്ക് അധികദിവസം താമസിക്കാൻ കഴിഞ്ഞില്ല. ഞാൻ തിരിച്ചുപോന്നു.

വേദങ്ങളിലും പുരാണങ്ങളിലും ശുദ്ധാചാരം വിധിച്ചിട്ടുണ്ട്. വേദപുരാണങ്ങളിൽ, 'ചെയ്യരുത്, ചെയ്താൽ അനാചാരമാകും' എന്നു പറഞ്ഞിട്ടുള്ളത് സ്വീകാര്യമാണ് എന്ന് തന്ത്രങ്ങൾ പറയുന്നു.

ആവൂ, എന്തെല്ലാം അവസ്ഥകളിൽക്കൂടി ഞാൻ കടന്നുപോന്നു! ആകാശവും പാതാളവും മുട്ടുമാറ് വായ്പൊളിച്ച് അമ്മയെ വിളിച്ചു കരഞ്ഞു. മുക്കുവൻ വല വീശി മെല്ലെ മെല്ലെ അടുപ്പിച്ച് മീൻ പിടിക്കുംപോലെ, അമ്മയെ ഞാൻ കുരുക്കിലാക്കിക്കൊണ്ടുവന്നു എന്നെനിക്കു തോന്നി. ഒരു പാട്ടുണ്ട്:

അമ്മേ, ഭഗവതി, കാളിമാതേ!
നിന്നെ ഞാനിന്നു പിടിച്ചുതിന്നും.
ഒന്നിവനോതുവനമ്മ നീ കേൾ,
ഗണ്ഡാന്തമുള്ള പിറവിയാണെ!

---

* ഗോവിന്ദറായ് – മഹമ്മദമതം സ്വീകരിച്ച ഒരാൾ.

digitized by www.sreyas.in

ഗണ്ഡാന്തയോഗം പിറന്ന പിള്ള
തള്ളയെ തിന്നുന്ന പിള്ളയാണേ!
ഒന്നുകിലെന്നെ നീ തിന്നിടേണം,
നിന്നെ ഞാനല്ലായ്കിലിന്നു തിന്നും.
രണ്ടിലേതെങ്കിലുമൊന്നറിഞ്ഞേ
മിണ്ടാതിനിമേലിൽ ഞാനടങ്ങൂ.
കൈയ്യും മുകറുമതെന്നു വേണ്ട
മെയ്യിലുമാകെക്കരി പുരണ്ടേൻ;
കോലും കയറുമായ് വന്നു കാലൻ
ചാലെ കയറിട്ടു ചുറ്റിടുമ്പോൾ,
മേലാകെ മെല്ലെയുഴിഞ്ഞുടൻ ഞാൻ
കാലൻമുഖത്തു കരി പുരട്ടും.
കാളിയെയുള്ളിലൊതുക്കിയോൻ ഞാൻ
കാലന്റെ കൈയ്യിൽ കുരുങ്ങുകെന്നോ!
കാളിതൻ നാമം ജപിച്ചുകൊണ്ടു
കാലന്റെ നേരെ ഞാൻ ഗോഷ്ടി കാട്ടും.
ഡാകിനി യോഗിനീ - കിങ്കരിക-
ളാകുമെനിക്കുപദംശകങ്ങൾ.
നിന്നുടെ മാലതൻ മുണ്ഡകങ്ങൾ
എന്നുപദംശകസർഷപങ്ങൾ;
അമ്മേ, ഭഗവതി, കാളിമാതേ,
നിന്നെ ഞാനിന്നു പിടിച്ചുതിന്നും.

ഭ്രാന്തന്റെ അവസ്ഥയിലായിപ്പോയി – അമ്മാതിരി വ്യാകുലത!

നരേന്ദ്രൻ പാട്ടുപാടാൻ തുടങ്ങി:

നിൻപ്രേമം കൊണ്ടെന്നെ ഉന്മത്തനാക്കുകെ-
ന്നമ്മേയവിടുന്നു സ്നേഹപൂർവ്വം;
ജ്ഞാനവും യുക്തിവിചാരവും കൊണ്ടെനി-
യ്ക്കേതും പ്രയോജനമുണ്ടോ തായേ?

ഗാനം കേട്ടുകെണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ വീണ്ടും സമാധിയിലാണ്ടു. സമാധിയുണർന്നശേഷം ഗുരുദേവൻ *ഗിരിറാണിയുടെ ഭാവം കൈക്കൊണ്ട് ആഗമനി പാടി. ഗിരിറാണി ചോദിക്കുന്നു: പുരവാസികളേ ചൊല്ലിൻ എന്മകൾ ഉമ വന്നുചേർന്നോ? ഗുരുദേവൻ പ്രേമത്താൽ മത്തനായി പാടുന്നു.

* ഗിരിറാണി – ഹിമവാന്റെ പത്നി, ഉമയുടെ മാതാവ്. ആഗമനി – പാർവ്വതി പിതൃഗൃഹത്തിലേയ്ക്ക് വരുന്നത് കൊണ്ടാടുന്ന ഒരുതരം പാട്ട്.

digitized by www.sreyas.in

ഗാനത്തിനുശേഷം ഗുരുദേവൻ ഭക്തന്മാരോടരുളി: 'ഇന്നു മഹാഷ്ടമിയല്ലേ, അമ്മ വന്നിരിക്കുന്നു. അതുകൊണ്ടാണ് ഇത്ര ആവേശം വരുന്നത്.'

കേദാരൻ: പ്രഭോ, അവിടുന്ന് വന്നിരിക്കുന്നു. അവിടുന്നും അമ്മയും എന്താ വേറെയാണോ?

ശ്രീരാമകൃഷ്ണൻ വേറൊരു വഴിക്ക് നോക്കിക്കൊണ്ട് അനന്യമനസ്കനായി പാടി:

ഏതൊരാളെയിവൾ സ്നേഹിക്കമൂലമായ്
കേവലം ഭ്രാന്തയെന്നായിത്തീർന്നോ...

ശ്രീരാമകൃഷ്ണൻ പാടിക്കൊണ്ടിരിക്കെ 'ഹരി ഹരി ചൊൽ ചൊൽ' എന്നു കീർത്തിച്ചുംകൊണ്ടു വിജയൻ എഴുന്നേറ്റു. ശ്രീരാമകൃഷ്ണദേവനും ഭാവോന്മത്തനായി വിജയൻ മുതലായ ഭന്മാരോടൊരുമിച്ച് നൃത്തം ചെയ്യാൻ തുടങ്ങി.

# അധ്യായം നാല്

## ശ്രീരാമകൃഷ്ണൻ ഭക്തന്മാരൊരുമിച്ച്

കീർത്തനം അവസാനിച്ചു. ശ്രീരാമകൃഷ്ണനും നരേന്ദ്രനും വിജയനും മറ്റു ഭക്തന്മാരും ആസനസ്ഥരായി സകലരുടെയും ദൃഷ്ടി ശ്രീരാമകൃഷ്ണന്റെ നേരേ. അന്തിയാവാൻ അല്പസമയം കൂടി ഉണ്ട്. ഗുരുദേവൻ ഭക്തന്മാരോട് വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. അദ്ദേഹം അവരോട് കുശലപ്രശ്നം ചെയ്തു. കേദാരൻ അതിവിനീതഭാവത്തിൽ തൊഴുകൈയ്യോടെ, മെല്ലെ, മധുരമായി ഗുരുദേവനോട് കാര്യങ്ങൾ അറിയിച്ചു. നരേന്ദ്രൻ, ചുണി, സുരേന്ദ്രൻ, രാമൻ, മാസ്റ്റർ, ഹരീശൻ എന്നിവർ അടുത്തിരിപ്പുണ്ട്.

കേദാരൻ: (ശ്രീരാമകൃഷ്ണനോട്, വിനയത്തോടെ) എന്റെ തലകറക്കം എങ്ങനെ മാറ്റാൻ കഴിയും?

ശ്രീരാമ: (സസ്നേഹം) അതു വരും. എനിക്കും ഉണ്ടായിട്ടുണ്ട്. കുറേശ്ശെ ബദാം എണ്ണ തേയ്ക്കുക. അതു തേച്ചാൽ മാറുമെന്നു കേട്ടിട്ടുണ്ട്.

കേദാരൻ: അങ്ങനെ ചെയ്യാം.

ശ്രീരാമ: (ചുണിയോട്) എടോ, എന്തൊക്കെയാ നിന്റെ വിശേഷങ്ങൾ?

digitized by www.sreyas.in

ചുണി: ഇപ്പോഴെക്കെ ക്ഷേമം തന്നെ. വൃന്ദാവനത്തിൽ ബല രാമബാബുവും രാഖാലുമൊക്കെ സുഖമായിരിക്കുന്നു.

ശ്രീരാമ: നീയിത്രവളരെ സന്ദേശ് എന്തിനാ കൊടുത്തയച്ചത്?

ചുണി: വൃന്ദാവനത്തിൽനിന്ന് മടങ്ങിയെത്തി-

ചുണിലാൽ ബലരാമന്റെ കൂടെ വൃന്ദാവനത്തിൽ പോയി, അവിടെ കുറച്ചുമാസം താമസിച്ചു. അവധി അവസാനിച്ചു. അതുകൊണ്ട് ഇപ്പോൾ കല്ക്കത്തയിൽ മടങ്ങിയെത്തിയിരിക്കയാണ്.

ശ്രീരാമ: (ഹരീശനോട്) നീ ഒന്നുരണ്ടു ദിവസം കഴിഞ്ഞ് ദക്ഷി ണേശ്വരത്തു വന്നാൽ മതി. സുഖമില്ലല്ലൊ. വീണ്ടും അവിടെ കിട പ്പിലായേക്കും. (നാരായണനോട്, സസ്നേഹം) ഇരി, എന്റെ അടുത്തു വന്നിരിയ്ക്ക്. നാളെ അവിടെ വാ. ഊണവിടെ കഴിക്കാം. (മാസ്റ്ററെ ചൂണ്ടിക്കൊണ്ട്) ഇവന്റെകൂടെ വരുമോ? (മാസ്റ്ററോട്) എന്താ?

മാസ്റ്റർക്ക് അന്നുതന്നെ ഗുരുദേവന്റെകൂടെ ദക്ഷിണേശ്വരത്തേയ്ക്കു പോകണമെന്നായിരുന്നു ആഗ്രഹം. അതുകൊണ്ട് ആലോചനയായി.

സുരേന്ദ്രൻ വളരെ നേരം ഉണ്ടായിരുന്നു. ഇടയ്ക്കൊന്നു വീട്ടിൽ പോയിവന്നു. വീട്ടിൽനിന്നു വന്ന് ഗുരുദേവന്റെ അടുത്തു നിൽപാ യി. സുരേന്ദ്രൻ കുടിക്കാറുണ്ട്. ആദ്യം വളരെ കൂടുതലായിരുന്നു. സുരേന്ദ്രന്റെ അവസ്ഥ കണ്ട് ശ്രീരാമകൃഷ്ണൻ വ്യാകുലപ്പെട്ടിരു ന്നു. എന്നാൽ കുടി തീരെ നിർത്തണം എന്ന് അദ്ദേഹം സുരേ ന്ദ്രനോടു പറഞ്ഞിട്ടുമില്ല. അദ്ദേഹം പറഞ്ഞിരുന്നു: 'സുരേന്ദ്ര, നോക്കൂ, കഴിക്കുമ്പോൾ ദേവിക്കു നിവേദിച്ചിട്ടു കഴിച്ചോളുക. നിന്റെ കാലും തലയും ആടാതെയും നോക്കണം. ദേവിയെക്കുറിച്ച് നിനയ്ക്കുംതോറും നിനക്ക് കുടി പിടിക്കാതാവും. ദേവി ദിവ്യാനന്ദദായിനിയാണ്. ദേവിയെ ദർശിച്ചാൽ സഹജാനന്ദം ലഭിക്കും.'

സുരേന്ദ്രൻ അടുത്തു നില്പുണ്ട്. ശ്രീരാമകൃഷ്ണൻ സുരേന്ദ്രന്റെ നേർക്ക് നോക്കി എഴുന്നേറ്റുകൊണ്ടു പറഞ്ഞു: 'നീ ചാരായം കുടി ച്ചിരിക്കുന്നു!' ഇതു പറഞ്ഞതും അദ്ദേഹം ഭാവാവിഷ്ടനായി.

സന്ധ്യയാവുന്നു. അല്പം ബാഹ്യബോധം വീണ്ടുകിട്ടിയപ്പോൾ ഗുരുദേവൻ ദേവിയുടെ തിരുനാമം ആനന്ദത്തോടെ കീർത്തിച്ചു:

ആനന്ദപരവശയായ് ശ്രീശിവസഹിതയായി-
ട്ടാരാലമ്മ വിഹരിക്കും ദൃശ്യം ദർശിപ്പിൻ.
ദിവ്യാമൃതം യഥേഷ്ടമായ് ഭുജിക്കയാൽ പാദങ്ങൾക്കു
ചഞ്ചലിപ്പുണ്ടെന്നാകിലും വീഴുന്നില്ലമ്മ......

digitized by www.sreyas.in

സന്ധ്യയായി. ശ്രീരാമകൃഷ്ണദേവൻ ഹരിനാമകീർത്തനം ചെയ്യുന്നു. ഇടയ്ക്കിടെ കൈയ്കൊണ്ട് താളം പിടിക്കുന്നു. ചേതോഹരമായി ചൊല്ലി.

ഹരി ഹരി ചൊൽ ചൊൽ ഹരി ചൊൽ
ഹരി ചൊൽ ഹരി ഹരി ചൊൽ ചൊൽ

അതുകഴിഞ്ഞ് രാമനാമം കീർത്തിച്ചു:

രാമ രാമ രാമ രാമ രാമ രാമ രാമ രാമ രാമ !

**ശ്രീരാമകൃഷ്ണന്റെ പ്രാർത്ഥന -പ്രാർത്ഥിക്കേണ്ടതെങ്ങനെ?**

ശ്രീരാമകൃഷ്ണൻ പിന്നെ പ്രാർത്ഥിക്കാൻ തുടങ്ങി: 'ഹേ, രാമ, ഞാൻ ഭജനഹീനൻ, സാധനഹീനൻ, ജ്ഞാനഹീനൻ, ഭക്തിഹീനൻ. ഞാൻ ക്രിയാഹീനൻ. രാമ, ശരണാഗതൻ ഞാൻ, ഓ രാമ, ശരണാഗതൻ ഞാൻ ദേഹഭോഗം ഞാൻ കാംക്ഷിക്കുന്നില്ല. രാമ. ജനമാനം കൊതിക്കുന്നില്ല. രാമ! അഷ്ടസിദ്ധി വേണ്ടതില്ല രാമ. ശതസിദ്ധി ആശിപ്പതില്ല രാമ. ശരണാഗതൻ, ശരണാഗതൻ ഞാൻ. ഇതുമാത്രം ചെയ്തരുളിയാലും ഹേ രാമ, അവിടുത്തെ അടിമലരിൽ പരിശുദ്ധഭക്തിയുണ്ടാവാനനുഗ്രഹിച്ചാലും. അവിടുത്തെ ഭുവനമോഹിനിയായ മായ എന്നെ മോഹിപ്പിക്കായ്കവേണം. രാമ, ഓ രാമ, ശരണാഗതൻ ഞാൻ.

ശ്രീരാമകൃഷ്ണൻ പ്രാർത്ഥിച്ചുകൊണ്ടിരിക്കെ,സകലരും കണ്ണെടുക്കാതെ അദ്ദേഹത്തിന്റെ നേരെ നോക്കിക്കൊണ്ടിരുന്നു. അദ്ദേഹത്തിന്റെ കരുണാമസൃണമായ സ്വരംകേട്ട് പലർക്കും കണ്ണീരടക്കാൻ കഴിഞ്ഞില്ല.

രാമചന്ദ്രദത്തൻ അടുത്തുവന്നു നിന്നു.

ശ്രീരാമ: (രാമനോട്) രാമ, നീ എവിടെയായിരുന്നു?

രാമ: ഞാൻ മേലേ ഉണ്ടായിരന്നു.

ഗുരുദേവന്റേയും ഭക്തന്മാരുടേയും ഊണിനുള്ള ഏർപ്പാട്, രാമൻ മുകളിൽ മട്ടുപ്പാവിൽ ചെയ്തുകൊണ്ടിരിക്കയായിരുന്നു.

ശ്രീരാമ: (രാമനോട്, ചിരിച്ചുകൊണ്ട്) മേലേ പാർക്കുന്നതിലും നല്ലത് കീഴെ പാർക്കുന്നതല്ലേ? താണ നിലത്ത് വെള്ളം നിൽക്കും; പൊങ്ങിയ സ്ഥലത്തുനിന്ന് വെള്ളം ഒലിച്ചുപോകും.

രാമൻ: (ചിരിച്ചുകൊണ്ട്) അതു ശരിയാണ്.

മട്ടുപ്പാവിൽ ഇലവെച്ചു. രാമചന്ദ്രൻ ഗുരുദേവനേയും ഭക്തന്മാരേയും കൂട്ടിക്കൊണ്ടുപോയി സസന്തോഷം മതിയാവോളം ഊട്ടി. ഉത്സവം കഴിഞ്ഞ് ശ്രീരാമകൃഷ്ണദേവൻ നിരഞ്ജനൻ, മാസ്റ്റർ മുത

digitized by www.sreyas.in

ലായ ഭക്തന്മാരോടൊരുമിച്ച് അധരന്റെ വീട്ടിൽ പോയി. ദേവി അവിടെ സമാഗതയായിരിക്കുന്നു. ഇന്നു മഹാഷ്ടമി. ശ്രീരാമകൃഷ്ണൻ സന്നിഹിതനാകണമെന്ന് അധരൻ പ്രത്യേകം പ്രാർത്ഥിച്ചിരുന്നു. എന്നാൽ മാത്രമേ തന്റെ പൂജ സഫലമാവുകയുള്ളൂ എന്നാണ് അധരന്റെ പൂർണ്ണവിശ്വാസം.

# അധ്യായം അഞ്ച്

*1884 സെപ്റ്റംബർ 29, തിങ്കളാഴ്ച*

## ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത്

ഇന്നു നവമീപൂജ. ഇപ്പോൾ നേരം വെളുത്തതേയുള്ളൂ. ഭവതാരിണീദേവിയുടെ പ്രഭാതനീരാജനം കഴിഞ്ഞു. സംഗീതശാലയിൽ നിന്നും പ്രഭാതഭേരി മുഴങ്ങുന്നു. വട്ടിയുംകൊണ്ട് തോട്ടക്കാരും കൂടയുംകൊണ്ട് ബ്രാഹ്മണരും ദേവിയുടെ പൂജയ്ക്കു പൂ പറിക്കുന്നു. ശ്രീരാമകൃഷ്ണൻ വളരെ വെളുപ്പിനേ, ഇരുട്ടു നല്ലതുപോലെ ഉള്ളപ്പോൾ തന്നെ, എഴുനേറ്റു. ഭവനാഥൻ, ബാബുരാമൻ, നിരഞ്ജനൻ, മാസ്റ്റർ എന്നിവർ ഇന്നലെ രാത്രി മുതൽ ഇവിടെയുണ്ട്. അവർ ശ്രീരാമകൃഷ്ണന്റെ മുറിയുടെ വരാന്തയിലാണ് ഉറങ്ങിയത്. അവർ കണ്ണു തുറന്നപ്പോൾ കണ്ടത് ശ്രീരാമകൃഷ്ണൻ മത്തനായിട്ട് നൃത്തം വെയ്ക്കുന്നതാണ്. അദ്ദേഹം പാടി, 'ജയ ജയ ദുർഗ്ഗേ, ജയ ജയ ദുർഗ്ഗേ!'

ശരിക്കും ഒരു ബാലനേപ്പോലെ. അരയിൽ തുണിയില്ല. ദേവിയുടെ നാമവും പാടിക്കൊണ്ട് മുറിക്കകത്ത് തുള്ളിനടക്കുന്നു.

അല്പം കഴിഞ്ഞു വീണ്ടുമരുളി: 'സഹജാനന്ദം സഹജാനന്ദം!' പിന്നെ ഗോവിന്ദനാമം വീണ്ടും വീണ്ടും കീർത്തിക്കാൻ തുടങ്ങി: 'മമ പ്രാണ ഹേ ഗോവിന്ദ മമ ജീവന!'

ഭക്തന്മാർ എഴുനേറ്റിരുന്നു. അവർ നിർന്നിമേഷരായി ഗുരുദേവന്റെ ഭാവങ്ങൾ നോക്കിക്കൊണ്ടിരുന്നു. ഹസ്ര അമ്പലത്തിലാണ് താമസം. ഗുരുദേവന്റെ മുറിയുടെ തെക്കുകിഴക്കെ വരാന്തയിലാണ് അദ്ദേഹത്തിന്റെ ഇരിപ്പ്. ഗുരുദേവന്റെ ശുശ്രൂഷയ്ക്കായി ലാട്ടുവും കൂടെ താമസമുണ്ട്. രാഖാൽ ഇപ്പോൾ വൃന്ദാവനത്തിലാണ്. നരേന്ദ്രൻ ഇടയ്ക്കിടെ വന്നു ദർശനം നടത്തുന്നു. ഇന്നു വരും.

ശ്രീരാമകൃഷ്ണന്റെ മുറിയുടെ വടക്കേ ചെറിയ വരാന്തയിൽ ഭക്തന്മാർ കിടപ്പുണ്ട്. തണുപ്പുകാലം, അതുകൊണ്ട് തട്ടികയിട്ടിരുന്നു.

digitized by www.sreyas.in

എല്ലാവരും മുഖം കഴുകി. ഈ വടക്കേ വരാന്തയിൽ ഒരു പായിൽ അദ്ദേഹം വന്നിരുന്നു. ഭവനാഥനും മാസ്റ്ററും അടുത്തിരിപ്പുണ്ട്. മറ്റു ഭക്തന്മാർ ഇടയ്ക്കിടെ വന്നിരുന്നു.

**ജീവകോടി സംശയാത്മാവാണ്.**

ശ്രീരാമ: (ഭവനാഥനോട്) എന്താ സംഗതിയെന്നോ? സാധാരണ ജീവന്മാർക്ക് സ്വതേ വിശ്വാസം വരികയില്ല. ഈശ്വരകോടിക്ക് വിശ്വാസം സ്വതഃസിദ്ധമാണ്. പ്രഹ്ലാദൻ 'ക' എന്ന് എഴുതിയതും, കരച്ചിൽ തുടങ്ങി; കണ്ണനെ ഓർമ്മവന്നു. സംശയാത്മകബുദ്ധി ജീവന്റെ സ്വഭാവമാണ്. അവർ പറയും, 'അതെ, നേരാണ്, പക്ഷേ-'

ബ്രഹ്മവും ശക്തിയും ശക്തിമാനും, ഒന്നാണെന്ന് ഹസ്ര ഒരു തരത്തിലും വിശ്വസിക്കുകയില്ല. നിഷ്ക്രിയമായിരിക്കുമ്പോൾ അതിനെ ബ്രഹ്മമെന്നു പറയുന്നു; സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ ശക്തിയെന്നും പറയുന്നു. പക്ഷേ ഒരേ വസ്തു, ഒരു ഭേദവുമില്ല. തീയ് എന്നു പറഞ്ഞാൽ ചൂട് താനേ മനസ്സിൽ വരും; ചൂട് എന്നു പറഞ്ഞാൽ തീയും ഓർമ്മവരും. ഒന്നിനെ വിട്ട് മറ്റതിനെപ്പറ്റി ചിന്തിക്കാൻ സാദ്ധ്യമല്ല.

ഞാനതുകൊണ്ട് അമ്മയോടപേക്ഷിച്ചു: 'അമ്മേ, ഹസ്ര, ഇവിടുത്തെ അഭിപ്രായത്തെ തകിടം മറിക്കാൻ നോക്കുന്നു. ഒന്നുകിൽ അയാൾക്ക് നേർവഴി മനസ്സിലാക്കിക്കൊടുക്കുക; അല്ലാത്തപക്ഷം അയാളെ ഇവിടെനിന്നും മാറ്റുക.' അതിനടുത്ത ദിവസം അയാൾ എന്റെയടുത്തു വന്നു പറഞ്ഞു, 'അതെ, ഞാൻ സമ്മതിക്കുന്നു.' എന്നിട്ടു പറഞ്ഞു, വിഭു സകലയിടത്തുമുണ്ട് എന്ന്.

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) ഹസ്രയുടെ ഈ വാക്കുകൊണ്ട് അവിടുത്തേയ്ക്ക് ഇത്ര വിഷമം തോന്നിയോ?

ശ്രീരാമ: എന്റെ അവസ്ഥയിപ്പോൾ മാറിപ്പോയിരിക്കുന്നു. എനിക്കിപ്പോൾ ആളുകളുമായി കൂവാനും പിടിക്കാനും മേല. ഹസ്രയുമായി തർക്കവും വഴക്കും നടത്താനുള്ള ഒരു മനോഭാവമിപ്പോളെനിക്കില്ല. യദുമല്ലികന്റെ തോട്ടത്തിൽവെച്ച് ഹൃദയൻ എന്നോടു ചോദിച്ചു: *'അമ്മാവാ, എന്നെ കൂടെ താമസിപ്പിക്കണമെന്ന് അമ്മാവന് ആഗ്ര

* ഹൃദയന് അക്കാലത്ത് അമ്പലത്തിൽ വരാൻ അനുവാദമുണ്ടായിരുന്നില്ല. അധികാരികൾ ഹൃദയനോട് അസംതൃപ്തരായിരുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞ് തന്നെ വീണ്ടും ജോലിയിലാക്കണമെന്നായിരുന്നു ഹൃദയന്റെ ഉദ്ദേശം. ഹൃദയൻ ശ്രീരാമകൃഷ്ണന് വളരെ സേവ ചെയ്തു; പക്ഷേ അദ്ദേഹത്തെ പലപ്പോഴും നിന്ദിക്കുകയും ശകാരിക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണൻ വളരെയൊക്കെ സഹിച്ചു.

digitized by www.sreyas.in

ഹിമില്ലേ?' ഞാൻ പറഞ്ഞു, 'ഇല്ല, എനിക്ക് നിന്നോടു കലശലു കൂടാനുള്ള കാലം കഴിഞ്ഞുപോയി.'

**ശ്രീരാമകൃഷ്ണൻ കാമാർപുക്കൂരിൽ.**

ശ്രീരാമ: ജ്ഞാനമെന്നും അജ്ഞാനമെന്നും പറഞ്ഞാലെന്താണ്? ഈശ്വരൻ അകലെയാണെന്നു കരുതുന്നത് അജ്ഞാനം! ഇങ്ങും അങ്ങും എങ്ങും ഉണ്ട് എന്നറിയുന്നത് ജ്ഞാനവും.

ശരിയായ ജ്ഞാനമുണ്ടായാൽ സകലവസ്തുക്കളും ചൈതന്യമയമായിത്തോന്നും. ഞാൻ *ശിവരാമനുമായി വർത്തമാനം പറയാറുണ്ട്. ശിവരാമൻ അന്നു ചെറിയ കുട്ടി; നാലഞ്ചു വയസ്സുകാണും. അക്കാലത്തു ഞാനവിടെ ഉണ്ടായിരുന്നു. മേഘം മൂളുന്നു, ഇടി മിന്നുന്നു. ശിവരാമൻ പറഞ്ഞു. 'ചിറ്റപ്പാ, അവരതാ തീപ്പെട്ടിയുരയ്ക്കുന്നു!' (സകലരും ചിരിക്കുന്നു.) അവനൊരു ദിവസം ഒരു പച്ചക്കുതിരയെ പിടിക്കാൻ പോകുന്നതു കണ്ടു. അടുത്തുള്ള മരത്തിലെ ഇലകൾ കിടന്നാടിക്കൊണ്ടിരുന്നു. അവനപ്പോൾ ഇലയോടു പറഞ്ഞു: 'മിണ്ടൊല്ലേ, മിണ്ടൊല്ലേ, ഞാൻ പച്ചക്കുതിരയെ ഒന്നു പിടിച്ചോട്ടെ.' ചെറിയ കുട്ടികൾ സർവ്വവും ചൈതന്യമയമായി കാണുന്നു. സരളവിശ്വാസം. ബാലസഹജമായ വിശ്വാസം കൂടാതെ ഭഗവാനെ പ്രാപിക്കാനാവില്ല.

ഓ! എന്തെല്ലാം അവസ്ഥകൾ എനിക്കുണ്ടായി! പുല്ലിൻപുറത്ത് ഇരിക്കുമ്പോൾ ഒരിക്കലെന്തോ കടിച്ചു. വല്ല പാമ്പോ മറ്റോ ആണോ എന്നു പേടിയായി. അപ്പോഴെന്തു ചെയ്യും? പാമ്പ് ഉടനെ വീണ്ടും കടിക്കുകയാണെങ്കിൽ വിഷം വലിച്ചെടുക്കും എന്നു ഞാൻ കേട്ടിട്ടുണ്ട്. വേഗം, അവിടെത്തന്നെ ഇരുന്നുകൊണ്ടു പാമ്പിന്റെ പൊത്തു തേടിത്തുടങ്ങി, വീണ്ടും കടിമേടിക്കാൻ. ഞാനങ്ങനെ ചെയ്തുകൊണ്ടിരിക്കെ, ഒരാൾ ചോദിച്ചു: 'എന്താണ് കാണിക്കണത്?' ഒക്കെ കേട്ടു കഴിഞ്ഞപ്പോൾ അയാൾ പറഞ്ഞു, 'ആദ്യം കടിച്ച അതേ സ്ഥാനത്തുതന്നെ കടിക്കണം.' ഞാനപ്പോൾ എഴുന്നേറ്റു പോന്നു; വല്ല തേളോ മറ്റോ ആണ് കടിച്ചതെന്നു തോന്നുന്നു.

വേറൊരു ദിവസം രാമലാലൻ പറഞ്ഞു കേട്ടു ശരത്ക്കാലത്തിലെ മഞ്ഞ് ദേഹത്തിനു നല്ലതാണ് എന്ന്. അതിനെന്തോ ഒരു ശ്ലോകവും രാമലാലൻ ചൊല്ലി. ഞാനൊരു ദിവസം കല്ക്കത്തയിൽനിന്നു മടങ്ങിവരുമ്പോൾ മഞ്ഞു മുഴുവൻ ഏല്ക്കാൻവേണ്ടി തല പുറത്തിട്ടുകൊണ്ടിരുന്നു. എന്നിട്ട് സുഖക്കേടും പിടിച്ചു. (എല്ലാവരും ചിരിക്കുന്നു.)

* ശിവരാമൻ - ശ്രീരാമകൃഷ്ണന്റെ സോദരനായ രാമേശ്വരന്റെ പുത്രൻ.

digitized by www.sreyas.in

### ശ്രീരാമകൃഷ്ണനും ഔഷധവും

അനന്തരം ശ്രീരാമകൃഷ്ണൻ മുറിക്കകത്തു കടന്നിരുന്നു. അദ്ദേഹത്തിന്റെ രണ്ടുകാലും അല്പം വീർത്തിരുന്നു. വിരലുകൊണ്ടമർത്തിയാൽ കുഴിയുണ്ടാവുമോ എന്ന് തൊട്ടുനോക്കാൻ അദ്ദേഹം ഭക്തന്മാരോടരുളി. അല്പാല്പം കുഴി വീഴുന്നതു കണ്ടു; പക്ഷേ അതൊന്നും സാരമില്ല എന്നെല്ലാവരും പറഞ്ഞു.

ശ്രീരാമ: (ഭവനാഥനോട്) നീ സിന്ധിയിലെ മഹേന്ദ്രനെ വിളിച്ചുകൊണ്ടുവാ. അവൻ പറഞ്ഞാൽ എന്റെ മനസ്സിന് സമാധാനമാകും.

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) അവിടേയ്ക്ക് മരുന്നിൽ വലിയ വിശ്വാസം. ഞങ്ങൾക്ക് അത്രയ്ക്കില്ല.

ശ്രീരാമ: ഔഷധം ഈശ്വരന്റെ വകയാണ്. അദ്ദേഹംതന്നെയാണ് വൈദ്യരൂപേണ വരുന്നത്. ഡോക്ടർ ഗംഗാപ്രസാദ്, രാത്രിയിൽ വെള്ളം കുടിക്കരുത് എന്നെന്നോടു പറഞ്ഞു. ഞാനാ നിർദ്ദേശം വേദവാക്യംപോലെ സ്വീകരിച്ചു. ഞാനദ്ദേഹത്തെ സാക്ഷാൽ ധന്വന്തരിയായിക്കരുതുന്നു.

### മഹേന്ദ്രൻ ഭവനാഥൻ മുതൽപേരുടെ നടുക്കു സമാധിയിൽ

ഹസ്ര പ്രവേശിച്ച് ആസനസ്ഥനായി. കുറച്ചുനേരം അതുമിതും പറഞ്ഞശേഷം ശ്രീരാമകൃഷ്ണൻ ഹസ്രയോടു പറഞ്ഞു: 'നോക്കൂ, ഇന്നലെ രാമന്റെ വീട്ടിൽ എത്രയോ ആളുകൾ വന്നിരുന്നു, വിജയൻ, കേദാരൻ അങ്ങനെ പലരും. എന്നാൽ നരേന്ദ്രനെ കാണുമ്പോൾ ഇത്ര ഇളക്കം എന്താണ്? കേദാരൻ ആനന്ദലഹരിയിലാണു വാഴുന്നത് എന്നു ഞാൻ കണ്ടു.'

ശ്രീരാമകൃഷ്ണൻ തലേന്നാൾ, മഹാഷ്ടമിദിവസം ദേവീവിഗ്രഹം ദർശിക്കാൻ കല്ക്കത്തയ്ക്കു പോയിരുന്നു. അധരന്റെ വീട്ടിലെ വിഗ്രഹം കാണാൻ പോകുംമുമ്പേ രാമന്റെ വീട്ടിൽ പോയി. അവിടെ അനേകം ഭക്തന്മാർ ഒന്നിച്ചുകൂടി. നരേന്ദ്രനെ കണ്ടു ശ്രീരാമകൃഷ്ണൻ സമാധിമഗ്നനായി. നരേന്ദ്രന്റെ മുട്ടിൽ കാൽവെച്ചുകൊണ്ടിരുന്നു. നിന്നനിലയിൽ സമാധിയിൽ ലയിക്കുകയുമുണ്ടായി.

അപ്പൊഴേയ്ക്കും നരേന്ദ്രൻ വന്നുചേർന്നു. ശ്രീരാമകൃഷ്ണന്റെ ആനന്ദത്തിന് അതിരുണ്ടായിരുന്നില്ല. നരേന്ദ്രൻ ഗുരുദേവനെ നമസ്കരിച്ചു. ഭവനാഥനോടും മറ്റുള്ളവരോടും സംഭാഷണം ചെയ്തു. മാസ്റ്റർ അടുത്തിരിപ്പുണ്ട്. മുറിയുടെ നടുക്ക് ഒരു നീണ്ട പായ് വിരിച്ചിരിക്കുന്നു. നരേന്ദ്രൻ വർത്തമാനം പറഞ്ഞുകൊണ്ട് പായിൽ കമിഴ്ന്നു

digitized by www.sreyas.in

കിടന്നു. നരേന്ദ്രനെ നോക്കിക്കൊണ്ടിരിക്കെ പെട്ടെന്ന് ശ്രീരാമകൃഷ്ണൻ സമാധിയിലായി. നരേന്ദ്രന്റെ പുറത്തു കയറിയിരുന്നു. സമാധിയിലാണ്ടു.

ഭവനാഥൻ പാട്ടുപാടി:

എന്നുമാനന്ദസ്വരൂപിയാകുമെ-ന്നമ്മേ, യിദ്ദീനനാമിമ്മകനിൽ
ആനന്ദമല്പമായുള്ളതുപോലും നീ - ആകവേ പിൻവലിച്ചീടരുതേ.
തൃപ്പാദപദ്മങ്ങൾ രണ്ടുമൊഴിഞ്ഞൊന്നുമിപ്പുത്രനമ്മേയറിയുന്നില.

നിഷ്ഠുരനാകുന്ന മൃത്യുവിൻ ദൃഷ്ടികൾ
കഷ്ടമിവനിൽ പതിഞ്ഞുപോയി;
ഇപ്പോളവനോടു ചൊല്ലേണ്ടതെന്തെന്നു
വ്യക്തമായ് ചൊല്ലിത്തരേണമമ്മേ,
ദുർഗ്ഗേ, ഭഗവതി, നിൻതിരുനാമങ്ങൾ
ജിഹ്വകൊണ്ടെപ്പൊഴും ചൊല്ലിക്കൊണ്ടീ
സംസാരസാഗരത്തിന്റെ മറുകര
കണ്ടെത്താമെന്നിവനാശിച്ചുപോയ്.
ഇക്കരകാണാസമുദ്രത്തിൽ നീയെന്നെ
മുക്കുമെന്നോർത്തില്ല സ്വപ്നത്തിലും;
മുക്തിദമാകും നിൻനാമജാലങ്ങളെ
കീർത്തിച്ചുകൊണ്ടു ഞാൻ നീന്തിനീന്തി,
രാപകലോളങ്ങൾ മദ്ധ്യത്തിൽപ്പെട്ടിതാ
നട്ടം തിരിയുകയാണു തായേ.
എങ്കിലുമെന്നുടെ സങ്കടങ്ങൾക്കെല്ലാം
അന്തം വരുത്തീടാത്തെന്തു തായേ,
ഇദ്ദുരവസ്ഥയിൽ പെട്ടിതാ ഞാനൊന്നു
മുങ്ങി മരിക്കുകിലെന്റെ തായേ,
നിൻതിരുനാമങ്ങൾ പിന്നീടൊരുത്തരും
ചൊല്ലുകയില്ലെന്നു വന്നുകൂടും.

ശ്രീരാമകൃഷ്ണൻ സമാധിമുക്തനായി. അദ്ദേഹം പാടുന്നു:

ഗാനം: ഏതു പൊഴുത് ഏതു നിറത്തിൽ വാഴും നീയമ്മേ-

ഗുരുദേവൻ വീണ്ടും പാടി:

ദുർഗ്ഗതൻ പാവനനാമങ്ങൾ ചിത്തമേ!
ശ്രദ്ധയോടെന്നും ജപിച്ചുകൊൾക.
ആർത്തരിൽ കാരുണ്യപൂരമുതിർത്തിടും
കാർത്ത്യായിനീ നീ താനാർത്തബന്ധു.

digitized by www.sreyas.in

അല്ലുമഹസ്സുമെന്നല്ല ത്രിസന്ധ്യയു-
മെല്ലാമാകുന്നതുമമ്മതന്നെ,

മാറുവതെന്തമ്മേ, രൂപമിതേവിധം
പൂരുഷനായും നീ നാരിയായും?

രാമനായ് കോദണ്ഡമേന്തുന്നു പാണിയിൽ
വേണു വഹിപ്പു നീ കൃഷ്ണനായി.

ശ്രീശിവചിത്തം മയക്കുന്നു മുക്തസു-
കേശിനിയാകിയ കാളിയായ് നീ.

വിദ്യകൾ പത്തിനം താവകരൂപങ്ങൾ,
പത്തവതാരവും നിന്റെയല്ലൊ.

വില്വജപാകുസുമാദിയാൽ നിൻപദ-
പല്ലവം പൂജിക്കമൂലമല്ലോ.

കണ്ണനെ തൻമടിയേറ്റി യശോദയ്ക്ക-
ന്നുണ്ണിയായ് ലാളിപ്പാൻ സംഗതിയായ്.

ഉന്മദം കലർന്നിടാതെ പാടിടാവൂ മന്മനം
അംബ, ഭദ്രകാളി, നിന്റെ പുണ്യനാമകീർത്തനം.
ദുർഗ്ഗദുർഗ്ഗയെന്നൊരേ-ചിന്തയാർന്നൊരുള്ളൊടെ
ദുർഗ്ഗമം വനത്തിലൂടെ യാത്ര ചെയ്യുമാർത്തനെ,

ശൂലഖഡ്ഗധാരിണീ ഭക്തഹൃദയഹ്ലാദിനീ
കാത്തു രക്ഷ ചെയ്തിടുന്നു നിശ്ചയം കാർത്ത്യായനി,
അംബ, ദേവി, പകലു നീ സുന്ദരീ, ത്രിസന്ധ്യ നീ
ഇന്ദുവദനശോഭിനീ, നീയുതന്നെ യാമിനീ.

അംബികേ, ചിലപ്പോൾ നീ പുരുഷനെന്നു തോന്നിടാം.
ഉണ്മയാർന്നു കാണ്മവർക്കു പ്രകൃതിയായിക്കണ്ടിടാം;
പ്രലപനങ്ങൾ ചൊല്ലിടാതെയകലെ മാറി നിൽക്കുകെ-
ന്നലിവെഴാതമർഷമോടെയമ്മ തട്ടിയെറികിലും,

കെട്ടി ഞാൻ കിടന്നു നിന്റെ ചേലെഴും പദങ്ങളിൽ
നിച്ചിലും ചിലമ്പിടും ചിലങ്കയായി മാറിടും.
അമ്മ ഗഗനസീമയിൽ ചെമ്പരുന്തായ്പ്പാറുകിൽ
ഇമ്മകൻ ജലത്തിൻമീതെ മീനായി നീന്തിടും.

നീന്തിടുന്ന മീനിനെ കൂർത്ത നിൻ നഖങ്ങളിൽ
കോർത്തുകൊണ്ടുയർന്നിടേണമംബ, വ്യോമസീമനി,
ആ വിധത്തിലെങ്കിലും നിൻ പദത്തിലാശ്രയം
തന്നനുഗ്രഹിക്കണേയെന്നെ നീ നിരാമയം.

digitized by www.sreyas.in

## ഭവനാഥൻ, നരേന്ദ്രൻ മുതൽപേരുടെ നടുക്ക് ശ്രീരാമകൃഷ്ണന്റെ സമാധിയും നൃത്തവും.

ഹസ്ര വടക്കുകിഴക്കേ വരാന്തയിലിരുന്ന് മാലയിൽ ഹരിനാമം ജപിക്കന്നു. ശ്രീരാമകൃഷ്ണൻ മുമ്പിൽ ചെന്നിരുന്ന് ഹസ്രയുടെ ജപമാല കൈയിലെടുത്തു. മാസ്റ്ററും ഭവനാഥനും കൂടെയുണ്ട്. നേരം ഏതാണ്ട് പത്തുമണിയായിരക്കും.

ശ്രീരാമ: (ഹസ്രയോട്) നോക്കു, എനിക്ക് മാലകൊണ്ട് ജപിക്കാൻ മേല. ഇല്ലില്ല, ആവാം! ഇടത്തെ കൈയ്കൊണ്ട് ആവാം. പക്ഷേ അതുപയോഗിച്ച് എനിക്കു നാമം ചൊല്ലാൻ വയ്യ!

ഇത്രയും പറഞ്ഞു ശ്രീരാമകൃഷ്ണൻ കുറച്ചൊന്നു ജപിക്കാൻ ശ്രമിച്ചു. പക്ഷേ ജപിക്കാൻ ആരംഭിച്ചതോടെ അദ്ദേഹം സമാധിയിലായി. ആ അവസ്ഥയിൽ അദ്ദേഹം ഏറെ നേരം വാണു. മാല ഇപ്പോഴും കൈയിൽത്തന്നെ ഉണ്ട്. ഭക്തന്മാർ അദ്ഭുതസ്തബ്ധരായി നോക്കിക്കൊണ്ടിരിക്കുന്നു. ഹസ്രയും നിശ്ശബ്ദനായി നോക്കിക്കൊണ്ട് ഇരുന്നിടത്തുതന്നെ ഇരിക്കുന്നു. വളരെനേരം കഴിഞ്ഞ് അദ്ദേഹത്തിന് ബോധം വീണു. 'വിശപ്പുതോന്നുന്നു,' എന്നദ്ദേഹം അരുളി. സാധാരണബോധതലത്തിലേയ്ക്കു വരുന്നതിനുവേണ്ടി ഇങ്ങനെ മിക്കവാറും പറയാറുണ്ട്. കഴിക്കാൻ എന്തെങ്കിലും കൊണ്ടുവരാൻ മാസ്റ്റർ പുറപ്പെട്ടു. ഗുരുദേവനപ്പോൾ പറഞ്ഞു: 'വേണ്ടപ്പാ; ആദ്യം അമ്പലത്തിൽ പോവട്ടെ.'

ശ്രീരാമകൃഷ്ണൻ ഇഷ്ടികപാകിയ തിരുമുറ്റത്തുകൂടി തെക്കോട്ട് കാളീക്കോവിലിലേയ്ക്ക് പുറപ്പെട്ടു. പോകുന്നവഴി ദ്വാദശമന്ദിരങ്ങളിലെയും ശിവനെ ഉദ്ദേശിച്ച് കൈയ്കൂപ്പി തൊഴുതു. ഇടതുവശത്ത് രാധാകാന്തക്ഷേത്രം. അവിടെ ദർശനം ചെയ്തു നമസ്കരിച്ചു. കാളീക്കോവിലിൽ പ്രവേശിച്ച് ദേവിയെ നമസ്കരിച്ചു. ആസനത്തിൽ ഇരുന്നുകൊണ്ട് പൂവെടുത്ത് അമ്മയുടെ അടിമലരിൽ അർച്ചിച്ചു; സ്വന്തം മുടിയിലും പൂ ചൂടി. മടങ്ങിവരുമ്പോൾ ഭവനാഥനോടു പറഞ്ഞു: 'ഇതും കൈയിലെടുത്തോളൂ, അമ്മയ്ക്ക് നിവേദിച്ച ഇളന്നീരും തീർത്ഥവും.'

ശ്രീരാമകൃഷ്ണൻ മുറിയിൽ മടങ്ങിയെത്തി. ഭവനാഥനും മാസ്റ്ററും കൂടെയുണ്ട്. മടങ്ങി എത്തിയ ഉടനെ ഹസ്രയുടെ മുമ്പിൽ നമസ്കരിച്ചു. ഹസ്ര ചീറിക്കൊണ്ട് എഴുനേറ്റു, ചോദിച്ചു: 'എന്താണീ ചെയ്യുന്നത് എന്താണീ കാട്ടുന്നത്?' ശ്രീരാമകൃഷ്ണദേവൻ ചോദിച്ചു: 'ഇതു തെറ്റാണെന്നാണോ നീ പറയുന്നത്?' 'ഈശ്വരൻ സകലരുടെ ഉള്ളിലും വാഴുന്നു. സാധനകൊണ്ട് സകലർക്കും ബ്രഹ്മജ്ഞാനം സമ്പാദിക്കാൻ

digitized by www.sreyas.in

സാധിക്കും.' എന്നു പറഞ്ഞ് ഹസ്ര കൂടെക്കൂടെ ശ്രീരാമകൃഷ്ണനുമായി വാദിക്കാറുണ്ട്. സ്വന്തം അദ്ധ്യാത്മപുരോഗതിയെക്കുറിച്ച് ഹസ്രയ്ക്ക് പെരുത്ത മതിപ്പായിരുന്നു.

നേരം ഉച്ചയോടടുത്തു. അമ്പലത്തിൽ നിവേദ്യത്തിനുള്ള മണിയടിച്ചു കഴിഞ്ഞു. ബ്രാഹ്മണരും വൈഷ്ണവരും ഭിക്ഷക്കാരുമെല്ലാം ഊട്ടുപുരയിലേയ്ക്കു പുറപ്പെട്ടു. ദേവിയുടെയും രാധാകാന്തസ്വാമിയുടെയും പ്രസാദം എല്ലാവർക്കും കിട്ടും. ഗുരുദേവന്റെ ഭക്തന്മാർക്കും ദേവിയുടെ നിവേദ്യം കിട്ടും. ഊട്ടുപുരയിൽ ബ്രാഹ്മണർ ഊണുകഴിക്കുന്ന സ്ഥലത്തിരുന്ന് ഭക്തന്മാരും ഉണ്ണും. ഗുരുദേവൻ പറഞ്ഞു: 'എല്ലാവരും അവിടെപ്പോയി ഊണ് കഴിക്കിൻ, എന്താ അങ്ങനെയല്ലേ? (നരേന്ദ്രനോട്) നീ, ഇവിടെ എന്റെ കൂടെ ഊണുകഴിക്കും, ഇല്ലേ? ശരി, നരേന്ദ്രനും ഞാനും ഇവിടെ ഉണ്ടുകൊള്ളാം.' ഭവനാഥൻ, ബാബുരാമൻ, മാസ്റ്റർ തുടങ്ങിയ സകലരും ആഹാരം കഴിക്കാൻ പോയി.

ആഹാരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ അൽപം വിശ്രമിച്ചു. പക്ഷേ, അധികം നേരം ഉണ്ടായില്ല. ഭക്തന്മാർ വരാന്തയിൽ പലതും പറഞ്ഞുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണനും അവരുടെ അടുത്തു വന്നിരുന്ന് ആനന്ദിച്ചു. മണി രണ്ടായി. സകലരും വടക്കുകിഴക്കേ വരാന്തയിലുണ്ട്. പെട്ടെന്ന് ഭവനാഥൻ തെക്കുകിഴക്കേ വരാന്തയിൽനിന്നും. ബ്രഹ്മചാരിവേഷം ധരിച്ച് വന്നുചേർന്നു. മെയ്യിൽ കാവിമുണ്ട്. കൈയ്യിൽ കമണ്ഡലു, മുഖത്തു മന്ദഹാസം. ഗുരുദേവനും ഭക്തന്മാരും ചിരിച്ചു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അവന്റെ ഉള്ളിലെ ഭാവം അതാണ്. അതുകൊണ്ടാണ് ഈ വേഷം കെട്ടിയത്.

നരേന്ദ്രൻ: അയാൾ ബ്രഹ്മചാരിയുടെ വേഷം കെട്ടി. ഞാൻ വാമാചാരിവേഷം കെട്ടാം. (ചിരിക്കുന്നു.)

ഹസ്ര: എങ്കിൽ പഞ്ചമകാരവും ചക്രവുമൊക്കെ ചെയ്യേണ്ടിവരും.

ശ്രീരാമകൃഷ്ണൻ വാമാചാരത്തിന്റെ കാര്യത്തിൽ നിശ്ശബ്ദനായിരുന്നു. അക്കാര്യം തുടരാൻ അദ്ദേഹം സമ്മതിച്ചില്ല. വെറുതെ കളിയാക്കിത്തള്ളി. പെട്ടെന്ന് ആനന്ദമത്തനായി നൃത്തം തുടങ്ങി.

അദ്ദേഹം പാടി:

പാടലമാകും നിൻ പാദപദ്മങ്ങളെ
പാരാതെ കണ്ടുകഴിഞ്ഞു ഞാനും
ആകയാലെന്നെക്കബളിപ്പിച്ചീടുവാൻ
മേലിലമ്മയ്ക്കു കഴികയില്ല.

digitized by www.sreyas.in

**രാജനാരായണന്റെ ചണ്ഡികീർത്തനവും നകുരാചാര്യന്റെ ഗാനവും**

ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ആഹാ! രാജനാരായണന്റെ ചണ്ഡീ ഗാനം എത്ര ചേതോഹരം! കീർത്തനം ചൊല്ലി നൃത്തംവെച്ച് പിന്നെയും പാടുന്നു. കാമാർപുക്കൂറിലെ നകുരാചാര്യന്റെ സംഗീതവും വളരെ വിശേഷമാണ്. ആഹാ! എന്തൊരു നൃത്തം! എന്തൊരു ഗാനം!'

ഒരു സാധു പഞ്ചവടിയിൽ വന്നുതാമസിക്കുന്നുണ്ട്. ആൾ വലിയ ദേഷ്യക്കാരൻ. കണ്ടവരെയൊക്കെ അദ്ദേഹം ശകാരിക്കകയും ശപിക്കുകയും ചെയ്യും. അദ്ദേഹം കാലിൽ മെതിയടിയുമായി ശ്രീരാമകൃഷ്ണന്റെ മുറിയിൽ വന്നു. സാധു ചോദിച്ചു: 'ഇവിടെ തീയ് കിട്ടുമോ?' ശ്രീരാമകൃഷ്ണൻ കൈയ്കൂപ്പി സാധുവിനെ തൊഴുതു; സാധു പോകുന്നതു വരെ അദ്ദേഹം തൊഴുതുകൊണ്ടുനിന്നു.

സാധു പൊയ്ക്കഴിഞ്ഞപ്പോൾ ഭവനാഥൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'അങ്ങേയ്ക്ക് ആ സാധുവിനോട് എന്തൊരു ഭക്തിയാണ്!'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതോ, അദ്ദേഹം തമോമയനാരായണ നല്ലേ? തമോഗുണമുള്ളവരോട് ഈവിധം പെരുമാറി സന്തോഷിപ്പിക്കണം, പോരാത്തതിന് അദ്ദേഹം ഒരു സാധുവും.

**ശ്രീരാമകൃഷ്ണനും ഗോലോകധാമകളിയും**

ഭക്തന്മാർ *ഗോലോകധാമകളിയിൽ ഏർപ്പെട്ടിരിക്കുന്നു. ഹസ്രയും കളിയിൽ ചേർന്നു. ഗുരുദേവൻ കളിയും നോക്കി നിന്നു. മാസ്റ്ററുടെയും കിശോരിയുടെയും കരു സ്വർഗ്ഗത്തിലെത്തി. ഗുരുദേവൻ അവരെ രണ്ടുപേരെയും നമസ്കരിച്ചുകൊണ്ടു പറഞ്ഞു: 'നിങ്ങൾ സോദരരിരുവരും ധന്യർ!' മാസ്റ്ററോട് രഹസ്യമായി പറഞ്ഞു: 'ഇനി കളിയ്ക്കണ്ട.'

ശ്രീരാമകൃഷ്ണൻ കളി കണ്ടുകൊണ്ടു നില്ക്കുന്നു. ഹസ്രയുടെ കരു നരകത്തിൽ വീണു. ഗുരുദേവൻ ചോദിച്ചു: 'ഹസ്രയ്ക്കെന്തുപറ്റി? ങ്ഹാ പിന്നെയും!' ഹസ്ര നരകത്തിനു പുറത്തെത്തിയ ഉടനെ വീണ്ടും അതിൽത്തന്നെ വീണു. ഇതുകണ്ടു സകലരും പൊട്ടിച്ചിരിച്ചു.

ലാട്ടുവിന്റെ പകിട ആദ്യത്തെ കളിയിൽത്തന്നെ സംസാരതലത്തിൽനിന്നും നേരേ സപ്തമഭൂമിയിൽ മുക്തിയിലെത്തി! ലാട്ടു ആനന്ദം കൊണ്ടാർത്തുവിളിച്ചു. ഗുരുദേവൻ പറഞ്ഞു: "നോക്കു, ലാട്ടുവിന് എന്തൊരാഹ്ലാദം! അവനതു സാധിച്ചില്ലെങ്കിൽ വലിയ സങ്കടമായേനെ. (ഭക്തന്മാരോട് രഹസ്യമായി) ഇതിനും ഒരർത്ഥമുണ്ട്. 'ഇതിലും ഞാൻ

* ഓരോരോ തലങ്ങൾ കടന്ന് ഗോലോകത്തിൽ എത്താൻ കളിക്കാരൻ ശ്രമിക്കുന്ന ഒരുതരം കളി. കരുനീക്കം ഒന്നു തെറ്റിയാൽ നരകത്തിൽ ചെന്നു ചാടും.

digitized by www.sreyas.in

ജയം നേടും' എന്ന് ഹസ്രയ്ക്ക് വലിയ അഹംഭാവമുണ്ട്. നല്ലവനെ ഒരിക്കലും ഒരിടത്തും അവമാനിക്കയില്ല എന്ന് ഈശ്വരന് വ്രതമുണ്ട്. അങ്ങനെയുള്ള ആൾക്ക് എങ്ങും ജയം.''

# അധ്യായം ആറ്

**വാമാചാരനിന്ദ**

മുറിയിൽ ചെറിയ കട്ടിലിൽ ശ്രീരാമകൃഷ്ണൻ ഇരിക്കുന്നു. നരേന്ദ്രൻ, ഭവനാഥൻ, ബാബുരാമൻ, മാസ്റ്റർ, എന്നിവർ തറയിലിരിപ്പുണ്ട്. ഘോഷപ്പാറ, പഞ്ചനാമി തുടങ്ങിയ സമ്പ്രദായക്കാരുടെ കാര്യം നരേന്ദ്രൻ ഉന്നയിച്ചു. ശ്രീരാമകൃഷ്ണൻ അവരുടെ മതത്തെ വർണ്ണിച്ചശേഷം അവരുടെ അസന്മാർഗ്ഗികനടത്തകളെ നിന്ദിച്ചു. അദ്ദേഹം പറഞ്ഞു: 'അവർക്ക് ശരിയായിട്ടു സാധന ചെയ്യാനാവില്ല; എന്നിട്ടു മതത്തിന്റെ പേരിൽ ഇന്ദ്രിയതർപ്പണം ചെയ്യുന്നു.'

ശ്രീരാമ: (നരേന്ദ്രനോട്) നീയിതൊന്നും കേൾക്കേണ്ട കാര്യമില്ല. താന്ത്രികസമ്പ്രദായക്കാരായ ഭൈരവന്മാരും ഭൈരവികളും ഈ വിധത്തിലാണ് ജീവിക്കുന്നത്. ഞാൻ കാശിക്കു പോയപ്പോൾ ഒരു ദിവസം എന്നെ ഭൈരവീചക്രത്തിൽ കൂട്ടിക്കൊണ്ടുപോയി. ഓരോ ഭൈരവന്റെയും കൂടെ ഓരോ ഭൈരവിയുമുണ്ട്. എന്നോട് മദ്യം സേവിക്കാൻ പറഞ്ഞു: ഞാൻ പറഞ്ഞു, 'അമ്മേ, എനിക്ക് മദ്യം തൊടാനാവില്ല.' അപ്പോളവർ കുടിക്കാൻ തുടങ്ങി. ഇനിയിപ്പോൾ ഇവർ ജപവും ധ്യാനവും ചെയ്യും എന്നു കരുതി ഞാൻ. അതൊന്നുമല്ല; പിന്നെയോ? അവർ നൃത്തം വെയ്ക്കാൻ തുടങ്ങി. അവർ ഗംഗയിൽ വീണെങ്കിലോ എന്നെനിക്കു ഭയമായി. ചക്രം പുഴയുടെ കരയ്ക്കാണ് നടത്തിയത്. ഭാര്യയും ഭർത്താവും ഭൈരവനും ഭൈരവിയും ആയാൽ അത് മാന്യമായ ഒരു കാര്യമാണ്.

(നരേന്ദ്രാദിഭക്തന്മാരോട്) കേട്ടോ, ഞാൻ സ്ത്രീയെ മാതാവായിട്ടാണ് കാണുന്നത്; എന്നെ സന്താനമായിട്ടും. മാതൃഭാവം അതിശുദ്ധഭാവമാണ്. അതിൽ യാതൊരപകടവും ഇല്ല. സ്ത്രീയെ സോദരിയായിട്ടു കാണുന്നതും ചീത്തയല്ല. വീരഭാവം സ്വീകരിച്ച് സ്ത്രീയെ കാമുകിയായി കരുതുന്ന ഏർപ്പാട് വളരെ കഠിനമാകുന്നു. താരകന്റെ അച്ഛൻ ഈ ഭാവത്തിൽ സാധന ചെയ്തിരുന്നു. പക്ഷേ അത് അതികഠിനമാണ്. ശരിയായ ഭാവന നിലനിർത്തിക്കൊണ്ടുപോവാൻ സാധ്യമല്ല.

digitized by www.sreyas.in

ഈശ്വരനെ പ്രാപിക്കാൻ അനേകം വഴികളുണ്ട്. ഓരോ മതവും ഓരോ പാത. കാളീക്ഷേത്രത്തിൽ പല വഴിക്കും എത്താൻ കഴിയും പോലെ. എന്നാൽ ചില വഴികൾ ശുദ്ധമാണ്; ചിലത് മലിനവും. ശുദ്ധമായ വഴിയെ പോകുന്നതാണ് നല്ലത്.

നാനാമതം നാനാപഥം. ഞാനെല്ലാം കണ്ടിട്ടുണ്ട്. അതൊന്നും ഇപ്പോളെനിക്ക് പിടിക്കുന്നില്ല. അവർ പരസ്പരം കലഹിക്കുന്നു. ഇവിടെ വേറാരുമില്ല, നിങ്ങളെല്ലാം എന്റെ സ്വന്തക്കാർ. നിങ്ങളോടിതു പറഞ്ഞേയ്ക്കാം. ഞാൻ അവസാനമായി അറിഞ്ഞിരിക്കുന്നു, ഈശ്വരൻ പൂർണ്ണൻ, ഞാൻ അദ്ദേഹത്തിന്റെ അംശം; അദ്ദേഹം പ്രഭു, ഞാൻ ദാസൻ; പിന്നെച്ചിലപ്പോൾ തോന്നും, അദ്ദേഹം തന്നെ ഞാൻ; ഞാൻതന്നെ അദ്ദേഹം.

ഭക്തന്മാർ നിസ്തബ്ധരായി ഈ അരുൾമൊഴികൾ കേട്ടു.

**ശ്രീരാമകൃഷ്ണനും മനുഷ്യസ്നേഹവും**

ഭവനാഥൻ: (സവിനയം) ആളുകളുമായി തെറ്റിദ്ധാരണയുണ്ടായാൽ എന്റെ മനസ്സിൽ എന്തോപോലെ തോന്നുന്നു. അങ്ങനെ വന്നാൽ എല്ലാരെയും സ്നേഹിക്കാൻ കഴിയുന്നില്ല.

ശ്രീരാമ: അയാളുമായി ലോഹ്യമാവാൻ ആദ്യമൊന്നു ശ്രമിച്ചുനോക്കണം. ശ്രമിച്ചിട്ടും ഫലിച്ചില്ലെങ്കിൽ അതിനെപ്പറ്റി പന്നെ ചിന്തിക്കയേ വേണ്ട. ഈശ്വരനെ ശരണമടയുക, അദ്ദേഹത്തെ ധ്യാനിക്കുക. ഈശ്വരനെ കൈയ്വിട്ട് മറ്റാളുകളേക്കുറിച്ച് മനസ്സു പുണ്ണാക്കിയിട്ട് കാര്യമൊന്നുമില്ല.

ഭവനാഥൻ: സകലരേയും സ്നേഹിക്കണം എന്ന് കൃസ്തുവും ചൈതന്യനുമൊക്കെ ഉപദേശിച്ചുണ്ടല്ലോ.

ശ്രീരാമ: സ്നേഹിക്കുക വേണം, സർവ്വഭൂതങ്ങളിലും ഈശ്വരൻ വാഴുന്നതുകൊണ്ട്, പക്ഷേ ദുഷ്ടമനുഷ്യരെ അകലെനിന്നേ നമസ്കരിക്കാവൂ. നീ ചൈതന്യദേവനെക്കുറിച്ചു പറഞ്ഞുവല്ലൊ. അദ്ദേഹം അനുഭാവമില്ലാത്തവരെ കണ്ടാൽ തന്റെ ഭാവന അടക്കിയിരുന്നു. അദ്ദേഹം ശ്രീവാസന്റെ ഗൃഹത്തിൽവെച്ച്, ശ്രീവാസന്റെ ശ്വശ്രുവിനെ തലമുടിക്കു പിടിച്ചു വലിച്ചു പുറത്താക്കി.

ഭവനാഥൻ: അതു മറ്റുള്ള ആളുകളാണു ചെയ്തത്.

ശ്രീരാമ: അദ്ദേഹത്തിന്റെ സമ്മതമില്ലെങ്കിൽ നടക്കുമോ? എന്തു ചെയ്യാനൊക്കും? മറ്റൊരാളുടെ സ്നേഹം സമ്പാദിക്കാൻ സാധിച്ചില്ലെന്നുവെച്ച് രാപകൽ അതുതന്നെ വിചാരിച്ചുകൊണ്ടിരിക്കാൻ പറ്റുമോ? ഈശ്വരനു സമർപ്പിക്കേണ്ട മനസ്സ് അങ്ങുമിങ്ങുമിട്ടഴിച്ച് പാഴാക്കിക്കള

digitized by www.sreyas.in

യണോ? ഞാൻ പ്രാർത്ഥിക്കുന്നു: 'അമ്മേ, എനിക്ക് നരേന്ദ്രനും ഭവനാഥനും രാഖാലും ആരും വേണ്ട. എനിക്കു അവിടുത്തേമാത്രമേ വേണ്ടൂ. മനുഷ്യരേക്കൊണ്ട് എനിക്കെന്തു കാര്യം?'

ആനന്ദമയിയാമമ്മ എൻ ഗൃഹത്തിൽ വരുന്നേരം
ദേവീമാഹാത്മ്യം ഞാൻ കേൾക്കും മതിയാവോളം;
എണ്ണമില്ലാതനവധി താടിക്കാരാം യോഗിമാരും
സന്ന്യാസിവര്യരുമത്ര വരുമന്നേരം.

ഈശ്വരനെ ലഭിച്ചാൽ എല്ലാം ലഭിക്കും. 'പണം മണ്ണ്; മണ്ണുതന്നെ പണം. സ്വർണ്ണം മണ്ണ്; മണ്ണുതന്നെ സ്വർണ്ണം,' എന്നു പറഞ്ഞ് ഞാൻ സ്വർണ്ണവും പണവും ഉപേക്ഷിച്ചു. ഇങ്ങനെ പറഞ്ഞുകൊണ്ട് ഞാൻ പൊന്നും പണവും മണ്ണും ഗംഗാജലത്തിലെറിഞ്ഞു. അപ്പോൾ പേടിയായി ലക്ഷ്മീഭഗവതി കോപിച്ചെങ്കിലോ എന്ന്. ലക്ഷ്മിയുടെ ഐശ്വര്യത്തെ അനാദരിച്ചതുകൊണ്ട് ഊണുംകൂടി മുട്ടിച്ചെങ്കിലോ എന്നു പേടിയായി. ഞാനപ്പോൾ പറഞ്ഞു, 'അമ്മേ, എനിക്ക് അവിടുത്തെമാത്രമെ വേണ്ടു; വേറേ യാതൊന്നും വേണ്ടതില്ല.' ദേവിയെ കിട്ടിയാൽ എല്ലാം കിട്ടും എന്നെനിക്ക് നിശ്ചയമുണ്ടായിരുന്നു.

ഭവനാഥൻ: നല്ല ചെട്ടിയാർ!

ശ്രീരാമ: അതെ, കുറച്ചൊരു സൂത്രമാണ്. ഒരിക്കൽ ഭഗവാൻ പ്രത്യക്ഷമായി ഒരാളോടു പറഞ്ഞു: 'നിന്റെ തപസ്സുകൊണ്ട് ഞാൻ വളരെ പ്രീതനായിരിക്കുന്നു. നീയിപ്പോൾ ഒരു വരം ചോദിച്ചുകൊൾക.' സാധകൻ അപേക്ഷിച്ചു: 'പ്രഭോ, അവിടുന്ന് വരമരുളാൻ കനിയുന്നെങ്കിൽ, പൗത്രനുമൊത്തിരുന്ന് പൊൻപാത്രങ്ങളിൽനിന്നും ഊണു കഴിക്കുമാറാകണം.' ഒറ്റവരംകൊണ്ട് പലതും സാധിച്ചു: സമ്പത്തുകിട്ടി, പുത്രനെ കിട്ടി, പൗത്രനെ കിട്ടി! (എല്ലാവരും ചിരിക്കുന്നു.)

# അധ്യായം ഏഴ്

## ഈശ്വരൻ രക്ഷകൻ - ശ്രീരാമകൃഷ്ണന്റെ മാതൃഭക്തി

ഭക്തന്മാർ മുറിയിലിരിക്കുന്നു; ഹസ്ര വരാന്തയിലും.

ശ്രീരാമ: ഹസ്രയ്ക്ക് എന്താണു വേണ്ടതെന്നു മനസ്സിലായോ? കുറച്ചു പണം വേണം. വീട്ടിൽ കഷ്ടപ്പാടാണ്. കുറച്ചു കടമുണ്ട് ഈശ്വരൻ പണം തരും എന്നും പറഞ്ഞ് അയാൾ ജപവും ധ്യാനവുമൊക്കെ ചെയ്യുന്നു.

digitized by www.sreyas.in

ഒരു ഭക്തൻ: ഭഗവാന് ഭക്തന്റെ ആഗ്രഹം പൂർണ്ണമാക്കാനാവില്ലേ?

ശ്രീരാമ: അതദ്ദേഹത്തിന്റെ ഇഷ്ടം. എന്നാൽ പ്രേമോന്മാദം ഉണ്ടാവാതെ അദ്ദേഹം ഭക്തന്റെ സമസ്തഭാരവും ഏറ്റെടുക്കുകയില്ല. സദ്യയ്ക്ക് ചെറിയ കുട്ടിയെ കൈയ്ക്ക് പിടിച്ച് കൊണ്ടുപോയി ഇരുത്തും. മുതിർന്ന വരെ ആരങ്ങനെ ചെയ്യും? ഈശ്വരചിന്തയിൽ മുഴുകി സ്വന്തം കാര്യങ്ങൾ തനിക്ക് നടത്താൻ വയ്യാതായാൽ, അപ്പോൾ ഭാരമെല്ലാം ഈശ്വരൻ ഏറ്റെടുക്കുന്നു.[1] വീട്ടിലെ കാര്യങ്ങൾ അന്വേഷിക്കുന്നില്ല. ഹസ്രയുടെ മകൻ രാമലാലനോടു പറഞ്ഞു: 'അച്ഛനോട് വീട്ടിലേയ്ക്കു വരാൻ പറയൂ. ഞങ്ങളൊന്നും ആവശ്യപ്പെടുകയില്ല.' എനിക്കിതു കേട്ടിട്ടു കരച്ചിൽ വന്നു.

**ശ്രീമുഖത്തുനിന്നും കേട്ട ചരിതാമൃതം – ശ്രീവൃന്ദാവനദർശനം**

ശ്രീരാമ: ഹസ്രയുടെ അമ്മ രാമലാലനോട് പറഞ്ഞു: 'പ്രതാപനോട് ഇവിടെ ഒന്നു വരാൻ പറയൂ. നിന്റെ അമ്മാവനോടും ഞാൻ പറഞ്ഞതായി പറയുക, പ്രതാപനെ ഇങ്ങോട്ടൊന്നു പറഞ്ഞയയ്ക്കാൻ.' ഞാൻ പറഞ്ഞുനോക്കി: പക്ഷേ അയാൾ കേട്ടില്ല. അമ്മയെന്താ നിസ്സാരമാണോ? എങ്ങനെയൊക്കെ അമ്മയെ പറഞ്ഞു മനസ്സിലാക്കിയതിനു ശേഷമാണ് ചൈതന്യദേവൻ അമ്മയുടെ അടുക്കൽനിന്നും പോന്നത്! അമ്മ പറഞ്ഞു: 'കേശവഭാരതിയെ[2] ഞാൻ കൊല്ലും.' ചൈതന്യദേവൻ പലവിധത്തിലും പറഞ്ഞു മനസ്സിലാക്കി. അദ്ദേഹം പറഞ്ഞു: 'അമ്മേ, അമ്മ അനുവദിക്കാത്ത പക്ഷം ഞാൻ പോകുന്നില്ല. പക്ഷേ എന്നെ സംസാരത്തിൽ കുടുങ്ങാൻ നിർബ്ബന്ധിക്കുന്ന പക്ഷം എന്റെ പ്രാണൻ കാണുകയില്ല. ഞാൻ സന്ന്യസിച്ചുപോയാലും അമ്മേ, അമ്മയ്ക്കെന്നെ കാണണമെന്നുള്ളപ്പോൾ കാണാൻ സാധിക്കും. ഞാൻ അടുത്തുതന്നെ താമസിച്ചുകൊള്ളാം. ഇടയ്ക്കിടെ വന്നു കണ്ടുപൊയ്ക്കോളാം.' ഇത്രയൊക്കെ പറഞ്ഞ് മനസ്സിലാക്കിയശേഷമേ ശചി ചൈതന്യദേവന് അനുവാദംകൊടുത്തുള്ളൂ. അമ്മ ജീവിച്ചിരുന്നിടത്തോളംകാലം നാരദന് തപസ്സുചെയ്യാൻ പോകാൻ സാധിച്ചില്ല. അമ്മയെ ശുശ്രൂഷിക്കേണ്ടതുണ്ടായിരുന്നു. അമ്മയുടെ മരണശേഷം ഹരിഭജനത്തിനു പുറപ്പെട്ടു.

വൃന്ദാവനത്തിൽ പോയപ്പോൾ എനിക്കവിടെനിന്ന് തിരിച്ചുപോരാൻ ഇഷ്ടമുണ്ടായിരുന്നില്ല. [3]ഗംഗാമായുടെ അടുക്കൽ താമസിക്കാൻ ആലോചന വന്നു. ഒക്കെ പറഞ്ഞുറപ്പിച്ചതാണ്. ഈ വശത്ത് എന്റെ

1 അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം. (ഗീത.9.22)

2 ചൈതന്യദേവന്റെ ഗുരു.

3 വൃന്ദാവനത്തിലെ ഒരു വലിയ യോഗിനി.

digitized by www.sreyas.in

കട്ടിൽ, ആ വശത്തായിരിക്കും ഗംഗാമായുടെ കട്ടിൽ. ഞാൻ കല്ക്കത്തയ്ക്കു മടങ്ങുന്നില്ല എന്നു നിശ്ചയിച്ചു. ഞാനിങ്ങനെ ആലോചിച്ചു: 'എത്രനാൾ ഈ *കൈവർത്തകരുടെ ചോറുണ്ണണം?' ഹൃദയനപ്പോൾ പറഞ്ഞു: 'അതു പറ്റില്ല; നമുക്കു കല്ക്കത്തയ്ക്കു മടങ്ങാം' ഹൃദയൻ ഒരു കൈയ്ക്കു പിടിച്ചു വലിച്ചു; ഗംഗാമായ് മറ്റേക്കൈയ്ക്കും പിടികൂടി. വൃന്ദാവനത്തിൽ പാർക്കാൻ എനിക്ക് വലിയ ആഗ്രഹം തോന്നി. തത്സമയം അമ്മയെ ഓർമ്മിച്ചു. അതോടെ ഒക്കെ തകിടം മറിഞ്ഞു. അമ്മ വയസ്സായിരിക്കുന്നു! ഞാൻ തന്നെത്താൻ പറഞ്ഞു: 'അമ്മയെക്കുറിച്ച് വ്യാകുലനായാൽ ഈശ്വരനും കീശ്വരനും മറ്റും പറപറക്കും. അതിലും നല്ലത് അമ്മയുടെ അടുക്കൽ ഇരിക്കുന്നതാണ്. അവിടെ ചെന്ന് നിശ്ചിന്തനായി ഈശ്വരധ്യാനം ചെയ്യാം.'

(നരേന്ദ്രനോട്) നീ അയാളോടൊന്നു പറഞ്ഞുനോക്കൂ. അന്നൊരിക്കൽ അയാളെന്നോടു പറഞ്ഞു: 'ശരി പോവാം. നാട്ടിൽപോയി മൂന്നു ദിവസം താമസിക്കാം,' എന്ന്. അതു കഴിഞ്ഞ് ഒക്കെ പഴയപടി.

(ഭക്തന്മാരോട്) ഇന്ന് ഘോഷപ്പാറയും കീഷപ്പാറയും എന്തെല്ലാം അസംബന്ധങ്ങളാണ് പറഞ്ഞത്! ഗോവിന്ദ ഗോവിന്ദ ഗോവിന്ദ! ഇനി കുറച്ച് ഹരിനാമകീർത്തനം ചെയ്വിൻ. പരിപ്പും കിരിപ്പുമൊക്കെ കഴിഞ്ഞ് പായസവും പലഹാരവും വരട്ടെ.

നരേന്ദ്രൻ ഗാനം ആരംഭിച്ചു:

നിത്യനിരഞ്ജന നിർമ്മമനാകിയ പുരാണപൂരുഷനിൽ
നിത്യനിബദ്ധമതാക്കുക ചിത്തമതുത്തമഭക്തിയുതം;
ചരാചരാന്തഃസ്ഥിതനായ് മേവിടുമനാദിമദ്ധ്യാന്തൻ
പരം ലസിപ്പൂ പ്രാണികുലത്തിൻ പ്രാണാനിലനായി.
സമസ്തഗുണനിധിയായഖിലർക്കും നിരസ്തദുഷ്കൃതിയായ്
സദാ ലസിപ്പൂ സച്ചിന്മയനവനതീന്ദ്രിയാരാമൻ.
അരൂപിയാവുകയില്ലഖിലേശ്വരനദൃശ്യനെന്നാലും
അമേയഭക്ത്യായകമേ തേടുന്നവർക്കു ദൃശ്യനവൻ.
കടുത്ത ദുഃഖാംബുധിയിൽ പെട്ടഥ കരയ്ക്കണഞ്ഞീടാൻ
പിടഞ്ഞു മേവും ഭക്തർക്കുഡുപം ദയാപരൻ ഭഗവാൻ.
പരർക്കു ദുഃഖം ചേർക്കും പാപപ്രവൃത്തി ചെയ്വോർക്കും
പരക്കെയാർക്കും ഹിതമാം പുണ്യപ്രവൃത്തി ചെയ്വോർക്കും,
അതാതിനനുഗുണമായി ലസിക്കും ഫലപ്രദാനത്താൽ
പ്രബോധമേകുന്നഖിലേശൻ നിജസമസ്തസാക്ഷിത്വം.

* ദക്ഷിണേശ്വരം ക്ഷേത്രത്തിന്റെ ഉടമസ്ഥർ, കൈവർത്തക (മുക്കുവ) ജാതിയിൽ പെട്ടവരായിരുന്നു.

digitized by www.sreyas.in

ഗാനം:

പ്രേമസ്വരൂപനാം മുഴുത്തിങ്കളിതാ മന്ദമന്ദം
ചിദാകാശത്തികലുദിച്ചുയർന്നീടുന്നു.
പ്രേമവായ്പിൻ വേലിയേറ്റം കോളിളക്കമൊടെ തിര-
മാലകളെച്ചുറ്റുപാടുമൊഴുക്കീടുന്നു.
ദയാമയ ജയ ജയ ദയാമയ ജയ ജയ
ദയാമയ ജയ ജയ ദയാമയ ജയ്.
അമ്പിളിക്കു ചുറ്റുപാടം താരകങ്ങളെന്നപോലെ
നിന്റെ ചുറ്റും ഭക്തവൃന്ദം പരിലസിപ്പൂ.
കരുണാനിധിയാകിയ ജഗദംബാസഖിപോലെ
അവരുമായ് ആത്തമോദം കളിച്ചീടുന്നു.
സ്വർഗ്ഗത്തിൻകവാടമിന്നു തുറന്നു കിടക്കയാണ്,
ശ്രദ്ധയോടെ നോക്കിക്കണ്ടു രസിക്കാമല്ലോ.
ദയാമയ ജയ ജയ ദയാമയ ജയ ജയ
ദയാമയ ജയ ജയ ദയാമയ ജയ്.

ശ്രീരാമകൃഷ്ണൻ നൃത്തം വെയ്ക്കുന്നു; ചുറ്റിച്ചുറ്റി നൃത്തം ചെയ്യുന്നു. സകലരും കീർത്തനം പാടുന്നു, നൃത്തം വെയ്ക്കുന്നു, അത്യാനന്ദം.

ഗാനം അവസാനിച്ചപ്പോൾ ഗുരുദേവൻ സ്വയം ഗാനം ആരംഭിച്ചു:

ആനന്ദപരവശയായ് ശ്രീശിവസഹിതയായി-
ട്ടാരാലമ്മ വിഹരിക്കും ദൃശ്യം ദർശിപ്പിൻ.

മാസ്റ്റർ കൂടെപ്പാടിയതു കണ്ട് ഗുരുദേവന് വലിയ സന്തോഷമായി. പാട്ടു പാടിക്കഴിഞ്ഞ് ചിരിച്ചുകൊണ്ട് ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു: 'മൃദംഗംകൂടി ഉണ്ടായിരുന്നെങ്കിൽ കുറേക്കൂടി കൊഴുപ്പു പിടിച്ചേനെ. താക് താക് താ ധി നാ ദാക ദാക് ദാ ധിനാ എന്നൊക്കെ ചൊല്ലി വായിക്കണം.'

കീർത്തനം ചൊല്ലിച്ചൊല്ലി നേരം അന്തിയായി.

digitized by www.sreyas.in

# അധ്യായം എട്ട്

*1884 ഒക്ടോബർ 1, ബുധനാഴ്ച*

## ശ്രീരാമകൃഷ്ണൻ അധരന്റെ വീട്ടിൽ

ഇന്ന് ആശ്വിനമാസത്തിലെ ശുക്ല ഏകാദശി. ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തുനിന്ന് അധരന്റെ ഗൃഹത്തിൽ വരുന്നു. കൂടെ നാരായണനും ഗംഗാധരനും. വഴിക്കു പെട്ടെന്ന് ഗുരുദേവനു ഭാവാവസ്ഥ ഉണ്ടായി. അദ്ദേഹം അരുളി: 'ഞാൻ മാലയിൽ ജപിക്കണോ? ഛേ, മോശം! ഈ ശിവൻ പാതാളത്തിൽനിന്നും ഉയർന്നു വന്നതാണ്, സ്വയംഭൂലിംഗം!'

അധരന്റെ ഗൃഹത്തിലെത്തി. ഇവിടെ അനേകം ഭക്തന്മാർ വന്നു ചേർന്നിട്ടുണ്ട്; കേദാരൻ, വിജയൻ, ബാബുരാമൻ തുടങ്ങി പലരും. ഭാഗവതർ വൈഷ്ണവചരണനും വന്നുചേർന്നു. ശ്രീരാമകൃഷ്ണന്റെ നിർദ്ദേശപ്രകാരം അധരൻ പ്രത്യഹം ആപ്പീസിൽനിന്നു മടങ്ങിയെത്തിയാൽ വൈഷ്ണവചരണന്റെ കീർത്തനം കേൾക്കുന്നു. വൈഷ്ണവചരണന്റെ സങ്കീർത്തനം വളരെ മനോഹരമാണ്. ഇന്നും സങ്കീർത്തനം ഉണ്ടാകും. ശ്രീരാമകൃഷ്ണദേവൻ അധരന്റെ സ്വീകരണമുറിയിൽ പ്രവേശിച്ചു. ഭക്തന്മാരെല്ലാവരും എഴുനേറ്റ് അദ്ദേഹത്തിന്റെ പാദാഭിവന്ദനം ചെയ്തു. ഗുരുദേവൻ സ്മേരമുഖനായി ആസനസ്ഥനായി; ഭക്തന്മാരും ഇരുന്നു. കേദാരനും വിജയനും ഗുരുദേവനെ പ്രണമിച്ചുകഴിഞ്ഞപ്പോൾ ഗുരുദേവൻ നാരായണനോടും ബാബുരാമനോടും അവരെ നമസ്കരിക്കാൻ പറഞ്ഞു. എന്നിട്ട് കേദാരനോടും വിജയനോടുമായി പറഞ്ഞു: 'ഇവർക്ക് ഭഗവദ്ഭക്തിയുണ്ടാവാൻ നിങ്ങൾ അനുഗ്രഹിക്കുവിൻ.' നാരായണനെ കാണിച്ചുകൊണ്ടു പറഞ്ഞു: 'ഇവൻ അതിസരളൻ.' ഭക്തന്മാർ ബാബുരാമനെയും നാരായണനെയും കണ്ണെടുക്കാതെ നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമ: (കേദാരാദിഭക്തന്മാരോട്) നിങ്ങളെയൊക്കെ ഇവിടെ വെച്ചു കണ്ടതു നന്നായി. അല്ലെന്നുവരികിൽ നിങ്ങളൊക്കെ കാളീക്ഷേത്രത്തിൽ ഒരു പക്ഷേ വരുമായിരുന്നു. ഈശ്വരേച്ഛയാ ഇവിടെവെച്ചു തന്നെ കാണാനിടയായി.

കേദാരൻ: (സവിനയം ബദ്ധാഞ്ജലിയായി) ഈശ്വരേച്ഛയോ! അവിടുത്തെ ഇച്ഛ.

ശ്രീരാമകൃഷ്ണൻ മന്ദഹസിച്ചു.

digitized by www.sreyas.in

**ഭക്തന്മാരുമൊരുമിച്ച് കീർത്തനാനന്ദത്തിൽ**

പിന്നെ കീർത്തനം ആരംഭിച്ചു. രാധയുടെ അഭിസരണം തുടങ്ങി രാസകീർത്തനം വരെയുള്ള ഭാഗം പാടി വൈഷ്ണവചരണൻ അവസാനിപ്പിച്ചു. രാധാകൃഷ്ണന്മാരുടെ സംയോഗത്തെക്കുറിച്ചുള്ള കീർത്തനം ആരംഭിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ പ്രേമാനന്ദമഗ്നനായി നൃത്തം ആരംഭിച്ചു. ഭക്തന്മാരും അദ്ദേഹത്തെ ചുറ്റിനിന്നുകൊണ്ട് ആടുകയും പാടുകയും ചെയ്തു.

കീർത്തനം അവസാനിച്ചപ്പോൾ എല്ലാവരും ഇരുന്നു.

ശ്രീരാമ: (വിജയനോട്) അദ്ദേഹം ഭേഷായി പാടുന്നു.

എന്നിങ്ങനെ പറഞ്ഞ് വൈഷ്ണവചരണനെ ചൂണ്ടിക്കാണിച്ചു. എന്നിട്ടദ്ദേഹത്തോട്, 'ഗൗരാംഗ സുന്ദര' എന്ന പാട്ടുപാടാൻ പറഞ്ഞു. വൈഷ്ണവചരണൻ പാടി: 'ശ്രീ ഗൗരാംഗസുന്ദര, നവനടവര, തപ്ത കാഞ്ചനകായ' എന്നിങ്ങനെ. ഗാനം അവസാനിച്ചപ്പോൾ ഗുരുദേവൻ വിജയനോട്, 'പാട്ട് എങ്ങനെയിരിക്കുന്നു?' എന്നു ചോദിച്ചു. 'അദ്ഭുതകരം' എന്നു പറഞ്ഞു വിജയൻ.

ശ്രീരാമകൃഷ്ണൻ ഗൗരാംഗഭാവത്തിൽ ഒരു പാട്ടുപാടി:

'ഭാവനിധിയാം ഗൗരാംഗന്റെ.'

മാസ്റ്ററും ഒത്തുപാടി.

ശ്രീരാമകൃഷ്ണൻ പാട്ടു നിർത്തിയപ്പോൾ വൈഷ്ണവചരണൻ പിന്നെയും പാടി:

അല്ലയോ വീണേ, ജഗന്നാഥനാം ഹരിയുടെ
ചൊല്ലാർന്ന നാമമെന്നും കീർത്തിച്ചീടുക ഭദ്രേ,
ശ്രീഹരിതൻ കാരുണ്യമില്ലാതെയക്ഷരമ-
തത്ത്വത്തെയറിയുവാൻ സാദ്ധ്യമായ്ത്തീർന്നീടുമോ?

ശ്രീരാമകൃഷ്ണദേവൻ ഭാഗവതരുടെകൂടെ പാട്ടു മൂളിക്കൊണ്ടിരുന്നു. വൈഷ്ണവചരണനോട്, 'ഇങ്ങനെ ചെയ്യൂ' എന്നു പറഞ്ഞു. ഭാഗവതർ അനുസരിച്ചു. വൈഷ്ണവചരണൻ വീണ്ടും പാടി:

ദുർഗ്ഗാമാതാവിൻതിരുനാമമോരോന്നും
ജിഹ്വേ, ജപിക്കൂ നിരന്തരം നീ.
കഷ്ടകാലത്തിങ്കൽ നിന്നുടെ രക്ഷയ്ക്കു
വിഷ്ടപനാഥയൊഴിഞ്ഞാരുള്ളൂ?

ശ്രീരാമകൃഷ്ണൻ ഗായകന്റെകൂടെ വീണ്ടും വീണ്ടും ഇങ്ങനെ പാടി:

ചരവുമചരവും നീ മാതേ,
സ്ഥൂലസൂക്ഷ്മങ്ങളും നീയേ.

digitized by www.sreyas.in

സൃഷ്ടിസ്ഥിതിപ്രളയവും നീ,
വിശ്വമൂലവും നീയേ.
ത്രിലോകജനനി നീതാൻ,
ത്രിലോകതാരിണിയും നീ.
സകലരുടയ ശക്തിയും നീ,
നിൻശക്തി നീ താനുമമ്മേ.

ഭാഗവതർ പിന്നെയും പാടി:

വായുവുമന്ധകാരാദി ശൂന്യവുമാകാശവും
ദിഗ്ദിഗന്തരവും നിന്നിൽനിന്നും പ്രകാശിതങ്ങൾ.

**സാകാരനിരാകാരങ്ങളെക്കുറിച്ച് സംഭാഷണം**

കേദാരൻ മുതലായ ഏതാനും ഭക്തന്മാർ വീട്ടിലേയ്ക്ക് മടങ്ങാനായിട്ടെഴുനേറ്റു. കേദാരൻ ശ്രീരാമകൃഷ്ണനെ നമസ്കരിച്ചിട്ടു പറഞ്ഞു: 'അപ്പോൾ ഞാൻ വരട്ടെ.'

ശ്രീരാമ: നീ അധരനോട് പറയാതെ പോവുകയാണോ? അതു പോരായ്കയല്ലേ?

കേദാരൻ: 'തസ്മിൻ തുഷ്ടേ ജഗത് തുഷ്ടം.' അങ്ങിവിടെ ഉള്ളതുകൊണ്ട് സകലരും ഉള്ളതുപോലെയായി. പിന്നെ, നല്ല സുഖവും തോന്നുന്നില്ല. പോരെങ്കിൽ, പുറമേ ആഹാരം കഴിക്കാൻ കുറച്ചുപേടിയുമുണ്ട്; സമുദായം ഉണ്ടല്ലൊ. മുമ്പൊരിക്കൽ കുഴപ്പമുണ്ടായി.*

വിജയൻ: (ശ്രീരാമകൃഷ്ണനെ നിർദ്ദേശിച്ചുകൊണ്ട്) ഇദ്ദേഹത്തെ ഇവിടെ വിട്ടിട്ടുപോവുകയോ?

ആ സമയത്ത് ഗുരുദേവനെ കൂട്ടിക്കൊണ്ടുപോകാൻ അധരൻ എത്തി. അകത്ത് ഇല വെച്ചു കഴിഞ്ഞു. ഗുരുദേവൻ എഴുനേറ്റു; വിജയനേയും കേദാരനേയും വിളിച്ചു പറഞ്ഞു: 'വരിൻ, എന്റെ കൂടെ വരുവിൻ.' വിജയനും കേദാരനും മറ്റു ഭക്തന്മാരും ഗുരുദേവന്റെകൂടെയിരുന്ന് ആഹാരം കഴിച്ചു.

ആഹാരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ വീണ്ടും സ്വീകരണമുറിയിൽ വന്നിരുന്നു. കേദാരനും വിജയനും മറ്റു ഭക്തന്മാരും അദ്ദേഹത്തിന്റെ നാലുവശവും ഇരിപ്പുറപ്പിച്ചു.

കേദാരൻ കൂപ്പുകൈയോടെ അതിവിനീതഭാവത്തിൽ ശ്രീരാമകൃഷ്ണനോടു പറഞ്ഞു: 'എനിക്ക് മാപ്പുതരണേ, ഇവിടെ ഉണ്ണാൻ സംശയിച്ചതിന്.'

* അധരൻ താണ ജാതിയിൽപ്പെട്ട ആളാണ്; കേദാരൻ ബ്രാഹ്മണനും.

digitized by www.sreyas.in

ഗുരുദേവൻ ഉണ്ണുന്നിടത്ത് ഉണ്ണാൻ താനെന്തിന് സംശയിക്കണം, എന്നായിരിക്കാം കേദാരന്റെ വിചാരം.

കേദാരന്റെ ജോലിസ്ഥലം ഡാക്കായാണ്. അവിടെ പലരും അദ്ദേഹത്തെ കാണാൻ വരും; പലരും അദ്ദേഹത്തിന് സന്ദേശ് മുതലായ പലതരം പലഹാരങ്ങളും കൊണ്ടുവരും. ആവക കാര്യങ്ങൾ കേദാരൻ ഗുരുദേവനോടു പറയുന്നു.

കേദാരൻ: (സവിനയം) പല ആളുകളും എനിക്ക് ആഹാരം തരാൻ വരുന്നു. പ്രഭോ, ഞാനെന്താണ് ചെയ്യേണ്ടത്? എന്താണവിടുത്തേ കല്പന?

ശ്രീരാമ: തരുന്ന ആൾ ചണ്ഡാലനായാലും ഈശ്വരഭക്തനാണെന്നു വരികിൽ ആ ആഹാരം കഴിക്കാം. ഏഴുകൊല്ലത്തെ ഈശ്വരോന്മാദത്തിനുശേഷം ഞാൻ നാട്ടിൽപോയി. ആ സമയത്ത് ഞാനെന്തൊരു അവസ്ഥയിലാണു ചെന്നുപെട്ടിരുന്നത്! ഒരു തേവിടിശ്ശിയും കൂടി അവളുടെ സ്വന്തം കൈയ്കൊണ്ട് എനിക്ക് ഭക്ഷണം തന്നു. എന്നാലിപ്പോളത് സമ്മതിക്കാൻ മേല.

കേദാരൻ യാത്ര പറയുന്നതിനു മുമ്പ്, അതിമൃദുസ്വരത്തിൽ അപേക്ഷിച്ചു: 'പ്രഭോ, അവിടുന്ന് ശക്തി സംക്രമിപ്പിച്ചാലും. അനേകമാളുകൾ എന്റെയടുത്തുവരുന്നു. എനിക്കെന്തറിയാം?'

ശ്രീരാമ: ഒക്കെ ശരിയാകുമപ്പാ. മനസ്സ് യഥാർത്ഥത്തിൽ ഈശ്വരനിൽ ഉറച്ചാൽ എല്ലാം നേരെയാകും.

കേദാരൻ യാത്ര പറയുന്നതിനു മുമ്പായി 'വംഗവാസി' യുടെ പത്രാധിപർ ശ്രീ യോഗേന്ദ്രൻ വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് ആസനസ്ഥനായി. സാകാരത്തെയും നിരാകാരത്തെയും കുറിച്ച് സംഭാഷണം നടക്കുന്നു.

ശ്രീരാമ: ഈശ്വരൻ സാകാരനാണ്, നിരാകാരനാണ്; പിന്നെ എന്തൊക്കെയോ ആണ്, നമുക്കൊന്നുമറിഞ്ഞുകൂടാ. നിരാകാരൻ മാത്രമാകുന്നു എന്നു പറഞ്ഞാൽ എങ്ങനെയൊക്കും?

യോഗേന്ദ്രൻ: ബ്രഹ്മസമാജക്കാരെ സംബന്ധിച്ച ഒരാശ്ചര്യസംഗതി അതാണ്. അവിടെ പന്ത്രണ്ടു വയസ്സായ ഒരു പയ്യൻ കൂടി നിരാകാരനെ കാണുന്നു! ആദിസമാജത്തിൽ സാകാരത്തിന് അത്ര കുഴപ്പമില്ല. അവർക്ക് മാന്യ കുടുംബങ്ങളിലെ പൂജയിൽ പങ്കെടുക്കാം.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇദ്ദേഹം എത്ര ഭംഗിയായി പറയുന്നു! പയ്യനും കൂടി നിരാകാരം കാണുന്നു!

അധരൻ: ശിവാനാഥബാബു സാകാരത്തെ സ്വീകരിക്കുന്നില്ല.

digitized by www.sreyas.in

വിജയൻ അതദ്ദേഹത്തിന്റെ അറിവുകേടുകൊണ്ടാണ്. ഇദ്ദേഹം പറയുംപോലെ ഓന്തിന് ചിലപ്പോൾ ഈ നിറം, ചിലപ്പോൾ ആ നിറം. മരത്തിന്റെ ചുവട്ടിൽ പാർക്കുന്ന ആൾക്കേ ഇത് ശരിക്ക് അറിയാൻ സാധിക്കൂ. ഞാൻ ധ്യാനിച്ചുകൊണ്ടിരിക്കെ, തിരശ്ശീലയിൽ വരച്ച പല ചിത്രങ്ങളും കണ്ടു; എത്രയോ ദേവതകൾ! അവരെന്തൊക്കെ പറഞ്ഞു! ഞാൻ തന്നെത്താൻ പറഞ്ഞു: 'ഗുരുദേവന്റെ അടുക്കൽ പോകാം. അദ്ദേഹം ഒക്കെ പറഞ്ഞു മനസ്സിലാക്കിത്തരും.'

ശ്രീരാമ: നീ കണ്ടതു ശരിയായിട്ടുള്ളതാണ്.

കേദാരൻ: ഭക്തന്മാർക്കുവേണ്ടി ഭഗവാൻ രൂപം സ്വീകരിക്കുന്നു. പ്രേമത്താൽ ഭക്തൻ ഈശ്വരനെ സാകാരനായി കാണുന്നു. ധ്രുവൻ ഭഗവാനെ കണ്ടപ്പോൾ ചോദിച്ചു: 'എന്താണവിടുത്തെ കടുക്കൻ ആടാത്തത്?' ഭഗവാനരുളി: 'നീ ആട്ടിയാൽ ആടും.'

ശ്രീരാമ: എല്ലാം സ്വീകരിക്കണം; നിരാകാരവും സാകാരവുമൊക്കെ ആദരിക്കണം. കാളീക്ഷേത്രത്തിൽ ധ്യാനിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ വേശ്യ രമണിയെ കണ്ടു. ഞാൻ പറഞ്ഞു: 'അമ്മേ, അവിടുന്ന് ഈ രൂപത്തിലുമുണ്ട്.' അതുകൊണ്ട് എല്ലാം അംഗീകരിക്കണം എന്നു ഞാൻ പറയുന്നു. ഈശ്വരൻ എപ്പോൾ ഏതു രൂപത്തിൽ അടുത്തു വരും, ദർശനം നൽകും എന്നൊന്നും പറയാനാവില്ല.

ഇതുമരുളി ഗുരുദേവൻ പാടി:

'ഭാവമത്തനാം ഭിക്ഷുകനേകനിതാ വന്നിരിക്കുന്നു.'

വിജയൻ: ഈശ്വരൻ അനന്തശക്തിമാൻ. അദ്ദേഹത്തിന് ഏതു രൂപത്തിലും ദർശനമരുളാൻ സാധിക്കയില്ലേ? ഒരു പൊടിയിലും നിസ്സാരനാണു മനുഷ്യൻ. അവൻ ഈശ്വരന്റെ സ്വരൂപത്തെക്കുറിച്ച് തീർപ്പു കല്പിക്കാൻ പുറപ്പെടുന്നു. എന്തൊരാശ്ചര്യം!

ശ്രീരാമ: സ്വല്പം ഗീതയോ ഭാഗവതമോ വേദാന്തമോ വായിച്ചിട്ട്, 'ഞാനൊക്കെ മനസ്സിലാക്കിക്കളഞ്ഞു,' എന്ന് മനുഷ്യർ വിചാരിക്കുന്നു. ഒരുറുമ്പ് ഒരു പഞ്ചസാരക്കുന്നിൽ ചെന്നു. ഒരു തരി പഞ്ചസാര തിന്നപ്പോൾ അതിന്റെ വയറു നിറഞ്ഞു. വേറൊരു തരി വായിലാക്കിക്കൊണ്ട് അതു മാളത്തിലേയ്ക്കു പോകുകയായിരുന്നു. അപ്പോളതു നിനച്ചു: 'ഇനി പോകുമ്പോൾ ആ കുന്നു മുഴുവൻ എടുത്തുകൊണ്ടു പോരണം.' (എല്ലാവരും ചിരിക്കുന്നു.)

digitized by www.sreyas.in

# ഇരുപത്തിയെട്ടാം ഭാഗം

# ഗുരുദേവന്റെ വിവിധഭാവങ്ങൾ

## അധ്യായം ഒന്ന്

*1884 ഒക്ടോബർ 2, വ്യാഴാഴ്ച*

### ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം ക്ഷേത്രത്തിൽ ഭക്തന്മാരുമൊരുമിച്ച് ഇരുന്നരുളുന്നു. ഇന്ന് ആശ്വിനമാസത്തിലെ ശുക്ലദ്വാദശി -ത്രയോദശി. ശ്രീ വിജയദശമി കഴിഞ്ഞു രണ്ടു ദിവസമായി. ഇന്നലെ ഗുരുദേവൻ കല്ക്കത്തയിൽ അധരന്റെ ഗൃഹത്തിൽ പോയിരുന്നു. അവിടെ നാരായണൻ, ബാബുരാമൻ, മാസ്റ്റർ, കേദാരൻ, വിജയൻ തുടങ്ങി പലരും വന്നിരുന്നു. ഗുരുദേവൻ ഭക്തന്മാരുമൊരുമിച്ച് കീർത്തനാനന്ദം കൊണ്ട് നൃത്തം വെച്ചു.

ഇപ്പോൾ ശ്രീരാമകൃഷ്ണന്റെ കൂടെ ലാട്ടു, രാമലാലൻ, ഹരീശൻ, ഹസ്ര എന്നിവർ താമസമുണ്ട്. ബാബുരാമനും ഇടയ്ക്കിടെ വന്നു താമസിക്കും. രാമലാലൻ ഭവതാരിണീദേവിയുടെ പൂജ ചെയ്യുന്നു.

ഇന്ന് ശ്രീ മണിലാലമല്ലികൻ, പ്രിയമുക്കർജി, അദ്ദേഹത്തിന്റെ ബന്ധു ഹരി, ശിവപുരത്തിൽനിന്നും താടിയുള്ള ബ്രഹ്മസമാജക്കാരൻ, ബഡോബസ്സാറിൽ പന്ത്രണ്ടാം നംബർ മല്ലികത്തെരുവിലെ മാർവാറി ഭക്തന്മാർ, ഇവരെല്ലാം വന്നു ചേർന്നിരിക്കുന്നു. ക്രമേണ ദക്ഷിണേശ്വരത്തെ ഏതാനും കുട്ടികളും, സിന്തിയിലെ മഹേന്ദ്രവൈദ്യൻ തുടങ്ങിയവരും വന്നു. മണിലാലൻ പഴയ ഒരു ബ്രഹ്മസമാജാംഗമാണ്.

#### ബ്രഹ്മസമാജാംഗം മണിലാലന് ഉപദേശം

ശ്രീരാമ: (മണിലാലൻമുതൽപേരോട്) മനസാ നമസ്കരിക്കുന്നതാണ് നല്ലത്. കാലിൽ കൈയ്കൊണ്ടുതൊട്ട് നമസ്കരിച്ചിട്ടെന്താണാവശ്യം? മനസ്സുകൊണ്ടു നമസ്കരിച്ചാൽ ആർക്കും വല്ലായ്മ തോന്നുകയില്ല.

digitized by www.sreyas.in

എന്റെ മതം മാത്രം ശരി, ബാക്കിയൊക്കെ തെറ്റ് എന്ന ഭാവം നന്നല്ല. ഈശ്വരൻതന്നെയാണ് എല്ലാം ആയിത്തീർന്നിരിക്കുന്നത്, എന്നു ഞാൻ കാണുന്നു; മനുഷ്യൻ, പ്രതിമ, സാളഗ്രാമം ഇവയൊക്കെയും. സകലതിനകത്തും ഞാൻ ഒന്നിനെയാണ് കാണുന്നത്. ഒന്നിനെയല്ലാതെ രണ്ടാമതൊന്നിനെ ഞാൻ കാണുന്നില്ല.

തന്റെ അഭിപ്രായം മാത്രമാണു ശരി, ബാക്കിയെല്ലാം അബദ്ധം; താൻ ജയിച്ചിരിക്കുന്നു, മറ്റുള്ളവർ തോറ്റു, എന്നിങ്ങനെ പലരും വിചാരിക്കുന്നു. മുമ്പേ പോയവൻ സ്വല്പം വല്ലതുംകൊണ്ട് വഴിക്ക് തങ്ങിപ്പോയെന്നുവരാം. പിന്നിൽ പെട്ടുപോയവൻ അപ്പോഴേയ്ക്കും മുമ്പിൽ കടന്നുവെന്നും വരാം. ഗോലോകധാമം എന്ന കളിയിൽ വളരെ മുന്നിലേറിയാലും പകിട പിന്നെയും താഴോട്ടു പോകുന്നില്ലേ?

ജയവും തോൽവിയും ഈശ്വരന്റെ കൈയിലാണ്; അദ്ദേഹത്തിന്റെ ഇച്ഛയൊന്നും ആർക്കും അറിയാനാവില്ല. കണ്ടിട്ടില്ലേ, ഇളന്നീർ എത്ര പൊക്കത്തിലാണ് നില്ക്കുന്നത്; വെയിലേല്ക്കുന്നു; എന്നാലും ഇളന്നീരെത്ര ശീതളം! നേരേമറിച്ച് പാനിപ്പഴം വെള്ളത്തിൽ വളരുന്നു, എന്നിട്ടും അതിന്റെ ഗുണം ചൂടാണ്.

മനുഷ്യന്റെ ശരീരംതന്നെ നോക്കുക, തലയാണു മൂലം; അതോ മേലേ പോയി.

**ശ്രീരാമകൃഷ്ണനും നാലാശ്രമങ്ങളും യോഗതത്ത്വവും ബ്രഹ്മസമാജവും**

മണിലാലൻ: അപ്പോൾ ഞങ്ങളുടെ കർത്തവ്യമെന്താണ്?

ശ്രീരാമ: ഏതെങ്കിലും വിധത്തിൽ ഈശ്വരനുമായി ചേർന്നിരിക്കുക. രണ്ടു വഴിയുണ്ട്; കർമ്മയോഗവും മനോയോഗവും. ഗൃഹസ്ഥാശ്രമത്തിലുള്ളവരുടെ യോഗം കർമ്മത്തിൽക്കൂടിയാണ്. ബ്രഹ്മചര്യം ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്ന് നാലാശ്രമങ്ങൾ * സന്ന്യാസികൾ കാമ്യകർമ്മം ത്യജിക്കണം. എന്നാൽ നിത്യകർമ്മം ഫലകാമന കൂടാതെ ചെയ്യണം. ദണ്ഡധാരണം, ഭിക്ഷാടനം, തീർത്ഥയാത്ര, പൂജ, ജപം ഈവക കർമ്മങ്ങളിൽക്കൂടി അവരുടെ യോഗം സാധിക്കുന്നു.

എന്തു കർമ്മം വേണമെങ്കിലും ചെയ്തോളൂ; ഫലകാംക്ഷകൂടാതെ കാമനാശൂന്യനായിട്ടു ചെയ്യാൻ സാധിക്കുന്ന പക്ഷം ഈശ്വരനുമായി ഒന്നാകാൻ കഴിയും.

---

* കാമ്യാനാം കർമ്മണാം ന്യാസം സന്ന്യാസം കവയോ വിദുഃ
സർവ്വകർമ്മഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ
ത്യാജ്യം ദോഷവിദിത്യേകേ കർമ്മ പ്രാഹുർമനീഷിണഃ
യജ്ഞദാനതപഃകർമ്മ ന ത്യാജ്യമിതി ചാപരേ. 1ഗീത 13.2.3

digitized by www.sreyas.in

മറ്റൊരു മാർഗ്ഗമാണ് മനോയോഗം. ഇമ്മാതിരി യോഗം അഭ്യസിക്കുന്ന ആൾക്ക് പുറമേ യാതൊരടയാളവും കാണുകയില്ല. അന്തരാ യോഗയുക്തനായിരിക്കും. ജഡഭരതനേയും ശുകദേവനേയും പോലെ. വേറെയും എത്രയോ പേരുണ്ട്. ഇവർ പേരുകേട്ടവരാണ്. ഇവരുടെ ദേഹത്ത് രോമവും താടിയും എങ്ങനെയെന്നാൽ അങ്ങനെ വളരും.

പരമഹംസാവസ്ഥയിൽ കർമ്മം വിട്ടുപോകുന്നു. എല്ലാനേരവും ഈശ്വരസ്മരണവും മനനവും ഉണ്ടായിരിക്കും. സർവ്വദാ മനോയോഗമുണ്ട്. കർമ്മമെന്തെങ്കിലും ചെയ്യുന്ന പക്ഷം അതു ലോകശിക്ഷണത്തിനു വേണ്ടിയായിരിക്കും.

കർമ്മം വഴിക്കോ മനസ്സു വഴിക്കോ എങ്ങനെയെങ്കിലുമായിക്കൊള്ളട്ടെ യോഗം; എന്നാൽ ഭക്തി ഉണ്ടായാൽ എല്ലാം അറിയാൻ കഴിയും. ഭക്തികൊണ്ട് കുംഭകം താനേ വരും. മനസ്സ് ഏകാഗ്രമായാൽ ശ്വാസം സ്ഥിരമാകുന്നു. പിന്നെ ശ്വാസം സ്ഥിരമായാൽ മനസ്സും ഏകാഗ്രമാകുന്നു. അപ്പോൾ ബുദ്ധി സ്ഥിരമാകുന്നു. ഈ നില പ്രാപിച്ച ആൾ സ്വയം ഇതറിയുന്നില്ല.

**സാധനകാലത്ത് ജഗന്മാതാവിന്റെ അടുത്ത് പ്രാർത്ഥന**

ശ്രീരാമ: ഭക്തിയോഗംകൊണ്ട് സർവ്വവും ലഭിക്കും. ഞാൻ അമ്മയുടെ അടുത്ത് കരഞ്ഞു കരഞ്ഞു പ്രാർത്ഥിച്ചു: 'അമ്മേ, യോഗികൾ യോഗത്താൽ അറിയുന്നതും, ജ്ഞാനികൾ വിചാരം വഴിക്ക് അറിയുന്നതും, എനിക്കു പറഞ്ഞുതരൂ, എനിക്ക് കാണിച്ചുതരൂ.' അമ്മ എനിക്കെല്ലാം കാണിച്ചു തന്നിട്ടുണ്ട്. വ്യാകുലതയോടെ അമ്മയുടെ അടുക്കൽ കരഞ്ഞാൽ അമ്മയൊക്കെ മനസ്സിലാക്കിത്തരും. വേദം, വേദാന്തം, പുരാണം, തന്ത്രം, ഈവക ശാസ്ത്രങ്ങളിൽ ഉള്ളതൊക്കെ അമ്മയെനിക്കു കാണിച്ചുതന്നിട്ടുണ്ട്.

മണിലാലൻ: ഹഠയോഗമോ?

ശ്രീരാമ: ഹഠയോഗികൾ ദേഹാഭിമാനികളാണ്. അവർ കുടലു കഴുകുകയും വയറു കഴുകുകയും മറ്റും ചെയ്യുന്നു, ദേഹപോഷണം മാത്രം നോക്കുന്നു. അവരുടെ ലക്ഷ്യം ദീർഘായുസ്സു സമ്പാദിക്കലാണ്. രാപകൽ ശരീരസേവതന്നെ. അതു നല്ലതല്ല.

**മണിമല്ലികൻ - സംസാരിയും മാനസത്യാഗവും**

ശ്രീരാമ: എന്താണു നിങ്ങളുടെ കർത്തവ്യം? നിങ്ങൾ മനസാ കാമിനീകാഞ്ചനം ത്യജിക്കണം. നിങ്ങൾക്ക് സംസാരത്തെ കാകവിഷ്ഠയെന്നു കരുതാൻ നിവൃത്തിയില്ല.

digitized by www.sreyas.in

ഗോസ്വാമികൾ ഗൃഹസ്ഥന്മാരാണ്; അതുകൊണ്ട് ഞാനവരോടു പറഞ്ഞു: 'നിങ്ങൾക്ക് അമ്പലത്തിൽ കൈങ്കര്യമുണ്ട്; നിങ്ങളെങ്ങനെ സംസാരം ഉപേക്ഷിക്കും? സംസാരത്തെ മായയെന്നു പറഞ്ഞു തള്ളിക്കളയാൻ നിങ്ങൾക്കാവില്ല.'

സംസാരിയുടെ കർത്തവ്യങ്ങൾ എന്തെല്ലാമെന്ന് ചൈതന്യദേവൻ പറഞ്ഞിട്ടുണ്ട്: 'ജീവനിൽ ദയ, വൈഷ്ണവസേവ, നാമസങ്കീർത്തനം.'

കേശവസേനൻ ഒരിക്കലെന്നെക്കുറിച്ചു പറഞ്ഞു: 'ഇപ്പോൾ അദ്ദേഹം നമ്മോട് രണ്ടും ചെയ്യാൻ പറയുന്നു, ഈശ്വരഭജനവും ലോകകൃത്യങ്ങളും. പക്ഷേ ഒരു ദിവസം അദ്ദേഹം നമ്മേ കൊത്തും.' അതു ശരിയല്ല. ഞാനെന്തിനു കൊത്തണം?

മണിമല്ലികൻ: എന്നാലും അങ്ങു കൊത്തുന്നുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെങ്ങനെ? നീയൊരു വീട്ടുകാരൻ. നീ ത്യാഗം സ്വീകരിക്കേണ്ട ആവശ്യമെന്ത്?

## അധ്യായം രണ്ട്

### ആചാര്യനു കാമിനീകാഞ്ചനത്യാഗം

ശ്രീരാമ: ഈശ്വരൻ ലോകശിക്ഷണത്തിനായി നിയോഗിച്ചിട്ടുള്ളവർക്ക് ത്യാഗം അത്യാവശ്യമാണ്. ആചാര്യൻ കാമിനീകാഞ്ചനത്യാഗിയായിരിക്കേണ്ടത് അത്യാവശ്യമാകുന്നു. അല്ലാത്തപക്ഷം അയാളുടെ ഉപദേശം ആളുകൾ സ്വീകരിക്കുകയില്ല. മനസാ ത്യജിച്ചാൽ മാത്രം പോരാ; ബാഹ്യമായ ത്യാഗവും കൂടിയേ കഴിയൂ. അപ്പോഴേ ഉപദേശം ഫലവത്താകയുള്ളൂ. അതില്ലെന്നുവരികിൽ ആളുകൾ ഉള്ളിൽ കരുതും, 'ഇദ്ദേഹം നമ്മോട് കാമിനീകാഞ്ചനം വെടിയാൻ ഉപദേശിക്കുന്നുണ്ടെങ്കിലും സ്വയം രഹസ്യമായിട്ട് അതൊക്കെ അനുഭവിക്കുന്നുണ്ട്,.' എന്ന്.

ഒരു വൈദ്യൻ രോഗിക്ക് മരുന്നുകൊടുത്തിട്ടു പറഞ്ഞു: 'ഇനിയൊരു ദിവസം വരിക. ആഹാരത്തിന്റെയും മറ്റും കാര്യം അപ്പോൾ പറഞ്ഞുതരാം.' അന്ന് വൈദ്യന്റെ മുറിയിൽ അനേകം ഭരണി നിറയെ ശർക്കരയുണ്ടായിരുന്നു. രോഗിയുടെ വീട് വളരെ അകലെയാണ്. അയാൾ പിന്നെയൊരുദിവസം വൈദ്യനെ വന്നു കണ്ടു. വൈദ്യൻ പറഞ്ഞു: 'ഭക്ഷണത്തിന്റെയും മറ്റും കാര്യത്തിൽ വളരെ സൂക്ഷിക്കണം. ശർക്കര കഴിക്കുന്നതു നല്ലതല്ല.' രോഗി പൊയ്ക്കഴിഞ്ഞപ്പോൾ

digitized by www.sreyas.in

വേറൊരാൾ വൈദ്യനോടു ചോദിച്ചു: 'ആ മനുഷ്യനെ ഇത്ര കഷ്ട പ്പെടുത്തി രണ്ടാമത് വരുത്തിയതെന്തിനാണ്? അന്നു തന്നെ പറഞ്ഞു കൊടുക്കാമായിരുന്നല്ലൊ.' വൈദ്യൻ ചിരിച്ചുകൊണ്ടു പറഞ്ഞു: "അതിനു സംഗതിയുണ്ട്. അന്നെന്റെ മുറിയിൽ അനേകം ഭരണി നിറയെ ശർക്കര ഉണ്ടായിരുന്നു. അപ്പോൾ ഞാനിതു പറഞ്ഞാൽ രോഗിക്ക് വിശ്വാസം വരികയില്ല. അയാൾ വിചാരിക്കും, 'വൈദ്യന്റെ മുറിയിൽ എത്രയോ ഭരണി ശർക്കര ഇരിപ്പുണ്ട്, അദ്ദേഹം തീർച്ചയായും കുറേശ്ശെ കഴിക്കുന്നുണ്ടാവും. അങ്ങനെയാണെങ്കിൽ ശർക്കര അത്ര കൊള്ളരുതാത്ത സാധനമൊന്നുമാവാൻ തരമില്ല.' ഇന്നു ഞാൻ ശർക്ക രബ്ഭരണിയൊക്കെ ഒളിച്ചുവെച്ചു. ഇപ്പോൾ ഞാൻ പറയുന്നതിൽ അയാൾക്ക് വിശ്വാസമുണ്ടാകും."

ആദിബ്രഹ്മസമാജത്തിലെ ആചാര്യനെ ഞാൻ കാണുകയുണ്ടായി. അയാൾ രണ്ടാമത്തെയോ മൂന്നാമത്തെയോ തവണ കല്യാണം കഴി ച്ചിരിക്കുന്നു എന്നു കേട്ടു. അയാൾക്ക് പ്രായമായ മക്കളൊക്കെയുണ്ടു താനും. ഇവരൊക്കെ ആചാര്യന്മാരാണത്രെ! 'ഈശ്വരൻ മാത്രം സത്യം, ബാക്കിയെല്ലാം മിഥ്യ' എന്ന് ഇക്കൂട്ടർ പറഞ്ഞാൽ ആരു വിശ്വ സിക്കും? ഇവരുടെ ശിഷ്യന്മാരാകുന്നത് എങ്ങനെയുള്ളവരാണെന്ന് ഞാൻ പറയാതെ തന്നെ നിങ്ങൾക്ക് ഊഹിക്കാം.

കുരുടൻ ഗുരുവിന് മുരടൻ ശിഷ്യൻ. സന്ന്യാസി മനസാ ത്യജി ച്ചാലും പുറമേ കാമിനീകാഞ്ചനങ്ങളുമായി വാണാൽ, അയാൾ മുഖാ ന്തരവും ലോകശിക്ഷണം നടക്കുകയില്ല. "അയാൾ ഒളിച്ചും മറച്ചും 'ശർക്കര' തിന്നുന്നു" എന്ന് ആളുകൾ പറയും.

*ശ്രീരാമകൃഷ്ണന്റെ കാഞ്ചനത്യാഗം*

ശ്രീരാമ: സിന്തിയിലെ മഹേന്ദ്രവൈദ്യൻ രാമലാലന്റെ വശം അഞ്ചു രൂപ കൊടുത്തു. ഞാനതപ്പോളറിഞ്ഞില്ല. പിന്നീടു രാമലാലൻ പറഞ്ഞ പ്പോൾ ഞാൻ ചോദിച്ചു: 'ആർക്കായിട്ടാണ് പണം തന്നത്?' എനിക്കു വേണ്ടിയാണ് എന്നവൻ പറഞ്ഞു. 'പാലിന്റെ വക കുറച്ചെന്തോ കൊടു ക്കാനുണ്ട്; ആ കടം വീട്ടാം,' എന്നു ഞാൻ വിചാരിച്ചു. എന്റമ്മോ! രാത്രി കുറച്ചങ്ങു കഴിഞ്ഞില്ലേ, ഞാൻ നൊന്തുനീറി ചാടിപ്പിടഞ്ഞെ ഴുന്നേറ്റു. മാറത്ത് പൂച്ച മാന്തിക്കീറും പോലുള്ള വേദന. അപ്പൊഴേ രാമലാലന്റെ അടുത്തു ചെന്നു ചോദിച്ചു: 'നിന്റെ അമ്മായിക്കുവേണ്ടി യാണോ തന്നത്?' അല്ല, എന്നു പറഞ്ഞു രാമലാലൻ. ഞാനപ്പോൾ അവനോടു പറഞ്ഞു: 'നീ ഈ നിമിഷം പോയി അത് മടക്കിക്കൊടു ത്തിട്ടു വാ!' പിറ്റേന്ന് രാമലാലൻ അത് തിരിച്ചുകൊടുത്തു.

digitized by www.sreyas.in

സന്ന്യാസി പണം സ്വീകരിക്കുകയോ ഭോഗ്യവസ്തുക്കളിൽ ആസക്തനായിരിക്കുകയോ ചെയ്യുന്നത് ഏതുപോലെയെന്നറിയാമോ? ഒരു ബ്രാഹ്മണവിധവ അനേകകാലം ഹവിഷ്യാന്നവും ഭുജിച്ച് ബ്രഹ്മചര്യവും ദീക്ഷിച്ചിരുന്നശേഷം പെട്ടെന്ന് ജാരസംസർഗ്ഗത്തിൽ ഏർപ്പെടുംപോലെയാണത്. (സകലരും സ്തംഭിച്ചിരുന്നു.)

ഞങ്ങളുടെ നാട്ടിൽ വാണിയത്തി ഭഗി എന്നൊരു സ്ത്രീയുണ്ടായിരുന്നു. അവൾക്ക് അനേകം ശിഷ്യന്മാരും ഭക്തന്മാരും ഉണ്ടായിരുന്നു. ഒരു ശൂദ്രസ്ത്രീയെ സകല ആളുകളും നമസ്കരിക്കുന്നതു കണ്ടു കണ്ണുകടി പിടിച്ച ജന്മി ഒരു തെമ്മാടിയെ അവളെ ചതിക്കാനയച്ചു. അവൻ അവളുടെ ചാരിത്ര്യം നശിപ്പിച്ചു. അവളുടെ ഭജനയും മറ്റും പാഴായിപ്പോയി. പതിതസന്ന്യാസിയും അമ്മാതിരിയാണ്.

## സാധുസംഗത്തിനുശേഷം ശ്രദ്ധ

ശ്രീരാമ: നിങ്ങൾ സംസാരത്തിൽ വസിക്കുന്നു. നിങ്ങൾക്ക് സത്സംഗം അത്യാവശ്യമാകുന്നു. ആദ്യം സാധുസംഗം; പിന്നെ ശ്രദ്ധ. സാധുക്കൾ ഭഗവാന്റെ നാമഗുണാനുകീർത്തനം ചെയ്തില്ലെങ്കിൽ ആളുകൾക്കെങ്ങനെ ഈശ്വരനിൽ ശ്രദ്ധയും വിശ്വാസവും ഭക്തിയും ഉണ്ടാകും? ഒരുവന്റെ കുടുംബത്തിൽ മൂന്നു തലമുറയായി ദിവാൻജിമാരുണ്ടായിരുന്നു എന്നറിഞ്ഞാൽ ആളുകൾ അയാളെ മാനിക്കും.

(മാസ്റ്ററോട്) ജ്ഞാനം ലഭിച്ചാലും സർവ്വദാ ഈശ്വരാനുസന്ധാനം ശീലിക്കണം. നഗ്നൻ പറയാറുണ്ട്: 'ചെമ്പുകുടം ഒരു ദിവസം മാത്രം തേച്ചതുകൊണ്ട് എന്തു കാര്യം? എന്നിട്ടെടുത്ത് എവിടെയെങ്കിലും ഇട്ടിരുന്നാൽ പിന്നെയും ക്ലാവു പിടിക്കും.' നിന്റെ വീട്ടിൽ ഒരിക്കൽ എനിക്കു വരണം. നിന്റെ വീട് അറിഞ്ഞുവെച്ചാൽ അവിടെ വേറെയും ഭക്തന്മാരെ കാണാൻ കഴിയും. നീ വല്ലപ്പോഴും ഈശാനന്റെ അടുത്തൊന്നു പോവുക.

(മണിലാലനോട്) അന്നൊരു ദിവസം കേശവസേനന്റെ അമ്മ ഇവിടെ വന്നിരുന്നു. അവരുടെ വീട്ടിലെ കുട്ടികൾ ഹരിനാമം പാടി. അവർ കൈയ്കൊണ്ടു താളം പിടിച്ചുകൊണ്ട് കുട്ടികൾക്ക് ചുറ്റും പ്രദക്ഷിണം വെച്ചു. കേശവന്റെ മരണംകൊണ്ട് അവർ വല്ലാതെ വ്യസനാക്രാന്തയായില്ല. അവരിവിടെ വന്ന് ഏകാദശി നോറ്റു; മാലയെടുത്തു ജപിച്ചു. അവരുടെ ഭക്തി കണ്ട് എനിക്കു സന്തോഷമായി.

മണിലാലൻ: കേശവബാബുവിന്റെ പിതാമഹൻ രാമകമലസേനൻ ഒരു ഭക്തനായിരുന്നു. അദ്ദേഹം തുളസിത്തോട്ടത്തിലിരുന്നു നാമം

digitized by www.sreyas.in

ജപിച്ചു വന്നു. കേശവന്റെ അച്ഛൻ പിയാരിമോഹനനും ഭക്തനായ ഒരു വൈഷ്ണവനായിരുന്നു.

ശ്രീരാമ: അച്ഛൻ അങ്ങനെയായിരുന്നില്ലെങ്കിൽ മകൻ അത്ര ഭക്ത നാകുമായിരുന്നില്ല. വിജയന്റെ സ്ഥിതി കണ്ടില്ലേ?

വിജയന്റെ അച്ഛൻ ഭാഗവതം വായിച്ചുവായിച്ച് ഭാവാവിഷ്ടനായി ലോകം മറക്കാറുണ്ട്. വിജയന് ആവേശം അടക്കാൻ പ്രയാസമാണ്. ഇടയ്ക്കിടെ 'ഹരി ഹരി' എന്നും പറഞ്ഞ് എഴുന്നേറ്റു നില്ക്കും. ഈയിടെ വിജയൻ കാണുന്ന ഈശ്വരരൂപങ്ങളൊക്കെ സത്യമാണ്. സാകാരത്തിന്റെയും നിരാകാരത്തിന്റെയും കാര്യം വിജയൻ പറയു ന്നു. ഓന്തിന്റെ നിറംപോലെ - ചുവപ്പ്, നീല, പച്ച, പിന്നെ ചിലപ്പോൾ ഒരു നിറവുമില്ല. ചിലപ്പോൾ ഈശ്വരൻ സഗുണനായി കാണപ്പെടുന്നു, ചിലപ്പോൾ നിർഗ്ഗുണനായിട്ടും.

**വിജയൻ സരളൻ - സരളനായാൽ ഈശ്വരനെ പ്രാപിക്കാം.**

ശ്രീരാമ: വിജയൻ വളരെ സരളനാണ്. വളരെ ഉദാരനും സര ളനുമാകാതെ ഈശ്വരനെ പ്രാപിക്കാൻ സാധിക്കയില്ല. ഇന്നലെ വിജ യൻ അധരന്റെ വീട്ടിൽ വന്നിരുന്നു. അവിടെ സ്വന്തം വീടു പോലെ പെരുമാറി. അവിടെ ഉള്ളവരെയൊക്കെ സ്വന്തം ആളുകളായിട്ടാണു വിജയൻ കരുതിയത്. വിഷയബുദ്ധി പോയില്ലെങ്കിൽ ഉദാരനും സര ളനും ആവാൻ പറ്റില്ല.

ഇതു പറഞ്ഞുകഴിഞ്ഞ് ശ്രീരാമകൃഷ്ണൻ പാട്ടു പാടി:

നിൻചിത്തം നിർമ്മലമാകുന്ന നേരത്തു
കിട്ടുമമൂല്യമാമന്നിധിയെ.

ശ്രീരാമ: മണ്ണു നേരേ കുഴയ്ക്കാതെ കലമുണ്ടാക്കാനാവില്ല. മണ്ണിൽ കല്ലോ കരടോ കിടന്നാൽ കലം പൊട്ടിപ്പോകും. അതുകൊണ്ടാണ് കുലാലൻ ആദ്യം തന്നെ കല്ലും കരടും കളഞ്ഞു മണ്ണു തയ്യാറാക്കു ന്നത്.

കണ്ണാടിയിൽ അഴുക്കിരുന്നാൽ മുഖം കാണാനാവില്ല. ചിത്തശുദ്ധി ഉണ്ടാകാതെ സ്വസ്വരൂപം ദർശിക്കാൻ സാധ്യമല്ല. നോക്കു, ഈശ്വരൻ അവതാരമെടുത്ത ഇടങ്ങളിലൊക്കെ സരളതയും ഉണ്ട്. നന്ദഘോഷൻ, ദശരഥൻ, വസുദേവൻ ഇവരൊക്കെ സരളപ്രകൃതികളായിരുന്നു.

ശുദ്ധബുദ്ധി ഉണ്ടാകാതെ ഈശ്വരനെ അറിയാനുള്ള ആഗ്രഹം കൂടി ഉണ്ടാവില്ല എന്നു വേദാന്തം പറയുന്നു. ഒടുവിലത്തെ ജന്മമോ, വളരെ തപസ്സോ കൂടാതെ ഉദാരതയും സരളതയും സംഭവിക്കുകയില്ല.

digitized by www.sreyas.in

# അധ്യായം മൂന്ന്

## ശ്രീരാമകൃഷ്ണന്റെ ബാലകാവസ്ഥ

കാലിൽ അല്പം നീരുണ്ടെന്നു വിചാരിച്ച് ശ്രീരാമകൃഷ്ണൻ ഒരു കുട്ടിയെപ്പോലെ വ്യാകുലനായിരുന്നു. സിന്തിയിലെ മഹേന്ദ്രൻ വൈദ്യൻ വന്നു നമസ്കരിച്ചു.

ശ്രീരാമ: (പ്രിയമുക്കർജി മുതലായ ഭക്തന്മാരോട്) ഞാനിന്നലെ നാരായണനോടു പറഞ്ഞു, 'നിന്റെ കാല് ഒന്നു ഞെക്കിനോക്കുക, കുഴി വീഴുമോ എന്നറിയാമല്ലോ.' അവൻ ഞെക്കിനോക്കി. കുഴി കണ്ടു. അപ്പോഴെനിക്ക് ആശ്വാസമായി. (മുക്കർജിയോട്) നീ നിന്റെ കാലിലൊന്ന് അമർത്തിനോക്കൂ, കുഴിയുണ്ടാകുന്നോ എന്നു നോക്കട്ടെ.

മുക്കർജി: ഉണ്ട്.

ശ്രീരാമ: ആവൂ! വലിയ ആശ്വാസം!

മണിമല്ലികൻ: അങ്ങെന്തിനാണ് ഇത്ര വിഷമിക്കുന്നത്? അങ്ങു പുഴയിൽ കുളിക്കുക. മരുന്നും കിരുന്നുമൊക്കെ എന്തിനാണങ്ങു കഴിക്കുന്നത്?

ശ്രീരാമ: അങ്ങനെയല്ലപ്പാ. നിന്റെ ചോരയ്ക്കു നല്ല ചൂടുണ്ട്. നിന്റെ കാര്യം വേറേ. അമ്മയെന്നെ കുട്ടികളുടെ അവസ്ഥയിലാണ് വെച്ചിരിക്കുന്നത്. പുല്ക്കാട്ടിൽവെച്ച് ഒരു ദിവസം എന്തോ എന്നെ കടിച്ചു. പാമ്പാണു കടിച്ചതെങ്കിൽ, അതു വീണ്ടും കടിച്ചാൽ വിഷമിറങ്ങും എന്ന് ഞാൻ കേട്ടിരുന്നു. അതുകൊണ്ട് ഞാൻ കൈയ് പൊത്തിൽ വെച്ചുകൊണ്ടിരിപ്പായി. വഴിയേ വന്ന ഒരാൾ ചോദിച്ചു: 'അങ്ങെന്താണ് ചെയ്യുന്നത്? പാമ്പ് അതേ സ്ഥാനത്ത് കടിച്ചാൽ മാത്രമേ വിഷം ഇറങ്ങുകയുള്ളൂ. മറ്റെവിടെയെങ്കിലും കടിച്ചാൽ വിഷം പോവില്ല.'

ശരത്കാലത്തെ മഞ്ഞു നല്ലതാണെന്നു കേട്ടിട്ടുണ്ട്. കല്ക്കത്തയിൽനിന്ന് വണ്ടിയിൽ മടങ്ങി വരുന്ന വഴിയ്ക്ക് തല പുറത്തിട്ടു മഞ്ഞു കൊണ്ടു. (എല്ലാവരും ചിരിക്കുന്നു.)

(സിന്തിയിലെ മഹേന്ദ്രനോട്) നിങ്ങളുടെ സിന്തിയിലെ ആ പണ്ഡിതൻ വളരെ നല്ലവൻ. അയാൾക്ക് വേദാന്തവാഗീശൻ എന്ന ബിരുദമുണ്ട്. അയാൾക്കെന്നെ ബഹുമാനമാണ്. "നീ വളരെയൊക്കെ വായിച്ചിരിക്കുന്നു. പക്ഷേ, 'ഞാൻ ഇന്ന പണ്ഡിതനാണ്,' എന്ന അഭിമാനം ഉപേക്ഷിക്കുക." എന്ന് ഞാൻ പറഞ്ഞപ്പോൾ അദ്ദേഹത്തിന്

digitized by www.sreyas.in

വലിയ സന്തോഷമായി. ഞാൻ അദ്ദേഹവുമായി വേദാന്തത്തെക്കുറിച്ചു സംസാരിച്ചു.

**മാസ്റ്റർക്ക് ഉപദേശം - ശുദ്ധമായ ആത്മാവ് - അവിദ്യാ - ബ്രഹ്മമായ**

ശ്രീരാമ: (മാസ്റ്ററോട്) ശുദ്ധമായ ആത്മാവ് നിർലിപ്തമാകുന്നു. അതിൽ മായ അഥവാ അവിദ്യ ഉണ്ട്. ഈ മായയ്ക്കുള്ളിൽ മൂന്നു ഗുണങ്ങളുണ്ട്: സത്വം, രജസ്സ്, തമസ്സ്. ശുദ്ധാത്മാവിൽത്തന്നെയാണ് ഈ മൂന്നു ഗുണങ്ങളും. എന്നാലും അത് നിർലിപ്തമാകുന്നു. അഗ്നിയിൽ ഒരു നീലഗുളിക ഇട്ടാൽ നീലനാളം കാണാം. ചുവന്ന ഗുളികയിട്ടാൽ ചുവന്ന ജ്വാല കാണാം. എന്നാൽ അഗ്നിയ്ക്ക് അതിന്റേതായിട്ട് ഒരു നിറവുമില്ല.

വെള്ളത്തിൽ നീലച്ചായമിട്ടാൽ വെള്ളം നീലനിറമാകും. പിന്നെ പടിക്കാരം ഇട്ടാൽ വെള്ളത്തിന് പഴയ നിറം തന്നെയാകും.

ഒരു ചണ്ഡാലൻ മാംസവും ചുമന്നുകൊണ്ട് പോകുകയായിരുന്നു. അവൻ ശങ്കരനെ തൊട്ടു! ശങ്കരൻ പറഞ്ഞു, 'എന്ത്, നീയെന്നെ തൊട്ടോ!' ചണ്ഡാലൻ പറഞ്ഞു: 'തമ്പുരാനേ, അടിയൻ അവിടുത്തെ തൊട്ടുമില്ല, അവിടുന്ന് എന്നെ തൊട്ടതുമില്ല. അവിടുന്ന് നിർലിപ്തവും ശുദ്ധവുമായ ആത്മാവാകുന്നു.' ജഡഭരതനും ഈവക തത്ത്വങ്ങൾ രഹൂഗണരാജാവിനോടു പറഞ്ഞു. ശുദ്ധമായ ആത്മാവ് നിർലിപ്തമാകുന്നു. ശുദ്ധാത്മാവിനെ കണ്ണുകൊണ്ടു കാണാനാവില്ല. ഉപ്പ് വെള്ളത്തിൽ അലിഞ്ഞുപോയാൽ പിന്നെ അതു കണ്ണുകൊണ്ട് കാണാൻ കിട്ടുകയില്ല.

ശുദ്ധാത്മാവ് മഹാകാരണം, കാരണത്തിന്റെയും കാരണം ആകുന്നു. സ്ഥൂലം, സൂക്ഷ്മം, കാരണം, മഹാകാരണം. പഞ്ചഭൂതങ്ങൾ സ്ഥൂലമാണ്. മനസ്സും ബുദ്ധിയും അഹങ്കാരവും സൂക്ഷ്മമാകുന്നു. പ്രകൃതി അഥവാ ആദ്യാശക്തി സകലതിന്റേയും കാരണമാകുന്നു. ബ്രഹ്മം അഥവാ ശുദ്ധാത്മാവ് കാരണത്തിന്റെയും കാരണം.

ഈ ശുദ്ധാത്മാവു തന്നെയാണ് നമ്മുടെ യഥാർത്ഥസ്വരൂപം. ജ്ഞാനമെന്നാലെന്താണ്? ഈ സ്വസ്വരൂപം അറിയലും അതിൽ മനസ്സു നിർത്തലും. ഈ ശുദ്ധമായ ആത്മാവിനെ അറിയുകയാണ് ജ്ഞാനം.

**കർമ്മം എത്രനാൾ?**

ശ്രീരാമ: എത്രനാൾ കർമ്മം ചെയ്യണം? ദേഹാഭിമാനം എത്ര നാളേയ്ക്കുണ്ടോ, അതായത് 'ദേഹംതന്നെയാണ് ഞാൻ' എന്ന ബുദ്ധി എത്ര

digitized by www.sreyas.in

കാലമുണ്ടോ അത്ര കാലം വേണം. ഈ കാര്യം ഗീതയിലുണ്ട്.* ദേഹത്തിൽ ആത്മബുദ്ധി വെച്ചുകൊണ്ടിരിക്കുന്നതിന്റെ പേരാണ് അജ്ഞാനം.

(ശിവപുരത്തിലെ ബ്രഹ്മഭക്തനോട്) അങ്ങ് ബ്രഹ്മസമാജാംഗമാണോ?

ബ്രഹ്മഭക്തൻ: അതെ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഒരു നിരാകാരസാധകന്റെ കണ്ണും മുഖവും കണ്ടാൽ എനിക്ക് മനസ്സിലാക്കാൻ കഴിയും. അങ്ങ് അല്പം കൂടി താണു മുങ്ങണം. മേലേ പൊങ്ങിക്കിടന്നാൽ ഒന്നും കിട്ടുകയില്ല. ഞാൻ സാകാരവും നിരാകാരവും സ്വീകരിക്കുന്നു.

**മാർവാറിഭക്തന്മാരും ശ്രീരാമകൃഷ്ണദേവനും**

ബഡബസ്സാറിലെ മാർവാറിഭക്തന്മാർ വന്നു പ്രണാമം ചെയ്തു. ഗുരുദേവൻ അവരെ പുകഴ്ത്തിപ്പറഞ്ഞു.

ശ്രീരാമ: (ഭക്തന്മാരോട്) ആഹാ! ഇവരാണു ശരിയായ ഭക്തന്മാർ അവരെല്ലാം അമ്പലത്തിൽ പോകുന്നു. കീർത്തനം ചെയ്യുന്നു. പ്രസാദം കഴിക്കുന്നു. ഇത്തവണ പുരോഹിതനായി നിയമിക്കപ്പെട്ട ആൾ ഒരു ഭാഗവതപണ്ഢിതനുമാണ്.

മാർവാറിഭക്തൻ: 'ഞാൻ അവിടുത്തെ ദാസൻ' എന്നു പറയുന്ന ഈ 'ഞാൻ' ആരാണ്?

ശ്രീരാമ: അത് ലിംഗശരീരം അഥവാ ജീവാത്മാവാകുന്നു. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഈ നാലും കൂടി ചേർന്നതാണ് ലിംഗശരീരം.

മാർവാറി: ജീവാത്മാവാരാണ്?

ശ്രീരാമ: അഷ്ടപാശബദ്ധനായ ആത്മാവ്. പിന്നെ, എന്താണു ചിത്തം? 'ആങ്ഹാ' എന്നും ചോദിച്ചുകൊണ്ട് എഴുന്നേറ്റുവരുന്ന അഹംഭാവം.

**മരണശേഷം എന്തു സംഭവിക്കുന്നു? ഗീതയുടെ മതം**

മാർവാറി: മഹാത്മൻ, മരണശേഷം എന്തുണ്ടാകുന്നു?

ശ്രീരാമ: ഗീതയുടെ പക്ഷത്തിൽ മരണസമയത്ത് എന്തു സ്മരിക്കുന്നുവോ അതായിത്തീരുന്നു. ഭരതരാജാവ് മാനിനെക്കുറിച്ചു ചിന്തിച്ച് മാനായി ജനിച്ചു. അതിനാൽ ഈശ്വരനെ പ്രാപിക്കാൻവേണ്ടി സാധന ചെയ്യണം. രാപകൽ ഈശ്വരനെക്കുറിച്ചു ചിന്തിച്ചാൽ മരണസമയത്തും അതേ ചിന്ത വരും.

* നഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ സ ത്യാഗീത്യഭിധീയതേ. – ഗീത 18.11

digitized by www.sreyas.in

മാർവാറിഭക്തൻ: ആവട്ടെ സ്വാമിൻ, ഞങ്ങൾക്ക് വിഷയങ്ങളിൽ വൈരാഗ്യം ജനിക്കാത്തതെന്തുകൊണ്ടാണ്?

ശ്രീരാമ: ഇതിന്റെ പേരാണ് മായ. മായമൂലം സത്തിനെ അസത്തെന്നും അസത്തിനെ സത്തെന്നും കരുതുന്നു. സത് എന്നാൽ നിത്യം–പരബ്രഹ്മം. അസത് എന്നുവെച്ചാൽ അനിത്യം, അതായത് സംസാരം.

മാർവാറിഭക്തൻ: ഞങ്ങൾ വായിക്കുന്നു; പക്ഷേ ഗ്രഹിക്കാൻ കഴിയുന്നില്ല, അതെന്താണ്?

ശ്രീരാമ: പഠിച്ചതുകൊണ്ടെന്താവും? സാധന ചെയ്യണം, തപസ്സനുഷ്ഠിക്കണം. ഈശ്വരനെ വിളിക്കിൻ. 'കഞ്ചാവ് കഞ്ചാവ്' എന്ന് ഉരുവിട്ടതുകൊണ്ടെന്തു കാര്യം? അതല്പം അകത്താക്കണം.

ഈ സംസാരമൊരു മുൾച്ചെടിപോലെയാണ്. തൊട്ടാൽ ചോരയൊലിക്കും. അത്തരമൊരു ചെടി കൊണ്ടുവന്ന്, അതിനടുത്തിരുന്നുകൊണ്ട് ഇങ്ങനെ പറയുന്നുവെന്നു വിചാരിക്കുക: 'അതാ, ആ ചെടി കത്തിയെരിഞ്ഞുപോയി.' അതുകൊണ്ട് ആ ചെടി കരിഞ്ഞു പോകുമോ? ജ്ഞാനാഗ്നി ജ്വലിപ്പിക്കുക. ആ തീയ്കൊണ്ട് ചെടി ചുടുക. അപ്പോഴത് ചാമ്പലാകും.

സാധനകാലത്ത് കുറച്ചൊന്നു പണിപ്പെടണം. അതു കഴിഞ്ഞാൽ വഴി എളുപ്പമാണ്. പുഴയിലെ വളവു തിരിച്ച് അനുകൂലമായ കാറ്റിൽ വഞ്ചി ചുമ്മാ വിട്ടേക്കുക.

### ആദ്യം മായാസംസാരത്യാഗം – പിന്നെ ജ്ഞാനലാഭം

ശ്രീരാമ: മായയുടെ ഗൃഹത്തിൽ പാർക്കുന്നിടത്തോളംകാലം, മായാമേഘം നീങ്ങാത്തിടത്തോളംകാലം ജ്ഞാനസൂര്യൻ പ്രകാശിക്കുന്നില്ല. മായാഗൃഹം വിട്ടു പുറത്തു വന്നു നിന്നാൽ, കാമിനീകാഞ്ചനം കൈയ്വിട്ടാൽ, അപ്പോൾ ജ്ഞാനസൂര്യൻ അവിദ്യയെ നശിപ്പിക്കും. മുറിയ്ക്കുള്ളിൽ കൊണ്ടുവന്നാൽ കാചം കടലാസ്സ് കരിക്കുകയില്ല. മുറിക്കു പുറത്തു വന്നുനിന്നാൽ വെയിൽ കാചത്തിൽ പതിക്കുന്നു; അപ്പോൾ കടലാസ്സ് കരിയുന്നു. എന്നാൽ കാർമേഘം ഉണ്ടായാലും കാചം കടലാസ്സ് എരിക്കുകയില്ല. മേഘം നീങ്ങിപ്പോയാൽ അപ്പോൾ പിന്നെ പറ്റും.

കാമിനീകാഞ്ചനങ്ങളാകുന്ന ഗൃഹത്തിൽനിന്നും അല്പം വിട്ടുനിന്നാൽ, മാറിനിന്ന് കുറച്ച് സാധനയും തപസ്സും അനുഷ്ഠിച്ചാൽ, അപ്പോൾ മാത്രമേ മനസ്സിലെ അന്ധകാരം നശിക്കൂ; അപ്പൊഴേ അവിദ്യയും അഹങ്കാരവുമാകുന്ന മേഘം വിട്ടുമാറൂ; ജ്ഞാനലാഭം ഉണ്ടാകൂ. കാമിനീകാഞ്ചനങ്ങൾ മാത്രമാണ് ജ്ഞാനസൂര്യനെ മറയ്ക്കുന്ന മേഘം.

digitized by www.sreyas.in

# അധ്യായം നാല്

## പതിനായിരം രൂപ കൊടുക്കാൻ ലക്ഷ്മീനാരായണൻ ആലോചിച്ചത്

ശ്രീരാമ: (മാർവാറിഭക്തന്മാരോട്) ത്യാഗികൾക്ക് വളരെ കഠിന മായ നിയമമാണ്. കാമിനീകാഞ്ചനവുമായുള്ള ബന്ധം ലവലേശം പാടി ല്ല. പണം സ്വന്തം കൈയ്കൊണ്ട് എടുക്കുകയേ അരുത്; മാത്രമല്ല, അടുത്തു വെച്ചേക്കാനും സമ്മതിക്കരുത്.

ലക്ഷ്മീനാരായണമാർവാറി ഒരു വേദാന്തിയാണ്. ഇവിടെ കൂടെ ക്കൂടെ വരാറുണ്ട്. ഒരു ദിവസം എന്റെ കിടക്കവിരിപ്പ് മുഷിഞ്ഞിരി ക്കുന്നത് കണ്ടിട്ടയാൾ പറഞ്ഞു: 'ഞാൻ പതിനായിരം രൂപ അവി ടുത്തെ പേരിൽ നിക്ഷേപിക്കാം. അതിന്റെ പലിശകൊണ്ട് അവിടുത്തെ ചെലവുകളൊക്കെ നടന്നോളും.' ഈ കാര്യമങ്ങു പറഞ്ഞതും, പത്ത ലുകൊണ്ട് തലയ്ക്കൊരടിയേറ്റതുപോലെ ഞാൻ ബോധംകെട്ടു വീണു! ബോധം വീണപ്പോൾ ഞാൻ അയാളോടു പറഞ്ഞു: 'നീ ഇമ്മാതിരി കാര്യം നിന്റെ വായ്കൊണ്ട് ഇനി പറയുമെന്നുണ്ടെങ്കിൽ, മേലാൽ ഇവിടെ വരരുത്. എനിക്ക് പണം തൊടാൻ സാദ്ധ്യമല്ല. അടുത്തു വെച്ചേക്കാനും സാദ്ധ്യമല്ല.' അയാൾ വലിയ സമർത്ഥനായിരുന്നു. അയാൾ പറഞ്ഞു: 'അപ്പോൾ അങ്ങേയ്ക്ക് ഇപ്പോഴും ത്യാജ്യവും ഗ്രാഹ്യവും ഉണ്ടല്ലൊ. അങ്ങനെയാണെങ്കിൽ അങ്ങയുടെ ജ്ഞാനം പൂർണ്ണമായിട്ടില്ല.' ഞാൻ പറഞ്ഞു: 'എന്റപ്പാ, എനിക്കത്രയ്ക്ക് ആയി ട്ടില്ല.' (സകലരും ചിരിക്കുന്നു.) ലക്ഷ്മീനാരായണൻ പിന്നെ ഹൃദ യന്റെ അടുക്കൽ ഏല്പിക്കാൻ ആലോചിച്ചു. അതിനു ഞാൻ പറഞ്ഞു: "അങ്ങനെ ചെയ്താൽ 'ഇവനു കൊട്, അവനുകൊട്,' എന്നൊക്കെ എനിക്കു പറയേണ്ടതായ്വരും! അവൻ കൊടുത്തില്ലെങ്കിൽ എനിക്ക് ദേഷ്യം വരും! പണം അടുത്തു വെയ്ക്കുന്നതുതന്നെ ചീത്തയാണ്! ഇല്ല, ഹൃദയന്റെ കൈയിൽ കൊടുക്കാനും പാടില്ല. കണ്ണാടിയുടെ മുമ്പിൽ ഒരു സാധനം വെച്ചിരുന്നാൽ അതു കണ്ണാടിയിൽ പ്രതിഫ ലിക്കയില്ലേ?"

### കലികാലത്തു വേദമതമല്ല പുരാണമതം

മാർവാറിഭക്തൻ: സ്വാമിൻ, ഗംഗാതീരത്തിൽ ശരീരം ഉപേക്ഷി ച്ചാലേ മുക്തി കിട്ടൂ എന്നുണ്ടോ?

digitized by www.sreyas.in

ശ്രീരാമ: ജ്ഞാനമുണ്ടായാൽ മുക്തിയായി. എവിടെ താമസിച്ചാലും കൊള്ളാം; കുപ്പക്കുഴിയിൽ കിടന്നു മരിച്ചാലും ശരി, ഗംഗാതീരത്തിൽ കിടന്നു മരിച്ചാലും ശരി, ജ്ഞാനിക്ക് മുക്തി ലഭിക്കും. എന്നാൽ അജ്ഞാനികൾക്കാണ് ഗംഗാതീരം വിധിച്ചിരിക്കുന്നത്.

മാർവാറിഭക്തൻ: കാശിയിൽവെച്ച് മരിക്കുന്നയാൾക്ക് മുക്തി ലഭിക്കുന്നത് എന്തുകൊണ്ടാണ്?

ശ്രീരാമ: കാശിയിൽവെച്ച് മരിച്ചാൽ ശിവന്റെ ദർശനം ലഭിക്കും. അവനോട് ശിവൻ ഈവിധം അരുളുന്നു: 'എന്റെ ഈ സാകാരരൂപം മായികരൂപമാകുന്നു. ഭക്തന്മാർക്കുവേണ്ടി ഞാനീരൂപം കൈയ്ക്കൊള്ളുന്നു. ഇവിടെ നോക്കു, ഞാൻ അഖണ്ഡസച്ചിദാനന്ദത്തിൽ ലയിച്ചുചേരുന്നു!' ഇങ്ങനെ പറഞ്ഞ് ആ രൂപം അന്തർദ്ധാനം ചെയ്യുന്നു.

പുരാണങ്ങളുടെ പക്ഷത്തിൽ, ഭക്തിയുണ്ടായാൽ ചണ്ഡാലനും കൂടി മുക്തി ലഭിക്കും. ഇവരുടെ അഭിപ്രായത്തിൽ നാമജപം മതി മുക്തി കിട്ടാൻ. യാഗം, യജ്ഞം, മന്ത്രം, തന്ത്രം ഈവകയൊന്നും ആവശ്യമില്ല.

വേദമതം വേറെയാണ്. വൈദികമതപ്രകാരം ബ്രാഹ്മണനല്ലാതെ മുക്തി കിട്ടുകയില്ല; എന്നുമാത്രമല്ല, മന്ത്രം ശരിയായി ഉച്ചരിച്ചില്ലെങ്കിൽ ദേവന്മാർ പൂജ സ്വീകരിക്കുകയുമില്ല. യാഗവും യജ്ഞവും, മന്ത്രവും തന്ത്രവും, സർവ്വവും വിധിപ്രകാരംതന്നെ ചെയ്യണം.

*കർമ്മയോഗം ബഹുകഠിനം - കലിയിൽ ഭക്തിയോഗം*

ശ്രീരാമ: കലിയിൽ വേദോക്തകർമ്മങ്ങളനുഷ്ഠിക്കാൻ സമയമെവിടെ? അതുകൊണ്ട് കലിയുഗത്തിനു യോജിച്ചത് നാരദീയഭക്തിയാണ്. കർമ്മയോഗം ബഹുകഠിനമാണ്. നിഷ്കാമമായിട്ടു ചെയ്യാൻ സാധിച്ചില്ലെങ്കിൽ കർമ്മം ബന്ധനകാരണമായിത്തീരുന്നു. പോരെങ്കിൽ കലിയുഗത്തിലെ മനുഷ്യൻ അന്നഗതപ്രാണനാണ്. സർവ്വകർമ്മങ്ങളും വിധിയനുസരിച്ചു ചെയ്യാൻ സമയമില്ല. ദശമൂലം കഷായം വെയ്ക്കാൻ പോയാൽ, അപ്പോഴേയ്ക്കും രോഗി പരലോകത്തെത്തും. അതുകൊണ്ടിക്കാലത്ത് ആശുപത്രിയിലെ കുപ്പിമരുന്നുവേണം കുടിക്കാൻ.

നാരദീയഭക്തിയെന്നാൽ ഭഗവാന്റെ നാമങ്ങളും ഗുണങ്ങളും കീർത്തിക്കുകയാകുന്നു. കലിയിൽ കർമ്മയോഗം പറ്റിയതല്ല; ഭക്തിയോഗമാണ് പറ്റിയത്. പൂർവ്വകർമ്മങ്ങളുടെ ഫലം അനുഭവിക്കാനുള്ള കാലത്തോളം ലോകത്തിൽ കർമ്മം ചെയ്യുക. എന്നാലും ഈശ്വരനോട് അനുരാഗവും ഭക്തിയും സമ്പാദിക്കണം. ഈശ്വരന്റെ നാമഗുണകീർത്തനംകൊണ്ട് കർമ്മക്ഷയം വരും.

digitized by www.sreyas.in

എക്കാലവും കർമ്മം ചെയ്യേണ്ടതായിട്ടില്ല. ഈശ്വരനിൽ ഭക്തിയും സ്നേഹവും വർദ്ധിക്കുന്നതോടെ കർമ്മം ചുരുങ്ങിവരും. ഈശ്വരനെ കണ്ടുകഴിഞ്ഞാൽ കർമ്മം വിട്ടുപോകുന്നു. വധുവിന് ഗർഭമുണ്ടായാൽ അമ്മായിഅമ്മ ജോലി കുറച്ചുകൊടുക്കുന്നു. പിള്ള പിറന്നുകഴിഞ്ഞാൽ പിന്നെ പണിയൊന്നും എടുക്കേണ്ടതായിട്ടില്ല.

**നല്ല സംസ്കാരമുണ്ടെങ്കിൽ ഈശ്വരനുവേണ്ടി വ്യാകുലതയുണ്ടാകും**

ദക്ഷിണേശ്വരം ഗ്രാമത്തിൽനിന്നും ഏതാനും ചെറുപ്പക്കാർ വന്ന് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. അവർ ഇരുന്ന് ഓരോന്നു ചോദിച്ചുതുടങ്ങി. നേരം നാലുമണിയായിരിക്കും.

ചെറുപ്പക്കാരൻ: മഹാശയാ, എന്താണ് ജ്ഞാനം?

ശ്രീരാമ: ഈശ്വരൻ മാത്രം സത്, ബാക്കി സമസ്തവും അസത്, ഇതറിയുന്നതിന്റെ പേരാണ് ജ്ഞാനം. സത്തിന്റെ വേറൊരു പേരാണ് ബ്രഹ്മം. പിന്നൊരു പേരു കാലം അഥവാ മഹാകാലം. 'കാലത്തിലെന്തെല്ലാം വന്നൂ സോദരാ, കാലത്തിലെന്തെല്ലാം പോയി!' എന്നൊരു ചൊല്ലുണ്ട്.

കാലനുമൊത്തു രമിക്കുന്നവൾ കാളി; ആദ്യാശക്തി. കാലനും കാളിയും, ബ്രഹ്മവും ശക്തിയും, അഭിന്നമാണ്.

സത്സ്വരൂപമായ ആ ബ്രഹ്മം നിത്യമാകുന്നു. ത്രികാലങ്ങളിലും ഉണ്ട്. ആദ്യന്തരഹിതമാണത്. അതിനെ വാക്കുകൊണ്ടു വർണ്ണിക്കാനാവില്ല. അങ്ങേയറ്റം പറയാവുന്നത്, അത് ചൈതന്യസ്വരൂപമാണ്, ആനന്ദസ്വരൂപമാണ്, എന്നാകുന്നു.

ജഗത് അനിത്യം, ബ്രഹ്മം മാത്രം നിത്യം. ജഗത് ഇന്ദ്രജാലം പോലെയാണ്. ഇന്ദ്രജാലക്കാരൻ മാത്രമേ സത്യമായുള്ളൂ. അയാളുടെ ഇന്ദ്രജാലം അനിത്യമാകുന്നു.

ചെറുപ്പക്കാരൻ: ജഗത് മായ അതായത് ഇന്ദ്രജാലം ആണെങ്കിൽ ഈ മായ വിട്ടുപോകാത്തതെന്താണ്?

ശ്രീരാമ: സംസ്കാരദോഷം കൊണ്ട് മായ പോകുന്നില്ല. അനേകജന്മം ഈ മായയിൽ പാർത്തു പാർത്ത് മായ സത്യമാണെന്നു തോന്നിപ്പോകുന്നു.

സംസ്കാരം എത്ര ശക്തിമത്താണെന്നു കേട്ടോളൂ. ഒരു രാജകുമാരൻ മുൻജന്മത്തിൽ ഒരു വെളുത്തേടന്റെ വീട്ടിലാണ് ജനിച്ചത്. രാജകുമാരനായി ജനിച്ചപ്പോൾ കളിക്കുമ്പോൾ കൂട്ടുകാരനോടു പറഞ്ഞു: 'ആവക കളിയൊക്കെ നില്ക്കട്ടെ. ഞാനൊരു പുതിയ

digitized by www.sreyas.in

കളി കാണിച്ചുതരാം. ഞാൻ കമിഴ്ന്നു കിടക്കും. നിങ്ങളെന്റെ പുറത്ത്, വെളുത്തേടന്മാരെപ്പോലെ ഫുസ് ഫുസ് എന്ന് ഊതിക്കൊണ്ട് തുണിയടിക്കുവിൻ.'

**സംസ്കാരസമ്പന്നരായ ഗോവിന്ദപാലൻ, ഗോപാലസേനൻ, നിരഞ്ജനൻ, ഹീരാനന്ദൻ – ഗോവിന്ദനും ഗോപാലനും ബാല്യകാലത്തിൽ ശ്രീരാമകൃഷ്ണന്റെ അടുത്തുവന്നിരുന്നു. 1863-64**

ശ്രീരാമ: ഇവിടെ അനേകം ചെറുപ്പക്കാർ വരുന്നു. എന്നാൽ കുറച്ചുപേർ മാത്രമേ ഈശ്വരനുവേണ്ടി വ്യാകുലരാകുന്നുള്ളൂ. അവർ നല്ല സംസ്കാരത്തോടെയാണ് വന്നിരിക്കുന്നത്. ആ ചെറുപ്പക്കാരൊക്കെ വിവാഹത്തിന്റെ കാര്യം പറഞ്ഞാൽ ഞെട്ടുന്നു. വിവാഹത്തിന്റെ കാര്യം അവരുടെ ഉള്ളിൽ കയറുകയേ ഇല്ല. 'ഞാൻ കല്യാണം കഴിക്കുകയില്ല.' എന്ന് നിരഞ്ജനൻ ബാല്യകാലം മുതൽക്കേ പറയുന്നു.

വളരെ നാൾക്ക് മുമ്പ്, ഇരുപതുവർഷങ്ങൾക്കപ്പുറം, വരാഹനഗരത്തിൽനിന്നും രണ്ടു ചെറുപ്പക്കാർ ഇവിടെ വന്നുകൊണ്ടിരുന്നു. ഗോവിന്ദപാലനെന്നും ഗോപാലസേനനെന്നുമാണ് അവരുടെ പേര്. കുട്ടിക്കാലം മുതൽക്കേ അവർക്ക് ഈശ്വരനിൽ ഭക്തിയുണ്ടായിരുന്നു. വിവാഹത്തിന്റെ കാര്യം കേട്ടാൽ പേടിച്ചു നടുങ്ങും. ഗോപാലന് ഭാവസമാധി ഉണ്ടാകാറുണ്ട്. വിഷയികളായ മനുഷ്യരെ കണ്ടാൽ പൂച്ചയെ കണ്ട എലിയെപ്പോലെ അവൻ പതുങ്ങും. ടാഗൂർകുടുംബത്തിലെ കുട്ടികൾ ഒരുദിവസം ഇവിടെ തോട്ടത്തിൽ നടക്കാൻ വന്നു. അവരുമായി വർത്തമാനം പറയേണ്ടിവന്നെങ്കിലോ എന്നു പേടിച്ച് അവൻ കുടിലിൽക്കയറി വാതിലുമടച്ച് ഇരിപ്പായി.

ഗോപാലന് പഞ്ചവടിയിൽവെച്ച് ഭാവാവേശം ഉണ്ടായി. ഭാവാവസ്ഥയിൽ എന്റെ കാലുതൊട്ടുകൊണ്ടു പറഞ്ഞു: 'ഞാനെന്നാൽ പോകുന്നു. എനിക്കിനി ഈ സംസാരത്തിൽ ഇരിക്കാൻ വയ്യ. അവിടേയ്ക്ക് ഇനിയും വളരെ അമാന്തമുണ്ട്. ഞാൻ പോകട്ടെ.' ഞാനും ഭാവാവസ്ഥയിൽ പറഞ്ഞു: 'നീ ഇനിയും വരണം.' 'ആവട്ടെ, വീണ്ടും വരാം.' എന്നവനും പറഞ്ഞു. കുറച്ചുദിവസം കഴിഞ്ഞ് ഗോവിന്ദൻ എന്നെ വന്നുകണ്ടു. 'ഗോപാലനെവിടെ?' എന്നു ഞാൻ അന്വേഷിച്ചപ്പോൾ, 'അവൻ മരിച്ചുപോയി' എന്നു ഗോവിന്ദൻ പറഞ്ഞു.

മറ്റു ചെറുപ്പക്കാർ എന്തിനുവേണ്ടി തിരിയുന്നു? എങ്ങനെ പണം കിട്ടും, – വീട്, വണ്ടി, വേഷം, എന്നിട്ടൊരു കല്യാണവും. ഇവയ്ക്കുവേണ്ടി ഉഴറിക്കറങ്ങുകയാണ്. കല്യാണം കഴിക്കണം, **അതിന്**

digitized by www.sreyas.in

ആദ്യംതന്നെ പെണ്ണെങ്ങനെ എന്നന്വേഷണമായി. എന്നിട്ടു പിന്നെ സുന്ദരിയാണോ എന്നറിയാൻ സ്വയം കാണാൻ പോകുന്നു.

ഒരു മനുഷ്യൻ എന്നെ വല്ലാതെ നിന്ദിക്കുന്നു. ഞാൻ കുട്ടികളെ സ്നേഹിക്കുന്നു എന്നാണയാളുടെ പരാതി. നല്ല സംസ്കാരമുള്ളവർ, ശുദ്ധാത്മാക്കൾ, ഈശ്വരനുവേണ്ടി കേഴുന്നവർ, പണത്തിലും ഭോഗത്തിലുമൊന്നും മനസ്സുവെയ്ക്കാത്തവർ, ഇങ്ങനെയുള്ളവരെയാണ് ഞാൻ സ്നേഹിക്കുന്നത്.

കല്യാണം കഴിച്ചവർക്ക് ഈശ്വരനിൽ ഭക്തിയുണ്ടെന്നുവന്നാൽ, അവർ സംസാരത്തിൽ ആസക്തരായിരിക്കയില്ല. ഹീരാനന്ദൻ വിവാഹം ചെയ്തിട്ടുണ്ട്. അതിനെന്താ? അയാൾ അധികം ആസക്തനാവുകയില്ല.

ഹീരാനന്ദൻ സിന്ധുദേശവാസിയാണ്. ബി. ഏ. ജയിച്ചിട്ടുണ്ട്. ബ്രഹ്മസമാജത്തിലെ ഒരംഗമാകുന്നു. അദ്ദേഹം കല്ക്കത്തയിൽവെച്ച് ശ്രീരാമകൃഷ്ണനെ കാണാനിടയായി. അദ്ദേഹത്തിൽ വലിയ ഭക്ത്യാദരങ്ങൾ ഉള്ളവനായിത്തീർന്നു.

മണിലാലൻ, ശിവപുരത്തിൽനിന്നു വന്ന ബ്രാഹ്മഭക്തന്മാർ, മാർവാറി ഭക്തന്മാർ, ദക്ഷിണേശ്വരത്തെ ചെറുപ്പക്കാർ എന്നിവർ നമസ്കരിച്ച് യാത്ര പറഞ്ഞു.

# അധ്യായം അഞ്ച്

## ഭക്തന്മാരോട് ഗുരുദേവന്റെ പ്രതിജ്ഞ

സന്ധ്യയായി. തെക്കേ വരാന്തയിലും പടിഞ്ഞാറെ വർത്തുളവരാന്തയിലും അമ്പലത്തിലെ ജോലിക്കാരൻ വിളക്കുകൊളുത്തിയിട്ടുപോയി. ശ്രീരാമകൃഷ്ണന്റെ മുറിയിലും വിളക്കുകൊളുത്തി; ധൂപവും പുകച്ചു.

ശ്രീരാമകൃഷ്ണൻ സ്വസ്ഥാനത്തിരുന്നു ദേവിയുടെ നാമം ജപിക്കുന്നു, ദേവിയെ ധ്യാനിക്കുന്നു. മുറിയിൽ, തറയിൽ മാസ്റ്റർ, പ്രിയ മുക്കർജി, അദ്ദേഹത്തിന്റെ ബന്ധു ഹരി എന്നിവർ ഇരിപ്പുണ്ട്.

കുറച്ചുനേരം ധ്യാനവും ജപവും ചെയ്തശേഷം ഗുരുദേവൻ വീണ്ടും ഭക്തന്മാരുമായി സംഭാഷണം ചെയ്യുന്നു. അമ്പലങ്ങളിൽ ദീപാരാധനയ്ക്ക് ഇനിയും അല്പം സമയമുണ്ട്.

digitized by www.sreyas.in

**വേദാന്തവും ശ്രീരാമകൃഷ്ണനും - ഓംകാരവും സമാധിയും**

ശ്രീരാമ: (മാസ്റ്ററോട്) രാപകൽ ഈശ്വരചിന്ത ചെയ്യുന്നവന് സന്ധ്യാവന്ദനത്തിന്റെ ആവശ്യമെന്ത്?

കാളി കാളി യെന്നുള്ളൊരു തിരുനാമാവലി നാവിൽ
നാളിൽ നാളിൽ നടനമുതിർത്തു ലസിച്ചീടുന്നാകിൽ
എന്തിനു ഗംഗാസ്നാനം ഗയയിൽ തർപ്പണബലിയിവയെല്ലാം
എന്തിനു കാശീരാമേശ്വരപുരിവൃന്ദാവനമിവയെല്ലാം?
കാളീനാമജപത്തിൻ മഹിമാവാരറിയുന്നു ജഗത്തിൽ
നാളീകോത്ഭവവിഷ്ണുമഹേശരുമോർപ്പൂ ദുർഗ്ഗയെ ഹൃത്തിൽ;
ദാനവ്രതങ്ങൾ ദയാദികളമ്മയ്ക്കുൾക്കുളിരേകുകയില്ല.
മാനവയജ്ഞാചരണം ദേവിയ്ക്കമ്പൊടു കുതുകമിയറ്റും

ശ്രീരാമ: സന്ധ്യ ഗായത്രിയിൽ ലയിക്കുന്നു. ഗായത്രി ഓംകാരത്തിൽ ലയിക്കുന്നു. ഒരിക്കൽ ഓംകാരം ഉച്ചരിച്ചാൽ സമാധിയുണ്ടാകുന്നെങ്കിൽ അപ്പോൾ ആദ്ധ്യാത്മികജീവിതം പക്വമായി.

ഹൃഷീകേശത്തുള്ള ഒരു സാധു അതിരാവിലെ എഴുന്നേറ്റ് ഒരു വലിയ വെള്ളച്ചാട്ടത്തിന്റെ അടുത്തുപോയി നിലകൊള്ളുന്നു. പകൽ മുഴുവൻ അതും നോക്കി നില്ക്കും. എന്നിട്ട് ഈശ്വരനോടായി പറയും: 'ഹാ, ഭേഷ്! അസ്സലായിരിക്കുന്നു. ബലേ ഭേഷ്! എന്തൊരാശ്ചര്യം' അദ്ദേഹത്തിന് വേറെ ജപവും തപവുമില്ല. അന്തിയായാൽ കുടിയിലേയ്ക്കു മടങ്ങുന്നു.

ഈശ്വരൻ നിരാകാരനോ സാകാരനോ എന്നും മറ്റുമുള്ള കാര്യങ്ങളെക്കുറിച്ച് തല പുണ്ണാക്കിയിട്ട് എന്താവശ്യം? നിർജ്ജനത്തിൽ, രഹസ്യമായി, വ്യാകുലതയോടെ കരഞ്ഞുംകൊണ്ട് ഈവിധം അപേക്ഷിച്ചാൽ മതി: 'അല്ലയോ ഭഗവാനേ, അവിടുത്തെ സ്വരൂപം എന്തോ അതെനിക്കു വെളിവാക്കിത്തന്നാലും.'

ഈശ്വരൻ അകത്തും പുറത്തുമുണ്ട്. അകത്തും അദ്ദേഹംതന്നെയാണ് വാഴുന്നത്. അതിനാൽ, 'തത്ത്വമസി' 'അവൻതന്നെ നീ' എന്നു വേദമരുളുന്നു. പുറത്തും അദ്ദേഹംതന്നെ. മായകൊണ്ട് നാനാരൂപത്തിൽ കാണപ്പെടുന്നു. എന്നാൽ വസ്തുതഃ അദ്ദേഹം തന്നെയാണ് വസിക്കുന്നത്. അതിനാൽ ഓരോ നാമവും രൂപവും വർണ്ണിക്കുന്നതിനു മുമ്പ് ഓം തത് സത് (ഓം അതുതന്നെ സത്) എന്ന് ഉച്ചരിക്കണം.

ശാസ്ത്രത്തിൽ വായിക്കുന്നത് ഒരുവിധം, കാണുന്നതു വേറൊരു വിധം. ശാസ്ത്രത്തിൽ സൂചനകളേ ലഭിക്കുന്നുള്ളൂ. അതുകൊണ്ട്

digitized by www.sreyas.in

ഒട്ടേറെ ശാസ്ത്രങ്ങൾ പഠിക്കേണ്ട ആവശ്യമില്ല. നിർജ്ജനത്തിൽ ഈശ്വരനെ വിളിക്കുകയാണ് അതിലും നല്ലത്.

ഗീത മുഴുവൻ പഠിച്ചില്ലെങ്കിലുംകൂടി തരക്കേടില്ല. പത്തു പ്രാവശ്യം ഗീതാ ഗീതാ എന്നുച്ചരിച്ചാൽ കിട്ടുന്നതാണ് ഗീതയുടെ സാരം; അപ്പോൾ 'ത്യാഗി' എന്നു കിട്ടുന്നു. 'ഹേ മനുഷ്യ, സർവ്വവുംവെടിഞ്ഞ് ഈശ്വരനെ ആരാധിക്കുക.' ഇതാണ് ഗീതയുടെ കാതലായ ഭാഗം.

**ശ്രീരാമകൃഷ്ണൻ ഭവതാരിണിയുടെ ദീപാരാധന ദർശിക്കുന്നു.**

ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടൊത്ത് കാളീമാതിന്റെ ദീപാരാധന തൊഴുതുകൊണ്ടു നിന്നപ്പോൾ ഭാവാവിഷ്ടനായി. വിഗ്രഹത്തിനുമുമ്പിൽ സാഷ്ടാംഗം നമസ്കരിക്കാൻ വയ്യാത്ത ഒരു നിലയിലായിരുന്നു. വളരെ സൂക്ഷിച്ച് ഭക്തന്മാരോടുകൂടി മുറിയിൽ തിരിച്ചെത്തി സ്വസ്ഥാനത്തിരുന്നു. ഇപ്പോഴും ഭാവാവസ്ഥയിൽത്തന്നെ. ആ നിലയിൽ വർത്തമാനം പറയുന്നു.

മുക്കർജിയുടെ ബന്ധു ഹരിക്ക് പതിനെട്ടിരുപതു വയസ്സു പ്രായം വരും. അയാളുടെ വിവാഹം കഴിഞ്ഞിരിക്കുന്നു. തല്ക്കാലം മുക്കർജിയുടെ വീട്ടിലാണ് താമസം. ജോലി തേടിക്കൊണ്ടിരിക്കുകയാണ്. ഗുരുദേവനോട് അയാൾക്ക് വലിയ ഭക്തിയുണ്ട്.

**ഭക്തന്മാരോട് ശ്രീരാമകൃഷ്ണന്റെ പ്രതിജ്ഞ**

ശ്രീരാമ: (ഭാവാവേശത്തിൽ, ഹരിയോട്) നീ നിന്റെ അമ്മയോടു ചോദിച്ചിട്ട് മന്ത്രം സ്വീകരിക്കുക. (പ്രിയമുക്കർജിയോട്, ഹരിയെക്കുറിച്ച്) ഇവനു മന്ത്രം കൊടുക്കാമെന്നു പറഞ്ഞെങ്കിലും കൊടുക്കാൻ കഴിഞ്ഞില്ല. ഞാൻ മന്ത്രം കൊടുക്കുന്നേ ഇല്ല. നീ ചെയ്തുവരും പോലെ ധ്യാനവും ജപവും ചെയ്യുക.

പ്രിയ: ആജ്ഞപോലെ.

ശ്രീരാമ: ഞാൻ ഈ അവസ്ഥയിലാണിതു പറയുന്നത്. എന്റെ വാക്കു വിശ്വസിച്ചുകൊൾവിൻ. നോക്കിൻ, ഇവിടെ സൂത്രവും തന്ത്രവുമൊന്നുമില്ല. ഞാനിപ്പോൾ ഭാവാവസ്ഥയിൽ അമ്മയോടപേക്ഷിച്ചു: 'അമ്മേ, ആത്മാർത്ഥമായ ആകർഷണത്തോടെ ഇവിടെ വരുന്നവർക്ക് പൂർണ്ണത കൈയ്‌വരേണമേ.'

സിന്തിയിലെ മഹേന്ദ്രൻവൈദ്യൻ വരാന്തയിൽ ഇരിപ്പുണ്ട്; രാമലാലൻ, ഹസ്ര മുതലായവരോടു സംസാരിച്ചുകൊണ്ടിരിക്കുന്നു. ഗുരുദേവൻ ഇരുന്നിടത്തിരുന്നുകൊണ്ട് വിളിച്ചു: 'മഹേന്ദ്രൻ, മഹേന്ദ്രൻ!' മാസ്റ്റർ വേഗം പോയി വൈദ്യനെ വിളിച്ചുകൊണ്ടുവന്നു.

digitized by www.sreyas.in

ശ്രീരാമ: (വൈദ്യനോട്) ഇരിക്കു അവിടെ, ഞാൻ പറയുന്നതു കുറച്ചു കേൾക്കു.

വൈദ്യൻ അല്പം വല്ലാതെയായി. അദ്ദേഹം ഇരുന്നു; ശ്രീരാമകൃഷ്ണന്റെ അമൃതഭാഷണം കേൾക്കാനാരംഭിച്ചു.

ശ്രീരാമ: (ഭക്തന്മാരോട്) പല വഴിക്കും ഈശ്വരനെ സേവിക്കാം. ഒരു പ്രേമഭക്തൻ ഈശ്വരനെ പലവിധത്തിൽ അനുഭവിച്ചാനന്ദിക്കുന്നു. ചിലപ്പോൾ അയാൾ നിനയ്ക്കും: 'പ്രഭോ, അവിടുന്നു ചെന്താർ, ഞാൻ, വണ്ടത്താൻ.' പിന്നെ ചിലപ്പോൾ വിചാരിക്കും, 'അവിടുന്ന് സച്ചിദാനന്ദസാഗരം, ഞാനൊരു മീനും.' പ്രേമഭക്തൻ പിന്നെക്കരുതും, 'ഞാനങ്ങയുടെ നർത്തകി!' എന്നിട്ട് അദ്ദേഹത്തിന്റെ മുമ്പിൽ ആടുകയും പാടുകയും ചെയ്യുന്നു. ചിലപ്പോൾ സഖീഭാവമോ ദാസീഭാവമോ ആയിരിക്കും. പിന്നെച്ചിലപ്പോൾ യശോദയെപ്പോലെ വാത്സല്യഭാവവുമായിരിക്കും. മറ്റു ചില സമയത്ത്, ഗോപികളുടെ മാതിരി പതിഭാവം അഥവാ മധുരഭാവമായെന്നും വരും.

ബലരാമൻ കൃഷ്ണനെ ചിലപ്പോൾ തോഴനായിക്കരുതും; പിന്നെച്ചിലപ്പോൾ താൻ കൃഷ്ണന്റെ കുടയായും ചിലപ്പോൾ ഇരിപ്പിടമായും നിനയ്ക്കും. അദ്ദേഹം എല്ലാ വിധത്തിലും കൃഷ്ണനെ സേവിച്ചു.

ശ്രീരാമകൃഷ്ണൻ പ്രേമഭക്തന്റെ അവസ്ഥ വർണ്ണിച്ചതിൽക്കൂടി സ്വന്തം നില വർണ്ണിക്കുകയായിരുന്നോ? പിന്നെ ചൈതന്യദേവന്റെ മൂന്നവസ്ഥകൾ വിവരിച്ചതിൽനിന്നും സ്വന്തം അവസ്ഥ സൂചിപ്പിക്കുകയായിരുന്നു എന്നു തോന്നി.

ശ്രീരാമ: ചൈതന്യദേവന് മൂന്നവസ്ഥകളുണ്ടായിരുന്നു. അന്തർദശയിൽ സമാധിസ്ഥൻ, ബാഹ്യബോധമില്ല. അർദ്ധബാഹ്യദശയിൽ ഭാവാവിഷ്ടനായിട്ട് നൃത്തം ചെയ്യും; പക്ഷേ ഒന്നും മിണ്ടാൻ സാധിക്കുകയില്ല. ബാഹ്യദശയിൽ സങ്കീർത്തനം ചെയ്യും.

(ഭക്തന്മാരോട്) നിങ്ങൾ എന്റെ വാക്കുകൾ ശ്രദ്ധിക്കുന്നു. അവ ഉൾക്കൊള്ളാൻ ശ്രമിക്കുക. ലൗകികമനുഷ്യർ സാധുവിന്റെ മുമ്പിലെത്തുമ്പോൾ ലൗകികകാര്യങ്ങളും വിഷയചിന്തകളും തല്ക്കാലത്തേയ്ക്കു തീർത്തും ഒളിച്ചുവെയ്ക്കുന്നു. അതു കഴിഞ്ഞു തിരിച്ചുപോയി അവയെല്ലാം പുറത്തെടുക്കുന്നു. പ്രാവു പയറു തിന്നുന്നു. അതൊക്കെ ദഹിച്ചുപോയി എന്നാണ് കണ്ടാൽ തോന്നുക. പക്ഷേ ഒക്കെ കഴുത്തിൽ ഒതുക്കിവെച്ചിരിക്കും. തൊട്ടു നോക്കിയാൽ കഴുത്തിൽ പയറു കടുകടുക്കും.

digitized by www.sreyas.in

## സന്ധ്യാകാലത്തെ ഉപാസന - ശ്രീരാമകൃഷ്ണനും മുസ്ലീം മതവും

ശ്രീരാമ: സകലജോലികളും മാറ്റിവെച്ച് സന്ധ്യാനേരത്ത് ഈശ്വരനെ വിളിക്കുക. ഇരുട്ട് ഈശ്വരനെ ഓർമ്മിപ്പിക്കുന്നു. ഇരുട്ടാകുമ്പോൾ ഈ വിചാരം വരുന്നു: 'ഇതാ, ഇതുവരെ എനിക്കെല്ലാം കാണാമായിരുന്നു! ആരാണിങ്ങനെയാക്കിത്തീർത്തത്?' മുസ്സൽമാന്മാരു നോക്കൂ, സർവ്വകാര്യങ്ങളും നീക്കിവെച്ചിട്ട്, ശരിയായ സമയത്തിന് നിസ്കാരം നടത്തുന്നു.

മുക്കർജി: ജപിക്കുന്നതു നല്ലതാണോ?

ശ്രീരാമ: അതെ, ജപത്തിൽക്കൂടി ഈശ്വരപ്രാപ്തി ഉണ്ടാകുന്നു. നിർജ്ജനത്തിൽ രഹസ്യമായി ഈശ്വരനാമം ജപിക്കുന്നതുകൊണ്ട് അദ്ദേഹത്തിന്റെ കൃപ ലഭിക്കും: അതു കഴിഞ്ഞു ദർശനവും ഉണ്ടാകും. വെള്ളത്തിനടിയിൽ ഒരു വലിയ മരം താണു കിടപ്പുണ്ടെന്ന് വിചാരിക്കുക; തീരത്തുനിന്ന് ചങ്ങലയിട്ടു കെട്ടിയിട്ടുമുണ്ട്. ആ ചങ്ങലയുടെ ഓരോ കണ്ണിയും പിടിച്ചുപിടിച്ചുപോയാൽ ഒടുവിൽ ആ തടിയിൽ ചെന്നുതൊടാം.

പൂജയേക്കാൾ മേലെയാണ് ജപം. ജപത്തേക്കാൾ വലുതാണ് ധ്യാനം. ധ്യാനത്തേക്കാൾ ഭാവം ശ്രേഷ്ഠം. ഭാവത്തേക്കാൾ ശ്രേഷ്ഠമാണ് മഹാഭാവവും പ്രേമവും. ചൈതന്യദേവന് പ്രേമം ലഭിച്ചിരുന്നു. പ്രേമം ലഭിച്ചാൽ ഈശ്വരനെ ബന്ധിക്കാനുള്ള കയറു കിട്ടി.

ഹസ്ര വന്നിരിപ്പായി.

### രാഗഭക്തിയും മാലയിൽ ജപവും

ശ്രീരാമ: ഹസ്രയോട് ഈശ്വരനിൽ സ്നേഹമുദിച്ചാൽ അതിനു രാഗഭക്തി എന്നു പറയുന്നു. വൈധീഭക്തി ശാസ്ത്രവിധിയനുസരിച്ചുള്ളതാണ്; അതു വരുന്നതുപോലെ പോവുകയും ചെയ്യുന്നു. എന്നാൽ രാഗഭക്തി സ്വയംഭൂലിംഗംപോലെയാണ്. അതിന്റെ വേരു തേടിയാൽ കിട്ടുകയില്ല. സ്വയംഭൂലിംഗത്തിന്റെ വേരു കാശിവരെ എത്തുന്നു എന്നു പറയപ്പെടുന്നു. അവതാരങ്ങൾക്കോ, അവതാരങ്ങളുടെ പാർഷദന്മാർക്കോ മാത്രമേ രാഗഭക്തി ലഭിക്കുന്നുള്ളൂ.

ഹസ്ര: ആവൂ!

ശ്രീരാമ: (ഹസ്രയോട്) ഒരു ദിവസം ഞാൻ വെളിക്കുപോയിട്ടു വരുമ്പോൾ നീ മാലയെടുത്തു ജപിച്ചുകൊണ്ടിരിക്കുന്നത് കണ്ടു. ഞാനമ്മയോടു പറഞ്ഞു: 'അമ്മേ, ഇവനെന്തൊരു അല്പബുദ്ധി? ഇവിടെ വന്നിട്ടും ഇവൻ മാലയും പിടിച്ചു ജപിക്കുന്നല്ലോ!' ആരിവിടെ വരുന്നുവോ അവന് ആത്മചൈതന്യം ഉടനടി ഉണരുമല്ലോ. അവനു പിന്നെ

digitized by www.sreyas.in

മാലയിൽ അത്രയൊന്നും ജപിക്കേണ്ടതായ് വരില്ല. നീ കല്ക്കത്തയിൽ പോയി നോക്കിയാൽ കാണാം ആയിരക്കണക്കിനാളുകൾ മാലയിൽ ജപം നടത്തുന്നത്, വേശ്യകൾപോലും!

ഗുരുദേവൻ മാസ്റ്ററോടു പറഞ്ഞു: 'ഒരു വണ്ടിയിൽ നാരായണനെ ഇവിടെ കൂട്ടിക്കൊണ്ടു വരിക. നാരായണന്റെ കാര്യം ഞാൻ മുക്കർജിയോടും പറഞ്ഞുവെയ്ക്കുന്നു. അവൻ വന്നാൽ ഒരു സാധനം തിന്നാൻ കൊടുക്കാം. അങ്ങനെയുള്ള കുട്ടികൾക്ക് ആഹാരം കൊടുക്കുന്നതിൽ വളരെ അർത്ഥമുണ്ട്.'

# അധ്യായം ആറ്

*1884 ഒക്ടോബർ 4, ശനിയാഴ്ച*

## ശ്രീരാമകൃഷ്ണദേവൻ നവീനസേനന്റെ വീട്ടിൽ

ഇന്ന് ദുർഗ്ഗാപൂജ കഴിഞ്ഞുവരുന്ന ആദ്യത്തെ പൂർണ്ണിമയാണ്. ശ്രീ കേശവസേനന്റെ ജ്യേഷ്ഠൻ നവീനസേനന്റെ കളുത്തോലയിലെ വീട്ടിൽ ശ്രീരാമകൃഷ്ണൻ സമാഗതനായിരിക്കുന്നു. കഴിഞ്ഞ വ്യാഴാഴ്ച കേശവന്റെ അമ്മ വന്ന് ഗുരുദേവനെ വീട്ടിലേയ്ക്ക് നിർബ്ബന്ധിച്ചു ക്ഷണിച്ചിരുന്നു.

മുകളിലത്തെ നിലയിലുള്ള ഒരു പുറത്തെ മുറിയിൽ ശ്രീരാമകൃഷ്ണൻ ചെന്നിരുന്നു. കേശവന്റെ സോദരപുത്രന്മാരായ നന്ദലാലൻ മുതൽപേരും കേശവന്റെ അമ്മയും അവരുടെ സ്വജനങ്ങളും വളരെ ശ്രദ്ധയോടെ ഗുരുദേവനെ ഉപചരിച്ചു. മുകളിലത്തെ മുറിയിലാണ് സങ്കീർത്തനം നടന്നത്. കളുത്തോലയിലെ സേനന്മാരുടെ സ്ത്രീകൾ പലരും വന്നു ചേർന്നിട്ടുണ്ട്.

ശ്രീരാമകൃഷ്ണന്റെ കൂടെ ബാബുരാമൻ, കിശോരി, വേറെ ഒന്നു രണ്ടു ഭക്തന്മാരും ഉണ്ട്. മാസ്റ്ററും വന്നിരിക്കുന്നു. അദ്ദേഹം താഴത്തൊരു മുറിയിലിരുന്ന് ഗുരുദേവന്റെ മോഹനസംഗീതം കേൾക്കുന്നു.

ശ്രീരാമകൃഷ്ണൻ ബ്രഹ്മഭക്തന്മാരോടായി പറഞ്ഞു: 'സംസാരം അനിത്യം. ഏതുനേരവും മരണത്തെക്കുറിച്ച് ഓർമ്മിക്കേണ്ടതാകുന്നു.'

ഗുരുദേവൻ പാടുന്നു:

മനസ്സേ, നിൻസ്വന്തമായിട്ടാരുമാരുമില്ലെന്നുള്ള
പരമാർത്ഥമെല്ലായ്പോഴും സ്മരിക്കുക നീ.
അർത്ഥശൂന്യങ്ങളാമോരോ കർമ്മങ്ങളെച്ചെയ്തുകൊണ്ടു
വ്യർത്ഥമായിസ്സംസാരത്തിലലയുന്നു നീ.

digitized by www.sreyas.in

മായതന്റെ വലയ്ക്കകത്തകപ്പെട്ടുകൊണ്ടു ജഗ-
ന്മാതാവിന്റെ നാമത്തെ നീ മറന്നീടൊല്ലെ.
ആരാധിച്ചേക്കാം ജനങ്ങൾ പ്രഭോ, പ്രഭോ, എന്നു വിളി-
ച്ചായതല്പകാലം മാത്രം നിലനില്പതാം
ഇത്രനാൾ മറ്റുള്ള ജനമാരാധിച്ച നിന്റെ ദേഹം
പ്രാണൻ പോംപോളുപേക്ഷിപ്പാനിടയായിടും.
ഏതു പ്രാണപ്രേയസിക്കു വേണ്ടിയിത്രയെല്ലാം നിങ്ങൾ
പാടുപെടുന്നുണ്ടോ ജീവൻ വെടിഞ്ഞുപോലും
അപ്പെൺമണിപോലും തവ മൃതദേഹം കാണുന്നേരം
പേടിച്ചു പിന്മാറും കൂടെ വരികയില്ല.

ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'താണു മുങ്ങുക. മേലേ പൊങ്ങിക്കിടന്നിട്ടെന്തു കിട്ടും? കുറച്ചുദിവസം സകലതും വെടിഞ്ഞ് ഏകാന്തത്തിൽ പോയി ഉള്ളു തുറന്ന് ഈശ്വരനെ വിളിക്കുവിൻ.'

അദ്ദേഹം പാടി:

മുങ്ങുക മുങ്ങുക സദാ മുങ്ങുക മമ മനസ്സേ,
ഭഗവദ്രൂപസാഗരേ മുങ്ങുക നിത്യം,
ആഴിതന്റെയടിത്തട്ടിൽ ഊളിയിട്ടിറങ്ങിച്ചെന്ന-
പ്രേമമാകും ദിവ്യരത്നം കൈയ്‌വശമാക്കൂ.

ഗുരുദേവൻ ബ്രഹ്മഭക്തന്മാരോട്, 'നീ മമ സർവ്വസ്വം' എന്ന പാട്ടു പാടാൻ പറഞ്ഞു: *അവർ പാടി.*

അങ്ങുന്നാണേ നാഥാ സർവ്വസ്വവുമെന്റെ
സർവ്വസ്വവുമങ്ങു മാത്രമാണേ,
എന്നുടെ ജീവനും ജീവനാണങ്ങുന്ന്
സത്തയിലേറ്റം പരമസത്ത,
എന്റേതെന്നോതുവാനിത്രിലോകങ്ങളിൽ
അങ്ങുന്നൊഴിഞ്ഞെനിക്കാരുമില്ല.
അങ്ങുന്നാണെൻശാന്തി അങ്ങുന്നാണാനന്ദം
അങ്ങുന്നെൻ പ്രത്യാശ മാത്രമല്ല,
അങ്ങുന്നാണേ എനിക്കാലംബമെന്നെന്നും
അങ്ങുന്നെൻ സ്വത്തും യശസ്സുമാണേ.
അങ്ങുന്നാണെന്നുടെ ജ്ഞാനവും ശക്തിയും
അങ്ങുന്നു മാത്രമാണെന്റെ സർവ്വം,
അങ്ങുന്നാണെന്റെ ഗേഹം, വിശ്രമസ്ഥാനമെ-
ന്നാത്മസുഹൃത്തെന്റെയുറ്റബന്ധു.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ പാടി:

നന്ദഗേഹിനി, നീലരത്നമേ,
എന്നു നിന്നെ വിളിച്ചപ്പോൾ
അമ്മേ, നീയുടൻ കാൽച്ചിലമ്പൊലി
പൊങ്ങുമ്മാറല്ലൊ ചാഞ്ചാടി,
കാണുന്നോർക്കേറ്റം ഭീതിദായക-
മാണല്ലൊ ശ്യാമേ, നിൻരൂപം.
സുന്ദരമാകുമന്നത്തെ രൂപ-
മെങ്ങൊളിപ്പിച്ചു ശ്യാമേ, നീ?
അന്നു നീ നാട്യമാടിയപോലെൻ-
മുന്നിലുമൊന്നു ചാഞ്ചാടൂ.
ഖഡ്ഗത്തെ ദൂരെ സന്ത്യജിച്ചമ്മേ,
വെക്കം വേണുവെടുത്താലും;
കണ്ഠത്തിൽ തലയോട്ടിൻമാലയൊ-
ന്നുള്ളതും വെടിഞ്ഞേയ്ക്കു നീ.
ഭംഗിയേറും വനമാലയൊന്നു
നിൻഗളത്തിലണിഞ്ഞാലും;
ശ്രീശിവനില്ലാതമ്മയ്ക്കു നൃത്ത-
മാടുവാൻ കഴിവില്ലെങ്കിൽ,
രോഹിണീസൂനുവാകുന്ന ബല-
രാമനാ സ്ഥാനമേല്ക്കട്ടെ.
ശ്രീകൃഷ്ണനായിട്ടന്നു നീ നാട്യ-
മാടിയപോലെന്നംബികേ,
എന്റെ മുന്നിലും വന്നു തൃക്കാൽകൊ-
ണ്ടൊന്നു സാനന്ദം ചാഞ്ചാടൂ.
ഏതു വേണുവിൻ ഗാനത്താലന്നു
ഗോപിമാരുടെ ചിത്തത്തിൽ,
പൂർണ്ണാനന്ദത്തെ നല്കിയോ ശ്യാമേ,
ആ വേണുവെടുത്തൂതുക.
സായംകാലത്തിലേതു വേണുവിൻ-
മോഹനഗാനം ഗോക്കളെ,
ആകർഷിച്ചുവോ നിന്നരികിലേ-
യ്ക്കാവേണുവെടുത്തൂതുക
ഏതു വേണുവിൻ ഗാനമാധുര്യം
ഹേതുവായന്നു കാളിന്ദി,
ശാന്തയായ് തിരിച്ചന്നൊഴുകിയോ
ആ വേണുവെടുത്തൂതുക.

digitized by www.sreyas.in

നട്ടുച്ചനേരത്തച്യുതനെങ്ങെ-
ന്നൊട്ടല്ലെശോദ ഖേദിച്ചു!
'വെണ്ണയും പാലുമുണ്ണുവാനെന്റെ
ഉണ്ണീ, ഗോപാലാ, വന്നാലും'
എന്നേവമവൾ വാത്സല്യപൂർവ്വം
നിന്നെ വിളിച്ചു മെല്ലവേ.
നീണ്ടു ചുരുണ്ട കാർകൂന്തൽ വാരി
മോടിയിൽ മെടഞ്ഞീടിനാൾ.
കണ്ഠദേശത്തരക്കെട്ടിൽ പിന്നെ
കൊച്ചുജാനുപ്രദേശത്തും
നിൻ മൃദുദേഹമൊട്ടൊട്ടു ചായ്ച്ചു
വേണുഗോപാലവേഷത്തിൽ
ശ്രീദാമനെന്ന തോഴനോടൊത്തു
തിത്തിത്തൈ തിത്തൈ എന്നേവം,
കാൽച്ചിലമ്പൊലി പൊങ്ങുമ്മാറന്നു
നൃത്തമാടീ വ്രജത്തിൽ നീ.
കാൽച്ചിലമ്പൊലി കേട്ടു മോഹിച്ച-
ങ്ങോടിയെത്തിനാർ ഗോപിമാർ.

ബ്രഹ്മഭക്തന്മാരും മൃദംഗവും കരതാളവും ഉപയോഗിച്ചു പാട്ടു പാടി:

മാനുഷരാശിയോടമ്മ കാണിക്കുമാ-
പ്രേമം വളരയഗാധമമ്മേ,
ആനന്ദബാഷ്പം പൊഴിക്കുകയാണു ഞാൻ
ആരാലിസ്സംഗതി ഓർക്കുന്നേരം.
നിന്നാജ്ഞയാകവേ ലംഘിച്ചുപോരുവോ-
നല്ലോ ഇവൻ പിറന്നന്നുതൊട്ടേ.
എങ്കിലും സസ്നേഹം തേനൂറം വാക്കുകൾ
ചൊല്ലിക്കൊണ്ടെന്നേ കടാക്ഷിപ്പൂ നീ;
ആനന്ദബാഷ്പം പൊഴിക്കുകയാണു ഞാ-
നാരാലിസ്സംഗതി ഓർക്കുന്നേരം.
എന്നെക്കുറിച്ചുള്ളനിൻപ്രേമഭാരത്തെ-
യമ്മേ, ചുമക്കുവാൻ ഞാനാളല്ല.
നിൻപ്രേമവായ്പാലെന്നുള്ളം പിളരുമാ-
റെന്നാത്മാവമ്മേ, കരഞ്ഞീടുന്നു;
അമ്മേ, നിൻകാൽത്താരിലാശ്രയം തേടി ഞാ-
നമ്പോടു നിന്നരികത്തണഞ്ഞേൻ.

digitized by www.sreyas.in

അവർ വീണ്ടും ദേവിയെക്കുറിച്ചു പാടി:

നേർവഴി കാട്ടിക്കൊണ്ടെന്നുമെന്നുള്ളത്തിൽ
ജാഗ്രതയോടെ വസിക്കുമമ്മേ,
എന്നുമഹർന്നിശം നിന്റെ മടിത്തട്ടി-
ലെന്നെയവിടുന്നിരുത്തീടുന്നു.
ഏറ്റമനർഹനാം നിന്റെയിപ്പുത്രനോ-
ടെന്തേ നിനക്കിത്ര സ്നേഹമമ്മേ?
എന്നെക്കുറിച്ചുള്ള നിൻപ്രേമം കാണുമ്പോൾ
ഉന്മാദമമ്മയ്ക്കുണ്ടെന്നേ തോന്നൂ.
ഇക്ഷണമെന്നെ നീയാലിംഗനം ചെയ്വൂ
തത്ക്ഷണം അങ്കേ പിടിച്ചിരുത്തി,
വാത്സല്യപൂർവ്വം പലതുമോതിക്കൊണ്ടു
നിൻമധുവെന്നെക്കുടിപ്പിക്കുന്നു.
എന്നപരാധങ്ങൾ കാണ്മാൻ കഴിയാത-
വണ്ണം സ്നേഹിക്കുകയാണിവനെ.
ഏതൊരാപത്തിൽ ഞാൻ പെട്ടുപോയെന്നാലും
പാരാതെ നീയെന്നെക്കാത്തീടുന്നു.
എന്നമ്മ തന്നുടെ സ്വന്തം ഞാനെന്നെന്നും
എന്നമ്മ എന്നെന്നുമെന്റെ സ്വന്തം.
പാപവിമോചിനി, ഞാനിപ്പരമാർത്ഥം
പാരാതെ നന്നായറിയുന്നിപ്പോൾ.
എന്നമ്മ ചൊൽവതു മാത്രമേ കേൾക്കൂ ഞാൻ
ധർമ്മപഥത്തെയനുസരിക്കാം.
അമ്മതന്നമ്മിഞ്ഞപ്പാലു നുകർന്നു ഞാ-
നമ്പോടു ശക്തനായ്ത്തീരും നൂനം.
ബ്രഹ്മസ്വരൂപിണി, അമ്മേ ജയിച്ചാലു-
മെന്നു ഞാൻ സാനന്ദം പാടുമെന്നും.

## അദ്ധ്യായം ഏഴ്

*ഒക്ടോബർ 5, ഞായറാഴ്ച*

### അഹൈതുകീഭക്തി

ശ്രീരാമകൃഷ്ണദേവൻ, ഉച്ചത്തെ ഊണും കഴിഞ്ഞ്, ദക്ഷിണേശ്വരം ക്ഷേത്രത്തിൽ തന്റെ മുറിയിൽ ഇരിക്കുന്നു. അടുത്ത് തറയിൽ മാസ്റ്റർ, ഹസ്ര, മൂത്തകാളി, ബാബുരാമൻ, രാമലാലൻ, ഹരിമുക്കർജി മുതലാ

digitized by www.sreyas.in

യവർ - ചിലരിരിക്കുന്നു, ചിലർ നിൽക്കുന്നു. ശ്രീകേശവസേനന്റെ അമ്മയുടെ അപേക്ഷയനുസരിച്ച് ഇന്നലെ അവരുടെ കളുത്തോലയിലുള്ള വീട്ടിൽ പോയി ശ്രീരാമകൃഷ്ണൻ അനേകം കീർത്തനങ്ങൾ പാടി അവരെ സന്തോഷിപ്പിച്ചു.

ശ്രീരാമ: (ഹസ്രയോട്) ഞാനിന്നലെ കേശവസേനന്റെ വീട്ടിൽപോയി നന്നായിട്ടാനന്ദിച്ചു. നന്നായിട്ട് ഭക്തി വളർത്തി.

**ഹസ്രാമഹാശയനും തത്ത്വജ്ഞാനവും – ഹസ്രയും തർക്കബുദ്ധിയും**

ഹസ്രാമഹാശയൻ ഏറെനാളായി ശ്രീരാമകൃഷ്ണന്റെ കൂടെ താമസിക്കുന്നു. താൻ ജ്ഞാനിയാണ് എന്നൊരു അഭിമാനം ഹസ്രയ്ക്കുണ്ട്. ആളുകളുടെ മുമ്പിൽ വെച്ച് ചിലപ്പോഴൊക്കെ ശ്രീരാമകൃഷ്ണനെ നിന്ദിക്കാറുമുണ്ട്. വരാന്തയിലിരുന്ന് മാലയും പിടിച്ച് ഏകാഗ്രതയോടെ നാമം ജപിക്കുന്നതും കാണാം. ചൈതന്യദേവനെ 'ആധുനികാവതാരം' എന്നു നിന്ദിച്ചു പറയും. 'ഈശ്വരൻ ശുദ്ധഭക്തി തരിക മാത്രമല്ല ചെയ്യുന്നത്; അദ്ദേഹത്തിന് ഐശ്വര്യത്തിന് ഒരു കുറവുമില്ല. അദ്ദേഹം ഐശ്വര്യവും തരും. അദ്ദേഹത്തെ പ്രാപിച്ചാൽ അഷ്ടസിദ്ധി തുടങ്ങിയ ശക്തികളുംകൂടി കൈയ്‌വരും.' എന്നും പറയാറുണ്ട്. വീട്ടിൽ കുറച്ചു കടമുണ്ട്, ഒരായിരം രൂപയോളം. വീടുകെട്ടിക്കാൻവേണ്ടി മേടിച്ച കടമാണ്. ആ കടത്തെക്കുറിച്ച് മനസ്സിന് കുറച്ച് വിഷമവുമുണ്ട്.

മൂത്തകാളി ആപ്പീസിൽ ജോലി നോക്കുന്നു. ചെറിയൊരു ശമ്പളവുമുണ്ട്. വീട്ടിൽ ഭാര്യയും മക്കളുമൊക്കെയുണ്ട്. പരമഹംസദേവനോട് വലിയ ഭക്തിയാണ്. ഇടയ്ക്കിടെ ആപ്പീസിൽ പോകണ്ടെന്നുവെച്ചിട്ടുംകൂടി അദ്ദേഹം കാണാൻ വരും.

മൂത്തകാളി: (ഹസ്രയോട്) താൻ മറ്റുള്ളവരുടെ കുറ്റങ്ങൾ പറഞ്ഞുകൊണ്ടു നടക്കുന്നതെന്തിനാണ്? താനൊരു ഉരകല്ലുപോലെയാണ്. നല്ല പൊന്നോ ചീത്ത പൊന്നോ എന്നു പരിശോധിച്ചുംകൊണ്ടുനടക്കുന്നു.

ഹസ്ര: ഞാൻ പറയുന്നതൊക്കെ അദ്ദേഹത്തിന്റെ (ശ്രീരാമകൃഷ്ണന്റെ) അടുത്താണ് പറയുന്നത്.

ശ്രീരാമ: അതു നേരാണ്.

ഹസ്ര തത്ത്വജ്ഞാനമെന്നതിന്റെ അർത്ഥം വ്യാഖ്യാനിക്കാൻ തുടങ്ങി.

ഹസ്ര: തത്ത്വജ്ഞാനമെന്നാലെന്ത്? ചതുർവിംശതി തത്ത്വങ്ങളില്ലേ, അവയെ അറിയൽ.

digitized by www.sreyas.in

ഒരു ഭക്തൻ: ചതുർവ്വിംശതി തത്ത്വങ്ങളേതൊക്കെയാണ്?

ഹസ്ര: പഞ്ചഭൂതങ്ങൾ, ഷഡ്രിപുക്കൾ, പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ, ഇവയൊക്കെ.

മാസ്റ്റർ: (ഗുരുദേവനോട്, ചിരിച്ചുകൊണ്ട്) ഷഡ്രിപുക്കളും ചതുർവിംശതി തത്ത്വങ്ങളിലുൾപ്പെടുന്നു എന്നിദ്ദേഹം പറയുന്നു!

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതു കേൾക്കിൻ, തത്ത്വജ്ഞാനത്തിന്റെ അർത്ഥം പറയുന്നത് ഇനിയും കേട്ടോളൂ. തത്ത്വജ്ഞാനമെന്നുവെച്ചാൽ ആത്മജ്ഞാനമാണ്. തത് എന്നാൽ പരമാത്മാവ്; ത്വം എന്നാൽ ജീവാത്മാവ്. ജീവാത്മാവും പരമാത്മാവും ഒന്നാണെന്നറിഞ്ഞാൽ തത്ത്വജ്ഞാനമായി.

അല്പനിമിഷം കഴിഞ്ഞ് ഹസ്ര പുറത്ത് വരാന്തയിൽ ചെന്നിരുന്നു.

ശ്രീരാമ: (മാസ്റ്റർമുതൽപേരോട്) തർക്കംതന്നെ അയാളുടെ ജോലി. ഇപ്പോൾ പക്ഷേ, നേരേ മനസ്സിലാക്കും. എന്നാൽ അല്പം കഴിഞ്ഞ് പഴയപടി.

വലിയ മത്സ്യം ശക്തിയായി ചൂണ്ട വലിക്കുന്നതു കണ്ടാൽ ചരട് അയച്ചുവിടും; അല്ലെന്നു വരികിൽ ചരട് പൊട്ടിപ്പോകും; പിടിച്ചിരിക്കുന്ന ആൾ വെള്ളത്തിലും വീഴും. ഞാനതുകൊണ്ട് അയാളോട് അധികമൊന്നും സംസാരിക്കാറില്ല.

**ഹസ്രയും മുക്തിയും ഐശ്വര്യവും**

ശ്രീരാമ: (മാസ്റ്ററോട്) ഹസ്ര പറഞ്ഞു, 'ബ്രാഹ്മണശരീരമല്ലെങ്കിൽ മുക്തി കിട്ടുകയില്ല,' എന്ന്. ഞാൻ ചോദിച്ചു: 'അതെങ്ങനെ? ഭക്തി കൊണ്ടുതന്നെ മുക്തി കിട്ടും. ശബരി ഒരു വേടന്റെ മകളായിരുന്നു. രുഹിദാസ് മുതലായവർ ശൂദ്രജാതിയിൽപെട്ടവരാണ്. ഇവർക്കെല്ലാം ഭക്തികൊണ്ടുമാത്രമാണ് മുക്തി ലഭിച്ചത്.' ഹസ്ര പറഞ്ഞു, 'എന്നാലും... '

ധ്രുവന്റെ മഹത്വം അയാൾ സമ്മതിക്കുന്നു. അതിലും കൂടുതലായി പ്രഹ്ലാദനെ കരുതുന്നു; ധ്രുവനെ അത്രയ്ക്കില്ല. 'കുട്ടിക്കാലം മുതല്ക്ക് ധ്രുവന് ഭഗവാനിൽ എത്ര ഭക്തിയുണ്ടായിരുന്നു!' എന്ന് ലാട്ടു പറഞ്ഞപ്പോൾ അയാൾ ഒന്നും മിണ്ടിയില്ല.

കാമനാശൂന്യമായ ഭക്തി, അഹൈതുകീഭക്തി, ഇതിനുമേലെ വേറൊന്നുമില്ല എന്നു ഞാൻ പറഞ്ഞു. അത് അയാൾ എതിർത്തു. ഞാനപ്പോൾ പറഞ്ഞു: 'എന്തെങ്കിലും അപേക്ഷയുമായി ഒരാൾ എത്തിയാൽ, പണക്കാർക്ക് ദേഷ്യംവരുന്നു. അയാൾ നീരസത്തോടെ പറയുന്നു, 'ദാ

digitized by www.sreyas.in

ഒരുത്തൻ വരുന്നു!' വന്നു കഴിഞ്ഞാൽ രസിക്കാത്ത സ്വരത്തിൽ 'ഇരിക്കൂ' എന്നു പറയും. കാരണം, അയാൾക്കു തീരെ പിടിക്കുന്നില്ല. അത്തരം യാചകനെ വണ്ടിയിൽ ഒരുമിച്ചു യാത്ര ചെയ്യാൻ അനുവദിക്കുകയില്ല.

അപ്പോൾ ഹസ്ര പറഞ്ഞു: 'ഈശ്വരൻ ഇത്തരം ധനികന്മാരുടെ മാതിരിയല്ല. അദ്ദേഹത്തിനെന്താ ഐശ്വര്യത്തിനു വല്ല കുറവുമുണ്ടോ, കുറച്ചു വല്ലതും കൊടുത്തെന്നുവെച്ചു കഷ്ടത്തിലാകാൻ?'

ഹസ്ര പിന്നെയും പറഞ്ഞു: 'ആകാശത്തുനിന്നു മഴ വീഴുമ്പോൾ ഗംഗയും മറ്റു വലിയ വലിയ നദികളും പെരിയ പെരിയ തടാകങ്ങളും നിറഞ്ഞു കവിഞ്ഞൊഴുകുന്നു. കുളങ്ങളും കുഴികളും നിറയുന്നു. അതുപോലെ ഈശ്വരൻ കനിഞ്ഞാൽ അദ്ദേഹം ജ്ഞാനവും ഭക്തിയും അരുളുന്നു; ധനധാന്യങ്ങളും തരുന്നു.'

ശ്രീരാമ: പക്ഷേ ഞാനിതിനു മലിനഭക്തിയെന്നാണ് പറയുന്നത്. ശുദ്ധഭക്തിയിൽ യാതൊരു കാമനയും കാണുകയില്ല. നീ എന്നിൽനിന്നൊന്നും ആശിക്കുന്നില്ല; എന്നാൽ എന്നെ കാണാനും ഞാൻ പറയുന്നതു കേൾക്കാനും നിനക്കിഷ്ടമാണ്. ഞാനും നിന്നെക്കുറിച്ചാലോചിക്കുന്നു; എങ്ങനെയുണ്ട്, എന്താണു വരാത്തത്, എന്നൊക്കെ വിചാരിക്കുന്നു.

ഒന്നും ആവശ്യമില്ലെങ്കിലും ഈശ്വരനെ സ്നേഹിക്കുക; ഇതിന് അഹൈതുകീഭക്തി, ശുദ്ധഭക്തി, എന്നു പറയുന്നു. പ്രഹ്ലാദന് ഇതുണ്ടായിരുന്നു. പ്രഹ്ലാദൻ രാജ്യവും കാംക്ഷിച്ചില്ല, ഐശ്വര്യവും കൊതിച്ചില്ല; ഭഗവാനെ മാത്രമേ ആഗ്രഹിച്ചുള്ളൂ.

മാസ്റ്റർ: ഹസ്രാമഹാശയൻ ചുമ്മാ കലകലേന്നു ചിലച്ചുകൊണ്ടിരിക്കും. മിണ്ടാതിരിക്കാൻ പഠിച്ചില്ലെങ്കിൽ ഒന്നും നേടുകയില്ല.

ഹസ്രയുടെ അഹങ്കാരവും ലോകനിന്ദയും.

ശ്രീരാമ: ചിലപ്പോഴെല്ലാം ഇവിടെ വന്നു മൃദുവാകും! പക്ഷേ എന്തൊരു ഭൂതം! അയാൾ പിന്നെയും തുടങ്ങും തർക്കം. അഹങ്കാരം പോകാൻ പലിയ പ്രയാസമാണ്. ആൽമരം ഇന്നു വെട്ടികളഞ്ഞോളൂ, നാളെ നോക്കുമ്പോൾ കാണാം മുള പൊടിച്ചു വരുന്നു! വേരു ബാക്കി നില്ക്കുന്ന കാലത്തോളം അതു വീണ്ടും പൊങ്ങിവരും.

ആരെയും നിന്ദിക്കരുത് എന്ന് ഞാൻ ഹസ്രയോടു പറഞ്ഞു. നാരായണൻ തന്നെയാണ് ഈവക രൂപങ്ങൾ എടുത്തു വന്നിരിക്കുന്നത്. കൊള്ളരുതാത്ത ദുഷ്ടന്മാരെയും പൂജിക്കാവുന്നതാണ്. കുമാരീപൂജ

digitized by www.sreyas.in

കണ്ടിട്ടില്ലേ? ഒരു വശത്തൂടെ മലവും മൂത്രവും; മൂക്കിൽ നിന്നു മൂക്കിള ഒഴുകും. ഇങ്ങനെയുള്ള പെൺകുട്ടിയെ എന്തിനാണ് പൂജിക്കുന്നത്? ദേവിയുടെ ഒരു രൂപമാണെന്നു കരുതി. എന്നാൽ ഭക്തന്റെ ഉള്ളിൽ ഈശ്വരൻ വിശേഷിച്ചും സന്നിധാനം ചെയ്യുന്നു. ഭക്തൻ ഈശ്വരന്റെ ഇരിപ്പറയാകുന്നു. ചുരയ്ക്കയുടെ പള്ള നല്ലതുപോലെ പൊള്ളയും വീർത്തതുമാണെങ്കിൽ തംബുരു നന്നായിരിക്കും, നല്ല ശബ്ദം കേൾപ്പിക്കും.

(ചിരിച്ചുകൊണ്ട്, രാമലാലനോട്) എടേ രാമലാൽ, ഹസ്ര എങ്ങനെയാണതു ചൊല്ലിയത് – അന്തസ് ബഹിസ് യദി ഹരിസ് (സകാരത്തോടെ)? പണ്ടൊരാൾ പറഞ്ഞതുപോലെയിരിക്കുന്നു. അത്: *'മാതാരം ഭാതാരം ഖാതാരം' അതായത് അമ്മ ചോറുണ്ണുന്നു. (എല്ലാവരും ചിരിക്കുന്നു.)

രാമലാലൻ: അന്തർബഹിർയദി ഹരിസ്തപസാ തതഃ കിം?

ശ്രീരാമ: (മാസ്റ്ററോട്) അയാളുടെ അടുക്കൽനിന്ന് നീ പഠിച്ചുവെച്ചോ. ഇടയ്ക്കിടയ്ക്ക് എന്നെ ചൊല്ലിക്കേൾപ്പിക്കണം.

ശ്രീരാമകൃഷ്ണന്റെ മുറിയിലെ ഒരു കിണ്ണം കാണാതായി. രാമലാലനും വേലക്കാരി വൃന്ദെയും കൂടി അതിനെപ്പറ്റി സംസാരിച്ചുകൊണ്ടിരിക്കുന്നു: ആ കിണ്ണം അവിടുന്നെങ്ങാൻ കാണുകയുണ്ടായോ?

ശ്രീരാമ: ഇപ്പോളിവിടെ കാണുന്നില്ല. മുമ്പിവിടെ ഉണ്ടായിരുന്നുവെന്നതു നേരാണ്. ഞാൻ കണ്ടിട്ടുണ്ട്.

## അധ്യായം എട്ട്

### ശ്രീരാമകൃഷ്ണന്റെ പരമഹംസാവസ്ഥ

ഇന്നു കാലത്ത് പഞ്ചവടിയിൽ രണ്ടു സന്ന്യാസിമാർ വന്നു ചേർന്നിട്ടുണ്ട്. അവർ ഗീതയും വേദാന്തവുമൊക്കെ അദ്ധ്യയനം ചെയ്യുന്നു. ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് അവർ ശ്രീരാമകൃഷ്ണനെ വന്നു കണ്ടു. അവർ നമസ്കരിച്ച്, തറയിൽ പായിൽ വന്നിരുന്നു. മാസ്റ്റർ മുതൽ പേരും അവിടെ ഇരിപ്പുണ്ട്. ശ്രീരാമകൃഷ്ണൻ ഹിന്ദിയിൽ സംസാരിച്ചു.

ശ്രീരാമ: താങ്കളുടെ ആഹാരം കഴിഞ്ഞുവോ?

സന്ന്യാസിമാർ: ഉവ്വ്.

* 'മാ ഭാത് ഖാച്ചേൻ' (അമ്മ ചോറ് ഉണ്ണുന്നു.) എന്നാണ് ബംഗാളിയിൽ പറയേണ്ടത്. അതിനെ പരിഹസിച്ചു പറഞ്ഞത്.

digitized by www.sreyas.in

ശ്രീരാമ: എന്താണ് കഴിച്ചത്?

സന്ന്യാസി: പരിപ്പും ചപ്പാത്തിയും. അവിടുന്നല്പം കഴിച്ചുനോക്കുന്നോ?

**സന്ന്യാസിയും നിഷ്കാമകർമ്മവും - ഭക്തികാമന**

ശ്രീരാമ: ഇല്ല, ഞാനൊരു പിടി ചോറാണു കഴിക്കാറ്. ആട്ടെ, താങ്കൾ ജപധ്യാനങ്ങൾ ചെയ്യുന്നതു നിഷ്കാമമായിട്ടാണല്ലേ ചെയ്യുന്നത്?

സന്ന്യാസി: അതെ മഹാരാജ്.

ശ്രീരാമ: അതു കൊള്ളാം. പിന്നെ, ഫലം ഈശ്വരനിൽ സമർപ്പിക്കണം, വേണ്ടേ? ഗീതയിൽ അങ്ങനെ പറഞ്ഞിട്ടുണ്ട്.

ഒരു സന്ന്യാസി മറ്റേ സന്ന്യാസിയോട്:

യത് കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത് തപസ്യസി കൗന്തേയ തത് കുരുഷ്വ മദർപ്പണം.

(അല്ലയോ കൗന്തേയ, നീ ചെയ്യുന്നതും ഉണ്ണുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതും തപസ്സാചരിക്കുന്നതും, സകലതും എനിക്കു സമർപ്പിക്കുക.)

ശ്രീരാമ: ഈശ്വരന് എന്തെങ്കിലും കൊടുത്താൽ അതിന്റെ ഒരായിരം ഇരട്ടി തിരിച്ചുകിട്ടും. അതുകൊണ്ടാണ് സത്കർമ്മങ്ങളെന്തെങ്കിലും ചെയ്തുകഴിഞ്ഞാൽ ഒരു കൈയ് ജലം അർപ്പിക്കുന്നത് - കൃഷ്ണന് ഫലം അർപ്പിക്കുകയാണത്. യുധിഷ്ഠിരൻ തന്റെ പാപങ്ങളൊക്കെ കൃഷ്ണന് അർപ്പിക്കാൻ പുറപ്പെട്ടപ്പോൾ ഭീമൻ തടഞ്ഞുകൊണ്ടു പറഞ്ഞു: 'അങ്ങനെയൊന്നും ചെയ്തേക്കൊല്ലേ. കൃഷ്ണനു കൊടുക്കുന്നതെല്ലാം ആയിരം മടങ്ങായി തിരിച്ചുകിട്ടുമേ!'

(ഒരു സന്ന്യാസിയോട്) ശരി ജീ, നിഷ്കാമമായിരിക്കണം. സകലകാമനകളും ഉപേക്ഷിക്കണം. അങ്ങനെയല്ലേ?

സന്ന്യാസി: അതെ, ജീ.

ശ്രീരാമ: എനിക്കു പക്ഷേ ഭക്തികാമനയുണ്ട്. അതു ചീത്തയല്ല, പ്രത്യുത നല്ലതുതന്നെയാണ്. മധുരസാധനങ്ങൾ നന്നല്ല പൊതുവേ, അവ അമ്ലം ഉണ്ടാക്കും. എന്നാൽ കല്ക്കണ്ടംകൊണ്ടു വലിയ ഗുണമുണ്ട്. എന്തു പറയുന്നു?

സന്ന്യാസി: അതേ, മഹാരാജ്.

ശ്രീരാമ: ആവട്ടെ, ജീ, വേദാന്തത്തെപ്പറ്റി എന്താണ് അഭിപ്രായം?

digitized by www.sreyas.in

സന്ന്യാസി: വേദാന്തത്തിൽ ഷഡ്ദർശനങ്ങളും ഉൾപ്പെടുന്നു.

ശ്രീരാമ: എന്നാലും വേദാന്തത്തിന്റെ സാരമിതാണ്. ബ്രഹ്മസത്യം, ജഗത് മിഥ്യ. ഞാൻ വേറിട്ടു യാതൊന്നുമല്ല. ഞാൻ അതേ ബ്രഹ്മംതന്നെ. അങ്ങനെയല്ലേ?

സന്ന്യാസി: അതെ, ജീ.

ശ്രീരാമ: എന്നാൽ ഗൃഹസ്ഥന്മാർക്കും ദേഹാഭിമാനമുള്ളവർക്കും ഈ 'സോƒഹം' ഭാവം നല്ലതല്ല. സംസാരികൾ വേദാന്തവും യോഗ വാസിഷ്ഠവും വായിക്കുന്നതു നന്നല്ല. അതവർക്കു വലിയ ദോഷം ചെയ്യും. സംസാരികൾ സേവ്യസേവകഭാവത്തിൽ വാഴണം. അവർ ഈവിധം കരുതണം: 'അല്ലയോ ഭഗവാനേ, അവിടുന്നു സേവ്യൻ, പ്രഭു; ഞാൻ സേവകൻ, അവിടുത്തെ ദാസൻ.' ദേഹബുദ്ധി ഉള്ളവർക്ക് സോƒഹംഭാവം കൊള്ളുകയില്ല.

സകലരും നിശ്ശബ്ദരായി ഇരിക്കുന്നു. ഗുരുദേവൻ സ്വയം അല്പാല്പം ചിരിക്കുന്നു. ആത്മാരാമൻ. ആത്മാനന്ദതുന്ദിലൻ!

ഒരു സന്ന്യാസി അപരന്റെ കാതിൽ മന്ത്രിച്ചു: 'അതാ, നോക്കൂ, നോക്കൂ, ഇതിനാണ് പരമഹംസാവസ്ഥ എന്നു പറയുന്നത്.'

ശ്രീരാമ: (മാസ്റ്ററോട്, അവരുടെ നേരെ നോക്കിക്കൊണ്ട്) എനിക്കു ചിരി വരുന്നു.

ഗുരുദേവൻ ബാലനെപ്പോലെ തന്നെത്താൻ മെല്ലെ ചിരിക്കുന്നു.

**ശ്രീരാമകൃഷ്ണനും 'കാമിനി'യും - സന്ന്യാസിയുടെ കഠിനനിയമം - ശ്വശുരഗൃഹത്തിൽ പോകാനാശ - ഉള്ളോർ വാമനദാസനെ കണ്ടത്.**

സന്ന്യാസിമാർ ദർശനം കഴിഞ്ഞു പോയി. ബാബുരാമൻ, മാസ്റ്റർ, ഹരിമുക്കർജി മുതലായ ഭക്തന്മാരോടൊത്ത് ശ്രീരാമകൃഷ്ണൻ മുറി യിലും വരാന്തയിലും നടക്കുന്നു.

ശ്രീരാമ: (മാസ്റ്ററോട്) നവീനസേനന്റെ അവിടെ നീ പോയിരുന്നോ?

മാസ്റ്റർ: ഉവ്വ്, പോയിരുന്നു. താഴെയിരുന്നു പാട്ടു കേട്ടു.

ശ്രീരാമ: അതു നന്നായി. നിന്റെ വീട്ടുകാരി വന്നിരുന്നു. കേശ വസേനൻ അവരുടെ ഇളയച്ഛന്റെ മകനാണല്ലേ?

മാസ്റ്റർ: കുറച്ചുകൂടി അകന്ന ഒരു മച്ചുനൻ.

ശ്രീ നവീനസേനൻ ഒരു ഭക്തന്റെ ശ്വശുരഗൃഹവുമായി ബന്ധ പ്പെട്ട ആളാണ്. മാസ്റ്ററുമൊരുമിച്ച് അങ്ങിങ്ങ് നടന്നുകൊണ്ടിരിക്കെ ഗുരുദേവൻ സ്വകാര്യമായിട്ടു പറഞ്ഞു:

digitized by www.sreyas.in

ശ്രീരാമ: ആളുകൾ അമ്മായിഅച്ഛന്റെ വീട്ടിൽ പോകുന്നു. ഞാനെന്തൊക്കെ ആലോചിച്ചിരുന്നെന്നോ! കല്യാണം കഴിക്കണം, ശ്വശുരഗൃഹത്തിൽ പോകണം, ഇഷ്ടം പോലെ ആഹ്ലാദിക്കണം, എന്നൊക്കെ. എന്നിട്ട് എന്തായി എന്നു നോക്കൂ!

മാസ്റ്റർ: 'കുട്ടി അച്ഛന്റെ കൈയ് പിടിച്ചിരുന്നാൽ അവൻ വീഴാനിടയുണ്ട്. അച്ഛൻ കുട്ടിയുടെ കൈയ് പിടിച്ചിരുന്നാൽ പിന്നെ വീഴുകയില്ല,' എന്ന് അവിടുന്ന് പറയാറുണ്ടല്ലോ. അങ്ങയുടെ അവസ്ഥയും അതുതന്നെയാണ്. അമ്മ അങ്ങയെ കൈയ്കൊണ്ടു പിടിച്ചിരിക്കുന്നു.

ശ്രീരാമ: വിശ്വാസന്റെ വീട്ടിൽവെച്ച് ഉളോർ വാമനദാസനെ ഞാൻ കാണുകയുണ്ടായി. ഞാൻ അദ്ദേഹത്തോടു പറഞ്ഞു: 'ഞാൻ നിങ്ങളെ കാണാൻ വന്നതാണ്.' ഞാൻ മടങ്ങിപ്പോരുമ്പോൾ അദ്ദേഹം ഇങ്ങനെ പറയുന്നതു കേട്ടു: 'അപ്പാ! കടുവ മനുഷ്യനെ പിടിച്ചിരിക്കുംപോലെയാണ് ഈശ്വരി ഇദ്ദേഹത്തെ പിടികൂടിയിരിക്കുന്നത്!' അപ്പോൾ ചെറുപ്പം, നല്ലതുപോലെ തടിച്ചും; സർവ്വദാ ഭാവാവേശത്തിലും.

എനിക്കു സ്ത്രീകളെ വലിയ ഭയമാണ്. സ്ത്രീയെ കണ്ടാൽ പെൺകടുവാ മിഴുങ്ങാൻ വരികയാണ് എന്നു തോന്നുന്നു! മാത്രമല്ല, അവരുടെ ശരീരവും അവയവങ്ങളും ദ്വാരങ്ങളുമെല്ലാം വളരെ വലുതായിട്ടും ഞാൻ കാണുന്നു. ഒക്കെ രാക്ഷസികളെപ്പോലെ തോന്നുന്നു! ആദ്യമൊക്കെ വലിയ ഭയമായിരുന്നു! ആരെയും അടുത്തു വരാൻ സമ്മതിച്ചിരുന്നില്ല. എന്നാലിപ്പോൾ, സ്ത്രീകളെ, ആനന്ദമയിയായ അമ്മയുടെ ഓരോരോ മൂർത്തികളായി കാണാൻ ഞാൻ പല പ്രകാരത്തിലും മനസ്സിനെ പ്രേരിപ്പിക്കുന്നു.

സ്ത്രീ ഭഗവതിയുടെ അംശം തന്നെ. പക്ഷേ ഒരു പുരുഷനെ സംബന്ധിച്ചിടത്തോളം, വിശേഷിച്ചും ഒരു സന്ന്യാസിയേയോ ഭക്തനേയോ സംബന്ധിച്ച്, അവൾ ത്യാജ്യയാകുന്നു. വളരെ വളരെ ഭക്തയാണെന്നിരുന്നാലും ഒരു സ്ത്രീയെ അധികനേരം എന്റെയടുത്തിരിക്കാൻ ഞാനനുവദിക്കുകയില്ല. കുറച്ചു കഴിഞ്ഞു ഞാൻ പറയും, 'പോയി അമ്പലമൊക്കെ ചുറ്റിക്കാണിൻ.' എന്നിട്ടും എഴുന്നേൽക്കാൻ ഭാവമില്ലെങ്കിൽ, പുക വലിക്കാനെന്നുള്ള മട്ടിൽ ഞാൻ പുറത്തുപോകുന്നു.

ചിലർക്കൊന്നും സ്ത്രീകളിൽ തീരെ താല്പര്യമില്ലെന്നു കാണുന്നു. നിരഞ്ജനൻ പറയുന്നു: 'എന്റെ മനസ്സൊരിക്കലും സ്ത്രീകളുടെ നേരേ പോകുന്നില്ല.'

digitized by www.sreyas.in

## ഹരിബാബു, നിരഞ്ജനൻ, മലമൂടൻ ദ്വാരപാലകൻ, ജയനാരായണൻ.

ശ്രീരാമ: ഹരിയോട് (ഉപേൻ ഡോക്ടരുടെ സഹോദരൻ) ഞാനിതിനെപ്പറ്റി ചോദിച്ചു. അവനും പറഞ്ഞു: 'ഇല്ല, മനസ്സ് സ്ത്രീകളിൽ പ്രവേശിക്കുന്നില്ല,' എന്ന്. ഭഗവാനു നൽകേണ്ട മനസ്സിന്റെ മുക്കാൽ പങ്കും സ്ത്രീ കൈയ്ക്കലാക്കുന്നു. എന്നിട്ടു പിന്നെ അവൾക്കൊരു പിള്ളയുംകൂടി പിറന്നു കഴിഞ്ഞാൽ മനസ്സു മുഴുവൻ പാഴ്ചെലവായ്പോകുന്നു. അപ്പോൾ പിന്നെ ഭഗവാനെന്തുകൊടുക്കും?

പിന്നെച്ചിലരുണ്ട് അവരുടെ ഭാര്യമാരെ തോന്ന്യവാസത്തിൽനിന്ന് തടയാൻവേണ്ടി പ്രാണൻ കളയും. ആ തവണക്കാരൻ ഒരു മലമൂടൻ കിളവൻ. അയാൾക്ക് പതിന്നാലു വയസ്സായിട്ടൊരു കെട്ടിയോളും. ആ കിഴവന്റെ കൂടെ അവൾ താമസിക്കണം! ഓല മേഞ്ഞ വീട്; ചുമരും ഓലകെട്ടിയത്. ആളുകൾ ഓലയ്ക്കിടയിൽ ദ്വാരമുണ്ടാക്കി, അകത്തേയ്ക്കെത്തിനോക്കാൻ. അവളിപ്പോൾ അവനെ വിട്ടോടിപ്പോയി.

വേറൊരാളെ എനിക്കറിയാം. അയാൾക്ക് അയാളുടെ ഭാര്യയെ എവിടെ പാർപ്പിക്കണമെന്നു നിശ്ചയമില്ല. വീട്ടിലെന്തോ വലിയ കുഴപ്പമുണ്ടായി. അയാളിപ്പോൾ വല്ലാതെ വിചാരപ്പെട്ടുകൊണ്ടിരിക്കുന്നു. ഇത്തരം വർത്തമാനം മതിയാക്കാം.

പിന്നെ, സ്ത്രീകളുടെകൂടെ താമസിച്ചാൽ അവരുടെ ചൊല്പടിയിലാകാതെ നിവൃത്തിയില്ല. ലൗകികമനുഷ്യർ, സ്ത്രീകൾ എഴുന്നേല്ക്കാൻ പറഞ്ഞാൽ എഴുനേല്ക്കുന്നു; അവർ ഇരിക്കാൻ പറഞ്ഞാൽ ഇരിക്കുന്നു. സകലരും തങ്ങളുടെ ഭാര്യമാരുടെ പുകൾ പാടുന്നു.

ഞാനൊരിക്കൽ ഒരിടത്ത് പോകണമെന്നാഗ്രഹിച്ചു. രാമലാലന്റെ അമ്മായിയോട് (സ്വഭാര്യയോട്) ചോദിച്ചപ്പോൾ അവർ തടുത്തു. പിന്നെ പോകുക ഉണ്ടായില്ല. കുറച്ചു കഴിഞ്ഞു ഞാൻ ആലോചിച്ചു: 'അമ്പ! ഞാനൊരു ഗൃഹസ്ഥനല്ല; കാമിനീകാഞ്ചനത്യാഗിയാണു ഞാൻ. എന്നിട്ടും ഇതാണെന്റെ അവസ്ഥ! അപ്പോൾ ലൗകികമനുഷ്യൻ എത്രമാത്രം അവന്റെ ഭാര്യയ്ക്ക് അധീനനാണെന്നു പറയാനാവില്ല!'

മാസ്റ്റർ: കാമിനീകാഞ്ചനങ്ങളുടെ ഇടയ്ക്ക് ജീവിച്ചാൽ കുറച്ചൊക്കെ കറ പറ്റുകതന്നെ ചെയ്യും. ജയനാരായണനെക്കുറിച്ച് അവിടുന്ന് പറയുകയുണ്ടായല്ലൊ. എത്രയോ വലിയ പണ്ഡിതൻ. അങ്ങു കാണുമ്പോൾ അദ്ദേഹം വയസ്സനായിരിക്കുന്നു. തലയിണയും കരിമ്പടവും മറ്റും വെയിലത്തിടുന്നത് അങ്ങു കണ്ടു.

digitized by www.sreyas.in

ശ്രീരാമ: പക്ഷേ, പണ്ഡിതനാണെന്നുള്ള അഹങ്കാരം ഉണ്ടായിരുന്നില്ല. മാത്രമല്ല, തന്റെ അവസാനകാലത്തെക്കുറിച്ച് അദ്ദേഹം പറഞ്ഞത് നടക്കുകയും ചെയ്തു. ശാസ്ത്രവിധിയനുസരിച്ച് കാശിയിൽ പോയി അദ്ദേഹം അവസാനകാലം അവിടെ കഴിച്ചു. ഞാനദ്ദേഹത്തിന്റെ മക്കളെക്കണ്ടു, കാലിൽ വലിയ ബൂട്സുമിട്ട്. പഠിച്ചത് ഇംഗ്ലീഷും.

### ഗുരുദേവന്റെ പ്രേമോന്മാദം മുതലായ പല അവസ്ഥകളും

ശ്രീരാമകൃഷ്ണൻ പ്രശ്നോത്തരരൂപേണ തന്റെ അവസ്ഥ മാസ്റ്റർക്ക് പറഞ്ഞു മനസ്സിലാക്കിത്തന്നു.

ശ്രീരാമ: ആദ്യം വല്ലാതെ ഭ്രാന്തുണ്ടായിരുന്നു. ഇപ്പോളതു കുറയാനെന്താണ് കാരണം? പക്ഷേ ഇടയ്ക്കിടെ ഇപ്പോഴുമുണ്ട്.

മാസ്റ്റർ: അവിടേയ്ക്ക് ഒരു തരം ഭാവം മാത്രമല്ല. അവിടുന്നു തന്നെ പറഞ്ഞതുപോലെ, ചിലപ്പോൾ ബാലനെപ്പോലെ, ചിലപ്പോൾ ഭ്രാന്തനെപ്പോലെ, ചിലപ്പോൾ ജഡംപോലെ, ചിലപ്പോൾ പിശാചിനെപ്പോലെ. ഈവക അവസ്ഥകൾ ഇടയ്ക്കിടെ ഉണ്ടാകുന്നു. പിന്നെ കൂടെക്കൂടെ സ്വാഭാവികമായ അവസ്ഥയും വരുന്നു.

ശ്രീരാമ: അതെ, ബാലനെപ്പോലെ. പിന്നെ ചിലപ്പോൾ ഇതിന്റെ കൂടെ ബാല്യം, പൗഗണ്ഡം, യൗവനം ഈവക അവസ്ഥകളും ഉണ്ടാകാറുണ്ട്. ജ്ഞാനോപദേശം നൽകുമ്പോൾ യുവാവിന്റെ അവസ്ഥയാണത്. പിന്നെ പൗഗണ്ഡാവസ്ഥ. പന്ത്രണ്ടോ പതിമ്മൂന്നോ വയസ്സായ പയ്യനെപ്പോലെ ചിരിച്ചുതകർത്തു നടക്കാൻ തോന്നും. അതാണു ഞാൻ ചെറുപ്പക്കാരുമായി കളിയിലും ചിരിയിലും ഏർപ്പെടുന്നത്.

### കാമിനീകാഞ്ചനത്യാഗംതന്നെ സന്ന്യാസിയുടെ കഠിനനിയമം

ശ്രീരാമ: ആട്ടെ, നാരായണനെപ്പറ്റി എന്തു തോന്നുന്നു?

മാസ്റ്റർ: ലക്ഷണങ്ങളൊക്കെ നന്നായിരിക്കുന്നു.

ശ്രീരാമ: ചുരയ്ക്കയുടെ തോട് നന്നായിരിക്കുന്നു. അതുകൊണ്ടുണ്ടാക്കിയ തംബുരു നല്ല സ്വരം പുറപ്പെടുവിക്കും. അവനെന്നോടു പറയുന്നു, 'അവിടുന്നാണ് സർവ്വവും.' (അവതാരമാണെന്നർത്ഥം) എന്നെക്കുറിച്ച് ഓരോരുത്തരും അവരവരുടെ ധാരണപോലെ പറയുന്നു. ചിലർ പറയുന്നു ഞാനൊരു സാധു, ഈശ്വരഭക്തൻ എന്ന്.

ഞാനെന്തെങ്കിലും അവനോട് അരുത് എന്നു പറഞ്ഞിട്ടുണ്ടെങ്കിൽ അവനത് ശരിക്കു മനസ്സിലാക്കുന്നു. ഇന്നാളൊരു ദിവസം ഞാനവനോട് കർട്ടനൊന്നു പൊക്കിവെയ്ക്കാൻ പറഞ്ഞു; പക്ഷേ അവനതു

digitized by www.sreyas.in

ചെയ്തില്ല. കുരുക്കിടുക, കർട്ടൻ പൊക്കുക, തുണി തുന്നുക, പെട്ടി പൂട്ടുക, ഈവക സംഗതികൾ ചെയ്യരുത് എന്ന് ഞാൻ നിരോധിച്ചിരുന്നു. അവനതൊക്കെ നേരേ ഗ്രഹിച്ചു. ത്യാഗജീവിതം സ്വീകരിക്കാൻ പോകുന്ന ആൾ ഇങ്ങനെയുള്ള സാധനകൾ അനുഷ്ഠിക്കുക തന്നെ വേണം. ഈവക സാധനകൾ സന്ന്യാസിക്കുള്ളതാണ്.

ഒരു സാധകൻ സാധനാവസ്ഥയിൽ കാമിനിയെ കാട്ടുതീയെന്നപോലെ കരുതണം, കാളസർപ്പസ്വരൂപമായി കാണണം. സിദ്ധാവസ്ഥയിൽ, ഭഗവദ്ദർശനത്തിനുശേഷം, സ്ത്രീ ആനന്ദമയിയായ അമ്മയായി കാണപ്പെടുന്നു. അപ്പോൾ പിന്നെ അമ്മയുടെ ഓരോരോ രൂപമായി കണ്ടുകൊൾക.

കുറച്ചു ദിവസം മുമ്പ് ശ്രീരാമകൃഷ്ണൻ നാരായണനോട് കാമിനിയെപ്പറ്റി വളരെ കരുതലോടെ ഇരുന്നുകൊള്ളണം എന്ന് പലതരത്തിലും മുന്നറിയിപ്പു നൽകിയിരുന്നു. അദ്ദേഹം പറഞ്ഞു: 'സ്ത്രീകളുടെ ദേഹത്തുനിന്നുള്ള കാറ്റ് ഏല്ക്കാൻ പാടില്ല. അവരുടെ കാറ്റ് മേൽ ഏല്ക്കാതിരിക്കാൻ നല്ല കട്ടിയുള്ള തുണി പുതച്ചുകൊണ്ടിരിക്കണം. സ്വന്തം അമ്മയെയൊഴിച്ച് മറ്റു സകലസ്ത്രീകളിൽനിന്നും, എട്ടു മുഴം, ഇല്ലെങ്കിൽ രണ്ടു മുഴം, തീരെ കുറഞ്ഞത് ഒരു മുഴം എങ്കിലും അകന്നിരുന്നുകൊള്ളണം.'

ശ്രീരാമ: (മാസ്റ്ററോട്) നാരായണന്റെ അമ്മ, എന്നെക്കുറിച്ച് അവനോടു പറഞ്ഞു: 'അദ്ദേഹത്തെ കണ്ട് ഞങ്ങളും കൂടി മോഹിച്ചുപോകുന്നു. അപ്പോൾപ്പിന്നെ ചെറിയ കുട്ടിയായ നിന്റെ കാര്യം പറയാനുണ്ടോ?' സരളനാകാതെ ഈശ്വരനെ പ്രാപിക്കാൻ സാധിക്കയില്ല. നിരഞ്ജനൻ എന്തൊരു സരളൻ!

മാസ്റ്റർ: അതെ, നിരഞ്ജനൻതന്നെ.

### നരേന്ദ്രൻ സരളനോ?

ശ്രീരാമ: അന്ന് കല്ക്കത്തയ്ക്കു പോകുമ്പോൾ വണ്ടിയിൽവെച്ചു കണ്ടില്ലേ? നിരഞ്ജനന് ഏതു സമയവും ഒരേ ഭാവം, സരളഭാവം. ആളുകൾ വീട്ടിലൊരു വിധത്തിൽ; വീട്ടിനു പുറത്തു കടന്നാൽ വേറൊരു വിധത്തിലും! നരേന്ദ്രനിപ്പോൾ, അച്ഛൻ മരിച്ചതിൽപിന്നെ, വീട്ടുകാര്യങ്ങളെപ്പറ്റി വ്യാകുലനായിരിക്കുന്നു. അവനല്പം കണക്കുകൂട്ടുന്ന സ്വഭാവമുണ്ട്. എല്ലാ കുട്ടികളും ഇവരെപ്പോലെ ആയെങ്കിൽ!

### *ശ്രീരാമകൃഷ്ണൻ നവീനനിയോഗിയുടെ വീട്ടിൽ*

ശ്രീരാമ: ദക്ഷിണേശ്വരത്തെ ഗ്രാമത്തിൽ നടന്ന നീലകണ്ഠന്റെ യാത്രകളി കാണാൻ ഞാനിന്നു പോയിരുന്നു. നവീനനിയോഗിയുടെ

digitized by www.sreyas.in

വീട്ടിലാണത് നടന്നത്. അവിടുത്തെ പിള്ളേരൊക്കെ മഹാമോശം. ഇവരേയും അവരേയും കുറ്റം പറയുകതന്നെ! അത്തരം സ്ഥലത്ത് ആദ്ധ്യാത്മികാവേശം തടയപ്പെട്ടുപോകുന്നു. അന്നൊരു ദിവസം യാത്രകളി സമയത്ത് ഡോക്ടർ മധു കണ്ണീർ പൊഴിക്കുന്നതുകണ്ട്, ഞാനതു തന്നെ നോക്കിക്കൊണ്ടിരുന്നു. വേറാരുടെയും നേരേ നോക്കാൻ എനിക്കു കഴിഞ്ഞില്ല.

## അധ്യായം ഒമ്പത്

### സമന്വയോപദേശം

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, ആളുകൾ ഇത്രയേറെ ആകർഷണം തോന്നി ഇവിടെ വരുന്നല്ലോ; എന്താണതിന്റെ അർത്ഥം?

മാസ്റ്റർ: എനിക്കു വ്രജലീല ഓർമ്മ വരുന്നു. ശ്രീകൃഷ്ണൻ ഗോപാലബാലനായും ഗോവത്സമായും രൂപമെടുക്കുമ്പോൾ ഗോപികൾക്ക് ബാലന്മാരോടും ഗോക്കൾക്ക് വത്സങ്ങളോടും വലിയ ആകർഷണം തോന്നാൻ തുടങ്ങി.

ശ്രീരാമ: അത് ഈശ്വരാകർഷണമാണ്. വാസ്തവം എന്തെന്നോ? അമ്മ ഇമ്മാതിരിയൊരു കൺകെട്ടു കളിക്കുന്നു; അതുകൊണ്ട് ആളുകൾക്ക് ആകർഷണവും തോന്നുന്നു.

ആവട്ടെ, കേശവസേനന്റെ അടുത്തു പൊയ്ക്കൊണ്ടിരുന്നിടത്തോളം ആളുകൾ ഇവിടെ വരുന്നില്ല. പിന്നെ കേശവസേനനെ എത്ര ആളുകൾ ആദരിക്കുന്നു, ബഹുമാനിക്കുന്നു! കേശവൻ ഇംഗ്ലണ്ടിലും കൂടി അറിയപ്പെടുന്നു. വിക്ടോറിയാരാജ്ഞി കേശവനോടു സംസാരിച്ചു! അനേകമാളുകൾ ആദരിക്കുകയും മാനിക്കുകയും ചെയ്യുന്നിടത്ത് ഈശ്വരന്റെ ശക്തിയുണ്ട് എന്ന് ഗീത പറയുന്നുണ്ടല്ലോ. അത്ര ആളുകളൊന്നും ഇവിടെ വരുന്നില്ല.

മാസ്റ്റർ: കേശവസേനന്റെ അടുത്തുപോയിരുന്നത് ഗൃഹസ്ഥന്മാരാണ്.

ശ്രീരാമ: അതെ, അതു നേരാണ്, ലൗകികമനുഷ്യർ.

മാസ്റ്റർ: കേശവസേനൻ ചെയ്തിട്ടുപോയത് വളരെക്കാലം നിലനില്ക്കുമോ?

ശ്രീരാമ: അതെന്താ? ഒരു സംഹിത എഴുതിവെച്ചിട്ടുണ്ടല്ലോ, അതിലെന്തെല്ലാം നിയമങ്ങൾ!

digitized by www.sreyas.in

മാസ്റ്റർ: എന്നാൽ ഒരവതാരപുരുഷൻ സ്വയം കാര്യം നടത്തുമ്പോൾ, അതു സംഗതിയൊന്നു വേറെ. ചൈതന്യദേവന്റെ കാര്യം തന്നെ എടുക്കാം.

ശ്രീരാമ: അതെയതെ, അതു ശരിയാണ്.

മാസ്റ്റർ: അങ്ങുതന്നെ പറഞ്ഞല്ലൊ, ചൈതന്യദേവൻ ഇങ്ങനെ പറഞ്ഞതായിട്ട്, 'ഞാൻ വിതച്ചിട്ടുപോന്നിട്ടുള്ള വിത്തുകൾ എന്നെങ്കിലും മുളച്ചു വളരാതിരിക്കയില്ല.' ഒരാൾ ഉത്തരത്തിനടിയിൽ കുറെ വിത്തു വെച്ചിരുന്നു. പിന്നീടു വീടു പൊളിഞ്ഞു വീണു. ആ വിത്തു നിലത്തു വീണ് മുളച്ചു മരമായി.

ശ്രീരാമ: ശരി, ശിവനാഥൻ സ്ഥാപിച്ച സമാജത്തിലും അനേകമാളുകൾ പോകുന്നുണ്ടല്ലൊ?

മാസ്റ്റർ: ഉവ്വ്, അമ്മാതിരി കൂട്ടർ പോകുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെയതെ, സംസാരികളെല്ലാം പോകുന്നു. എന്നാൽ ഈശ്വരനുവേണ്ടി വ്യാകുലപ്പെടുന്നവർ കാമിനീകാഞ്ചനങ്ങൾ ഉപേക്ഷിക്കാൻ ശ്രമിക്കുന്നവർ, അത്തരം ആളുകൾ കുറവായിട്ടേ പോകുന്നുള്ളൂ, അതു നേരാണ്.

മാസ്റ്റർ: ഇവിടെനിന്നും ഒരു പ്രവാഹം പുറപ്പെടുകയാണെങ്കിൽ, അത് നന്നായിരിക്കും. ഇവിടെനിന്നു പുറപ്പെടുന്നതൊന്നും മുഷിപ്പനാവുകയില്ല.

## ശ്രീരാമകൃഷ്ണനും വിവിധമതങ്ങളും

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഞാൻ ഓരോരുത്തരുടെയും ഭാവത്തെ കാത്തു രക്ഷിക്കുന്നു. വൈഷ്ണവനോട് വൈഷ്ണവഭാവം തന്നെ പുലർത്താൻ പറയുന്നു; ശാക്തനോട് ശാക്തേയഭാവവും. പക്ഷേ ഇതും പറയും, "ഈയൊരു കാര്യം മാത്രം വിചാരിച്ചേക്കരുത്, 'എന്റെ വഴി മാത്രമാണ് സത്യം, ബാക്കിയൊക്കെ അസത്യം, തെറ്റ്,' എന്ന്." ഹിന്ദുവും മുസ്സൽമാനും കൃസ്ത്യാനിയും പല വഴികളിൽക്കൂടി ഒരിടത്തേയ്ക്കാണു പോകുന്നത്. അവനവന്റെ മാർഗ്ഗത്തിൽക്കൂടി ആത്മാർത്ഥമായി ഈശ്വരനെ വിളിച്ചാൽ അദ്ദേഹത്തെ കണ്ടെത്താം.

വിജയന്റെ അമ്മായിഅമ്മ എന്നോടു പറഞ്ഞു: 'സാകാരപൂജ ആവശ്യമില്ല എന്ന് അങ്ങേയ്ക്ക് ബലരാമനൊന്നു പറഞ്ഞുകൊടുത്തുകൂടേ? നിരാകാരമായ സച്ചിദാനന്ദത്തെ വിളിച്ചാൽ മതിയല്ലൊ,' എന്ന്. ഞാനതിനു ചോദിച്ചു: 'അങ്ങനെയൊന്ന് ഞാനെന്തിനാണ് പറയാൻ പോണത്? പിന്നെ, ഞാൻ പറഞ്ഞാൽത്തന്നെ അവൻ കേൾക്കേണ്ട

digitized by www.sreyas.in

കാര്യമെന്ത്? ' അമ്മ മീൻകറി വെയ്ക്കുന്നു. ഒരു കുട്ടിക്ക് ബിരിയാണി ഉണ്ടാക്കിക്കൊടുക്കുന്നു; നല്ല ദഹനശക്തിയില്ലാത്ത കുട്ടിക്ക് മീൻസൂപ്പുണ്ടാക്കിക്കൊടുക്കുന്നു. രുചിഭേദവും അധികാരിഭേദവും അനുസരിച്ച് ഒരേ സാധനം തന്നെ പല തരത്തിലാക്കി കൊടുക്കേണ്ടതുണ്ട്.

മാസ്റ്റർ: അതു ശരിയാണ്. ദേശകാലപാത്രഭേദംകൊണ്ട് വഴിയൊക്കെ വെവ്വേറെയാണ്. എന്നാൽ ഏതു വഴിക്കു പോയാലും ശുദ്ധമനസ്സോടെ, ആത്മാർത്ഥമായ വ്യാകുലതയോടെ ഈശ്വരനെ വിളിച്ചാൽ അദ്ദേഹത്തെ പ്രാപിക്കാൻ സാധിക്കും. ഈ കാര്യം അവിടുന്നു പറയാറുണ്ടല്ലോ.

## ശ്രീരാമകൃഷ്ണനും ദാനവും ധ്യാനവും

ശ്രീരാമകൃഷ്ണൻ മുറിയിൽ സ്വസ്ഥാനത്ത് ഇരിക്കുന്നു. തറയിൽ, മുക്കർജിമാരുടെ ബന്ധു ഹരി, മാസ്റ്റർ മുതലായവർ ഇരിക്കുന്നുണ്ട്. അപരിചിതനായ ഒരാൾ വന്ന് ഗുരുദേവനെ നമസ്കരിച്ച് ഒരിടത്തിരുന്നു. അയാളുടെ കണ്ണിന്റെ ലക്ഷണം നന്നല്ല; പൂച്ചയുടേതുപോലെ മഞ്ഞയാണ് എന്ന് ഗുരുദേവൻ പിന്നീടു പറയുകയുണ്ടായി. ഹരി ശ്രീരാമകൃഷ്ണന് പുകക്കുഴൽ തയ്യാറാക്കിക്കൊണ്ടുവന്നു.

ശ്രീരാമ: (ഹുക്കാ കൈയിൽ വെച്ചുകൊണ്ട്, ഹരിയോട്) കാണട്ടെ, നിന്റെ കൈയൊന്നു നോക്കട്ടെ. ഈ അടയാളമൊക്കെ, അതെല്ലാം വളരെ നല്ല ലക്ഷണമാണ്.

കൈയൊന്നു തളർത്തിയിടൂ, നോക്കട്ടെ. (ഹരിയുടെ കൈയ് തന്റെ കൈയിലെടുത്തു തൂക്കിനോക്കിയിട്ട്) ഇപ്പോഴും ബാലമനസ്സാണ്. ഇനിയും ദോഷമൊന്നും ബാധിച്ചിട്ടില്ല. (ഭക്തന്മാരോട്) എനിക്ക് കൈയ് കണ്ടാൽ ആൾ ചതിയനോ സരളനോ എന്നു പറയാൻ കഴിയും. (ഹരിയോട്) എന്ത്, ശ്വശുരഗൃഹത്തിൽ പോകണം. ഭാര്യയുമായിട്ടു വർത്തമാനമൊക്കെ പറയണം. പിന്നെ, ഇഷ്ടമാണെങ്കിൽ കുറച്ചു കളിയും ചിരിയുമൊക്കെ ആയ്ക്കോളൂ. (മാസ്റ്ററോട്) എങ്ങനെ? (മാസ്റ്ററും മറ്റും ചിരിക്കുന്നു.)

മാസ്റ്റർ: പുതിയ കലം കേടുവന്നാൽ പാലൊഴിച്ചുവെയ്ക്കാൻ പറ്റില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇപ്പോൾത്തന്നെ കേടുവന്നില്ല എന്നെങ്ങനെ അറിയാം?

മുക്കർജിമാർ ഇരുവരും, മഹേന്ദ്രനും പ്രിയനാഥനും, സഹോദരന്മാരാണ്. അവർ ഉദ്യോഗത്തിനൊന്നും പോയില്ല; മയ്ദാമാവുണ്ടാക്കുന്ന മില്ലു നടത്തുന്നു. പ്രിയനാഥൻ മുമ്പ് ഒരു എൻജിനീയറായി ജോലി നോക്കിയിരുന്നു. ശ്രീരാമകൃഷ്ണൻ ഹരിയോട് മുക്കർജിസോദരന്മാരെക്കുറിച്ചു സംസാരിച്ചു.

digitized by www.sreyas.in

ശ്രീരാമ: (ഹരിയോട്) മൂത്തയാൾ വളരെ നല്ലവൻ, അതിസരളൻ, അല്ലേ!

ഹരി: അതെ.

ശ്രീരാമ: (ഭക്തന്മാരോട്) ഇളയവൻ വലിയ പിശുക്കനാണല്ലേ? ഇവിടെ വരാൻ തുടങ്ങിയതിൽപിന്നെ വളരെ ഭേദപ്പെട്ടിട്ടുണ്ടെന്നു കേൾക്കുന്നു. അയാളൊരു തവണ എന്നോടു പറഞ്ഞു, 'മുമ്പെനിക്ക് ഒന്നും അറിഞ്ഞുകൂടായിരുന്നു.' (ഹരിയോട്) അവർ വല്ല ദാനധർമ്മ ങ്ങളും ചെയ്യാറുണ്ടോ?

ഹരി: അത്രയ്ക്കൊന്നും കാണാറില്ല. ഇവരുടെ മൂത്ത ജ്യേഷ്ഠൻ വളരെ നല്ല ആളായിരുന്നു. അദ്ദേഹം മരിച്ചുപോയി; ഒട്ടുവളരെ ദാന ധർമ്മങ്ങൾ ചെയ്തിരുന്നു.

## ശ്രീരാമകൃഷ്ണദേവനും ദേഹലക്ഷണവും

ശ്രീരാമ: (മാസ്റ്റർമുതൽപേരോട്) ഒരുവന് ആദ്ധ്യാത്മികമായ പുരോഗതി ഉണ്ടാകുമോ എന്ന് അയാളുടെ ദേഹലക്ഷണങ്ങൾ കണ്ടാൽ ഏറെക്കുറെ അറിയാം. കപടന്റെ കൈയ്കൾ കനത്തിരിക്കും. കുറ്റി മൂക്ക് നല്ല അടയാളമല്ല. ശംഭുവിന്റെ മൂക്ക് അമ്മാതിരിയായിരുന്നു. അതുകൊണ്ട്, അത്രയൊക്കെ അറിവുണ്ടായിരുന്നിട്ടും ആളത്ര സരള നായിരുന്നില്ല. കൂർത്ത നെഞ്ചും നല്ല ലക്ഷണമല്ല. കടുത്ത എല്ല്, കനത്ത കൈയ്മുട്ട്, ചുങ്ങിയ കൈയ്, പൂച്ചക്കണ്ണ്, പൂച്ചയുടേതുമാ തിരി മഞ്ഞനിറമുള്ള കണ്ണ് ഇതൊക്കെ ചീത്ത ലക്ഷണമാണ്.

*ഡോമരുടെ മാതിരി ചുണ്ടു തടിച്ചതാണെങ്കിൽ നീചബുദ്ധിയാ കും. വിഷ്ണുക്ഷേത്രത്തിലെ പൂജാരിയായിട്ടു കുറച്ചു മാസം ഇവിടെ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അയാൾ തൊട്ടത് എനിക്ക് കഴിക്കാൻ വയ്യായിരുന്നു. ഒരു ദിവസം പെട്ടെന്നു ഞാൻ പറഞ്ഞുപോയി, 'ഇവ നൊരു ഡോമനാണ്'. എന്നിട്ടു പിന്നെയൊരു ദിവസം അയാളെന്നോടു പറഞ്ഞു, 'അതെ, എന്റെ വീട് ഡോമരുടെ ഗ്രാമത്തിലാണ്. എനിക്ക് വട്ടിയും കുട്ടയും നെയ്യാൻ ഡോമരെപ്പോലെതന്നെ അറിയാം.'

വേറെയുമുണ്ട് ദുർലക്ഷണങ്ങൾ. ഒറ്റക്കണ്ണും കോൺകണ്ണും. തമ്മിൽഭേദം ഒറ്റക്കണ്ണാണ്; കോങ്കണ്ണന്മാർ ദുഷ്ടന്മാരും കപടന്മാരുമാ യിരിക്കും.

* ഡോമർ = ചൂരൽക്കുട്ട നെയ്യുക പ്രധാനതൊഴിലായിട്ടുള്ള ഒരു താണ ജാതിക്കാർ.

digitized by www.sreyas.in

മഹേശന്യായരത്നത്തിന്റെ ഒരു ശിഷ്യൻ ഇവിടെ വന്നിരുന്നു. 'ഞാൻ ഒരു നാസ്തികനാണ്,' എന്ന് അയാൾ സ്വയം പരിചയപ്പെടുത്തി. അയാൾ ഹൃദയനോടു പറഞ്ഞു: 'ഞാനൊരു നാസ്തികൻ; നിങ്ങൾ ആസ്തികന്റെ ഭാഗം പിടിച്ച് എന്നോടു വാദിക്കുക.' ഞാനപ്പോൾ അയാളെ സൂക്ഷിച്ചു നോക്കി; പൂച്ചക്കണ്ണനാണെന്നു കണ്ടുപിടിച്ചു.

ആൾ നല്ലവനോ ചീത്തയോ എന്ന് നടപ്പിന്റെ രീതിയിൽനിന്നും അറിയാൻ കഴിയും.

ശ്രീരാമകൃഷ്ണൻ മുറിയ്ക്കു പുറത്തു കടന്ന് വരാന്തയിൽക്കൂടി നടന്നു; മാസ്റ്ററും ബാബുരാമനും കൂടെ നടന്നു.

ശ്രീരാമ: (ഹസ്രയോട്) ഒരാളിവിടെ വന്നിരുന്നു. കണ്ണു പൂച്ചയുടേതുമാതിരിയാണെന്നു കണ്ടു. അയാൾ ചോദിച്ചു. 'അങ്ങേയ്ക്ക് ജ്യോതിഷം അറിയാമോ? ഞാൻ ചില കഷ്ടപ്പാടുകളിൽ പെട്ടിരിക്കുന്നു.' 'ഇല്ല എനിക്കറിയില്ല. വരാഹനഗരത്തിൽ പോവുക. അവിടെ ജ്യോത്സ്യന്മാരുണ്ട്.' എന്ന് ഞാനും പറഞ്ഞു.

ബാബുരാമനും മാസ്റ്ററും നീലകണ്ഠന്റെ യാത്രകളിയെക്കുറിച്ചു സംസാരിച്ചുകൊണ്ടിരുന്നു. ബാബുരാമൻ നവീനസേനന്റെ വീട്ടിൽനിന്ന് മടങ്ങിവന്ന് ഇന്നലെ രാത്രി ഇവിടെയാണ് കഴിച്ചത്. ഇന്നു കാലത്ത് ഗുരുദേവനോടൊരുമിച്ച് ദക്ഷിണേശ്വരത്ത് നവീനനിയോഗിയുടെ വീട്ടിൽ നീലകണ്ഠന്റെ യാത്രകളി കാണുകയുണ്ടായി.

## ശ്രീരാമകൃഷ്ണനും മാസ്റ്ററും ഏകാന്തചിന്തയും – ഈശ്വരേച്ഛ – നാരായണനെക്കുറിച്ചു വ്യാകുലത

ശ്രീരാമ: (മാസ്റ്ററോടും ബാബുരാമനോടും) എന്താണ് നിങ്ങൾ തമ്മിൽ പറയുന്നത്?

മാസ്റ്ററും ബാബുരാമനും: നീലകണ്ഠന്റെ യാത്രകളിയെപ്പറ്റി സംസാരിക്കുകയായിരുന്നു. പിന്നെ ആ പാട്ടിനെപ്പറ്റിയും: 'ശ്യാമതൻ പാദത്തിലാശ, നദിതൻ തീരത്തിൽ വാഴ്‌വും.'

വരാന്തയിൽ നടന്നുകൊണ്ടിരിക്കെ ഗുരുദേവൻ പെട്ടെന്ന് മാസ്റ്ററെ വിളിച്ച് പറഞ്ഞു: 'നിന്റെ ഈശ്വരചിന്ത എത്രയും രഹസ്യമായിരിക്കുന്നോ അത്രയും നന്ന്.' പെട്ടെന്ന് ഇക്കാര്യവും പറഞ്ഞു ഗുരുദേവൻ ഒരു നടകൊടുത്തു. കുറച്ചു കഴിഞ്ഞു ശ്രീരാമകൃഷ്ണൻ ഹസ്രയുമായി സംസാരിച്ചു.

ഹസ്ര: നീലകണ്ഠൻ ഇവിടെ വരാമെന്ന് അങ്ങയോട് പറയുകയുണ്ടായല്ലൊ. അദ്ദേഹത്തിന് ആളയച്ചാൽ മതി.

digitized by www.sreyas.in

ശ്രീരാമ: അതുവേണ്ട. ഇന്നലെ രാത്രിയൊക്കെ ഉറക്കമിളച്ചു. ഈശ്വരേച്ഛയാ തനിയെ വരികയാണെങ്കിൽ അത് വേറെ.

ശ്രീരാമകൃഷ്ണൻ ബാബുരാമനോടു നാരായണനെ വീട്ടിൽ ചെന്നു കാണാൻ പറഞ്ഞു. നാരായണനെ സാക്ഷാൽ നാരായണനായിട്ടാണ് ഗുരുദേവൻ കരുതിയിരുന്നത്. അതുകൊണ്ട് അദ്ദേഹത്തെ കാണാൻ ഗുരുദേവൻ വ്യാകുലനായി. അദ്ദേഹം ബാബുരാമനോടു പറഞ്ഞു: 'നീ നിന്റെ ഇംഗ്ലീഷ് പാഠപുസ്തകങ്ങളിലൊന്ന് എടുത്തുകൊണ്ടു പൊയ്ക്കോളുക.'

# അധ്യായം പത്ത്

## സങ്കീർത്തനാനന്ദത്തിൽ

ശ്രീരാമകൃഷ്ണദേവൻ മുറിയിൽ സ്വസ്ഥാനത്തിരിക്കുന്നു. മണി മൂന്നോളമായി. നീലകണ്ഠൻ അഞ്ചോ ആറോ അനുയായികളുമൊരുമിച്ച് ഗുരുദേവന്റെ മുറിയിൽ വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ അവരെ സ്വീകരിക്കാൻ കിഴക്കേ വാതില്ക്കലേയ്ക്കു ചെന്നു. നീലകണ്ഠൻ കിഴക്കേ വാതില്ക്കൽക്കൂടി അകത്തു കടന്നു ശ്രീരാമകൃഷ്ണനെ സാഷ്ടാംഗം നമസ്കരിച്ചു.

ശ്രീരാമകൃഷ്ണൻ സമാധിസ്ഥനായി! അദ്ദേഹത്തിന്റെ പിന്നിൽ ബാബുരാമൻ നിൽപുണ്ട്. മുമ്പിൽ മാസ്റ്റർ, നീലകണ്ഠൻ, മറ്റു യാത്രകളിക്കാർ; എല്ലാവരും ആശ്ചര്യമാർന്നു നില്ക്കുന്നു. കട്ടിലിന്റെ വടക്കുവശത്തുനിന്ന് ക്ഷേത്രത്തിലെ ഖജാൻജി നോക്കിക്കൊണ്ടു നില്ക്കുന്നു. അപ്പോഴേയ്ക്കും മുറി അമ്പലത്തിലെ ആളുകളെക്കൊണ്ടു നിറഞ്ഞു. അല്പം കഴിഞ്ഞ് ഗുരുദേവന്റെ ആവേശം അല്പം ശമിച്ചു. അദ്ദേഹം തറയിൽ പായിൽ ഇരുന്നു. മുമ്പിൽ നീലകണ്ഠൻ, ചുറ്റും ഭക്തന്മാരും.

ശ്രീരാമ: (ആവിഷ്ടനായി) എനിക്കു സുഖമാണ്.

നീലകണ്ഠൻ: (കൂപ്പുകൈയോടെ) എന്നെയും സുഖവാനാക്കിയാലും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിനക്കു സുഖമാണല്ലൊ. 'ക'യോട് 'ആ' ചേർത്താൽ 'കാ'; പിന്നെയും ഒരു 'ആ' കൂടി ചേർത്താൽ എന്തു കിട്ടും? 'കാ' എന്നതിനോട് ആകാരം ചേർത്താൽ അതേ 'കാ' തന്നെ കിട്ടും. (എല്ലാവരും ചിരിക്കുന്നു.)

നീലകണ്ഠൻ: പ്രഭോ, ഞാനീ സംസാരത്തിൽ പെട്ടുപോയിരിക്കുന്നു.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നാലാളുടെ നന്മയ്ക്കായി നിന്നെ ഈശ്വരൻ സംസാരത്തിൽ വെച്ചിരിക്കുകയാണ്. അഷ്ടപാശങ്ങളുണ്ട്. അവയൊക്കെയൊന്നും പോവില്ല. ഒന്നുരണ്ടുപാശങ്ങൾ ഈശ്വരൻ ബാക്കി നിർത്തുന്നു, ലോകശിക്ഷണത്തിനുവേണ്ടി. നീ യാത്രകളി നടത്തുന്നു; നിന്റെ ഭക്തി കണ്ട് എത്രയോ ആളുകൾക്ക് ഉപകാരമുണ്ടാകുന്നു! നീയതൊക്കെ വേണ്ടെന്നുവെച്ചാൽ ഈ കളിക്കാരൊക്കെ എവിടെപ്പോകും? ഈശ്വരൻ നിന്നിൽക്കൂടി ഈവക കാര്യങ്ങൾ ചെയ്യുന്നു. വേല അവസാനിച്ചാൽ പിന്നെ നീയങ്ങോട്ടു തിരിയുകയില്ല. വീട്ടുകാരി വീട്ടിലെ ജോലികളെല്ലാം തീർത്ത്, എല്ലാവർക്കും ചോറുംകൊടുത്ത്, വേലക്കാർക്കും വേലക്കാരികൾക്കുംകൂടി കൊടുത്തിട്ട്, കുളിക്കാൻ പോണു. അപ്പോൾ പിന്നെ ആരെങ്കിലും വിളിച്ചു കൂവിയാലും അവൾ തിരിച്ചു വരികയില്ല.

നീലകണ്ഠൻ: അവിടുന്നെന്നെ അനുഗ്രഹിച്ചാലും.

ശ്രീരാമ: കൃഷ്ണനെ പിരിഞ്ഞതുകൊണ്ട് ഭ്രാന്തു പിടിച്ച് യശോദ രാധയുടെ അടുത്തു ചെന്നു. രാധയപ്പോൾ ധ്യാനിക്കുകയായിരുന്നു. രാധ ഭാവാവിഷ്ടയായി യശോദയോടു പറഞ്ഞു: 'ഞാൻ ആ മൂലപ്രകൃതിയാകുന്നു, ആദ്യാശക്തി. നീ എന്നോട് എന്തെങ്കിലും വരം ചോദിച്ചുകൊൾക.' യശോദ പറഞ്ഞു: 'വേറെന്തു വരം ഞാൻ ചോദിക്കട്ടെ! എന്നെ ഇതിനനുഗ്രഹിച്ചാലും: വാങ്മനഃകായങ്ങളാൽ കണ്ണന്റെ ചിന്ത, കണ്ണന്റെ സേവ, ചെയ്യുമാറാകണം. കാതുകൊണ്ട് കൃഷ്ണനാമവും ഗുണഗാനവും കേൾക്കാകണം. കൈയ്കൾകൊണ്ട് കൃഷ്ണനേയും കൃഷ്ണഭക്തന്മാരെയും ശുശ്രൂഷിക്കായ്വരേണം. കണ്ണാലെ കണ്ണനേയും കണ്ണന്റെ അടിയാർകളേയും കാണുമാറാകണം.'

ഭഗവാന്റെ നാമം കീർത്തിക്കുമ്പോൾ നിന്റെ കണ്ണു കണ്ണീരിൽ കുളിക്കുന്നുണ്ടല്ലോ. പിന്നെ നിനക്കു വ്യാകുലതയെന്തിന്? ഈശ്വരസ്നേഹം നിനക്കുണ്ടായ്ക്കഴിഞ്ഞല്ലോ. പലതറിയുന്നത് അജ്ഞാനം; ഒന്നിനെ അറിയുന്നത് ജ്ഞാനം; അതായത്, ഏകനായ ഈശ്വരൻ മാത്രം സത്യം, അദ്ദേഹം സർവ്വഭൂതങ്ങളിലും വസിക്കുന്നു എന്നറിയുന്നത്. ഈശ്വരനുമായി വർത്തമാനം പറയാൻ കഴിഞ്ഞാൽ അത് വിജ്ഞാനമായി. അദ്ദേഹത്തെ പ്രാപിച്ചതിനുശേഷം നാനാഭാവത്തിൽ അദ്ദേഹത്തെ സ്നേഹിക്കുന്നതു വിജ്ഞാനം.

ഈശ്വരൻ ഏകത്തിനും അനേകത്തിനും അതീതമാണെന്നു പറയപ്പെടുന്നു, വാക്കിനും മനസ്സിനും അതീതം. ലീലയിൽനിന്നു നിത്യത്തിലേയ്ക്കും നിത്യത്തിൽനിന്നു ലീലയിലേയ്ക്കും പോവുകയും വരികയും ചെയ്യുന്നതാണ് പക്വമായ ഭക്തി. നിന്റെ ആ പാട്ടു വളരെ നന്ന്, 'ശ്യാമാപദത്തിലാശ, നദീതീരേ വാസം,' എന്നത്. സർവ്വവും ഈശ്വ

digitized by www.sreyas.in

രകൃപയെ ആശ്രയിച്ചാണിരിക്കുന്നത് എന്നറിഞ്ഞാൽ എല്ലാമായി. എന്നു വെച്ച് മിണ്ടാതിരുന്നാൽ പറ്റില്ല; ഈശ്വരനെ വിളിക്കുകതന്നെ വേണം. വക്കീൽ ന്യായങ്ങളൊക്കെ ഉന്നയിച്ചിട്ടൊടുവിൽ ജഡ്ജിയോടു പറയുന്നു: 'ഞാൻ പറയാനുള്ളതൊക്കെ പറഞ്ഞു; ബാക്കിയൊക്കെ അവിടുത്തെ കൈയിൽ.'

അല്പനിമിഷം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'നീ കാലത്ത് വളരെ നേരം പാടി; എന്നിട്ടിപ്പോൾ കഷ്ടപ്പെട്ട് ഇവിടെയും വന്നു. എന്നാലിവിടെയൊക്കെ സൗജന്യം.'

നീലകണ്ഠൻ: അതെന്താ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിങ്ങളെന്തു പറയുമെന്ന് എനിക്കറിയാം.

നീലകണ്ഠൻ: അമൂല്യമായ ഒരു രത്നവും കൊണ്ടു പോകും.

ശ്രീരാമ: ആ അമൂല്യരത്നം താങ്കളുടെ കൈയിൽത്തന്നെയുണ്ട്. 'കാ'യോട് 'ആ'കാരം ചേർത്തിട്ടെന്തു കാര്യം? ഇല്ലെന്നു വരികിൽ നിന്റെ പാട്ട് എനിക്കത്ര ഇഷ്ടമാകാൻ എന്താണു കാരണം? രാമപ്രസാദൻ സിദ്ധനായിരുന്നു; അതുകൊണ്ടാണ് അദ്ദേഹത്തിന്റെ ഗാനം ഇത്ര നന്നായിത്തോന്നുന്നത്.

സാധാരണ ജീവനെ മാനവൻ എന്നു പറയുന്നു. ആത്മചിന്ത ചെയ്യുന്നവനെ 'മനനവാൻ' എന്നും പറയുന്നു. അതുകൊണ്ട് നീയൊരു മനനവാനാണ്. നിന്റെ പാട്ടുണ്ടാവുമെന്നു കേട്ടപ്പോൾ വരണമെന്നു ഞാൻ നേരത്തെ വിചാരിച്ചിരുന്നു. അപ്പോഴാണ് നിയോഗി വിളിക്കാൻ വന്നത്.

ശ്രീരാമകൃഷ്ണൻ ചെറുകട്ടിലിൽ സ്വസ്ഥാനത്തു ചെന്നിരുന്നു. 'അമ്മയുടെ നാമം കുറച്ചു കേൾക്കട്ടെ,' എന്നു നീലകണ്ഠനോടു പറഞ്ഞു. നീലകണ്ഠനും അനുയായികളും കൂടി, 'ശ്യാമാപദത്തിലാശ, നദീതീരേ വാസം,' എന്ന പാട്ടു പാടി.

ഈ പാട്ടു കേട്ടുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു സമാധിയിലാണ്ടു. നീലകണ്ഠൻ പാടി:

ഗംഗയെജ്ജടയ്ക്കുള്ളിൽച്ചൂടിയ മഹാദേവൻ
ഉൾക്കാമ്പിൽ പ്രതിഷ്ഠിച്ചാൻ രാജരാജേശ്വരിയെ.

ശ്രീരാമകൃഷ്ണൻ പ്രേമോന്മത്തനായി നൃത്തം വെച്ചു. നീലകണ്ഠനും ഭക്തന്മാരും അദ്ദേഹത്തെ ചുറ്റിനിന്ന് നൃത്തം വെച്ചു, പാട്ടു പാടി.

ഗാനം: ശിവ ശിവ......

digitized by www.sreyas.in

ഈ പാട്ടു പാടുമ്പോഴും ഗുരുദേവൻ ഭക്തന്മാരോടൊത്ത് നൃത്തം വെച്ചു. ഗാനം അവസാനിച്ചു. ഗുരുദേവൻ നീലകണ്ഠനോടു പറഞ്ഞു: 'ഞാൻ കല്ക്കത്തയിൽവെച്ചു കേട്ട നിങ്ങളുടെ ആ പാട്ടൊന്നു കേൾക്കണം.'

മാസ്റ്റർ: ശ്രീഗൗരാംഗസുന്ദര നവനടവര തപ്തകാഞ്ചനകായ...?

ശ്രീരാമ: അതുതന്നെ.

നീലകണ്ഠൻ, 'ശ്രീഗൗരാംഗസുന്ദര നവനടവര തപ്തകാഞ്ചന കായ' എന്നു പാടി.

'പ്രേമത്തിൻപ്രളയത്തിൽ സർവ്വവുമൊഴുകുന്നു.' എന്ന പല്ലവി ചൊല്ലിക്കൊണ്ട് ഗുരുദേവൻ നീലകണ്ഠൻ മുതലായ ഭക്തന്മാരോടൊരുമിച്ച് വീണ്ടും നൃത്തം വെച്ചു. ആ അപൂർവ്വനൃത്തം കാണാൻ കഴിഞ്ഞവർ ഒരിക്കലുമതു വിസ്മരിക്കുകയില്ല. മുറി നിറച്ചാളുകൾ, സകലരും ഈശ്വരാവേശമത്തർ. മുറി ശ്രീവാസന്റെ അങ്കണമായി മാറിയോ? ചൈതന്യനും അനുചരന്മാരുമല്ലേ ഈ നൃത്തം വെയ്ക്കുന്നത്!

ശ്രീ മനോമോഹനൻ ഭാവാവിഷ്ടനായിരുന്നു. അദ്ദേഹത്തിന്റെ വീട്ടിൽനിന്നും ഏതാനും സ്ത്രീകൾ വന്നിരുന്നു. അവർ വടക്കേ വരാന്തയിൽനിന്നും ഈ അപൂർവ്വനൃത്തവും ദൃശ്യവും കാണുകയുണ്ടായി. അവരുടെ കൂട്ടത്തിലും ഒരാൾക്ക് ഭാവാവേശം ഉണ്ടായി. മനോമോഹനൻ ശ്രീരാമകൃഷ്ണന്റെ ഒരു ഭക്തനും രാഖാലിന്റെ ബന്ധുവുമാകുന്നു. ഗുരുദേവൻ പിന്നെയും ഗാനമാരംഭിച്ചു.

ഗാനം:

ഹരിനാമം കേട്ടാലുടനെക്കണ്ണുനീർ ചൊരിയും ദിവ്യസഹോദരർ
മുന്നിലുണ്ടിതാ വന്നിരിക്കുന്നു, കാണുവിൻ നോക്കിക്കാണുവിൻ.

സങ്കീർത്തനം പാടിക്കൊണ്ട് അദ്ദേഹം നീലകണ്ഠൻ തുടങ്ങിയ ഭക്തന്മാരോടൊത്തു നൃത്തം വെച്ചു; പുതിയ പാട്ട് ഉണ്ടാക്കി പാടി:

ഉണ്ടിതാ രാധാപ്രേമപീയൂഷമുണ്ടു തന്റേടം കെട്ടവർ
രണ്ടു സഹോദരർ വന്നിരിക്കുന്നു, കണ്ടു കൺകുളിർപ്പിയ്ക്കുവിൻ.

ഉച്ചത്തിലുള്ള സങ്കീർത്തനം കേട്ടു നാലുചുറ്റുമുള്ള ആളുകൾ വന്നു കൂടി. തെക്കും വടക്കുമുള്ള വരാന്തകളും, പടിഞ്ഞാറെ വർത്തുളവരാന്തയും എല്ലാം ആളുകളെക്കൊണ്ടു നിറഞ്ഞു. പുഴയിൽക്കൂടി വഞ്ചിയിൽ പോകുന്നവർ ഈ മോഹനസങ്കീർത്തനം കേട്ട് ആകൃഷ്ടരായി.

കീർത്തനം അവസാനിച്ചു. ശ്രീരാമകൃഷ്ണൻ ജഗന്മാതാവിനെ നമിച്ചുകൊണ്ടു പറഞ്ഞു: 'ഭാഗവതം, ഭക്തൻ, ഭഗവാൻ. ജ്ഞാനികൾക്കു നമസ്കാരം, യോഗികൾക്കു നമസ്കാരം, ഭക്തന്മാർക്കു നമസ്കാരം.'

digitized by www.sreyas.in

പിന്നീട് ശ്രീരാമകൃഷ്ണൻ നീലകണ്ഠൻ തുടങ്ങിയ ഭക്തന്മാരോടുകൂടി പടിഞ്ഞാറെ വർത്തുളവരാന്തയിൽ ചെന്നിരുന്നു. നേരം അന്തിയായി. ശാരദീയപൂർണ്ണിമയുടെ പിറ്റേ ദിവസമാണിന്ന്. നാലു പാടും പൂനിലാവ്. ഗുരുദേവൻ നീലകണ്ഠനുമായി സാനന്ദം സംഭാഷണം ചെയ്യുന്നു.

**ശ്രീരാമകൃഷ്ണനാര്! തേടിയിട്ട് 'ഞാനി'നെ കിട്ടിയില്ല.**

നീലകണ്ഠൻ: അവിടുന്ന് സാക്ഷാൽ ഗൗരാംഗൻ തന്നെ.

ശ്രീരാമ: എന്തിനാണങ്ങനെയൊക്കെ പറയുന്നത്? ഞാൻ സകലരുടെയും ദാസാനുദാസൻ. ഗംഗയുടെയാണ് തരംഗം; തരംഗത്തിന്റെയാകുമോ എപ്പൊഴെങ്കിലും ഗംഗ?

നീലകണ്ഠൻ: അവിടുന്നെന്തരുളിയാലും ഞങ്ങൾ അവിടുത്തെ അങ്ങനെയാണ് കാണുന്നത്.

ശ്രീരാമ: (അല്പം ഭാവാവിഷ്ടനായി, സകരുണം) അപ്പനേ, എന്റെ 'ഞാനി'നെ ഞാൻ തേടിനടക്കുന്നു; പക്ഷേ ഇനിയും പിടി കിട്ടിയിട്ടില്ല. ഹനുമാൻ പറഞ്ഞു: 'അല്ലയോ രാമ, അവിടുന്ന് പൂർണ്ണവും ഞാൻ അംശവും എന്നു ചിലപ്പോൾ ഞാൻ നിനയ്ക്കുന്നു. അവിടുന്നു പ്രഭു, ഞാൻ ദാസൻ എന്ന് കരുതും പിന്നെച്ചിലപ്പോൾ. എന്നാൽ തത്ത്വജ്ഞാനം ഉണ്ടാകുമ്പോൾ അവിടുന്നുതന്നെ ഞാൻ, ഞാൻ തന്നെ അവിടുന്ന്, എന്നും കാണുന്നു.

നീലകണ്ഠൻ: ഞാനെന്തു പറയട്ടെ! എന്നിൽ കൃപചെയ്താലും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നീയെത്ര പേരെ അക്കര കടത്തുന്നു! നിന്റെ പാട്ടു കേട്ട് എത്ര പേർക്ക് ഉദ്ദീപനം ഉണ്ടാകുന്നു.

നീലകണ്ഠൻ: അക്കര കടത്തുന്നുവെന്ന് അവിടുന്ന് അരുളിച്ചെയ്തു! എന്നാൽ ഞാൻ സ്വയം കടലിൽ മുങ്ങിപ്പോകാതിരിക്കാൻ ആശീർവദിച്ചാലും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നീ മുങ്ങുന്നെങ്കിൽ അത് അമൃതഹ്രദത്തിലായിരിക്കും!

ശ്രീരാമകൃഷ്ണന് നീലകണ്ഠനെ കണ്ടതു വളരെ സന്തോഷമായി. ഗുരുദേവൻ അദ്ദേഹത്തോട് പിന്നെയും പറഞ്ഞു: 'നിങ്ങളിങ്ങോട്ടു വരികയോ! എത്രയോ സാധനഭജനകൾ ചെയ്താൽ മാത്രം ലഭ്യനാകുന്ന ആൾ! എന്നാലൊരു പാട്ടു കേട്ടോളൂ:

digitized by www.sreyas.in

ഗാനം:

അയി ഹിമവൻ, ഗജമുഖനെന്നുടെ ശുഭകാരീ
കൂവളമരമൂട്ടിലുയിർത്തൽ നടക്കുന്നു.
ഗണനാഥനു ശുഭമരുളാൻ ഗിരിവരസുതൻ വരവായ്,
ഭവനത്തിൽച്ചണ്ഡികയെ ഞാൻ കൊണ്ടുവരും,
ചെയ്തിടുമാവോളം ചണ്ഡീശ്രവണം ഞാൻ
വന്നീടുമാവോളം ദണ്ഡികൾ യോഗികൾ ധൂർജ്ജടികൾ.

ദേവി എഴുന്നെള്ളിയിരിക്കുന്ന കാലത്തോളം എത്ര യോഗികളും ജടാധാരികളും ഇവിടെ വന്നു ചേരും!'

ഗുരുദേവൻ ചിരിക്കുന്നു. അല്പം കഴിഞ്ഞ് മാസ്റ്റർ, ബാബുരാമൻ മുതലായ ഭക്തന്മാരോടരുളി: 'എനിക്കു വല്ലാതെ ചിരിവരുന്നു. ആലോചിച്ചുനോക്കൂ, ഞാൻ പിന്നെയും ഇവരെ പാട്ടു പാടി കേൾപ്പിക്കുന്നു!'

നീലകണ്ഠൻ: ഞങ്ങൾ പാട്ടുംപാടി നടക്കുന്നു. അതിനുള്ള സമ്മാനം ഇന്നു കിട്ടി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ചില സാധനങ്ങൾ വില്ക്കുമ്പോൾ കടക്കാരൻ ഒരു പിടി കൂടുതൽ കൊടുക്കുന്നു. നിങ്ങളിവിടെ നവീനന്റെ വീട്ടിൽ പാടി; അധികപ്പറ്റ് ഇവിടെയും തന്നു. (എല്ലാവരും ചിരിക്കുന്നു.)

digitized by www.sreyas.in

# ഇരുപത്തൊമ്പതാം ഭാഗം

# ഈശാനന് ഉപദേശം

## അധ്യായം ഒന്ന്

*1884 ഒക്ടോബർ 11, ശനിയാഴ്ച*

**ദക്ഷിണേശ്വരത്ത് ഭക്തന്മാരോടൊരുമിച്ച്**

ഇന്നു ശനിയാഴ്ച. ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് തന്റെ ചെറിയ കട്ടിലിൽ കിടക്കുന്നു. മണി ഏതാണ്ടു രണ്ടടിച്ചിരിക്കും. തറയിൽ മാസ്റ്ററും പ്രിയമുക്കർജിയും ഇരിപ്പുണ്ട്. ഒരു മണിക്ക് സ്കൂളിൽനിന്നും പുറപ്പെട്ട് മാസ്റ്റർ ഏകദേശം രണ്ടു മണിയോടുകൂടി ദക്ഷിണേശ്വരം ക്ഷേത്രത്തിലെത്തി.

ശ്രീരാമ: ഞാനൊരിക്കൽ യദുമല്ലികന്റെ വീട്ടിൽ പോയി. ചെന്നയുടനെ, വണ്ടിവാടക എത്രയാണ് എന്നു ചോദിച്ചു. ഇവരാരോ മൂന്നു രൂപാ രണ്ടണ എന്നു പറഞ്ഞു. എന്നിട്ടെന്നോടു ചോദിച്ചു. അതു കഴിഞ്ഞ് അവരിലൊരാൾ രഹസ്യമായി വണ്ടിക്കാരനോടന്വേഷിച്ചു. മൂന്നു രൂപാ നാലണയെന്നു പറഞ്ഞു അയാൾ. (എല്ലാവരും ചിരിക്കുന്നു.) ഉടൻ ഓടി എന്റെയടുത്തെത്തി ചോദിച്ചു: 'വണ്ടിക്കൂലി എത്രയാന്നാ പറഞ്ഞേ?'

ഒരു ദല്ലാൾ വന്നിരുന്നു. അയാൾ ചോദിച്ചു: 'ബഡബസ്സാറിൽ ഒരു സ്ഥലം വില്പനയ്ക്കുണ്ട്. നോട്ടമുണ്ടോ?' 'എന്താ വില?' എന്നു യദു. ദല്ലാൾ വില പറഞ്ഞു. 'കുറച്ചു കുറയ്ക്കില്ലേ?' എന്നു യദു ചോദിച്ചു. ഞാൻ പറഞ്ഞു: 'വരു വരു. നീയതൊന്നും വാങ്ങാൻ പോകുന്നില്ല. വെറുതെ പിശകുകയാണ്. അല്ലേ?' അപ്പോൾ അയാൾ എന്റെ നേരെ തിരിഞ്ഞു ചിരിച്ചു. ലൗകികന്മാരുടെ സ്വഭാവമാണത്. നാലു പേർ വന്നുപോകും. അങ്ങാടിയിൽ തന്റെ പേരു പരക്കും.

യദു അധരന്റെ വീട്ടിൽ ചെന്നിരുന്നു. ഞാൻ യദുവിനോടു പറഞ്ഞു: 'നീ അധരന്റെ വീട്ടിൽ ചെന്നതുകൊണ്ട് അയാൾക്ക് വളരെ സന്തോഷമായി.' യദു അപ്പോൾ ചോദിച്ചു: 'എന്തെന്ത്? യഥാർത്ഥത്തിൽ സന്തോഷമായോ?'

digitized by www.sreyas.in

യദുവിന്റെ വീട്ടിൽ ഒരു മല്ലികൻ വന്നു. വലിയ സമർത്ഥനും വഞ്ചകനും. കണ്ണു കണ്ടിട്ടെനിക്കു മനസ്സിലായി. അയാളുടെ കണ്ണിലേയ്ക്കു നോക്കിക്കൊണ്ടു ഞാൻ പറഞ്ഞു: 'സാമർത്ഥ്യം അത്ര നല്ലതല്ല. കാക്ക ബഹുമിടുക്കനാണ്. പക്ഷേ എല്ലാവരുടേയും വിഷ്ഠം തിന്നു ചാകുന്നു!' ഭാഗ്യം കെട്ടവനാണെന്നു ഞാൻ കണ്ടു. യദുവിന്റെ അമ്മ അദ്ഭുതപ്പെട്ടുകൊണ്ട് എന്നോടു ചോദിച്ചു: 'അയാൾക്കൊന്നുമില്ലെന്ന് അങ്ങെങ്ങനെയറിഞ്ഞു?' മുഖം കണ്ടപ്പൊഴേ എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞു.

നാരായണൻ വന്നു തറയിലിരുന്നു.

ശ്രീരാമ: (പ്രിയനാഥനോട്) അതേ, നിങ്ങളുടെ ഹരി നല്ല കൂട്ടത്തിലാണ്.

പ്രിയനാഥൻ: വിശേഷിച്ചെന്തൊരു നന്മയാണയാളിലുള്ളത്? എന്നാൽ കുട്ടികളുടെ സ്വഭാവമാണ്.

നാരായണൻ: ഭാര്യയെ അമ്മേയെന്നു വിളിച്ചു.

ശ്രീരാമ: എന്ത്! എനിക്കുംകൂടി അങ്ങനെ പറയാനാവില്ല. എന്നിട്ടല്ലേ ഇവൻ 'അമ്മ'യെന്നു പറയുന്നത്. (പ്രിയനാഥനോട്) സംഗതിയെന്തെന്നോ, പയ്യൻ അതിശാന്തൻ; മനസ്സ് ഈശ്വരന്റെ നേരേ പോകുന്നുണ്ട്.

ശ്രീരാമകൃഷ്ണൻ സംഭാഷണവിഷയം മാറ്റി.

ശ്രീരാമ: ഹേമൻ പറഞ്ഞതു കേട്ടോ? അവൻ ബാബുരാമനോടു പറഞ്ഞു, 'ഈശ്വരനൊന്നു മാത്രം സത്യം; ബാക്കിയൊക്കെ മിഥ്യ.' (സകലരും ചിരിക്കുന്നു.) അങ്ങനെയല്ലപ്പാ, അവൻ ആത്മാർത്ഥമായി പറഞ്ഞതാണ്. പിന്നെ, എന്നെ അവന്റെ വീട്ടിൽ കൂട്ടിക്കൊണ്ടു പോയി കീർത്തനം പാടി കേൾപ്പിക്കാമെന്നും പറഞ്ഞു. അതു നടന്നില്ല. പിന്നീട് അവനതിനേക്കുറിച്ചിങ്ങനെ പറഞ്ഞതായിക്കേട്ടു: 'ഞാൻ ചെണ്ടയും ചേങ്കലയുമെടുത്തു പാടിയാൽ ആളുകളെന്തു പറയും?' അവനു വട്ടാണെന്ന് ആളുകൾ പറഞ്ഞെങ്കിലോ എന്നു പേടിയായി.

## കൗമാരവൈരാഗ്യവും സ്ത്രീലോകവും

ശ്രീരാമ: ഹരിപദൻ ഘോഷപ്പാറയിലെ ഒരു സ്ത്രീയുടെ പിടിയിൽ പെട്ടിരിക്കുന്നു. അവനവളെ വിടാനാവുന്നില്ല. അവൾ അവനെ മടിയിലെടുത്തുവെച്ച് ഊട്ടുന്നു എന്നവൻ പറഞ്ഞു. അവൾ ഗോപാലനായിട്ടാണത്രെ അവനെ കരുതുന്നത്! സൂക്ഷിച്ചോളണമെന്ന് പല തവണ ഞാൻ അവനോടു പറഞ്ഞിട്ടുണ്ട്. വാത്സല്യഭാവമെന്നാണവൾ പറയുന്നത്! പക്ഷേ ഈ വാത്സല്യം പിന്നീടു വൻശല്യമായിത്തീരും.

digitized by www.sreyas.in

എന്താ സംഗതിയെന്നോ? സ്ത്രീകളിൽനിന്നും വളരെ **അകന്നു** വേണം ഇരിക്കാൻ; എന്നാൽ ഭഗവാനെ ലഭിച്ചെന്നു വന്നേക്കാം. **ദുരു** ദ്ദേശമുള്ള സ്ത്രീകളുമായി ഇടപഴകുന്നതും, അവരുടെ **കൈയിൽനി** ന്നെന്തെങ്കിലും കഴിക്കുന്നതുമൊക്കെ വളരെ ദോഷകരമാണ്. **അവ** ഒരുവന്റെ ആത്മചൈതന്യത്തെ അപഹരിച്ചുകളയുന്നു.

അത്യന്തം കരുതലോടെ ഇരുന്നാൽ മാത്രമേ ഭക്തി കാത്തു രക്ഷി ക്കാൻ പറ്റൂ. ഭവനാഥൻ, രാഖാൽ ഇവരൊക്കെക്കൂടി ഒരു ദിവസം അരി വെച്ചു. അവർ ഉണ്ണാനിരുന്നപ്പോൾ ഒരു *ബൗൾ വന്ന് അവരുടെ ഒപ്പ മിരുന്നുകൊണ്ട്, 'എനിക്കും വേണം ചോറ്' എന്നു പറഞ്ഞു. 'ചോറു തികയുകയില്ല, ആട്ടെ, എന്തെങ്കിലും ബാക്കിയുണ്ടെങ്കിൽ നിനക്കു വെച്ചേക്കാം,' എന്ന് ഞാൻ പറഞ്ഞു. അവനപ്പോൾ ദേഷ്യപ്പെട്ട് എഴു നേറ്റുപോയി. വിജയദശമി ദിവസം ആർക്കും ആരുടെയും വായിൽ ആഹാരം കൊടുക്കാം. പക്ഷേ അതു നന്നല്ല. എന്നാൽ ശുദ്ധസാത്വി കനായ ഒരു ഭക്തന്റെ കൈയാൽ ആഹാരം കഴിക്കാം.

സ്ത്രീകളുടെ അടുത്ത് വളരെ സൂക്ഷിച്ചിരിക്കണം. ഗോപാലഭാ വമാണത്രെ! ആവക വാക്കുകളൊന്നും കേട്ടേയ്ക്കരുത്. 'മങ്ക മിഴുങ്ങും മൂവുലകും' എന്നാണ് പഴഞ്ചൊല്ലുതന്നെ. പല പെണ്ണുങ്ങളും കാണാൻ കൊള്ളാവുന്ന ചെറുപ്പക്കാരെ കണ്ടാൽ വേഗം വല വെയ്ക്കുകയാ യി. അതിനെയാണവർ ഗോപാലഭാവമെന്നു പറയുന്നത്.

കൗമാരപ്രായത്തിൽത്തന്നെ വൈരാഗ്യം വരുന്നവർ, ബാല്യ ത്തിൽത്തന്നെ ഭഗവാനുവേണ്ടി വ്യാകുലരായി ഉഴലുന്നവർ, സംസാ രത്തിൽ കുടുങ്ങാത്തവർ, അവർ വർഗ്ഗം ഒന്നു വേറെയാണ്. അവർ പരിശുദ്ധകുലീനരാണ്. അവർക്ക് ശരിയായ വൈരാഗ്യമുണ്ടായാൽ തങ്ങളുടെ അദ്ധ്യാത്മഭാവത്തിനു ഭംഗം വരാതിരിക്കാൻ അവർ സ്ത്രീക ളിൽ നിന്നും അമ്പതുമുഴമെങ്കിലും അകന്നു നില്ക്കും. അവർ ഒരി ക്കൽ സ്ത്രീകളുടെ കുടുക്കിൽ പെട്ടാൽ പിന്നെ, ആ പരിശുദ്ധകു ലീനത നിലനിൽക്കയില്ല; ആത്മഭാവം തകർന്നുപോകുന്നു; അവരുടെ നില താണുപോകുന്നു. കൗമാരദശമുതൽ വൈരാഗ്യം പാലിക്കുന്ന വർ പാർക്കുന്നത് വളരെ ഉയരത്തിലാണ്. അവരുടെ ഭാവം അതിശു ദ്ധമാകുന്നു. അവരുടെ മെയ്യിൽ ഒരു പൊട്ടുപോലും കാണുകയില്ല.

**ജിതേന്ദ്രിയനാകാനുള്ള വഴി - പ്രകൃതിഭാവസാധന**

ശ്രീരാമ: എന്തു ചെയ്താൽ ജിതേന്ദ്രിയനാവാൻ കഴിയും? താനൊരു സ്ത്രീയാണ് എന്ന ഭാവം സ്വീകരിക്കണം. ഞാൻ അനേകദിവസം സഖീഭാവത്തിൽ കഴിച്ചു. ഞാൻ സ്ത്രീകളുടെ തുണിയുടുത്തു. ആഭ

* കീർത്തനവും പാടി നടക്കുന്ന ഒരു കൂട്ടർ

digitized by www.sreyas.in

രണങ്ങളണിഞ്ഞു; റൗക്കയുമിട്ടു. റൗക്കയുമിട്ടുകൊണ്ടാണ് ദീപാരാധന നടത്താറ്. അല്ലെന്നുവരികിൽ എട്ടുമാസം എങ്ങനെയാണ് ഭാര്യയെ കൂടെ താമസിപ്പിക്കാൻ കഴിയുക? ഞങ്ങളിരുവരും ദേവിയുടെ സഖികളായിരുന്നു! എനിക്ക്, ഞാനൊരു പുരുഷനാണ് എന്നു പറയാനാവില്ല. ഞാനൊരുദിവസം ഭാവാവസ്ഥയിലായിരുന്നു; അപ്പോൾ ഭാര്യ എന്നോടു ചോദിച്ചു: 'ഞാൻ അങ്ങേയ്ക്കാരാണ്?' 'ആനന്ദമയിയായ അമ്മ' എന്ന് ഞാനുത്തരവും പറഞ്ഞു. ചിലരുടെ അഭിപ്രായത്തിൽ മുലക്കണ്ണുള്ളവരൊക്കെ സ്ത്രീകളാണ്. അർജ്ജുനനും കൃഷ്ണനും മുലക്കണ്ണുണ്ടായിരുന്നില്ല.

ശിവപൂജയുടെ അർത്ഥമെന്താണെന്നറിയാമോ? ശിവലിംഗപൂജയെന്നാൽ മാതൃസ്ഥാനത്തിന്റേയും പിതൃസ്ഥാനത്തിന്റേയും പൂജയാകുന്നു. ശിവപൂജ ചെയ്യുന്ന ഭക്തൻ ഈ വിധം പ്രാർത്ഥിക്കുന്നു: 'പ്രഭോ, എനിക്കിനി ജന്മമുണ്ടാകായ്വാൻ അനുഗ്രഹിക്കണേ. ശുക്രശോണിതങ്ങളിൽപെട്ട് മാതൃഗർഭത്തിൽക്കൂടി വീണ്ടും പിറക്കാൻ ഇടവരുത്തൊല്ലേ.'

**സ്ത്രീകളോടൊത്തുള്ള സാധന പുനഃ പുനഃ നിഷേധിക്കുന്നു.**

ശ്രീരാമകൃഷ്ണദേവൻ സ്ത്രീഭാവസ്വീകാര്യത്തെക്കുറിച്ച് പറഞ്ഞുകൊണ്ടിരുന്നു. ശ്രീ പ്രിയമുക്കർജി, മാസ്റ്റർ, വേറെയും ചില ഭക്തന്മാർ ഇരിപ്പുണ്ട്. അപ്പോൾ ടാഗൂർകുടുംബത്തിലെ ഒരു ഉപാധ്യായൻ അവിടത്തെ ചില കുട്ടികളേയും കൂട്ടിക്കൊണ്ടു വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ സംഭാഷണം തുടർന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ശ്രീകൃഷ്ണന്റെ നെറുകയിൽ മയിൽപ്പീലിയുണ്ട്. മയിൽപ്പീലിയിൽ യോനിചിഹ്നമുണ്ട്; അതിന്റെ അർത്ഥം ശ്രീകൃഷ്ണൻ പ്രകൃതിയെ ശിരസ്സിൽ ധരിക്കുന്നു എന്നാണ്.

കൃഷ്ണൻ രാസമണ്ഡലത്തിൽ ചെന്നു. പക്ഷേ അവിടെ സ്വയം പ്രകൃതിഭാവം കൈയ്ക്കൊണ്ടു. അതുകൊണ്ടാണ് രാസമണ്ഡലത്തിൽ കൃഷ്ണനെ സ്ത്രീവേഷത്തിൽ കാണുന്നത്. സ്വയം പ്രകൃതിഭാവം കൈയ്ക്കൊള്ളാതെ പ്രകൃതിസംഗത്തിന് അധികാരമില്ല. പ്രകൃതിഭാവം എടുത്താൽ രാസവും സംഭോഗവുമാകാം. എന്നാൽ സാധകാവസ്ഥയിൽ വളരെ കരുതലോടെ ഇരിക്കണം. അപ്പോൾ സ്ത്രീകളിൽനിന്നും വളരെ അകന്നു ജീവിക്കണം. എത്ര സൂക്ഷിക്കണമെന്നോ? സ്ത്രീ ഒരു ഭക്തയാണെന്നിരുന്നാൽക്കൂടി വളരെയടുത്തൊന്നും പോകരുത്. കോണിപ്പടി കയറുമ്പോൾ വളയുകയും പുളയുകയുമരുത്. വളയുകയും പുളയുകയും ചെയ്താൽ വീഴാനിടയുണ്ട്. അശക്തന്മാർ കൈയ്വരി പിടിച്ചുകൊണ്ടുവേണം കയറാൻ.

digitized by www.sreyas.in

സിദ്ധാവസ്ഥയിലെ സംഗതിയൊന്നുവേറെ. ഭഗവദ്ദർശനത്തിനുശേഷം അധികമൊന്നും പേടിക്കാനില്ല. ഏറിയകൂറും അപ്പോൾ നിർഭയനായി. എങ്ങനെയെങ്കിലും മട്ടുപ്പാവിലൊന്നു കയറിക്കൂടിയാൽ ഒക്കെ ശരിയായി. മുകളിലെത്തിക്കഴിഞ്ഞാൽ മട്ടുപ്പാവിൽ നൃത്തം വെയ്ക്കുകയും ചെയ്യാം. കോണിപ്പടിയിൽ പക്ഷേ നൃത്തം വെയ്ക്കാൻ പറ്റുകയില്ല. പിന്നെ നോക്കൂ. പോകുമ്പോൾ ഉപേക്ഷിച്ചതൊക്കെ മട്ടുപ്പാവിൽ കയറിയതിനുശേഷം ഉപേക്ഷിക്കണമെന്നില്ല. മട്ടുപ്പാവും ഇഷ്ടിക, ചുണ്ണാമ്പ്, സുർക്കി ഇവകൊണ്ടാണ് ഉണ്ടാക്കിയിരിക്കുന്നത്. കോണിപ്പടിയും അതേ സാധനങ്ങൾ കൊണ്ടുതന്നെയാണ് ഉണ്ടാക്കിയിരിക്കുന്നത്. ഇത്രയേറെ സൂക്ഷിക്കേണ്ട സ്ത്രീ ഭഗവദ്ദർശനത്തിനുശേഷം, സാക്ഷാൽ ഭഗവതിയാണെന്ന് അറിയാനാകും. അപ്പോൾ സ്ത്രീയെ മാതൃഭാവത്തിൽ പൂജിക്കും. പിന്നെ അത്ര ഭയമില്ല. ആവശ്യമിതാണ്; കുട്ടികളുടെ ഒളിച്ചുകളിയിലെ 'കിഴവിയെ തൊടൽ.' പിന്നെ ഇഷ്ടംപോലെ ചെയ്തോളൂ.

**ധ്യാനയോഗവും ശ്രീരാമകൃഷ്ണനും – അന്തർമുഖവും ബഹിർമുഖവും**

ശ്രീരാമ: ബഹിർമുഖാവസ്ഥയിൽ സ്ഥൂലത്തെ കാണുന്നു. അപ്പോൾ മനസ്സ് അന്നമയകോശത്തിൽ നില്ക്കുന്നു. അതു കഴിഞ്ഞ് സൂക്ഷ്മശരീരം, അഥവാ ലിംഗശരീരം. മനോമയകോശത്തിലും വിജ്ഞാനമയകോശത്തിലും മനസ്സപ്പോൾ വ്യാപരിക്കുന്നു. പിന്നെ കാരണശരീരം. മനസ്സ് കാരണശരീരത്തിൽ വരുമ്പോൾ ആനന്ദം അനുഭൂതമാകുന്നു. ആനന്ദമയകോശത്തിൽ മനസ്സു വർത്തിക്കുന്നു. ഇതാണ് ചൈതന്യദേവന്റെ അർദ്ധബാഹ്യദശ. അതിനുശേഷം മനസ്സ് ലയിച്ചുപോകുന്നു; മനസ്സിന് നാശം സംഭവിക്കുന്നു. മഹാകാരണത്തിൽ നാശമടയുന്നു. മനോനാശം വന്നാൽ പിന്നത്തെ വിവരമൊന്നും അറിഞ്ഞുകൂടാ. ചൈതന്യദേവന്റെ അന്തർദശയാണിത്.

അന്തർമുഖാവസ്ഥ ഏതുമാതിരിയാണെന്നറിയാമോ? ദയാനന്ദൻ പറഞ്ഞു, അന്തഃപുരത്തിൽ കടക്കൂ, എന്നിട്ടു വാതിലടയ്ക്കൂ. അന്തഃപുരത്തിൽ കണ്ടേഠർക്കൊന്നും കടന്നുകൂടാ.

ഞാൻ അഗ്നിശിഖ ധ്യാനവിഷയമാക്കാറുണ്ട്. ചുവന്ന ഭാഗത്തെ സ്ഥൂലമെന്നും, അതിനകത്തുള്ള വെളുത്ത ഭാഗത്തെ സൂക്ഷ്മമെന്നും, എല്ലാറ്റിനും നടുക്കു കാണുന്ന കറുത്ത തിരിപോലെയുള്ള ഭാഗം കാരണശരീരമെന്നും സങ്കല്പിച്ചു.

ധ്യാനം ശരിയാകുന്നുണ്ടോ എന്നറിയാൻ ചില അടയാളങ്ങളുണ്ട്. ഒരു ലക്ഷണം, നിർജ്ജീവവസ്തുവാണെന്നു കരുതി പക്ഷി വന്നു തലയിലിരിക്കും.

digitized by www.sreyas.in

**കേശവനെ ആദ്യം കണ്ടത് - 1864 - കണ്ണു തുറന്നും ധ്യാനിക്കാം**

ശ്രീരാമ: കേശവസേനനെ ഞാനാദ്യം കണ്ടത് ആദിസമാജത്തിൽ വെച്ചാണ്. വേദിയിൽ കുറേപ്പേർ ഇരിക്കുന്നുണ്ട്; കേശവൻ നടുക്കിരിക്കുന്നു. കേശവനെ മരംപോലെ നിശ്ചലനായിക്കണ്ടു. ഞാൻ മഥുരബാബുവിനോടു പറഞ്ഞു, 'അവിടെ നോക്കൂ, ആ ഇരയെ മീൻ മിഴുങ്ങിയിരിക്കുന്നു!' ആ ധ്യാനത്തിന്റെ ബലംകൊണ്ട്, ഈശ്വരകൃപയാൽ അയാൾ വേണ്ടതൊക്കെ, സ്ഥാനവും മാനവും മറ്റും, സമ്പാദിച്ചു.

കണ്ണു തുറന്നും ധ്യാനിക്കാം. വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോഴും ധ്യാനിക്കാം. പല്ലുവേദനയുള്ള ആളെപ്പോലെ; അങ്ങനെ ചുളുചുളെ കുത്തുന്നു.

ടാഗൂർ ഉപാധ്യായൻ: അതു ശരിയാണ്; അതെനിക്കു നല്ലതുപോലെ അറിയാം. (ചിരി)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, പല്ലുവേദനയുണ്ടെങ്കിലും സകലപണികളും ചെയ്യുന്നു. പക്ഷേ നോവിന്മേലാണ് മനസ്സ്. അതാവാമെങ്കിൽ, കണ്ണുതുറന്നും ധ്യാനിക്കാം, വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുമ്പോഴും ധ്യാനിക്കാം.

ഉപാധ്യായൻ: ഈശ്വരന് പതിതപാവനൻ എന്നൊരു പേരുണ്ട്. അതുകൊണ്ട് ഞങ്ങൾക്കും ആശയ്ക്കവകാശമുണ്ട്, അദ്ദേഹം ദയാമയനാണല്ലോ.

**സിക്കുകാരുമായുള്ള സംഭാഷണം**

ശ്രീരാമ: സിക്കുകാരും പറഞ്ഞു ഈശ്വരൻ ദയാമയനാണ് എന്ന്. ഞാൻ ചോദിച്ചു: 'എങ്ങനെയാണീശ്വരൻ ദയാമയനാകുന്നത്?' അവരപ്പോൾ പറഞ്ഞു: 'അതെന്താ മഹാരാജ്, ഈശ്വരൻ നമ്മെ സൃഷ്ടിച്ചിരിക്കുന്നു; നമുക്കുവേണ്ടി എന്തെല്ലാം സാധനങ്ങൾ തയ്യാറാക്കിവെച്ചിരിക്കുന്നു! നമ്മെ വളർത്തിവിടുന്നു. നമ്മെ അടിയ്ക്കടി ആപത്തിൽനിന്നും കാത്തരുളുന്നു.' ഞാനപ്പോൾ ചോദിച്ചു: 'ഈശ്വരൻ നമ്മെ ജനിപ്പിച്ചു, കാക്കുന്നു, ഊട്ടുന്നു; ഇതൊക്കെ അത്ര വളരെ മേനി പറയാനുള്ള കാര്യങ്ങളാണോ? നിനക്കൊരു മകനുണ്ടെന്നു വിചാരിക്കുക. അവനെ നോക്കിയെടുത്താളാക്കാൻ അഗ്രഹാരത്തിൽനിന്നാളു വരുമോ?'

ഉപാധ്യായൻ: സ്വാമീ, ചിലർക്ക് പെട്ടെന്നു കിട്ടുന്നു, ചിലർക്കു കിട്ടുന്നേയില്ല; എന്താണിതിനർത്ഥം?

digitized by www.sreyas.in

## സദ്വാസനയുണ്ടെങ്കിൽ സത്വഗുണം ഉണ്ടാകും

ശ്രീരാമ: എന്താണോ? ഒട്ടധികവും പൂർവ്വജന്മത്തിലെ സംസ്കാരം കൊണ്ടാണുണ്ടാകുന്നത്. പെട്ടെന്നുണ്ടായത് എന്ന് ആളുകൾ വിചാരിക്കും.

ഒരു മനുഷ്യൻ കാലത്ത് ഒരു കോപ്പ ചാരായം കുടിച്ചു. അതുകൊണ്ടുതന്നെ തരിമ്പു വെളിവില്ലാതായി, ആടാനും ഇടറാനും തുടങ്ങി. ആളുകൾ ആശ്ചര്യപ്പെട്ടുപോയി! ഒരു കോപ്പകൊണ്ട് ഇത്ര മത്തുപിടിക്കുകയോ? എന്നാലൊരാൾ പറഞ്ഞു: 'ഇയാൾ ഈ രാത്രിയെല്ലാം കുടിക്കുകയായിരുന്നു.'

ഹനുമാൻ കനകലങ്ക ചുട്ടെരിച്ചു. ആളുകൾക്ക് അദ്ഭുതമായി! ഒരു കുരങ്ങു വന്ന് ഒക്കെ കത്തിച്ചു കളഞ്ഞെന്നോ? പക്ഷേ അവർ പിന്നെപ്പറഞ്ഞു, 'വാസ്തവമിതാണ്, [1]സീതയുടെ നെടുവീർപ്പും രാമന്റെ കടുംകോപവും കൊണ്ടാണ് ലങ്ക എരിഞ്ഞത്.'

ഇനി [2]ലാലാബാബുവിന്റെ കാര്യമെടുക്കുക. എന്തൊരു സമ്പത്ത്! പൂർവ്വജന്മത്തിലെ സംസ്കാരമില്ലാതെ അത്ര പെട്ടെന്നിങ്ങനെയൊരു വൈരാഗ്യമുണ്ടാകുമോ? പിന്നെ റാണി ഭവാനി. ഒരു സ്ത്രീയായിരുന്നിട്ടും എന്തൊരു ജ്ഞാനവും ഭക്തിയും!

## കൃഷ്ണദാസന്റെ രജോഗുണം - അതുകൊണ്ട് ലോകത്തിന് ഉപകാരം

ശ്രീരാമ: മുജ്ജന്മത്തിൽ സത്വഗുണം ഉണ്ടായിരുന്നെങ്കിൽ ഇജ്ജന്മം മനസ്സ് ഭഗവാന്റെ നേരേ തിരിയുന്നു. ഈശ്വരലാഭത്തിനായി മനസ്സു വ്യാകുലപ്പെടുന്നു. പലതരത്തിലുള്ള ലൗകികകർമ്മങ്ങളിൽനിന്നും മനസ്സ് പിൻവലിയുന്നു.

കൃഷ്ണദാസപാലൻ ഇവിടെ വന്നു. രാജസപ്രകൃതിയായിട്ടു കണ്ടു. എന്നാൽ ഹിന്ദുക്കളുടെ ആചാരം പാലിച്ചു. ചെരിപ്പു പുറത്തു വെച്ചിട്ടാണ് അകത്തുവന്നത്. കുറച്ചു സംസാരിച്ചുകഴിഞ്ഞപ്പോൾ ഉള്ളിൽ

---

[1] ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം
യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം
നമാമി തം പ്രാഞ്ജലിരാഞ്ജനേയം

[2] ലാലാബാബു = ബംഗാളിജനതയുടെ അഭിമാനഭാജനമായ പൈക്കപ്പാറയിലെ ശ്രീ കൃഷ്ണചന്ദ്രസിംഹൻ. വർഷംതോറും ഏഴുലക്ഷത്തിലധികം വരവിനമുള്ള സമ്പത്തെല്ലാം ഉപേക്ഷിച്ച് യൗവനത്തിൽത്തന്നെ വൈരാഗ്യജീവിതം വരിച്ചു. മുപ്പതാം വയസ്സിൽ മഥുരയിൽ വാസമാരംഭിച്ചു. മാധുകരീഭിക്ഷയെടുത്തു ജീവിച്ചു. പത്നി റാണി കാത്യായനി അനപത്യ. ഗുരു, കൃഷ്ണദാസബാബാജി, ബംഗാളിപദ്യത്തിൽ ഭക്തമാലയുടെ അനുവാദകൻ.

digitized by www.sreyas.in

കഴമ്പൊന്നുമില്ലെന്നു മനസ്സിലായി! മനുഷ്യന്റെ കർത്തവ്യമെന്താണ് എന്ന് ഞാൻ ചോദിച്ചു. 'ലോകത്തിന് ഉപകാരം ചെയ്യൽ' എന്നയാൾ പറഞ്ഞു. ഞാനപ്പോൾ ചോദിച്ചു: 'അതിന് നീയാര്? എന്തുപകാരമാണ് നീ ചെയ്യാൻ പോകുന്നത്? നിന്റെ ഉപകാരംകൊണ്ടു നേരേയാകാൻ മാത്രം ചെറിയ സാധനമോ മറ്റോ ആണോ ലോകം?'

നാരായണൻ വന്നു. ശ്രീരാമകൃഷ്ണന് വലിയ സന്തോഷം. നാരായണനെ പിടിച്ച് ചെറിയ കട്ടിലിൽ അടുത്തിരുത്തി. മേത്ത് തലോടി ഓമനിച്ചു. മധുരസാധനങ്ങൾ തിന്നാൻ കൊടുത്തു. 'വെള്ളം കുടിക്കണോ?' എന്ന് വാത്സല്യത്തോടെ ചോദിച്ചു. നാരായണൻ, മാസ്റ്ററുടെ സ്കൂളിലാണ് പഠിക്കുന്നത്. ശ്രീരാമകൃഷ്ണന്റെ അടുത്തു വരുന്നതു കാരണം അയാൾക്ക് വീട്ടിൽ അടി കിട്ടാറുണ്ട്. ഗുരുദേവൻ മെല്ലെ ചിരിച്ചുകൊണ്ട്, സ്നേഹപൂർവ്വം പറഞ്ഞു: 'നീ തോലുകൊണ്ട് ഒരു ടുപ്പ് ഉണ്ടാക്കിച്ചിടുക. എന്നാൽ തല്ലധികം ഏല്ക്കുകയില്ല.' ഗുരുദേവൻ ഹരീശന്റെ നേരേ തിരിഞ്ഞു പറഞ്ഞു: 'ഒന്നു പുകവലിയ്ക്കണം.'

**സ്ത്രീകളുമൊരുമിച്ചുള്ള സാധന വീണ്ടുംവീണ്ടും നിഷേധിക്കപ്പെടുന്നു**

വീണ്ടും നാരായണനെ സംബോധന ചെയ്തുകൊണ്ട് ഗുരുദേവൻ പറയുന്നു: 'ഹരിപദന്റെ അമ്മചമയുന്ന ആ സ്ത്രീ ഇവിടെ വന്നിരുന്നു. ഞാൻ ഹരിപദനെ പലതവണ ജാഗ്രതപ്പെടുത്തിയിട്ടുണ്ട്. അവർ ഘോഷപ്പാറ സമ്പ്രദായത്തിൽ പെട്ടവളാണ്. ''നിനക്ക് നിന്റെ 'ആശ്രയ' മായിട്ടാരെയെങ്കിലും കിട്ടിയോ?'' എന്ന് ഞാൻ ചോദിച്ചു. ''ഉവ്വ്, ... ഇന്ന ചക്രവർത്തി,'' എന്നവളുത്തരം പറഞ്ഞു.'

ശ്രീരാമ: (മാസ്റ്ററോട്) ആഹാ! അന്ന് നീലകണ്ഠനിവിടെ വന്നിരുന്നു. എന്തൊരു ഭക്തിഭാവം! ഇനിയൊരു ദിവസംകൂടി വന്ന് പാട്ടു പാടി കേൾപ്പിക്കാമെന്നു പറഞ്ഞിട്ടാണ് പോയത്. ഇന്നവിടെ നൃത്തം നടക്കുന്നുണ്ട്. നിനക്കു പോയി കാണരുതേ? (രാമലാലനോട്) ഇവിടെ എണ്ണയില്ല. (എണ്ണക്കുടത്തിന്റെ നേരേ നോക്കിയിട്ട്) കുടത്തിൽ എണ്ണ നിറച്ചിട്ടില്ല!

digitized by www.sreyas.in

# അധ്യായം രണ്ട്

## പ്രകൃതിപുരുഷവിവേകയോഗം - രാധാകൃഷ്ണന്മാർ

### വേദാന്തവാഗീശൻ, ദയാനന്ദസരസ്വതി, കർണ്ണൽ ഒൽക്കോട്ട്, സുരേന്ദ്രൻ, നാരായണൻ

ശ്രീരാമകൃഷ്ണൻ അങ്ങുമിങ്ങും നടക്കുന്നു. ചിലപ്പോൾ മുറിയ്ക്കുള്ളിൽ, ചിലപ്പോൾ മുറിയുടെ തെക്കുവശത്തുള്ള വരാന്തയിൽ; പിന്നെച്ചിലപ്പോൾ പടിഞ്ഞാറുവശത്തുള്ള വർത്തുളവരാന്തയിൽനിന്ന് ഗംഗാദർശനം ചെയ്യുന്നു.

### സംസർഗ്ഗംകൊണ്ടുള്ള ഗുണദോഷങ്ങൾ

അല്പം കഴിഞ്ഞ് വീണ്ടും ചെറിയ കട്ടിലിൽ വന്നിരുന്നു. മണി മൂന്നടിച്ചു കഴിഞ്ഞു. ഭക്തന്മാർ പിന്നെയും തറയിൽ വന്നിരിപ്പായി. ഗുരുദേവൻ മിണ്ടാതെ ഇരിക്കുന്നു. ഇടയ്ക്കിടെ മുറിയിലെ ചുമരിലേയ്ക്കു നോക്കുന്നുണ്ട്. ചുമരിൽ അനേകം പടങ്ങൾ തൂങ്ങുന്നു. ശ്രീരാമകൃഷ്ണന്റെ ഇടത്തു ഭാഗത്തായി സരസ്വതിയുടെ പടം; അതു കഴിഞ്ഞ് അൽപമകലെ ഗൗരനും നിത്യനും ഭക്തന്മാരോടൊത്തു കീർത്തനം ചെയ്യുന്ന ചിത്രം. ഗുരുദേവന്റെ മുൻഭാഗത്ത് ധ്രുവന്റെയും പ്രഹ്ലാദന്റെയും കാളിയുടെയും പടങ്ങൾ. അദ്ദേഹത്തിന്റെ വലത്തുവശത്തുള്ള ചുമരിൽ രാജരാജേശ്വരിയുടെ ചിത്രം. പിൻവശത്തെ ചുമരിൽ, വെള്ളത്തിൽ മുങ്ങുന്ന പത്രോസിനെ യേശുക്രിസ്തു പിടിച്ചു കയറ്റുന്ന പടം. പെട്ടെന്നു ഗുരുദേവൻ മാസ്റ്ററുടെ നേർക്കു തിരിഞ്ഞു പറഞ്ഞു:

ശ്രീരാമ: നോക്കൂ, മഹാപുരുഷന്മാരുടെയും സന്ന്യാസിമാരുടെയും പടങ്ങൾ മുറിയിൽ വെയ്ക്കുന്നതു നല്ലതാണ്. കാലത്തെഴുനേറ്റാൽ, മറ്റു മുഖങ്ങളൊന്നും കാണാതെ, സാധുക്കളുടെയും സന്ന്യാസിമാരുടെയും മുഖം കാണുന്നതാണ് നല്ലത്. രാജസസ്വഭാവികളായ ആളുകൾ ചുമരിൽ ഇംഗ്ലീഷ് ചിത്രങ്ങൾ വെയ്ക്കുന്നു - പണക്കാരുടെയും, രാജാവിന്റെയും രാജ്ഞിയുടെയും ചിത്രങ്ങൾ; രാജ്ഞിയുടെ കുട്ടിയുടെ പടം, സായിപ്പും മദാമ്മയുംകൂടി സവാരി ചെയ്യുന്നത് ഈവകയൊക്കെ വെയ്ക്കുന്നു. അതവരുടെ രജോഗുണത്തെയാണ് കാണിക്കുന്നത്.

എന്തുമാതിരി ചുറ്റുപാടിൽ ജീവിക്കുന്നുവോ അതനുസരിച്ചുള്ള സ്വഭാവവും ഉണ്ടാകുന്നു. അതുകൊണ്ട് പടംകൊണ്ടും ദോഷമുണ്ടാകാം. പിന്നെ, അവനവന്റെ സ്വഭാവമനുസരിച്ചുള്ള ചുറ്റുപാടുകൾ

digitized by www.sreyas.in

ആളുകൾ തേടുന്നു. പരമഹംസന്മാർ നാലഞ്ച് ചെറിയ കുട്ടികളെ അടുത്തു വെച്ചുകൊണ്ടിരിക്കുന്നു. അടുത്തു വരാൻ സമ്മതിക്കുന്നു. അഞ്ചോ ആറോ വയസ്സായ കുട്ടികളെ, ആ അവസ്ഥയിൽ കുട്ടികളുടെ കൂടെ ഇരിക്കുന്നത് ഇഷ്ടമായ്ത്തോന്നുന്നു. പരമഹംസന്മാരെപ്പോലെ കുട്ടികളും സത്വരജസ്തമോഗുണങ്ങളിൽ ഒന്നിന്റെയും അധീനത്തിലല്ല.

**മരങ്ങൾ കണ്ടാൽ തപോവനവും ഋഷികളുടെ തപസ്സും ഓർമ്മവരും**

സിന്ധിയിലെ ഒരു ബ്രാഹ്മണൻ മുറിയിൽ പ്രവേശിച്ച് ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു. അദ്ദേഹം കാശിയിൽ താമസിച്ച് വേദാന്തം പഠിച്ചിട്ടുണ്ട്, തടിച്ച ആൾ, മുഖത്ത് മന്ദഹാസം.

ശ്രീരാമ: ങ്ഹാ, എങ്ങനെയൊക്കെയുണ്ട്? ഈ വഴിയ്ക്ക് വന്നിട്ട് വളരെ നാളായല്ലൊ.

പണ്ഡിതൻ: (ചിരിച്ചുകൊണ്ട്) ഉവ്വ്, ഏറെനാളായി. വീട്ടുകാര്യങ്ങൾ. എനിക്ക് ഒഴിവു തീരെയില്ലെന്ന് അവിടേയ്ക്കറിയാമല്ലൊ!

പണ്ഡിതൻ ഇരുന്നു. ഗുരുദേവൻ അദ്ദേഹവുമായി സംഭാഷണം തുടങ്ങി.

ശ്രീരാമ: നിങ്ങൾ കാശിയിൽ വളരെ നാളുണ്ടായിരുന്നല്ലോ. എന്തൊക്കെയാണ് അവിടെ കണ്ടത്, ഒന്നു പറയൂ. *ദയാനന്ദനെപ്പറ്റി എന്തെങ്കിലും പറയുക.

പണ്ഡിതൻ: ദയാനന്ദനെ ഞാൻ കാണുകയുണ്ടായി. അവിടുന്നും കണ്ടല്ലൊ?

ശ്രീരാമ: ഞാൻ കാണാൻ പോയി. അദ്ദേഹമപ്പോൾ ഗംഗയുടെ മറുകരയിൽ ഒരു ഉദ്യാനത്തിലായിരുന്നു. അന്ന് കേശവസേനൻ വരാൻ വെച്ചിരുന്നു. വേഴാമ്പൽ മഴ കാത്തിരിക്കുമ്പോലെ ഉത്കണ്ഠയോടെയാണ് അദ്ദേഹം കേശവനെയും കാത്ത് ഇരുന്നത്. വലിയ പണ്ഡിതൻ. ബംഗാളിഭാഷയെ 'വംഗമുട്ട' യെന്നു വിളിച്ചു കളിയാക്കി. അദ്ദേഹം ദേവതകളെ അംഗീകരിച്ചിരുന്നു; കേശവൻ അംഗീകരിച്ചിരുന്നില്ല. ദയാനന്ദൻ ചോദിക്കാറുണ്ട്, 'ഈശ്വരൻ എന്തെല്ലാം വസ്തുക്കൾ സൃഷ്ടിച്ചിരിക്കുന്നു; അദ്ദേഹത്തിന് ദേവതകളെ സൃഷ്ടിക്കാൻ വയ്യെന്നോ?' പരമതത്ത്വം നിരാകാരമാണെന്ന് ദയാനന്ദൻ വിശ്വസിച്ചു. ക്യാപ്റ്റൻ

* ദയാനന്ദസരസ്വതി 1824–1883. കാശിയിൽ ആനന്ദബാഗ്ചർച്ച 1869. കല്ക്കത്തയിൽ ടാഗൂർമാരുടെ പ്രമോദകാനനത്തിൽ 1872 ഡിസംബർ –1873 മാർച്ചുവരെ. ഈ സമയത്ത് ശ്രീരാമകൃഷ്ണനേയും കേശവനേയും ക്യാപ്റ്റനേയും കാണുന്നു. ക്യാപ്റ്റൻ ഒരുപക്ഷേ ഈ സമയത്ത് ശ്രീരാമകൃഷ്ണനെ കണ്ടിരിക്കും.

digitized by www.sreyas.in

'രാമ രാമ' ജപിച്ചിരുന്നു. അതുകേട്ട് ദയാനന്ദൻ പരിഹാസമായി 'സന്ദേശ്, സന്ദേശ്' എന്നു ജപിക്കാൻ പറഞ്ഞു.

പണ്ഡിതൻ: കാശിയിൽ ദയാനന്ദനുമായി പണ്ഡിതന്മാർ വളരെ ചർച്ച ചെയ്തു. അവസാനം സകലരും ഒരുവശത്ത് ; ദയാനന്ദൻ തനിച്ച് എതിർവശത്തും. ഒടുവിൽ ദയാനന്ദന് ഓടുകയല്ലാതെ ഒരു രക്ഷയുമില്ല എന്ന നിലയാക്കിത്തീർത്തു. സകലരും ഏകസ്വരത്തിൽ ഉച്ചത്തിലാർത്തു. 'യദുക്തം ദയാനന്ദേന തത് ഹേയം!' (ദയാനന്ദൻ പറഞ്ഞതൊക്കെ ത്യാജ്യമാകുന്നു.)

## ശ്രീരാമകൃഷ്ണനും തിയോസഫിയും – അവർ ഈശ്വരനെ വ്യാകുലതയോടെ വിളിക്കുന്നുണ്ടോ?

പണ്ഡിതൻ: കർണ്ണൽ ഒൽക്കോട്ടിനെയും ഞാൻ കണ്ടു. തിയോസഫിക്കാർ 'മഹാത്മാക്കൾ' ഉണ്ടെന്നു വിശ്വസിക്കുന്നു. കൂടാതെ, ചന്ദ്രലോകം, സൂര്യലോകം, നക്ഷത്രലോകം ഇവയെല്ലാമുണ്ട്. സൂക്ഷ്മശരീരത്തിൽ ഈയിടങ്ങളിലെല്ലാം പോകാൻ കഴിയും, എന്നിങ്ങനെ പലതും ഒൽക്കോട്ട് പറഞ്ഞു. ആട്ടെ മഹാശയാ, തിയോസഫിയെക്കുറിച്ച് അവിടുത്തെ അഭിപ്രായമെന്താണ്?

ശ്രീരാമ: സാരമായ കാര്യം ഭക്തിമാത്രമാണ്. ഈശ്വരനിൽ ഭക്തി. തിയോസഫിക്കാർ ഭക്തി തേടുന്നുണ്ടോ? അതുണ്ടെങ്കിൽ നല്ലവർ; ഭഗവല്ലാഭം ജീവിതലക്ഷ്യമാക്കുന്നുണ്ടെങ്കിൽ നല്ലവർ. ചന്ദ്രലോകം, സൂര്യലോകം, നക്ഷത്രലോകം, മഹാത്മാക്കൾ ഇവയും പിടിച്ചുകൊണ്ടിരുന്നാൽ ഈശ്വരനെ അന്വേഷിക്കാനാവില്ല. ഈശ്വരന്റെ പാദപദ്മത്തിൽ ഭക്തിയുണ്ടാവാൻവേണ്ടി സാധന അനുഷ്ഠിക്കണം, വ്യാകുലതയോടെ വിളിക്കണം. ബാഹ്യവസ്തുക്കളിൽനിന്നെല്ലാം മനസ്സിനെ മടക്കിയെടുത്ത് ഈശ്വരനിൽ ബന്ധിക്കണം.

ഇതും പറഞ്ഞ് അദ്ദേഹം രാമപ്രസാദന്റെ പാട്ടു പാടി:

ഭഗവത്തത്ത്വത്തെ നേരിലറിയുവാൻ ശ്രമിക്കുന്നോ?
മനസ്സേ, നിൻ വഴിയല്പം പിഴച്ചുപോയീ.
അന്ധകാരം നിറഞ്ഞതാം മുറിയൊന്നിൽ വെറുമൊരു
ഭ്രാന്തനെപ്പോൽ തപ്പിത്തടഞ്ഞുഴലുന്നു നീ;
ഭക്തിയൊഴിഞ്ഞൊന്നുകൊണ്ടും സാദ്ധ്യമല്ലാ ഭഗവാനെ
പ്രത്യക്ഷത്തിൽ ദർശിപ്പാനുമറിയുവാനും.
നേതി നേതി വാദംകൊണ്ടോ വേദതന്ത്രാദികൾകൊണ്ടോ
ദർശനങ്ങളാറുകൊണ്ടോ സാദ്ധ്യമായീടാ.
ഭക്തിപാരവശ്യംകൊണ്ടേ പ്രസാദിക്കൂ ഭഗവാനെ-
ന്നാദ്യമായിട്ടറിയേണം മനസ്സേ, വേഗം.

digitized by www.sreyas.in

നേതിവാദാൽ ഭഗവാനെയറിയുവാൻ സാദ്ധ്യമാമോ
ആസ്തിക്യബോധത്താൽ മാത്രമതു സാദ്ധ്യമാം.
നിത്യാനന്ദനിമഗ്നനായ് ജീവജാലങ്ങളിലെന്നും
സത്യസ്വരൂപനാമീശൻ കുടികൊള്ളുന്നു.
ഭക്തിലാഭം കൊതിച്ചല്ലോ മാമുനിമാരെക്കാലത്തും
യുക്തമാനസന്മാരായിത്തപം ചെയ്യുന്നു.
കാന്തമിരുമ്പിനെപ്പോലെയാകർഷിക്കുമല്ലോ ജഗ-
ന്നാഥൻ, ഭക്തിയുക്തനാകും ജീവാത്മാവിനെ.
അത്തിരുവടിയാണെന്റെയമ്മയെന്ന രഹസ്യത്തെ
വ്യക്തമാക്കേണമോ ഞാനീയങ്ങാടി തന്നിൽ?
സൂചനകൾ നൽകീടാം ഞാൻ ഏതൊന്നാണിപ്പൊരുളെന്ന്
മാനസമേ, ഊഹിച്ചു നീയറിഞ്ഞുകൊൾക.

ശ്രീരാമ: മറ്റു ശാസ്ത്രം പറഞ്ഞോളൂ, ദർശനം പറഞ്ഞോളൂ, വേദാന്തം പറഞ്ഞോളൂ, ഇവയിലൊന്നും ഈശ്വരനെ കണ്ടുകിട്ടുകയില്ല. ഈശ്വരനുവേണ്ടി പ്രാണൻ കിടന്നു പിടയാതെ ഒന്നും കിട്ടുകയില്ല.

ആഗമങ്ങൾ പുരാണങ്ങൾ തന്ത്രങ്ങൾ
യാഗയോഗങ്ങൾ വേദങ്ങൾ മന്ത്രങ്ങൾ
ദർശനങ്ങളിതുകളാലീശ്വര-
ദർശനമൊരുനാളും ലഭിക്കില്ല.
പ്രേമഭക്തിരസികനാം പൂരുഷൻ
ബ്രഹ്മതത്ത്വത്തെ നന്നായറിയുന്നു.

ശ്രീരാമ: അതീവ വ്യാകുലനാവണം. വേറൊരു പാട്ടു കേട്ടോളൂ:

എല്ലാർക്കും കിട്ടുമോ രാധികാദർശനം?
എല്ലാർക്കും ലഭ്യമോ രാധാപ്രേമം?
സാധനാരാധനയെന്നിവ ചെയ്യാതെ-
യാ, ധനം ദുർലഭമല്ലോ പാർത്താൽ.
സ്വാതിനക്ഷത്രം കറുത്തവാവിന്നാളിൽ
പാതിരയ്ക്കുച്ചസ്ഥമായീടുമ്പോൾ,
ശുക്തിയിൽ വീഴും മഴത്തുള്ളിയോരോന്നും
മൗക്തികമായിപ്പരിണമിക്കും
അന്യകാലങ്ങളിൽ വീഴും മഴത്തുള്ളി-
യ്ക്കയ്യാ, മുത്താകുവാൻ സാദ്ധ്യമാമോ?
അമ്പിളിമാമാ, വരിക വരികയെ-
ന്നമ്മ കൈയ് കാട്ടി വിളിക്കുന്നേരം,
കുഞ്ഞുങ്ങളെക്കബളിപ്പിക്കാം, അല്ലാതെ
ചന്ദ്രനിറങ്ങി വരുമോ ഭൂവിൽ?

digitized by www.sreyas.in

**അവതാരപുരുഷനും സാധന ചെയ്യുന്നു - ലോകശിക്ഷണത്തിന്**

ശ്രീരാമ: സാധന വളരെ അത്യാവശ്യമാണ്. സാധനയൊന്നും കൂടാതെ പെട്ടെന്നങ്ങ് ആർക്കെങ്കിലും ഈശ്വരദർശനം ഉണ്ടാകുമോ?

ഒരാളെന്നോടു ചോദിച്ചു: 'അതേ, എന്തുകൊണ്ടാണെനിക്ക് ഈശ്വരനെ കാണാൻ കഴിയാത്തത്?' അപ്പോൾ മനസ്സിൽ തോന്നിയമാതിരി ഞാൻ പറഞ്ഞു; 'നിനക്ക് വലിയ മീൻ പിടിക്കണം. അതിനുവേണ്ട ഏർപ്പാടൊക്കെ ചെയ്യൂ. ഇര കോർക്കൂ. ചരടും കമ്പും എടുക്കൂ. ഇരയുടെ മണമേറ്റ് ആഴത്തിൽനിന്ന് മത്സ്യം വരും. വെള്ളം അനങ്ങുമ്പോളറിയാം വലിയ മത്സ്യം എത്തി എന്ന്.'

നിനക്ക് വെണ്ണതിന്നാൻ കൊതിയുണ്ട്. 'പാലിൽ വെണ്ണ ഉണ്ട്, പാലിൽ വെണ്ണയുണ്ട്,' എന്നു വെറുതെ പറഞ്ഞുകൊണ്ടിരുന്നിട്ടെന്തു കാര്യം? പണിയെടുക്കണം. എന്നാൽ വെണ്ണ കിട്ടും. 'ഈശ്വരനുണ്ട് ഈശ്വരനുണ്ട്,' എന്നു ചൊല്ലിക്കൊണ്ടിരുന്നാൽ ഈശ്വരനെ കാണാനൊക്കുമോ? അതിനു സാധന ചെയ്യണം.

ദേവിതന്നെ, പഞ്ചമുണ്ഡങ്ങളുടെ മുകളിലിരുന്ന് കഠോരതപസ്സനുഷ്ഠിച്ചു. ലോകശിക്ഷണത്തിനുവേണ്ടി, സാക്ഷാൽ പൂർണ്ണബ്രഹ്മമായ ശ്രീകൃഷ്ണനും രാധായന്ത്രവുമെടുത്തു വെച്ച്, ആളുകൾക്ക് മാതൃക കാണിച്ചുകൊടുക്കാൻ വേണ്ടി തപസ്സു ചെയ്തു.

**രാധതന്നെ ആദ്യാശക്തി അഥവാ പ്രകൃതി**

ശ്രീരാമ: ശ്രീകൃഷ്ണൻ പുരുഷൻ, രാധ പ്രകൃതി, ചിച്ഛക്തി, ആദ്യാശക്തി; രാധ പ്രകൃതി, ത്രിഗുണമയി. സത്വം രജസ്സ് തമസ്സ് ഈ മൂന്നു ഗുണങ്ങളും അവൾക്കുള്ളിലാണ്. ഉള്ളിയുടെ തൊലി പൊളിച്ചു നോക്കിയാൽ കാണുംപോലെ - ആദ്യം കറുപ്പും ചുവപ്പും കലർന്നു കാണാം, പിന്നെ ചുവപ്പു തന്നെ. ഒടുവിൽ വെളുപ്പു മാത്രം. വൈഷ്ണവശാസ്ത്രങ്ങളിൽ *കാമരാധ, പ്രേമരാധ, നിത്യരാധ എന്നിവരെക്കുറിച്ചു പറയുന്നുണ്ട്. കാമരാധയാണ് ചന്ദ്രാവലി, പ്രേമരാധ ശ്രീമതിയും. ഗോപാലനെ മടിയിൽവെച്ചുകൊണ്ടിരിക്കുന്ന നിത്യരാധയെ നന്ദൻ കണ്ടു.

ഈ ചിച്ഛക്തിയും വേദാന്തത്തിലെ ബ്രഹ്മവും അഭിന്നമാകുന്നു, ജലവും ശൈത്യവും പോലെ. ജലത്തിന്റെ ശൈത്യം ഓർക്കുമ്പോൾ ജലത്തെയും ഓർക്കണം. പിന്നെ ജലത്തെപ്പറ്റി ഓർത്താൽ അതിന്റെ ശൈത്യവും ഓർമ്മയിൽ വരും. സർപ്പവും അതിന്റെ വക്രഗതിയും

* മോഹിനീഭാവമാർന്നവൾ കാമരാധ, പ്രേമഭക്തിപൂണ്ടവൾ പ്രേമരാധ, നിത്യരാധ ആദ്യാശക്തി. ചന്ദ്രാവലി ഒരു ഗോപി. ശ്രീമതി, രാധയുടെ ഒരു പേർ.

digitized by www.sreyas.in

പോലെ. സർപ്പം ഓർമ്മയിൽ വന്നാൽ വക്രഗതിയും ഓർമ്മയിലെത്തും. വക്രഗതി ഓർക്കണമെങ്കിൽ സർപ്പത്തെ ഓർമ്മിക്കണംതാനും. ബ്രഹ്മ മെന്നു പറയുന്നതെപ്പോഴാണ്? നിഷ്ക്രിയമോ അല്ലെങ്കിൽ കാര്യത്തിൽ നിർലിപ്തമോ ആയിരിക്കുമ്പോൾ. മനുഷ്യൻ മുണ്ടുടുക്കുമ്പോഴും അതേ മനുഷ്യൻതന്നെ. ദിഗംബരനായിരുന്നു, ഇപ്പോൾ സാംബരനായി. ഇനിയും ദിഗംബരനാകാം. പാമ്പിന്റെ ഉള്ളിൽ വിഷം ഇരിപ്പുണ്ട്; അതുകൊണ്ട് പാമ്പിന് ഒരു ദോഷവും വരുന്നില്ല. കടിയേല്ക്കുന്നവന് അതു വിഷം. ബ്രഹ്മം സ്വയം നിർലിപ്തമാകുന്നു.

നാമരൂപങ്ങൾ പ്രകൃതിയുടെ വിലാസങ്ങളാകുന്നു. സീത ഹനുമാനോടു പറഞ്ഞു: 'വത്സ, ഞാൻ തന്നെയാണ് ഒരു രൂപത്തിൽ രാമനായും വേറൊരു രൂപത്തിൽ സീതയായും കാണപ്പെടുന്നത്. ഒരു രൂപത്തിൽ ഇന്ദ്രൻ, ഒരു രൂപത്തിൽ ഇന്ദ്രാണി; ഒരു രൂപത്തിൽ ബ്രഹ്മാവ്, ഒരു രൂപത്തിൽ ബ്രഹ്മാണി, ഒരു രൂപത്തിൽ രുദ്രൻ, ഒരു രൂപത്തിൽ രുദ്രാണി; ഇങ്ങനെയൊക്കെ വാഴുന്നതു ഞാൻതന്നെ.' സമസ്തനാമരൂപങ്ങളും ചിച്ഛക്തിയുടെ വിലാസങ്ങളാകുന്നു, സമസ്തവും ചിച്ഛക്തിയുടെ ഐശ്വര്യം, ധ്യാതാവും ധ്യാനവുമുൾപ്പെടെ. ഞാൻ ധ്യാനിക്കുന്നു എന്ന ബോധമുള്ള കാലത്തോളം ഞാൻ പ്രകൃതിയുടെ അതിരിനകത്താണ്. (മാസ്റ്ററോട്) ഇതൊക്കെ ധരിച്ചുവെച്ചോളൂ. വേദങ്ങളും പുരാണങ്ങളും കേൾക്കണം, അവയിൽ പറഞ്ഞിരിക്കുന്നതനുസരിച്ച് ചെയ്യണം.

(പണ്ഡിതനോട്) ഇടയ്ക്കിടെ സാധുസംഗം നല്ലതാണ്. മനുഷ്യന് ഭവരോഗം കടുത്തുപോയി. സാധുസംഗംകൊണ്ട് അതിന് വളരെ ശാന്തി കിട്ടും.

### വേദാന്തവാഗീശന് ഉപദേശം - സാധുസംഗംചെയ്യുക

ശ്രീരാമ: 'അഹം, മമ' ഇതാണ് അജ്ഞാനം. ശരിയായ ജ്ഞാനമുണ്ടായാലത്തെ ഭാവമിതായിരിക്കും: 'അല്ലയോ ഭഗവാനേ, അവിടുന്നാണ് സകലതും ചെയ്യുന്നത്; അവിടുന്നു മാത്രമാണ് എനിക്കു സ്വജനമായിട്ടുള്ളതും. ഇക്കാണായതൊക്കെ അവിടുത്തെ വക; വീട്. കെട്ടിടം, ഭാര്യ, ബന്ധുക്കൾ, സ്നേഹിതന്മാർ, സമസ്തജഗത്തും സർവ്വവും അവിടുത്തെ വകയാകുന്നു!' നേരേ മറിച്ച്, 'ഒക്കെ ഞാൻ ചെയ്യുന്നു, ഞാനാണ് കർത്താവ്; വീടും കെട്ടിടവും ഭാര്യയും മക്കളും സ്നേഹിതന്മാരും വസ്തുക്കളുമെല്ലാം എന്റെ വക,' എന്നു തോന്നുന്നത് അജ്ഞാനമാകുന്നു.

ഒരു ഗുരു ഈവക തത്ത്വങ്ങൾ ശിഷ്യനു പറഞ്ഞുകൊടുക്കുകയായിരുന്നു. ഗുരു പറഞ്ഞു: 'ഈശ്വരൻ നിന്റെ സ്വന്തം; വേറാരും

digitized by www.sreyas.in

സ്വന്തമല്ല.' ശിഷ്യനപ്പോൾ പറഞ്ഞു: 'ഗുരോ, എന്റെ അമ്മയും ഭാര്യയും മറ്റാളുകളുമൊക്കെ എന്നെ നല്ലവണ്ണം നോക്കുന്നുണ്ട്. എന്നെ കണ്ടില്ലെങ്കിൽ അവർക്കാകപ്പാടെ ഇരുളടഞ്ഞതുപോലെയാണ്. അവർക്കെന്നോടെത്ര സ്നേഹമാണെന്നോ!' ഗുരുവരുളി: 'അതൊക്കെ നിനക്കു വെറുതെ തോന്നുന്നതാണ്. അവരാരും നിന്റെ സ്വന്തമല്ലെന്നു നിനക്കു ഞാൻ കാണിച്ചു തരാം. ഈ ഗുളിക കൈയിൽ വെച്ചോളൂ. വീട്ടിൽചെന്ന് അതും കഴിച്ചു കിടക്കുക. നീ മരിച്ചുപോയി എന്നാളുകൾ വിചാരിക്കും! എന്നാൽ നിനക്ക് പുറമെ നടക്കുന്നതൊക്കെ അറിയാൻ കഴിയും; കാണുകയും കേൾക്കുകയുമൊക്കെ ചെയ്യാം. തത്സമയം ഞാൻ അവിടെ വന്നു ചേർന്നുകൊള്ളാം.'

ശിഷ്യനങ്ങനെ ചെയ്തു. വീട്ടിൽ ചെന്ന് ഗുളികയും കഴിച്ചു കിടന്നു; കഴിച്ചിട്ട് അനങ്ങാതെ കിടന്നു. അമ്മയും ഭാര്യയും വീട്ടിലുള്ള സകലരും മുറവിളിയായി. ആ സമയത്ത് ഗുരു ഒരു വൈദ്യന്റെ വേഷത്തിൽ അവിടെ വന്നു ചേർന്നു. ഒക്കെ കേട്ടുകഴിഞ്ഞ് പറഞ്ഞു: 'ഇതിനു മരുന്നുണ്ട്. വീണ്ടും ജീവിച്ചെഴുനേല്ക്കും! എന്നാൽ ഒരു കാര്യമുണ്ട്: ഈ മരുന്ന് ആദ്യം ഇയാളുടെ സ്വജനങ്ങളിൽ ആരെങ്കിലും കഴിക്കണം; എന്നിട്ടു വേണം ഇയാൾക്കു കൊടുക്കാൻ. പക്ഷേ ഈ ഗുളിക ആദ്യം കഴിക്കുന്നയാൾ മരിച്ചുപോകും. ഇവിടെ ഇയാളുടെ അമ്മ, ഭാര്യ, ഇക്കാണുന്നവരൊക്കെയുണ്ടല്ലോ. ആരെങ്കിലും ഒരാൾ ഇതു കഴിക്കാൻ തയ്യാറാകും തീർച്ച. അതു ചെയ്താൽ പയ്യൻ വീണ്ടും ജീവിക്കും.'

ശിഷ്യനിതൊക്കെ കേൾക്കുന്നുണ്ട്. വൈദ്യൻ ആദ്യം അമ്മയെ വിളിച്ചു. അമ്മ സങ്കടം സഹിക്കാനാവാതെ നിലത്തു പൊടിയിൽ കിടന്നുരുണ്ടു കരയുകയായിരുന്നു. വൈദ്യൻ പറഞ്ഞു: 'അമ്മേ, ഇനി കരയേണ്ട കാര്യമില്ല. ഈ മരുന്നു കഴിക്കൂ, മകൻ എഴുനേറ്റു വരും. പക്ഷേ അമ്മ മരിക്കും.' അമ്മ മരുന്നു കൈയിലെടുത്തു പിടിച്ചുകൊണ്ട് ആലോചിച്ചു. വളരെ ആലോചിച്ചശേഷം തേങ്ങിത്തേങ്ങിപ്പറഞ്ഞു 'കുഞ്ഞേ, എനിക്കു വേറെയും കുറെ കുട്ടികളുണ്ട്. ഞാൻ പോയാൽ അവരുടെ ഗതിയെന്താവും എന്നാണ് ഞാനാലോചിക്കുന്നത്. ആരവർക്ക് ആഹാരം കൊടുക്കും, ആരവരെ നോക്കും? അവരെ ഓർത്താണ് ഞാൻ വിഷമിക്കുന്നത്.' പിന്നെ ഭാര്യയെ വിളിച്ചു മരുന്നു കൈയിൽ കൊടുത്തു. അവരും വല്ലാതെ കരയുകയായിരുന്നു. മരുന്നും കൈയിൽവെച്ചുകൊണ്ട് അവളും ആലോചനയായി. മരുന്നു സേവിച്ചാൽ മരിക്കുമെന്ന് അവൾ കേട്ടിരുന്നു. ഒടുവിൽ അവൾ കരഞ്ഞുകൊണ്ടു പറഞ്ഞു: 'അതേ, അദ്ദേഹത്തിനു വരാനിരിക്കുന്നത് എങ്ങനെയും വന്നു. ഞാൻ മരിച്ചാൽ എന്റെ ഈ പിഞ്ചുകുട്ടികളുടെ അവസ്ഥയെന്താകും? ആരവരുടെ ജീവൻ നിലനിർത്തും? എങ്ങനെ ഞാനീ

digitized by www.sreyas.in

മരുന്നു കഴിക്കും?' അപ്പോഴേയ്ക്കും ശിഷ്യൻ മരുന്നിന്റെ ലഹരിയിൽ നിന്നും മുക്തനായി. ആർക്കും ആരും സ്വന്തമായിട്ടില്ല എന്നയാൾക്ക് ബോദ്ധ്യമായി. അയാൾ പിടഞ്ഞെഴുന്നേറ്റു ഗുരുവിന്റെ ഒപ്പം സ്ഥലം വിട്ടു. ഗുരു അരുളി; 'നിനക്ക് സ്വന്തം ഒരാൾ മാത്രം – ഈശ്വരൻ'

അതുകൊണ്ട് ഈശ്വരന്റെ പാദപദ്മത്തിൽ ഭക്തിയുണ്ടാകുമാറ്, അദ്ദേഹത്തെ നമ്മുടെ സ്വന്തമായി സ്നേഹിക്കാൻ കഴിയുമാറ്, ജീവിക്കുകയാണ് വേണ്ടത്. ചുറ്റും ഈ ലോകം കാണുന്നു; അതു രണ്ടു നാളേയ്ക്കു മാത്രം. പിന്നെ ഇതിലൊന്നുമില്ല.

### ഗൃഹസ്ഥന് സർവ്വത്യാഗം വിഷമം

പണ്ഡിതൻ: (ചിരിച്ചുകൊണ്ട്) സ്വാമിൻ, ഇവിടെ വരുമ്പോൾ പൂർണ്ണവൈരാഗ്യം തോന്നുന്നു. സംസാരം ഉപേക്ഷിച്ചു പോകാൻ ആഗ്രഹമുണ്ടാകുന്നു.

ശ്രീരാമ: വേണ്ട, എന്തിനൊക്കെ ഉപേക്ഷിക്കണം? മനസ്സിൽനിന്നും മമതയകറ്റുക; അനാസക്തനായി ലോകത്തിൽ ജീവിക്കുക.

സുരേന്ദ്രൻ ഇടയ്ക്കിടെ രാത്രി ഇവിടെ കഴിച്ചുകൂട്ടണമെന്നും പറഞ്ഞ് ഒരു കിടക്ക ഇവിടെ കൊണ്ടുവെച്ചു. ഒന്നോ രണ്ടോ രാത്രി ഇവിടെ താമസിക്കുകയും ചെയ്തു. അപ്പോൾ അയാളുടെ ഭാര്യ പറഞ്ഞു: 'പകൽസമയം എവിടെ വേണമെങ്കിലും പൊയ്ക്കോളൂ. രാത്രിയിൽ വീടുവിട്ടു പുറത്തുപോകാൻ ഒക്കുകയില്ല.' പാവം സുരേന്ദ്രൻ പിന്നെ എന്തു ചെയ്യും? ഇപ്പോൾ രാത്രി താമസിക്കാൻ നിവൃത്തിയില്ല!

പിന്നെ നോക്കൂ, വെറുതേ യുക്തിവിചാരം ചെയ്തിട്ടെന്തു കാര്യം? ഈശ്വരനുവേണ്ടി വ്യാകുലനാകുക. അദ്ദേഹത്തെ നന്നായി സ്നേഹിക്കാൻ ശീലിക്കുക. ജ്ഞാനം – വിചാരം – പുരുഷനെപ്പോലെയാണ്, വീടിന്റെ പുറംതളംവരെ മാത്രമേ പോകാൻ പറ്റുകയുള്ളൂ; ഭക്തി സ്ത്രീയാണ്; അന്തഃപുരത്തിലും പോകാം.

ഏതെങ്കിലുമൊരു ഭാവം ആശ്രയിക്കേണ്ടതുണ്ട്. അപ്പൊഴേ ഈശ്വരലാഭം ഉണ്ടാവുകയുള്ളൂ. സനകാദി ഋഷികൾ ശാന്തഭാവം സ്വീകരിച്ചിരുന്നു. ഹനുമാൻ ദാസഭാവം കൈയ്ക്കൊണ്ടു. വ്രജത്തിലെ ഗോപബാലന്മാരായ ശ്രീദാമാവും സുദാമാവും സഖ്യഭാവം വളർത്തി. യശോദയ്ക്ക് വാത്സല്യഭാവമായിരുന്നു. ഈശ്വരനിൽ സന്താനബുദ്ധി. മധുരഭാവമാണ് രാധയ്ക്കുണ്ടായിരുന്നത്.

'അല്ലയോ, ഭഗവാനെ, അവിടുന്നു പ്രഭു, ഞാൻ അവിടുത്തെ ദാസൻ.' ഈ ഭാവത്തിന്റെ പേരാണു ദാസഭാവം. സാധകന്മാർക്ക് ഈ മാർഗ്ഗം വളരെ നല്ലതാണ്.

പണ്ഡിതൻ: അതെ സ്വാമിൻ.

digitized by www.sreyas.in

# അധ്യായം മൂന്ന്

**ജ്ഞാനലക്ഷണം**

സിന്തിയിലെ പണ്ഡിതൻ പോയി. ക്രമേണ സന്ധ്യയായി. കാളീക്ഷേത്രവിലിലെ അമ്പലങ്ങളിൽ ദീപാരാധനയുടെ വാദ്യഘോഷങ്ങൾ മുഴങ്ങുന്നു. ശ്രീരാമകൃഷ്ണൻ ദേവീദേവന്മാരെ നമസ്കരിക്കുന്നു. അദ്ദേഹം ചെറിയ കട്ടിലിൽ ചിന്തയിലാണ്ടിരിക്കുന്നു. ഏതാനും ഭക്തന്മാർ വീണ്ടും വന്ന് തറയിലിരുന്നു. മുറി നിശ്ശബ്ദം.

ഒരു മണിക്കൂർ കഴിഞ്ഞു. ഈശാനമുഖോപാദ്ധ്യായനും കിശോരിയും വന്നു ചേർന്നു. അവർ ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് തറയിലിരുന്നു. ഈശാനന് ശാസ്ത്രവിഹിതമായ പുരശ്ചരണം മുതലായ കർമ്മങ്ങളിൽ വലിയ താല്പര്യമാണ്. അദ്ദേഹമൊരു കർമ്മയോഗിയാകുന്നു. ശ്രീരാമകൃഷ്ണൻ സംഭാഷണമാരംഭിച്ചു.

ശ്രീരാമ: ജ്ഞാനം, ജ്ഞാനം എന്നുരുവിട്ടതുകൊണ്ടെന്തു കാര്യം? ജ്ഞാനത്തിനു രണ്ടു ലക്ഷണങ്ങളുണ്ട്: ആദ്യം അനുരാഗം, അതായത് ഈശ്വരനോട് സ്നേഹം. വെറുതെ ജ്ഞാനവിചാരം ചെയ്യുന്നു, ഈശ്വരനിൽ അനുരാഗമില്ല, സ്നേഹമില്ല എന്നുവന്നാൽ അതു വ്യർത്ഥമാകുന്നു. പിന്നത്തെ ലക്ഷണം കുണ്ഡലിനീശക്തിയുടെ ജാഗരണമാണ്. കുലകുണ്ഡലിനി ഉറങ്ങിക്കിടക്കുന്ന കാലത്തോളം ജ്ഞാനമുണ്ടായിട്ടില്ല. കുത്തിയിരുന്ന് പുസ്തകങ്ങൾ പഠിക്കുന്നു. യുക്തിവിചാരം ചെയ്യുന്നു, പക്ഷേ ഉള്ളിൽ വ്യാകുലതയില്ല; ഇതു ജ്ഞാനത്തിന്റെ ലക്ഷണമല്ല. കുണ്ഡലിനീശക്തി ഉണർന്നാൽ ഭാവം, ഭക്തി, പ്രേമം ഇവയെല്ലാം ഉണ്ടാകുന്നു. ഇതു ഭക്തിയോഗമാണ്.

കർമ്മയോഗം വളരെ പ്രയാസം പിടിച്ചതാണ്. കർമ്മയോഗംകൊണ്ട് ചില ശക്തികളൊക്കെ കിട്ടും, സിദ്ധികൾ.

ഈശാനൻ: ഞാൻ ഹസ്രാമഹാശയന്റെ അടുക്കലൊന്നു പോകട്ടെ.

ശ്രീരാമകൃഷ്ണൻ നിശ്ശബ്ദനായിരുന്നു. അല്പം കഴിഞ്ഞ് ഈശാനൻ വീണ്ടും മുറിയിലെത്തി. ഹസ്രയുമുണ്ട് കൂടെ. ഗുരുദേവൻ മിണ്ടാതെയിരിക്കുന്നു. അല്പനിമിഷം കഴിഞ്ഞ് ഹസ്ര ഈശാനനോടു പറഞ്ഞു: 'നമുക്കു പോകാം. അദ്ദേഹമിപ്പോൾ ധ്യാനിക്കുകയാവും.' ഈശാനനും ഹസ്രയും പുറത്തു കടന്നു.

ശ്രീരാമകൃഷ്ണൻ ഒന്നും ഉരിയാടാതെയിരിക്കുന്നു. അതെ, അദ്ദേഹം വാസ്തവത്തിൽ ധ്യാനിക്കുകയായിരുന്നു. ജപിക്കുന്നുമുണ്ട്.

digitized by www.sreyas.in

വലതുകൈയ് ആദ്യം ശിരസ്സിൽ വെച്ചു; പിന്നെ നെറ്റിയിലും കഴുത്തിലും ഹൃദയത്തിലും നാഭീദേശത്തും വെച്ചു. ശ്രീരാമകൃഷ്ണൻ ഷട്ചക്ര ങ്ങളിൽ ആദ്യാശക്തിയെ ധ്യാനിക്കുകയായിരുന്നോ? ശിവസംഹിത മുത ലായ ശാസ്ത്രങ്ങളിൽ യോഗത്തെക്കുറിച്ചു പറഞ്ഞിരിക്കുന്നതു തന്നെയോ ഇത്?

**നിവൃത്തിമാർഗ്ഗം - ഈശ്വരലാഭത്തിനുശേഷം കർമ്മത്യാഗം**

ഈശാനൻ ഹസ്രയോടുകൂടി കാളീക്ഷേത്രത്തിലേയ്ക്കാണ് പോയ ത്. ശ്രീരാമകൃഷ്ണൻ ധ്യാനിച്ചുകൊണ്ടിരുന്നു. രാത്രി ഏഴര മണിയാ യി. ഇതിനിടെ അധരൻ വന്നുചേർന്നു.

അല്പസമയം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ദേവിയെ ദർശിക്കാൻ പുറപ്പെട്ടു. ദർശനത്തിനുശേഷം ദേവിയുടെ പാദപദ്മത്തിൽ നിന്നും നിർമ്മാല്യമെടുത്ത് ശിരസ്സിൽ ചൂടി. ദേവിക്ക് പ്രണാമം ചെയ്തു പ്രദ ക്ഷിണം വെച്ചു. ചാമരമെടുത്ത് ദേവിയെ വീശി. ഗുരുദേവൻ ഭാവമത്ത നായി! പുറത്തേയ്ക്കു വരുമ്പോൾ ഈശാനൻ ജലപാത്രവുമെടുത്തു വെച്ച് സന്ധ്യാവന്ദനം ചെയ്യുന്നതു കണ്ടു.

ശ്രീരാമ: (ഈശാനനോട്) എന്ത്, നിങ്ങളിവിടെത്തന്നെ ഉണ്ടോ? ഇപ്പോഴും സന്ധ്യാവന്ദനം ചെയ്കയോ? ഒരു പാട്ടു കേട്ടോളൂ.

ഭാവോന്മത്തനായി ഈശാനന്റെ സമീപമിരുന്ന് മധുരകണ്ഠത്തിൽ ഗാനം ചെയ്തു:

അന്ത്യശ്വാസം വലിപ്പോളം കാളീമാതാവിന്റെ തിരു-
നാമങ്ങളെയുരുവിട്ടു ജപിക്കുമെങ്കിൽ,
കാശി, കാഞ്ചി, പ്രഭാസമിത്യാദി പല പുണ്യദേശ-
തീർത്ഥാടനങ്ങളെയിവനെന്തിനായ്ച്ചെയ്‌വൂ?
സന്ധ്യകൾ മൂന്നിലുമൊരാൾ കാളീമാതാവിന്റെ നാമം
ബന്ധമെന്യേ മുറയ്ക്കെന്നും ജപിക്കുമെങ്കിൽ,
ശാസ്ത്രോക്തമാം യജ്ഞാദികൾ, പൂജാനമസ്കാരാദികൾ
എന്നിവയാൽ മറ്റെന്തൊന്നു നേടുവാനുള്ളൂ!
ദാനധർമ്മവ്രതാദികളിവന്നൊട്ടും പ്രിയമല്ല.
മാതാവിന്റെ പാദങ്ങളാണെന്റെ യജ്ഞങ്ങൾ
അന്നാമത്തിൻ പ്രഭാവത്തെയൊരുവന്നുമൊരുനാളും.
വിഭാവനം ചെയ്തീടുവാൻ കഴികയില്ല.
ദേവദേവൻ ശിവൻ തന്റെ പഞ്ചവക്ത്രങ്ങളെക്കൊണ്ടും
മാതാവിന്റെ സ്തുതിഗീതം പാടുന്നു നിത്യം.

ശ്രീരാമ: സന്ധ്യ മുതലായതൊക്കെ മനുഷ്യൻ എത്രനാൾ അനു ഷ്ഠിക്കണം? ഭഗവാന്റെ പാദപദ്മത്തിൽ ഭക്തിയുണ്ടാകാത്ത കാലത്തോ

digitized by www.sreyas.in

ളം, ഭഗവന്നാമം കീർത്തിക്കുമ്പോൾ കണ്ണിൽ കണ്ണീരും മെയ്യിൽ രോമാഞ്ചവും ഉണ്ടാകാത്ത കാലത്തോളം.

രാമപ്രസാദൻ പറയുന്നു, 'ഭുക്തിക്കും മുക്തിക്കും രണ്ടിനും ഞാൻ കുമ്പിടുന്നു, കാളിതന്നെ ബ്രഹ്മമെന്ന മർമ്മം ഞാൻ ഗ്രഹിച്ചതിനാൽ ധർമ്മാധർമ്മമെല്ലാം കൈയ്‌വിട്ടു.'

കായ് ഉണ്ടാകുമ്പോൾ പൂ പൊഴിഞ്ഞുപോകുന്നു. ഭക്തിയുണ്ടാകുമ്പോൾ, ഈശ്വരനെ പ്രാപിച്ചു കഴിയുമ്പോൾ, സന്ധ്യാദികർമ്മങ്ങൾ വിട്ടുപോകുന്നു. വധുവിനു ഗർഭമുണ്ടായാൽ അമ്മായിഅമ്മ വേലയൊക്കെ കുറച്ചുകൊടുക്കുന്നു. പത്തും തികഞ്ഞാൽ പിന്നെ ഒരു പണിയും എടുക്കേണ്ടതായിട്ടില്ല. പിന്നെ, പിള്ള പിറന്നു കഴിഞ്ഞാലോ, അതിനെ മടിയിലെടുത്തുവെച്ചു താലോലിക്കുക മാത്രമേ വേണ്ടു. അപ്പോൾ വേറെ യാതൊരു ജോലിയും ഉണ്ടായിരിക്കയില്ല. ഈശ്വരപ്രാപ്തി ഉണ്ടായാൽ സന്ധ്യാദികർമ്മങ്ങൾ ഉപേക്ഷിക്കപ്പെടുന്നു.

നീയിങ്ങനെ മെല്ലെ 'സാ'ന്നു പോയാൽ മതിയാവില്ല. തീവ്രവൈരാഗ്യം കൂടിയേ കഴിയൂ. ഒരു കൊല്ലത്തിന് പതിന്നാലുമാസം കണക്കാക്കിയാലെങ്ങനെയിരിക്കും? നിനക്ക് ഉള്ളിൽ ചുറുചുറുക്കില്ല, കരുത്തില്ല. അവലു കുതിർത്തതുപോലെയിരിക്കുന്നു. ഉണർന്നെഴുന്നേല്ക്ക്; അരയും തലയും മുറുക്ക്!

സോദരാ, നന്നായ് മുറുകെപ്പിടിക്കുക
സാമോദമെങ്ങനെയെങ്കിലുമീശനെ
ഏവമനാകുലം ഭക്തിയുദിക്കുകിൽ
ഈശ്വരദർശനം മെല്ലെയുണ്ടായിടും.

'ഈശ്വരദർശനം മെല്ലെയുണ്ടായിടും' എന്ന വരി എനിക്കിഷ്ടമല്ല. തീവ്രവൈരാഗ്യം വേണം. അതുതന്നെ ഞാൻ ഹസ്രയോടും പറയുന്നു.

### ശ്രീരാമകൃഷ്ണനും യോഗതത്ത്വവും – കാമിനീകാഞ്ചനം യോഗവിഘ്നം

ശ്രീരാമ: തീവ്രവൈരാഗ്യമുണ്ടാകാത്തത് എന്തുകൊണ്ടാണ് എന്ന് നീ ചോദിക്കുന്നു. അതിന് കാരണമുണ്ട്. ഉള്ളിൽ വാസനകളും ആഗ്രഹങ്ങളുമുണ്ട്. അതുതന്നെ ഹസ്രയുടെ കഥയും. ഞങ്ങളുടെ നാട്ടിൽ ആളുകൾ വയലിലേയ്ക്കു വെള്ളം കൊണ്ടുവരുന്നതു കണ്ടിട്ടുണ്ട്. വയലിന്റെ നാലുവശത്തും, വെള്ളം പുറത്തേയ്ക്കു പോകാതെ വരമ്പു പിടിപ്പിച്ചിരിക്കും. മണ്ണുകൊണ്ടുള്ള വരമ്പാണ്; അതിൽ അവിടവിടെ പൊത്തും മടയും കാണും. കൃഷിക്കാർ പ്രാണൻ കളഞ്ഞ് പണിയെ

digitized by www.sreyas.in

ടുത്ത് വെള്ളം കൊണ്ടുവരുന്നു. പക്ഷേ വെള്ളം പൊത്തിൽക്കൂടി ഒലിച്ചുപോകുന്നു! വാസനയാണ് പൊത്ത്. നീ ജപവും തപവുമൊക്കെ ചെയ്യുന്നു. വാസ്തവം; പക്ഷേ പിന്നിൽ വാസനയുണ്ട്. ആ വാസനയാകുന്ന പൊത്തിൽക്കൂടി ഒക്കെ ചോർന്നുപോകുന്നു.

മുള വളച്ചു വില്ലുപോലെയാക്കി മത്സ്യം പിടിക്കുന്നു. മുള സ്വതേ നേരേയാണ് നിൽക്കുന്നത്. എന്നാൽ വളയാൻ എന്താണു കാരണം? മീൻ പിടിക്കാൻ. വാസനയാണു മീൻ. അതിനാലാണ് മനസ്സ് സംസാരത്തിലേയ്ക്കു ചാഞ്ഞിരിക്കുന്നത്. വാസനയില്ലെങ്കിൽ മനസ്സ് സ്വാഭാവികമായും ഊർദ്ധ്വദൃഷ്ടിയായിരിക്കും. ഈശ്വരന്റെ നേരേ നോക്കും.

ഏതുപോലെയെന്നോ? ത്രാസിന്റെ സൂചികൾപോലെ; കാമിനീകാഞ്ചനങ്ങളുടെ ഭാരം കാരണം മുകളിലത്തെയും താഴത്തെയും സൂചികൾ നേർക്കുനേർ വരികയില്ല. കാമിനീകാഞ്ചനമാണ് ഒരുവനെ യോഗഭ്രഷ്ടനാക്കുന്നത്. ദീപശിഖ കണ്ടിട്ടില്ലേ? അല്പം കാറ്റുണ്ടായാൽ അതു കിടന്നിളകും. യോഗാവസ്ഥ കാറ്റിൽ പെടാത്ത ദീപശിഖപോലെയാണ്.

മനസ്സ് ചിന്നിച്ചിതറിക്കിടക്കുകയാണ്; കുറെ ഭാഗം ഡാക്കായ്ക്കു പോയിരിക്കുന്നു: കുറെ ദില്ലിയ്ക്ക്; കുറെ കൂച്ച്ബീഹാറിലേയ്ക്കും. ആ മനസ്സിനെ ഒന്നിച്ചു കൂട്ടണം. ഒന്നിച്ചുകൂട്ടി ഒരിടത്ത് ഉറപ്പിക്കണം. പതിനാറണയ്ക്ക് തുണി വേണമെങ്കിൽ, കച്ചവടക്കാരന് തികച്ചും പതിനാറണയും കൊടുക്കണം. അല്പമെങ്കിലും വിഘ്നമിരുന്നാൽ യോഗം സാദ്ധ്യമല്ല. തപാൽക്കമ്പിയിൽ അല്പം പൊട്ടുണ്ടെങ്കിൽ വാർത്ത അയയ്ക്കാൻ പറ്റില്ല.

**അവകാശത്തോടെ 'എന്റെ അമ്മ' എന്നു പറയുക**

ശ്രീരാമ: നീ സംസാരത്തിലാണ്. എന്നാലെന്ത്? എന്നാൽ കർമ്മഫലമൊക്കെ ഈശ്വരന് സമർപ്പിക്കണം. തനിക്കായിട്ട് ഒരു ഫലവും ആഗ്രഹിക്കരുത്. എന്നാലൊന്നുണ്ട്, ഭക്തികാമന കാമനയുടെ കൂട്ടത്തിൽ പെടുകയില്ല. ഭക്തിയ്ക്കുവേണ്ടി ആഗ്രഹിക്കാം, ഭക്തിയ്ക്കുവേണ്ടി പ്രാർത്ഥിക്കാം.

തമോഭക്തി കൈയ്ക്കൊള്ളണം. അമ്മയോട് അവകാശം പറഞ്ഞു മേടിക്കണം.

സമ്പത്തതിൽ നിന്നോഹരി തരുവാ-
നെന്തൊരമാന്തമിതെന്തേ ദേവി?
തരുവാനുള്ളതു ചോദിക്കുമ്പോ-
ളരുതരുതീവകയൊഴിവുകളൊന്നും.
ഭഗവാൻ തന്ന പ്രമാണമതെന്നുടെ
ഹൃദയം തന്നിലിരുന്നരുളുമ്പോൾ,

digitized by www.sreyas.in

പരിചിനൊടെന്നവകാശം നല്കാ-
നിനിയുമമാന്തിച്ചീടുന്നാകിൽ
ഭഗവതി, നിൻപേർക്കെന്റെ പരാതികൾ
ശിവനുടെ മുമ്പിൽ ബോധിപ്പിക്കും.
വ്യവഹാരത്തിലെനിക്കനുകൂലം
ശിവനിൽനിന്നൊരു വിധിയുണ്ടാവും.
അങ്ങനെയമ്മയ്ക്കുള്ളൊരു വാശി-
ക്കിമ്മകനന്നോടറുതി വരുത്തും.
പിന്നീടമ്മയെടുത്തിമ്മകനെ
തന്മടിയേറ്റിത്താലോലിക്കെ,
കരയാതമ്പൊടെ വാശിവെടിഞ്ഞി-
ട്ടരുമയൊടവിടെയടങ്ങിയിരിക്കും.

ശ്രീരാമ: ത്രൈലോക്യനൊരിക്കൽ പറഞ്ഞു: 'ഞാൻ അവരുടെ വീട്ടിൽ ജനിച്ചതുകൊണ്ട് എനിക്കൊരോഹരിയുണ്ട്.

ഈശ്വരൻ നിങ്ങളുടെ സ്വന്തം അമ്മയാണ്. അല്ലാതെ ചിറ്റമ്മയാണോ? ദത്തമ്മയാണോ? അമ്മയുടെ അടുക്കൽ അവകാശം നടത്താൻ വയ്യെങ്കിൽ പിന്നെ ആരുടെയടുക്കൽ നടത്തും? അമ്മയോടു പറയുക:

കോപത്താലമ്മതൻ കൺചുവന്നീടുമ്പോൾ
പേടിച്ചോടിടുവോനല്ലയീ ഞാൻ;
കണ്ണുരുട്ടീടുമ്പോളത്രയ്ക്കു പേടിക്കാ-
നമ്മതന്നെണ്മാസപ്പൈതലോ* ഞാൻ?
ഫാലവിലോചനനാദരാൽ തൻചിത്ത-
ശ്രീലസദ്വേദിയിൽ വെച്ചുപോറ്റും,
താവകച്ചെന്തളിർപ്പാദങ്ങളംബികേ,
മാമകസമ്പത്തതൊന്നു മാത്രം.

ശ്രീരാമ: അമ്മ സ്വന്തമാണ്. അവകാശം പറഞ്ഞു മേടിക്കുക. ഒരുവനിൽ എന്തിന്റെ സാരാംശമുണ്ടോ അവനതിനോട് ആകർഷണം തോന്നും. അമ്മയുടെ അംശം എന്നിൽ ഉള്ളതുകൊണ്ടാണ് എനിക്ക് അമ്മയുടെ നേരേ ഇത്ര ആകർഷണം തോന്നുന്നത്. ഒരു ശരിയായ ശൈവനിൽ ശിവന്റെ ചില സ്വഭാവവിശേഷങ്ങൾ കാണും: ശിവന്റെ ഒരംശം അവന്റെയുള്ളിലും വന്നുപെട്ടിരിക്കും. ഒരു യഥാർത്ഥ വൈഷ്ണവനിൽ നാരായണന്റെ അംശം ഉണ്ടായിരിക്കും.

* മാസം തികയാതെ ജനിക്കുന്ന ശിശു സാധാരണ ഭീരുവും ദുർബ്ബലനുമായിരിക്കും.

digitized by www.sreyas.in

ഇനിയിപ്പോൾ നീ ലൗകികവേലകൾ ചെയ്യേണ്ടതായിട്ടില്ല. ഇനി ഏതാനും നാൾ ഈശ്വരചിന്തയിൽ കഴിക്കുക. സംസാരത്തിൽ ഒരു കഴമ്പുമില്ലെന്ന് നീ കണ്ടു കഴിഞ്ഞു.

അനന്തരം ശ്രീരാമകൃഷ്ണൻ മധുരസ്വരത്തിൽ പാടി:

മനസ്സേ, നിൻസ്വന്തമായിട്ടൊരുത്തരുമില്ലെന്നുള്ള
പരമാർത്ഥമെല്ലായ്പോഴും സ്മരിക്കുക നീ.
അർത്ഥശൂന്യങ്ങളാമോരോ കർമ്മങ്ങളെച്ചെയ്തുകൊണ്ടു
വ്യർത്ഥമായിസ്സംസാരത്തിലലയുന്നു നീ.
മായ തന്റെ വലയ്ക്കകത്തകപ്പെട്ടുകൊണ്ടുജ്ജഗ-
ന്മാതാവിന്റെ നാമത്തെ നീ മറന്നീടൊല്ലേ.
ആരാധിച്ചേയ്ക്കാം ജനങ്ങൾ പ്രഭോ പ്രഭോ എന്നു വിളി-
ച്ചായതല്പകാലം മാത്രം നിലനില്പതാം.
ഇത്രനാൾ മറ്റുള്ള ജനമാരാധിച്ച നിന്റെ ദേഹം
പ്രാണൻ പോമ്പോളുപേക്ഷിപ്പാനിടയായീടും.
ഏതു പ്രാണപ്രേയസിക്കുവേണ്ടിയിത്രയെല്ലാം നിങ്ങൾ
പാടുപെടുന്നുണ്ടോ ജീവൻ വെടിഞ്ഞുപോലും,
അപ്പെൺമണിപോലും തവ മൃതദേഹം കാണുന്നേരം
പേടിച്ചു പിന്മാറും കൂടെ വരികയില്ല.

## 'കളിപ്പാട്ടം നുണയ്ക്കൽ' നിർത്തിയാൽ ഈശ്വരലാഭം

ശ്രീരാമ: പിന്നെ നീ ചെയ്തുകൊണ്ടിരിക്കുന്ന ഈ മദ്ധ്യസ്ഥതയും പ്രമാണിത്തവുമൊക്കെയെന്തോന്നാണ്? ആളുകളുടെ വഴക്കും ലഹളയും തീർക്കാൻ നിന്നെ മദ്ധ്യസ്ഥനാക്കുന്നു എന്നു കേൾക്കാനുണ്ട്. അതൊക്കെ ചെയ്യാൻ തുടങ്ങിയിട്ട് വളരെ നാളായല്ലോ. അതൊക്കെ വേണമെന്നുള്ളവർ ചെയ്യട്ടെ. നീയിനി ഈശ്വരന്റെ പാദപദ്മങ്ങളിൽ കൂടുതൽ മനസ്സു നിർത്തുക.* 'രാവണൻ ലങ്കയിൽ ചത്തു; ബേഹുലനല്ലലാൽ കേണു!' എന്നൊരു ചൊല്ലുണ്ട്.

ഇതുതന്നെ ശംഭുവും പറഞ്ഞു, 'ഹോസ്പിറ്റലും ഡിസ്പെൻസറിയും പണിയും ഞാൻ,' എന്ന്. ആളൊരു ഭക്തനായിരുന്നു. അതുകൊണ്ട് ഞാൻ ചോദിച്ചു: 'നീ ഭഗവാനെ സാക്ഷാത്കരിച്ചാൽ ഹോസ്പിറ്റലും ഡിസ്പെൻസറിയും ആവശ്യപ്പെടുമോ?'

'എനിക്കെന്തുകൊണ്ടാണ് ഈശ്വരദർശനം ഉണ്ടാകാത്തത്?' എന്ന് കേശവസേനൻ എന്നോടു ചോദിച്ചു. 'നീ സ്ഥാനമാനങ്ങളും പാണ്ഡിത്യവും തേടി നടക്കുകയല്ലേ. അതുകൊണ്ടാണുണ്ടാകാത്തത്.' എന്ന്

* രാവണനുമായി യാതൊരു ബന്ധവുമില്ലാതെ എങ്ങോ എവിടെയോ കിടക്കുന്ന ഒരാളാണ് ബേഹുലൻ.

digitized by www.sreyas.in

ഞാനതിന് ഉത്തരവും പറഞ്ഞു. കുട്ടി കളിപ്പാട്ടം നുണച്ചുകൊണ്ടിരിക്കുന്ന കാലത്തോളം അമ്മ വരികയില്ല. ചുവന്ന കളിപ്പാട്ടം. അല്പം കഴിഞ്ഞ് കുട്ടി കളിപ്പാട്ടവും വലിച്ചെറിഞ്ഞ് കിടന്നു നിലവിളിക്കുമ്പോൾ, അമ്മ കഞ്ഞിക്കലവും വാങ്ങിവെച്ചിട്ട് ഓടിയെത്തുന്നു.

നീ നാട്ടുകാര്യസ്ഥനായിട്ടങ്ങനെ നടക്കുന്നു. അമ്മ കരുതും, 'എന്റെ മകൻ കാര്യസ്ഥനായി കേമനായിട്ടങ്ങനെ നടക്കുന്നു. അങ്ങനെ നടക്കട്ടെ.'

ഇതിനിടെ ഈശാനൻ ഗുരുദേവന്റെ തിരുവടികളും പിടിച്ചിരിപ്പായി. ചേവടികളും പിടിച്ചുകൊണ്ട് വിനയപുരസ്സരം പറഞ്ഞു: 'ഞാനിതൊന്നും എന്റെ ഇച്ഛയനുസരിച്ചു ചെയ്യുന്നതല്ല.'

### *വാസനയുടെ മൂലം മഹാമായ – അതുകൊണ്ടു കർമ്മകാണ്ഡം*

ശ്രീരാമ: അതെനിക്കറിയാം. അതു മായയുടെ കളി; അവളുടെ ലീല. പലരേയും സംസാരത്തിൽ ബന്ധിച്ചിടുകയെന്നുള്ളത് മഹാമായയുടെ ഇച്ഛയാണ്. അതേതുപോലെയെന്നോ?

സംഖ്യയില്ലാതെയനവധി തോണികൾ
സംസാരസാഗരേ സഞ്ചരിപ്പൂ.
മുങ്ങുകയാണവ മിക്കതും വെള്ളത്തിൽ
മുങ്ങുന്നു തീരമണയുന്നില്ല.

അതുമാത്രമല്ല; 'ലക്ഷം പട്ടം പറക്കുന്നതിൽ പൊട്ടിപ്പോകുന്നൊന്നോ രണ്ടോ; അതു കണ്ട് നീ കൈയ്കൊട്ടി ആർക്കുന്നു.' ലക്ഷം പേരിൽ ഒന്നോ രണ്ടോ പേർ മുക്തരാകുന്നു. ബാക്കി സകലരും അമ്മയുടെ ഇച്ഛകൊണ്ട് ബദ്ധരായ്ക്കഴിയുന്നു.

ഒളിച്ചുകളി കണ്ടിട്ടില്ലേ? കിഴവിയുടെ ആഗ്രഹം കളി തുടർന്നു പോകണമെന്നാണ്. സകലരും കിഴവിയെ തൊട്ട് മുക്തരായ്ക്കഴിഞ്ഞാൽ കളി അവസാനിക്കും. അതുകൊണ്ട് എല്ലാവരും തന്നെ തൊടണമെന്നല്ല കിളവിയുടെ ആഗ്രഹം.

പിന്നെ നോക്കൂ, വലിയ വലിയ കടകളിൽ അരി വലിയ കൂന കൂട്ടിയിരിക്കും. മുറിയുടെ മോന്തായം മുട്ടെ പൊക്കത്തിൽ. അരിയും കാണും, പരിപ്പും കാണും. അതൊന്നും എലി തിന്നാതിരിക്കാൻ കച്ചവടക്കാർ അതിനടുത്ത് തളികയിൽ ശർക്കര പുരട്ടിയ പൊരിയും മലരും വെച്ചിരിക്കും. അതിന്റെ മധുരവും മണവും എലിക്കിഷ്ടമാണ്. അതുകൊണ്ട് എലികളൊക്കെ ആ തളികയിൽ ചെന്നുചാടുന്നു. അരി കൂട്ടിയിരിക്കുന്നതു കാണുന്നതേയില്ല. അമ്മാതിരി ജീവനും കാമിനീകാഞ്ചനത്തിൽ മോഹിച്ചുപോകുന്നു. ഈശ്വരന്റെ വൃത്താന്തം അറിയുന്നേ ഇല്ല.

digitized by www.sreyas.in

# അധ്യായം നാല്

## ശ്രീരാമകൃഷ്ണന്റെ സർവ്വകാമനാത്യാഗം

ശ്രീരാമ: നാരദനോട് രാമൻ പറഞ്ഞു: 'അങ്ങ് എന്നിൽ നിന്നും എന്തെങ്കിലും വരം വരിച്ചുകൊൾക.' അപ്പോൾ നാരദൻ പറഞ്ഞു: 'രാമ, എനിക്കിനി എന്താണ് വേണ്ടത്? എന്തു വരമാണ് ഞാൻ ചോദിക്കുക? എന്നാൽ ഒരു വരം തന്നേ കഴിയൂ എന്നാണെങ്കിൽ, അവിടുത്തെ പാദ പദ്മത്തിൽ നിഷ്കളങ്കമായ ഭക്തിയുണ്ടാവാനും അവിടുത്തെ ഭുവന മോഹിനിയായ മായ എന്നെ മോഹിപ്പിക്കാതിരിക്കാനും അനുഗ്രഹിച്ചാലും.' രാമൻ പിന്നെയും പറഞ്ഞു: 'നാരദ, വേറെ എന്തെങ്കിലുംകൂടി ചോദിക്കൂ.' 'രാമ, എനിക്കു വേറൊന്നും വേണ്ട. എനിക്കവിടുത്തെ അടി മലരിൽ ശുദ്ധഭക്തിയുണ്ടാവാൻ അനുഗ്രഹമരുളിയാലും,' എന്ന് അതിനു നാരദൻ മറുപടി പറഞ്ഞു.

ഞാൻ അമ്മയോടപേക്ഷിച്ചു: 'അമ്മേ, എനിക്ക് പേരും പെരുമയും ആവശ്യമില്ല; അഷ്ടസിദ്ധി എനിക്കുവേണ്ട; അമ്മേ, ശതസിദ്ധിയും വേണ്ടെനിക്ക്. ദേഹസുഖം എനിക്കുവേണ്ട, അമ്മേ, അവിടുത്തെ കാൽത്താരിൽ പരിശുദ്ധമായ ഭക്തിയുണ്ടാവാനനുഗ്രഹിച്ചാലും.'

ലക്ഷ്മണൻ രാമനോടിങ്ങനെ ചോദിച്ചതായി അദ്ധ്യാത്മരാമായണ ത്തിലുണ്ട്: 'രാമ, അവിടുന്ന് ഏതെല്ലാം രൂപത്തിൽ എന്തെല്ലാം ഭാവ ത്തിൽ വർത്തിക്കുന്നു? ഏതു വിധത്തിലാണങ്ങയെ തിരിച്ചറിയാൻ കഴി യുക?' രാമനരുളി: 'അനിയാ, ഒരു കാര്യം മനസ്സിലാക്കിവെച്ചോളൂ: എവിടെ തീവ്രമായ ഭക്തിയുണ്ടോ അവിടെ തീർച്ചയായും ഞാനുണ്ട്.' ആ ഭക്തികൊണ്ട് ഒരുവൻ ചിരിയ്ക്കുന്നു, കരയുന്നു, ആടുന്നു, പാടു ന്നു. ആർക്കെങ്കിലും അമ്മാതിരി ഭക്തിയുണ്ടെങ്കിൽ, ഈശ്വരനവിടെ സ്വയം സന്നിധാനം ചെയ്യുന്നുണ്ട് എന്നു തീർച്ചയാക്കിക്കോളൂ ചൈത ന്യദേവൻ ഈ നിലയിലെത്തിയിരുന്നു.

ഭക്തന്മാർ വിസ്മയസ്തബ്ധരായി കേട്ടുകൊണ്ടിരുന്നു. ഈശ്വരവാണികളെന്നോണം ഇതെല്ലാം കേട്ടു. ചിലരാലോചിച്ചു: "പ്രേമംകൊണ്ട് ചിരിയ്ക്കുന്നു കരയുന്നു, ആടുന്നു പാടുന്നു,' എന്ന് ഗുരുദേവനരുളുന്നു. ഇത് ചൈതന്യദേവന്റെ അവസ്ഥ മാത്രമല്ല; ഗുരു ദേവന്റെ അവസ്ഥയും ഇതുതന്നെയാണ്! അതിനാൽ, ഇവിടെയിപ്പോൾ സാക്ഷാലീശ്വരൻ സന്നിധാനം ചെയ്തരുളുന്നില്ലേ?"

digitized by www.sreyas.in

ഗുരുദേവന്റെ അമൃതഭാഷണം തുടർന്നു, നിവൃത്തിമാർഗ്ഗത്തിന്റെ കാര്യം. മേഘഗംഭീരസ്വരത്തിൽ ഈശാനനോടരുളി.

**'ഈശാന, സ്തുതിപാഠകരെ സൂക്ഷിച്ചോളൂ!'**

ശ്രീരാമ: (ഈശാനനോട്) നീ സ്തുതിപാഠകന്മാരുടെ വാക്കുകേട്ട് തന്നെത്താൻ മറക്കരുത്. ലൗകികമനുഷ്യരെ കണ്ടാൽ വൈതാളികന്മാർ ചുറ്റും കൂടും. ചത്ത പശുവിന്റെ ചുറ്റും കഴുകന്മാർ എത്രയോ വന്നു കൂടുന്നു.!

**സംസാരികൾക്ക് ഉപദേശം: കർമ്മകാണ്ഡം –**
**സർവ്വത്യാഗികൾക്ക് ഉപദേശം: ഈശ്വരപാദപദ്മചിന്ത മാത്രം**

ശ്രീരാമ: വിഷയികളായ ആളുകളുടെ ഉള്ളിൽ കഴമ്പില്ല; ഒരു കുട്ട ചാണകം! സേവകപ്പരിഷകൾ വന്നു പറയും, 'അവിടുന്ന് വലിയ ദയാവാൻ, ജ്ഞാനവാൻ, ധ്യാനശീലൻ.' ഇതു വാക്കുകളല്ല, പിന്നെയോ കൂർപ്പിച്ച പാരകളാണ്. എന്തൊരസംബന്ധം! രാപകൽ ഒരു പറ്റം ഭോഗമഗ്നരായ ബ്രാഹ്മണപണ്ഡിതന്മാരുടെ നടുവിലിരിക്കുക; എന്നിട്ടവരുടെ മുഖസ്തുതിയങ്ങനെ കേൾക്കുക!

ലൗകികമനുഷ്യർ മൂന്നെണ്ണത്തിന് അടിമകളാണ്. ഭാര്യയ്ക്കടിമ, പണത്തിനടിമ, മേലധികാരിയ്ക്കടിമ. അവർക്കെന്തെങ്കിലും കഴമ്പുണ്ടോ? ഒരാൾ, അയാളുടെ പേരു ഞാൻ പറയുന്നില്ല, അയാൾക്കു മാസം എണ്ണൂറു രൂപാ ശമ്പളം കിട്ടുന്നുണ്ട്: പക്ഷേ അയാൾ ഭാര്യയ്ക്കടിമയാണ്. അവൾ എഴുനേല്ക്കാൻ പറഞ്ഞാൽ എഴുനേൽക്കും, ഇരിക്കാൻ പറഞ്ഞാൽ ഇരിക്കും!

മദ്ധ്യസ്ഥംപറയലും നാട്ടുകാര്യസ്ഥതയും! എന്തുമാതിരി കാര്യങ്ങളാണിതൊക്കെ? ദയ, പരോപകാരം, ഇതൊക്കെ നിനക്കു വേണ്ടുവോളമായി. ഇതൊക്കെ ചെയ്യണമെന്നുള്ളവർ വർഗ്ഗമൊന്നു വേറെയാണ്. നിനക്കിപ്പോൾ ഈശ്വരപാദപദ്മത്തിൽ മനസ്സുറപ്പിക്കാൻ സമയമായി. അദ്ദേഹത്തെ പ്രാപിച്ചാൽ വേണ്ടതൊക്കെ കിട്ടും. ആദ്യം ഈശ്വരൻ, അതിനുശേഷം ദയ, പരോപകാരം, ലോകോപകാരം, ജീവോദ്ധാരണം മുതലായതൊക്കെ. ഇവയെപ്പറ്റി നീയെന്തിനാണ് കിടന്നു പിടയുന്നത്? 'രാവണൻ ലങ്കയിൽ ചത്തു; ബേഹുലൻ ദീനനായ് കേണു.' അതാണ് നിനക്കു പറ്റിയിരിക്കുന്നത്. സർവ്വത്യാഗിയായ ഒരു സന്ന്യാസി 'ഇന്നിന്നതു ചെയ്യ്,' എന്നു നിനക്ക് പറഞ്ഞുതരാനുണ്ടെങ്കിൽ നന്നായിരിക്കും. ലൗകികമനുഷ്യൻ, ബ്രാഹ്മണപണ്ഡിതനാകട്ടെ, ആരുമാകട്ടെ, അയാളുടെ ഉപദേശം ശരിയായിരിക്കയില്ല.

digitized by www.sreyas.in

**'ഈശാന, ഉന്മത്തനാകൂ.'**
**ഈ ഉപദേശങ്ങളെല്ലാം അമ്മ നൽകിയതാണ്**

ശ്രീരാമ: ഭ്രാന്തനാകൂ. ഈശ്വരപ്രേമംകൊണ്ട് ഉന്മത്തനാകൂ! 'ഈശാനൻ ഉന്മത്തനായിപ്പോയി, ലൗകികകാര്യങ്ങളൊന്നും ഇനി ചെയ്യാനാവില്ല.' എന്ന് ആളുകൾ അറിയട്ടെ. അതറിഞ്ഞാൽപ്പിന്നെ ആളുകളാരും മദ്ധ്യസ്ഥതയ്ക്കും കാര്യസ്ഥതയ്ക്കുംവേണ്ടി നിന്റെ അടുത്തുവരികയില്ല. നിന്റെ തീർത്ഥക്കിണ്ടിയൊക്കെ വലിച്ചെറിയ്; നിന്റെ *ഈശാനൻ എന്ന പേര് അന്വർത്ഥമാക്കിത്തീർക്ക്.

ഈശാനൻ: 'അമ്മേ എന്നെ ഭ്രാന്തനാക്കൂ, ജ്ഞാനവിചാരം കൊണ്ടിനി കാര്യമില്ലമ്മേ'

ശ്രീരാമ: ഭ്രാന്തൻ, അല്ലേ, അതാണ് ശരി. 'അധികമായി ഈശ്വരചിന്ത ചെയ്താൽ തല തിരിയും.' എന്ന് ശിവനാഥനൊരിക്കൽ പറഞ്ഞു. ഞാൻ ചോദിച്ചു: 'എന്ത്, ചൈതന്യത്തെ ധ്യാനിച്ച് ആരെങ്കിലും അചേതനമായ്പോകുമോ? ഈശ്വരൻ നിത്യശുദ്ധബോധസ്വരൂപൻ. ആരുടെ ബോധംകൊണ്ട് സർവ്വവും ബോധമുള്ളതായ്ത്തീരുന്നു. ആരുടെ ചൈതന്യത്താൽ സർവ്വവും ചൈതന്യമയമായിത്തീരുന്നു, അദ്ദേഹത്തെ ധ്യാനിച്ചാൽ തലയ്ക്കു വെളിവില്ലാതാവുകയോ?' ഈശ്വരനെ ധ്യാനിച്ച് ഏതോ സായ്പന്മാരുടെ തല തിരിഞ്ഞുപോയി എന്ന് ശിവനാഥൻ പറഞ്ഞു. അതു വന്നുവെന്നു വരാം. അവർ ഐഹികപദാർത്ഥങ്ങളെക്കുറിച്ചു ചിന്തിക്കുന്നു. 'ഭക്തിഭാവം മെയ് നിറഞ്ഞു, മറിഞ്ഞുപോയി അറിവും,' എന്നൊരു പാട്ടുണ്ട്. ഇവിടെ പറയുന്ന അറിവ് ബാഹ്യലോകത്തെ കുറിച്ചുള്ള അറിവാകുന്നു.

ശ്രീരാമകൃഷ്ണന്റെ തൃപ്പാദങ്ങളും തൊട്ടുകൊണ്ടിരുന്ന് ഈശാനൻ ഉപദേശങ്ങൾ കേട്ടു. അദ്ദേഹം ഇടയ്ക്കിടെ ശ്രീകോവിലിലെ ദേവിയുടെ ശിലാവിഗ്രഹത്തിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു. ദീപപ്രഭയിൽ ദേവിയുടെ മുഖം മന്ദഹസിക്കുന്നു. ദേവി ആവിർഭവിച്ച്, ശ്രീരാമകൃഷ്ണന്റെ മുഖനിഃസൃതവും വേദമന്ത്രതുല്യവുമായ വാക്കുകൾ കേട്ട് ആനന്ദം കൊള്ളുന്നതായ്തോന്നി.

ഈശാനൻ: (ശ്രീരാമകൃഷ്ണനോട്, വിഗ്രഹത്തെ കാണിച്ചുകൊണ്ട്) അവിടുത്തെ ശ്രീമുഖത്തുനിന്നും വരുന്ന ഈ വാക്കുകൾ വാസ്തവത്തിൽ അവിടെ നിന്നും വരുന്നവയാണ്.

ശ്രീരാമ: ഞാൻ യന്ത്രം, ദേവി യന്ത്രി; ഞാൻ ഗൃഹം, ദേവി ഗൃഹിണി; ഞാൻ രഥം, ദേവി രഥി. ദേവി എന്നെ നടത്തുംപോലെ ഞാൻ നടക്കുന്നു;

* ഈശാനൻ = ശിവൻ, പ്രകാശരൂപൻ.

digitized by www.sreyas.in

പറയിക്കുംപോലെ പറയുന്നു. കലിയുഗത്തിൽ മറ്റു തരത്തിൽ ഈശ്വര വാണികൾ കേൾക്കുകയില്ല. പക്ഷേ, കേൾക്കാം; കുട്ടികളുടെയോ, കിറുക്കന്മാരുടെയോ മറ്റോ മുഖത്തുകൂടി ഈശ്വരൻ സംസാരിക്കുന്നു.

മനുഷ്യന് ഗുരുവാകാൻ സാധിക്കയില്ല. ഈശ്വരന്റെ ഇച്ഛകൊണ്ടാണ് എല്ലാം നടക്കുന്നത്. മഹാപാതകങ്ങൾ – അനേകജന്മങ്ങളിലെ പാതകങ്ങൾ – നെടുനാളത്തെ അജ്ഞാനം, ഒക്കെ ഈശ്വരകൃപയുണ്ടെങ്കിൽ ഒരു നിമിഷംകൊണ്ട് ഓടി മറയുന്നു. ആയിരം സംവത്സരമായി ഇരുളടഞ്ഞു കിടന്നിരുന്ന ഒരു മുറിയിൽ പെട്ടെന്നു വെളിച്ചം കടന്നാൽ ആയിരം വർഷത്തെ ആ അന്ധകാരം കുറേശ്ശെ കുറേശ്ശെയായി നീങ്ങുന്നുവോ, അതൊ ഞൊടിയിടയിലോ? വെളിച്ചം കണ്ടാൽ ഇരുട്ട് തീർച്ചയായും ഉടനടി ഓടിപ്പോകുന്നു.

മനുഷ്യന് എന്തുചെയ്വാൻ കഴിയും? മനുഷ്യന് പല കാര്യങ്ങളും പറയാൻ കഴിയും; പക്ഷേ ഒക്കെക്കഴിഞ്ഞാൽ സകലതും ഈശ്വരന്റെ കൈയിൽ. വക്കീൽ പറയും, 'ഞാൻ പറയേണ്ടതൊക്കെ പറഞ്ഞുകഴിഞ്ഞു; ബാക്കിയെല്ലാം. ജഡ്ജിയുടെ കൈയിൽ.'

ബ്രഹ്മം നിഷ്ക്രിയമാകുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ചെയ്യുമ്പോൾ അതിനെ ആദ്യാശക്തി എന്നു പറയുന്നു. ഈ ആദ്യാശക്തിയെ പ്രസാദിപ്പിക്കണം. ചണ്ഡിയിൽ അങ്ങനെ പറഞ്ഞിട്ടുണ്ടെന്ന് അറിഞ്ഞുകൂടേ? ദേവതകൾ ആദ്യം ആദ്യാശക്തിയെ സ്തോത്രം ചെയ്തു. അവൾ പ്രസന്നയായാൽമാത്രമേ ഹരിയുടെ യോഗനിദ്രയ്ക്ക് ഭംഗം വരികയുള്ളൂ.

ഈശാനൻ: ഉണ്ട്, പറഞ്ഞിട്ടുണ്ട്, മധുകൈടഭന്മാരുടെ വധസമയത്ത് ബ്രഹ്മാദിദേവന്മാർ സ്തോത്രം ചെയ്തു:

> ത്വം സാഹാ ത്വം സ്വധാ ത്വം ഹി വഷട്കാരഃ സ്വരാത്മികാ
> സുധാ ത്വമക്ഷരേ നിത്യേ ത്രിധാ മാത്രാത്മികാ സ്ഥിതാ.
>
> അർദ്ധമാത്രാ സ്ഥിതാ നിത്യാ യാനുച്ചാര്യ വിശേഷതഃ
> ത്വമേവ സന്ധ്യാ സാവിത്രീ ത്വം ദേവി ജനനീ പരാ.
>
> ത്വയൈതദ് ധാര്യതേ വിശ്വം ത്വയൈതത് സൃജ്യതേ ജഗത്
> ത്വയൈതത് പാല്യതേ ദേവി! ത്വമപ്യന്ത്യേ$f$സി സർവ്വദാ.
>
> വിസൃഷ്ടൗ സൃഷ്ടിരൂപാ ത്വം സ്ഥിതിരൂപാ ച പാലനേ
> തഥാ സംഹൃതി രൂപാന്തേ ജഗതോ$f$സ്യ ജഗന്മയേ.*

* മാർക്കണ്ഡേയചണ്ഡി 1.55–58

digitized by www.sreyas.in

(ബ്രഹ്മാവ് യോഗനിദ്രയെ സ്തോത്രം ചെയ്തു: 'അല്ലയോ ദേവി, ദേവപൂജാമന്ത്രമായ സ്വാഹാരൂപേണ ഭവതി പൂജകന്മാർക്ക് ഫലമരുളുന്നു. പിതൃപൂജാമന്ത്രമായ സ്വധയായിവർത്തിച്ച് പിതൃപ്രീതി വരുത്തുന്നു ഭവതി. യജ്ഞത്തിൽ ഹവിഃ പ്രക്ഷേപണസമയത്ത് ഉച്ചരിക്കേണ്ടതും വജ്ര സ്വരൂപവുമായ വഷട്കാരം ഭവതിയാകുന്നു. ഉദാത്തം, അനുദാത്തം, സ്വരിതം എന്നീ സ്വരങ്ങളുടെ രൂപത്തിൽ വാഴുന്നതും ഭവതിതന്നെ. അമരർകളുടെ ആഹാരമായ സുധയും നിന്തിരുവടി. നിത്യമായ പ്രണവത്തിൽ അകാരഉകാരമകാരങ്ങളായും പ്രണവാർദ്ധദേവതയായ ബിന്ദുവായും വർത്തിക്കുന്നതും ഭവതിതന്നെ. അവിടുത്തെ സ്വരൂപം അവർണ്ണനീയമാകുന്നു. പ്രണവോപാസനം, ഗായത്രീജപം, അഗ്നിഹോത്രഹോമം എന്നിവയ്ക്ക് മുഖ്യമായ സന്ധ്യാസമയവും, ഉപാസ്യമായ ഗായത്രീമന്ത്രവും നിന്തിരുവടിയാകുന്നു.ദേവി, ആദിമാതാവും അവിടുന്നു തന്നെ. ഈ വിശ്വത്തെ ധരിക്കുന്നതും സൃഷ്ടിക്കുന്നതും, പാലിക്കുന്നതും, അവസാനം സംഹരിക്കുന്നതും ഭവതിയാകുന്നു. അല്ലയോ ജഗദ്രൂപേ, ഈ പ്രപഞ്ചത്തിന്റെ സൃഷ്ടിയിൽ, സ്രഷ്ടാക്കളായ പ്രജാപതികളായും സ്രഷ്ടവ്യമായ ജഗത്തായും, പാലനത്തിൽ പാലകന്മാരായ മന്വാദികളായും പാലയിതവ്യമായ ജഗത്തായും തത്സാധനഭൂതമായ സത്വഗുണമായും പുണ്യകർമ്മമായും, ലോകാവസാനത്തിൽ, സംഹർത്താക്കളായ രുദ്രാദികളായും സംഹർത്തവ്യമായ ജഗത്തായും തത്സാധനഭൂതമായ തമോഗുണം പാപകർമ്മം എന്നിവയായും, വർത്തിക്കുന്നതും നിന്തിരുവടിതന്നെ.')

ശ്രീരാമ: അതെ; പക്ഷേ നീയത് ഉൾക്കൊള്ളണം.

# അധ്യായം അഞ്ച്

## കർമ്മകാണ്ഡം കഠിനം - അതുകൊണ്ട് ഭക്തിയോഗം

കാളീക്ഷേത്രത്തിന് മുൻവശം ശ്രീരാമകൃഷ്ണനെ ചുറ്റി ഭക്തന്മാർ ഇരിക്കുന്നു. ഇത്ര നേരവും വിസ്മയസ്തബ്ധരായി, ശ്രീമുഖത്തുനിന്നും വീണുകൊണ്ടിരുന്ന അമൃതവാണികൾ കേട്ടു.

ശ്രീരാമകൃഷ്ണൻ എഴുന്നേറ്റു. ദേവിയുടെ തിരുമുമ്പിൽ സാഷ്ടാംഗപ്രണാമം ചെയ്തു. ഭക്തന്മാരെല്ലാവരും വേഗം അടുത്തെത്തി അദ്ദേഹത്തിന്റെ പാദമൂലത്തിൽ പതിച്ചു. സകലരും അദ്ദേഹത്തിന്റെ പാദപാംസുക്കൾ അണിയാൻ ആർത്തിപൂണ്ടവർ ഏവരും നമസ്കരിച്ച ശേഷം അദ്ദേഹം സന്നിധിയിൽനിന്നും ഇറങ്ങി, മാസ്റ്ററുമായി വർത്തമാനം പറഞ്ഞുകൊണ്ട് മുറിയുടെ നേരെ പുറപ്പെട്ടു.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ തുടർന്നു പാടി:

കാളിയും ബ്രഹ്മവുമൊന്നെന്നറിഞ്ഞു ഞാൻ
ധർമ്മാധർമ്മങ്ങളെ കൈയ്വെടിഞ്ഞേൻ.

ശ്രീരാമ: ധർമ്മാധർമ്മം എന്നുവെച്ചാൽ അർത്ഥം മനസ്സിലായോ? ഇവിടെ ധർമ്മമെന്നു വെച്ചാൽ ശാസ്ത്രവിഹിതമായ ധർമ്മം, ദാനം, ശ്രാദ്ധം, അന്നദാനം തുടങ്ങിയതൊക്കെ. ഈ ധർമ്മത്തെയാണു കർമ്മ കാണ്ഡം എന്നു പറയുന്നത്. ഈ മാർഗ്ഗം വളരെ പ്രയാസം പിടിച്ചതാണ്. നിഷ്കാമമായി കർമ്മം ചെയ്യാൻ വലിയ വിഷമമാകുന്നു. അതുകൊണ്ടാണ് ഭക്തിമാർഗ്ഗം അവലംബിക്കണമെന്നു പറഞ്ഞിരിക്കുന്നത്.

ഒരാൾ വീട്ടിൽ ശ്രാദ്ധം ചെയ്കയായിരുന്നു. അനേകമാളുകൾക്ക് ആഹാരം നൽകി. അപ്പോൾ അതുവഴി ഒരു കശാപ്പുകാരൻ കൊല്ലാൻ ഒരു പശുവിനേയും പിടിച്ചുകൊണ്ടു വന്നു. പശു പിടിയിൽ നില്ക്കുന്നില്ല; കശാപ്പുകാരൻ ക്ഷീണിച്ചുപോയി. അപ്പോൾ അയാൾ ആലോചിച്ചു: 'ഈ ചാത്തം നടക്കുന്ന വീട്ടിൽക്കയറി ഉണ്ണാം: അപ്പോൾ ക്ഷീണം മാറും; എന്നിട്ടു പശുവിനേയും കൊണ്ടുപോകാം.' ഒടുവിലയാളങ്ങനെ ചെയ്തു. പക്ഷേ, ആ പശുവിനെ അയാളറത്തപ്പോൾ, ഗോഹത്യാപാപം ശ്രാദ്ധം ചെയ്തവനും കിട്ടി. അതുകൊണ്ടാണ് കർമ്മകാണ്ഡത്തേക്കാൾ നല്ലത് ഭക്തിമാർഗ്ഗമാണ് എന്ന് ഞാൻ പറയുന്നത്.

ശ്രീരാമകൃഷ്ണൻ മുറിയിലെത്തി; കൂടെ മാസ്റ്ററും. ഗുരുദേവൻ മൂളിപ്പാട്ടു പാടുന്നു. ഈശാനനോടരുളിയ വൈരാഗ്യവാണികൾ പാട്ടിൽക്കൂടി പ്രതിധ്വനിച്ചു. അദ്ദേഹം മെല്ലെമെല്ലെച്ചൊല്ലി:

എന്റെ വകയൊക്കെയെടുത്തോളൂ അമ്മേ,
അസ്ഥിമാലയും കറപ്പിൻചെപ്പും ബാക്കി വെച്ചേക്കു!*

ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരുന്നു. അധരൻ, കിശോരി മുതലായ ഭക്തന്മാരും വന്നു തറയിലിരുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ഈശാനനെ ഞാൻ നോക്കി. എന്ത്, ഇനിയുമൊന്നും നേടിയിട്ടില്ല. അതെന്തുകൊണ്ട്? അഞ്ചുമാസം പുരശ്ചരണം കഴിച്ചു; വേറാരെങ്കിലുമാണെങ്കിൽ എന്തു മാറ്റം വരുമായിരുന്നു.

അധരൻ: ഞങ്ങളുടെ മുമ്പിൽവെച്ച് അങ്ങ് അത്രയൊക്കെ പറഞ്ഞത് നന്നായില്ല.

* ത്യാഗീശ്വരനായ ശിവന്റെ ചിഹ്നങ്ങൾ

digitized by www.sreyas.in

ശ്രീരാമ: അതെന്ത്! അയാൾ ധാരാളം ജപം ചെയ്യുന്ന മനുഷ്യൻ; അയാൾക്ക് ഇതുകൊണ്ടൊക്കെ എന്തു വരാനാണ്?

അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ അധരനോടു പറഞ്ഞു: 'ഈശാനൻ വലിയ ദാനശീലനാണ്; മാത്രമല്ല, ജപവും തപവും ധാരാളം ചെയ്യുന്നു.' അല്പസമയം ഗുരുദേവൻ മിണ്ടാതിരുന്നു. ഭക്തന്മാർ തറയിൽ, ഇമപൂട്ടാതെ ഗുരുദേവനെ നോക്കിക്കൊണ്ടിരിക്കുന്നു.

പെട്ടെന്ന് ശ്രീരാമകൃഷ്ണൻ അധരനോടരുളിച്ചെയ്തു: 'നിങ്ങൾക്ക് യോഗവും ഭോഗവും രണ്ടും ഉണ്ട്.'

# അധ്യായം ആറ്

*1884 ഒക്ടോബർ 18, ശനിയാഴ്ച*

## കാളീപൂജാരാത്രി

ഇന്നു കാളീപൂജാദിവസം. രാത്രി പത്തു പതിനൊന്നു മണിക്ക് പൂജ ആരംഭിക്കും. ഈ ഗംഭീരമായ അമാവാസ്യനിശയിൽ ശ്രീരാമകൃഷ്ണന്റെ ദർശനം ലഭിക്കണം എന്ന ആകാംക്ഷയോടെ പല ഭക്തന്മാരും പകലേ തന്നെ വന്നു ചേർന്നിട്ടുണ്ട്.

രാത്രി ഏകദേശം എട്ടു മണിയോടുകൂടി മാസ്റ്റർ തനിച്ചു വന്നെത്തി. അമ്പലത്തിലെത്തിയപ്പോഴേയ്ക്കും അവിടെ ഉത്സവം തുടങ്ങിക്കഴിഞ്ഞിരുന്നു. തോട്ടത്തിൽ അവിടവിടെ വിളക്കുകൾ. അമ്പലങ്ങൾ ദീപപ്രകാശത്തിൽ മനോഹരമായി തിളങ്ങുന്നു. സംഗീതശാലയിൽനിന്നും വാദ്യഘോഷങ്ങൾ കേൾക്കാകുന്നു. അമ്പലത്തിലെ ജോലിക്കാർ ബദ്ധപ്പെട്ട് അങ്ങുമിങ്ങും നടക്കുന്നു. ഇന്നു രാസമണിയുടെ കാളീക്കോവിലിൽ ഉത്സവമുണ്ട് എന്ന് ദക്ഷിണേശ്വരം ഗ്രാമത്തിലെ ജനങ്ങളെല്ലാം കേട്ടിരിക്കുന്നു. വെളുപ്പാൻ കാലത്ത് യാത്രകളിയും ഉണ്ടായിരിക്കും. നാട്ടിൻപുറത്തുനിന്നും കണക്കില്ലാതെ ആളുകൾ, സ്ത്രീകളും പുരുഷന്മാരും, കുട്ടികളും വൃദ്ധന്മാരും അമ്പലത്തിൽ തൊഴാൻ ഇടവിടാതെ വന്നുകൊണ്ടേയിരിക്കുന്നു.

ഉച്ചതിരിഞ്ഞ് രാജനാരായണന്റെ ചണ്ഡീഗാനം ഉണ്ടായിരുന്നു. ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് അത്യാനന്ദത്തോടെ ഗാനം ശ്രവിച്ചു. ഇന്നിനി ജഗന്മാതാവിന്റെ പൂജ നടക്കാൻ പോകുന്നു. ശ്രീരാമകൃഷ്ണൻ ആനന്ദവിവശനായിരിക്കുന്നു.

മാസ്റ്റർ രാത്രി എട്ടു മണിക്കു വന്നപ്പോൾ ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരിക്കുന്നതായ്ക്കണ്ടു. അദ്ദേഹത്തിന്റെ മുമ്പിലായി തറയിൽ

digitized by www.sreyas.in

ഏതാനും ഭക്തന്മാർ ഇരിക്കുന്നു: ബാബുരാമൻ, കൊച്ചുഗോപാലൻ, ഹരിപദൻ, കിശോരി, നിരഞ്ജനന്റെ ബന്ധത്തിൽപ്പെട്ട ഒരു ചെറുപ്പക്കാരൻ, അരിയദഹയിൽനിന്ന് ഒരു പയ്യൻ എന്നിവർ. രാമലാലനും ഹസ്രയും ഇടയ്ക്കിടെ വരും പോകും. നിരഞ്ജനന്റെ ബന്ധുവായ യുവാവ്, ശ്രീരാമകൃഷ്ണന്റെ നിർദ്ദേശപ്രകാരം അദ്ദേഹത്തിന്റെ മുമ്പിലിരുന്നു ധ്യാനിക്കുന്നു.

മാസ്റ്റർ നമസ്കരിച്ച് ഇരുന്നു. അല്പം കഴിഞ്ഞ് നിരഞ്ജനന്റെ ബന്ധു നമസ്കരിച്ച് യാത്ര ചോദിച്ചു. അയാളോട് ഒരുമിച്ചു പോകാനായി അരിയദഹയിൽനിന്നു വന്ന ചെറുപ്പക്കാരനും ഗുരുദേവനെ നമസ്കരിച്ച് എഴുനേറ്റു.

ശ്രീരാമ: (നിരഞ്ജനന്റെ ബന്ധുവിനോട്) നീയിനി എന്നു വരും?

ഭക്തൻ: തിങ്കളാഴ്ച വരാൻ പറ്റുമെന്നു തോന്നുന്നു.

ശ്രീരാമ: (സോത്കണ്ഠം) വിളക്കു വേണോ കൂടെക്കൊണ്ടുപോകാൻ?

ഭക്തൻ: വേണ്ട, ഞാനീ തോട്ടത്തിനു തൊട്ടടുത്താണ് താമസിക്കുന്നത്. വിളക്കിന്റെ ആവശ്യമില്ല.

ശ്രീരാമ: (അരിയദഹയിലെ യുവാവിനോട്) നീയും പുറപ്പെടുകയാണോ?

യുവാവ്: അതെ, എനിക്കല്പം ജലദോഷമുണ്ട്.

ശ്രീരാമ: ശരി, തലയിൽ മുണ്ടിട്ടോണ്ടു പോകുന്നതു നന്നായിരിക്കും.

ചെറുപ്പക്കാർ ഇരുവരും നമസ്കരിച്ച് യാത്രയായി.

**കാളിപൂജാമഹാരാത്രിയിൽ ശ്രീരാമകൃഷ്ണൻ ഭജനാനന്ദത്തിൽ**

ഗംഭീരമായ അമാവസ്യാരാത്രി. ജഗന്മാതാവിന്റെ പൂജയും. ശ്രീരാമകൃഷ്ണൻ ചെറുകട്ടിലിൽ തലയിണയിൽ ചാരിയിരിക്കുന്നു. മനസ്സ് അന്തർമുഖം, വല്ലപ്പോഴും ഒന്നോ രണ്ടോ വാക്ക് ഭക്തന്മാരോടു പറഞ്ഞിരുന്നു. പെട്ടെന്ന് മാസ്റ്ററുടെയും ഭക്തന്മാരുടെയും നേരേ നോക്കിക്കൊണ്ടരുളി: 'ആഹാ, ആ പയ്യന്റെ ധ്യാനം! (ഹരിപദനോട്) എങ്ങനെയിരുന്നു? എന്തൊരു തീവ്രമായ ധ്യാനം!'

ഹരിപദൻ: അതെ, മരത്തടിപോലെ നിശ്ചലം.

ശ്രീരാമ: (കിശോരിയോട്) നീ ആ പയ്യനെ അറിയുമോ? നിരഞ്ജനന്റെ വകയിലൊരനിയൻ.

digitized by www.sreyas.in

വീണ്ടും സകലരും നിശ്ശബ്ദം. ഹരിപദൻ ഗുരുദേവന്റെ കാലുതലോടുന്നു. അദ്ദേഹം പകലേ ചണ്ഡീഗാനം കേട്ടിരുന്നു. അതിൽ ചിലത് മൂളിപ്പാടുന്നു. മെല്ലെമെല്ലെപ്പാടി:

കാളീമാതാവിനെ നേരിലറിഞ്ഞോരായ്
ആരാനുമുണ്ടോയിപ്പാരിടത്തിൽ?
ഷഡ്ദർശനങ്ങൾക്കും ശക്തിയില്ലമ്മതൻ
തത്ത്വം വെളിപ്പെടുത്തീടുവാനായ്;

ആത്മാവിലാനന്ദം കണ്ടെത്തും യോഗിതൻ
ആത്മാവായ് വർത്തിപ്പതമ്മതന്നെ.
സർവ്വഭൂതങ്ങളിൽ ജീവാത്മാവായെന്നും
സ്വേച്ഛയാ വാഴ്‌വതുമമ്മതന്നെ.

ബ്രഹ്മാണ്ഡം സൂക്ഷ്മാണുവൊത്തു ശയിക്കുന്നു-
ണ്ടമ്മതൻ കുക്ഷിയിലെന്നിരിക്കെ,
ആയതിൻ വിസ്തീർണ്ണമാകെയളക്കുവാ-
നേതുമൊരുത്തനു സാദ്ധ്യമാമോ?

മൂലാധാരത്തിങ്കൽ യോഗികൾ ധ്യാനിക്കും
ദേവി, സഹസ്രാരപദ്മത്തിങ്കൽ
കാലാരിയാകുമക്കാലകാലൻ തന്റെ
ഭാമിനിയായിപ്പരിലസിപ്പൂ.
ദേവിയെ നേരിൽ ശരിക്കുമറിഞ്ഞതായ്
ദേവദേവനൊഴിഞ്ഞേവനുള്ളൂ?

ആഴിയെ നീന്തിക്കടപ്പാൻ ശ്രമിപ്പവൻ
നൂനം പരിഹാസപാത്രമാകും;
ഏവമദ്ദേവിയെ നേരിലറിയുവാൻ
ആരും ശ്രമിച്ചിട്ടു കാര്യമില്ല.

എൻചിത്തമിത്തത്ത്വമല്പമറിയുന്നു-
വെങ്കിലും മാനസമജ്ഞതയാൽ
അമ്പിളിയെപ്പിടിച്ചീടാൻ തുനിയുന്നു
വെമ്പലോടെയൊരു കുഞ്ഞിനെപ്പോൽ.

ശ്രീരാമകൃഷ്ണൻ നിവർന്നിരുന്നു. ഇന്നു പൂജാദിവസം. ദേവീനാമം കീർത്തിക്കും. ഉത്സാഹത്തോടെ പാടി:

ഉന്മാദിനിയാമെൻ കാളിമാതാവിന്റെ
വൻലീലയാണിപ്രപഞ്ചമെല്ലാം.
തന്മായമൂലമായ് മൂന്നു ലോകങ്ങളും
അയ്യാ, വിമോഹിതമായ്ച്ചമഞ്ഞു.
അമ്മയ്ക്കുമുന്മാദം കാന്തനുമുന്മാദം
ആ രണ്ടു ശിഷ്യർക്കുമവ്വണ്ണമേ.

digitized by www.sreyas.in

അമ്മതൻ രൂപഗുണഭാവഭംഗികൾ
വർണ്ണിപ്പാനാർക്കും കഴികയില്ല.
കണ്ഠത്തിൽ തങ്ങും വിഷജ്വാലാതപ്തൻ ശ്രീ-
കണ്ഠൻ ജപിക്കുന്നു കാളീനാമം:
നിർഗുണത്തോടു സഗുണത്തെ ബന്ധിപ്പ-
തപ്പാടെയമ്മ പ്രതിഷേധിപ്പൂ.
എങ്കിലും കർത്തവ്യകർമ്മങ്ങളെക്കുറി-
ച്ചമ്മയ്ക്കു നിർബന്ധമല്പമല്ല.
വേലിയേറ്റത്തോടു ചേർന്നുയർന്നും പിന്നെ
വേലിയിറക്കത്തിൽ താഴ്ന്നുകൊണ്ടും
ജീവിതമാകുമുഡുവും ഭവാർണ്ണവേ
മുങ്ങാതെ പൊങ്ങിക്കിടന്നീടട്ടെ.

പാടിപ്പാടി ശ്രീരാമകൃഷ്ണൻ ഭാവോന്മത്തനായി. ഇവയൊക്കെ ഭക്തി മത്ത് പിടിച്ചിട്ടു പാടുന്ന പാട്ടുകളാണ് എന്നദ്ദേഹം പറഞ്ഞു.

പിന്നെയും പാടി:

ഗാനം:

ഗണ്ഡാന്തമുണ്ടെൻ ജനനസമയത്തു
നിന്നെ ഞാനാകെ വിഴുങ്ങുമമ്മേ.
ഗണ്ഡാന്തമോടെ ജനിച്ചവരമ്മയെ-
ത്തിന്നീടുമെന്നൊരു ചൊല്ലുണ്ടല്ലൊ.

ഗാനം:

ജയ കാളീ, ജയ കാളീ ഏവം ജപിച്ചു ജപിച്ചെൻ-
പ്രാണൻ പോയീടുന്നുവെന്നു വരികിലിപ്പോൾ,
ശിവസായൂജ്യമെനിക്കു ലഭിക്കും നിശ്ചയമായും
വാരാണസി തന്നിൽ പോയേ തീരു എന്നുണ്ടോ?
അനന്തരൂപിണി, കാളിമാതാവെന്നു ചൊല്ലിക്കേൾപ്പൂ
അവളുടെ ഗുണഗണമറിവാനാമോ?
കിഞ്ചിൽ മാഹാത്മ്യത്തെ മാത്രം അറിയുകകൊണ്ടു ശിവൻ
മുദാ കിടന്നീടുന്നു അത്തൃപ്പാദങ്ങളിൽ.

കീർത്തനമവസാനിച്ചു. രാജനാരായണന്റെ രണ്ടു മക്കൾ ആ സമയം വന്നു നമസ്കരിച്ചു. പകലേ നാട്യശാലയിൽവെച്ച് രാജനാരായണൻ ചണ്ഡീഗാനം നടത്തിയപ്പോൾ ഈ രണ്ടു കുട്ടികളും കൂടെ പാടിയിരിക്കുന്നു. ശ്രീരാമകൃഷ്ണൻ കുട്ടികളുടെ കൂടെ വീണ്ടും പാടി: 'ഇക്കാണും കിറുക്കൊക്കെ കാളിതൻ കേളി.'

ഇളയകുട്ടി ശ്രീരാമകൃഷ്ണനോടു പറഞ്ഞു: "പരമദയാലോ ഹേ പ്രഭോ,' ഈ പാട്ടൊന്ന്-"

digitized by www.sreyas.in

ശ്രീരാമ: 'ഗൗരാ, നിത്തായീ, സോദരന്മാരേ,' അതല്ലേ?

ശ്രീരാമകൃഷ്ണൻ ആ പാട്ടു പാടി.

പാട്ടുതീർന്നു. രാമലാലൻ മുറിയിൽ കടന്നു. ഗുരുദേവനരുളി: 'കുറച്ചൊന്നു പാടൂ. ഇന്ന് ദേവിയുടെ പൂജയല്ലേ?'

രാമലാലൻ പാടി:

ഗാനം:

പടക്കളം തന്നിലേറ്റം പ്രഭാപൂരം പരത്തിക്കൊ-
ണ്ടമരുമീ നാരീമണിയേവളായിടാം?
കാളമേഘത്തെക്കാളേറ്റം കാളിമയുണ്ടിവളുടെ
കായത്തിനെങ്കിലും പ്രഭ ചൊരിഞ്ഞീടുന്നു.
ദന്തപംക്തികളിൽനിന്നു തടിജ്ജ്വാലാമാലകളെ
ബന്ധുരാംഗി തീക്ഷ്ണമായിപ്പൊഴിച്ചീടുന്നു.
അഴിഞ്ഞുലഞ്ഞ മുടിയോടങ്ങുമിങ്ങും പാഞ്ഞോടുന്നു
അധൈര്യമിവൾക്കു ലേശമില്ലാ യുദ്ധത്തിൽ.
പ്രാണനേയുംകൊണ്ടു മണ്ടും ദിതിജരെപ്പറന്നെത്തി-
പ്പൊടുന്നനെസ്സാട്ടഹാസം വധിച്ചീടുന്നു.
അടർക്കളത്തിന്റെ ഭീതിയിവളുടെ ദീപ്തമാകും
ദേഹകാന്തികൊണ്ടുതന്നെ നശിച്ചീടുന്നു.
സ്വേദകണങ്ങളാലേറ്റം ശോഭയേറുമിവളുടെ
ഫാലദേശമെത്രയെത്ര മനോമോഹനം!
കറുത്തിരുണ്ടുള്ള കേശഭാരത്തിനു ചുറ്റുപാടും
കരിവണ്ടിൻ ജാലം രാഗമാലപിക്കുന്നു.
ലാവണ്യധാമമായിടുമിവളെക്കണ്ടേണാങ്കനും
മൂടുപടമെടുത്തൊന്നു മുഖം മറച്ചു.
അദ്ഭുതാംഗിയായി സർവ്വജനമനോമോഹിനിയാ-
മിത്തരുണിയേവളെന്നു പറഞ്ഞീടാമോ?
പരാജിതനാക്കപ്പെട്ട കണവനാം ശിവനിതാ-
യിവളുടെ കാൽച്ചുവട്ടിൽ കിടക്കയത്രേ.
കരിവരഗാമിനിയാമിവളേതു നാരിയെന്നു
കമലാകാന്തനിദാനീം ഊഹിച്ചറിഞ്ഞു.
ലോകൈകമാതാവായുള്ള കാളിയൊഴിഞ്ഞാരുമല്ലീ
നാരീമണിയെന്നിദാനീമറിയുന്നു ഞാൻ.

ഗാനം:

കൂരിരുൾപോലെ കറുത്തിരുണ്ടുള്ളൊരീ
ക്രൂരനാരി, യിവളേതൊരുത്തി?

digitized by www.sreyas.in

ഏറ്റം തുടുത്ത രുധിരാബ്ധിയിൽ നീന്തി
കാറ്റിലാടും നീലപദ്മം പോലെ,
പോർക്കളം തന്നിൽ നടനമാടീടുന്ന
നാരീമണിയിവളേതൊരുത്തി?

ശ്രീരാമകൃഷ്ണൻ പ്രേമാനന്ദത്താൽ നൃത്തംവെച്ചു. തുള്ളിത്തുള്ളി പാട്ടു തുടങ്ങി:

ശ്യാമമാതാവിന്റെ പാദങ്ങളാകുന്ന
നീലോല്പലങ്ങളാലാകൃഷ്ടമായ്,
എൻചിത്തമാകും കരിവണ്ടു സാനന്ദം
തന്നികടത്തിൽ പറന്നണഞ്ഞു.
വിശ്വനാഥന്റെ പ്രിയതമയാകുന്ന
വിശ്വോത്തരഗുണയായ കാളി
അമ്മാതൃത്യപ്പാദനീലോല്പലങ്ങളിൽ
എൻചിത്തഭൃംഗം പറന്നണഞ്ഞു.
ആശകളാകും കുസുമങ്ങളിലിപ്പോൾ
ലേശം രുചിയതിന്നില്ലയെന്നായ്.
കൊണ്ടലിൻ വർണ്ണമാണമ്മതൻ പാദങ്ങൾ
വണ്ടിൻനിറവും കറുപ്പുതന്നെ.
കാർവ്വർണ്ണം കാർവ്വർണ്ണത്തോടിണങ്ങീടുന്ന
ഗൂഢമായുള്ളൊരിദ്ദൃശ്യത്തെയെൻ-
മാംസചക്ഷുസ്സുകൾ വീക്ഷിച്ചുകൊള്ളുന്നു
തത്ക്ഷണമങ്ങവ പിൻമാറുന്നു.
എങ്കിലുമിന്നെന്റെ പ്രത്യാശകളെല്ലാം.
സംശയമെന്യെ സഫലങ്ങളായ്;
ദുഃഖങ്ങൾകൊണ്ടോ സുഖങ്ങൾകൊണ്ടോ എന്റെ
ചിത്തത്തിൽ ചാഞ്ചല്യലേശമില്ല.
ആനന്ദവാരിധി തന്നിലായ് ഞാനിതാ
നീന്തിത്തുടിക്കുകയാണു നിത്യം.

ഗാനവും നൃത്തവും അവസാനിച്ചു. ഭക്തന്മാർ വീണ്ടും തറയിൽ ഇരിപ്പുറപ്പിച്ചു. ചെറിയ കട്ടിലിൽ ശ്രീരാമകൃഷ്ണനും ഇരുന്നു. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'നീ പകലേ വന്നില്ലല്ലോ! ചണ്ഡീഗാനം എത്ര കേമമായി!'

digitized by www.sreyas.in

# അധ്യായം ഏഴ്

## പാർഷദന്മാരേക്കുറിച്ച് ദിവ്യവാണി

ഭക്തന്മാരിൽ ചിലർ ദേവിയെ തൊഴാനായി അമ്പലത്തിലേയ്ക്കു പോയി. ചിലർ ദർശനം കഴിഞ്ഞ് ഗംഗാതീരത്തിൽ, കടവിലെ പടികളിൽ ഒറ്റയ്ക്കിരുന്ന് നിശ്ശബ്ദമായി നാമം ജപിച്ചുകൊണ്ടിരുന്നു. രാത്രി ഏകദേശം പതിനൊന്നു മണിയായി. മഹനീയരാത്രി. വേലിയേറ്റം ആരംഭിച്ചു. ഭാഗീരഥി വടക്കോട്ടൊഴുകുന്നു. തീരത്തുള്ള വിളക്കുകളുടെ പ്രകാശംകൊണ്ട് ഇരുണ്ട ജലം ഇടയ്ക്കിടെ കാണാം.

പൂജാപദ്ധതി എന്ന പുസ്തകവും പിടിച്ചുകൊണ്ട് രാമലാലൻ ദേവീസന്നിധിയിലെത്തി. പുസ്തകം അകത്തു കൊണ്ടുവെയ്ക്കാനുള്ളതാണ്. മാസ്റ്റർ ദേവിയെ ആർത്തിയോടെ നോക്കിനില്ക്കുന്നതുകണ്ട്, അകത്തേയ്ക്ക് വരുന്നോ, എന്ന് രാമലാലൻ ചോദിച്ചു. അതൊരനുഗ്രഹമായിക്കരുതി മാസ്റ്റർ അകത്തു കടന്നു. ദേവിയെ നന്നായി അലങ്കരിച്ചിരിക്കുന്നതായ്ക്കണ്ടു. ശ്രീകോവിൽ പ്രകാശപൂർണ്ണം. ദേവിയുടെ നേരേ മുമ്പിൽ രണ്ട് മെഴുകുതിരി എരിയുന്നു. ഒരു വലിയ ശരറാന്തൽ തട്ടിൽനിന്നും തൂങ്ങുന്നു. തറയിലെങ്ങും നിവേദ്യങ്ങൾ നിരത്തി വെച്ചിരിക്കുന്നു. അമ്മയുടെ അടിമലരിൽ ചെമ്പരത്തിപ്പൂക്കളും വില്വദളങ്ങളും. നാനാതരം പൂക്കൾ കോർത്ത മാലകൾകൊണ്ട് വിഗ്രഹം അലങ്കരിച്ചിരിക്കുന്നു. മുമ്പിൽ ചാമരം തൂങ്ങുന്നതു മാസ്റ്റർ കണ്ടു. ശ്രീരാമകൃഷ്ണദേവൻ ഈ ചാമരംകൊണ്ട് എത്രയോ നാൾ ദേവിയെ വീശിയിട്ടുണ്ട്, എന്ന് പെട്ടെന്നോർമ്മവന്നു. മാസ്റ്ററപ്പോൾ അല്പം സങ്കോചത്തോടെ രാമലാലനോടു ചോദിച്ചു: 'ഈ ചാമരം ഒന്നെടുക്കട്ടേ?' രാമലാലൻ സമ്മതിച്ചു. മാസ്റ്റർ സസന്തോഷം ദേവിയെ വീശിത്തുടങ്ങി. പൂജ അപ്പോഴും ആരംഭിച്ചുകഴിഞ്ഞില്ല.

പുറത്തേയ്ക്കു പോയിരുന്ന ഭക്തന്മാരെല്ലാം വീണ്ടും ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ വന്നുകൂടി. പിറ്റേന്ന് സിന്തിയിലെ ബ്രഹ്മസമാജം സന്ദർശിക്കാൻ ശ്രീ വേണീപാലൻ ശ്രീരാമകൃഷ്ണനെ ക്ഷണിച്ചിരുന്നു. എന്നാൽ ക്ഷണക്കത്തിൽ തീയതി തെറ്റിപ്പോയി.

ശ്രീരാമ: (മാസ്റ്ററോട്) വേണീപാലൻ ക്ഷണിച്ചിട്ടുണ്ട്. പക്ഷേ എന്താണിങ്ങനെ എഴുതിയിരിക്കുന്നത്?

മാസ്റ്റർ: തീയതി ശരിയായിട്ടല്ല എഴുതിയിരിക്കുന്നത്. അത്രയ്ക്കൊന്നും ആലോചിച്ച് ശ്രദ്ധിച്ചല്ല എഴുത്തെഴുതിയിരിക്കുന്നത്.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ മുറിയുടെ നടുക്കു നിൽക്കുന്നു. ബാബുരാമൻ അടുത്തു നിൽപുണ്ട്. ഗുരുദേവൻ വേണീപാലന്റെ എഴുത്തിന്റെ കാര്യം പറഞ്ഞുകൊണ്ടിരിക്കുന്നു. ബാബുരാമന്റെ മെയ്യിലേയ്ക്കു ചാരി. പെട്ടെന്ന് സമാധിയിൽ! ഭക്തന്മാരേവരും അദ്ദേഹത്തെ ചുറ്റി നില്ക്കുന്നു; സമാധി മഗ്നനായ ഈ മഹാപുരുഷനെ സാശ്ചര്യം നോക്കുന്നു. ഗുരുദേവൻ സമാധിസ്ഥൻ; ഇടതുകാൽ അല്പം മുമ്പോട്ടുവെച്ചിട്ടുണ്ട്. കഴുത്ത് ഒരു വശത്തേയ്ക്ക് അല്പം ചെരിഞ്ഞിരിക്കുന്നു. കൈയ് ബാബുരാമന്റെ കഴുത്തിനു പിന്നിൽ കാതിനടുത്തായിട്ടാണിരിക്കുന്നത്. അല്പം കഴിഞ്ഞ് സമാധി അഴിഞ്ഞു. അപ്പോഴും നിൽക്കുകതന്നെയാണ്. കഴുത്തിനു കൈയും കൊടുത്ത് എന്തോ ആലോചിക്കുംപോലെ നിന്നു. പുഞ്ചിരി പൊഴിച്ചുകൊണ്ട് ഭക്തന്മാരോടായി അരുളി:

ശ്രീരാമ: ഒക്കെക്കണ്ടു, ആരെത്ര ദൂരെ മുന്നോട്ടുപോയിട്ടുണ്ട് എന്ന്. രാഖാൽ, ഇവൻ (മാസ്റ്റർ), സുരേന്ദ്രൻ, ബാബുരാമൻ, അങ്ങനെ പലരേയും കണ്ടു!

ഹസ്ര: ഈയുള്ളവനെ?

ശ്രീരാമ: ഉവ്വ്.

ഹസ്ര: വിലങ്ങുകൾ കുറെയേറെ?

ശ്രീരാമ: ഇല്ല.

ഹസ്ര: നരേന്ദ്രനെ കണ്ടോ?

ശ്രീരാമ: കണ്ടില്ല. എന്നാലും ഇപ്പോൾത്തന്നെ അവനെക്കുറിച്ചു പറയാൻ കഴിയും. അല്പം കെട്ടുപിണഞ്ഞു കിടക്കുന്നു. എങ്കിലും എല്ലാവർക്കും കിട്ടും എന്ന് ഞാൻ കണ്ടു. (മാസ്റ്ററുടെ നേരേ നോക്കിക്കൊണ്ട്) എല്ലാവരും ഒളിച്ചിരിക്കയാണെന്നു കണ്ടു.

ഭക്തന്മാർ വിസ്മയസ്തബ്ധർ; ഈ അദ്ഭുതവാർത്ത ദൈവവാണിയെന്നപോലെ കേട്ടുകൊണ്ടിരുന്നു.

ശ്രീരാമ: ബാബുരാമനെ തൊട്ടതുകൊണ്ടാണ് ഈ ഭാവം വന്നത്!

ഹസ്ര: ആരാദ്യം?

ശ്രീരാമകൃഷ്ണദേവൻ അല്പനേരം മിണ്ടാതെ നിന്നു. പിന്നെ പറഞ്ഞു: 'നിത്യഗോപാലനെപ്പോലെ കുറച്ചുപേരെ കിട്ടിയാൽ വേണ്ടില്ലായിരുന്നു!' വീണ്ടും ചിന്തയിലാണ്ടു. പിന്നെയും അതേ ഭാവത്തിൽ നിൽക്കുന്നു. അരുളി: 'അധരസേനന്റെ വേലയും ജോലിയും കുറെ കുറഞ്ഞെങ്കിൽ നന്നായിരുന്നു. പക്ഷേ സായ്പ് ശകാരിച്ചേക്കുമെന്ന് എനി

digitized by www.sreyas.in

ക്കൊരു പേടി. സായ്പ് ചോദിക്കും, "എന്തു മാതിരി വിഡ്ഢിത്തമാണി തൊക്കെ" എന്ന്.' (എല്ലാവരും മെല്ലെ ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ സ്വസ്ഥാനത്തു ചെന്നിരുന്നു; ഭക്തന്മാർ തറയിലും. ബാബുരാമനും കിശോരിയും വേഗം കട്ടിലിനടുത്തെത്തി ഗുരുദേവന്റെ കാല്ക്കലിരുന്ന് കാലു തലോടാൻ തുടങ്ങി.

ശ്രീരാമ: (കിശോരിയോട്) ഇന്നെന്താ ഇത്ര വലിയ ശുശ്രൂഷ?

രാമലാലൻ വന്ന് ഗുരുദേവനെ സാഷ്ടാംഗം നമസ്കരിച്ചു. എന്നിട്ട് അതിഭക്തിയോടെ പാദധൂളി ശിരസ്സിലണിഞ്ഞു. രാമലാലൻ ദേവീപൂജയ്ക്ക് പുറപ്പെടുകയാണ്.

രാമലാലൻ: എന്നാൽ ഞാൻ അമ്പലത്തിലേയ്ക്കു പോകട്ടെ?

ശ്രീരാമ: ഓം കാളി, ഓം കാളി. ശ്രദ്ധിച്ചു പൂജ ചെയ്യുക. പിന്നെ അജബലി കൊടുക്കുകയും വേണം.

അർദ്ധരാത്രി. അമ്പലത്തിൽ പൂജ ആരംഭിച്ചു. ശ്രീരാമകൃഷ്ണദേവൻ പൂജ കാണാൻ വന്നു. ദേവീസമീപം പോയി ദർശനം നടത്തി. ഇനി ബലി നടക്കും. ആളുകൾ വരിവരിയായി നില്ക്കുന്നു. വധ്യപശുവിന്റെ ഉത്സർഗ്ഗം കഴിഞ്ഞു, പശുവിനെ ബലിപീഠത്തിലേയ്ക്കു കൊണ്ടുപോകാൻ ആളുകൾ തയ്യാറായി നില്ക്കുന്നു. ശ്രീരാമകൃഷ്ണദേവൻ അമ്പലത്തിൽ നിന്നും മുറിയിലേയ്ക്കു മടങ്ങിപ്പോന്നു. അദ്ദേഹത്തിന് മൃഗബലി കാണാൻ വയ്യ.

രാത്രി രണ്ടു മണിവരെ ഭക്തന്മാർ പലരും കാളീക്ഷേത്രത്തിൽ കഴിച്ചു. ഹരിപദൻ അമ്പലത്തിൽ വന്ന്, 'വരിൻ, അദ്ദേഹം വിളിക്കുന്നു; ഊണിനൊക്കെ തയ്യാറായി.' എന്നു പറഞ്ഞു. ഭക്തന്മാർ അമ്പലത്തിലെ പ്രസാദം കഴിച്ചു. എന്നിട്ട് ഒത്തിടത്തു കിടന്ന് അല്പം ഉറങ്ങി.

പുലർകാലമായി. ദേവിയുടെ നീരാജനം കഴിഞ്ഞു. ദേവിയുടെ മുമ്പിലായി നാട്യശാല. നാട്യമന്ദിരത്തിൽ യാത്രകളി നടക്കുന്നു. ദേവി യാത്രകളി കാണുന്നു. ശ്രീരാമകൃഷ്ണദേവൻ യാത്രകളി കാണാൻ അമ്പലത്തിലെ വലിയ തിരുമുറ്റത്തുകൂടി വരുന്നു. അദ്ദേഹത്തോടു യാത്രപറയാനായി മാസ്റ്ററും കൂടെയുണ്ട്.

ശ്രീരാമ: നീയെന്തിനാണിപ്പോൾ പോകണത്?

മാസ്റ്റർ: ഇന്നുച്ചതിരിഞ്ഞ് അവിടുന്ന് സിന്തിക്കു പോകുന്നുണ്ടല്ലൊ; എനിക്കും അവിടെ എത്തിയാൽ കൊള്ളാമെന്നുണ്ട്. അതിനുമുമ്പ് വീട്ടിലൊന്നു പൊയ്ക്കളയാം.

digitized by www.sreyas.in

വർത്തമാനം പറഞ്ഞുകൊണ്ട് കാളീക്ഷേത്രത്തിനടുത്തെത്തി. അടുത്ത് നാട്യശാല, അവിടെ യാത്രകളി നടക്കുന്നു. പടിക്കെട്ടിനു താഴെ വെച്ച് മാസ്റ്റർ ഗുരുദേവന്റെ ചേവടികളിൽ സാഷ്ടാംഗം നമസ്കരിച്ചു.

ഗുരുദേവനരുളി: 'ശരി, പോയി വാ. എനിക്കു കുളിക്കുമ്പോൾ ഉപയോഗിക്കാൻ സാധാരണ തോർത്ത് രണ്ടെണ്ണം മേടിച്ചോണ്ടു പോരൂ.'

digitized by www.sreyas.in

# മുപ്പതാം ഭാഗം

# സിന്തിയിലെ ബ്രഹ്മസമാജത്തിൽ

## അദ്ധ്യായം ഒന്ന്

*1884 ഒക്ടോബർ 19, ഞായറാഴ്ച*

**സമാധിയിൽ**

ബ്രഹ്മഭക്തന്മാർ വീണ്ടും സിന്തിയിലെ സമാജത്തിൽ സമ്മേളിച്ചു. കാളീപൂജയുടെ പിറ്റേദിവസം: കാർത്തികമാസത്തിലെ ശുക്ല പ്രതിപദതിഥി. സമാജത്തിന്റെ ശരത്കാലോത്സവം നടക്കുന്നു. ശ്രീ വേണീമാധവപാലന്റെ മനോഹരമായ ഉദ്യാനവാടിയിൽ വെച്ചാണ് ഇത്തവണയും സമ്മേളനം നടക്കുന്നത്. പ്രാതഃകാലത്തെ ഉപാസനാദികൾ കഴിഞ്ഞു.

പരമഹംസദേവൻ നാലരമണിയോടുകൂടി വന്നുചേർന്നു. അദ്ദേഹത്തിന്റെ വണ്ടി ഉദ്യാനത്തിന്റെ നടുക്കു വന്നുനിന്നു. അതോടെ ആളുകൾ കൂട്ടംകൂട്ടമായി വന്ന് അദ്ദേഹത്തിന്റെ ചുറ്റും കൂടി. അങ്കണത്തിൽ സമാജത്തിന്റെ വേദി. അതിന് അഭിമുഖമായി പൂജാമുറി. ശ്രീരാമകൃഷ്ണൻ ആ ആരാധനാസ്ഥലത്തു പ്രവേശിച്ചു. അപ്പോഴേയ്ക്കും ഭക്തജനങ്ങൾ നാലുവഴിക്കും വന്ന് അദ്ദേഹത്തെ ചുറ്റിയിരുന്നു. വിജയൻ, ത്രൈലോക്യൻ മുതലായ അനേകം ബ്രഹ്മഭക്തന്മാർ വന്നുചേർന്നിട്ടുണ്ട്. അക്കൂട്ടത്തിൽ ബ്രഹ്മസമാജത്തിൽപ്പെട്ട ഒരു സബ്ജഡ്ജിയുമുണ്ട്.

ഉത്സവം സംബന്ധിച്ച് സമ്മേളനപ്പന്തൽ വിചിത്രമായി അലങ്കരിച്ചിരിക്കുന്നു. നാനാവർണ്ണവിചിത്രമായ പതാകകൾ അങ്ങിങ്ങ്; ഇടയ്ക്കിടെ മാളികമുകളിലും വാതായനങ്ങളിലും, വാസ്തവത്തിൽ വൃക്ഷങ്ങളോ എന്ന് സംശയം തോന്നിക്കുമാറ് മനോഹരമായി താരും തളിരും; എതിരേ, പൂർവ്വപരിചിതമായ ആ സരോവരത്തിന്റെ സ്വച്ഛസലിലത്തിൽ ശരത്കാലത്തെ നീലനഭസ്സ് പ്രതിബിംബിക്കുന്നു. തോട്ടത്തിലെ നടപ്പാതയുടെ ഇരുവശത്തും മുമ്പ് വിവരിച്ചിട്ടുള്ള പൂച്ചെടികളും ഫലവൃക്ഷങ്ങളും.

digitized by www.sreyas.in

ഇന്നു വീണ്ടും ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ ശ്രീമുഖനിഃസൃതമായ വേദധ്വനി–ഏതൊരു നാദം ആര്യമഹർഷിയുടെ മുഖമണ്ഡലത്തിൽ നിന്നും വേദാകാരേണ ബഹിർഗമിച്ചുവോ – ഏതൊരു വാണി ബ്രഹ്മഗതപ്രാണനും പരമസന്ന്യാസിയും ജീവദുഃഖാസഹിഷ്ണുവും ഭക്തവത്സലനും ഭക്താവതാരവും ഭഗവത്പ്രേമവിഹ്വലനും നരരൂപധാരിയുമായ കൃസ്തുദേവനിൽനിന്നും ഒരു കാലത്ത് നിരക്ഷരരും ധീവരജാതീയരുമായ ദ്വാദശശിഷ്യന്മാർ ശ്രവിച്ചുവോ – ഏതൊരു ധ്വനി ഒരുകാലത്ത്, പുണ്യക്ഷേത്രമായ കുരുക്ഷേത്രത്തിൽവെച്ച് ശ്രീകൃഷ്ണപരമാത്മാവിന്റെ തിരുമുഖത്തുനിന്നും മേഘഗംഭീരസ്വരത്തിൽ ഭഗവദ്ഗീതാരൂപത്തിൽ പ്രകാശിച്ചുവോ – സാരഥിവേഷധാരിയും പുരുഷോത്തമനും ഗുരുമൂർത്തിയുമായ ആ സച്ചിദാനന്ദസ്വരൂപിയുടെ മുഖാരവിന്ദത്തിൽനിന്നും നിർഗ്ഗളിച്ച ഏതൊരു കഥാമൃതം വിനയനമ്രനും വ്യാകുലചിത്തനും ഗുഡാകേശനുമായ കൗന്തേയൻ പാനം ചെയ്തുവോ – ആ വേദവാണി, ആ കഥാമൃതം ഇന്നിവിടെ കേൾക്കാം.

കവിം പുരാണമനുശാസിതാരം
അണോരണീയാംസമനുസ്മരേദ് യഃ
സർവ്വസ്യ ധാതാരമചിന്ത്യരൂപം
ആദിത്യവർണ്ണം തമസഃ പരസ്താത്.

പ്രയാണകാലേ മനസാചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ;
ഭ്രൂവോർമധ്യേ പ്രാണമാവേശ്യ സമ്യക്
സ തം പരം പുരുഷമുപൈതി ദിവ്യം

യദക്ഷരം വേദവിദോ വദന്തി
വിശന്തി യദ് യതയോ വീതരാഗാഃ
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത് തേ പദം സംഗ്രഹേണ പ്രവക്ഷ്യേ. (ഗീത 8–9,10,11)

'സർവ്വജ്ഞനും അനാദിയും ആചാര്യനും അത്യന്തസൂക്ഷ്മസ്വരൂപനും സർവ്വാധാരനും അചിന്ത്യരൂപനും സൂര്യസമപ്രഭനും മായാതീതനുമായ ആ പരമപുരുഷനെ, പ്രാണപ്രായാണസമയത്ത്, പ്രാണങ്ങളെ ഭ്രൂമദ്ധ്യത്തിലുറപ്പിച്ച് നിശ്ചലമാനസനായി നിനയ്ക്കുന്നവൻ പ്രാപിക്കുന്നു. ബ്രഹ്മജ്ഞന്മാർ ഏതൊന്നിനെ അക്ഷരമെന്നു പറയുന്നുവോ, വീതരാഗന്മാരായ യതികൾ ഏതൊന്നിനെ പ്രാപിക്കുന്നുവോ, ഏതൊന്നിനെ പ്രാപിക്കുവാൻ ആളുകൾ ബ്രഹ്മചര്യവ്രതം ദീക്ഷിക്കുന്നുവോ ആ തത്ത്വത്തെ ഞാൻ സംഗ്രഹമായി പറയാം.'

ശ്രീരാമകൃഷ്ണദേവൻ ആസനസ്ഥനായി; സമാജത്തിന്റെ സുന്ദരമായ പ്രഭാഷണവേദിയിലേയ്ക്കു നോക്കി; തല കുനിച്ചു വണങ്ങി.

digitized by www.sreyas.in

വേദിയിൽനിന്നാണല്ലോ ഭഗവത്ക്കഥകൾ പറയാറ്; അതിനാൽ വേദിയൊരു പുണ്യക്ഷേത്രമായിക്കണ്ടു. അച്യുതകഥാകീർത്തനം നടക്കുന്ന ഇവിടെ സർവ്വതീർത്ഥങ്ങളും സമാഗമിച്ചിരിക്കുന്നതായി അദ്ദേഹം കണ്ടു. കോടതി കണ്ടാൽ കേസും ജഡ്ജിയും ഓർമ്മയിൽ വരുംപോലെ ഈ ഹരികഥാസ്ഥാനം കണ്ട് ശ്രീരാമകൃഷ്ണന് ഭഗവാന്റെ ആവേശം ഉണ്ടായി.

ശ്രീ ത്രൈലോക്യൻ പാട്ടു പാടുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞു: "അമ്മേ, എന്നെ ഭ്രാന്തനാക്കിയാലും' എന്ന നിന്റെ ആ പാട്ട് എനിക്ക് വളരെ ഇഷ്ടമാണ്. അതൊന്നു പാടരുതേ?" ത്രൈലോക്യൻ പാടി:

നിൻപ്രേമംകൊണ്ടെന്നെ ഉന്മത്തനാക്കുകെ
ന്നമ്മേ, യവിടുന്നു സ്നേഹപൂർവ്വം.
ജ്ഞാനവും യുക്തിവിചാരവും കൊണ്ടെനി-
യ്ക്കേതും പ്രയോജനമുണ്ടോ തായേ?
താവകപ്രേമസുധ ഭുജിപ്പിച്ചെന്നെ
ഉന്മത്തനാക്കിക്കൊണ്ടാലുമമ്മേ.
ഭക്തജനമനോഹാരിണി, നീയെന്നെ
മുക്കുക നിൻപ്രേമവാരിധിയിൽ.
സംസാരമാകും നിൻഭ്രാന്താലയം തന്നിൽ
ആനന്ദനൃത്തമാടുന്നു ചിലർ
ഏറ്റമുറക്കെച്ചിരിക്കുന്നു കേചന
ദുഃഖിച്ചു കേഴുന്നു മറ്റു ചിലർ
ഗൗരാംഗൻ ശ്രീബുദ്ധൻ യേശു മോസസ്സിവർ
നിൻപ്രേമോന്മത്തരാം പുണ്യാത്മാക്കൾ,
ധന്യമായീടും തദീയസംഗാലിവൻ
ധന്യമാകുന്ന നാളെന്നു തായേ!

ഗാനം ശ്രവിച്ചുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണന് ഭാവഭേദമുണ്ടായി. അങ്ങനെതന്നെ സമാധിയിലാണ്ടു. 'ചതുർവിംശതിതത്ത്വം പിന്നിട്ട് മഹത്തത്ത്വം കൈയ്വിട്ടു, തത്ത്വാതീതതത്ത്വം തന്നെത്താൻ പാർത്തു!' കർമ്മേന്ദ്രിയം, ജ്ഞാനേന്ദ്രിയം, മനസ്സ്, ബുദ്ധി, അഹങ്കാരം സർവ്വവും നിരസ്തം. ദേഹം മാത്രം ചിത്രാർപ്പിതം പോലെ നിലകൊള്ളുന്നു. ഒരുനാൾ പാണ്ഡവപ്രിയനായ ശ്രീഭഗവാന് ഇമ്മാതിരിയൊരവസ്ഥ കണ്ട് കൃഷ്ണഗതപ്രാണന്മാരായ യുധിഷ്ഠിരപ്രഭൃതികൾ മുറവിളികൂട്ടി. തത്സമയം, ഭരതകുലദീപമായ ഭീഷ്മദേവൻ ശരശയ്യയിൽ കിടന്നുകൊണ്ട് അന്ത്യകാലത്തിൽ ശ്രീകൃഷ്ണപരമാത്മാവിനെ ചിത്തത്തിൽ നിനച്ചു. കുരുക്ഷേത്രയുദ്ധം കഴിഞ്ഞ കാലമായതുകൊണ്ട് സ്വാതേ

digitized by www.sreyas.in

വിലാപകാലം. ശ്രീകൃഷ്ണന്റെ ഈ സമാധ്യവസ്ഥ മനസ്സിലാക്കാൻ കഴിയാതെ പാണ്ഡവന്മാർ കേഴുന്നു. ഭഗവാൻ ദേഹം വെടിഞ്ഞു എന്നവർ കരുതി.

# അധ്യായം രണ്ട്

**ഹരികഥാകഥനം.**

സ്വല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണന് കുറച്ചൊരു ബാഹ്യബോധം വന്നു. അദ്ദേഹം ഭാവാവസ്ഥയിൽ ബ്രഹ്മഭക്തന്മാർക്ക് ഉപദേശം നൽകാനാരംഭിച്ചു. ആ ദിവ്യഭാവം ഘനീഭൂതമായിരിക്കുന്നു. ലഹരി പിടിച്ചവനേപ്പോലെയാണ് സംഭാഷണം. ഭാവം മെല്ലെമെല്ലെ കുറഞ്ഞു വരുന്നു. ഒടുവിൽ സാധാരണ നിലയിലായി.

### 'എനിക്ക് കഞ്ചാവു പിടിക്കണം.' ഗീതയും അഷ്ടസിദ്ധികളും

ശ്രീരാമ: അമ്മേ, എനിക്ക് മദിരാനന്ദം വേണ്ട. എനിക്ക് *സിദ്ധി കഴിക്കണം. (ഭക്തന്മാരോട്) സിദ്ധിയെന്നുവെച്ചാൽ ഈശ്വരപ്രാപ്തി എന്നർത്ഥം; അഷ്ടസിദ്ധിയിലെ സിദ്ധിയല്ല. ഈ അണിമാലഘിമാദി സിദ്ധികളെക്കുറിച്ച് കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'സ്നേഹിതാ, അഷ്ടസിദ്ധികളിൽ ഏതെങ്കിലുമൊന്ന് ആർക്കെങ്കിലുമുണ്ടെങ്കിൽ അവനെന്നെ പ്രാപിക്കയില്ല എന്ന് അറിഞ്ഞുകൊൾക.' എന്തുകൊണ്ടില്ല? സിദ്ധികളുണ്ടെങ്കിൽ അഹങ്കാരം വരും; അഹങ്കാരത്തിന്റെ ലേശമിരുന്നാൽ ഭഗവാനെ പ്രാപിക്കാൻ പറ്റുകയില്ല.

### ഈശ്വരലാഭമെന്നാലെന്ത്?

ശ്രീരാമ: ചിലരുടെ അഭിപ്രായപ്രകാരം നാലുതരം ഭക്തന്മാരുണ്ട്: പ്രവർത്തകൻ, സാധകൻ, സിദ്ധൻ, സിദ്ധസിദ്ധൻ. ഈശ്വരാരാധനയിൽ പ്രവർത്തിക്കാൻ ഇപ്പോഴങ്ങോട്ടു തുടങ്ങിയതേയുള്ളൂ, ആ ആൾ പ്രവർത്തകൻ. അത്തരം ആൾ കുറിയിടുന്നു, തിലകം തൊടുന്നു, മാല ധരിക്കുന്നു, ബാഹ്യാചാരങ്ങൾ പലതും അനുഷ്ഠിക്കുന്നു. സാധകൻ കുറേക്കൂടി മുന്നോട്ടുപോയിരിക്കും. ആളുകളെ കാണിക്കാനുള്ള ആഗ്രഹം അയാൾക്കു കുറഞ്ഞിരിക്കും. സാധകൻ ഈശ്വരനെ പ്രാപിക്കാൻ വ്യാകുലനാകുന്നു; ആത്മാർത്ഥതയോടെ ഈശ്വരനെ വിളിക്കുന്നു. ഈശ്വരനാമം ജപിക്കുന്നു; സരളമനസ്സോടെ പ്രാർത്ഥിക്കുന്നു. ആരാണ് സിദ്ധൻ? ഈശ്വരനുണ്ട്, അദ്ദേഹമാണ് സർവ്വവും ചെയ്യുന്നത് എന്ന് ദൃഢബോധം വന്നവൻ; ഈശ്വരനെ കണ്ടെത്തി

* സിദ്ധി = കഞ്ചാവെന്നും ബംഗാളിയിൽ അർത്ഥമുണ്ട്.

digitized by www.sreyas.in

യവൻ. സിദ്ധരിൽ സിദ്ധനാര്? ഈശ്വരനുമായി വർത്തമാനം പറയുന്നവൻ; വെറുതെ കാണുക മാത്രമല്ല; പിതൃഭാവത്തിലോ സഖിഭാവത്തിലോ കാന്തഭാവത്തിലോ ഈശ്വരനോട് സംഭാഷണം ചെയ്തിട്ടുള്ളവൻ.

വിറകിൽ തീർച്ചയായും തീയുണ്ട്; ഇതു വിശ്വാസം. വിറകിൽ നിന്നും തീയ് ജ്വലിപ്പിച്ച് അരിവെച്ച് ഊണുകഴിച്ച് വിശപ്പടക്കി തൃപ്തി നേടുക; അതൊന്നു വേറെ. ഇവ രണ്ടും വേറെവേറെ കാര്യങ്ങളാണ്.

ആദ്ധ്യാത്മികാനുഭൂതികൾക്ക് അവധി കല്പിക്കാനാവില്ല. ഒന്നിനുശേഷം വേറൊന്ന്; അതു കഴിഞ്ഞു മറ്റൊന്ന്. ഇങ്ങനെ മേൽക്കുമേൽ വളർന്നുകൊണ്ടേ പോകുന്നു.

### ബ്രഹ്മസമാജവും നിരാകാരവാദവും

ശ്രീരാമ: (ഭാവാവസ്ഥയിൽ) ഇവർ ബ്രഹ്മജ്ഞാനികൾ, നിരാകാരവാദികൾ, അതുകൊള്ളാം. (ബ്രഹ്മഭക്തന്മാരോട്) ഏതെങ്കിലുമൊന്നിൽ ഉറച്ചുനിൽക്കിൻ, സാകാരത്തിലോ നിരാകാരത്തിലോ ഏതിലെങ്കിലും. ദൃഢതയുണ്ടെങ്കിലേ ഈശ്വരലാഭം ഉണ്ടാവൂ; അല്ലെങ്കിലില്ല. ദാർഢ്യം ഉണ്ടായാൽ സാകാരവാദികളും ഈശ്വരനെ പ്രാപിക്കും; നിരാകാരവാദികളും ഈശ്വരനെ പ്രാപിക്കും. ശർക്കര ചേർത്ത അട കുറുകെ കടിച്ചാലും നെടുകെ കടിച്ചാലും മധുരിക്കും. (എല്ലാവരും ചിരിക്കുന്നു.)

### വിഷയികളുടെ ഈശ്വരൻ - വ്യാകുലതയും ഈശ്വരലാഭവും

ശ്രീരാമ: പക്ഷേ, ദൃഢത നേടണം. വ്യാകുലനായി ഈശ്വരനെ വിളിക്കണം. വിഷയികളുടെ ഈശ്വരൻ എങ്ങനെയുള്ളതാണെന്നോ! കുട്ടികൾ കളിക്കുമ്പോൾ 'ദൈവത്താണെ നേര്,' എന്ന് ആണയിടുംപോലെ. അമ്മായിമാരോ അമ്മൂമ്മമാരോ തമ്മിൽ കലശലു കൂട്ടുമ്പോൾ പറയുന്നതുകേട്ട് അവർ പഠിച്ചിരിക്കും. അല്ലെങ്കിൽ അഴകിയരാവണൻ ചമഞ്ഞ ബാബുവിന്റെ ഈശ്വരൻ. ബാബു അണിഞ്ഞൊരുങ്ങി, മുറുക്കിച്ചുമപ്പിച്ച്, വടിയും ചുഴറ്റി തോട്ടത്തിൽ ലാത്തി നടക്കുമ്പോൾ ഒരു പൂ പറിച്ച് സ്നേഹിതനെ കാണിച്ചുകൊണ്ടു പറയും, 'ഹാ! ഈശ്വരൻ എന്തൊരു മനോഹരമായ പൂവുണ്ടാക്കിയിരിക്കുന്നു!' പക്ഷേ, വിഷയികളുടെ ഈ ഭാവം ക്ഷണികമാണ്; ചുട്ടുപഴുത്ത ഇരുമ്പിൽ വീണ വെള്ളത്തുള്ളി പോലെ!

ഒരു ഭാവത്തിൽ ദൃഢത സമ്പാദിക്കുകതന്നെ വേണം. താണുമുങ്ങുവിൻ. അല്ലെന്നാൽ കടലിനടിയിൽ കിടക്കുന്ന രത്നങ്ങൾ കിട്ടുകയില്ല. വെള്ളത്തിനുമീതെ പൊങ്ങിക്കിടന്നാൽ രത്നം ലഭിക്കയില്ല.

digitized by www.sreyas.in

ഇത്രയും പറഞ്ഞ് ശ്രീരാമകൃഷ്ണദേവൻ, കേശവസേനൻ മുതലായ ഭക്തന്മാരുടെ മനസ്സിനെ അപഹരിച്ച ആ ഗാനം, അതേ മധുര കണ്ഠത്തിൽ പാടുവാനാരംഭിച്ചു. തങ്ങൾ സ്വർഗ്ഗത്തിലോ വൈകുണ്ഠത്തിലോ ആണ് ഇരിക്കുന്നത് എന്നു സകലർക്കും തോന്നിപ്പോയി.

ഗാനം:

മുങ്ങുക മുങ്ങുക സദാ മുങ്ങുക മമ മനസ്സേ,
ഭഗവദ്രൂപസാഗരേ മുങ്ങുക നിത്യം;
ആഴിതന്റെ മടിത്തട്ടിൽ ഊളിയിട്ടിറങ്ങിച്ചെന്ന-
പ്രേമമാകും ദിവ്യരത്നം കൈയ്‌വശമാക്കൂ.

## ബ്രഹ്മസമാജവും ഈശ്വരന്റെ ഐശ്വര്യവർണ്ണനയും

ശ്രീരാമ: (ബ്രഹ്മഭക്തരോട്) താണു മുങ്ങുവിൻ. ഈശ്വരനെ സ്നേഹിക്കാൻ ശീലിക്കുവിൻ. ഈശ്വരപ്രേമത്തിൽ മഗ്നരാകുവിൻ. നോക്കൂ, നിങ്ങളുടെ പ്രാർത്ഥന ഞാൻ കേട്ടിട്ടുണ്ട്. നിങ്ങളുടെ ബ്രഹ്മസമാജത്തിൽ ഈശ്വരന്റെ ഐശ്വര്യം ഇത്രയേറെ വർണ്ണിക്കുന്നതെന്തിനാണ്? 'ഹേ പ്രഭോ, അവിടുന്ന് ആകാശം സൃഷ്ടിച്ചിരിക്കുന്നു, വലിയ വലിയ കടലുകൾ ഉണ്ടാക്കിയിരിക്കുന്നു; സൂര്യലോകം, ചന്ദ്രലോകം, നക്ഷത്രലോകം എല്ലാം നിർമ്മിച്ചിരിക്കുന്നു.' ഈവക കാര്യങ്ങളൊക്കെ പറഞ്ഞിട്ട് നമുക്കു വലിയ പ്രയോജനമുണ്ടോ?

പ്രഭുവിന്റെ തോട്ടം കണ്ട് എല്ലാവരും ആശ്ചര്യപ്പെട്ടുപോകുന്നു. എന്തുമാതിരി വൃക്ഷങ്ങൾ, എത്ര നല്ല പൂക്കൾ, എത്ര സുന്ദരമായ പൊയ്ക! എത്ര കേമമായ സ്വീകരണമുറി! അതിനുള്ളിലെ പടങ്ങളോ! ഇവയൊക്കെക്കണ്ട് ആളുകൾ വിസ്മയസ്തബ്ധരാകുന്നു. എന്നാൽ ഉദ്യാനത്തിന്റെയെല്ലാം ഉടയവനായ പ്രഭുവിനെ എത്രപേർ അന്വേഷിക്കുന്നു? പ്രഭുവിനെ തേടുവോർ ഒന്നോ രണ്ടോ; വ്യാകുലതയോടെ ഈശ്വരനെ തേടിയാൽ അദ്ദേഹത്തെ കാണാൻ സാധിക്കും, അദ്ദേഹവുമായി സംസാരിക്കാൻ സാധിക്കും, ഞാൻ നിങ്ങളോടു സംസാരിക്കുംപോലെ, ഞാൻ സത്യമാണ് പറയുന്നത്, ഈശ്വരനെ കാണാൻ കഴിയും. ഞാനിതൊക്കെ ആരോടാണു പറയുന്നത്? ആരു വിശ്വസിക്കും?

### ശാസ്ത്രമോ പ്രത്യക്ഷമോ?

ശ്രീരാമ: ശാസ്ത്രത്തിനകത്ത് ഈശ്വരനെ കാണാൻ കഴിയുമോ? ശാസ്ത്രം പഠിച്ചാൽ അങ്ങേയറ്റം ഈശ്വരനുണ്ട് എന്ന് അറിഞ്ഞെന്നു വരാം. എന്നാൽ തന്നെത്താൻ താണുമുങ്ങാതെ ഈശ്വരൻ ദർശനം തരുന്നതല്ല. മുങ്ങിയതിനുശേഷം, ഈശ്വരൻ സ്വയം വെളിപ്പെടുത്തി

digitized by www.sreyas.in

ത്തന്നാൽ സന്ദേഹമെല്ലാം നീങ്ങും. ആയിരം പുസ്തകങ്ങൾ പഠിച്ചോളൂ, ഒരായിരം ശ്ലോകങ്ങൾ ഉരുവിട്ടോളൂ; എന്തൊക്കെയായാലും വ്യാകുലതയോടെ ഈശ്വരനിലേയ്ക്ക് ആഴ്ന്നിറങ്ങിയില്ലെങ്കിൽ അദ്ദേഹത്തെ ഗ്രഹിക്കാനൊക്കുകയില്ല. വെറും പാണ്ഡിത്യംകൊണ്ടു മനുഷ്യനെ പറ്റിക്കാൻ പറ്റും; ഈശ്വരനെ പറ്റിക്കാനാവില്ല.

ശാസ്ത്രങ്ങൾ, പുസ്തകങ്ങൾ – ഇവകൊണ്ടുമാത്രം എന്തു കിട്ടും? ഈശ്വരന്റെ കൃപയില്ലെങ്കിൽ ഒന്നും കിട്ടുകയില്ല. വ്യാകുലതയോടെ അദ്ദേഹത്തിന്റെ കൃപയ്ക്കായി പ്രയത്നിക്കുവിൻ. കൃപയുണ്ടായാൽ അദ്ദേഹത്തിന്റെ ദർശനം ലഭിക്കും; അദ്ദേഹം നിങ്ങളുമായി വർത്തമാനം പറയും.

### ബ്രഹ്മസമാജവും സമത്വവും - ഈശ്വരന്റെ വൈഷമ്യദോഷം

സബ്ജഡ്ജി: മഹാശയാ, ഈശ്വരന്റെ കൃപ ഒരാളിൽ കൂടുതലും വേറൊരാളിൽ കുറവും ആയി വരുമോ? എങ്കിൽ ഈശ്വരനെ വൈഷമ്യദോഷം ബാധിക്കുമല്ലോ.

ശ്രീരാമ: എന്താണത്? കൊള്ളിമീനും മീന്, ചെമ്മീനും മീന്! നിങ്ങൾ ചോദിച്ച ചോദ്യം തന്നെ ഈശ്വരചന്ദ്രവിദ്യാസാഗരനും ചോദിച്ചു: 'മഹാശയ, ഈശ്വരൻ ചിലർക്ക് കൂടുതൽ ശക്തി കൊടുത്തിരിക്കുന്നു; ചിലർക്കു കുറച്ചും കൊടുത്തിരിക്കുന്നു, എന്നു വരുമോ?' എന്നദ്ദേഹം ചോദിച്ചു. ഞാനതിനു പറഞ്ഞു: 'സർവ്വവ്യാപിരൂപേണ ഈശ്വരൻ സകലരുടേയും ഉള്ളിൽ വാഴുന്നു. എന്നുള്ളിലുള്ളതുപോലെ ഒരുറുമ്പിന്നുള്ളിലും ഉണ്ട്. എന്നാൽ ശക്തിവ്യത്യാസം ഉണ്ട്. സകലരും സമാനമാണെങ്കിൽ ഈശ്വരവിദ്യാസാഗരന്റെ പേരു കേട്ട് ഞങ്ങൾ നിങ്ങളെ കാണാൻ വന്നതെന്തിനാണ്? നിങ്ങൾക്കെന്താ രണ്ടുകൊമ്പു മുളച്ചിട്ടുണ്ടോ? ഇല്ല, അതുകൊണ്ടല്ല. നിങ്ങൾ ദയാലു, നിങ്ങൾ പണ്ഡിതൻ. ഈവക ഗുണങ്ങൾ നിങ്ങൾക്ക് മറ്റുള്ളവരേക്കാൾ കൂടുതലുണ്ട്; അതുകൊണ്ടാണ് നിങ്ങൾക്കിത്ര പേര്.' ഒറ്റയ്ക്ക് നൂറുപേരെ തുരത്താൻ കഴിവുള്ള ആളുകളുണ്ട് എന്നറിഞ്ഞുകൂടേ? ഒരാളെ കണ്ടാൽ പേടിച്ചു പമ്പ കടക്കുന്ന ആളുകളുമുണ്ട് എന്നറിഞ്ഞുകൂടേ? ശക്തിവ്യത്യാസം ഇല്ലെന്നുവരികിൽ കേശവസേനനെ ആളുകൾ ഇത്രയേറെ ബഹുമാനിച്ചിരുന്നതെന്തുകൊണ്ടാണ്?

ഒരുവനെ അനേകമാളുകൾ മാനിക്കുകയും പൂജിക്കുകയും ചെയ്യുന്നുണ്ടെങ്കിൽ, അതു വിദ്യകൊണ്ടോ, സംഗീതംകൊണ്ടോ, വാഗ്മിത്വം കൊണ്ടോ എന്തുകൊണ്ടെങ്കിലുമാകട്ടെ, ആ മനുഷ്യനിൽ ഈശ്വരന്റെ വിശേഷശക്തിയുണ്ടെന്നു ധരിച്ചുകൊള്ളണം എന്ന് ഗീതയിലുണ്ട്.

digitized by www.sreyas.in

ഒരു ബ്രഹ്മഭക്തൻ: (സബ്ജഡ്ജിയോട്) അദ്ദേഹം പറയുന്നത് നിങ്ങൾക്കങ്ങ് സമ്മതിച്ചുകൂടേ?

ശ്രീരാമ: (ബ്രഹ്മഭക്തനോട്, ഗൗരവത്തിൽ) താനെന്തൊരു തരം മനുഷ്യൻ? കാര്യത്തിൽ വിശ്വാസം വരാതെ വെറുതേയങ്ങു സമ്മതിക്കുകയോ? കാപട്യമാണത്. താനൊരു കള്ളക്കാശാണെന്നു മനസ്സിലായി!

ആ ബ്രഹ്മഭക്തൻ വല്ലാതെ ലജ്ജിച്ചുപോയി.

# അധ്യായം മൂന്ന്

## ശ്രീ കേശവസേനനും അനാസക്തമായ ഗാർഹസ്ഥ്യവും

സബ്ജഡ്ജി: മഹാശയ, സംസാരമുപേക്ഷിക്കേണ്ടതുണ്ടോ?

ശ്രീരാമ: ഇല്ല, നിങ്ങളെന്തിനു ത്യജിക്കുന്നു? സംസാരത്തിലിരുന്നുകൊണ്ടും സാധിക്കാം. എന്നാൽ ആദ്യകാലത്ത് കുറച്ചു ദിവസം നിർജ്ജനത്തിൽ വസിക്കണം. ഏകാന്തത്തിലിരുന്ന് ഈശ്വരധ്യാനം ചെയ്യണം. വീട്ടിനടുത്തൊരു മുറിയെടുക്കണം; അവിടെനിന്നും വീട്ടിൽ വന്ന് ഒരു നേരം ഊണു കഴിച്ചുപോകാൻ പാകത്തിന്. കേശവസേനനും പ്രതാപനും മറ്റു പലരും പറഞ്ഞു, 'മഹാശയ, ഞങ്ങൾ ജനകരാജനെപ്പോലെയാണ്.' 'വെറുതെ വായ്കൊണ്ടു പറഞ്ഞതുകൊണ്ട് ജനകരാജനാവുകയില്ല. ജനകരാജാവ് ആദ്യകാലത്ത് ഏകാന്തത്തിൽ തലയുംകുത്തിനിന്ന് എത്ര തപസ്സു ചെയ്തു! നിങ്ങൾ കുറച്ചെന്തെങ്കിലും ചെയ്യിൻ. അപ്പോൾപ്പിന്നെ ജനകരാജനാകാം,' എന്ന് ഞാനും പറഞ്ഞു. ഇന്നയാൾക്ക് ചടുചടേന്ന് ഇംഗ്ലീഷ് എഴുതാനറിയാം. അങ്ങനെയെഴുതാൻ ഒറ്റയടിക്കു പഠിച്ചതാണോ? അയാൾ പാവപ്പെട്ട വീട്ടിലെ കുട്ടി. ആദ്യം ഒരാളുടെ വീട്ടിൽ താമസിച്ച് അരി വെച്ചുകൊടുത്തിരുന്നു. അങ്ങനെയാണ് ആഹാരം കഴിച്ചിരുന്നത്. വളരെ കഷ്ടപ്പെട്ടിട്ടാണ് എഴുതാനും വായിക്കാനും പഠിച്ചത്. അതുകൊണ്ടിപ്പോൾ അയാൾക്ക് ഝറേന്ന് ഇംഗ്ലീഷ് എഴുതാൻ സാധിക്കുന്നു.

കേശവസേനനോട് വേറെയും ചിലതു പറഞ്ഞു: 'ഏകാന്തത്തിൽ പോകാതെ കടുത്ത രോഗം മാറുന്നതെങ്ങനെ? സന്നിപാതജ്വരം പിടിച്ചിരിക്കുന്നു. രോഗി കിടക്കുന്ന മുറിയിൽ ഉപ്പിലിട്ട പുളിയും കുടം നിറച്ചു വെള്ളവും! ആ രോഗം പിന്നെയെങ്ങനെയാണു മാറുന്നത്? ഉപ്പിലിട്ടപുളി, ഇതു നോക്കു, അതിന്റെ പേരു പറഞ്ഞപ്പോഴേയ്ക്കും

digitized by www.sreyas.in

എന്റെ വായിൽ വെള്ളം വന്നു. (എല്ലാവരും ചിരിക്കുന്നു.) അതു നേരേ മുമ്പിൽകൊണ്ടുവെച്ചാലത്തെ കഥ പറയുകയേ വേണ്ട! ഒരു പുരുഷനെ സംബന്ധിച്ചിടത്തോളം സ്ത്രീയാണ് ഈ ഉപ്പിലിട്ട പുളി; ഭോഗവാസന നീർക്കുടവും. വിഷയതൃഷ്ണയ്ക്ക് അറുതിയില്ല; ഈ വിഷയങ്ങൾ രോഗിയുടെ മുറിയിൽത്തന്നെ വെച്ചിരിക്കുകയും ചെയ്ക! ഇതുകൊണ്ട് സന്നിപാതം വിട്ടുമാറുമോ? കുറച്ചുദിവസത്തേയ്ക്ക് സ്ഥലം മാറി താമസിക്കണം. പുളിയും വെള്ളവും ഇല്ലാത്തയിടത്തേയ്ക്ക്, എന്നിട്ടു പനി മാറിയതിനുശേഷം പഴയ മുറിയിലേയ്ക്കു വന്നാൽ പേടിക്കാനൊന്നുമില്ല. ഈശ്വരനെ സാക്ഷാത്കരിച്ചതിനുശേഷം സംസാരത്തിൽ വസിച്ചാലും, പിന്നെ കാമിനീകാഞ്ചനങ്ങൾക്ക് അയാളോട് ഒന്നും ചെയ്യാൻ സാധ്യമല്ല. അപ്പോൾ ജനകനെപ്പോലെ അനാസക്തനാകാൻ സാധിക്കും.

പക്ഷേ, ആദ്യകാലത്ത് വളരെ സൂക്ഷിക്കണം. അത്യന്തം ഏകാന്തമായ സ്ഥാനത്തിരുന്നു സാധന ചെയ്യണം. ആൽമരം തൈയ്യായിരിക്കുമ്പോൾ, ആടുമാടുകൾ തിന്നുകളയാതിരിക്കാൻ നാലുചുറ്റും വേലി കെട്ടുന്നു. എന്നാൽ തടി വളർന്നു കഴിഞ്ഞാൽ പിന്നെ വേലിയുടെ ആവശ്യമില്ല. ആനയെ തളച്ചാലും മരത്തിനൊരു കേടും വരികയില്ല. നിങ്ങൾ ഏകാന്തത്തിൽ പാർത്ത് സാധന ചെയ്ത് ഈശ്വരന്റെ പാദപദ്മത്തിൽ ഭക്തി സമ്പാദിച്ച് ശക്തി വളർത്തി വീട്ടിൽ പോയി സംസാരത്തിൽ പ്രവേശിച്ചാൽ കാമിനീകാഞ്ചനങ്ങൾക്ക് നിങ്ങളെ യാതൊരു തരത്തിലും ഉപദ്രവിക്കാൻ സാധിക്കില്ല.

പാൽ ഉറയൊഴിച്ച് അനക്കാതെ ഏകാന്തമായ ഒരിടത്തു വെയ്ക്കണം; എന്നിട്ടതിൽനിന്നു വെണ്ണയെടുക്കണം. മനമാകുന്ന പാലിൽനിന്ന് ജ്ഞാനഭക്തിരൂപമായ വെണ്ണ ഒരിക്കൽ വേർപെടുത്തിയെടുത്തു കഴിഞ്ഞാൽ, പിന്നെ സംസാരരൂപമായ വെള്ളത്തിലിട്ടാലും അതു കലങ്ങിപ്പോകാതെ പൊങ്ങിക്കിടക്കും. എന്നാൽ മനസ്സിന്റെ അപക്വാവസ്ഥയിൽ, പാലിന്റെ നിലയിലിരിക്കുമ്പോൾ, സംസാരനീററിലിട്ടാൽ, പാലും ജലവും കൂടിയൊന്നിക്കും. അപ്പോൾ പിന്നെ മനസ്സിന് നിർലിപ്തമായിട്ടു പൊങ്ങിക്കിടക്കാൻ സാധിക്കയില്ല.

സംസാരത്തിൽ വസിക്കുമ്പോൾ, ഈശ്വരപ്രാപ്തിക്കായി ഒരു കൈയ്കൊണ്ട് അദ്ദേഹത്തിന്റെ പാദപദ്മങ്ങളിൽ പിടിച്ചുകൊണ്ടിരിക്കണം; മറ്റേക്കൈകൊണ്ട് കാര്യങ്ങളും നടത്തണം. ജോലിയിൽനിന്നും ഒഴിവുകിട്ടുമ്പോൾ രണ്ടു കൈയ്കൊണ്ടും ഈശ്വരപാദപദ്മങ്ങളിൽ പിടിക്കുക; നിർജ്ജനത്തിൽ പാർക്കുക; ഈശ്വരചിന്തയും സേവയും മാത്രം ചെയ്യുക.

digitized by www.sreyas.in

സബ്ജഡ്ജി: (സസന്തോഷം) മഹാശയ, ഇതൊക്കെ അതിസുന്ദരമായ വാക്കുകൾ! നിർജ്ജനത്തിൽ സാധന ചെയ്യണം, സംശയമില്ല. പക്ഷേ അക്കാര്യം ഞങ്ങൾ മറക്കുന്നു. ഒറ്റയടിക്ക് ജനക രാജാവായിക്കഴിഞ്ഞു എന്നാണ് വിചാരം! (ശ്രീരാമകൃഷ്ണനനും എല്ലാവരും ചിരിക്കുന്നു.) സംസാരം ത്യജിക്കേണ്ട ആവശ്യമില്ല; വീട്ടിലിരുന്നും ഈശ്വരനെ പ്രാപിക്കാം, എന്നീ വാക്കുകൾ കേട്ടതുകൊണ്ടു തന്നെ എനിക്കു വലിയ ശാന്തിയും ആനന്ദവും തോന്നുന്നു.

ശ്രീരാമ: നിങ്ങളെന്തിന് ത്യാഗം ചെയ്യണം? *യുദ്ധം ചെയ്യേണ്ടതുകൊണ്ട് കോട്ടയ്ക്കകത്തു നിന്നുകൊണ്ട് യുദ്ധം ചെയ്യുന്നതാണ് നല്ലത്. ഇന്ദ്രിയങ്ങളുമായി യുദ്ധം ചെയ്യണം; വിശപ്പ് ദാഹം ഇവയോടുമൊക്കെ യുദ്ധം ചെയ്യണം; ഈ യുദ്ധം വീട്ടിലിരുന്നുകൊണ്ടാണ് നല്ലത്. പോരെങ്കിൽ, കലികാലത്ത് മനുഷ്യൻ അന്നഗതപ്രാണനാണ്. ഒരു നാൾ ആഹാരം കിട്ടിയില്ലെങ്കിൽ ഈശ്വരനും കീശ്വരനുമൊക്കെ പറപറക്കും. ഒരിക്കലൊരാൾ അയാളുടെ ഭാര്യയോടു പറഞ്ഞു: 'ഞാൻ വീടുപേക്ഷിച്ചുപോവാൻ പോവുകയാണ്.' ഭാര്യ അല്പം കാര്യവിവരമുള്ള സ്ത്രീയായിരുന്നു. അവളയാളോടു പറഞ്ഞു: 'നിങ്ങളെന്തിനാണ് ചുറ്റിക്കറങ്ങുന്നത്? വയറ്റിലെ കൊറ്റിനുവേണ്ടി പത്തു പടി കയറിയിറങ്ങേണ്ടതില്ലെങ്കിൽ പൊയ്ക്കോളൂ. അങ്ങനെ വേണ്ടിവരുന്ന പക്ഷം, ഇവിടെ ഒരിടത്തുതന്നെ താമസിക്കുന്നതാണ് നല്ലത്.'

എന്തിനാണ് നിങ്ങൾ ത്യജിക്കുന്നത്? വീട്ടിൽത്തന്നെയാണ് കൂടുതൽ സൗകര്യം. ആഹാരത്തിന്റെ കാര്യത്തിൽ വിഷമിക്കേണ്ടതായിട്ടില്ല. സ്വഭാര്യയുമായി സഹവസിക്കുകയും ചെയ്യാം; അതു കൊണ്ടും ദോഷമില്ല. ശരീരത്തിന് ഓരോരോ സമയത്തു വേണ്ടതൊക്കെ അടുത്തുതന്നെ കിട്ടും. സുഖക്കേടു പിടിച്ചാൽ നോക്കാൻ ആൾ അടുത്തുണ്ടായിരിക്കും.

ജനകൻ, വ്യാസൻ, വസിഷ്ഠൻ ഇവർ ജ്ഞാനം സമ്പാദിച്ച ശേഷം സംസാരത്തിൽ വസിച്ചു. അവർ രണ്ടു വാളുകൊണ്ടു പയറ്റി: ഒന്നു ജ്ഞാനത്തിന്റെയും ഒന്നു കർമ്മത്തിന്റെയും.

---

* ഷട്സപത്നാൻ വിജിഗീഷമാണോ ഗൃഹേഷു നിർവ്വിശ്യ യതേത പൂർവ്വം
അത്യേതി ദുർഗ്ഗാശ്രിത ഊർജ്ജിതാരീൻ ക്ഷീണേഷു കാമം വിചരേദ് – വിപശ്ചിത്. ഭാഗ. 5.1.18

ആറു വൈരികളെ വെല്ലണമെന്നു വിചാരിക്കുന്നവൻ, ആദ്യം വീട്ടിലിരുന്നു തയ്യാറെടുക്കണം. അരികളിൽ മുമ്പനായ കാമൻ തളർന്നാൽ ഇറങ്ങി പുറപ്പെട്ടോളൂ. കോട്ടയ്ക്കകത്തിരുന്നുകൊണ്ട് പടപൊരുതുന്നവൻ കരുത്തരായ വൈരികളെ എതിർത്ത് ജയിക്കുന്നുവല്ലോ.

digitized by www.sreyas.in

**ജ്ഞാനിയുടെ ലക്ഷണം**

സബ്ജഡ്ജി: ജ്ഞാനം ഉണ്ടായോ ഇല്ലയോ എന്നെങ്ങനെ അറിയാം?

ശ്രീരാമ: ജ്ഞാനമുണ്ടായാൽ പിന്നെ ഈശ്വരനെ ദൂരത്തല്ല കാണുന്നത്. അദ്ദേഹം പിന്നെ 'അദ്ദേഹ'മല്ല, 'ഇദ്ദേഹ'മാണ്. സ്വന്തം ഹൃദയത്തിനകത്തും അദ്ദേഹത്തെ കാണുമാറാകും. ഈശ്വരൻ സകലരുടെ ഉള്ളിലും ഉണ്ട്. തേടുന്നവൻ കാണും.

സബ്ജഡ്ജി: മഹാശയ, ഞാനൊരു പാപി; ഈശ്വരൻ എന്നുള്ളിലുമുണ്ട് എന്ന് ഞാനെങ്ങനെ പറയും?

**ബ്രഹ്മസമാജം - കൃസ്തുമതവും പാപവാദവും**

ശ്രീരാമ: (സബ്ജഡ്ജിയോട്) ഇതാണ് ബ്രഹ്മസമാജക്കാരുടെ ഒരു സുഖക്കേട്! നിങ്ങളെപ്പോഴും പാപം പാപം എന്നു പറഞ്ഞുംകൊണ്ടിരിക്കുന്നു! അതു കൃസ്ത്യാനികളുടെ മതമാണെന്നു തോന്നുന്നു. അല്ലേ? ഒരാളെനിക്കൊരിക്കലൊരു പുസ്തകം തന്നു, കൃസ്ത്യാനികളുടെ വേദോപദേശം. കുറച്ചു വായിച്ചുകേട്ടു; അതിൽ ഈയൊരു വാർത്ത മാത്രം - പാപം, പാപം! 'ഞാൻ ഈശ്വരന്റെ നാമം ജപിച്ചിരിക്കുന്നു; ഈശ്വരനെ വിളിച്ചിട്ടുമുണ്ട്, രാമനാമം ജപിച്ചിട്ടുണ്ട്, ഹരി ഹരിയെന്നു ജപിച്ചിട്ടുണ്ട്; എനിക്കിനിയും പാപമോ!' ഇമ്മാതിരിയുള്ള വിശ്വാസം വേണം. നാമമാഹാത്മ്യത്തിൽ വിശ്വാസം വേണം.

സബ്ജഡ്ജി: ഇമ്മാതിരിയുള്ള വിശ്വാസം എങ്ങനെയുണ്ടാകും?

ശ്രീരാമ: ഈശ്വരനിൽ അനുരാഗം വേണം. നിങ്ങളുടെ ഒരു പാട്ടിൽ ഇങ്ങനെയുണ്ടല്ലോ:

> ഭക്തികൊണ്ടല്ലാതെ യജ്ഞജപാദിയാൽ
> സാദ്ധ്യമോ നിന്നെയറിവാൻ നാഥാ?

ഈശ്വരനിൽ ഇമ്മാതിരി അനുരാഗവും പ്രേമവും ഉണ്ടാവാൻ ഏകാന്തത്തിൽ, ഗോപ്യമായി വ്യാകുലതയോടെ ഈശ്വരനോടു പ്രാർത്ഥിക്കുക, കരയുക. ഭാര്യയ്ക്ക് രോഗം വന്നാൽ, പണം നഷ്ടപ്പെട്ടാൽ, ഉദ്യോഗം കിട്ടാൻ, ഇതിനൊക്കെ ആളുകൾ കുടംകുടമായി കണ്ണീർ വാർക്കും. എന്നാൽ ഈശ്വരനുവേണ്ടി ആരുണ്ടു കരയുന്നു, പറയൂ.

digitized by www.sreyas.in

# അധ്യായം നാല്

**മുക്തിയാർ നല്കുക**

ത്രൈലോക്യൻ: മഹാശയ, ഇവർക്കു സമയമെവിടെ? അവർക്കു സായ്പിന്റെ പണിയെടുക്കണം.

ശ്രീരാമ: (സബ്ജഡ്ജിയോട്) ശരി, ഈശ്വരന് മുക്തിയാർ കൊടുത്തേയ്ക്കുക ഒരു നല്ല മനുഷ്യനെ ഒരുവൻ തന്റെ കാര്യങ്ങൾ ഏല്പിച്ചാൽ ആ മനുഷ്യൻ അയാളെ ചതിക്കുമോ? സർവ്വഭാരങ്ങളും ആത്മാർത്ഥമായി ഈശ്വരനിൽ സമർപ്പിച്ചുകൊണ്ട് നീ നിശ്ചിന്തനായിരിക്കുക. അദ്ദേഹം ഏല്പിച്ചിട്ടുള്ള ജോലിയെന്തോ അതു തന്നെ ചെയ്യുക. പൂച്ചക്കുഞ്ഞിന് കണക്കപ്പിള്ളയുടെ ബുദ്ധിയൊന്നുമില്ല. അത് 'ങ്യാവൂ ങ്യാവൂ' എന്നു കരയുന്നു. തള്ള കൊണ്ടുപോയി അടുക്കളയിലാണ് വെച്ചതെങ്കിൽ അവിടെ കിടക്കും; ങ്യാവൂ ങ്യാവൂ എന്നു വിളിക്കുകമാത്രം ചെയ്യും. പിന്നെ അമ്മ അവിടുന്നെടുത്തു കൊണ്ടുപോയി തറവാട്ടിലെ കാരണവരുടെ കിടക്കയിൽ കിടത്തിയാലും അതേ ഭാവംതന്നെ. 'അമ്മേ, അമ്മേ,' എന്നു വിളിക്കും.

സബ്ജഡ്ജി: ഞങ്ങൾ ഗൃഹസ്ഥന്മാർ; എത്രനാൾ ഞങ്ങൾ ഈവക കർത്തവ്യങ്ങൾ നിറവേറ്റണം?

ശ്രീരാമ: തീർച്ചയായും നിങ്ങൾക്കു കർത്തവ്യങ്ങളുണ്ട്. കുട്ടികളെയൊക്കെ വളർത്തിവിടണം; ഭാര്യയെ കാത്തു രക്ഷിക്കണം; നിങ്ങളുടെ കാലം കഴിഞ്ഞാൽ ഭാര്യയുടെ ചെലവിനുള്ള വക സമ്പാദിച്ചുവെയ്ക്കണം. അതൊന്നും ചെയ്തില്ലെങ്കിൽ നിങ്ങൾ നിർദ്ദയനാണ്. ശുകദേവൻ തുടങ്ങിയ മുനിമാർക്ക് ദയയുണ്ടായിരുന്നു. ദയയില്ലാത്തവൻ മനുഷ്യനല്ല.

സബ്ജഡ്ജി: എത്ര കാലം മക്കളുടെ കാര്യങ്ങളന്വേഷിക്കണം?

ശ്രീരാമ: പ്രായപൂർത്തി എത്തുന്നതുവരെ. കോഴിക്കുഞ്ഞ് വളർച്ചയെത്തിയാൽ, അതിന് തനിയെ തീറ്റ തേടാറായാൽ, തള്ളക്കോഴി അതിനെ കൊത്തിയോടിക്കുന്നു; അടുത്തു വരാൻ സമ്മതിക്കുകയില്ല. (എല്ലാവരും ചിരിക്കുന്നു.)

**ഗൃഹസ്ഥന്റെ കർത്തവ്യം – ജ്ഞാനോന്മാദവും കർത്തവ്യവും**

സബ്ജഡ്ജി: ഒരുവന് ഭാര്യയോടുള്ള കർത്തവ്യം എന്താണ്?

digitized by www.sreyas.in

ശ്രീരാമ: നിങ്ങൾ ജീവിച്ചിരിക്കുന്ന കാലത്ത് സദുപദേശങ്ങൾ കൊടുക്കണം, ചെലവിനും കൊടുക്കണം. പതിവ്രതയാണെങ്കിൽ നിങ്ങളുടെ കാലശേഷവും അവളുടെ ചെലവിനു വേണ്ടതൊക്കെ ഏർപ്പാടു ചെയ്തുവെയ്ക്കണം.

എന്നാൽ *ജ്ഞാനോന്മാദമുണ്ടായാൽ, പിന്നെ കർത്തവ്യമൊന്നുമില്ല. അപ്പോൾപ്പിന്നെ നിങ്ങളുടെ നാളത്തെ കാര്യം നോക്കാൻ നിങ്ങളെക്കൊണ്ടാവില്ലെങ്കിൽ ഈശ്വരൻ നോക്കും. ജ്ഞാനോന്മാദം ബാധിച്ചാൽ നിങ്ങളുടെ വീട്ടുകാര്യങ്ങളും ഈശ്വരൻ അന്വേഷിച്ചുകൊള്ളും. പ്രായപൂർത്തിയാകാത്ത മകനെ വിട്ടുംവെച്ച് ഒരു സെമിന്ദാർ മരിച്ചുപോവുകയാണെങ്കിൽ, ആ കുട്ടിയുടെ കാര്യങ്ങളന്വേഷിക്കാൻ കോടതിയിൽ നിന്നും ഒരു രക്ഷാകർത്താവിനെ നിശ്ചയിക്കുന്നു. : (സബ്ജഡ്ജിയോട്) ഇതൊക്കെ നിയമകാര്യങ്ങൾ; നിങ്ങൾക്കതെല്ലാം നിശ്ചയമുണ്ടല്ലോ?

സബ്ജഡ്ജി: ഉവ്വ്.

വിജയഗോസ്വാമി: ആഹാ! ആഹാ! എന്തൊരു വാക്കുകൾ! അനന്യമനസ്കനായി ഈശ്വരചിന്ത ചെയ്യുന്നവന്റെ ഈശ്വരപ്രേമത്താൽ ഉന്മത്തനാകുന്നവന്റെ, ഭാരമെല്ലാം ഭഗവാൻ സ്വയം വഹിക്കും! പ്രായപൂർത്തിയാകാത്തവന് രക്ഷാകർത്താവ് താനേ വന്നുചേരും! ആഹാ! ആ അവസ്ഥ എനിക്കെന്നുണ്ടാകും? അതുണ്ടായവർ എത്ര ഭാഗ്യവാന്മാർ!

ത്രൈലോക്യൻ: മഹാശയ, സംസാരത്തിലിരുന്നാൽ യഥാർത്ഥത്തിൽ ജ്ഞാനമുണ്ടാകുമോ? ഈശ്വരലാഭമുണ്ടാകുമോ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നിനക്കെന്താ കുഴപ്പം? നീ പാനിയും കുടിക്കുന്നു, പഞ്ചസാരയും തിന്നുന്നു. (എല്ലാവരും ചിരിക്കുന്നു.) ഈശ്വരനിൽ മനസ്സുവെച്ചുകൊണ്ട് സംസാരത്തിലിരിക്കുന്നില്ലേ നീ? എന്തുകൊണ്ട് സംസാരത്തിലിരുന്നുകൊണ്ട് സാധിക്കയില്ല? തീർച്ചയായും സാധിക്കും.

### ജ്ഞാനിയുടെ ലക്ഷണം – ജീവന്മുക്തൻ

ത്രൈലോക്യൻ: സംസാരത്തിലിരുന്നുകൊണ്ട് ജ്ഞാനം ലഭിച്ചയാളുടെ ലക്ഷണമെന്താണ്?

---

* ദേവർഷിഭൂതാപ്തനൃണാം പിതൄണാം ന കിങ്കരോ നായമൃണീ ച രാജൻ,
സർവ്വാത്മനാ യഃ ശരണം ശരണ്യം ഗതോ മുകുന്ദം പരിഹൃത്യ കർത്തം.

(ഭാഗ. 11.5.41) സർവ്വകൃത്യങ്ങളും ഭഗവാനിലർപ്പിച്ച് സർവ്വാത്മനാ ഭഗവാനെ ശരണംപ്രാപിച്ചവൻ, ദേവന്മാരുടെയോ, പിതൃക്കളുടെയോ, ഋഷികളുടെയോ, മനുഷ്യരുടെയോ, ഭൂതങ്ങളുടെയോ, കിങ്കരനുമല്ല, കടക്കാരനുമല്ല.

digitized by www.sreyas.in

ശ്രീരാമ: *ഹരിനാമം കേൾക്കുന്ന മാത്രയിൽ കണ്ണിൽനിന്നും വാരിധാരായൊഴുകും; മെയ്യിൽ പുളകവും. ഭഗവാന്റെ മധുരനാമം കേട്ടാൽ ശരീരം രോമാഞ്ചം കൊള്ളും, കണ്ണിൽനിന്നും ആനന്ദബാഷ്പം പൊഴിയും.

വിഷയാസക്തി നിലനില്ക്കുന്ന കാലത്തോളം, കാമിനീകാഞ്ചനങ്ങളെ ഇഷ്ടപ്പെടുന്ന കാലത്തോളം, ദേഹബുദ്ധി പോവുകയില്ല. വിഷയാസക്തി എത്രകണ്ടു കുറയുന്നുവോ അത്രകണ്ട് ആത്മജ്ഞാനത്തിലേയ്ക്ക് അടുക്കാൻ സാധിക്കുന്നു. ദേഹബുദ്ധിയും അതോടെ കുറഞ്ഞുവരുന്നു. വിഷയാസക്തി തീർത്തും വിട്ടുപോയാൽ ആത്മജ്ഞാനമായി. അപ്പോൾ ആത്മാവു വേറേ, ശരീരം വേറേ എന്ന ബോധം ഉണ്ടാകുന്നു. നാളികേരത്തിനകത്തെ വെള്ളം വറ്റുന്നതിനു മുമ്പ് കത്തികൊണ്ട് അതിന്റെ കാമ്പും ചിരട്ടയും വേറെയാക്കുവാൻ വലിയ പ്രയാസമാണ്. വെള്ളം വറ്റിയാൽ അതകത്തു കിടന്നു കുടുങ്ങും. അപ്പോൾ കൊപ്ര വേറെയായിത്തീരുന്നു. അപ്പോളതിന് കൊട്ടത്തേങ്ങ എന്നു പറയുന്നു. ഈശ്വരലാഭം ഉണ്ടായ ആളുടെ ലക്ഷണം ഇതാണ്, അതായത് അയാൾ കൊട്ടത്തേങ്ങപോലെ ആയിത്തീരുന്നു. ദേഹാത്മബുദ്ധി നിശ്ശേഷം പോയി. ദേഹത്തിന്റെ സുഖദുഃഖങ്ങളിൽ ആ വ്യക്തി സുഖിയോ ദുഃഖിയോ ആകുന്നില്ല. അദ്ദേഹം ദേഹത്തിന്റെ സുഖം ആഗ്രഹിക്കുന്നില്ല. അദ്ദേഹം ജീവന്മുക്തനായി ചുറ്റി നടക്കുന്നു. 'കാളീഭക്തൻ ജീവന്മുക്തൻ നിത്യാനന്ദമയൻ'

ഭഗവന്നാമം ജപിക്കുന്ന മാത്രയിൽ നിങ്ങൾക്ക് അശ്രുധാരയും പുളകവും ഉണ്ടാകുന്നുണ്ടെങ്കിൽ മനസ്സിലാക്കിക്കോളൂ, നിങ്ങളുടെ കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തി അറ്റുപോയി; ഈശ്വരനെ പ്രാപിച്ചുകഴിഞ്ഞു എന്ന്. തീപ്പെട്ടിക്കോൽ ഉണങ്ങിയതാണെങ്കിൽ ഒന്നുരച്ചാൽ ഉടനെ തീപിടിക്കും. തണുത്തതാണെങ്കിൽ അമ്പതെണ്ണം ഉരച്ചാലും തീയ് കത്തുകയില്ല. കോലു വെറുതെ കളയാമെന്നു മാത്രം. വിഷയരസത്തിൽ രസിച്ചിരുന്നാൽ, കാമിനീകാഞ്ചനങ്ങളാകുന്ന രസത്തിൽ മനസ്സു കുതിർന്നിരുന്നാൽ ഈശ്വരബോധത്തിന്റെ ഉദ്ദീപനം ഉണ്ടാവുകയില്ല. ആയിരം തവണ ശ്രമിച്ചോളൂ, ഒക്കെ വിഫലശ്രമം. വിഷയരസം വറ്റിയാൽ തൽക്ഷണം ഉദ്ദീപനമുണ്ടാകും.

* ആനന്ദശീതനേത്രാംബുഃ പുളകീകൃതഗാത്രവാൻ,
സദാ പരഗുണാവിഷ്ടോ ദ്രഷ്ടവ്യഃ സർവ്വദേഹിഭിഃ.

– ഈശ്വരപ്രേമമത്തനായി ആനന്ദബാഷ്പവും പൊഴിച്ച് പുളകമണിഞ്ഞു നില്ക്കുന്ന സുകൃതി സകലരും കാണേണ്ട ഒരു കാഴ്ചയാകുന്നു.

digitized by www.sreyas.in

**ഉപായം - വ്യാകുലത - അമ്മ സ്വന്തം**

ത്രൈലോക്യൻ: വിഷയരസം വറ്റിക്കാനെന്താണ് വഴി?

ശ്രീരാമ: വ്യാകുലതയോടെ അമ്മയെ വിളിക്കുക. അമ്മയുടെ ദർശനം കിട്ടിയാൽ വിഷയരസം വറ്റിപ്പോകും; കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തിയൊക്കെ വിട്ടുപോകും. അമ്മയെ സ്വന്തം അമ്മയെന്ന് അറിഞ്ഞാൽ ഈ ക്ഷണത്തിൽ സാധിക്കും. ദേവി പോറ്റമ്മയല്ല, പെറ്റമ്മയാണ്. വ്യാകുലതയോടെ അമ്മയുടെ അടുത്ത് ശാഠ്യം പിടിക്കുക. കുട്ടി പട്ടം മേടിക്കാൻ പൈസയ്ക്കുവേണ്ടി അമ്മയുടെ തുണിത്തുമ്പിൽ തൂങ്ങും. അമ്മ വേറെ സ്ത്രീകളുമായി നാട്ടുവർത്തമാനം പറഞ്ഞുകൊണ്ടിരിക്കുകയാവും. ആദ്യമൊക്കെ എന്തായാലും അമ്മ തരാൻ കൂട്ടാക്കുകയില്ല. അമ്മ പറയും: 'ഇല്ല, തരില്ല. തരരുതെന്ന് പറഞ്ഞിട്ടാണ് നിന്റെ അച്ഛൻ പോയിരിക്കണത്. അദ്ദേഹം വരുമ്പോൾ ഞാൻ പറയാം. ഇപ്പോൾ പട്ടം പറപ്പിക്കാൻ പോയാൽ നീ കുഴപ്പത്തിൽ ചെന്നുചാടും.' കുട്ടി കരയാൻ തുടങ്ങി, എന്തായാലും വിടില്ല എന്നു കണ്ടാൽ അമ്മ മറ്റു സ്ത്രീകളോടു പറയും: 'അനിയത്തി, ഇതാ ഞാനെത്തിപ്പോയി. ഈ ചെക്കനെയൊന്നു പറഞ്ഞയച്ചിട്ടു വന്നേക്കാം.' ഇതും പറഞ്ഞ് വേഗം ചെന്ന് തടുപിടേന്ന് പെട്ടി തുറന്ന് ഒരു പൈസയെടുത്ത് എറിഞ്ഞുകൊടുക്കുന്നു.

നിങ്ങളും അമ്മയുടെ അടുക്കൽ ശാഠ്യം പിടിക്കുവിൻ; അമ്മ തീർച്ചയായും ദർശനമരുളും. ഏതാനും സിക്കുകാരോട് ഇക്കാര്യം തന്നെ പറഞ്ഞു. അവർ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വന്നിരുന്നു. ദേവീക്ഷേത്രത്തിനു മുമ്പിലിരുന്ന് അവരുമായി വർത്തമാനം പറഞ്ഞു. 'ഈശ്വരൻ ദയാമയനാണ്.' എന്നവർ പറഞ്ഞു. 'എന്തുകൊണ്ടാണ് ദയാമയനാകുന്നത്?' എന്നു ഞാൻ ചോദിച്ചു. അവരപ്പോൾ പറഞ്ഞു, 'അതെന്താ മഹാരാജ്, ഈശ്വരൻ സർവ്വദാ നമ്മെ കാത്തരുളുന്നു. നമുക്ക് ധർമ്മവും അർത്ഥവുമെല്ലാം തരുന്നു. ആഹാരം ഏർപ്പാടു ചെയ്യുന്നു.' ഞാനപ്പോൾ അവരോടു ചോദിച്ചു: 'ഒരാൾക്ക് പിള്ളേരും പരാധീനോം ഉണ്ടെങ്കിൽ, അവരുടെ ആവശ്യങ്ങളും ആഹാരത്തിന്റെ ചുമതലയും അവരുടെ അച്ഛൻ നോക്കുമോ, അതോ ബ്രാഹ്മണത്തെരുവിൽനിന്ന് വല്ലവരും വന്നു നോക്കുമോ?'

സബ്ജഡ്ജി: മഹാശയ, ഈശ്വരനപ്പോൾ ദയാമയനല്ലെന്നോ?

ശ്രീരാമ: എന്നാരു പറഞ്ഞു? ഞാനവരോടങ്ങനെ പറഞ്ഞുവെന്നുമാത്രം. ഈശ്വരൻ നമ്മുടെ സ്വന്തത്തിൽ സ്വന്തമാണ്. അദ്ദേഹ

digitized by www.sreyas.in

ത്തിന്റെയടുക്കൽ നമ്മുടെ വാശി നടക്കും. 'എടാ ശുംഭാ, എനിക്കിതു തരില്ലേ?' എന്നുവരെ സ്വന്തക്കാരോടു ചോദിക്കാം.

# അധ്യായം അഞ്ച്

## അഹങ്കാരവും സബ്ജഡ്ജിയും

ശ്രീരാമ: (സബ്ജഡ്ജിയോട്) ആട്ടെ, ഒന്നു ചോദിക്കട്ടെ: അഭിമാനവും അഹങ്കാരവും ജ്ഞാനത്തിന്റെ ഫലമോ, അതോ അജ്ഞാനത്തിന്റെയോ? അഹങ്കാരം തമോഗുണമാണ്. അജ്ഞാനത്തിൽനിന്നാണുണ്ടാകുന്നത്. ഈ അഹങ്കാരമാകുന്ന മറയുള്ളതുകൊണ്ടാണ് ഈശ്വരനെ കാണാൻ സാധിക്കാത്തത്. "ഞാൻ' മരിച്ചാൽ സൊല്ലയൊഴിഞ്ഞു." അഹങ്കരിക്കുന്നതു വെറുതെയാണ്. ഈ ശരീരമാകട്ടെ, സമ്പത്താകട്ടെ ഒന്നും നിലനില്ക്കുകയില്ല. ഒരു കള്ളുകുടിയൻ ദുർഗ്ഗാപ്രതിമ നോക്കിക്കൊണ്ടു നില്ക്കുകയായിരുന്നു. പ്രതിമയുടെ ചന്തവും ചമയലും കണ്ട് അവൻ പറഞ്ഞു: [1] 'അമ്മേ, നീയെത്രയൊക്കെ അണിഞ്ഞൊരുങ്ങിയാലും രണ്ടു മൂന്നു ദിവസം കഴിഞ്ഞാൽ അവർ നിന്നെ വലിച്ചുകൊണ്ടുപോയി ഗംഗയിലെറിയും.' (എല്ലാവരും ചിരിക്കുന്നു.) അതുകൊണ്ട് ഞാൻ നിങ്ങളോടെല്ലാവരോടും പറയുന്നു, നിങ്ങൾ ജഡ്ജിയായാലും ആരായാലും കൊള്ളാം, ഒക്കെ രണ്ടു നാളേയ്ക്കു മാത്രം! അതിനാൽ അഭിമാനവും അഹങ്കാരവും ഉപേക്ഷിക്കുകതന്നെ വേണം.

### ബ്രഹ്മസമാജവും സമത്വവും - ആളുകൾ ഭിന്നപ്രകൃതി

ശ്രീരാമ: സത്വരജസ്തമോഗുണങ്ങളുടെ സ്വഭാവം ഭിന്നമാകുന്നു. അഹങ്കാരം, നിദ്ര, അമിതഭോജനം, കാമം, ക്രോധം ഇവയൊക്കെ തമോഗുണിയുടെ സ്വഭാവമാണ്. രജോഗുണികൾ പല കാര്യങ്ങളിൽ ചെന്നുചാടുന്നു. അയാളുടെ മുണ്ടും ഉടുപ്പുമെല്ലാം തേച്ചുമിനുക്കി പളപളെ; വീട് അടിച്ചു തുടച്ചു മിനുമിനെ; സ്വീകരണമുറിയിൽ [2]രാജ്ഞിയുടെ ചിത്രം. തേവാരത്തിനിരിക്കുമ്പോൾ ഉടുക്കുന്നതു പട്ടു സോമൻ, കഴുത്തിൽ രുദ്രാക്ഷമാല, മാലയിൽ ഇടയ്ക്കിടെ സ്വർണ്ണം കൊണ്ടുള്ള രുദ്രാക്ഷം. ആരെങ്കിലും പൂജാമുറി കാണാൻ വന്നാൽ, ഇയാൾതന്നെ കൂട്ടിക്കൊണ്ടുപോയി എല്ലാം കാണിക്കുന്നു. പൂജാമുറി കാണിച്ചു കഴിഞ്ഞാൽ പറയും, 'ഇതിലെ വരൂ, വേറെയും പലതുമുണ്ട്. ശ്വേത

1 ദുർഗ്ഗാപൂജ കഴിഞ്ഞ് നവമിനാൾ വൈകുന്നേരം വിഗ്രഹം ഗംഗയിൽ ഉത്സർജ്ജനം ചെയ്യുകയാണ് പതിവ് ബംഗാളത്തിൽ.

2 വിക്ടോറിയയുടെ.

digitized by www.sreyas.in

ശിലകൊണ്ട്, മാർബിൾക്കല്ലുകൊണ്ട്, ഉണ്ടാക്കിയ തറ, ശില്പവേലകൾ നിറഞ്ഞ നാട്യശാല.' പിന്നെ, ദാനം നടത്തും എല്ലാരെയും കാണിച്ചുകൊണ്ട്. സത്വഗുണസമ്പന്നനായ മനുഷ്യൻ വളരെ ശാന്തനും വിനീതനുമായിരിക്കും. ഉടുക്കാൻ എന്തെന്നാലത്. വിശപ്പടക്കാൻ വേണ്ടത്രമാത്രം സമ്പാദിക്കുന്നു. ഒരിക്കലും മറ്റുള്ളവരുടെ മുഖസ്തുതി പറഞ്ഞ് പണം സമ്പാദിക്കുന്നില്ല. വീടിന് അറ്റകുറ്റപ്പണിയൊന്നും നടത്തുന്നില്ല. കുട്ടികളുടെ ഉടയാടകളെക്കുറിച്ചൊന്നും ഒരു വിചാരവുമില്ല. പേരിന്നും പദവിക്കും വേണ്ടി ഓടി നടക്കുന്നില്ല. ഈശ്വരചിന്ത, ദാനം, ധ്യാനം സർവ്വവും രഹസ്യമായിട്ട്. ആളുകളതൊന്നും അറിയുകയേ ഇല്ല. കൊതുകുവലയ്ക്കുള്ളിലിരുന്നു ധ്യാനിക്കുന്നു. ആളുകൾ വിചാരിക്കും മൂപ്പീന്നിന് രാത്രി ഉറക്കം ശരിയായിരിക്കയില്ല; അതുകൊണ്ട് നേരം വെളുത്തിട്ടും കിടന്നുറങ്ങുകയാണ് എന്ന്. സത്വഗുണം സോപാനത്തിന്റെ അവസാനത്തെ പടിയാണ്; അതു കഴിഞ്ഞാൽ മട്ടുപ്പാവ്. സത്വഗുണം ഉണ്ടായാൽ ഈശ്വരപ്രാപ്തിക്ക് പിന്നെ അമാന്തം വരികയില്ല. അല്പംകൂടി മുന്നോട്ടുപോയാൽ അദ്ദേഹത്തെ കിട്ടും. (സബ്ജഡ്ജിയോട്) സകലമനുഷ്യരും തുല്യമാണെന്നു നിങ്ങൾ പറഞ്ഞല്ലോ; ഇതു നോക്കൂ, എന്തെല്ലാം വിഭിന്നസ്വഭാവങ്ങൾ!

ഇനിയും പലതരം വർഗ്ഗങ്ങളും വകുപ്പുകളുമുണ്ട്; നിത്യജീവൻ, മുക്തജീവൻ, മുമുക്ഷുജീവൻ, ബദ്ധജീവൻ – ഇങ്ങനെ പല തരത്തിലുമുള്ള മനുഷ്യർ. നാരദൻ, ശുകദേവൻ തുടങ്ങിയവർ നിത്യജീവന്മാരാകുന്നു. ആവിക്കപ്പലുപോലെയാണവർ. അവ സ്വയം കടൽ താണ്ടുന്നു എന്നു മാത്രമല്ല, വലിയ ജന്തുക്കളേയും, ആനയെപ്പോലും അക്കരയ്ക്കു കൊണ്ടുപോകുന്നു. നിത്യജീവൻ ഒരു കാര്യസ്ഥനെപ്പോലെയാണ്. ഒരു താലൂക്കിലെ ലഹള ഒതുക്കിയശേഷം വേറൊരു താലൂക്ക് ഒതുക്കാൻ പോകുന്നു. ഇനി മുമുക്ഷുജീവനുണ്ട്; അവർ സംസാരജാലത്തിൽനിന്നും പുറത്തു ചാടാൻ പ്രാണൻ കളഞ്ഞു കിടന്നു പിടയുന്നു. ഇവരിൽ ഒന്നോ രണ്ടോ പേർക്ക് വലയ്ക്കു പുറത്തു ചാടാൻ കഴിയുന്നു. അങ്ങനെ ചാടിയവരെ മുക്തജീവന്മാരെന്നു പറയുന്നു. നിത്യജീവന്മാർ മിടുക്കന്മാരായ മത്സ്യങ്ങളെപ്പോലെയാണ്; അവരൊരിക്കലും വലയിൽ അകപ്പെടുന്നില്ല.

### ബദ്ധജീവൻ

ശ്രീരാമ: എന്നാൽ ബദ്ധജീവന്മാർക്ക്, സംസാരിജീവന്മാർക്ക് ബോധമേയില്ല; അവർ വലയിൽ കുടുങ്ങിയാണ് കഴിയുന്നത്; എന്നാലും വലയിൽ പെട്ടു എന്ന സംഗതി കൂടി അറിയുന്നില്ല, അവരുടെ മുമ്പിൽവെച്ച് ഈശ്വരകാര്യങ്ങൾ പറഞ്ഞാൽ അവരുടനെ സ്ഥലം

digitized by www.sreyas.in

വിടും. അവർ പറയും, 'മരണസമയത്ത് ഹരിനാമം ജപിക്കാം. ഇപ്പോഴെന്തിനാ?' എന്നിട്ട് മരണശയ്യയിൽ കിടക്കുമ്പോഴോ? അപ്പോൾ ഭാര്യയോടോ മക്കളോടോ പറയും: 'വിളക്കിൽ ഇത്രയേറെ തിരിയെന്തിനാണ്? ഒരു തിരിയിട്ടാൽ മതി. അല്ലെങ്കിൽ ഉള്ള എണ്ണയെല്ലാം വറ്റിപ്പോകും.' മരണസമയത്ത് അവർ ഭാര്യയേയും മക്കളേയും നിനച്ചു കരയുന്നു: 'അയ്യോ! എന്റെ കണ്ണടഞ്ഞാൽ ഇവരുടെ ഗതിയെന്താകും!'

പിന്നെ, ബദ്ധജീവന്മാർ, തങ്ങൾക്കു വളരെ ദുഃഖത്തിനിടയാക്കിയ അതേ കാര്യങ്ങൾതന്നെ വീണ്ടും ചെയ്യുന്നു. ഒട്ടകത്തിനെപ്പോലെയാണവർ. ഒട്ടകം മുൾച്ചെടി തിന്നുന്നു; വായിൽനിന്ന് ധാരധാരയായി ചോരയൊഴുകുന്നു; എന്നാലുമത് മുൾച്ചെടിതീറ്റ നിർത്തുകയില്ല. അയാളുടെ മകൻ മരിച്ചുപോയിട്ടുണ്ടാകും; അതിന്റെ സങ്കടംകൊണ്ടു കിടന്നു നീറുകയാണ്; എന്നാലും വേണ്ടില്ല ആണ്ടുതോറും മക്കൾ പിറക്കും. മകളെ കെട്ടിച്ചയയ്ക്കാൻവേണ്ടി ദീപാളി കുളിച്ചിട്ടുണ്ടാവും; എന്നാലും കൊള്ളാം ആണ്ടുതോറും മുടക്കം കൂടാതെ പെൺകിടാങ്ങളെ ജനിപ്പിക്കും. 'എന്തു ചെയ്യാം! എന്റെ തലയിലെഴുത്ത്, ' എന്നയാൾ പറയുകയും ചെയ്യും. എവിടെയെങ്കിലും തീർത്ഥാടനത്തിനുപോയാൽ അയാൾക്ക് സ്വന്തം ഈശ്വരനെ നിനയ്ക്കാൻ നേരമില്ല. അയാൾ പെൺപിറന്നോരുടെ പൊക്കണവുമേറ്റി പ്രാണൻ കളയും! അമ്പലത്തിൽ കടന്നാലോ? കുട്ടിയെ തീർത്ഥം കുടിപ്പിക്കാനും തിരുമുമ്പിൽ ഇട്ടുരുട്ടാനും തിരക്കോടുതിരക്ക്. അയാൾക്കൊന്നു തൊഴാനോ നാമം ജപിക്കാനോ നേരമില്ല. ബദ്ധജീവൻ തന്റെയും ഭാര്യയുടെയും വയറിനുവേണ്ടി മറ്റുള്ളവർക്കു വിടുപണി ചെയ്യുന്നു. എന്നിട്ടു പൊളി പറഞ്ഞും മറ്റുള്ളവരെ ചതിച്ചും മുഖസ്തുതി പറഞ്ഞും പണമുണ്ടാക്കുന്നു. ഈശ്വരചിന്ത ചെയ്യുന്നവരെയും ഈശ്വരധ്യാനത്തിൽ മഗ്നരാകുന്നവരേയും ഇക്കൂട്ടർ കിറുക്കന്മാരെന്നു പറഞ്ഞ് പരിഹസിക്കുന്നു. (സബ്ജഡ്ജിയോട്) മനുഷ്യർ എത്രതരം ഉണ്ടെന്നു നോക്കൂ; എല്ലാവരും ഒരുപോലെയാണെന്ന് നിങ്ങൾ പറഞ്ഞല്ലോ. എത്ര വിഭിന്നസ്വഭാവത്തോടുകൂടിയ ആളുകൾ! ചിലർക്ക് കൂടുതൽ ശക്തിയുണ്ട്, ചിലർക്കു കുറവും.

### ബദ്ധജീവൻ - മരണകാലവും ഈശ്വരനാമവും

ശ്രീരാമ: സംസാരാസക്തരായ ബദ്ധജീവന്മാർ മൃത്യുസമയത്തും ലൗകികാര്യങ്ങൾ മാത്രമേ പറയൂ. അങ്ങനെയുള്ള ആളുകൾ വെറുതേ മാലയെടുത്തു ജപിക്കുകയോ, ഗംഗാസ്നാനം ചെയ്കയോ, തീർത്ഥാടനം നടത്തുകയോ ചെയ്തിട്ട് എന്തു കാര്യം? അകത്ത് സംസാരാസക്തി ഉണ്ടെങ്കിൽ മരണസമയത്ത് അതു പുറത്തു കാണിക്കും;

digitized by www.sreyas.in

പിച്ചും പേയും പറയും. 'മഞ്ഞൾപ്പൊടി, വറുത്തിടൽ, ഇടനയില' എന്നൊക്കെ പുലമ്പിക്കൊണ്ട് പിടഞ്ഞെഴുന്നേല്ക്കും. തത്തമ്മ ചുമ്മാതിരിക്കുമ്പോൾ 'രാധാകൃഷ്ണ' എന്നു പറയും; പക്ഷേ പൂച്ച പിടിക്കുമ്പോൾ അതിന്റെ സ്വന്തം ശബ്ദം പുറത്തുവരുന്നു; അത് 'കീ കീ' എന്നു കരയുന്നു.

മരണസമയത്ത് എന്തു സ്മരിക്കുന്നുവോ, പരജന്മത്തിൽ അതായിത്തീരുന്നു എന്നു [1]ഗീതയിലുണ്ട്. ഭരതരാജാവ്, 'മാൻ, മാൻ' എന്നു നിനച്ചുകൊണ്ട് മരിച്ചു. അതുകൊണ്ട് അടുത്ത ജന്മം മാനായി ജനിച്ചു. ഈശ്വരനെ നിനച്ചുകൊണ്ട് ദേഹം ത്യജിച്ചാൽ ഈശ്വരനെ പ്രാപിക്കുന്നു; പിന്നെ ഈ സംസാരത്തിലേയ്ക്ക് വരേണ്ടതായിട്ടില്ല.

ബ്രഹ്മഭക്തൻ: മഹാശയ, ഒരാൾ മറ്റു സമയങ്ങളിൽ ഈശ്വരചിന്ത ചെയ്തിരുന്നു; മരണസമയത്ത് ചെയ്തില്ല എന്നുവെച്ച് വീണ്ടും ഈ സുഖദുഃഖമയമായ സംസാരത്തിലേയ്ക്കു വരേണ്ടതായ്വരുമോ? അതെന്താ അങ്ങനെ? അയാൾ ആദ്യം ഈശ്വരചിന്ത ചെയ്തിരുന്നല്ലോ.

ശ്രീരാമ: മനുഷ്യൻ ഈശ്വരചിന്ത ചെയ്യുന്നു; പക്ഷേ അവന് ഈശ്വരനിൽ വിശ്വാസമില്ല. അവൻ വീണ്ടും വീണ്ടും ഈശ്വരനെ മറക്കുന്നു; സംസാരത്തിൽ ആസക്തനായ്ത്തീരുന്നു. [2]ആനയെ കുളിപ്പിക്കുംപോലെയാണത്. അത് പിന്നെയും മണ്ണും ചെളിയും വാരി മേത്തിടുന്നു. 'മനമൊരു മത്തകരി.' എന്നാൽ ആനയെ കുളിപ്പിച്ചാലുടനെ കൊട്ടിലിൽ കൊണ്ടുകെട്ടിയാൽ പിന്നെ മണ്ണും ചെളിയും വാരി മേലിടാൻ ഇടയാവുകയില്ല. അതുപോലെ മനുഷ്യൻ മരണസമയത്ത് ഈശ്വരചിന്ത ചെയ്കയാണെങ്കിൽ, മനസ്സ് ശുദ്ധമായ്ത്തീരുന്നു; പിന്നെ ആ മനസ്സിന് കാമിനീകാഞ്ചനങ്ങളിൽ വീണ്ടും ആസക്തമാകാൻ അവസരം ലഭിക്കുന്നില്ല.

മനുഷ്യന് ഈശ്വരനിൽ വിശ്വാസമില്ല. അതുകൊണ്ടാണ് അവനിത്രയൊക്കെ ദുരിതങ്ങളനുഭവിക്കുന്നത്. ഗംഗയിൽ കുളിക്കുമ്പോൾ നിങ്ങളുടെ പാപമെല്ലാം നിങ്ങളെ വിട്ട് തീരത്തുള്ള മരങ്ങളിൽ പോയി ഇരിക്കും; നിങ്ങൾ ഗംഗാസ്നാനം കഴിഞ്ഞ് കരയ്ക്കു കയറുന്നതോടെ പാപങ്ങളൊക്കെ നിങ്ങളുടെ തോളിൽ ചാടിവീഴും, എന്ന് ആളുകൾ പറയാറുണ്ട്. (എല്ലാവരും ചിരിക്കുന്നു.) ദേഹം വിടുന്ന സമയത്ത് ഈശ്വരചിന്ത ഉണ്ടാവണമെങ്കിൽ അതിന് നേരത്തേ തന്നെ വഴിയുണ്ടാക്കണം. [3]വഴി – അഭ്യാസയോഗം. ഈശ്വ

1 യം യം വാപി സ്മരൻ ഭാവം ത്യജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ. (ഗീത 8.6)

2 മന്യേ കുഞ്ജരശൗചവത്. (ഭാഗ. 6.1.10)

3. തസ്മാത് സർവേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച. (ഗീത 8.7)

digitized by www.sreyas.in

രചിന്ത ശീലിച്ചിരുന്നാൽ അവസാനദിവസവും ഈശ്വരനെ ഓർമ്മ വരും.

ബ്രഹ്മഭക്തൻ: ചേതോഹരചിന്തകൾ, അതിമനോഹരവാക്കുകൾ!

ശ്രീരാമ: വായിൽത്തോന്നിയത് കോതയ്ക്കു പാട്ട്! എന്നാൽ എന്റെ അകത്തേ ഭാവം എന്തെന്നറിയാമോ? ഞാൻ യന്ത്രം, അമ്മ യന്ത്രീ; ഞാൻ ഗൃഹം, അമ്മ ഗൃഹിണീ; ഞാൻ വണ്ടി, അമ്മ എൻജിനീയർ; ഞാൻ തേര്, അമ്മ തേരാളി. എന്നെ നടത്തുംപോലെ ഞാൻ നടക്കുന്നു; ചെയ്യിക്കുംപോലെ ചെയ്യുന്നു.

# അധ്യായം ആറ്

## സങ്കീർത്തനാനന്ദത്തിൽ

ത്രൈലോക്യൻ വീണ്ടും ഗാനമാരംഭിച്ചു. മൃദംഗവും കരതാളവും വായിക്കുന്നുണ്ട്. ശ്രീരാമകൃഷ്ണൻ പ്രേമോന്മത്തനായി നൃത്തം തുടങ്ങി. നൃത്തം ചെയ്തു ചെയ്തു പല തവണ സമാധിയിലാണ്ടു. സമാധ്യവസ്ഥയിൽ നില്ക്കുന്നു. ദേഹം നിശ്ചലം; നേത്രം നിസ്പന്ദം; മുഖം സ്മേരസുമുഖം; കൈയ് ഒരു പ്രിയഭക്തന്റെ തോളിൽ വെച്ചിരിക്കുന്നു. ഈ ഭാവത്തിൽനിന്നും അല്പം ഇറങ്ങിവന്ന് മത്തമാതംഗത്തെപ്പോലെ നൃത്തം ചെയ്തു. ബാഹ്യബോധം വന്നപ്പോൾ പാട്ടിനനുസരിച്ച് പുതിയ ശീലുകൾ സ്വയം ഉണ്ടാക്കി പാടി:

ഭക്തജനങ്ങളോടൊത്തു ചേർന്നു
നൃത്തമാടൂ തായേ, നൃത്തമാടൂ.
നീ സ്വയം നൃത്തമാടിക്കൊണ്ടവരേയും
നൃത്തമാടിക്കുക എൻ ജനനീ.
എൻചിത്തപദ്മത്തിൽ നൃത്തമാടൂ;
ബ്രഹ്മസ്വരൂപിണീ നൃത്തമാടൂ;
വിശ്വവിമോഹനരൂപലാവണ്യത്തോ-
ടെൻചിത്തപദ്മത്തിൽ നൃത്തമാടൂ.

എന്തൊരപൂർവ്വദൃശ്യം! മാതൃഗതപ്രാണനും പ്രേമമത്തനുമായ ആ ദിവ്യബാലകന്റെ ആനന്ദനർത്തനം! ബ്രഹ്മഭക്തന്മാർ കാന്തത്താൽ ആകൃഷ്ടമായ ലോഹം പോലെ അദ്ദേഹത്തെ ചുറ്റി നൃത്തം വെച്ചു. സകലരും ഉന്മാദം പിടിച്ചു ബ്രഹ്മനാമം കീർത്തിച്ചു. പിന്നെ, ബ്രഹ്മത്തിന്റെ ആ മധുരനാമം, അമ്മ; അമ്മയെ ഉച്ചത്തിൽ വിളിച്ചു. അനേകമാളുകൾ 'അമ്മേ അമ്മേ' എന്നു വിളിച്ചുകൊണ്ടു കുട്ടികളെപ്പോലെ കേണു.

digitized by www.sreyas.in

കീർത്തനത്തിനുശേഷം എല്ലാവരും ആസനസ്ഥരായി. നേരം മണി എട്ടായെങ്കിലും ഇനിയും സമാജത്തിന്റെ സന്ധ്യക്കുള്ള പൂജ തുടങ്ങിയിട്ടില്ല. ഈ കീർത്തനാനന്ദത്തിൽ ചിട്ടകളും ചടങ്ങുകളുമെല്ലാം എങ്ങോ പറന്നുപോയി! വിജയകൃഷ്ണൻ രാത്രിയിൽ വേദിയിലിരുന്ന് ഉപാസന നടത്തുമെന്നായിരുന്നു ഏർപ്പാട്. മണി ഏകദേശം എട്ടായി.

സകലരും ഇരിക്കുന്നു; ശ്രീരാമകൃഷ്ണനും ഇരിക്കുന്നു. മുമ്പിൽ വിജയൻ. വിജയന്റെ ശ്വശ്രുവിനും മറ്റു ഭക്തകൾക്കും ശ്രീരാമകൃഷ്ണനെ ദർശിക്കണമെന്നും വർത്തമാനം പറയണമെന്നും വിവരം പറഞ്ഞയച്ചു; അദ്ദേഹം ഒരു മുറിയ്ക്കുള്ളിൽ പോയി അവരെ കണ്ടു.

അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ മടങ്ങിവന്ന് വിജയനോടു പറഞ്ഞു: "നോക്കൂ, നിന്റെ ശ്വശ്രുവിന് എന്തൊരു ഭക്തി! ലൗകികകാര്യങ്ങളെക്കുറിച്ച് അവരെന്നോടു പറഞ്ഞു: 'സംസാരകാര്യങ്ങളൊന്നും ഇനിയെന്നോടു പറയൊല്ലേ! ഒരു തിര പോകുന്നു; മറ്റൊരു തിര ഉയരുന്നു! ഞാൻ ചോദിച്ചു: 'പക്ഷേ, അതുകൊണ്ടു നിങ്ങൾക്കെന്താ? നിങ്ങൾക്ക് ജ്ഞാനം കിട്ടിക്കഴിഞ്ഞല്ലൊ!' നിന്റെ ശ്വശ്രുവപ്പോൾ പറഞ്ഞു: 'എന്ത്, എനിക്കിപ്പോൾ ജ്ഞാനം കിട്ടിക്കഴിഞ്ഞെന്നോ? ഇനിയും ഞാൻ വിദ്യാമായയുടേയും അവിദ്യാമായയുടെയും മറുകര എത്തിക്കഴിഞ്ഞിട്ടില്ല. അവിദ്യയ്ക്കക്കരെ കടന്നതുകൊണ്ടുമാത്രം പോരാ. വിദ്യയ്ക്കും അക്കരെ പോണം. അപ്പോഴേ ജ്ഞാനമുണ്ടാവുകയുള്ളൂ. അവിടുന്നു തന്നെ പറഞ്ഞിട്ടുള്ളതാണ്. ഇക്കാര്യം."

ഈ കാര്യം പറഞ്ഞുകൊണ്ടിരിക്കെ ശ്രീ വേണീപാലൻ അടുത്തുവന്നു.

വേണീപാലൻ: (വിജയനോട്) മഹാശയ, എന്നാലിനി എഴുനേല്ക്കൂ. ഇപ്പോൾത്തന്നെ വളരെ വൈകിയിരിക്കുന്നു. ഉപാസന ആരംഭിക്കൂ.

വിജയൻ: മഹാശയ, ഇനി ഉപാസനയുടെ ആവശ്യമെന്താണ്? താങ്കളുടെ ഏർപ്പാടനുസരിച്ച് ആദ്യം വിളമ്പുന്നത് പാൽപായസം, പിന്നെ പരിപ്പും പുളിശ്ശേരിയും, അങ്ങനെയാണല്ലൊ! (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ഭക്തന്മാർ അവരവരുടെ രുചിയ്ക്കനുസരിച്ച് ഏർപ്പാടുകൾ ചെയ്യുന്നു. സാത്വികഭക്തന്മാർ പായസം നിവേദിക്കുന്നു; രാജസഭക്തന്മാർ അമ്പതു കൂട്ടം ഉപദംശങ്ങളും ചേർത്തു നിവേദ്യം സമർപ്പിക്കുന്നു. താമസഭക്തന്മാർ ആടുമാടുകളെ ബലി കൊടുക്കുന്നു.

digitized by www.sreyas.in

ഉപാസന നടത്താൻ വേദിയിൽചെന്നിരിക്കണമോ വേണ്ടയോ എന്ന് വിജയൻ സംശയിക്കുന്നു.

**ബ്രഹ്മസമാജവും പ്രസംഗവും – ആചാര്യന്റെ കാര്യം**

വിജയൻ: (ശ്രീരാമകൃഷ്ണനോട്) അവിടുന്ന് അനുഗ്രഹമരുളിയാലും; എന്നിട്ടു ഞാൻ വേദിയിൽനിന്ന് സംസാരിക്കാം.

ശ്രീരാമ: അഹങ്കാരമില്ലാതിരുന്നാൽ മതി. 'ഞാൻ ലെക്ചർ ചെയ്യുന്നു; നിങ്ങളൊക്കെ കേട്ടോളിൻ!' എന്ന അഹംഭാവം ഇല്ലാതിരുന്നാൽ ശരിയായി. അഹങ്കാരം തോന്നുന്നത് ജ്ഞാനം കൊണ്ടോ? അജ്ഞാനം കൊണ്ടോ? നിരഹങ്കാരിക്കേ ജ്ഞാനം ഉണ്ടാകുന്നുള്ളൂ. താണ സ്ഥലത്ത് മഴവെള്ളം കെട്ടിനില്ക്കും. ഉയർന്ന സ്ഥലത്തുനിന്ന് ഒലിച്ചുപോകും.

അഹങ്കാരമുള്ളിടത്തോളം കാലം ജ്ഞാനമുണ്ടാവില്ല; മുക്തി കിട്ടുകയില്ല. ഈ സംസാരത്തിൽ വീണ്ടും വീണ്ടും വരേണ്ടതായ് വരുന്നു. മൂരിക്കുട്ടി 'ഹംബാ ഹംബാ' (ഞാൻ, ഞാൻ) എന്നമറുന്നു. അതുകൊണ്ടാണതിന് ഇത്രയേറെ കഷ്ടപ്പാട്. കശാപ്പുകാരൻ അറക്കുന്നു: തോലുകൊണ്ട് ചെരിപ്പുതുന്നുന്നു. മാത്രമോ, തോല് ചെണ്ട പൊതിയാനുപയോഗിക്കുന്നു. എന്നിട്ടെത്ര തല്ലാണു കൊള്ളുന്നത്! അതിന്റെ കഷ്ടപ്പാടിനവസാനമില്ല. ഒടുവിൽ അതിന്റെ കുടൽവള്ളി കൊണ്ട് ഞാണുണ്ടാക്കുന്നു. ആ ഞാണുപയോഗിച്ച് പഞ്ഞി കടയാനുള്ള വില്ലു തീർക്കുന്നു. വില്ലുകൊണ്ട് പഞ്ഞി കടയുമ്പോൾ ഞാൺ, 'തുഹു, തുഹു' എന്നേ പറയൂ. അതിന്റെ അർത്ഥം, 'അല്ലയോ ഭഗവാനേ, കർത്താവവിടുന്ന്: ഞാൻ കർത്താവല്ല, യന്ത്രി അവിടുന്ന്, ഞാൻ യന്ത്രം. സർവ്വവും അവിടുന്നുതന്നെ,' എന്നാണ് .

**ശ്രീരാമകൃഷ്ണദേവനും ഗുരുവാദവും**

ശ്രീരാമ: ഗുരു, പിതാവ്, കർത്താവ് ഈ മൂന്നു വാക്കുകൾ എന്റെ മേത്ത് മുള്ളു പോലെ തറയ്ക്കുന്നു. ഞാൻ അമ്മയുടെ പൈതൽ; ഞാനെന്നും പൈതൽ, ഞാനെങ്ങനെ പിതാവാകും? ഈശ്വരനാണ് കർത്താവ്. അമ്മ യന്ത്രി, ഞാൻ യന്ത്രം.

എന്നെ ആരെങ്കിലും 'ഗുരോ,' എന്നു വിളിച്ചാൽ ഞാനയാളോടു പറയും: 'പോടാ ശപ്പാ, എങ്ങനെയാടോ ഞാൻ നിന്റെ ഗുരുവാകുന്നത്?' ഏകമായ സച്ചിദാനന്ദമല്ലാതെ വേറെ ഗുരുവില്ല. അദ്ദേഹമല്ലാതെ വേറൊരു ഉപായവുമില്ല. അദ്ദേഹം ഒരുവൻ മാത്രമാണ് ഭവസാഗരത്തിൽ നമ്മുടെ കർണ്ണധാരൻ. (വിജയനോട്) ആചാര്യപട്ടം കെട്ടുക വളരെ പ്രയാസമുള്ള കാര്യമാണ്. അതുവഴി തനിക്കു തന്നെ

digitized by www.sreyas.in

ഹാനിയുണ്ടാകുന്നു. പത്താളുകൾ തന്നെ മാനിക്കുന്നുണ്ടെന്നു കണ്ടാലുടനെ കാലിന്മേൽ കാലും കയറ്റി ഞെളിഞ്ഞിരുന്നുകൊണ്ടു പറയുകയായി, 'ഞാനിതാ പറയുന്നു; നിങ്ങളൊക്കെ കേട്ടുകൊൾവിൻ,' എന്ന്, ഈ ഭാവം വളരെ മോശമാണ്. ഇതുകൊണ്ട് അല്പം ബഹുമാനം കിട്ടുമായിരിക്കും, അത്രതന്നെ. കൂടിപ്പോയാൽ ആളുകൾ പറയും, 'വിജയബാബു ഭേഷായി പ്രസംഗിച്ചു; വളരെ അറിവുള്ള ആൾ.' 'ഞാൻ പ്രസംഗിക്കുന്നു' എന്ന ഭാവം കൈയ്ക്കൊള്ളരുത്. ഞാനമ്മയോടു പറയുന്നു, 'അമ്മേ, അവിടുന്ന് യന്ത്രി, ഞാൻ യന്ത്രം; അവിടുന്നു ചെയ്യിക്കുംപോലെ ഞാൻ ചെയ്യുന്നു; പറയിക്കുംപോലെ പറയുന്നു.'

വിജയൻ: (സവിനയം) അവിടുന്ന് അനുവദിച്ചാൽ ഞാൻ അവിടെ പോയി ഇരിക്കാം.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഞാനെന്തു പറയട്ടെ! നീതന്നെ ഈശ്വരനോടു പറയുക. അമ്പിളിഅമ്മാവൻ എല്ലാവരുടെയും അമ്മാവനാണ്; അതുപോലെയാണീശ്വരനും. ആത്മാർത്ഥതയുണ്ടെങ്കിൽ ഒന്നും ഭയപ്പെടാനില്ല.

വിജയൻ വീണ്ടും അപേക്ഷിച്ചതനുസരിച്ച് ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ചെല്ലൂ; പതിവുപോലെയൊക്കെ നടത്തൂ. ഈശ്വരനിൽ ആത്മാർത്ഥമായ ഭക്തിയുണ്ടെങ്കിൽ ഒക്കെ ശരിയായി.'

അനന്തരം വിജയൻ വേദിയിൽ ചെന്നിരുന്ന് ബ്രഹ്മസമാജത്തിന്റെ ചടങ്ങനുസരിച്ചുള്ള ആരാധന നടത്തി. പ്രാർത്ഥനാസമയത്ത് അദ്ദേഹം 'അമ്മേ, അമ്മേ,' എന്ന് വീണ്ടും വീണ്ടും വിളിച്ചു. എല്ലാവരുടെയും മനസ്സലിഞ്ഞുപോയി.

ഉപാസനയ്ക്കുശേഷം ഭക്തന്മാരുടെ ആഹാരത്തിനുള്ള ഏർപ്പാടുകൾ ആരംഭിച്ചു. സാധനങ്ങളെല്ലാം എടുത്തുമാറ്റി ഇല വെച്ചു; ഭക്തന്മാരെല്ലാവരും ഇരുന്നു. ശ്രീരാമകൃഷ്ണദേവനും ഇല വെച്ചു; അദ്ദേഹമിരുന്നു. ശ്രീ വേണീപാലൻ നല്ല ലൂച്ചി, വിചിത്രാന്നം, പപ്പടം, പലതരം മധുരപദാർത്ഥങ്ങൾ തുടങ്ങിയവ വിളമ്പി. അതെല്ലാം ഭഗവാനു സമർപ്പിച്ചശേഷം ശ്രീരാമകൃഷ്ണൻ ആനന്ദത്തോടെ കഴിച്ചു.

digitized by www.sreyas.in

# അധ്യായം ഏഴ്

ആഹാരം കഴിഞ്ഞ് എല്ലാവരും താംബൂലവും ചവച്ചുകൊണ്ട് വീടുകളിലേയ്ക്ക് മടങ്ങാൻ തയ്യാറായി. പുറപ്പെടുന്നതിനു മുമ്പ് ശ്രീരാമകൃഷ്ണൻ വിജയനുമായി ഏകാന്തമായിരുന്ന് വർത്തമാനം പറഞ്ഞു. മാസ്റ്ററും അടുത്തുണ്ട്.

### ബ്രഹ്മസമാജവും ഈശ്വരന്റെ മാതൃഭാവവും

ശ്രീരാമ: (വിജയനോട്) നീ ഈശ്വരനെ 'അമ്മേ, അമ്മേ' എന്നു വിളിച്ചു പ്രാർത്ഥിച്ചു. അതു വളരെ നല്ലതാണ്. അമ്മയ്ക്ക് അച്ഛനേക്കാൾ വാത്സല്യം കൂടും എന്നു പറയാറുണ്ട്. അമ്മയുടെ അടുക്കൽ ശാഠ്യം നടക്കും; അച്ഛന്റെയടുക്കൽ ശാഠ്യം ചെലവാകുകയില്ല. ഒരിക്കൽ ത്രൈലോക്യന്റെ അമ്മയുടെ തോട്ടത്തിൽനിന്ന് വണ്ടി വണ്ടിയായി പണം കൊണ്ടുവരികയായിരുന്നു. കൂടെ കാവലിന് ചുമന്ന തൊപ്പിയുമിട്ട് ലാത്തിയും ധരിച്ച ആളുകളും. ആൾക്കാരേയും കൂട്ടി വഴിക്കു കാത്തിരുന്ന ത്രൈലോക്യൻ അവരുടെ മേൽ ചാടിവീണ് പണമെല്ലാം തട്ടിക്കൊണ്ടുപോയി. അമ്മയുടെ സ്വത്തിന്മേൽ ശാഠ്യം നടക്കും. മകന്റെ പേരിൽ അമ്മയ്ക്ക് പരാതി ബോധിപ്പിക്കാൻ നിവൃത്തിയില്ല എന്നു പറയാറില്ലേ!

വിജയൻ: നമ്മുടെ അമ്മ ബ്രഹ്മമാണെങ്കിൽ, അത് സാകാരമോ, നിരാകാരമോ?

ശ്രീരാമ: ബ്രഹ്മംതന്നെ കാളി, ആദ്യാശക്തി, നിഷ്ക്രിയമായിരിക്കുമ്പോൾ അതിനെ ബ്രഹ്മമെന്നു പറയുന്നു. സൃഷ്ടി, സ്ഥിതി, സംഹാരം ഈവക കാര്യങ്ങൾ ചെയ്യുമ്പോൾ അതിനെ ശക്തിയെന്നു വിളിക്കുന്നു. നിശ്ചലജലത്തോടു ബ്രഹ്മത്തെ ഉപമിക്കാം. ഇളകി മറിയുന്ന ജലത്തോടു കാളിയേയും ഉപമിക്കാം. കാളി എന്നാലെന്താണർത്ഥം? മഹാകാലനോട്, ബ്രഹ്മത്തോടുകൂടി രമിക്കുന്നവൾ കാളി. സാകാരയും നിരാകാരയുമാണ് കാളി. നിനക്ക് നിരാകാരരൂപത്തിലാണ് വിശ്വാസമെങ്കിൽ കാളിയെ ആ രൂപത്തിൽ ധ്യാനിക്കുക. ഏതെങ്കിലും രൂപത്തെ ദൃഢമായി ധ്യാനിച്ചാൽ തന്റെ യഥാർത്ഥസ്വരൂപമെന്തെന്ന് ദേവിതന്നെ മനസ്സിലാക്കിത്തരും. ശ്യാമപുക്കൂരിൽ ചെന്നാൽ എണ്ണക്കാർതെരുവും മനസ്സിലാകും. ഈശ്വരനുണ്ട് എന്ന് അറിയുക മാത്രമല്ല അപ്പോൾ ചെയ്യുന്നുള്ളൂ; അദ്ദേഹം നിങ്ങളുടെ അടുത്തു വന്ന്

digitized by www.sreyas.in

നിങ്ങളോടു സംസാരിക്കുകയും ചെയ്യും, ഞാൻ നിങ്ങളോടു സംസാരിക്കുംപോലെ. വിശ്വസിക്കുക, എല്ലാം സാധിക്കും. പിന്നൊരു കാര്യം – നിനക്ക് നിരാകാരത്തിലാണ് വിശ്വാസമെന്നുവരികിൽ ആ വിശ്വാസം ദൃഢമാക്കുക. എന്നുവെച്ച് പിടിവാശി അരുതുതാനും. ഈശ്വരനെ സംബന്ധിച്ച്, അദ്ദേഹം ഇങ്ങനെയാവാനേ നിവൃത്തിയുള്ളൂ. വേറൊന്നുമാവാൻ വയ്യ എന്ന് ദുർവാശിപിടിച്ചു പറയരുത്. ഇങ്ങനെ പറഞ്ഞോളൂ: 'ഈശ്വരൻ നിരാകാരനാകുന്നു എന്നാണെന്റെ വിശ്വാസം. വേറെയും എന്തൊക്കെയോ ആയെന്നു വരാം, അതദ്ദേഹത്തിനേ അറിഞ്ഞുകൂടൂ. എനിക്കറിഞ്ഞുകൂടാ, എനിക്ക് മനസ്സിലാക്കാനാവുന്നില്ല.' മുഴക്കു മൂളയും വെച്ചുകൊണ്ട് ഈശ്വരന്റെ സ്വരൂപമറിയാനൊക്കുമോ? ഇടങ്ങഴിക്കിണ്ടിയിൽ നാലിടങ്ങഴി പാൽ കൊള്ളുമോ? ഭഗവാൻ കൃപ പൂണ്ട് എപ്പോഴെങ്കിലും ദർശനം തന്നാൽ, മനസ്സിലാക്കിത്തന്നാൽ, അപ്പോൾ അറിയാൻ കഴിയും; അല്ലെങ്കിലില്ല.

**കാളിയും ബ്രഹ്മവും എപ്പോൾ അഭിന്നം?**

ശ്രീരാമ: ബ്രഹ്മംതന്നെ ശക്തി; അതു തന്നെ കാളിയും.

പ്രസാദൻ പറയുന്നു; 'ആരെ ഞാൻ തേടുന്നോ അവനെത്താൻ ഞാൻ അമ്മയായ്ക്കാണുന്നു. പെരുവഴിയിൽ ഞാൻ കുടമുടയ്ക്കയോ? തന്ന സൂചനയിൽനിന്ന് തെരിഞ്ഞുകൊൾക നീ മനമേ.'

'ആരെ ഞാൻ തേടുന്നോ അവനെ' എന്നതുകൊണ്ട്, താൻ ആ ബ്രഹ്മത്തിന്റെ തത്ത്വം അറിഞ്ഞുകഴിഞ്ഞു എന്നാണ് രാമപ്രസാദൻ സൂചിപ്പിക്കുന്നത്. ബ്രഹ്മത്തെത്തന്നെയാണ് അദ്ദേഹം അമ്മ അമ്മ എന്നു പറഞ്ഞുവിളിക്കുന്നത്.

രാമപ്രസാദൻ വേറൊരു പാട്ടിലും ഇതേ സംഗതിതന്നെ പറയുന്നുണ്ട്: 'കാളിതന്നെ ബ്രഹ്മമെന്നുള്ള മർമ്മം ഗ്രഹിച്ചിട്ട്, കൈയ്വിട്ടു ഞാൻ ധർമ്മമധർമ്മവും.' അധർമ്മമെന്നാൽ അസത്കർമ്മം; ശാസ്ത്രം വിരോധിച്ചിട്ടുള്ള കർമ്മം. ഇത്ര ദാനം ചെയ്യണം. ഇത്ര ബ്രാഹ്മണ ഭോജനം നടത്തണം എന്നീവകയൊക്കെ ധർമ്മമാകുന്നു.

വിജയൻ: ധർമ്മാധർമ്മങ്ങൾ ത്യജിച്ചുകഴിഞ്ഞാൽ ബാക്കിയെന്തുണ്ട്?

ശ്രീരാമ: പരിശുദ്ധഭക്തി. ഞാനൊരിക്കൽ അമ്മയോടു പ്രാർത്ഥിച്ചു: 'അമ്മേ, ഇതാ പിടിച്ചോളൂ അവിടുത്തെ ധർമ്മവും അവിടുത്തെ അധർമ്മവും; എനിക്ക് ശുദ്ധഭക്തി മാത്രം നൽകിയാലും. ഇതാ എടുത്തോളൂ അവിടുത്തെ പുണ്യവും അവിടുത്തെ പാപവും; എനിക്ക് ശുദ്ധഭക്തിയരുളിയാലും. ഇതാ ഇരിക്കുന്നു അവിടുത്തെ ജ്ഞാനവും അവിടുത്തെ അജ്ഞാനവും; എനിക്കു ശുദ്ധഭക്തി മാത്രംതരൂ.' നോക്കൂ,

digitized by www.sreyas.in

ഞാൻ ജ്ഞാനവും കൂടി ആഗ്രഹിച്ചില്ല; ലോകമാന്യതയും ആവശ്യപ്പെട്ടില്ല. ധർമ്മവും അധർമ്മവും ഉപേക്ഷിച്ചാൽ, ശുദ്ധഭക്തി, അമലവും നിഷ്കാമവും അഹൈതുകവുമായ ഭക്തി, ബാക്കി നിൽക്കുന്നു.

## ബ്രഹ്മസമാജവും ആദ്യാശക്തിയും

ബ്രഹ്മഭക്തൻ: ഈശ്വരനും അദ്ദേഹത്തിന്റെ ശക്തിയും വേറേ വേറെയാണോ?

ശ്രീരാമ: പൂർണ്ണജ്ഞാനത്തിനുശേഷം അവ അഭിന്നമാകുന്നു; രത്നവും അതിന്റെ പ്രകാശവും ഏതുപ്രകാരം അഭിന്നമോ അതുപോലെ. രത്നപ്രഭയെക്കുറിച്ച് ആലോചിച്ചാൽ രത്നവും ഓർമ്മയിൽ വരും. പാലും അതിന്റെ വെളുപ്പും ഏതുവിധം അഭേദമോ അതുപോലെ. ഒന്നിനെപ്പറ്റി നിനച്ചാൽ മറ്റതും നിനച്ചേതീരൂ. എന്നാൽ പൂർണ്ണജ്ഞാനം ഉണ്ടാകാതെ ഈ അഭേദജ്ഞാനം ഉണ്ടാവുകയില്ല. പൂർണ്ണജ്ഞാനത്താൽ സമാധിയുണ്ടാകുന്നു; ചതുർവിംശതിതത്ത്വങ്ങളെയും പിന്നിട്ടുപോകുന്നു. അതുകൊണ്ട് അവിടെ അഹന്തതത്ത്വം ഉണ്ടായിരിക്കയില്ല. സമാധിയിൽ എന്താണനുഭവിക്കുന്നത് എന്ന് നാവുകൊണ്ട് പറയാനാവില്ല. അവിടെനിന്നും ഇറങ്ങിവന്ന് അതിന്റെ ഛായ പോലെ വല്ലതും പറയാമെന്നേയുള്ളൂ. സമാധിയുണർന്നു കഴിഞ്ഞ് ഞാൻ പ്രണവം ജപിക്കുമ്പോൾ, സമാധിയിൽ നിന്നും ഒരു നൂറു മുഴം താഴെ എത്തിയിരിക്കും! ബ്രഹ്മം വേദവിധിക്ക് അതീതമാകുന്നു; വായ്കൊണ്ടു വർണ്ണിക്കാനാവില്ല. അവിടെ 'ഞാനും, നീയും' ഇല്ല.

എത്രനാൾ 'ഞാനും നീയും' ഉണ്ടോ, എത്രനാൾ 'ഞാൻ പ്രാർത്ഥിക്കുന്നു, ധ്യാനിക്കുന്നു,' എന്ന ബോധമുണ്ടോ, അത്രനാൾ ഈശ്വരൻ പ്രാർത്ഥന കേൾക്കുന്നു എന്ന ബോധവുമുണ്ട്; ഈശ്വരൻ ഒരു വ്യക്തിയാണ് എന്ന ബോധവുമുണ്ട്. 'അവിടുന്നു പ്രഭു, ഞാൻ ദാസൻ; അങ്ങു പൂർണ്ണം, ഞാൻ അംശം; അവിടുന്ന് അമ്മ; ഞാൻ മകൻ;' ഈ ബോധവും നിലനില്ക്കും. ഇതിൽ ഭേദബോധം ഉണ്ട്. ഞാനൊന്ന്, നീ വേറൊന്ന്. ഈ ഭേദബോധം ഈശ്വരൻ തന്നെയാണ് തന്നിരിക്കുന്നത്. ഈ ഭേദബോധം കൊണ്ടാണ്, സ്ത്രീപുരുഷന്മാർ, ഇരുട്ട് വെളിച്ചം മുതലായതിന്റെയൊക്കെ ബോധമുണ്ടാകുന്നത്, എത്രനാൾ ഈ ഭേദബോധമുണ്ടോ അത്രനാൾ ശക്തിയെയും അംഗീകരിക്കേണ്ടതുണ്ട്. ഈശ്വരൻ തന്നെയാണ് നമ്മുടെ ഉള്ളിൽ അഹംബോധം ഉണ്ടാക്കിവെച്ചിരിക്കുന്നത്. ഒരായിരം തവണ യുക്തിവിചാരം ചെയ്തോളൂ, എന്നാലും 'ഞാൻ' പോവില്ല! 'ഞാൻ' ഉള്ളിടത്തോളം കാലം ഈശ്വരൻ വ്യക്തിയായി കാണപ്പെടുകയും ചെയ്യും.

digitized by www.sreyas.in

അതിനാൽ എത്രകാലം 'ഞാൻ' എന്ന ബോധമുണ്ടോ, എത്ര കാലം ഭേദബുദ്ധിയുണ്ടോ, അത്രയും കാലം ബ്രഹ്മം നിർഗുണമാണെന്നു പറയാൻ അവകാശമില്ല. അത്രയുംകാലം സഗുണബ്രഹ്മത്തെ സ്വീകരിക്കുക തന്നെ വേണം. ഈ സഗുണബ്രഹ്മത്തെ വേദത്തിലും പുരാണങ്ങളിലും തന്ത്രത്തിലും കാളിയെന്നും ആദ്യാശക്തിയെന്നും പറഞ്ഞിരിക്കുന്നു.

### ബ്രഹ്മസമാജവും വേദാന്തപ്രതിപാദ്യമായ ബ്രഹ്മവും

വിജയൻ: ഈ ആദ്യാശക്തിയുടെ ദർശനം അല്ലെങ്കിൽ ബ്രഹ്മജ്ഞാനം കിട്ടാനെന്താണു വഴി?

ശ്രീരാമ: വ്യാകുലഹൃദയത്തോടെ ഈശ്വരനോടു പ്രാർത്ഥിക്കുക; കരയുക. ആ വിധത്തിൽ ചിത്തശുദ്ധിയുണ്ടാകും. അപ്പോൾ നിർമ്മലജലത്തിൽ സൂര്യന്റെ പ്രതിബിംബം കാണാൻ സാധിക്കും. ഭക്തന്റെ 'ഞാനാ'കുന്ന കണ്ണാടിയിൽ ആ സഗുണബ്രഹ്മത്തിന്റെ, ആദ്യാശക്തിയുടെ ദർശനം ഭക്തനു കിട്ടുന്നു. പക്ഷേ കണ്ണാടി വളരെ സ്വച്ഛമായിരിക്കണം. കണ്ണാടിയിൽ അഴുക്കുണ്ടെങ്കിൽ ശരിയായ പ്രതിബിംബം കിട്ടുകയില്ല.

എത്രനാൾ 'ഞാനാ'കുന്ന ജലത്തിൽ സൂര്യനെ കാണേണ്ടതായുണ്ടോ, സൂര്യനെ കാണാൻ വേറേ മാർഗ്ഗമൊന്നുമില്ലയോ, എത്ര കാലം പ്രതിബിംബസൂര്യനെയല്ലാതെ സത്യസൂര്യനെ കാണാൻ ഉപായമില്ലയോ, അത്ര കാലം പ്രതിബിംബസൂര്യൻ നൂറു ശതമാനവും സത്യമാകുന്നു. എത്രനാൾ 'ഞാൻ' സത്യമോ, അത്രനാൾ പ്രതിബിംബസൂര്യനും സത്യം, നൂറു ശതമാനവും സത്യം. ആ പ്രതിബിംബസൂര്യനാണ് ആദ്യാശക്തി.

ബ്രഹ്മജ്ഞാനം വേണമെന്നുണ്ടെങ്കിൽ ആ പ്രതിബിംബത്തെ പിടിച്ച് സത്യസൂര്യന്റെ നേരേ പോവുക. ആ സഗുണബ്രഹ്മത്തോടു പ്രാർത്ഥിക്കുവിൻ; അദ്ദേഹം നിങ്ങളുടെ പ്രാർത്ഥന ചെവിക്കൊള്ളും; അദ്ദേഹംതന്നെ നിങ്ങൾക്ക് ആ ബ്രഹ്മജ്ഞാനം തരും. എന്തെന്നാൽ, സഗുണബ്രഹ്മംതന്നെയാണ് നിർഗുണബ്രഹ്മം; ശക്തിതന്നെ ബ്രഹ്മം. പൂർണ്ണജ്ഞാനത്തിനുശേഷം ഭേദമില്ല.

അമ്മ ബ്രഹ്മജ്ഞാനവും അരുളും. പക്ഷേ ഒരു ശരിയായ ഭക്തൻ ബ്രഹ്മജ്ഞാനം ആവശ്യപ്പെടുന്നില്ല. വേറൊരു മാർഗ്ഗമുണ്ട്, ജ്ഞാനയോഗം; അതു വലിയ പ്രയാസം പിടിച്ച വഴിയാണ്. ബ്രഹ്മസമാജക്കാരായ നിങ്ങൾ ജ്ഞാനികളല്ല, നിങ്ങൾ ഭക്തന്മാർ. ജ്ഞാനികളുടെ വിശ്വാസം ബ്രഹ്മം മാത്രം സത്യം, ബാക്കിയൊക്കെ മിഥ്യ. സ്വപ്നം പോലെ, എന്നാണ്. 'ഞാനും നീയു'മൊക്കെ സ്വപ്നതുല്യം.

digitized by www.sreyas.in

## ബ്രഹ്മസമാജവും വിദ്വേഷഭാവവും

ശ്രീരാമ: ഈശ്വരൻ അന്തര്യാമിയാകുന്നു. സരളമനസ്സോടെ പരിശുദ്ധമനസ്സോടെ, അദ്ദേഹത്തോടു പ്രാർത്ഥിക്കുക. അദ്ദേഹം സകലതും മനസ്സിലാക്കിത്തരും. അഹങ്കാരമുപേക്ഷിച്ച് അദ്ദേഹത്തെ ശരണം പ്രാപിക്കുക; സർവ്വവും സാധിക്കും.

ഗുരുദേവൻ പാടി:

നിന്നിൽത്തന്നെ വസിക്കുക മനമേ,
ചെന്നുകരേററരുതപരഗൃഹത്തിൽ
പരഗൃഹസീമനി തേടുവതെല്ലാം
നിജഗൃഹസീമനിയുണ്ടെന്നറിക
തേടുവതിന്നു തയ്യാറുണ്ടായാൽ
തേടുവതെല്ലാമിവിടെ ലഭിക്കും;
അതിനാൽ നിന്നുടെയുള്ളറ തന്നിൽ
തേടുക ധ്യേയം പരമമിദാനീം.
ആരിലുമുണ്ടലിവുള്ളൊരു ദേവൻ,
കാമിതദായകചിന്താമണിപോൽ.
മനമേ, താവകമണിമുറ്റത്തിൽ,
നിരവധി രത്നമുതിർന്നു കിടപ്പൂ.

അദ്ദേഹം തുടർന്നു: "സമാജത്തിനു പുറമേയുള്ള ആളുകളുമായി കൂടിച്ചേരുമ്പോൾ സകലരേയും സ്നേഹിക്കുക. ഒത്തു ചേർന്ന് അവരിലൊരാളായിത്തീരുക. വിരോധം വെച്ചുകൊണ്ടിരിക്കരുത്. 'അയാൾ സാകാരത്തെ മാനിക്കുന്നു; നിരാകാരത്തെ മാനിക്കുന്നില്ല. ഇയാൾ നിരാകാരത്തെ സ്വീകരിക്കുന്നു, സാകാരത്തെ സ്വീകരിക്കുന്നില്ല. ഇയാളൊരു ഹിന്ദു; അയാളൊരു മുസ്സൽമാൻ; മറ്റെയാളൊരു കൃസ്ത്യാനി." എന്നും പറഞ്ഞ് മൂക്കും കൂർപ്പിച്ച് വെറുക്കരുത്. ഈശ്വരൻതന്നെയാണ് ഓരോരുത്തർക്ക് ഓരോ വിധത്തിലുള്ള അറിവ് കൊടുത്തിരിക്കുന്നത്. ആളുകളുടെ സ്വഭാവം വിഭിന്നമാണെന്ന് മനസ്സിലാക്കുക. അതറിഞ്ഞുംകൊണ്ട് അവരുമായി ഇടപഴകുക, ആവുംപോലെ എല്ലാവരെയും സ്നേഹിക്കുക. എന്നാൽ സ്വന്തം അറയ്ക്കുള്ളിൽ കടന്ന് ശാന്തിയും ആനന്ദവും അനുഭവിക്കുക. 'അറയ്ക്കുള്ളിൽ ജ്ഞാനദീപം കൊളുത്തി ബ്രഹ്മമയിതൻ മുഖം കാൺക.' സ്വന്തം അറയ്ക്കുള്ളിൽ സ്വസ്വരൂപം ദർശിക്കാൻ സാധിക്കും. മാട്ടിടയന്മാർ പശുക്കളെ മേയ്ക്കാൻ കൊണ്ടുപോകുന്നു. അവ മേച്ചിൽസ്ഥലത്ത് ഒത്തുകൂടി ഒന്നായ്ത്തീരുന്നു; ഒരു പറ്റം. എന്നിട്ടു പിന്നെ അന്തിക്ക് തൊഴുത്തിലേയ്ക്കു മടങ്ങുമ്പോൾ വീണ്ടും വേറെവേറെയായിത്തീരുന്നു. ഓരോന്നും അതതിന്റെ തൊഴുത്തിൽ. അതുപോലെ താന്താങ്ങളുടെ അകായിൽ താന്താങ്ങൾ."

digitized by www.sreyas.in

**സന്ന്യാസവും സഞ്ചയവും - അർത്ഥത്തിന്റെ സദുപയോഗം**

രാത്രി പത്തുമണിയോടുകൂടി ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങാനായി വണ്ടിയിൽ കയറി. കൂടെ ഒന്നു രണ്ട് സേവകന്മാരുണ്ട്. കൂരിരുട്ട്. വണ്ടി ഒരു മരത്തിന്റെ ചുവട്ടിൽ നില്ക്കുന്നു. രാമലാലനുവേണ്ടി കുറച്ച് ലൂച്ചിയും പലഹാരങ്ങളും കൊടുത്തയയ്ക്കാൻ അവ വണ്ടിയിൽ വെയ്ക്കുന്നതിന് ശ്രീ വേണീപാലൻ കൊണ്ടുവന്നു.

വേണീപാലൻ: മഹാശയ, രാമലാലന് ഇവിടെ വരാനൊത്തില്ലല്ലൊ. അദ്ദേഹത്തിനുവേണ്ടി കുറച്ച് പലഹാരം ഇവരുടെ കൈയിൽ കൊടുത്തയച്ചാൽ കൊള്ളാമെന്നുണ്ട്. അതിന് അവിടുന്നനുവദിച്ചാലും.

ശ്രീരാമ: (പരിഭ്രമത്തോടെ) അരുത് വേണീപാലാ; വേണ്ടാ ബാബു. അതൊന്നും നീയെന്റെ കൂടെ തന്നയയ്ക്കരുതേ. അതുമൂലം എനിക്ക് ദോഷം വരും. എനിക്ക് യാതൊന്നും പൊതിഞ്ഞുകെട്ടിക്കൊണ്ടുപോവാനാവില്ല. നീ മറ്റൊന്നും കരുതരുത്.

വേണീപാലൻ: അവിടുത്തെ കല്പനപോലെ. അവിടുന്ന് എന്നെ ആശീർവദിച്ചാലും.

ശ്രീരാമ: ഇന്നു വളരെ ആനന്ദമായി. നോക്കൂ. അർത്ഥത്തെ ആര് അടിമയാക്കിയിരിക്കുന്നുവോ അവൻ മാത്രമാണ് മനുഷ്യൻ. [1]ധനം വേണ്ട കാര്യത്തിന് ഉപയോഗിക്കാൻ അറിഞ്ഞുകൂടാത്തവർ മനുഷ്യന്റെ കോലമുണ്ടെങ്കിലും മനുഷ്യരല്ല. അവർക്ക് മനുഷ്യരുടെ ആകൃതിയുണ്ടായിരിക്കാം; പക്ഷേ പെരുമാറ്റം മൃഗങ്ങളുടെ മാതിരി! നീ ധന്യൻ; എത്രയോ ഭക്തന്മാർക്ക് നീ ആനന്ദം നൽകി!

# അധ്യായം എട്ട്

*1884 ഒക്ടോബർ 20, തിങ്കളാഴ്ച*

## ശ്രീരാമകൃഷ്ണദേവൻ മാർവാറിഭക്തന്മാരുടെകൂടെ

ഇന്ന് ശ്രീരാമകൃഷ്ണൻ മല്ലികത്തെരുവിൽ 12-ാം നമ്പർ വീട്ടിൽ സമാഗതനായിരിക്കുന്നു. മാർവാറിഭക്തന്മാർ [2]അന്നകൂടോത്സവം നട

1 വിത്തം ത്വതീർത്ഥീകൃതമംഗ, വാചം ഹീനാം മയാ രക്ഷതി ദുഃഖദുഃഖീ. -ഭാഗവതം

2 ഈ ഉത്സവത്തിൽ ഒരു കുന്നു ചോറ് ഭഗവാനു നിവേദിക്കുന്നു, അനന്തരം അത് ഭക്തന്മാർക്കും അഗതികൾക്കും ദാനം ചെയ്യുന്നു. അന്നകൂടം= ഒരു കുന്നു ചോറ്.

digitized by www.sreyas.in

ത്തുന്നു. ഗുരുദേവനെ ക്ഷണിച്ചിട്ടുണ്ട്. ശ്യാമാപൂജ കഴിഞ്ഞിട്ട് രണ്ടു ദിവസമായി. അന്ന് ഗുരുദേവൻ ദക്ഷിണേശ്വരത്ത് ഭക്തന്മാരുമൊത്ത് ആനന്ദമായ്ക്കഴിച്ചു. അതിനടുത്ത ദിവസം ഭക്തന്മാരുമൊരുമിച്ച് സിന്തിയിലെ ബ്രഹ്മസമാജോത്സവത്തിൽ പങ്കുകൊണ്ടു. ഇന്ന് കാർത്തിക മാസത്തിലെ ശുക്ലപ്രതിപദദ്വിതീയാതിഥി. ബഡബസ്സാറിൽ ഇപ്പോഴും ദീപാവലിയാഘോഷം നടന്നുകൊണ്ടിരിക്കുന്നു.

ഏതാണ്ടു മൂന്നു മണിയോടുകൂടി മാസ്റ്റർ കൊച്ചുഗോപാലന്റെകൂടെ ബഡബസ്സാറിൽ എത്തിച്ചേർന്നു. തോർത്തു മേടിച്ചുകൊണ്ടു ചെല്ലാൻ ഗുരുദേവൻ ആവശ്യപ്പെട്ടിരുന്നു; അതു മേടിച്ചിട്ടുണ്ട്. അതു കടലാസ്സിൽ പൊതിഞ്ഞ് കൈയിൽ വെച്ചിരിക്കുന്നു. ഇരുവരും മല്ലികത്തെരുവിൽ എത്തിയപ്പോൾ കാണാം, തെരുവിൽ തിക്കിത്തിരക്കി ആളുകളും കാളവണ്ടികളും കുതിരവണ്ടികളും. 12-ാം നമ്പറിന്റെ അടുത്തെത്തിയപ്പോൾ ശ്രീരാമകൃഷ്ണൻ വണ്ടിയിൽ ഇരിക്കുന്നതു കണ്ടു. തിരക്കു കാരണം വണ്ടിക്ക് നീങ്ങാൻ സാധിക്കുന്നില്ല. ബാബുരാമനും രാമചക്രവർത്തിയും വണ്ടിയിൽ കൂടെയുണ്ട്. ഗോപാലനേയും മാസ്റ്ററേയും കണ്ട് ഗുരുദേവൻ ചിരിക്കുന്നു.

ശ്രീരാമകൃഷ്ണൻ വണ്ടിയിൽനിന്നും ഇറങ്ങി. കൂടെ ബാബുരാമൻ; വഴിയുണ്ടാക്കിക്കൊണ്ട് മാസ്റ്റർ മുമ്പിലും. മാർവാറിയുടെ വീട്ടിലെത്തി. അവിടത്തെ മുറ്റം മുഴുവൻ വലിയ വലിയ തുണിക്കെട്ടുകൾ കൊണ്ട് നിറഞ്ഞിരിക്കുന്നതായ്ക്കണ്ടു. അവിടവിടെ കെട്ടുകൾ കാളവണ്ടിയിൽ കയറ്റുന്നു. ഗുരുദേവൻ ഭക്തന്മാരോടുകൂടി മുകളിലേയ്ക്കു കയറാൻ തുടങ്ങി. മാർവാറി വന്ന് അദ്ദേഹത്തെ മൂന്നാം നിലയിലെ ഒരു മുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. മുറിയിൽ കാളീദേവിയുടെ ഒരു പടം തൂക്കിയിട്ടുണ്ട്. അതുകണ്ട് ഗുരുദേവൻ നമസ്കരിച്ചു. അദ്ദേഹം ഇരുന്നു; ചിരിച്ചുകൊണ്ട് ഭക്തന്മാരുമായി സംഭാഷണമാരംഭിച്ചു. ഒരു മാർവാറി വന്ന് ഗുരുദേവന്റെ കാലു തലോടാൻ തുടങ്ങി. 'നിർത്തു നിർത്ത്' എന്നു പറഞ്ഞു ഗുരുദേവൻ. അല്പമൊന്നാലോചിച്ചിട്ട് വീണ്ടും അരുളി: 'ശരി, സ്വല്പം ചെയ്തോളൂ.' അദ്ദേഹത്തിന്റെ വാക്കുകൾ കരുണാമസൃണങ്ങളായിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) ഇന്നെന്താ സ്കൂളില്ലേ?

മാസ്റ്റർ: ഇല്ല, ഇന്നവധിയാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) നാളെ വീണ്ടും അധരന്റെ അവിടെ ചണ്ഡീഗാനമുണ്ട്.

ഗൃഹനാഥനായ മാർവാറി ഒരു പണ്ഡിതനെ ശ്രീരാമകൃഷ്ണന്റെ അടുത്തേയ്ക്കയച്ചു. അദ്ദേഹം വന്ന് ഗുരുദേവനെ നമസ്കരിച്ച്

digitized by www.sreyas.in

ആസനസ്ഥനായി. അവർ തമ്മിൽ ഈശ്വരപരമായ കാര്യങ്ങൾ പലതും സംസാരിച്ചു.

**ശ്രീരാമകൃഷ്ണന്റെ കാമന - ഭക്തികാമന - ഭാവം, ഭക്തി, പ്രേമം**

അവതാരവിഷയകമായി സംഭാഷണം ആരംഭിച്ചു.

ശ്രീരാമ: ഭക്തനുവേണ്ടിയാണ് ഭഗവാൻ അവതരിക്കുന്നത്. ജ്ഞാനിക്കുവേണ്ടിയല്ല.

പണ്ഡിതൻ: പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ
സംഭവാമി യുഗേ യുഗേ, (ഗീത 4.8)

ഒന്നാമതായി, ഭക്തന്മാരുടെ ആനന്ദത്തിനു വേണ്ടിയാണ് ഭഗവാൻ അവതാരമെടുക്കുന്നത്; പിന്നെ രണ്ടാമത്, ദുഷ്ടന്മാരുടെ ദമനത്തിനുവേണ്ടിയും. ജ്ഞാനിക്ക് കാമനതന്നെ ഇല്ലല്ലൊ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എനിക്കു പക്ഷേ, കാമനയെല്ലാം പോയിട്ടില്ല. എനിക്ക് ഭക്തികാമനയുണ്ട്.

ഈ സമയത്ത് പണ്ഡിതജിയുടെ പുത്രൻ വന്ന് ശ്രീരാമകൃഷ്ണന്റെ പാദവന്ദനം ചെയ്ത് ആസനസ്ഥനായി.

ശ്രീരാമ: (പണ്ഡിതനോട്) ആവട്ടെ, ജീ, ഭാവമെന്നു പറയുന്നതെന്തിനെയാണ്? പിന്നെ ഭക്തിയെന്നാലെന്ത്?

പണ്ഡിതൻ: ഈശ്വരചിന്ത ചെയ്യുമ്പോൾ മനോവൃത്തി കോമളമായിത്തീരുന്നു; അതിന്റെ പേരാണ് ഭാവം: സൂര്യനുദിക്കുമ്പോൾ മഞ്ഞുരുകുംപോലെ.

ശ്രീരാമ: ശരി ജീ, എന്താണു പ്രേമം?

പണ്ഡിതജി നല്ല ഹിന്ദിയിലാണ് സംസാരിച്ചിരുന്നത്. ശ്രീരാമകൃഷ്ണനും അദ്ദേഹവുമായി അതിമധുരമായ ഹിന്ദിയിൽ സംസാരിച്ചു. പണ്ഡിതജി ഗുരുദേവന്റെ ചോദ്യത്തിനുത്തരമായി പ്രേമത്തിന്റെ അർത്ഥം ഒരു വിധത്തിൽ പറഞ്ഞൊപ്പിച്ചു.

ശ്രീരാമ: (പണ്ഡിതനോട്) അല്ലല്ല, അതല്ല പ്രേമത്തിന്റെ അർത്ഥം. ഈ ലോകത്തേയും, മനുഷ്യന് അതിപ്രിയമായ ഈ ദേഹത്തെക്കൂടിയും മറന്നുപോകത്തക്കവണ്ണം ഈശ്വരനിലുള്ള സ്നേഹത്തിനാണ് പ്രേമമെന്നു പറയുന്നത്. ചൈതന്യദേവന് പ്രേമമുണ്ടായിരുന്നു.

digitized by www.sreyas.in

പണ്ഡിതൻ: അതെ, അപ്പോൾ മദ്യലഹരി പിടിച്ചവനെപ്പോലെ പെരുമാറുന്നു.

ശ്രീരാമ: ആട്ടെ ജീ, ചിലർക്ക് ഭക്തിയുണ്ടാകുന്നു, ചിലർക്കുണ്ടാകുന്നില്ല. എന്താണിതിനർത്ഥം?

പണ്ഡിതൻ: ഈശ്വരനിൽ വിഷമഭാവമില്ല. അദ്ദേഹം കല്പതരു. ആരെന്താഗ്രഹിക്കുന്നു അവനതു കിട്ടുന്നു. പക്ഷേ കല്പതരുവിന്റെ അടുത്തു ചെന്ന് ആഗ്രഹിക്കണം.

പണ്ഡിതജി ഇതൊക്കെ ഹിന്ദിയിലാണ് പറഞ്ഞത്. ശ്രീരാമകൃഷ്ണൻ മാസ്റ്ററുടെ നേരേ തിരിഞ്ഞ് ഇതിന്റെയെല്ലാം അർത്ഥം ബംഗാളിയിൽ പറഞ്ഞുകൊടുത്തു.

**സമാധിതത്ത്വം**

ശ്രീരാമ: ശരി ജീ, സമാധി എങ്ങനെയൊക്കെയാണ് എന്ന് ഒന്നു പറയൂ, കേൾക്കട്ടെ.

പണ്ഡിതൻ: സമാധി രണ്ടു തരത്തിലുണ്ട്, സവികല്പവും നിർവ്വികല്പവും. നിർവ്വികല്പസമാധിയിൽ, പിന്നെ വികല്പമില്ല.

ശ്രീരാമ: അതെ, 'തദാകാരകാരിത'മാകുന്നു. ധ്യാതാവെന്നും ധ്യേയമെന്നുമുള്ള ഭേദം കാണുകയില്ല. ഇതുകൂടാതെ, ചേതനസമാധിയെന്നും ജഡസമാധിയെന്നും രണ്ടുണ്ട്. നാരദനും ശുകദേവനും ചേതനസമാധി പ്രാപിച്ചിരുന്നു. എങ്ങനെ ജീ?

പണ്ഡിതൻ: ഉവ്വ്, അങ്ങനെയുമുണ്ട്.

ശ്രീരാമ: പിന്നെയും ജീ, ഉന്മനാസമാധിയെന്നും സ്ഥിതസമാധിയെന്നും രണ്ടുതരമുണ്ട്. എന്താ അങ്ങനെയല്ലേ ജീ?

പണ്ഡിതജി ഒന്നും മിണ്ടാതെയിരുന്നു; ഉത്തരമൊന്നും പറഞ്ഞില്ല.

ശ്രീരാമ: കൊള്ളാം ജീ, ജപവും തപസ്സും അനുഷ്ഠിച്ചാൽ സിദ്ധികൾ കിട്ടും. ഗംഗയുടെ മീതെ നടന്നുപോവുക മുതലായതൊക്കെ. എന്താ അങ്ങനെയല്ലേ?

പണ്ഡിതൻ: ഉവ്വ്, അതൊക്കെ കിട്ടും. പക്ഷേ ഭക്തൻ അതൊന്നും കാംക്ഷിക്കുന്നില്ല.

പിന്നെയും കുറച്ചുനേരം സംഭാഷണം ചെയ്തശേഷം പണ്ഡിതൻ പറഞ്ഞു: 'വരുന്ന ഏകാദശിദിവസം അങ്ങയെ കാണാൻ ഞാൻ ദക്ഷിണേശ്വരത്തു വരുന്നുണ്ട്.'

ശ്രീരാമ: ആഹാ നിങ്ങളുടെ മകൻ മിടുക്കനാണല്ലോ.

digitized by www.sreyas.in

പണ്ഡിതൻ: പക്ഷേ മഹാരാജ്, ഇതൊക്കെ ആറ്റിലെ അലപോലെ; ഒന്നു പോകുന്നു, വേറൊന്നു വരുന്നു. സർവ്വവും അനിത്യം.

ശ്രീരാമ: നിങ്ങളുടെ ഉള്ളിൽ കഴമ്പുണ്ട്.

അല്പനിമിഷം കഴിഞ്ഞ് പണ്ഡിതജി പ്രണാമം ചെയ്തു; എന്നിട്ടു പറഞ്ഞു: 'പൂജയ്ക്കുപോകണം; എന്നാൽ ഞാൻ വരട്ടെ?'

ശ്രീരാമ: ഓ, ഇരിയപ്പാ, ഇരി.

പണ്ഡിതജി വീണ്ടും ഇരുന്നു. ശ്രീരാമകൃഷ്ണൻ ഹഠയോഗത്തിന്റെ കാര്യം എടുത്തിട്ടു. പണ്ഡിതജി ഇതിനെക്കുറിച്ച് ഹിന്ദിയിൽ അദ്ദേഹവുമായി സംസാരിച്ചു. ഗുരുദേവനരുളി: 'അതെ, അതും ഒരുതരം തപസ്സാണ്, ശരിതന്നെ; പക്ഷേ, ഹഠയോഗി ദേഹാഭിമാനിയാകുന്നു. മനസ്സു മുഴുവൻ ശരീരത്തിന്മേലാണ്.'

പണ്ഡിതജി പിന്നെയും യാത്ര പറഞ്ഞു പൂജ ചെയ്യാൻ പോയി. ശ്രീരാമകൃഷ്ണൻ പണ്ഡിതജിയുടെ പുത്രനുമായി സംഭാഷണം ചെയ്തു.

ശ്രീരാമ: കുറച്ചു ന്യായവും വേദാന്തവും മറ്റുള്ള ദർശനങ്ങളും പഠിച്ചാൽ ശ്രീമദ്ഭാഗവതം നന്നായിട്ടു മനസ്സിലാകും. എന്താ അങ്ങനെയല്ലേ?

പുത്രൻ: അതെ മഹാരാജ്, സാംഖ്യദർശനം പഠിച്ചിരിക്കേണ്ടതു വളരെ അത്യാവശ്യമാണ്.

ഇടയ്ക്കിടെ ഇമ്മാതിരി വർത്തമാനം നടന്നുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണൻ തലയിണയിൽ അല്പമൊന്നു ചാരിക്കിടക്കുന്നു. പണ്ഡിതജിയുടെ പുത്രനും ഏതാനും ഭക്തന്മാരും തറയിലിരിക്കുന്നു. കിടന്നു കൊണ്ട് ഗുരുദേവൻ മെല്ലെ ചൊല്ലി: 'ഹരിയുടെ അടിമലർ പിടിക്കൂ അനിയാ; വിടാതെ പിടിച്ചാൽ ഒരു നാൾ പിടികിട്ടും.'

# അദ്ധ്യായം ഒമ്പത്

## അവതാരം ഇപ്പോഴില്ലേ?

ഗൃഹനാഥൻ വന്നു നമസ്കരിച്ചു. അദ്ദേഹം ഭക്തനായ ഒരു മാർവാറി; ശ്രീരാമകൃഷ്ണനോട് വളരെ ഭക്തിയുള്ള ആളാണ്. പണ്ഡിതജിയുടെ മകൻ അപ്പോഴും അവിടെയുണ്ട്. ഗുരുദേവൻ ചോദിച്ചു: 'പാണിനിയുടെ വ്യാകരണം ഇവിടെ പള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്നുണ്ടോ?'

digitized by www.sreyas.in

മാസ്റ്റർ: ഉവ്വ്, പാണിനി.

ശ്രീരാമ: ശരി, ന്യായവും വേദാന്തവുമൊക്കെ പഠിപ്പിക്കുന്നുണ്ടോ?

ഗൃഹനാഥന് ഈവക കാര്യങ്ങളിൽ താല്പര്യം തോന്നാഞ്ഞ് അദ്ദേഹം വിഷയം മാറ്റി.

ഗൃഹനാഥൻ: മഹാരാജ്, ഞങ്ങൾക്കെന്താണു വഴി?

ശ്രീരാമ: ഈശ്വരന്റെ നാമം ജപിക്കലും ഗുണം കീർത്തിക്കലും; സാധുസംഗം; വ്യാകുലതയോടെ ഈശ്വരനോടു പ്രാർത്ഥിക്കലും.

ഗൃഹനാഥൻ: പ്രഭോ, മനസ്സിന്റെ സംസാരാസക്തി കുറഞ്ഞു വരാൻ അവിടുന്ന് ആശീർവദിച്ചാലും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) മനസ്സ് സംസാരത്തിലെത്രയുണ്ട്? പകുതി (ചിരിക്കുന്നു.)

ഗൃഹനാഥൻ: അതവിടേയ്ക്കറിയാമല്ലോ. അങ്ങയെപ്പോലുള്ള മഹാത്മാക്കളുടെ കരുണയില്ലാതെ ഒന്നും നേടാനാവില്ല.

ശ്രീരാമ: സർവ്വേശ്വരനെ സന്തോഷിപ്പിച്ചാൽ സകലരും സന്തുഷ്ടരാകും. മഹാത്മാക്കളുടെ ഹൃദയത്തിൽ വാഴുന്നത് അദ്ദേഹം തന്നെയാണല്ലൊ!

ഗൃഹനാഥൻ: ഈശ്വരനെ പ്രാപിച്ചാൽ പിന്നെ ഈവക ചോദ്യമേ ഇല്ല. ഈശ്വരനെ ഒരുവനു കിട്ടിയാൽ മറ്റെല്ലാം കൈയ്വിടാം. ഒരു രൂപ കിട്ടിയാൽ ഒരു പൈസയുടെ ആനന്ദം ഉപേക്ഷിക്കുമല്ലൊ.

ശ്രീരാമ: കുറച്ചു സാധന അവശ്യം അനുഷ്ഠിക്കണം. സാധന ചെയ്തു ചെയ്തു ക്രമേണ ആനന്ദം അനുഭൂതമാകും. മണ്ണിനടിയിൽ വളരെ താഴെ ഒരു കുടത്തിനകത്ത് പണമിരിപ്പുണ്ടെന്നു വിചാരിക്കുക. അതെടുക്കണമെന്നുണ്ടെങ്കിൽ പണിപ്പെട്ടു കുഴിക്കണം. കിളയ്ക്കുമ്പോൾ തലയിൽനിന്നും വിയർപ്പൊഴുകും. പക്ഷേ കുറെയേറെ കുഴിച്ചു കഴിയുമ്പോൾ തൂമ്പ കുടത്തിന്റെ വക്കത്തു തട്ടി ക്ലിങ് എന്നു കേൾക്കുന്നു; അപ്പോൾ ആനന്ദമുണ്ടാകുന്നു. ക്ലിങ് ക്ലിങ് എത്ര കേൾക്കുന്നോ അത്രയും ആനന്ദം! ശ്രീരാമനോടു പ്രാർത്ഥിക്കുക. അദ്ദേഹത്തെ ധ്യാനിക്കുക. രാമൻതന്നെ നിങ്ങൾക്കു വേണ്ടതൊക്കെ ഒരുക്കിത്തരും.

ഗൃഹനാഥൻ: മഹാരാജ്, അവിടുന്നുതന്നെ രാമൻ.

ശ്രീരാമ: അതെങ്ങനെ? തിര പുഴയുടെയാണ്; അല്ലാതെ പുഴ തിരയുടേതാകുമോ?

digitized by www.sreyas.in

ഗൃഹനാഥൻ: മഹാത്മാക്കളുടെ ഉള്ളിൽത്തന്നെ രാമനുണ്ട്. അല്ലാതെ രാമനെയിപ്പോൾ കാണാൻ കഴിയുകയില്ലല്ലൊ! ഇപ്പോൾ അവതാരമില്ലതാനും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അവതാരമിപ്പോളില്ലെന്ന് നിങ്ങൾക്കെങ്ങനെ അറിയാം?

ഗൃഹനാഥൻ നിശ്ശബ്ദനായിരുന്നു.

ശ്രീരാമ: എല്ലാവർക്കും അവതാരത്തെ തിരിച്ചറിയാൻ കഴിയില്ല. നാരദൻ ശ്രീരാമചന്ദ്രനെ കാണാൻ ചെന്നപ്പോൾ ശ്രീരാമചന്ദ്രൻ എഴുന്നേറ്റ് സാഷ്ടാംഗപ്രണാമം ചെയ്തുകൊണ്ടു പറഞ്ഞു: 'ഞങ്ങൾ സംസാരികൾ, അവിടുത്തേപ്പോലുള്ള സജ്ജനങ്ങൾ സമാഗതരായില്ലെങ്കിൽ ഞങ്ങളെങ്ങനെ പവിത്രരാകും?' അച്ഛന്റെ സത്യം പരിപാലിക്കാൻ വേണ്ടി ശ്രീരാമൻ കാട്ടിൽപോയി. അവിടെച്ചെന്നപ്പോൾ കണ്ടു, തന്റെ വനാഗമനത്തെക്കുറിച്ചു കേട്ടതുമുതൽ അനേകം മഹർഷിമാർ ഉപവാസമനുഷ്ഠിക്കുന്നു! ശ്രീരാമൻ സാക്ഷാൽ പരബ്രഹ്മമാകുന്നു എന്ന വസ്തുത അവരിൽ പലരും അറിഞ്ഞില്ല.

ഗൃഹനാഥൻ: അവിടുന്നും അതേ ശ്രീരാമൻതന്നെ.

ശ്രീരാമ: രാമ, രാമ! അങ്ങനെയൊന്നും പറയരുതേ.

ഇതുംപറഞ്ഞ് ശ്രീരാമകൃഷ്ണൻ കൂപ്പുകൈയോടെ ആതിഥേയനെ വണങ്ങിക്കൊണ്ടു പറഞ്ഞു: "ആ രാമൻ പ്രതിശരീരം വാഴുന്നു; അതേ രാമൻ ഉലകമെങ്ങും വ്യാപിച്ചിയങ്ങുന്നു.' ഞാൻ നിങ്ങളുടെ ദാസൻ. അതേ രാമൻ തന്നെയാണ് മനുഷ്യനും മൃഗങ്ങളും സകലജീവികളും ആയിത്തീർന്നിരിക്കുന്നത്."

ഗൃഹനാഥൻ: മഹാരാജ്, ഞങ്ങൾ പക്ഷേ അതറിയുന്നില്ല.

ശ്രീരാമ: നീയതറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും നീ രാമൻ തന്നെ!

ഗൃഹനാഥൻ: അവിടുത്തേയ്ക്ക് രാഗദ്വേഷമില്ല.

ശ്രീരാമ: അതെങ്ങനെ? കല്ക്കത്തയ്ക്കു വരാൻ ഞാനൊരു വണ്ടിക്കാരനെ ഏർപ്പാടു ചെയ്തു; അവനു മൂന്നണ മുമ്പേറും കൊടുത്തു. എന്നിട്ടവൻ വന്നില്ല. അവനോടു കലശലായി ദേഷ്യം തോന്നി. അവൻ തീരെ കൊള്ളരുതാത്ത ഒരുത്തൻ. കണ്ടില്ലേ, അവനെന്നെ എത്ര കഷ്ടപ്പെടുത്തി!

**അന്നകൂടമഹോത്സവത്തിൽ - മയൂരമുകുടധാരിപൂജ**

ശ്രീരാമകൃഷ്ണദേവൻ കുറച്ചുനേരം വിശ്രമിച്ചു. മാർവാറിഭക്തന്മാർ, പുറത്ത്, മട്ടുപ്പാവിൽ ഭജനകീർത്തനം ആരംഭിച്ചു. ഇന്ന് ശ്രീ

digitized by www.sreyas.in

മയൂരമുകുടധാരിയുടെ മഹോത്സവമാകുന്നു. നിവേദ്യത്തിനുള്ള ഏർപ്പാടുകളെല്ലാം ചെയ്തിട്ടുണ്ട്. വിഗ്രഹം ദർശിക്കുന്നതിന് ഗൃഹനാഥൻ ശ്രീരാമകൃഷ്ണനെ കൂട്ടിക്കൊണ്ടുപോയി. മയൂരമുകുടധാരിയെ ദർശിച്ച് ശ്രീരാമകൃഷ്ണൻ നമസ്കരിച്ചു; പൂവെടുത്തു ചൂടി.

വിഗ്രഹദർശനത്താൽ ശ്രീരാമകൃഷ്ണൻ ഭാവഭരിതനായി. ബദ്ധാഞ്ജലിയായി നിന്നുകൊണ്ട് അദ്ദേഹം ചൊല്ലി: 'ഹേ ഗോവിന്ദ മമ പ്രാണജീവന! ജയ ഗോവിന്ദ ഗോവിന്ദ, വാസുദേവ സച്ചിദാനന്ദവിഗ്രഹ, ഹാ കൃഷ്ണ, ഹേ കൃഷ്ണ, ജ്ഞാനം കൃഷ്ണൻ, മനം കൃഷ്ണൻ, പ്രാണൻ കൃഷ്ണൻ, ആത്മാ കൃഷ്ണൻ, ദേഹം കൃഷ്ണൻ, ജാതി കൃഷ്ണൻ, കുലം കൃഷ്ണൻ, ഹേ ഗോവിന്ദ മമ പ്രാണ മമ ജീവന!'

ഇതും ചൊല്ലിച്ചൊല്ലി നിന്ന് ശ്രീരാമകൃഷ്ണൻ സമാധിയിലാണ്ടു. രാമചാറ്റർജി അദ്ദേഹത്തെ പിടിച്ചിട്ടുണ്ട്.

വളരെനേരം കഴിഞ്ഞ് സമാധിയുണർന്നു. മാർവാറി ഭക്തന്മാർ മയൂരമുകുടധാരിയുടെ സിംഹാസനസ്ഥമായ വിഗ്രഹം പുറത്തേയ്ക്ക് എഴുന്നള്ളിക്കാൻ തയ്യാറായി. നിവേദ്യം മുറിക്കു പുറത്താണു തയ്യാറാക്കിയിരിക്കുന്നത്. ശ്രീരാമകൃഷ്ണൻ സമാധിമുക്തനായി. മാർവാറിഭക്തന്മാർ അത്യാനന്ദത്തോടെ സിംഹാസനസ്ഥമായ വിഗ്രഹം പുറത്തേയ്ക്കു കൊണ്ടുവന്നു; ഗുരുദേവനും ആ ഘോഷയാത്രയിൽ പങ്കുകൊണ്ടു. നിവേദ്യം കഴിഞ്ഞു. നിവേദ്യസമയത്ത് മാർവാറിഭക്തന്മാർ തുണികൊണ്ട് ഒരു മറയുണ്ടാക്കി. നിവേദ്യത്തിനുശേഷം ദീപാരാധനയും കീർത്തനവും നടന്നു. ശ്രീരാമകൃഷ്ണൻ ചാമരമെടുത്ത് വിഗ്രഹത്തെ വീശി.

അനന്തരം ബ്രാഹ്മണഭോജനം ആരംഭിച്ചു. ഈവക കാര്യങ്ങളൊക്കെ മട്ടുപ്പാവിൽ വിഗ്രഹത്തിനു മുമ്പിലാണ് നടക്കുന്നത്. മാർവ്വാറിഭക്തന്മാർ ശ്രീരാമകൃഷ്ണനോട് ഭക്ഷണം കഴിക്കാൻ അപേക്ഷിച്ചു. അദ്ദേഹം ഇരുന്നു; ഭക്തന്മാരും ആഹാരം കഴിച്ചു.

**ബഡബസ്സാറിൽനിന്ന് രാജവീഥിയിൽക്കൂടി - ദീപാവലിക്കാഴ്ചകൾ**

ശ്രീരാമകൃഷ്ണൻ ഗൃഹനാഥനോടു യാത്ര പറഞ്ഞു. സന്ധ്യയായി. വഴിയെല്ലാം പിന്നെയും വലിയ തിരക്കും ബഹളവും. ഗുരുദേവൻ പറഞ്ഞു: 'നമുക്കു വണ്ടിയിൽനിന്ന് ഇറങ്ങാം. അത് പിൻവശത്തുകൂടി ചുറ്റി വരട്ടെ.' വഴിയേ കുറച്ചൊന്നു നടന്നു ചെന്നപ്പോൾ, പൊത്തുപോലെയുള്ള ഒരു മുറിയുടെ മുമ്പിൽ ഒരു മുറുക്കാൻ കടക്കാരൻ കച്ചവടം തുടങ്ങിയിരിക്കുന്നതു കണ്ടു. തല കുനിക്കാതെ ആ മുറിക്കകത്തേയ്ക്ക് കടക്കാൻ നിവൃത്തിയില്ല. ഗുരുദേവനരുളി: 'എന്തൊരു കഷ്ടം! ഇതിനുള്ളിൽ കെട്ടുപെട്ടു കിടക്കണമല്ലൊ! അതാണ് സംസാരികളുടെ സ്വഭാവം! ഇതിനകത്തും അവർക്ക് വലിയ ആനന്ദം!'

digitized by www.sreyas.in

വണ്ടി ചുറ്റിത്തിരിഞ്ഞു വന്നു. ശ്രീരാമകൃഷ്ണൻ വീണ്ടും വണ്ടിയിൽ കയറി. ബാബുരാമനും മാസ്റ്ററും രാമചാറ്റർജിയും അദ്ദേഹത്തിന്റെ കൂടെ വണ്ടിക്കുള്ളിൽ; കൊച്ചുഗോപാലൻ വണ്ടിയുടെ പുറത്തും.

ഒരു പിച്ചക്കാരി ഒരു കുട്ടിയേയും എളിയിൽവെച്ചുകൊണ്ട് വണ്ടിയുടെ മുമ്പിൽ വന്നുനിന്നുകൊണ്ടു ഭിക്ഷ യാചിച്ചു. ഗുരുദേവൻ പൈസ വല്ലതും കൈയ്യിലുണ്ടോ എന്ന് മാസ്റ്ററോടു ചോദിച്ചു. ഗോപാലൻ അവൾക്ക് പൈസ കൊടുത്തു.

ബഡബസ്സാർ വഴി വണ്ടി പൊയ്ക്കൊണ്ടിരിക്കുന്നു. എങ്ങും ദീപാവലിയുടെ കോലാഹലങ്ങൾ. ഇരുളടഞ്ഞ രാത്രി; എങ്കിലും ദീപാവലികൾകൊണ്ട് പ്രകാശപൂർണ്ണം. ബഡബസ്സാറിലെ ഇടവഴിയിൽ നിന്നും വണ്ടി ചിത്പോർ റോഡിൽ പ്രവേശിച്ചു. അവിടെയും ദീപമാല; വഴിയെ ആളുകൾ ഉറുമ്പുപോകുംപോലെ വരിവരിയായി പൊയ്ക്കൊണ്ടിരിക്കുന്നു. ആളുകൾ അദ്ഭുതത്തോടെ ഇരുവശങ്ങളിലുമുള്ള കമനീയങ്ങളായ കടകൾ കണ്ടുകണ്ടു പോകുന്നു. ചിലയിടത്ത് മധുരപലഹാരശാലകൾ, പാത്രങ്ങളിൽ പലതരം പലഹാരങ്ങൾകൊണ്ട് പരിശോഭിതങ്ങൾ; ചിലയിടങ്ങളിൽ പനിനീരും പരിമളങ്ങളും വിൽക്കുന്ന കടകൾ; പലതരം ചേതോഹരചിത്രങ്ങൾകൊണ്ടലംകൃതങ്ങൾ. മനോഹരമായി അണിഞ്ഞൊരുങ്ങിയ വ്യാപാരികൾ കാണികളുടെമേൽ പനിനീർ തളിക്കുന്നു. വണ്ടി ഒരു പരിമളവ്യാപാരിയുടെ കടയുടെ അടുത്തു വന്നുനിന്നു. പടങ്ങളും വിളക്കുകളും കണ്ട് ശ്രീരാമകൃഷ്ണൻ അഞ്ചു വയസ്സായ കുട്ടിയെപ്പോലെ ആനന്ദം കൊണ്ടു. നാലുവശത്തും കോലാഹലം, ഗുരുദേവൻ ഉറക്കെ വിളിച്ചു പറഞ്ഞു: 'ഇനിയും മുമ്പോട്ടു നീങ്ങി നോക്കിൻ, മുമ്പോട്ടു നീങ്ങിൻ!' ഇതും പറഞ്ഞ് ചിരിച്ചു. ഉറക്കെ ചിരിച്ചുകൊണ്ടു ബാബുരാമനോടു ചോദിച്ചു: 'എടോ മുമ്പോട്ടു നീങ്ങിക്കൂടേ? എന്താണവിടെ ചെയ്യുന്നത്?'

**'മുമ്പോട്ടു പോവുക.' ശ്രീരാമകൃഷ്ണന് സഞ്ചയിച്ചുവെയ്ക്കാൻ വയ്യ.**

ഭക്തന്മാരും ചിരിച്ചു. അവർക്കു മനസ്സിലായി, ശ്രീരാമകൃഷ്ണൻ പറഞ്ഞതിന്റെ അർത്ഥം, ഇനിയും മുമ്പോട്ട്, ഈശ്വരന്റെ അടുക്കലേയ്ക്ക് പോവുക; ഇപ്പോൾ നിൽക്കുന്ന നിലകൊണ്ട് തൃപ്തിപ്പെടരുത്, എന്നാണെന്ന്. ബ്രഹ്മചാരി വിറകുവെട്ടുകാരനോട് മുമ്പോട്ടുപോകാൻ ഉപദേശിച്ചു. വിറകുവെട്ടുകാരൻ മുമ്പോട്ടുപോയി ചന്ദനവനം കണ്ടു. പിന്നെ കുറച്ചുനാൾ കഴിഞ്ഞ് പിന്നെയും മുമ്പോട്ടുപോയി വെള്ളിഖനി കണ്ടെത്തി. പിന്നെയും പോയി സ്വർണ്ണഖനി കണ്ടു; ഒടുവിൽ ഹീരവും മാണിക്യവും കണ്ടെത്തി. അതിനാലാണ്

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ പിന്നെയും പിന്നെയും 'മുമ്പോട്ടുപോകൂ, മുമ്പോട്ടുപോകൂ' എന്നരുളിയത്.

വണ്ടി ഇളകിത്തുടങ്ങി. മാസ്റ്റർ തുണി വാങ്ങിക്കൊണ്ടു വന്നിട്ടുണ്ടെന്നു ശ്രീരാമകൃഷ്ണൻ കണ്ടു. രണ്ടെണ്ണം കോടിയും രണ്ടെണ്ണം അലക്കിയതും മാസ്റ്റർ കൊണ്ടുവന്നിട്ടുണ്ട്. കോടി മേടിക്കാനേ ഗുരുദേവൻ പറഞ്ഞിരുന്നുള്ളൂ. അദ്ദേഹം പറഞ്ഞു: 'കോടിമുണ്ടു രണ്ടും ഇങ്ങോട്ടു തന്നേയ്ക്കു; അതു രണ്ടും നീയിപ്പോൾ കൊണ്ടുപൊയ്ക്കോളുക. അല്ലെങ്കിൽ, ഒന്നിങ്ങോട്ടു തന്നേയ്ക്കൂ'

മാസ്റ്റർ: ആവട്ടെ. അപ്പോൾ ഒന്നു ഞാൻ തിരികെ കൊണ്ടുപോവട്ടെയോ?

ശ്രീരാമ: അല്ലെങ്കിലിപ്പോൾ വേണ്ട, രണ്ടും നീ കൊണ്ടു പൊയ്ക്കോളുക.

മാസ്റ്റർ: അവിടുത്തെ ആജ്ഞപോലെ.

ശ്രീരാമ: ഇനിയെപ്പോഴാണ് വേണ്ടതെന്നുവെച്ചാൽ അപ്പോൾ കൊണ്ടുവന്നു തന്നേക്കുക. കണ്ടില്ലേ, ഇന്നലെ വേണീപാലൻ രാമലാലനുവേണ്ടി കൊണ്ടുപോകാൻ പലഹാരങ്ങൾ വണ്ടിയിൽ വെയ്ക്കാൻ വന്നു. എന്റെകൂടെ യാതൊരു സാധനവും തന്നയക്കേണ്ടാ എന്നു ഞാൻ പറഞ്ഞു. സഞ്ചയിച്ചുവെയ്ക്കുക എനിക്കു സാധ്യമല്ല.

മാസ്റ്റർ: ആവട്ടെ, അല്ലാതെന്തു ചെയ്യാം.! ഈ അലക്കിയതു രണ്ടും ഞാൻ തിരിച്ചുകൊണ്ടുപൊയ്ക്കോളാം.

ശ്രീരാമ: (സസ്നേഹം) എന്റെ മനസ്സിൽ എന്തെങ്കിലും വേണമെന്നു തോന്നിയാൽ അതു നിങ്ങളുടെ നന്മയ്ക്കല്ലേ? നിങ്ങളൊക്കെ എന്റെ സ്വന്തമല്ലേ? എപ്പോഴാണാവശ്യമെന്നു വെച്ചാൽ അപ്പോൾ ഞാൻ പറയാം.

മാസ്റ്റർ: (സവിനയം) കല്പനപോലെ.

ഹുക്കയുടെ പുകയിലക്കുഴൽ വിൽക്കുന്ന ഒരു കടയുടെ മുമ്പിൽ വണ്ടിയെത്തി. ശ്രീരാമകൃഷ്ണൻ രാമചാറ്റർജിയോടു പറഞ്ഞു: 'രാമ, ഒരു പൈസയുടെ ഒരു കുഴൽ മേടിച്ചുകൊണ്ടു വരൂ.'

ശ്രീരാമകൃഷ്ണൻ ഒരു ഭക്തനേക്കുറിച്ചു പറഞ്ഞു.

ശ്രീരാമ: ഞാനിന്നലെ അവനോടു പറഞ്ഞു, 'നാളെ ഞാൻ ബഡബസ്സാറിൽ പോകും.; നീയും അവിടെ വാ.' അവനപ്പോൾ എന്താ പറഞ്ഞതെന്നോ? 'ട്രാംകൂലി ഇനിയും ഒരണയാകും. അതെവിടുന്നു കിട്ടും?' അവനിന്നലെ വേണീപാലന്റെ ഉദ്യാനത്തിൽ വന്നിരുന്നു.

digitized by www.sreyas.in

അവിടെ ഞാൻ പുരോഹിതപ്പട്ടം കെട്ടി. ആരും ആവശ്യപ്പെട്ടിട്ടല്ല; തന്നെത്താൻ ഏറ്റെടുത്തതാണ്. താൻ ബ്രഹ്മസമാജത്തിലെ ഒരാളാണെന്ന് മറ്റുള്ളവർ അറിയാൻവേണ്ടി ചെയ്ത പണിയാണത്. (മാസ്റ്ററോട്) ഇനിയും ഒരണ ചെലവു വരും, എന്നവൻ പറഞ്ഞതിന്റെ അർത്ഥമെന്താണ്?

മാർവാറിഭക്തന്മാരുടെ അന്നകൂടോത്സവത്തെക്കുറിച്ചു പിന്നെയും സംസാരം വന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ഇവിടെ കണ്ട ഈ കാഴ്ച വൃന്ദാവനത്തിലും കാണാം. രാഖാലിപ്പോൾ വൃന്ദാവനത്തിൽ ഇതൊക്കെ കണ്ടുകൊണ്ടിരിക്കുന്നു. എന്നാൽ അവിടുത്തെ അന്നകൂടം ഇതിലും പൊക്കമുള്ളതാണ്; ആളുകളുടെ എണ്ണവും വളരെ കൂടും. ഗോവർദ്ധനപർവ്വതവും കാണാം. ഇത്രയൊക്കെ തന്നെയേ വ്യത്യാസമുള്ളൂ.

## ഹിന്ദുധർമ്മം സനാതനധർമ്മം

ശ്രീരാമ: മാർവാറികളുടെ ഭക്തി കണ്ടില്ലേ? അതാണു ശരിയായ ഹൈന്ദവാദർശം. ഇതാണു സനാതനധർമ്മം. തിടമ്പ് എഴുന്നെള്ളിക്കാൻ നേരത്ത് അവരുടെ ആനന്ദം എത്രയായിരുന്നുവെന്നു കണ്ടോ? ഭഗവാന്റെ സിംഹാസനം തങ്ങൾ തോളിലേറ്റിപ്പോകുന്നു എന്നു നിനച്ചാണ് അവർ ആനന്ദം കൊള്ളുന്നത്.

ഹിന്ദുധർമ്മം മാത്രമാണ് സനാതനധർമ്മം. ഇക്കാലത്ത് കാണപ്പെടുന്ന സമ്പ്രദായങ്ങളൊക്കെ ഈശ്വരേച്ഛ കൊണ്ടുണ്ടായി; ഈശ്വരേച്ഛ കൊണ്ടു തന്നെ പോവുകയും ചെയ്യും. അതൊന്നും നിലനില്ക്കുകയില്ല. അതുകൊണ്ട് ഞാൻ പറയുന്നു, 'ഇദാനീന്തനന്മാരായ സകലഭക്തന്മാരുടേയും ചരണേഭ്യോ നമഃ' എന്ന്. ഹിന്ദുധർമ്മം എന്നുമുണ്ട്; എന്നുമുണ്ടായിരിക്കുകയും ചെയ്യും.

മാസ്റ്റർ വീട്ടിലേയ്ക്കു മടങ്ങുകയാണ്; ഗുരുദേവന്റെ കാലിണ വണങ്ങി ശോഭാബസ്സാറിനടുത്ത് ഇറങ്ങി. ഗുരുദേവൻ ആനന്ദപൂർവ്വം ദക്ഷിണേശ്വരത്തേയ്ക്കു പൊയ്ക്കൊണ്ടിരുന്നു.

digitized by www.sreyas.in

# മുപ്പത്തിയൊന്നാം ഭാഗം

# നാനാഭക്തന്മാരുടെ കൂടെ

## അധ്യായം ഒന്ന്

*1884 ഒക്ടോബർ 26, ഞായറാഴ്ച*

**വരു സോദരാ, മാനവജന്മം സഫലമാക്കിച്ചെയ്യാം!**

വരു സോദരാ, വീണ്ടും അദ്ദേഹത്തെ ദർശിക്കാൻ പോകാം. അമ്മയെ അല്ലാതെ മറ്റൊന്നുമറിയാത്ത ആ ബാലകനെ, ആ മഹാപുരുഷനെ, കാണാൻ പോകാം. അദ്ദേഹം നമുക്കുവേണ്ടി ദേഹം ധരിച്ചുവന്നിരിക്കുകയാണ്. ക്ലേശകരമായ ഈ ജിവിത സമസ്യയ്ക്ക് പരിഹാരം കാണേണ്ടതെങ്ങനെയാണ് എന്ന് അദ്ദേഹം അരുളിച്ചെയ്യും! സന്ന്യാസിയ്ക്കും പറഞ്ഞുകൊടുക്കും, ഗൃഹസ്ഥന്നും പറഞ്ഞുകൊടുക്കും. അവിടെ വാതിൽ ഏതു നേരവും തുറന്നു കിടക്കുന്നു. ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ അദ്ദേഹം നമ്മേയും കാത്ത് ഇരുന്നരുളുന്നു. നടക്കൂ, നടക്കൂ, അദ്ദേഹത്തെ ചെന്നു കാണാം.

'അനന്തഗുണാധാരൻ, പ്രസന്നവിഗ്രഹൻ; തദീയകഥാശ്രവണത്തിൽ കൺകൾ കവിഞ്ഞൊഴുകുന്നു.'

നടക്കൂ സോദരാ, ആ അഹൈതുകകൃപാസിന്ധുവും പ്രിയദർശനനും, ഇരവുപകൽ ഈശ്വരപ്രേമമത്തനും സുസ്മേരവദനനുമായ ഭഗവാൻ ശ്രീരാമകൃഷ്ണനെ ദർശിച്ച് മാനവജന്മം സഫലമാക്കിച്ചെയ്യാം!

ഹേമന്തകാലം. ഇന്ന് കാർത്തികമാസത്തിലെ ശുക്ലസപ്തമീതിഥി. നേരം ഉച്ചകഴിഞ്ഞ് രണ്ടുമണി. ശ്രീരാമകൃഷ്ണന്റെ പൂർവ്വപരിചിതമായ മുറിയിൽ ഭക്തന്മാർ വന്നുകൂടിയിരിക്കുന്നു. ആ മുറിയുടെ പശ്ചിമഭാഗത്ത് അർദ്ധചന്ദ്രാകാരമായ വരാന്ത. വരാന്തയുടെ പടിഞ്ഞാറായി ഉദ്യാനപഥം തെക്കുവടക്ക് നീണ്ടുകിടക്കുന്നു. വഴിയുടെ പടിഞ്ഞാറുവശത്ത് ദേവിയുടെ പുഷ്പോദ്യാനം. അതും കഴിഞ്ഞു പുഴയിൽനിന്നുള്ള മതിൽക്കെട്ട്. അതിനപ്പുറം പവിത്രസലിലയും ദക്ഷിണവാഹിനിയുമായ ഗംഗ.

digitized by www.sreyas.in

ഭക്തന്മാർ പലരും വന്നുചേർന്നിട്ടുണ്ട്. ഇന്ന് ആനന്ദമേള. ആനന്ദമയനായ ഭഗവാൻ ശ്രീരാമകൃഷ്ണന്റെ ഈശ്വരപ്രേമം ഭക്തമുഖദർപ്പണത്തിൽ പ്രതിഫലിച്ചിരിക്കുന്നു. എന്തൊരാശ്ചര്യം! ആനന്ദം ഭക്തമുഖദർപ്പണത്തിൽ മാത്രമോ? പുറമേ ഉദ്യാനത്തിലും, തരുദളങ്ങളിലും, വിവിധവികസിതകുസുമങ്ങളിലും, ഭാസ്കരകരദീപ്തനഭോമണ്ഡലത്തിലും, ഹരിചരണനിർഗ്ഗളിതയായ ഭാഗീരഥിയുടെ ജലകണങ്ങൾ വഹിച്ചു വീശുന്ന ശീതളസമീരണനിലും അതേ ആനന്ദം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അത്യാശ്ചര്യം! സത്യമായും സത്യം, 'മധുമത് പാർത്ഥിവം രജഃ' ഉദ്യാനത്തിലെ പൂഴിപോലും മധുമയം! ആരും കാണാതെയോ ഭക്തന്മാരൊരുമിച്ചോ ഈ പൂഴിയിൽ കിടന്നുരുളാൻ ഞാൻ കൊതികൊള്ളുന്നു! നാൾമുഴുവൻ മനോഹാരിയായ ഗംഗാവാരിയും ദർശിച്ചുകൊണ്ട് ഉദ്യാനത്തിലൊരു ഭാഗത്തു നില്ക്കാൻ എന്മനം കൊതികൊള്ളുന്നു! ഈ ഉദ്യാനത്തിലെ തരുലതകളേയും ഗുല്മലതാസുമശോഭിതങ്ങളും സ്നേഹസിതങ്ങളുമായ വൃക്ഷങ്ങളേയും സ്വജനങ്ങളായിക്കണ്ട് ആദരിച്ചു സംഭാഷണം ചെയ്ത് പ്രേമപരിരംഭണം ചെയ്യാൻ കൊതികൊള്ളുന്നു. ഈ പാംസുക്കളിൽക്കൂടിയല്ലയോ ഭഗവാൻ ശ്രീരാമകൃഷ്ണൻ പാദപ്രചാരണം ചെയ്തരുളുന്നത്! ഈ തരുലതാഗുല്മങ്ങളുടെ മദ്ധ്യത്തിൽക്കൂടിയല്ലയോ അദ്ദേഹം നാൾതോറും വന്നുംപോയുമിരിക്കുന്നത്! അനന്യദൃക്കായി, ജ്യോതിർമ്മയമായ ഗഗനമണ്ഡലം നോക്കിനിൽക്കാൻ കഴിഞ്ഞെങ്കിൽ! മണ്ണും വിണ്ണും സമസ്തവും പ്രേമാനന്ദത്തിൽ ആറാടുന്നതായിട്ടല്ലയോ കാണപ്പെടുന്നത്!

അമ്പലത്തിലെ ശാന്തിക്കാരൻ, കാവൽക്കാരൻ, വേലക്കാർ, എന്തിന് സകലരും, ഏറ്റവും സ്വന്തമായി തോന്നുന്നു. അനേകകാലത്തിനു ശേഷം കാണുന്ന ജന്മഭൂമിപോലെ ഈ സ്ഥാനം മധുരമായിത്തോന്നാനെന്തു കാരണം? വിണ്ടലം, വിണ്ണാറ്, അമ്പലങ്ങൾ, ഉദ്യാനപാത, മരങ്ങൾ, വല്ലികൾ, വള്ളിക്കുടിലുകൾ, പരിചാരകന്മാർ, ആസനസ്ഥരായ ഭക്തന്മാർ, സകലതും ഒരേ സാധനംകൊണ്ട് നിർമ്മിക്കപ്പെട്ടതായി കാണപ്പെടുന്നുവല്ലോ! ഏതൊരു വസ്തുവിനാൽ ശ്രീരാമകൃഷ്ണൻ നിർമ്മിതനോ, അതേ വസ്തുവിനാൽ ഇവരെല്ലാം നിർമ്മിക്കപ്പെട്ടതായി തോന്നുന്നു! മെഴുകുകൊണ്ടുണ്ടാക്കിയ ഒരു പൂങ്കാവനമോ? കൊമ്പും കായും ഇലയും എല്ലാം മെഴുകുകൊണ്ട്! തോട്ടത്തിലെ പാതയും തോട്ടക്കാരനും പാർപ്പുകാരും, തോട്ടത്തിനകത്തുള്ള വീടും സമസ്തവും മെഴുകുകൊണ്ട്! ഇവിടത്തെ സമസ്തവും ആനന്ദം കൊണ്ട് വാർത്തെടുത്തവ!

digitized by www.sreyas.in

ശ്രീ മനോമോഹനൻ, ശ്രീ മഹിമാചരണൻ, മാസ്റ്റർ എന്നിവർ ഹാജരുണ്ട്. ക്രമേണ ഈശാനനും ഹൃദയനും ഹസ്രയും വന്നു ചേർന്നു. ഇവരെ കൂടാതെ വേറെയും പല ഭക്തന്മാരുമുണ്ട്. ബലരാമനും രാഖാലും ഇപ്പോഴും വൃന്ദാവനത്തിൽത്തന്നെ. ഇക്കാലത്ത് പുതിയ ഭക്തന്മാർ വരുന്നു പോകുന്നു; നാരായണൻ, പല്ടു, കൊച്ചുനരൻ, തേജചന്ദ്രൻ, വിനോദൻ, ഹരിപദൻ എന്നിവർ. ബാബുരാമൻ ഇടയ്ക്കിടെ വന്നു താമസിക്കുന്നു. രാമൻ, സുരേശൻ, കേദാരൻ, ദേവേന്ദ്രൻ തുടങ്ങിയ ഭക്തന്മാർ മിക്കവാറും വരുന്നുണ്ട്; ചിലർ ആഴ്ചയിലൊരിക്കൽ, ചിലർ മാസത്തിൽ ഒന്നോ രണ്ടോ തവണ. ലാട്ടു ഗുരുദേവന്റെ കൂടെ താമസിക്കുന്നു. യോഗിന്റെ വീടടുത്താണ്; അദ്ദേഹം മിക്കവാറും എന്നും വന്നുപോകുന്നു. നരേന്ദ്രൻ കൂടെക്കൂടെ വരുന്നു; വന്നാൽ ആനന്ദമേള. നരേന്ദ്രൻ തന്റെ ദേവദുർലഭമായ കണ്ഠത്താൽ ഭഗവാന്റെ നാമങ്ങളും ഗുണങ്ങളും ഗാനം ചെയ്യും; അതു കേൾക്കുന്നതോടെ ഗുരുദേവന് പലവിധഭാവാവേശങ്ങളും സമാധിയും ഉണ്ടാകുന്നു. നരേന്ദ്രൻ വന്നാൽ ഒരുത്സവംതന്നെ. ചെറുപ്പക്കാരിൽ ചിലർ രാപ്പകൽ തന്റെ കൂടെ താമസിക്കണം എന്ന് ഗുരുദേവന് വലിയ ആഗ്രഹമുണ്ട്; എന്തിനെന്നുവെച്ചാൽ, അവർ സംസാരത്തിലെ വിവാഹാദിശൃംഖലകൾ കൊണ്ട് ബദ്ധരാകാതിരിക്കാൻ, ലൗകികകർമ്മങ്ങളിൽ കുടുങ്ങാതിരിക്കാൻ. ബാബുരാമനോടു താമസിക്കാൻ പറഞ്ഞു; അദ്ദേഹം ഇടയ്ക്കിടെ താമസിക്കുന്നു. ശ്രീ അധരസേനനും കൂടെക്കൂടെ വരുന്നുണ്ട്.

ഭക്തന്മാർ മുറിക്കുള്ളിലിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ എന്തോ ചിന്തയിലാണ്ട് ഒരു ബാലനെപ്പോലെ നിൽക്കുന്നു. ഭക്തന്മാർ അദ്ദേഹത്തെ നോക്കിക്കൊണ്ടിരിക്കുന്നു.

### അവ്യക്തവും വ്യക്തവും

ശ്രീരാമ: (മനോമോഹനനോട്) എല്ലാം രാമനായ്ക്കാണുന്നു! നിങ്ങളൊക്കെ ഇവിടെ ഇരിക്കുന്നു. എന്നാൽ രാമൻതന്നെയാണ് നിങ്ങളിൽ ഓരോരുത്തനും എന്ന് ഞാൻ കാണുന്നു.

മനോമോഹനൻ: രാമൻ തന്നെയാണ് എല്ലാമായി വാഴുന്നത്. എന്നാൽ അവിടുന്നു പറയുംപോലെ. 'ആപോ നാരായണഃ' ജലം നാരായണൻതന്നെയാണ്; പക്ഷേ, ചില ജലം കുടിക്കാൻ കൊള്ളാം; ചിലതു മുഖം കഴുകാനുപയോഗിക്കാം; ചിലത് പാത്രം കഴുകാനും.

ശ്രീരാമ: അതു ശരിയാണ്. പക്ഷേ, അദ്ദേഹം തന്നെയാണ് സർവ്വവും എന്നു ഞാൻ കാണുന്നു. അദ്ദേഹം തന്നെ ജീവനും ജഗത്തുമായിരിക്കുന്നു.

ഇങ്ങനെ പറഞ്ഞുകൊണ്ടു ഗുരുദേവൻ ചെറിയ കട്ടിലിൽ ഇരുന്നു.

digitized by www.sreyas.in

**സത്യകഥനം**

ശ്രീരാമ: (മഹിമാചരണനോട്) സത്യം പറയണം. ഉള്ളതുതന്നെ. പക്ഷേ, എന്നുവെച്ച് അതൊരു ബാധോപദ്രവംപോലെയാകാൻ പാടുണ്ടോ? 'ഊണു കഴിക്കുന്നില്ല' എന്ന് അബദ്ധത്തിലെങ്ങാനും ഒന്നു പറഞ്ഞുപോയാൽ പിന്നെ വിശപ്പുവന്നാലും ഉണ്ണാൻ എനിക്കു സാദ്ധ്യമല്ല. മൂളിമരമൂട്ടിലേയ്ക്കു പോകുമ്പോൾ ജലപാത്രം എടുത്തു കൊണ്ടുവരാൻ ഒരാളോടു പറഞ്ഞാൽ അയാൾതന്നെ അതു കൊണ്ടു വരണം: വേറെ ആരെങ്കിലും കൊണ്ടുവന്നാൽ അയാളോടു മടങ്ങി പ്പോകാൻ പറയേണ്ടതായ്വരുന്നു. ഇതെന്തൊരു ശല്യമാണപ്പാ! ഇതിനു പ്രതിവിധിയൊന്നുമില്ലേ?

**സഞ്ചയവും സന്ന്യാസിയും**

ശ്രീരാമ: യാതൊന്നും എനിക്ക് കൂടെ കൊണ്ടുവരാൻ വയ്യ; മുറുക്കാനോ പലഹാരമോ ഒന്നും കൊണ്ടുവരാൻ മേലാ. അങ്ങനെ ചെയ്താൽ സഞ്ചയമാവില്ലേ? കൈയിൽ ഒരുപിടി മണ്ണ് എടുത്തുകൊണ്ടു വരാനുംകൂടി സാദ്ധ്യമല്ല.

ആ സമയത്ത് ഒരാൾ വന്നു പറഞ്ഞു. 'മഹാശയാ, ഹൃദയൻ യദുമല്ലികന്റെ ഉദ്യാനത്തിൽ വന്നുചേർന്നിട്ടുണ്ട്; പടിക്കൽ നിൽക്കു ന്നു. അവിടുത്തെ കാണാൻ ആഗ്രഹിക്കുന്നു.' എന്ന്.

ശ്രീരാമ: (ഭക്തന്മാരോട്) ഹൃദയനെ ഒന്നു കണ്ടിട്ടു വരാം. നിങ്ങ ളൊക്കെ ഇരിക്കിൻ.

ഇതുംപറഞ്ഞ് ശ്രീരാമകൃഷ്ണൻ കറുത്ത ചായമിട്ട ചെരിപ്പുമിട്ട് കിഴക്കുവശത്തെ പടിക്കുനേരേ നടന്നു. കൂടെ മാസ്റ്റർ മാത്രം.

ചുവന്ന ഇഷ്ടികക്കഷണങ്ങളിട്ട് ഉറപ്പിച്ച ഉദ്യാനപാത. ആ വഴിയേ ഗുരുദേവൻ കിഴക്കോട്ടു നടക്കുന്നു. ശ്രീകാര്യക്കാരൻ വഴിക്കു നിൽക്കുന്നു: ഗുരുദേവനെ നമസ്കരിക്കുന്നു. തെക്കുവശത്ത് തിരു മുറ്റത്തിന്റെ പടി. അവിടെയാണ് താടി നീട്ടിയ കാവൽക്കാർ ഇരി ക്കാറ്. ഇടതുവശത്ത് ക്ഷേത്രം ഉടമയുടെ മാളിക. അതും കഴിഞ്ഞു പോകുമ്പോൾ വഴിയുടെ ഇരുവശങ്ങളിലും പൂച്ചെടികൾ. അകലെയല്ലാതെ വഴിയുടെ നേർതെക്കുവശം അമ്പലംവക കുളത്തിന്റെ പടുത്തുകെട്ടിയ കുളിക്കടവ്. അതു കഴിഞ്ഞാൽ കിഴക്കേ പടിവാ തിൽ. ഇടതുവശത്ത് കാവൽക്കാരുടെ മുറി; വലതുവശത്ത് തുള സിത്തറ. ശ്രീരാമകൃഷ്ണൻ ഉദ്യാനത്തിനു പുറത്തു കടന്നപ്പോൾ, ഹൃദയൻ യദുമല്ലികന്റെ തോട്ടത്തിന്റെ വാതില്ക്കൽ നിൽക്കുന്നതു കണ്ടു.

digitized by www.sreyas.in

# അധ്യായം രണ്ട്

**സേവകസമീപം**

ഹൃദയൻ കൈയുംകൂപ്പി നിൽക്കുന്നു. കണ്ട മാത്രയിൽ പെരുവഴിയിൽ വടിപോലെ വീണു നമസ്കരിച്ചു. എഴുനേല്ക്കാൻ ഗുരുദേവനരുളി. ഹൃദയൻ എഴുനേറ്റു തൊഴുതുപിടിച്ചുകൊണ്ട് ഒരു കുട്ടിയെപ്പോലെ കരയാൻ തുടങ്ങി.

എന്തൊരാശ്ചര്യം! ശ്രീരാമകൃഷ്ണദേവനും കരയുന്നു. കൺകോണുകളിൽ ഏതാനും തുള്ളി കണ്ണുനീർ പൊടിഞ്ഞു. അദ്ദേഹം കൈയ്കൊണ്ടു കണ്ണുനീർ തുടച്ചു. അതുകൊണ്ട് കണ്ണുനീർ ഒഴുകിയില്ല. ഈ ഹൃദയൻ ഗുരുദേവനെ എത്ര വേദനിപ്പിച്ചു! എന്നിട്ടും അദ്ദേഹം ഹൃദയനുവേണ്ടി ഓടിയെത്തിയിരിക്കുന്നു, കരയുന്നു!

ശ്രീരാമ: എന്താ വന്നത്?

ഹൃദയൻ: (കരഞ്ഞുകൊണ്ട്) അങ്ങയെ കാണാൻ വന്നതാണു ഞാൻ. എന്റെ കഷ്ടപ്പാടുകൾ അങ്ങയോടല്ലാതെ ഞാനാരോടു പറയട്ടെ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്, സമാധാനപ്പെടുത്തിക്കൊണ്ട്) സംസാരത്തിൽ ഈവക ദുഃഖങ്ങൾ വരാതെയിരിക്കില്ല. സംസാരത്തിൽ പ്രവേശിച്ചാൽ സുഖവും ദുഃഖവും ഉണ്ട്. (മാസ്റ്ററെ ചൂണ്ടിക്കാണിച്ചുകൊണ്ട്) അതുകൊണ്ടാണു ഇവരൊക്കെ ഇടയ്ക്കിടെ ഇവിടെ വരുന്നത്. വന്ന് ഈശ്വരകഥകൾ കേട്ടാൽ മനസ്സിന് ശാന്തിയുണ്ടാകുന്നു. നിനക്കിപ്പോൾ എന്താണു ദുഃഖം?

ഹൃദയൻ: (തേങ്ങിക്കരഞ്ഞുകൊണ്ട്) അവിടുത്തെ സാന്നിദ്ധ്യം എനിക്കു നഷ്ടപ്പെട്ടു; അതുതന്നെ എന്റെ ദുഃഖം.

ശ്രീരാമ: 'അങ്ങയുടെ വഴി അങ്ങേയ്ക്ക്; എന്റെ പാടെനിക്ക്.' എന്ന് നീതന്നെയല്ലേ പറഞ്ഞത്?

ഹൃദയൻ: അതെ, ഞാനങ്ങനെ പറഞ്ഞു. പക്ഷേ, എനിക്കെന്തറിയാം?

ശ്രീരാമ: ഞാനിപ്പോൾ നില്ക്കട്ടെ; ഇനിയൊരിക്കൽ വരു; നമുക്കിരുന്നു വർത്തമാനമൊക്കെ പറയാം. ഇന്നു ഞായറാഴ്ചയായതുകൊണ്ട് പലയാളുകളും വന്നിരിക്കുന്നു. അവരവിടെ കാത്തിരിക്കുകയാണ്. ഇത്തവണ നാട്ടിൽ വിളവൊക്കെയെങ്ങനെ?

digitized by www.sreyas.in

ഹൃദയൻ: ങ്ഹാ, ഒരു മാതിരി തരക്കേടില്ല.

ശ്രീരാമ: ഞാൻ തല്ക്കാലം വരട്ടെ; നീ ഇനിയൊരു ദിവസം വരിക.

ഹൃദയൻ വീണ്ടും സാഷ്ടാംഗം നമസ്കരിച്ചു. ഗുരുദേവൻ പോയ വഴിയെ തിരിച്ചു നടന്നു; കൂടെ മാസ്റ്ററും.

ശ്രീരാമ: (മാസ്റ്ററോട്) അവൻ എന്നെ എത്രയോ ശുശ്രൂഷിച്ചു: അത്രമാത്രം കഷ്ടപ്പെടുത്തുകയും ചെയ്തു! വയറ്റിൽ സുഖക്കേടു പിടിച്ച് ഞാൻ ഒരു പിടി എല്ലുമാത്രമായിത്തീർന്നപ്പോൾ, എനിക്ക് യാതൊന്നും കഴിക്കാൻ വയ്യാതിരുന്നപ്പോൾ, അവനെന്നോടു പറഞ്ഞു, 'എന്നെ നോക്കൂ, ഞാനെത്ര സുഖമായി ആഹാരം കഴിക്കുന്നു! ഒന്നും കഴിക്കാനാവില്ല എന്ന് അങ്ങേയ്ക്കൊരു തോന്നല്, അതുകൊണ്ട് ഒന്നും കഴിക്കാനൊക്കുന്നില്ല.' പിന്നെയൊരിക്കൽ പറഞ്ഞു, 'വിഡ്ഢി! ഞാൻ കൂടെയില്ലായിരുന്നെങ്കിൽ അങ്ങയുടെ മഹാത്മപ്പട്ടം പടികടക്കുമായിരുന്നു!' ഒരു ദിവസം അവന്റെ ഉപദ്രവം സഹിക്കവയ്യാതായിട്ട്, വേലിയേറ്റസമയത്ത് ഗംഗയിൽ ചാടി ചാകാനായിട്ട് ഞാൻ മതിൽക്കെട്ടിനു മുകളിൽ ചെന്നുനിന്നു.

ഇതുകേട്ട് മാസ്റ്റർ ആശ്ചര്യസ്തബ്ധനായി. തന്നെത്താൻ ആലോചിച്ചു, 'എന്തൊരാശ്ചര്യം! അത്തരമൊരാൾക്കു വേണ്ടിയാണല്ലോ ഗുരുദേവൻ അല്പം മുമ്പ് കണ്ണീർ പൊഴിച്ചത്!'

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, എത്രയോ ശുശ്രൂഷിച്ചു! എന്നിട്ടും എന്തുകൊണ്ടാണ് അവനിങ്ങനെ വന്നത്? ഒരു കൊച്ചുകുട്ടിയെ കാത്തു വളർത്തുംപോലെ അവനെന്നെ കാത്തുരക്ഷിച്ചു. ഞാനാണെങ്കിൽ രാവും പകലും ബോധമില്ലാതെ കഴിഞ്ഞിരുന്നു. അതും പോരാത്തതിന്, വളരെനാൾ രോഗംകൊണ്ടും കഷ്ടപ്പെട്ടു. അവനെന്നെ എങ്ങനെ വെച്ചിരുന്നുവോ അങ്ങനെയിരുന്നു ഞാൻ.

എന്തു പറയേണ്ടുവെന്നറിയാതെ മാസ്റ്റർ മിണ്ടാതിരുന്നു. ഹൃദയൻ ശ്രീരാമകൃഷ്ണനെ ശുശ്രൂഷിച്ചത് നിഷ്കാമമായിട്ടല്ലായിരിക്കാം. എന്ന് ഉള്ളിൽ വിചാരിച്ചു.

വർത്തമാനം പറഞ്ഞുകൊണ്ട് ശ്രീരാമകൃഷ്ണൻ മുറിയിൽ മടങ്ങിയെത്തി. ഭക്തന്മാർ കാത്തിരിക്കുന്നു. ഗുരുദേവൻ വീണ്ടും ചെറിയ കട്ടിലിൽ ഇരുന്നു.

### ഭാവത്തിന്റെയും മഹാഭാവത്തിന്റെയും ഗൂഢതത്ത്വം

ശ്രീ മഹിമാചരണൻ മുതലായ ഭക്തന്മാരെ കൂടാതെ കോന്നഗരത്തിൽ നിന്നും ഏതാനും ഭക്തന്മാർ വന്നുചേർന്നിട്ടുണ്ട്. അവരിലൊരാൾ ശ്രീരാമകൃഷ്ണനോട് ചില ചോദ്യങ്ങൾ ചോദിച്ചു.

digitized by www.sreyas.in

കോന്നഗരത്തിലെ ഭക്തൻ: മഹാശയ, അവിടേയ്ക്ക് ഭാവം ഉണ്ടാകുന്നു, സമാധിയുണ്ടാകുന്നു, എന്നു ഞങ്ങൾ കേട്ടിട്ടുണ്ട്. അതെങ്ങനെ എന്തുകൊണ്ടാണുണ്ടാകുന്നത് എന്ന് ഞങ്ങൾക്കൊന്നു പറഞ്ഞുതന്നാലും.

ശ്രീരാമ: ശ്രീരാധയ്ക്ക് മഹാഭാവം ഉണ്ടാകാറുണ്ട്. ആ അവസ്ഥയിൽ സഖികളാരെങ്കിലും രാധയെ തൊടാൻ പുറപ്പെട്ടാൽ മറ്റു സഖികൾ പറയും: 'കൃഷ്ണന്റെ വിലാസരംഗത്തെ തൊടരുത്; ഇവളുടെ ശരീരത്തിനകത്തിപ്പോൾ കൃഷ്ണൻ കേളിയാടുന്നു,' എന്ന്.

ഈശ്വരനെ സാക്ഷാൽകരിക്കാതെ ഭാവമോ മഹാഭാവമോ അനുഭവിക്കാൻ സാധ്യമല്ല. വളരെ ആഴത്തിൽ നിന്നും ഒരു മത്സ്യം പൊങ്ങി വരികയാണെങ്കിൽ ജലനിരപ്പിൽ ഒരു അനക്കം കാണാം. വലിയ മത്സ്യമാണെന്നു വരികിൽ വെള്ളം ഇളകി മറിയും. അതുകൊണ്ട് ഭക്തൻ ഭാവാവസ്ഥയിൽ 'ചിരിക്കുന്നു, കേഴുന്നു, ആടുന്നു, പാടുന്നു'. വളരെ നേരം ഭാവാവസ്ഥയിൽ വാഴാൻ സാധ്യമല്ല. ഏതു നേരവും ഒരു കണ്ണാടിയുടെ മുമ്പിൽ മുഖവും നോക്കിക്കൊണ്ടിരുന്നാൽ ആളുകൾ അയാളെ കിറുക്കൻ എന്നു കരുതും

ഭക്തൻ: മഹാശയ, അവിടുന്ന് ഈശ്വരനെ കണ്ടുകൊണ്ടിരിക്കുന്നു എന്നു ഞങ്ങൾ കേട്ടിട്ടുണ്ട്. അങ്ങനെയാണെങ്കിൽ ഞങ്ങൾക്കും അദ്ദേഹത്തെ കാണിച്ചു തന്നാലും.

ശ്രീരാമ: സകലതും ഈശ്വരേച്ഛയ്ക്ക് അധീനമാകുന്നു. മനുഷ്യനെക്കൊണ്ട് എന്തു കഴിയും? ഭഗവാന്റെ നാമം ജപിച്ചു ജപിച്ച് ചിലപ്പോൾ കണ്ണുനീരൊഴുകുന്നു; ചിലപ്പോൾ കണ്ണുനീരൊന്നും വരുന്നില്ല. അദ്ദേഹത്തെ ധ്യാനിച്ചാൽ ചില ദിവസങ്ങളിൽ നല്ലതുപോലെ ആവേശമുണ്ടാകും; ചിലദിവസങ്ങളിൽ ഒന്നുമുണ്ടാകുന്നില്ല.

### കർമ്മയോഗവും ഈശ്വരദർശനവും

ശ്രീരാമ: പണി എടുക്കണം, അപ്പോൾ ദർശനം ലഭിക്കും. ഒരു ദിവസം ഭാവാവസ്ഥയിൽ *ഹൽദാർപുഷ്കരം കണ്ടു. താണ ജാതിക്കാരനൊരാൾ പായൽ തള്ളിനീക്കിക്കൊണ്ട് വെള്ളം കോരുന്നു. ഇടയ്ക്കിടെ കൈയ്യിൽ വെള്ളം കോരി നോക്കുന്നു. പായൽ തള്ളിനീക്കാതെ വെള്ളം കാണാനൊക്കുകയില്ല എന്ന് ആ ദർശനത്തിൽ നിന്നും എനിക്കു മനസ്സിലായി. അതായത്, പണി എടുക്കാതെ ഭക്തി ലഭിക്കുകയില്ല, ഈശ്വരദർശനം ഉണ്ടാവുകയില്ല. ധ്യാനം, ജപം ഇതൊക്കെ പണിയാണ്. ഈശ്വരന്റെ നാമങ്ങളും ഗുണങ്ങളും കീർത്തിക്കുന്നതും പണിയാണ്. ദാനം, യജ്ഞം ഇവയും പണിതന്നെ.

* ശ്രീരാമകൃഷ്ണന്റെ ജന്മഗൃഹത്തിനടുത്തുള്ള ഒരു വലിയ കുളം.

digitized by www.sreyas.in

വെണ്ണ വേണമെന്നുണ്ടെങ്കിൽ, പാൽ ഉറയൊഴിച്ച് തൈരാക്കണം. അത് അനങ്ങാതെ ഒരിടത്തു വെച്ചേക്കണം. തൈരായിക്കഴിഞ്ഞാൽ പണിപ്പെട്ടു കടയണം. അപ്പോൾ വെണ്ണ തെളിഞ്ഞുവരും.

മഹിമാചരണൻ: അതെ, പണിയെടുക്കണം, സംശയമില്ല. ഒട്ടേറെ പണിപ്പെടണം, എന്നാലേ കാര്യം നടക്കൂ. എന്തെല്ലാം വായിക്കാൻ കിടക്കുന്നു! കണക്കില്ലാതെയുണ്ട് ശാസ്ത്രങ്ങൾ

**ആദ്യം ജ്ഞാനവിചാരമോ അതോ ഈശ്വരലാഭമോ?**

ശ്രീരാമ: (മഹിമാചരണനോട്) ശാസ്ത്രം എത്രകണ്ടു വായിക്കും? വെറുതെ യുക്തിവിചാരം ചെയ്തതുകൊണ്ട് എന്തു കിട്ടും? ആദ്യം ഈശ്വരനെ കണ്ടെത്താൻ പ്രയത്നിക്കുക. ഗുരുവാക്യത്തിൽ വിശ്വസിച്ചുകൊണ്ട് കുറച്ചു പണിയെടുക്കുക. ഗുരുവില്ലെന്നു വരികിൽ വ്യാകുലതയോടെ ഈശ്വരനോടുതന്നെ പ്രാർത്ഥിക്കുക: തന്റെ സ്വരൂപം എന്താണെന്ന് ഈശ്വരൻ തന്നെ കാണിച്ചുതരും.

പുസ്തകം പഠിച്ചാൽ എന്തു മനസ്സിലാകും? ചന്തയിലെത്താത്തിടത്തോളം കാലം, അകലെനിന്നും ഒരു ഇരപ്പു മാത്രം കേൾക്കാം. ചന്തയിലെത്തിയാൽ പിന്നെ സംഗതിയൊന്നു വേറേ. അപ്പോൾ ഒക്കെ വ്യക്തമായി കാണാം, കേൾക്കാം. 'ഉരുളക്കിഴങ്ങ് എടുത്തോളൂ.' 'പണം തരൂ' എന്നൊക്കെ സ്പഷ്ടമായിട്ട് അപ്പോൾ കേൾക്കാം.

അകലെനിന്നും കടലിന്റെ ഇരമ്പലുമാത്രം കേൾക്കാം. അടുത്തു ചെന്നാൽ ഒട്ടുവളരെ കപ്പലുകൾ പോകുന്നതും, പക്ഷികൾ പറക്കുന്നതും, തിരയടിക്കുന്നതും ഒക്കെ കാണാം.

പുസ്തകം വായിച്ചതുകൊണ്ട് ശരിയായ അനുഭവം ഉണ്ടാവുകയില്ല. അനുഭവവും പുസ്തകജ്ഞാനവും തമ്മിൽ വളരെ അന്തരമുണ്ട്. ഈശ്വരദർശനത്തിനുശേഷം പുസ്തകങ്ങളും, പ്രമാണങ്ങളും, ഭൗതികവിജ്ഞാനങ്ങളുമെല്ലാം വെറും ചപ്പുചവറായിത്തോന്നും.

തറവാട്ടിലെ കാരണവരുമായി പരിചയപ്പെടുകയാണാവശ്യം. അദ്ദേഹത്തിന് എത്ര വീടുകളുണ്ട്, എത്ര തോട്ടമുണ്ട്, എത്ര സർക്കാർ കടപ്പത്രങ്ങളുണ്ട്, ഇതൊക്കെ ആദ്യം തന്നെ അറിയാൻ എന്താണിത്ര ബദ്ധപ്പാട്? ജോലിക്കാരുടെ അടുത്തു പോയിട്ടുണ്ടെങ്കിൽ ഇവയുടെയൊന്നും അടുത്തു ചെല്ലാനേ അവർ സമ്മതിക്കയില്ല. സർക്കാർ കടപ്പത്രങ്ങളുടെ കാര്യമെങ്ങാൻ അവർ മിണ്ടുമോ? അതിനാൽ എങ്ങനെയെങ്കിലും കാരണവരുമായി ഒന്നു പരിചയപ്പെടുക; അതിനു വേലി ചാടിയാലും വേണ്ടില്ല, വേലക്കാരുടെ ഉന്തും തള്ളും മേടിച്ചാലും തരക്കേടില്ല. അപ്പോൾപ്പിന്നെ തനിക്കെത്ര വീടുണ്ട്, എത്ര തോട്ടമുണ്ട്, എത്ര സർക്കാർ കടപ്പത്രമുണ്ട് എന്നുള്ളതൊക്കെ അദ്ദേ

digitized by www.sreyas.in

ഹംതന്നെ പറഞ്ഞുതരും. അതു മാത്രമോ, *കാരണവരുമായി പരിചയപ്പെട്ടുകഴിഞ്ഞാൽ വേലക്കാരും കാവൽക്കാരുമെല്ലാം നിങ്ങളെ സലാം വെയ്ക്കുകയും ചെയ്യും. (എല്ലാവരും ചിരിക്കുന്നു.)

**കർമ്മയോഗവും ഈശ്വരലാഭവും**

ഒരു ഭക്തൻ: കാരണവരുമായി പരിചയപ്പെടാനിപ്പോളെന്താണു വഴി? (ചിരി)

ശ്രീരാമ: അവിടെയാണ് പണിയുടെ ആവശ്യം. ഈശ്വരനുണ്ടെന്നും പറഞ്ഞ് മിണ്ടാതിരുന്നാൽ കാര്യം നടക്കുകയില്ല. ഏതെങ്കിലും തരത്തിൽ അദ്ദേഹത്തിന്റെ അടുത്തെത്തണം. ഏകാന്തത്തിലിരുന്ന് അദ്ദേഹത്തെ വിളിക്കുക: 'അവിടുത്തെ ദർശനമരുളിയാലും.' എന്നു പറഞ്ഞു പ്രാർത്ഥിക്കുക. നെഞ്ചു നൊന്തു വിളിക്കുവിൻ! കാമിനീകാഞ്ചനങ്ങൾക്കുവേണ്ടി ഭ്രാന്തെടുത്ത് ഓടിനടക്കുന്നുണ്ടല്ലോ! ഇപ്പോൾ ഈശ്വരനുവേണ്ടി അല്പം ഭ്രാന്തരാകുവിൻ. 'ഈശ്വരനുവേണ്ടി അവന്റെ തലയുടെ ആണി പോയി,' എന്നാളുകൾ പറയട്ടെ. കുറച്ചു ദിവസത്തേയ്ക്ക് സർവ്വവും വിട്ടെറിഞ്ഞ് തനിച്ചിരുന്ന് ഈശ്വരനെയൊന്നു വിളിച്ചുനോക്കരുതോ!

വെറുതെ, 'ഈശ്വരനുണ്ട്', എന്നും പറഞ്ഞ് മിണ്ടാതിരുന്നാൽ എന്തുകിട്ടും? ഹലദാർതടാകത്തിൽ വലിയ മത്സ്യങ്ങളുണ്ട്. തടാകത്തിന്റെ കരയ്ക്കു ചെന്നു ചുമ്മാതിരുന്നാൽ മത്സ്യം കിട്ടുമോ? ഇരയെടുക്കുക, ഇരയെറിയുക. മെല്ലെ ആഴത്തിൽനിന്നും മത്സ്യം വരും; വെള്ളമിളകും. അപ്പോൾ സന്തോഷമുണ്ടാകും. ചിലപ്പോൾ ചില മത്സ്യം മേലോട്ടു കുതിച്ചെന്നുംവരാം. അങ്ങനെ നിങ്ങൾക്കതിനെ ഒന്നു കാണാൻ കഴിഞ്ഞെന്നും വരാം. കണ്ടാൽ കൂടുതൽ ആനന്ദമായി.

പാലു തൈരാക്കി കടഞ്ഞാൽ വെണ്ണ കിട്ടും! (മഹിമാചരണനോട്) ഇതെന്തൊരു ശല്യം! ഈശ്വരനെ ആരെങ്കിലും കാണിച്ചു കൊടുക്കണം പോലും! അവനോ, വായുംപൊത്തി ചുമ്മായിരിക്കും! വെണ്ണയെടുത്ത് വായുടെ അടുത്ത് പിടിച്ചുകൊടുക്കണംപോലും! (എല്ലാവരും ചിരിക്കുന്നു.) എന്തൊരു ശല്യം! മീൻ പിടിച്ചു കൈയിൽ കൊടുക്കണമത്രെ!

ഒരാൾക്ക് രാജാവിനെ കാണണം. ഏഴു പടിയ്ക്കപ്പുറമാണ് രാജാവു വസിക്കുന്നത്. ആദ്യത്തെപ്പടി കടന്നു കടന്നില്ല എന്നായപ്പോൾത്തന്നെ അയാൾ ചോദിച്ചു, 'രാജാവെവിടെ?' പക്ഷേ പടി ഏഴുണ്ട്, അവ

* ആദ്യം സ്വർഗ്ഗരാജ്യം തേടുക പിന്നെ വേണ്ടതൊക്കെ തനിയെ വന്നുചേർന്നു കൊള്ളും. (ബൈബിൾ)

digitized by www.sreyas.in

യേഴും ഓരോരോന്നോരോന്നായി കടന്നു ചെന്നാലേ രാജാവിനെ കാണാൻ കഴിയൂ.

**ഈശ്വരലാഭത്തിനുള്ള ഉപായം - വ്യാകുലത**

മഹിമാചരണൻ: എന്തുമാതിരി കർമ്മംകൊണ്ട് ഈശ്വരനെ പ്രാപിക്കാൻ കഴിയും?

ശ്രീരാമ: ഇന്ന കർമ്മംകൊണ്ട് ഈശ്വരനെ കാണാം: ഇന്ന കർമ്മം കൊണ്ടു കാണാൻ സാദ്ധ്യമല്ല, എന്നില്ല. ഈശ്വരദർശനം അദ്ദേഹത്തിന്റെ കൃപയെ ആശ്രയിച്ചാണിരിക്കുന്നത്. എന്നിരുന്നാലും വ്യാകുലതയോടുകൂടി സ്വല്പം കർമ്മം ചെയ്യേണ്ടതായിട്ടുണ്ട്. വ്യാകുലതയുണ്ടെങ്കിൽ ഈശ്വരകൃപ ലഭിക്കും.

ഈശ്വരപ്രാപ്തിക്ക് അനുകൂലമായ ഒരു ചുറ്റുപാട് ആവശ്യമാണ്. സാധുസംഗം, വിവേകം, സദ്ഗുരുലാഭം എന്നിവ വേണം. വീട്ടുചുമതലകളൊക്കെ ജ്യേഷ്ഠന്മാരാരെങ്കിലും ഏറ്റെടുത്തെന്നു വരാം. ഭാര്യ ഒരുപക്ഷേ വിവേകമുള്ളവളും ധർമ്മിഷ്ഠയുമായിരിക്കും. ആൾ വിവാഹിതനേ അല്ല, ലൗകികകാര്യങ്ങളിൽ കുടുങ്ങിയിട്ടേ ഇല്ല എന്നും വരാം. ഇങ്ങനെയൊക്കെ ചുറ്റുപാടുകൾ യോജിച്ചു വന്നാൽ കാര്യം നടക്കും.

ഒരു വീട്ടിൽ ഒരാൾക്ക് കലശലായ സുഖക്കേട്. ഇപ്പോൾ തീരും എന്ന നിലയായി. അപ്പോളൊരാൾ പറഞ്ഞു: 'ഇതിനൊരു മരുന്നുണ്ട്. സ്വാതിനക്ഷത്രം ഉച്ചസ്ഥമായിരിക്കുമ്പോൾ മഴ പെയ്യണം; ആ മഴവെള്ളം ഒരു തലയോട്ടിൽ വീഴണം. അപ്പോൾ ഒരു സർപ്പം ഒരു തവളയേയും ഓടിച്ചുകൊണ്ട് അതിലെ വരണം. പാമ്പു തവളയെ കടിക്കാൻ തുടങ്ങുമ്പോൾ തവള ചാടിയോടിപ്പോവുകയും അതോടെ പാമ്പിന്റെ വിഷം തലയോട്ടിൽ വീഴുകയും വേണം. ആ വിഷമെടുത്ത് മരുന്നുണ്ടാക്കി രോഗിക്കു കൊടുക്കാൻ കഴിഞ്ഞാൽ അയാൾ ജീവിക്കും ' ഉടനെ വീട്ടിലെ കാരണവർ നല്ല നാളും നേരവും ആഴ്ചയുമൊക്കെ നോക്കി പുറപ്പെട്ടു. അയാൾ പ്രാണവേദനയോടെ മേൽപറഞ്ഞ സാധനങ്ങൾ തേടാൻ തുടങ്ങി. അയാൾ മനസാ ഈശ്വരനെ വിളിച്ചപേക്ഷിച്ചു: 'പ്രഭോ, ഈവക സാധനങ്ങളൊക്കെ അവിടുന്ന് ഒപ്പിച്ചു തന്നാൽ മാത്രമേ നടക്കൂ.' അയാളങ്ങനെ തേടി നടക്കുമ്പോൾ വാസ്തവമായും ഒരു തലയോട്ടി കണ്ടെത്തി. ആ സമയത്ത് ഒരു മഴയും പെയ്തു. അപ്പോൾ ആ മനുഷ്യൻ പറഞ്ഞു: 'അല്ലയോ സർവ്വേശ്വര, തലയോട്ടിയും കിട്ടി; ചോതിനാളിൽ മഴയും പെയ്തു, ആ മഴവെള്ളം ഈ തലയോട്ടിയിൽ വീഴുകയും ചെയ്തി

digitized by www.sreyas.in

ട്ടുണ്ട്. അവിടുന്നു ദയവുചെയ്ത് ബാക്കിയുള്ളതുകൂടി ശരിപ്പെടുത്തിത്തന്നാലും.' അയാൾ വ്യാകുലതയോടെ ആലോചിച്ചുകൊണ്ടു നില്ക്കുന്നു. അപ്പോൾ കാണാം ഒരു വിഷംമൂത്ത സർപ്പം വരുന്നു. അപ്പോൾ അയാൾക്ക് വലിയ സന്തോഷമായി. സന്തോഷംകൊണ്ട് അയാളുടെ നെഞ്ച് കിടന്ന് പിടയ്ക്കാൻ തുടങ്ങി. അയാൾ പ്രാർത്ഥിച്ചു: 'ഹേ, സർവ്വശക്ത, സർപ്പവും എത്തി. വേണ്ട സാധനങ്ങൾ ഒട്ടുമുക്കാലുമായി. സദയം ബാക്കിയുള്ളതും കൂടി ചേർത്തുതരുമാറാകേണമേ.' അങ്ങനെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോഴേക്കും തവളയും വന്നു. പാമ്പ് അതിന്റെ പിന്നാലേ കൂടി. തലയോട്ടിയുടെ അടുത്തെത്തി. പാമ്പ് തവളയെ കടിക്കാനടുത്തു. തവള തലയോട്ടിയുടെ മേലേ കൂടി എടുത്തൊരു ചാട്ടം. പാമ്പിന്റെ വിഷം അങ്ങനെ തന്നെ തലയോട്ടിയിൽ പതിച്ചു. അപ്പോൾ ആ മനുഷ്യൻ ആനന്ദംകൊണ്ട് മതിമറന്ന് കൈകൊട്ടി തുള്ളിച്ചാടി. വ്യാകുലതയുണ്ടെങ്കിൽ എല്ലാം ഒത്തുവരുമെന്ന് അതുകൊണ്ട് ഞാൻ പറയുന്നു.

## അധ്യായം മൂന്ന്

### സന്ന്യാസാശ്രമവും ഗൃഹസ്ഥാശ്രമവും

ശ്രീരാമ: മനസ്സിൽനിന്നും എല്ലാം ഉപേക്ഷിച്ചില്ലെങ്കിൽ ഈശ്വരപ്രാപ്തി ഉണ്ടാകയില്ല. ഒരു സാധു സമ്പാദിച്ചുവെയ്ക്കാൻ പാടില്ല. പക്ഷിയും പരിവ്രാജകനും ഒന്നും നേടിവെയ്ക്കുന്നില്ല. എന്റെ അവസ്ഥയെന്താണെന്നു വെച്ചാൽ, മണ്ണിട്ടു കൈയ്കഴുകാൻ വേണ്ടിപ്പോലും മണ്ണ് കൈയിൽ എടുത്തുകൊണ്ടുപോകാൻ നിവൃത്തിയില്ല. ഒന്നു മുറുക്കാൻ വേണ്ടത് പൊതിഞ്ഞുകൊണ്ടുപോരാൻ വയ്യ. ഹൃദയന്റെ ഉപദ്രവം സഹിക്കവയ്യാതെയായപ്പോൾ ഇവിടം വിട്ടു കാശിക്കു പോകാൻ ഞാനാലോചിച്ചു. കുറച്ചു തുണി കൂടെക്കൊണ്ടുപോകണമെന്നു വിചാരിച്ചു. പക്ഷേ, എങ്ങനെ പണം കൊണ്ടു പോകും? അതുകൊണ്ട് കാശിക്കു പോവുകയുണ്ടായില്ല. (എല്ലാവരും ചിരിക്കുന്നു.) (മഹിമനോട്) നീയൊരു ഗൃഹസ്ഥൻ. നീ ഇങ്ങും അങ്ങും പിടിച്ചുകൊൾക. ലോകത്തിലും ഇരിക്കുക; ഈശ്വരനിലും വാഴുക.

മഹിമാചരണൻ: 'അങ്ങു' പിടിച്ചാൽപിന്നെ 'ഇങ്ങു' പിടിക്കാനൊക്കുമോ?

ശ്രീരാമ: ഞാൻ ഗംഗാതീരത്തിരുന്നുകൊണ്ട്, 'തങ്കം പങ്കം, പങ്കം തന്നെ തങ്കം, തങ്കം പങ്കം തന്നെ,' എന്നു പറഞ്ഞുകൊണ്ടു പണം ഗംഗാജലത്തിലേയ്ക്ക് വലിച്ചെറിഞ്ഞപ്പോൾ, എനിക്കല്പം പേടിയാ

digitized by www.sreyas.in

യി. ഞാനാലോചിച്ചു, 'എന്ത്, ഞാൻ ലക്ഷ്മിയെ അനാദരിച്ചുവോ? ഐശ്വര്യദേവത എന്റെ കൊറ്റു മുടക്കിയാലോ? അപ്പോളെന്താകും നില?' അപ്പോൾ ഹസ്രയെപ്പോലെ ഞാനൊരു സൂത്രം കണ്ടുപിടിച്ചു. ഞാൻ ദേവിയോടു പറഞ്ഞു: 'അമ്മേ, അവിടുന്നെന്റെ അകക്കാമ്പിൽ വസിച്ചാലും.' ഒരാളുടെ തപസ്സുകൊണ്ടു സന്തുഷ്ടനായ ഭഗവതി പറഞ്ഞു: 'നീ എന്നോട് വരം ചോദിച്ചുകൊൾക.' അയാൾ പറഞ്ഞു: 'അമ്മേ, അവിടുന്നു വരം തരാൻ കനിയുന്നുവെങ്കിൽ എനിക്കു പൗത്രന്മാരുമൊരുമിച്ചിരുന്ന് സ്വർണ്ണക്കിണ്ണത്തിൽനിന്ന് ഊണു കഴിക്കുവാനുള്ള സൗഭാഗ്യം ഉണ്ടാവാൻ അനുഗ്രഹിച്ചാലും.' ഒറ്റ വരം കൊണ്ട് പൗത്രന്മാർ, ഐശ്വര്യം, സ്വർണ്ണക്കിണ്ണം, എല്ലാം കിട്ടി. (എല്ലാവരും ചിരിക്കുന്നു.)

മനസ്സിൽനിന്നും കാമിനീകാഞ്ചനങ്ങൾ ഉപേക്ഷിച്ചുകഴിഞ്ഞാൽ മനസ്സ് ഈശ്വരനിലേയ്ക്കു പോകും; അതവിടെച്ചെന്നു ലയിക്കും. ബദ്ധനായവനേ മുക്തനാകാൻ കഴിയൂ. ഈശ്വരനിൽനിന്നു വിമുഖനായാൽ ബദ്ധനായി. ത്രാസിന്റെ താഴത്തെ സൂചി മുകളിലത്തെ സൂചിയിൽനിന്നും മാറിപ്പോകുന്നതെപ്പോൾ? ത്രാസിന്റെ ഒരു തട്ട് കാമിനീകാഞ്ചനത്തിന്റെ ഭാരംകൊണ്ടു താഴുമ്പോൾ.

കുട്ടി ജനിക്കുമ്പോൾ കരയുന്നതെന്തുകൊണ്ട്? അതു പറയുന്നു, 'ഗർഭേ വാണേൻ, യോഗേ വാണേൻ!' ഭൂമിയിൽ പിറന്നപ്പോൾ കരയുന്നു, 'എവിടെയെത്തി എവിടെയെത്തി!' എന്ന്. 'ഞാനെവിടെയെത്തി? ഞാൻ ഈശ്വരന്റെ പാദപദ്മം ചിന്തിച്ചുകൊണ്ടിരിക്കുകയായിരുന്നു; ഹാ, ഇപ്പോൾ ഞാനെവിടെ എത്തിയിരിക്കുന്നു? കഷ്ടം!'

(മഹിമനോട്) നിങ്ങൾക്കു ത്യാഗം മനസ്സിൽ; അനാസക്തനായി ഗൃഹസ്ഥധർമ്മം പാലിക്കുക.

## സംസാരത്യാഗം

മഹിമാചരണൻ: ഈശ്വരനിലേയ്ക്കു മനസ്സു പോയാൽപ്പിന്നെ സംസാരത്തിലിരിക്കാൻ പറ്റുമോ?

ശ്രീരാമ: എന്താ പറ്റാതെ? സംസാരത്തിലിരിക്കാതെ പിന്നെയെങ്ങോട്ടു പോകും? ഞാൻ എവിടെ പാർത്താലും രാമന്റെ അയോദ്ധ്യയിലാണ് പാർക്കുന്നത് എന്നു ഞാൻ കാണുന്നു. ഈ സമസ്ത സംസാരവും രാമന്റെ അയോദ്ധ്യയാണ്.

ഗുരുവിന്റെ അടുത്തുനിന്നും ജ്ഞാനം ലഭിച്ചുകഴിഞ്ഞപ്പോൾ ശ്രീരാമൻ പറഞ്ഞു: 'ഞാൻ സംസാരം ഉപേക്ഷിക്കാൻ പോകുന്നു.' രാമനെ കാര്യം പറഞ്ഞു മനസ്സിലാക്കാനായി ദശരഥൻ വസിഷ്ഠനെ അയ

digitized by www.sreyas.in

ച്ചു. രാമൻ തീവ്രവൈരാഗ്യം പൂണ്ടിരിക്കുന്നതു കണ്ടു വസിഷ്ഠൻ. അദ്ദേഹം പറഞ്ഞു: 'രാമ, ആദ്യം നമുക്ക് യുക്തിവിചാരംചെയ്യാം. എന്നിട്ട് വേണമെങ്കിൽ സംസാരം വെടിഞ്ഞോളൂ. ആട്ടെ, ഒന്നു ചോദിക്കട്ടെ, ഈ ലോകം ഈശ്വരനിൽനിന്ന് ഭിന്നമാണോ? അങ്ങനെയാണെന്നുണ്ടെങ്കിൽ അങ്ങ് അതുപേക്ഷിച്ചോളൂ.' ജീവനും ജഗത്തുമെല്ലാം ആയിത്തീർന്നിരിക്കുന്നത് ഈശ്വരൻതന്നെയാണ് എന്നു രാമൻ കണ്ടു. ഈശ്വരന്റെ സത്തകൊണ്ടാണ് സമസ്തവസ്തുക്കളും സത്യമെന്നു തോന്നുന്നത്. രാമനപ്പോൾ നിശ്ശബ്ദനായിരുന്നു.

സംസാരത്തിൽ കാമം, ക്രോധം എന്നിവയോടൊക്കെ പടവെട്ടണം; നാനാവാസനകളുമായി പോരാടണം; ആസക്തിയുമായി മല്ലടിക്കണം. പോരാട്ടം കോട്ടയ്ക്കകത്തുനിന്നുകൊണ്ടാണ് എളുപ്പം. വീട്ടിൽനിന്നുള്ള യുദ്ധമാണ് നല്ലത്. ആഹാരം കിട്ടും; ധർമ്മപത്നി പലതരത്തിലുള്ള സഹായവും ചെയ്യും. കലികാലത്തെ ജനങ്ങൾ അന്നഗതപ്രാണരാണ്. അന്നത്തിനുവേണ്ടി ഏഴു പടി കയറിയിറങ്ങുന്നതിലും നല്ലത് ഒരിടത്തുനിന്നു കിട്ടുന്നതാണ്. കോട്ടയിൽനിന്നുകൊണ്ട് പടപൊരുതുന്നതുപോലെയാണ് വീട്ടിൽ വസിക്കുന്നത്.

കൊടുംകാറ്റിൽപ്പെട്ട എച്ചിലിലപോലെ സംസാരത്തിൽ ജീവിക്കുക. കാറ്റ് ചിലപ്പോൾ ആ ഇലയെ അടിച്ച് മുറിക്കകത്തുകൊണ്ടാക്കുന്നു; ചിലപ്പോൾ കുപ്പക്കുഴിയിലും. കാറ്റു പോകുന്ന വഴിക്ക് ഇലയും പോകുന്നു. ചിലപ്പോൾ നല്ല സ്ഥലത്ത്, ചിലപ്പോൾ ചീത്ത സ്ഥലത്ത്. നിന്നെയിപ്പോൾ ഈശ്വരൻ സംസാരത്തിൽ ഇട്ടിരിക്കുന്നു. കൊള്ളാം; അവിടെത്തന്നെ ഇരിക്കുക. ഇനി ഇവിടെനിന്നും പൊക്കിയെടുത്ത് ഇതിലും നല്ല ഒരു സ്ഥാനത്ത് കൊണ്ടുവെയ്ക്കുമ്പോൾ, അപ്പോൾ വരുന്നതു വരട്ടെ.

### രാമന്റെ ഇച്ഛ

ശ്രീരാമ: ഈശ്വരൻ നിന്നെ സംസാരത്തിൽ വെച്ചിരിക്കുന്നു; അതിനിപ്പോൾ നിനക്കെന്തു ചെയ്യാൻ കഴിയും? സർവ്വവും ഭഗവാനു സമർപ്പിക്കുക; ആത്മസമർപ്പണം ചെയ്യുക. എന്നാൽ പിന്നെ കുഴപ്പമൊന്നുമില്ല. ഈശ്വരൻതന്നെയാണ് സകലതും ചെയ്യുന്നത് എന്നപ്പോൾ കാണാം. ഒക്കെ 'രാമ'ന്റെ ഇച്ഛപോലെ.

ഒരു ഭക്തൻ: 'രാമന്റെ ഇച്ഛ'യുടെ കഥയെന്താണ്?

ശ്രീരാമ: ഏതോ ഒരു ഗ്രാമത്തിൽ ഒരു നെയ്ത്തുകാരനുണ്ടായിരുന്നു. ആൾ വലിയ ഈശ്വരഭക്തൻ; സകലർക്കും അയാളെ വിശ്വാസവും സ്നേഹവുമായിരുന്നു. അയാൾ തുണി ചന്തയിൽ കൊണ്ടുപോയി വിറ്റുവന്നു. വാങ്ങാൻ വരുന്നവൻ വില ചോദിക്കുമ്പോൾ

digitized by www.sreyas.in

അയാൾ പറയും: 'രാമന്റെ ഇച്ഛകൊണ്ട് നൂലിന്റെ വില ഒരു രൂപ; രാമന്റെ ഇച്ഛകൊണ്ട് നെയ്ത്തുകൂലി നാലണ; രാമന്റെ ഇച്ഛകൊണ്ട് ലാഭം രണ്ടണ. തുണിവില രാമന്റെ ഇച്ഛകൊണ്ട് ഒരു രൂപ ആറണ.' ആളുകൾക്ക് അയാളിൽ സമ്പൂർണ്ണവിശ്വാസമുണ്ടായിരുന്നതുകൊണ്ട് അവരുടനെ ആ വിലകൊടുത്ത് തുണി മേടിക്കും. ആൾ വലിയ ഭക്തനായിരുന്നു. രാത്രിയിൽ അത്താഴവും മറ്റും കഴിഞ്ഞ് അയാൾ വളരെ നേരം ചണ്ഡീമണ്ഡപത്തിലിരുന്ന് ഈശ്വരധ്യാനവും നാമഗുണകീർത്തനവും നടത്തും. ഒരു രാത്രി, ആൾക്ക് ഉറക്കം വന്നില്ല; എഴുനേറ്റിരിക്കുന്നു. ഇടയ്ക്കിടെ പുകവലിക്കുന്നുണ്ട്. ആ സമയത്ത് അതുവഴി ഒരു സംഘം കൊള്ളക്കാർ, കൊള്ളചെയ്യാനായി കടന്നുപോയി. അവർക്ക് ഒരു ചുമട്ടുകാരൻ വേണ്ടിയിരുന്നു. അവർ നെയ്ത്തുകാരന്റെ അടുത്തുവന്ന്, 'ഞങ്ങളുടെ കൂടെ വാ.' എന്നു പറഞ്ഞു. ഇതുംപറഞ്ഞ് അവർ അയാളെ കൈയ്ക്കു പിടിച്ചുവലിച്ചു കൊണ്ടുപോയി. എന്നിട്ടു പോയി ഒരു വീടു കൊള്ളയടിച്ചു. കുറെ സാധനങ്ങൾ കെട്ടി ചുമക്കാൻ നെയ്ത്തുകാരന്റെ തലയിൽ വെച്ചുകൊടുത്തു. ആ സമയത്ത് പോലീസുകാർ വന്നുചാടി. കൊള്ളക്കാർ പമ്പ കടന്നു. തലയിൽ ചുമടുമായി നിൽക്കുന്നു നെയ്ത്തുകാരൻ. അവർ അയാളെ പിടിച്ചു അന്നുരാത്രി അയാളെ ലോക്കപ്പിൽ വെച്ചു. പിറ്റെ ദിവസം മജിസ്ട്രേറ്റിന്റെ മുമ്പാകെ വിചാരണയ്ക്കു കൊണ്ടുവന്നു. നാട്ടുകാർ ഈ വാർത്ത കേട്ടു. കോടതിയിലെത്തി. അവരെല്ലാവരും മജിസ്ട്രേറ്റിനോടു പറഞ്ഞു: 'പ്രഭോ, ഈ മനുഷ്യൻ ഒരിക്കലും കൊള്ള ചെയ്കയില്ല.' മജിസ്ട്രേറ്റ് അപ്പോൾ നെയ്ത്തുകാരനോട് ചോദിച്ചു: 'നിങ്ങൾക്ക് സംഭവിച്ചത് എന്താണെന്നു പറയൂ.'

നെയ്ത്തുകാരൻ പറഞ്ഞു: 'പ്രഭോ, രാമന്റെ ഇച്ഛകൊണ്ട് ഞാൻ രാത്രി ഊണുകഴിച്ചു. അതുകഴിഞ്ഞ് രാമന്റെ ഇച്ഛകൊണ്ട് ഞാൻ ചണ്ഡീമണ്ഡപത്തിൽ ഇരിക്കുകയായിരുന്നു. രാമന്റെ ഇച്ഛകൊണ്ട് രാത്രി വളരെയായി. രാമന്റെ ഇച്ഛകൊണ്ട് ഞാൻ അദ്ദേഹത്തെ ധ്യാനിക്കുകയും അദ്ദേഹത്തിന്റെ നാമങ്ങളും ഗുണങ്ങളും കീർത്തിക്കുകയുമായിരുന്നു. ആ സമയത്ത് രാമന്റെ ഇച്ഛകൊണ്ട് ഒരു കൂട്ടം കള്ളന്മാർ അതുവഴി വന്നു. രാമന്റെ ഇച്ഛകൊണ്ട് അവർ എന്നെ പിടിച്ചുവലിച്ചു കൊണ്ടുപോയി. രാമന്റെ ഇച്ഛകൊണ്ട് അവർ ഒരു ഗൃഹസ്ഥന്റെ വീടു കൊള്ളയടിച്ചു. രാമന്റെ ഇച്ഛകൊണ്ട് അവർ ഒരു ചുമട് എന്റെ തലയിൽ താങ്ങിത്തന്നു. തത്സമയം, രാമന്റെ ഇച്ഛകൊണ്ട് പോലീസുകാർ വന്നു ചേർന്നു. രാമന്റെ ഇച്ഛകൊണ്ട് പോലീസുകാർ എന്നെ പിടികൂടി. അതു കഴിഞ്ഞ് രാമന്റെ ഇച്ഛകൊണ്ട് പോലീസുകാർ എന്നെ രാത്രി ലോക്കപ്പിൽ വെച്ചു. ഇന്നു കാലത്തെ, രാമന്റെ ഇച്ഛകൊണ്ട് എന്നെ അങ്ങയുടെ മുമ്പിൽ ഹാജരാക്കി.'

digitized by www.sreyas.in

ആൾ ഇത്ര ഈശ്വരവിശ്വാസമുള്ളവനാണെന്നു കണ്ട് വെറുതെ വിടാൻ മജിസ്ട്രേട്ടു കല്പന കൊടുത്തു. പോകുന്ന വഴിക്ക് നെയ്ത്തുകാരൻ കൂട്ടുകാരോടു പറഞ്ഞു: 'രാമന്റെ ഇച്ഛകൊണ്ട് എന്നെ വെറുതെ വിട്ടു.'

ഒരുവൻ ഗൃഹസ്ഥനാകണമോ സന്ന്യസിക്കണമോ എന്നുള്ളതൊക്കെ രാമന്റെ ഇച്ഛപോലെയിരിക്കും. ഈശ്വരനിൽ സർവ്വഭാരങ്ങളും സമർപ്പിച്ച് ലൗകികകാര്യങ്ങൾ ചെയ്യുക. അല്ലാതെന്തു ചെയ്യും? ഒരു ഗുമസ്തൻ ജയിലിൽ പോയി. ജയിൽവാസം കഴിഞ്ഞ് അയാൾ പുറത്തുവന്നു. ജയിലിനു പുറത്തുവന്നിട്ട് അയാൾ വെറുതെ 'തിത്തിത്തൈയ്' എന്നും പറഞ്ഞ് തുള്ളിച്ചാടുമോ അതോ ഗുമസ്തപ്പണി നോക്കുമോ?

ഒരു ഗൃഹസ്ഥൻ ജീവമുക്തനായാൽ, അയാൾക്കു വേണമെന്നുണ്ടെങ്കിൽ നിഷ്പ്രയാസം ലോകജീവിതം നയിക്കാം. ജ്ഞാനം ലഭിച്ചയാൾക്ക് ഇങ്ങും അങ്ങും തമ്മിൽ ഭേദമില്ല. അയാൾക്ക് എല്ലായിടവും ഒരുപോലെ. അവിടത്തേക്കുറിച്ച് ആലോചിക്കുന്നവന് ഇവിടവും ഉണ്ട്.

**കേശവസേനൻ - സംസാരവും ജീവന്മുക്തിയും**

ശ്രീരാമ: ജയഗോപാലന്റെ ഉദ്യാനത്തിൽവെച്ച് കേശവസേനനെ ആദ്യമായി കണ്ടപ്പോൾ ഞാൻ പറഞ്ഞു: 'ഇയാളുടെ വാലറ്റുപോയി.' അതുകേട്ട് ആളുകൾ ചിരിച്ചു. കേശവനവരോടു പറഞ്ഞു: 'നിങ്ങൾ ചിരിക്കണ്ട. അതിനെന്തോ അർത്ഥമുണ്ട്. നമുക്കദ്ദേഹത്തോടു ചോദിക്കാം.' ഞാനപ്പോൾ കേശവനോടു പറഞ്ഞു: 'വാൽമാക്രിയുടെ വാൽ മുറിഞ്ഞുപോകുന്നതുവരെ അതിന് വെള്ളത്തിൽ മാത്രമേ പാർക്കാൻ കഴിയൂ. അതിനു കരയ്ക്കു കയറി ചാടിനടക്കാനാവില്ല. എന്നാൽ വാൽ പൊഴിഞ്ഞുപോകുന്നതോടെ അതു ചാടി കരയ്ക്കു കയറുന്നു. അപ്പോളതിന് കരയ്ക്കും ഇരിക്കാം. വെള്ളത്തിലും കിടക്കാം. അതുമാതിരി മനുഷ്യന്റെ അവിദ്യാപുച്ഛം പോകാത്ത കാലത്തോളം അവന് സംസാരനീറ്റിലേ പാർക്കാൻ പറ്റൂ. അവിദ്യാപുച്ഛം അറ്റുപോയാൽ, ജ്ഞാനം ലഭിച്ചാൽ, പിന്നെ അവന് മുക്തനായിട്ട് ചുറ്റിനടക്കാം; അല്ല, വേണമെന്നുണ്ടെങ്കിൽ ഗൃഹസ്ഥനായിട്ട് സംസാരത്തിലും വസിക്കാം.'

digitized by www.sreyas.in

# അധ്യായം നാല്

## ഗൃഹസ്ഥാശ്രമം

ശ്രീ മഹിമാചരണൻ മുതലായ ഭക്തന്മാരിരുന്ന് ശ്രീരാമകൃഷ്ണദേവന്റെ ഹരികഥാമൃതം പാനം ചെയ്യുന്നു. ആ സൂക്തങ്ങൾ വിവിധ വർണ്ണങ്ങളിലുള്ള മണികളും രത്നങ്ങളുമാകുന്നു. ആർക്ക് എത്ര സാധിക്കുമോ അത്രയും സമ്പാദിക്കുന്നു. പക്ഷേ മടി നിറഞ്ഞുപോയി. അതിന്റെ ഭാരം കൊണ്ടാണെന്നു തോന്നുന്നു ആർക്കും എഴുനേൽക്കാനൊക്കുന്നില്ല. ചെറുചെറുപാത്രങ്ങൾ ; ഇനി അവയിൽകൊള്ളുകയില്ല. സൃഷ്ടി ആരംഭിച്ചതുമുതൽ മനുഷ്യന്റെ മനതാരിൽ എന്തെല്ലാം പ്രശ്നങ്ങൾ ഉദയം ചെയ്തിട്ടുണ്ടോ, അവയ്ക്കെല്ലാം പരിഹാരം ഇവിടെ ലഭിക്കുന്നു. പദ്മലോചനൻ, നാരായണശാസ്ത്രി, ഗൗരീപണ്ഡിതൻ, ദയാനന്ദസരസ്വതി തുടങ്ങിയ ശാസ്ത്രവേത്താക്കളായ പണ്ഡിതന്മാർ അദ്ഭുതപരതന്ത്രരായ് പോയിരിക്കുന്നു. ദയാനന്ദൻ ശ്രീരാമകൃഷ്ണദേവനേയും അദ്ദേഹത്തിന്റെ സമാധിയും കണ്ട് മോഹിതനായിത്തീർന്നു. അദ്ദേഹം പറഞ്ഞു: 'ഞങ്ങൾ എത്രയോ വേദവും വേദാന്തവും വെറുതെ പഠിക്കുന്നു; പക്ഷേ ഈ മഹാപുരുഷനിൽ അതിന്റെ ഫലം കാണപ്പെടുന്നു. പണ്ഡിതന്മാർ ശാസ്ത്രം കടഞ്ഞ് വെറും മോരു കുടിക്കുന്നു; ഇതുപോലെയുള്ള മഹാപുരുഷന്മാർ അതിന്റെ വെണ്ണയെല്ലാം ഉണ്ണുന്നു എന്ന് ഇദ്ദേഹത്തെ കണ്ടപ്പോൾ തീർച്ചയായി.'

അതിനുശേഷം ഇംഗ്ലീഷ് പഠിച്ച കേശവചന്ദ്രസേനൻ മുതലായ പണ്ഡിതന്മാരും ശ്രീരാമകൃഷ്ണനെ കണ്ട് വിസ്മയവിവശരായി! എന്തൊരാശ്ചര്യം! നിരക്ഷരനായ ആൾ ഈവക കാര്യങ്ങൾ പറയുന്നതെങ്ങനെ? ഇതെല്ലാം സാക്ഷാൽ യേശുക്രിസ്തു പറയുമാറുള്ള കഥകൾ! നാടൻ ഭാഷ! ഓരോരോ കഥകൾവഴി കാര്യം പറഞ്ഞു മനസ്സിലാക്കുന്നു, പുരുഷന്മാർക്കും സ്ത്രീകൾക്കും ബാലന്മാർക്കും അനായാസമായി മനസ്സിലാക്കുന്നു, പുരുഷന്മാർക്കും സ്ത്രീകൾക്കും ബാലന്മാർക്കും അനായാസമായി ഗ്രഹിക്കാൻ തക്കവാറ്. യേശു, 'പിതാവേ, പിതാവേ,' എന്നു വിളിച്ച് ഉന്മത്തനായി; ഇദ്ദേഹം, 'അമ്മേ, അമ്മേ,' എന്നു കേണു ഭ്രാന്തനായിരിക്കുന്നു. ജ്ഞാനത്തിന്റെ അക്ഷയഭണ്ഡാരം മാത്രമല്ല; ഈശ്വരപ്രേമം കുടംകുടമായി കോരിക്കൊടുക്കുന്നു; എന്നിട്ടും അവിടെ ഒരു കുറവുമില്ല. ഇദ്ദേഹവും യേശുവിനെപ്പോലെ ത്യാഗി; യേശുവിന്റെ വിശ്വാസംപോലെ ഉജ്ജ്വലമാണ് ഇദ്ദേഹത്തിന്റെയും വിശ്വാസം. അതുകൊണ്ടാണ് ഈ കഥകൾക്ക് ഇത്ര വീര്യം. സംസാരികളായ ആളുകൾ പറഞ്ഞാൽ ഇത്ര വീര്യം കാണുകയില്ല. എന്തുകൊണ്ടില്ല? അവർ

digitized by www.sreyas.in

ത്യാഗികളല്ലാത്തതുകൊണ്ട്. അവർക്ക് തിളങ്ങുന്ന വിശ്വാസമെവിടെ? കേശവസേനൻ മുതലായ പണ്ഡിതന്മാർ പിന്നെയും ആലോചിച്ചു; 'ഈ നിരക്ഷരകുക്ഷിക്ക് ഇത്ര ഉദാരമായ ഭാവം എവിടെ നിന്നു കിട്ടി? എന്തൊരാശ്ചര്യം! യാതൊരു വിദ്വേഷവും ആരോടുമില്ല! സകലമതാനുയായികളേയും ആദരിക്കുന്നു. ആരുമായി ഒരു ലഹളയുമില്ല!'

ഇന്നു മഹിമാചരണനുമായുള്ള സംഭാഷണം കേട്ടിട്ട് ഒരു ഭക്തൻ വിചാരിച്ചു: 'ഗുരുദേവൻ സംസാരം ഉപേക്ഷിക്കണമെന്നൊന്നും പറഞ്ഞിട്ടില്ലല്ലൊ. എന്നു മാത്രമല്ല, സംസാരം ഒരു ദുർഗ്ഗം പോലെയാണ്; ഈ ദുർഗ്ഗത്തിലിരുന്നുകൊണ്ട് കാമക്രോധാദി ശത്രുക്കളുമായി യുദ്ധം ചെയ്യാൻ സാധിക്കും എന്നും അരുളുകയുണ്ടായി. സംസാരത്തിൽ വസിക്കാതെ എങ്ങോട്ടു പോകും എന്നും ചോദിക്കുന്നു. ഗുമസ്തൻ ജയിലിൽനിന്നു വിട്ടുവന്നാൽ ഗുമസ്തന്റെ പണിതന്നെ നോക്കും. അതുകൊണ്ട് ജീവൻമുക്തന് സംസാരത്തിലും വസിക്കാൻ സാധിക്കും എന്ന് ഒരു വിധത്തിൽ പറയുകയുണ്ടായി. ആദർശം കേശവസേനനോ? അദ്ദേഹത്തോട് ഗുരുദേവൻ പറയുകയുണ്ടായി, 'നിന്റെ മാത്രം വാലു മുറിഞ്ഞുപോയി. വേറാരുടേയുമില്ല' എന്ന്. പക്ഷേ ഒരു കാര്യമുണ്ട്; ഗുരുദേവൻ അരുളുന്നത് ഇതുതന്നെയാണ്: 'ഇടയ്ക്കിടെ നിർജ്ജനത്തിൽ പാർക്കണം. തൈയ്മരത്തിനു വേലി കെട്ടണം. അല്ലെന്നു വരികിൽ ആടുമാടുകൾ തിന്നുകളയും. മരത്തിന്റെ തടി തിരിഞ്ഞു കഴിഞ്ഞാൽ ചുറ്റുമുള്ള വേലി പൊളിച്ചുകളയുകയോ കളയാതിരിക്കുകയോ ചെയ്യാം. അപ്പോൾപ്പിന്നെ ആനയെ തളച്ചാലും മരത്തിനു കേടൊന്നും വരികയില്ല. നിർജ്ജനത്തിൽ വസിച്ച് ജ്ഞാനം സമ്പാദിച്ചശേഷം, ഈശ്വരഭക്തി നേടിയശേഷം, സംസാരത്തിൽ വന്നു വസിച്ചാൽ യാതൊരു ഭയവും വേണ്ടതില്ല.' അതുകൊണ്ട് നിർജ്ജനവാസത്തിന്റെ സംഗതിയാണ് എപ്പോഴും പറയുന്നത്.

ഭക്തന്മാർ ഇപ്രകാരമൊക്കെ ചിന്തിച്ചുകൊണ്ടിരിക്കുന്നു. ശ്രീരാമകൃഷ്ണദേവൻ വേറെയും ഒന്നുരണ്ടു ഗൃഹസ്ഥന്മാരുടെ കഥ പറയാനാരംഭിച്ചു. ശ്രീ കേശവസേനന്റെ കഥ പറഞ്ഞതിനുശേഷം പറഞ്ഞു:

## നിർലിപ്തസംസാരിയും ശ്രീ ദേവേന്ദ്രനാഥടാഗൂറും

ശ്രീരാമ: (മഹിമാചരണനോട്) ഞാനൊരിക്കൽ മഥുരബാബുവുമൊരുമിച്ച് * ദേവേന്ദ്രനാഥടാഗൂറിനെ കാണാൻ പോയി. ഞാൻ മഥുരനോടു പറഞ്ഞു: 'ദേവേന്ദ്രടാഗൂർ ഈശ്വരചിന്ത ചെയ്യുന്നു എന്ന്

* ശ്രീ രവീന്ദ്രനാഥടാഗൂറിന്റെ അച്ഛൻ

digitized by www.sreyas.in

ഞാൻ കേട്ടിട്ടുണ്ട്. എനിക്കദ്ദേഹത്തെ ഒന്നു കണ്ടാൽക്കൊള്ളാം.' മഥുരൻ പറഞ്ഞു, 'ശരി അച്ഛാ, ഞാനങ്ങയെ കൂട്ടിക്കൊണ്ടു പോകാം. ഞങ്ങൾ ഹിന്ദുകോളേജിൽ ഒരേ ക്ലാസ്സിൽ ഒന്നിച്ചു പഠിച്ചവരാണ്. എന്നോട് വലിയ ഇഷ്ടമാണ്.' അവർ തമ്മിൽ കാണുന്നത് വളരെ കാലം കഴിഞ്ഞിട്ടാണ്. കണ്ടപ്പോൾ ദേവേന്ദ്രൻ മഥുരനോടു പറഞ്ഞു: 'നിങ്ങൾ അല്പം മാറിയിരിക്കുന്നു. നിങ്ങൾക്ക് കുടവയർ ചാടിയിരിക്കുന്നു.' മഥുരൻ എന്നെക്കുറിച്ചു പറഞ്ഞു: 'ഇദ്ദേഹം നിങ്ങളെ കാണാൻ വന്നിരിക്കുകയാണ്. ഈശ്വരൻ ഈശ്വരൻ എന്നുംപറഞ്ഞ് ഭ്രാന്താണിദ്ദേഹത്തിന്.' ദേവേന്ദ്രന്റെ ലക്ഷണം കാണാൻവേണ്ടി ഞാനദ്ദേഹത്തോടു പറഞ്ഞു: 'നോക്കട്ടെ, നിങ്ങളുടെ ശരീരം ഒന്നു കാണട്ടെ.' ദേവേന്ദ്രൻ ഉടുപ്പു പൊക്കിയപ്പോൾ കണ്ടു, നല്ല ചുവന്ന നിറം, സിന്ദൂരം പൂശിയതുപോലെ, അദ്ദേഹത്തിന്റെ രോമം അപ്പോഴും നരച്ചിരുന്നില്ല.

ആദ്യം ചെന്നപ്പോൾ സ്വല്പം അഹംഭാവമൊക്കെ കണ്ടു. അതു പിന്നെ ഉണ്ടാവില്ലേ? എന്തു മാത്രം സമ്പത്ത്, വിദ്യ, സ്ഥാനമാനങ്ങൾ! ഈ അഹംഭാവം കണ്ട് ഞാൻ മഥുരബാബുവിനോടു ചോദിച്ചു: "ആട്ടെ, അഹംഭാവം ജ്ഞാനംകൊണ്ടോ ഉണ്ടാകുന്നത്, അതോ അജ്ഞാനംകൊണ്ടോ? ബ്രഹ്മജ്ഞാനം ഉണ്ടായ ആൾക്ക്, 'ഞാൻ പണ്ഡിതൻ, ഞാൻ ജ്ഞാനി, ഞാൻ ധനികൻ,' എന്നിങ്ങനെയുള്ള അഹംഭാവം ഉണ്ടായിരിക്കുമോ?"

ദേവേന്ദ്രനുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ പെട്ടെന്ന് എനിക്ക് ആ അവസ്ഥയുണ്ടായി. ആ അവസ്ഥ വന്നാൽ ആര് എന്തു മാതിരിക്കാരനാണ് എന്നൊക്കെ എനിക്കു കാണാൻ കഴിയും. 'എനിക്ക് ഉള്ളിൽ വല്ലാതെ ചിരി വന്നു. ആ അവസ്ഥ വന്നാൽ എനിക്ക് പണ്ഡിതനും പിണ്ഡിതനുമൊക്കെ പുല്ലാണ്. പണ്ഡിതന് വിവേകവും വൈരാഗ്യവും ഇല്ലെന്നു കണ്ടാൽ അയാൾ വെറും വയ്ക്കോലാണെന്റെ കണ്ണിൽ. കുപ്പക്കുഴിയിൽ കണ്ണും നട്ടുകൊണ്ട് അത്യുച്ചത്തിൽ പറക്കുന്ന കഴുകനെപ്പോലെയാണ് ഞാനയാളെ കരുതുന്നത്.

### യോഗവും ഭോഗവും

ശ്രീരാമ: ദേവേന്ദ്രന് യോഗവും ഭോഗവും ഉള്ളതായിക്കണ്ടു. അദ്ദേഹത്തിന് കുറേയേറെ കുഞ്ഞുകുട്ടികൾ. ഡോക്ടർ വന്നിരുന്നു. ഇത്ര വലിയ ജ്ഞാനിയായിട്ടും ഏതു നേരവും സംസാരത്തിൽത്തന്നെ കഴിഞ്ഞുകൂടി. 'നിങ്ങൾ കലിയുഗത്തിലെ ജനകരാജനാണ്.' എന്ന് ഞാനദ്ദേഹത്തോടു പറഞ്ഞു. "ഇങ്ങുമങ്ങും പിടിച്ചുകൊണ്ട് ജനകമന്നൻ തുളുമ്പും പാത്രത്തിൽനിന്നും പാൽ കുടിച്ചു.' നിങ്ങൾ സംസാ

digitized by www.sreyas.in

രത്തിൽ വസിച്ചുകൊണ്ട് ഈശ്വരനിൽ മനസ്സു നിർത്തുന്നുവെന്നു കേട്ട് നിങ്ങളെ കാണാൻ വന്നതാണ് ഞാൻ. ഈശ്വരകഥകൾ എന്തെങ്കിലും പറയൂ, കേൾക്കട്ടെ.''

അദ്ദേഹമപ്പോൾ വേദത്തിൽനിന്നും അല്പം ചിലതൊക്കെ ചൊല്ലി. അദ്ദേഹം പറഞ്ഞു: 'ഈ ജഗത്ത് ഒരു ശരറാന്തൽപോലെയാണ്. അതിലെ ഓരോ വിളക്കാണ് ഓരോ ജീവനും. ഞാനൊരിക്കൽ ഇവിടെ പഞ്ചവടിയിൽ ധ്യാനിച്ചുകൊണ്ടിരിക്കെ, ശരിക്കും അതേമാതിരി ഒരു ദർശനം എനിക്കും ഉണ്ടായി. അദ്ദേഹത്തിന്റെ വാക്കുകൾ എന്റെ ദർശനങ്ങളുമായി ഒത്തുവരുന്നതുകണ്ട് അദ്ദേഹം വളരെ വലിയ ആളായിരിക്കുമെന്നു ഞാൻ വിചാരിച്ചു. അദ്ദേഹത്തിന്റെ വാക്കുകൾ വിവരിക്കാൻ ഞാനാവശ്യപ്പെട്ടു. അദ്ദേഹം പറഞ്ഞു: 'ഈശ്വരൻ തന്റെ മഹിമ പ്രകാശിപ്പിക്കാൻവേണ്ടി മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നു. അല്ലെങ്കിൽ ഈ ജഗത്ത് ആർക്കറിയാൻ കഴിയും? ശരറാന്തലിലെ പ്രകാശം ഇല്ലെന്നുവരികിൽ എല്ലാം ഇരുട്ട്; ശരറാന്തൽകൂടി കാണാൻ കഴിയില്ല.'

### അപമര്യാദയും ബ്രഹ്മസമാജവും

ശ്രീരാമ: വളരെ നേരം ഇങ്ങനെ വർത്തമാനം പറഞ്ഞതിനുശേഷം ദേവേന്ദ്രൻ സന്തോഷത്തോടെ പറഞ്ഞു: 'അങ്ങ് ഞങ്ങളുടെ സമാജത്തിന്റെ ഉത്സവത്തിനു വരണം.' ഞാനപ്പോൾ പറഞ്ഞു: 'അതൊക്കെ ഈശ്വരേച്ഛ. എന്റെ ഈയവസ്ഥ നിങ്ങൾ കണ്ടല്ലൊ. എപ്പോൾ ഏതു ഭാവത്തിൽ ഭഗവാൻ എന്നെ വെയ്ക്കും എന്നൊരു നിശ്ചയവുമില്ല.' ദേവേന്ദ്രൻ നിർബ്ബന്ധിച്ചുപറഞ്ഞു: അല്ല, അങ്ങു വന്നേ കഴിയൂ. എന്നാൽ മുണ്ടും ഉടുത്ത് രണ്ടാംമുണ്ടും പുതച്ച് വരണം. അങ്ങയുടെ പറപറ വേഷം കണ്ട് ആരെങ്കിലും എന്തെങ്കിലും പറഞ്ഞാൽ എനിക്കു സങ്കടമാവും.' ഞാനതിനു പറഞ്ഞു. 'ഇല്ല, എനിക്കു ബാബു ചമയാനാവില്ല.' ദേവേന്ദ്രനും മഥുരബാബുവും ചിരിക്കാൻ തുടങ്ങി.

അതിന്റെ അടുത്ത ദിവസം തന്നെ ഞാൻ ഉത്സവത്തിനു ചെല്ലരുത് എന്നും കാണിച്ച് ദേവേന്ദ്രന്റെ ഒരെഴുത്ത് മഥുരബാബുവിന് കിട്ടി. മേൽമുണ്ടില്ലാതെ ചെന്നാൽ അത് മര്യാദയ്ക്കു ചേർന്നതാവില്ല എന്നെഴുതിയിരുന്നു. (എല്ലാവരും ചിരിക്കുന്നു.)

### നിർലിപ്തഗൃഹസ്ഥനും ക്യാപ്റ്റനും

ശ്രീരാമ: (മഹിമാചരണനോട്) പിന്നെ വേറൊരാളുണ്ട്, *ക്യാപ്റ്റൻ. ഗൃഹസ്ഥൻതന്നെ, വാസ്തവം; എന്നിരുന്നാലും പരമഭക്തൻ. നീ ക്യാപ്റ്റ

* ക്യാപ്റ്റൻ വിശ്വനാഥ ഉപാദ്ധ്യായൻ. നേപ്പാൾ രാജാവിന്റെ കല്ക്കത്തയിലെ റസിഡന്റ്.

digitized by www.sreyas.in

നുമായി പരിചയപ്പെടുക. ക്യാപ്റ്റന് വേദം, വേദാന്തം, ശ്രീമദ്ഭാഗവതം, ഗീത, അദ്ധ്യാത്മരാമായണം ഇതൊക്കെ കണ്ഠസ്ഥമാണ്. നീ സംസാരിച്ചുനോക്കുമ്പോൾ അതൊക്കെ കാണാം. ക്യാപ്റ്റന് വളരെ ഭക്തിയുണ്ട്. ഞാനൊരിക്കൽ വരാഹനഗരത്തിലെ ഒരു തെരുവിൽക്കൂടി പോകുമ്പോൾ അദ്ദേഹം എനിക്ക് കുടപിടിച്ചുകൊണ്ടുവന്നു. എന്നെ വീട്ടിൽ കൂട്ടിക്കൊണ്ടുപോയി എങ്ങനെയൊക്കെ പരിചരിക്കുമെന്നോ! വീശുന്നു, കാലു തലോടുന്നു, പലതരത്തിലുള്ള പദാർത്ഥങ്ങളുണ്ടാക്കി ഊട്ടുന്നു, ഒരിക്കൽ ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ കക്കൂസിൽവെച്ച് സമാധിസ്ഥനായി. വലിയ ശുദ്ധം ആചരിക്കുന്ന ആളാണെങ്കിലും അദ്ദേഹം കക്കൂസിനകത്തു വന്ന് കുത്തിയിരുന്ന് എന്നെ കാത്തു. വലിയ ശുദ്ധക്കാരനാണെങ്കിലും യാതൊരു അറപ്പും കാണിച്ചില്ല. ക്യാപ്റ്റനു പല ചെലവുകളുണ്ട്. സഹോദരന്മാർ കാശിയിലാണ് താമസിക്കുന്നത്; അവർക്കു വേണ്ടതു കൊടുക്കണം. ഭാര്യ ആദ്യം പിശുക്കിയായിരുന്നു. ഇപ്പോൾ ചെലവ് പെരുകിപ്പെരുകി, വേണ്ടതിനൊക്കെ ചെലവാക്കാൻ കഴിയുന്നില്ല.

ക്യാപ്റ്റന്റെ ഭാര്യ എന്നോടു പറഞ്ഞു: 'അദ്ദേഹത്തിന് കുടംബജീവിതം പിടിക്കുന്നില്ല. അതുകൊണ്ടാണ്, സംസാരം ഉപേക്ഷിക്കാൻ പോകയാണ് എന്നൊരിക്കൽ പറഞ്ഞത്.' അതെ, ഇടയ്ക്കിടെ, വിട്ടുകളയും വിട്ടുകളയും എന്നു പറയുന്നു.

ക്യാപ്റ്റന്റെ വംശംതന്നെ ഭക്തവംശമാണ്. അദ്ദേഹത്തിന്റെ അച്ഛൻ ഒരു പട്ടാളക്കാരനായിരുന്നു. യുദ്ധസമയത്ത് അദ്ദേഹം ഒരു കൈയ്കൊണ്ട് ശിവപൂജ ചെയ്യും, മറ്റേക്കൈയിൽ ഊരിയ വാളും പിടിക്കും എന്നു കേട്ടിട്ടുണ്ട്.

ക്യാപ്റ്റൻ വലിയ യാഥാസ്ഥിതികനായിരുന്നു. ഞാൻ കേശവസേനന്റെ അടുത്തു പോയിരുന്നതുകൊണ്ട് ക്യാപ്റ്റൻ ഒരു മാസത്തേയ്ക്ക് ഇവിടെ വരാതിരുന്നു. അദ്ദേഹം പറഞ്ഞു: 'കേശവസേനൻ ഭ്രഷ്ടാചാരനായി. ഇംഗ്ലീഷുകാരുടെ കൂടെ ആഹാരം കഴിക്കുന്നു. മകളെ വേറൊരു ജാതിക്കാരന് വിവാഹം ചെയ്തുകൊടുത്തു. ജാതി പോയി.' ഞാനതിനു പറഞ്ഞു, 'എനിക്ക് അതൊക്കെ നോക്കിയിട്ടെന്തു വേണം? കേശവൻ ഹരിനാമകീർത്തനം ചെയ്യുന്നു. അതുകൊണ്ട് ഞാൻ കാണാൻ പോകുന്നു: ഈശ്വരകഥകൾ കേൾക്കാൻ പോകുന്നു. ഞാൻ പഴം തിന്നുന്നു: മുള്ളുമായിട്ട് എനിക്കെന്തു ബന്ധം?' എന്നിട്ടും എന്നെ വിട്ടില്ല ക്യാപ്റ്റൻ. 'അങ്ങെന്തിനാണ് കേശവസേനന്റെ അവിടെ പോകുന്നത്?' എന്നെന്നോടു ചോദിച്ചു. എനിക്ക് അല്പം ദേഷ്യം വന്നിട്ടു പറഞ്ഞു: 'ഞാൻ പണത്തിനൊന്നുമല്ല പോകു

digitized by www.sreyas.in

ന്നത്. ഞാൻ പോകുന്നതു ഹരിനാമം കേൾക്കാൻ. നീയെങ്ങനെ യാണ് വൈഷ്ണോയിയുടെ വീട്ടിൽ പോകുന്നത്? അവരോ മ്ലേച്ഛ ന്മാർ. നീയെങ്ങനെ അവരുടെകൂടെ കഴിക്കുന്നു?' ഇതൊക്കെ പറ ഞ്ഞുകഴിഞ്ഞപ്പോൾ അല്പമൊന്നടങ്ങി.

പക്ഷേ അദ്ദേഹം വലിയ ഭക്തൻ. പൂജ ചെയ്യുമ്പോൾ കർപ്പൂരം കൊണ്ട് ദീപാരാധന നടത്തുന്നു. പൂജാസമയത്ത് സ്തോത്രം ചൊല്ലും. തത്സമയം ആളൊന്നു വേറെയാണ്. അദ്ദേഹം തന്മയനായിത്തീരു ന്നു.

# അധ്യായം അഞ്ച്

## മായാവാദവും ശ്രീരാമകൃഷ്ണനും

ശ്രീരാമ: (മഹിമാചരണനോട്) വേദാന്തവിചാരപ്രകാരം സംസാരം മായാമയമാകുന്നു, സ്വപ്നംപോലെ മിഥ്യ, പരമാത്മാവ് സാക്ഷീസ്വ രൂപനാകുന്നു; ജാഗ്രത്, സ്വപ്നം, സുഷുപ്തി, ഈ മൂന്നവസ്ഥകളു ടേയും സാക്ഷിസ്വരൂപൻ. ഇതൊക്കെ നിന്റെ ചിന്താഗതിക്കു ചേർന്ന കാര്യങ്ങളാണ്. സ്വപ്നം എത്രമാത്രം സത്യമോ അത്ര മാത്രം സത്യം ജാഗ്രത്തും. ഒരു കഥ കേട്ടോളൂ, നിന്റെ ഭാവത്തിനൊത്തത്.

ഒരിടത്ത് ഒരു കൃഷിക്കാരനുണ്ടായിരുന്നു. ആൾ വലിയ ജ്ഞാനി. കൃഷി ചെയ്തു ജീവിച്ചു വന്നു. വിവാഹം ചെയ്തിട്ടുണ്ട്. വളരെ ക്കാലം കഴിഞ്ഞ് ഒരു കുട്ടി ജനിച്ചു. പേരു ഹാരു. കുട്ടിയോട് അച്ഛനും അമ്മയ്ക്കും, രണ്ടുപേർക്കും വലിയ വാത്സല്യം. അതിൽ അദ്ഭുതമില്ല; കാരണം, അതായിരുന്നു കുടുംബത്തിലെ ഒരു അമൂല്യരത്നം. ആ കർഷകൻ വലിയ ധാർമ്മികനായിരുന്നതുകൊണ്ട് നാട്ടുകാർക്ക് ഒക്കെ അയാളെ വലിയ സ്നേഹമായിരുന്നു. ഒരു ദിവസം അയാൾ പാടത്ത് പണി എടുത്തുകൊണ്ടിരിക്കുമ്പോൾ ഒരാൾ ഓടി വന്ന് ഹാരുവിന് കോളറ പിടിച്ചുവെന്ന് അറിയിച്ചു. കർഷകൻ വേഗം വീട്ടിലെത്തി കുട്ടിയുടെ ചികിത്സയ്ക്കു വേണ്ട ഏർപ്പാടുകളൊക്കെ ചെയ്തു. എന്നിട്ടും കുട്ടി മരിച്ചുപോയി. വീട്ടിലെല്ലാവരും ദുഃഖവി വശരായി. എന്നാൽ കർഷകൻ മാത്രം ഒന്നും സംഭവിക്കാത്ത മട്ടിൽ കഴിച്ചു. നേരേമറിച്ച്, 'ദുഃഖിച്ചതുകൊണ്ട് എന്തുകാര്യം?' എന്നു ചോദിച്ച് അയാൾ മറ്റുള്ളവരെ സമാധാനപ്പെടുത്തി. എന്നിട്ട് അയാൾ പിന്നെയും പണിക്കുപോയി. തിരിച്ചുവീട്ടിലെത്തിയപ്പോൾ ഭാര്യ മുമ്പത്തേക്കാൾ

digitized by www.sreyas.in

ശക്തിയായി കരയുന്നതു കണ്ടു. ഭാര്യ പറഞ്ഞു: 'നിങ്ങൾ എന്തൊരു നിഷ്ഠൂരൻ! നിങ്ങൾ കുഞ്ഞിനുവേണ്ടി ഒരു തുള്ളി കണ്ണീരെങ്കിലും പൊഴിച്ചില്ലല്ലോ!' കൃഷിക്കാരനപ്പോൾ മെല്ലെ പറഞ്ഞു: 'ഞാൻ കരയാഞ്ഞതെന്തുകൊണ്ടാണെന്നു പറയട്ടെ? ഞാനിന്നലെ ഒരു തെളിഞ്ഞ സ്വപ്നം കണ്ടു. ഞാനൊരു രാജാവായി എന്നും എട്ടു കുട്ടികളുടെ അച്ഛനായി എന്നും കണ്ടു. എനിക്ക് വളരെ സുഖമായിരുന്നു. അതു കഴിഞ്ഞ് ഉറക്കം മുറിഞ്ഞുപോയി. ഞാനിപ്പോൾ വലിയ വിഷമത്തിൽ പെട്ടിരിക്കുകയാണ്: എന്റെ ആ എട്ടുകുട്ടികളെക്കുറിച്ചു കരയണമോ, അതോ, നിന്റെ ഈ ഒരു കുഞ്ഞ് ഹാരുവിനെക്കുറിച്ചു കരയണമോ?

കൃഷിക്കാരൻ ജ്ഞാനിയായിരുന്നു. സ്വപ്നാവസ്ഥ എപ്രകാരം മിഥ്യയാണോ അപ്രകാരംതന്നെ മിഥ്യയാണ് ജാഗ്രദവസ്ഥയും എന്ന് അയാൾ കണ്ടു. നിത്യവസ്തു ഒന്നു മാത്രം. അതാണാത്മാവ്. എന്നാൽ ഞാൻ എല്ലാം സ്വീകരിക്കുന്നു. തുരീയവും പിന്നെ ജാഗ്രത്സ്വപ്ന സുഷുപ്തികളും. മൂന്നവസ്ഥകളും ഞാൻ സ്വീകരിക്കുന്നു. ബ്രഹ്മവും പിന്നെ മായയും ജീവനും ജാഗ്രത്തുമെല്ലാം ഞാൻ അംഗീകരിക്കുന്നു. എല്ലാം സ്വീകരിച്ചില്ലെങ്കിൽ തൂക്കത്തിൽ കുറഞ്ഞുപോകും.

ഒരു ഭക്തൻ: തൂക്കത്തിലെങ്ങനെയാണ് കുറവു വരുന്നത്? (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: ബ്രഹ്മം ജീവജഗദ്വിശിഷ്ടമാകുന്നു. ആദ്യം 'നേതി നേതി' എന്ന് വിവേചനം ചെയ്യുമ്പോൾ ജീവജഗത്തുകളെ വിട്ടുകളയണം. എന്നാൽ അഹംബുദ്ധി ഉള്ള കാലത്തോളം ഈശ്വരനാണ് എല്ലാമായിത്തീർന്നിരിക്കുന്നത്, അദ്ദേഹംതന്നെയാണ് ചതുർവ്വിംശതി തത്ത്വങ്ങളുമായിരിക്കുന്നത് എന്ന ബോധം ഉണ്ടായിരിക്കുകതന്നെ ചെയ്യും.

കൂവളക്കായുടെ സാരമായ ഭാഗം എന്നു പറഞ്ഞാൽ അതിന്റെ ദശയാണ് ഉദ്ദേശിക്കുന്നത്; അപ്പോൾ കുരുവും തൊണ്ടും മാറ്റിക്കളയണം. എന്നാൽ കായുടെ മൊത്തം തൂക്കം നോക്കുന്ന സമയത്ത് ദശയും കുരുവും തൊണ്ടും ഒക്കെയെടുക്കണം. ദശയും കുരുവും തൊണ്ടും ഒക്കെ ഒന്നിന്റെതന്നെ.

നിത്യവും ലീലയും ഒരേ തത്ത്വത്തിന്റെതന്നെ. അതുകൊണ്ട് ഞാൻ നിത്യവും ലീലയും എല്ലാം അംഗീകരിക്കുന്നു. മായയെന്നും പറഞ്ഞ് ഞാൻ ജഗത്തിനെ തള്ളിക്കളയുന്നില്ല. അങ്ങനെ ചെയ്താൽ തൂക്കത്തിൽ കുറവ് വരും.

digitized by www.sreyas.in

## മായാവാദവും വിശിഷ്ടാദ്വൈതവാദവും; ജ്ഞാനയോഗവും ഭക്തിയോഗവും

മഹിമാചരണൻ: ഇതു വളരെ സമഞ്ജസമായിരിക്കുന്നു. നിത്യത്തിൽനിന്നു ലീലയിലേയ്ക്കും ലീലയിൽനിന്ന് നിത്യത്തിലേയ്ക്കും.

ശ്രീരാമ: ജ്ഞാനികൾ സകലതും സ്വപ്നംപോലെ കരുതുന്നു. ഭക്തന്മാർ എല്ലാ അവസ്ഥകളും സ്വീകരിക്കുന്നു. ജ്ഞാനികൾ തുള്ളി തുള്ളിയായിട്ടേ പാലു തരൂ. (എല്ലാവരും ചിരിക്കുന്നു.) ചില പശുക്കളുണ്ട്; അവ തെരഞ്ഞുപെറുക്കിയേ തിന്നൂ. അതുകൊണ്ടവ തുള്ളി തുള്ളിയായിട്ടേ പാൽ തരൂ. എന്നാൽ അത്രയ്ക്കൊന്നും തെരയാൻ പോകാതെ കിട്ടുന്നതൊക്കെ തിന്നുന്ന പശുക്കൾ ധാരധാരയായി പാൽ തരുന്നു. ഉത്തമഭക്തൻ, നിത്യവും ലീലയും രണ്ടും സ്വീകരിക്കുന്നു. അതുകൊണ്ട് മനസ്സ് നിത്യത്തിൽനിന്ന് താഴോട്ടുവന്നാലും അദ്ദേഹത്തെ ആസ്വദിക്കാൻ സാധിക്കും. *ഉത്തമഭക്തൻ ധാരധാരയായി പാൽ തരുന്ന പശുവിനെപ്പോലെയാണ്.

മഹിമാചരണൻ: പക്ഷേ, എന്തും തിന്നുന്ന പശുവിന്റെ പാലിന് ഒരു നാറ്റമുണ്ട്. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതു നേരാണ്. അതുകൊണ്ട് അല്പം ചൂടുപിടിപ്പിക്കണം. സ്വല്പമൊന്ന് തീയിൽവെച്ചു കാച്ചണം. പാൽ ജ്ഞാനാഗ്നിയുടെ മേൽ കുറച്ചൊന്നു ചൂടാക്കിയാൽ മതി. മണമൊന്നും കാണുകയില്ല. (എല്ലാവരും ചിരിക്കുന്നു.)

### ഓംകാരവും നിത്യലീലായോഗവും

ശ്രീരാമ: (മഹിമനോട്) നീ 'ഓം'കാരത്തെ വെറും 'അകാര ഉകാരമകാര'മെന്ന് വ്യാഖ്യാനിക്കുന്നല്ലോ.

മഹിമാചരണൻ: 'അകാരഉകാരമകാര'മെന്നുവെച്ചാൽ സൃഷ്ടിസ്ഥിതിസംഹാരങ്ങളാണ്.

ശ്രീരാമ: ഞാൻ മണിയുടെ ടോങ്നാദത്തെ ഉപമയായ് പറയുന്നു, ടോങ്... ലീലയിൽനിന്ന് നിത്യത്തിൽ ചെന്നു ലയിക്കുന്നു. സ്ഥൂലവും സൂക്ഷ്മവും കാരണവും മഹാകാരണത്തിൽ ലയിക്കുന്നു. ജാഗ്രത്സ്വപ്നസുഷുപ്തികൾ തുരീയത്തിൽ ലയിക്കുന്നു. മണിയടിക്കുന്നത് മഹാസമുദ്രത്തിൽ ഒരു കനത്ത സാധനം വീഴുന്നതുപോലെയാണ്. ഉടനെ അലയടിക്കാൻ തുടങ്ങുന്നു. നിത്യത്തിൽനിന്ന് ലീല ആരം

* ഉത്തമഭക്തൻ = യോ മാം പശ്യതി സർവ്വത്ര, സർവ്വം ച മയി പശ്യതി
തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി. (ഗീത.6.30)

digitized by www.sreyas.in

ഭിച്ചു; മഹാകാരണത്തിൽനിന്ന് കാരണവും സൂക്ഷ്മവും സ്ഥൂലവുമായ ശരീരങ്ങൾ രൂപം കൊള്ളുകയായി. അതേ തുരീയത്തിൽനിന്നുതന്നെയാണ് സുഷുപ്തിജാഗ്രദവസ്ഥകൾ ഉളവാകുന്നത്. എന്നിട്ട്, മഹാസമുദ്രത്തിലെ അല മഹാസമുദ്രത്തിൽത്തന്നെ ലയിക്കുന്നു. നിത്യത്തിൽനിന്നും ലീലയിലേയ്ക്ക്, ലീലയിൽനിന്നും നിത്യത്തിലേയ്ക്ക്. അതുകൊണ്ടാണ് ഞാൻ മണിനാദം 'ടോങ്' ഉപമയായിട്ടു തരുന്നത്. ഞാനിതൊക്കെ ശരിക്കും കണ്ടിരിക്കുന്നു. അനന്തമായ ചിത്സമുദ്രത്തിന്റെ ദർശനം എനിക്കുണ്ടായിട്ടുണ്ട്. അതിൽനിന്നാണ് ഈ ലീലയെല്ലാം ഉണ്ടായിരിക്കുന്നത്. എന്നിട്ട് അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. ചിദാകാശത്തിൽനിന്നും കോടി ബ്രഹ്മാണ്ഡങ്ങൾ ഉദ്ഭവിക്കുന്നു; അതിൽത്തന്നെ വീണ്ടും ലയിക്കുകയും ചെയ്യുന്നു. ഇതൊക്കെ ഞാൻ കണ്ടറിഞ്ഞിരിക്കുന്നു. നിങ്ങളുടെ പുസ്തകത്തിൽ എന്താണു പറഞ്ഞിരിക്കുന്നത് എന്നൊന്നും എനിക്കറിഞ്ഞുകൂടാ.

മഹിമാചരണൻ: ഇതൊക്കെ കണ്ടവർ ശാസ്ത്രം എഴുതിയില്ല. അവർ നിജാനുഭവത്തിൽ നിമഗ്നർ! അവർ പിന്നെ എപ്പോളെഴുതും? എഴുതാൻ പുറപ്പെടണമെങ്കിൽ കുറച്ചൊരു സൂത്രബുദ്ധി വേണം! അവരുടെ അടുക്കൽനിന്നും കേട്ട് മറ്റുള്ളവർ ശാസ്ത്രങ്ങളെഴുതി.

## സംസാരാസക്തിയും ബ്രഹ്മാനന്ദവും

ശ്രീരാമ: കാമിനീകാഞ്ചനങ്ങളിലുള്ള ആസക്തി പോകാത്തതെന്തുകൊണ്ടാണ് എന്ന് ലൗകികമനുഷ്യർ ചോദിക്കുന്നു. 'ഈശ്വരനെ സാക്ഷാത്കരിച്ചുകഴിഞ്ഞാൽ ആ ആസക്തി പോകുന്നു. ബ്രഹ്മാനന്ദം ഒരിക്കൽ കിട്ടിക്കഴിഞ്ഞാൽ, പിന്നെ ഇന്ദ്രിയസുഖങ്ങൾ അനുഭവിക്കാനോ, ധനമാനങ്ങൾക്കുവേണ്ടിയോ മനസ്സു പാഞ്ഞു നടക്കുന്നില്ല. ഈയൽ ഒരിക്കൽ വെളിച്ചം കണ്ടാൽ പിന്നെ ഇരുട്ടത്തേയ്ക്കു പോവുകയില്ല.

രാവണന്റെ ചില കൂട്ടുകാർ അയാളോടു പറഞ്ഞു: 'നീ സീതയ്ക്കുവേണ്ടി പല മായാരൂപങ്ങളും എടുക്കുന്നുണ്ടല്ലൊ. ഒരിക്കൽ രാമന്റെ രൂപവും ധരിച്ച് സീതാസമീപം പോകാത്തതെന്തുകൊണ്ട്?' രാവണനപ്പോൾ പറഞ്ഞു.[2] "തുച്ഛം ബ്രഹ്മപദം പരവധൂസംഗഃ കുതഃ?'

1 രസവർജ്ജം, രസോഽപ്യസ്യ പരം ദൃഷ്ട്വാ നിവർത്തതേ. (ഗീത 2.59)

2 ആനീതാ ഭവതാ യദാ പതിരതാ സാധ്വീ ധരിത്രീസുതാ
സ്ഫൂർജ്ജദ്രാക്ഷസമായയാ ന ച കഥം രാമാംഗമംഗീകൃതം
കർത്തും ചേതസി പുണ്ഡരീകനയനം ദുർവാദളശ്യാമളം
തുച്ഛം ബ്രഹ്മപദം ഭവേത് പരവധൂസംഗപ്രസംഗഃ കുതഃ? (ഇതി നാടകം)

digitized by www.sreyas.in

രാമനെ നിനയ്ക്കുമ്പോൾ ബ്രഹ്മപദംപോലും നിസ്സാരമത്രെ. പരദാരഗമനമപ്പോൾ എത്രയോ തുച്ഛം! അതിനുവേണ്ടി ഞാൻ രാമരൂപം ധരിക്കുകയോ?''

## സാധനയും സിദ്ധിയും

ശ്രീരാമ: അതൊന്നിനുവേണ്ടിമാത്രമാണ്, സംസാരാസക്തി നശിക്കുന്നതിനുവേണ്ടിയാണ്, സാധനയും ഭജനവും. എത്രമാത്രം ഭഗവച്ചിന്ത ചെയ്യുന്നുവോ അത്രയ്ക്കും സംസാരഭോഗങ്ങളിലുള്ള ആസക്തി കുറയും. ഭഗവാന്റെ പാദപദ്മത്തിൽ എത്രമാത്രം ഭക്തിയുണ്ടാകുന്നുവോ അത്രയ്ക്ക് വിഷയവാസന കുറഞ്ഞുവരും; അത്രയ്ക്കും ദേഹസുഖത്തിലുള്ള നോട്ടം കുറയും. പരസ്ത്രീയെ അമ്മയെപ്പോലെ കരുതും. സ്വഭാര്യയെ അദ്ധ്യാത്മജീവിതത്തിൽ സഹചാരിണിയും സഖിയുമായി കാണും. പശുഭാവം പൊയ്പോവും; ദേവഭാവം വന്നുചേരും. സംസാരത്തോടു തികച്ചും അനാസക്തനായിരിക്കും. അപ്പോൾ സംസാരത്തിൽ വസിച്ചാൽത്തന്നെയും ജീവന്മുക്തനായിട്ടു വാഴും. ചൈതന്യദേവന്റെ ഭക്തന്മാർ അനാസക്തരായി ഗൃഹത്തിൽ പാർത്തു.

## ജ്ഞാനിയുടെയും ഭക്തന്റെയും ഗൂഢരഹസ്യം

ശ്രീരാമ: (മഹിമനോട്) ഒരു യഥാർത്ഥഭക്തന്റെ അടുത്ത് ഒരായിരം വേദാന്തവാദങ്ങൾ പറഞ്ഞോളൂ, ലോകം സ്വപ്നതുല്യമാണെന്നു വാദിച്ചോളൂ, എന്തൊക്കെയായാലും അയാളുടെ ഭക്തിക്ക് ഇളക്കം വരികയില്ല. തിരിഞ്ഞു മറിഞ്ഞ് അയാൾ തന്റെ സ്ഥാനത്തുതന്നെ നില്ക്കും. മുസലത്തിന്റെ ഒരു കഷണം തിരയടിച്ച് കരയ്ക്കുപെട്ടു; അതുകൊണ്ട് *'മുസലം കുലനാശനം.'

ശിവാംശത്തോടെ ജനിച്ചാൽ ജ്ഞാനിയാകും. 'ബ്രഹ്മ സത്യം, ജഗന്മിഥ്യാ' എന്ന ബോധത്തിന്റെ നേരെ മനസ്സു സർവ്വദാ പൊയ്ക്കൊണ്ടിരിക്കും. വിഷ്ണുവിന്റെ അംശത്തോടുകൂടി ജനിച്ചാൽ പ്രേമഭക്തിയുണ്ടാകും. ആ പ്രേമഭക്തി വിട്ടുപോവുകയില്ല. ജ്ഞാനവിചാരത്തിനുശേഷം ഈ പ്രേമഭക്തി അല്പമൊന്നു കുറഞ്ഞാലും, പിന്നൊരിക്കലതു കരകവിഞ്ഞു പായും *മുസലം യദുവംശനാശം വരുത്തിയതുപോലെ.

* ഋഷികളുടെ ശാപംമൂലം കൃഷ്ണപുത്രനായ സാംബൻ മുസലം പെറ്റു. കുലനാശം വരാതിരിക്കാൻ അതു രാകിപ്പൊടിച്ച് കടലിലെറിഞ്ഞു. ബാക്കി വന്ന ചെറിയ തുണ്ടം കടലിലിട്ടു. പൊടി കരയ്ക്കടിഞ്ഞ് പുല്ലായി. ബാക്കി വന്ന കഷണം വ്യാധന്റെ അമ്പിന്റെ അറ്റത്തു ചേർത്തു ഏരകപ്പുല്ലുകൊണ്ടു യാദവന്മാർ നശിച്ചു. ആ അമ്പുകൊണ്ട് ശ്രീകൃഷ്ണനും ദേഹം വെടിഞ്ഞു. മുസലം തിരിഞ്ഞുമറിഞ്ഞ് അതിന്റെ പണി നടത്തി.

digitized by www.sreyas.in

# അധ്യായം ആറ്

## മാതൃസേവയും ശ്രീരാമകൃഷ്ണനും

ശ്രീരാമകൃഷ്ണദേവന്റെ മുറിയുടെ കിഴക്കേ വരാന്തയിലിരുന്ന് ഹസ്രാമഹാശയൻ ജപിക്കാറുണ്ട്. വയസ്സ് നാല്പത്താറുനാല്പത്തേഴ് വരും. ഗുരുദേവന്റെ ഗ്രാമത്തിൽനിന്നു വരുന്ന ആൾ. വളരെ നാളായിട്ടു വൈരാഗ്യം വന്നിരിക്കുന്നു. പുറത്ത് അവിടവിടെ ചുറ്റിത്തിരിയും; ചിലപ്പോഴൊക്കെ വീട്ടിൽപോയി താമസിക്കും. വീട്ടിൽ കുറച്ചു പറമ്പൊക്കെയുണ്ട്; അതിൽനിന്ന് ഭാര്യയുടെയും മക്കളുടെയും ചെലവു നടക്കുന്നു. പക്ഷേ ഒരായിരം രൂപയോളം കടമുണ്ട്. അതിനെക്കുറിച്ച് ഹസ്ര എപ്പോഴും വ്യാകുലനാണ്; അതെങ്ങനെയെങ്കിലും വീട്ടാനായി എപ്പോഴും ശ്രമിച്ചുകൊണ്ടിരിക്കുന്നു. കൂടെക്കൂടെ കല്ക്കത്തയ്ക്കുപോയ്വരും. അവിടെ ടൻടേനിയയിൽ പാർക്കുന്ന ശ്രീമാൻ ഈശാനചന്ദ്രമുഖോപാദ്ധ്യായൻ അദ്ദേഹത്തെ ഒരു സന്ന്യാസിയെ എന്നപോലെ ആദരിക്കുകയും സേവിക്കുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണദേവനും അദ്ദേഹത്തിന്റെ കാര്യങ്ങളൊക്കെ അന്വേഷിക്കുന്നുണ്ട്. മുണ്ടു കീറിപ്പോയാൽ മുണ്ടു മേടിച്ചു കൊടുക്കുന്നു; എപ്പോഴും വിവരങ്ങൾ അന്വേഷിക്കുന്നു; എപ്പോഴും അദ്ദേഹവുമായി ഈശ്വരപരമായ കാര്യങ്ങൾ സംസാരിക്കുന്നു. *ഹസ്ര വലിയ തർക്കക്കാരനാണ്. വർത്തമാനം പറഞ്ഞുകൊണ്ടിരിക്കെ ഒട്ടുമിക്കപ്പോഴും തർക്കത്തിന്റെ തിരയിൽപെട്ട് ഒരു ദിക്കിലേയ്ക്കങ്ങു പോകും. വരാന്തയിൽ ആസനവുമിട്ടിരുന്ന് ജപമാലയുമെടുത്ത് സദാ ജപിച്ചുകൊണ്ടിരിക്കും.

ഹസ്രയുടെ അമ്മയ്ക്ക് അസുഖമാണെന്ന വർത്തമാനം കിട്ടി. രാമലാലൻ നാട്ടിൽ നിന്നു മടങ്ങുമ്പോൾ ഹസ്രയുടെ അമ്മ രാമലാലന്റെ കൈയ്പിടിച്ചുകൊണ്ട് പല പ്രകാരത്തിൽ പറഞ്ഞു: 'നിന്റെ അപ്ഫനോട് എന്റെ അപേക്ഷയായിട്ടറിയിക്കൂ. അദ്ദേഹം എങ്ങനെയെങ്കിലും പറഞ്ഞ് പ്രതാപനെ ഒന്നു നാട്ടിലേയ്ക്കയയ്ക്കണം എന്ന്. എനിയ്ക്കൊന്നു കാണാൻ സംഗതിവരട്ടെ.'

അതിനാൽ ശ്രീരാമകൃഷ്ണൻ ഹസ്രയോടു പറഞ്ഞിരുന്നു: 'ഒന്നു വീട്ടിൽ പോയി അമ്മയെ കണ്ടുവരൂ. അമ്മ രാമലാലന്റെയടുത്ത് പലവാറ് പറഞ്ഞയച്ചിരിക്കുന്നു. അമ്മയെ കഷ്ടത്തിലാക്കിയിട്ട് എപ്പോ

---

* ഹസ്ര കമാർപുക്കൂരിനടുത്തുള്ള മഡഗോർ ഗ്രാമത്തിലാണ് ജനിച്ചത്. അവസാനകാലത്ത് അദ്ദേഹത്തിന് ശ്രീരാമകൃഷ്ണനിൽ അതിശയമായ ഭക്തിയും വിശ്വാസവുമുണ്ടായിരുന്നു. മരിക്കുമ്പോൾ, 63-64 വയസ്സു പ്രായമുണ്ട്.

digitized by www.sreyas.in

ഴെങ്കിലും ഈശ്വരനെ വിളിക്കാനൊക്കുമോ? ഒരിക്കൽ ചെന്നു കണ്ടിട്ട് തിരിച്ചുപോന്നാലും തരക്കേടില്ല.'

ഭക്തന്മാരുടെ യോഗം പിരിഞ്ഞശേഷം മഹിമാചരണൻ ഹസ്രയേയും കൂട്ടി ശ്രീരാമകൃഷ്ണന്റെ അടുത്തെത്തി. മാസ്റ്ററുമുണ്ട് മുറിയിൽ.

മഹിമാചരണൻ: (ശ്രീരാമകൃഷ്ണനോട്, ചിരിച്ചുകൊണ്ട്) മഹാശയ, അവിടുത്തേ പേരിൽ എനിക്കൊരു പരാതിയുണ്ട്: അങ്ങെന്തിനാണ് ഹസ്രയോടു വീട്ടിൽ പോകാൻ പറഞ്ഞത്? അദ്ദേഹത്തിനു വീണ്ടും സംസാരത്തിലേയ്ക്കു പോകാനിഷ്ടമില്ല.

ശ്രീരാമ: അദ്ദേഹത്തിന്റെ അമ്മ രാമലാലന്റെയടുത്ത് വളരെ ആവലാതി പറഞ്ഞു. അതുകൊണ്ട് പോയി മൂന്നു ദിവസമെങ്കിലും താമസിച്ച് തിരിച്ചുപോരാൻ ഞാൻ പറഞ്ഞു. അമ്മയെ വേദനിപ്പിച്ചിട്ട് അദ്ധ്യാത്മസാധന സാദ്ധ്യമോ? ഞാൻ വൃന്ദാവനത്തിൽ താമസിക്കാൻ തീർച്ചപ്പെടുത്തിയതാണ്: അപ്പോൾ അമ്മയെ ഓർമ്മവന്നു. അമ്മ കരയുമല്ലോ, എന്ന് ഞാൻ ആലോചിച്ചു. അതുകൊണ്ട് മഥുരബാബുവുമൊന്നിച്ച് ഇങ്ങോട്ടു മടങ്ങിപ്പോന്നു. പോരെങ്കിൽ, സംസാരത്തിലേയ്ക്കു പോകാൻ ജ്ഞാനിക്കു ഭയമെന്തിന്?

മഹിമാചരണൻ: (ചിരിച്ചുകൊണ്ട്) മഹാശയ, അതു ജ്ഞാനിയായാലല്ലേ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഹസ്രയ്ക്ക് ഒക്കെയായി. മനസ്സൽപം സംസാരത്തിലുണ്ടെന്നു മാത്രം; കുട്ടികളുണ്ട്, കുറച്ചു കടവുമുണ്ട്, അതു കാരണം. 'അമ്മായിയുടെ അസുഖമൊക്കെ മാറി; നല്ല സുഖമില്ലെന്നുമാത്രം' (എല്ലാവരും ചിരിക്കുന്നു.)

മഹിമാചരണൻ: എവിടെ ജ്ഞാനമുണ്ടായി മഹാശയ?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്ത്, നിനക്കറിഞ്ഞുകൂടേ? സകലർക്കുമറിയാം ഹസ്ര ഒരാളാണെന്ന്; രാസമണിയുടെ ക്ഷേത്രോദ്യാനത്തിലാണ് താമസമെന്നും എല്ലാർക്കുമറിയാം. സകലരും ഹസ്രയുടെ പേരാണു പറയുന്നത്, ഈയുള്ളവന്റെ പേര് ആരു പറയാൻ? (എല്ലാവരും ചിരിക്കുന്നു.)

ഹസ്ര: അവിടുന്ന് നിരുപമൻ; അങ്ങേയ്ക്ക് സമനായി ആരുമില്ല. അതുകൊണ്ട് ആർക്കും അങ്ങയെ മനസ്സിലാക്കാൻ കഴിയുന്നില്ല.

ശ്രീരാമ: അതുതാൻ. നിരുപമനെക്കൊണ്ട് ഒരു കാര്യവും നടക്കുകയില്ലല്ലോ. അപ്പോൾപ്പിന്നെ ഈയുള്ളവന്റെ പേര് ആരെന്തിനു പറയണം?

മഹിമാചരണൻ: മഹാശയ, അയാൾക്കെന്തറിയാം? അങ്ങ് എങ്ങനെ ഉപദേശിക്കുന്നുവോ അതയാൾ ചെയ്യും.

digitized by www.sreyas.in

ശ്രീരാമ: അങ്ങനെയല്ല; നീതന്നെ അദ്ദേഹത്തോടു ചോദിച്ചു നോക്കുക. 'നിന്റെ അടുത്ത് എനിക്ക് എടുക്കാനും കൊടുക്കാനും ഒന്നുമില്ല,' എന്നദ്ദേഹം എന്നോടു പറഞ്ഞു.

മഹിമാചരണൻ: വളരെയധികം തർക്കിക്കുന്നു!

ശ്രീരാമ: ഇടയ്ക്കിടെ അദ്ദേഹം എനിക്ക് ഉപദേശം തരുന്നു. (എല്ലാവരും ചിരിക്കുന്നു.) തർക്കിക്കുമ്പോൾ ഞാനിടയ്ക്ക് ശകാരിച്ചെന്നുവരും. തർക്കമൊക്കെ കഴിഞ്ഞു പോയി കൊതുകുവലയ്ക്കുള്ളിൽ ചെന്നു കിടക്കും. ഞാനെന്താണു പറഞ്ഞത് എന്നോർത്ത് വിഷമിക്കും. എന്നിട്ടു പുറത്തുവന്ന് ഹസ്രയെ നമസ്കരിച്ച് പോകും. അപ്പോൾ പിന്നെ സമാധാനമായി!

### വേദാന്തവും ശുദ്ധാത്മാവും

ശ്രീരാമ: (ഹസ്രയോട്) ശുദ്ധാത്മാവിനെ എന്തുകൊണ്ടാണ് ഈശ്വരൻ എന്ന് നിങ്ങൾ പറയുന്നത്? ശുദ്ധാത്മാ നിഷ്ക്രിയൻ; മൂന്നവസ്ഥകളുടെയും സാക്ഷിസ്വരൂപൻ. സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുമ്പോൾ ഞാൻ അദ്ദേഹത്തെ ഈശ്വരൻ എന്നു വിളിക്കുന്നു. ശുദ്ധാത്മാവ് ഏതുപോലെയാണ്? കാന്തംപോലെ. കാന്തം വളരെ ദൂരെ കിടക്കുന്നു. സൂചി അനങ്ങുന്നു. കാന്തം അനങ്ങാതിരിക്കുന്നു; നിഷ്ക്രിയം.

## അധ്യായം ഏഴ്

### സന്ധ്യാസംഗീതം - ഈശാനനുമായി സംഭാഷണം

നേരം അന്തിയോടടുത്തു. ശ്രീരാമകൃഷ്ണൻ മുറിയിൽ നടക്കുന്നു. മാസ്റ്റർ തനിച്ചിരുന്ന് എന്തോ ആലോചിക്കുന്നു. മാസ്റ്ററെക്കണ്ട് പെട്ടെന്നു സസ്നേഹം ഗുരുദേവനരുളി: 'എനിക്ക് ഒന്നുരണ്ട് ഉടുപ്പ് ഉണ്ടാക്കിച്ചു കൊണ്ടുവരൂ. എനിക്ക് എല്ലാവരുടെയും ഉടുപ്പൊന്നും ഇടാൻ വയ്യ. ക്യാപ്റ്റനോടു പറയാമെന്നു വിചാരിച്ചു. അതു വേണ്ട; നീതന്നെ കൊണ്ടുവരിക.' മാസ്റ്റർ എഴുന്നേറ്റുനിന്ന് സന്തോഷത്തോടെ, 'ആജ്ഞപോലെ' എന്നു പറഞ്ഞു.

സന്ധ്യയായി. ശ്രീരാമകൃഷ്ണദേവന്റെ മുറിയിൽ ധൂപം പുകച്ചു. അദ്ദേഹം ദേവീദേവന്മാരെ നമസ്കരിച്ച്, അവരുടെ ബീജമന്ത്രം ചൊല്ലി നാമകീർത്തനം ആരംഭിച്ചു. മുറിക്കു പുറത്ത് അപൂർവ്വഭംഗി!

digitized by www.sreyas.in

കാർത്തികമാസത്തിലെ ശുക്ലപക്ഷത്തിലെ സപ്തമീതിഥി. തിങ്കളിന്റെ പാൽക്കതിരുകളേറ്റ് അമ്പലത്തിലെ മലർവാടി മന്ദഹസിക്കുന്നു. മന്ദാകിനിയുടെ മാറിടം, ഉറങ്ങിക്കിടക്കുന്ന പൈതലിന്റെ മാറിടംപോലെ അല്പാല്പം ഇളകുന്നു. വേലിയേറ്റം നിറഞ്ഞു നിലച്ചു. ദീപാരാധനയുടെ വാദ്യഘോഷവും ഗംഗാപ്രവാഹത്തിന്റെ കളകളനാദവും കൂടിക്കലർന്ന് വളരെ ദൂരം സഞ്ചരിച്ച് ലയിച്ചുപോകുന്നു. മൂന്നമ്പലങ്ങളിൽ ഒരേ സമയത്ത് ആരാത്രികം: കാളീക്ഷേത്രത്തിലും, വിഷ്ണു മന്ദിരത്തിൽ, ശിവക്ഷേത്രത്തിൽ. പന്ത്രണ്ട് ശിവക്ഷേത്രങ്ങളിൽ ഒന്നൊന്നായി ശിവലിംഗത്തിന് ആരാധന. പുരോഹിതൻ ഒരു ശിവക്ഷേത്രത്തിൽനിന്നും വേറൊന്നിലേയ്ക്കു പോകുന്നു. ഇടതുകൈയിൽ മണി, വലതുകൈയിൽ പഞ്ചപ്രദീപം; കൂടെ പരിചാരകൻ, കൈയിൽ ചേങ്കില. നീരാജനം നടക്കുന്നു; അതോടുകൂടി അമ്പലത്തിന്റെ തെക്കുപടിഞ്ഞാറേ കോണിൽനിന്നും നാഗസ്വരത്തിന്റെ മോഹനനാദം കേൾക്കാകുന്നു. അവിടെയാണ് സംഗീതശാല. അവിടെനിന്നും അന്തിനേരത്തെ രാഗരാഗിണികൾ ആലപിക്കപ്പെടുന്നു. ആനന്ദമയിയുടെ നിത്യോത്സവം. ജീവനെ ഉണർത്തുകയല്ലേ! ‘ആരും നിരാനന്ദരാവരുത്. ലോകത്തിൽ സുഖവും ദുഃഖവുമുണ്ട്. ഉണ്ടെങ്കിൽ ഇരുന്നോട്ടെ, ജഗന്മാതാവുണ്ട്. നമ്മുടെ അമ്മയുണ്ട്. ആനന്ദിക്കുവിൻ! ചേടിയുടെ ചെക്കന് നേരേ ഉണ്ണാനില്ല, ഉടുക്കാനില്ല; വീടില്ല, ഇടമില്ല. പക്ഷേ നെഞ്ചകത്ത് കരുത്തുണ്ട്; നിനക്കൊരമ്മയുണ്ട് എന്ന്. അമ്മയുടെ മടിയിൽ നിർഭയം കിടക്കുന്നു. പോറ്റമ്മയല്ല; സാക്ഷാൽ പെറ്റമ്മ. ഞാനാര്? എങ്ങുനിന്നു വന്നു? എനിക്കെന്തു സംഭവിക്കും? ഞാനെങ്ങോട്ടുപോകും? ഒക്കെ അമ്മയ്ക്കറിയാം. ആരതിനെക്കുറിച്ചെല്ലാം അല്ലൽപ്പെടും? എന്റെ അമ്മയ്ക്കറിയാം. എന്റെ അമ്മ ഉടലും ഉയിരും മനവും ആത്മാവും തന്ന് എന്നെ തീർത്തെടുത്ത അമ്മ. അറിയാൻ ഞാനൊട്ടാഗ്രഹിക്കുന്നുമില്ല. അറിയേണ്ട കാര്യമുണ്ടെങ്കിൽ അമ്മ അറിയിച്ചു തന്നുകൊള്ളും. അതുകൊണ്ട് ആര് അല്ലൽപെടും? അമ്മയുടെ അരുമക്കിടാക്കളെ, ഏവരും ആനന്ദമാളുവിൻ!’ പുറത്തു പൂനിലാവിലാറാടിയ ഉലകം പുഞ്ചിരി പൊഴിക്കുന്നു. മുറിക്കുള്ളിൽ ശ്രീരാമകൃഷ്ണൻ ഹരിപ്രേമാനന്ദമഗ്നനായി ഇരുന്നരുളുന്നു. കൽക്കത്തയിൽനിന്നും ഈശാനൻ വന്നിട്ടുണ്ട്. വീണ്ടും ഈശ്വരകഥകൾ നടക്കുന്നു. ഈശാനന് വലിയ വിശ്വാസമാണ്. അദ്ദേഹം പറയുന്നു, ‘ഒരു പ്രാവശ്യം ദുർഗ്ഗയുടെ നാമവും ജപിച്ചുകൊണ്ട് ഒരുവൻ വീട്ടിൽ നിന്ന് പുറപ്പെട്ടാൽ, ശൂലപാണി സ്വയം ശൂലവുമേന്തി അവനെ രക്ഷിച്ചുകൊണ്ടു നടക്കുന്നു.’

digitized by www.sreyas.in

**വിശ്വാസവും ഈശ്വരലാഭവും**

ശ്രീരാമ: (ഈശാനനോട്) നിനക്ക് വലിയ വിശ്വാസമുണ്ട്. എന്നാൽ എനിക്കത്രയുമില്ല. (എല്ലാവരും ചിരിക്കുന്നു.) വിശ്വാസം കൊണ്ടു മാത്രമേ ഈശ്വരനെ പ്രാപിക്കാൻ സാധിക്കൂ.

ഈശാനൻ: അത്രയേ ഉള്ളൂ.

**കർമ്മയോഗവും ഈശാനനും**

ശ്രീരാമ: നീ ജപം, നിത്യകർമ്മം, ഉപവാസം, പുരശ്ചരണം ഈവക കർമ്മങ്ങളൊക്കെ ചെയ്യുന്നു. അതു വളരെ നല്ലതുതന്നെ. ഈശ്വരന്റെ നേരേ ആത്മാർത്ഥമായി ആകർഷണമുണ്ടെങ്കിൽ, ഈശ്വരൻ ഇതെല്ലാം ഒരുവനെക്കൊണ്ടു ചെയ്യിക്കുന്നു. ഫലകാമന കൂടാതെ ഇതൊക്കെ ചെയ്യാൻ കഴിഞ്ഞാൽ നിശ്ചയമായും ഈശ്വരനെ സ്സാക്ഷാത്കരിക്കാൻ സാധിക്കും.

**വൈധീഭക്തിയും രാഗഭക്തിയും - കർമ്മത്യാഗം എപ്പോൾ?**

ശ്രീരാമ: ശാസ്ത്രങ്ങളിൽ, പലതരം കർമ്മങ്ങൾ ചെയ്യാൻ വിധിച്ചിട്ടുണ്ട്, അതുകൊണ്ടു ചെയ്യുന്നു. ഇമ്മാതിരി ഭക്തിക്ക് വൈധീഭക്തിയെന്നു പറയുന്നു. വേറൊന്നുണ്ട്, രാഗഭക്തി. അത് അനുരാഗത്തിൽ നിന്നുണ്ടാകുന്നു, ഈശ്വരനോടുള്ള സ്നേഹത്തിൽനിന്നുണ്ടാകുന്നു. പ്രഹ്ലാദന് ഇതുമാതിരി ഭക്തിയുണ്ടായിരുന്നു. ആ ഭക്തി വന്നാൽ, പിന്നെ വിധിവിഹിതങ്ങളായ കർമ്മങ്ങൾ ചെയ്യേണ്ടതില്ല.

# അദ്ധ്യായം എട്ട്

**ഭക്തന്റെ ഹൃദയസംവാദം**

സന്ധ്യയ്ക്കു മുമ്പ് മാസ്റ്റർ ചുറ്റി നടക്കുന്നു, നിനയ്ക്കുന്നു.

'രാമന്റെ ഇച്ഛ' ഇതൊന്നാംതരം കഥയാണല്ലൊ. ഇതിൽക്കൂടി, വിധിയും ഇച്ഛാസ്വാതന്ത്ര്യവും, ഭവിതവ്യതയും സ്വതന്ത്രതയും, തമ്മിലുള്ള കശപിശയൊക്കെ ശമിക്കും. കള്ളന്മാർ പിടിച്ചോണ്ടുപോയത്. 'രാമന്റെ ഇച്ഛയാൽ.' ഞാൻ പുകവലിച്ചുകൊണ്ടിരിക്കുന്നതും രാമന്റെ ഇച്ഛകൊണ്ട്. ഞാൻ കൊള്ളചെയ്യുന്നതും രാമന്റെ ഇച്ഛയാൽ. പിന്നെ പോലീസു പിടിക്കുന്നതും രാമന്റെ ഇച്ഛ. ഞാൻ സന്ന്യാസിയാകുന്നതും രാമന്റെ ഇച്ഛ. 'പ്രഭോ, എനിക്ക് ദുർബുദ്ധി തരൊല്ലേ, എന്നെക്കൊണ്ട് കൊള്ള ചെയ്യിക്കൊല്ലേ,' എന്നു ഞാൻ പ്രാർത്ഥിക്കുന്നതും രാമന്റെ ഇച്ഛകൊണ്ടു തന്നെ. സച്ചിന്തയും അസച്ചിന്തയും അദ്ദേഹംതന്നെ തരുന്നു. അപ്പൊ

digitized by www.sreyas.in

ഴൊരു കാര്യം: അസച്ചിന്ത അദ്ദേഹമെന്തിനു തരുന്നു? കൊള്ളയടിക്കാനുള്ള ആശ എന്തിനു തരുന്നു? അതിനുത്തരം ഗുരുദേവൻ അരുളുന്നതിതാണ്: മൃഗങ്ങളുടെ ഇടയിൽ കടുവാ, സിംഹം, പാമ്പ് എന്നിവയെയും വൃക്ഷങ്ങളുടെ കൂട്ടത്തിൽ വിഷവൃക്ഷത്തെയും ഈശ്വരൻ സൃഷ്ടിച്ചിരിക്കുന്നതുപോലെ മനുഷ്യരുടെ കൂട്ടത്തിൽ കള്ളനെയും കൊള്ളക്കാരനെയും അദ്ദേഹം സൃഷ്ടിച്ചിരിക്കുന്നു. എന്തിനു സൃഷ്ടിച്ചിരിക്കുന്നു? അതാർക്കു പറയാൻ കഴിയും? ഈശ്വരനെ ആർക്കു മനസ്സിലാക്കാനൊക്കും?

പക്ഷേ, സർവ്വവും അദ്ദേഹമാണു ചെയ്യുന്നതെങ്കിൽ ഉത്തരവാദിത്വബോധം പൊയ്പോകുമല്ലൊ! അതെന്തിനു പോണം? ഈശ്വരനെ അറിയാതെ, ഈശ്വരദർശനമുണ്ടാവാതെ, 'രാമന്റെ ഇച്ഛ' യാണെന്ന കാര്യം തികച്ചും ബോധ്യമാവുകയേയില്ല. അദ്ദേഹത്തെ പ്രാപിച്ചില്ലെങ്കിൽ, ഇത് ഇടയ്ക്കൊക്കെ ഓർമ്മവരും, പിന്നെയും മറന്നുപോകും. പൂർണ്ണവിശ്വാസം വരാത്തിടത്തോളംകാലം പുണ്യപാപബോധം, ഉത്തരവാദിത്വബോധം, ഇരിക്കുകതന്നെ ചെയ്യും. 'രാമന്റെ ഇച്ഛ' എന്ന് ഗുരുദേവൻ പഠിപ്പിച്ചുതന്നു. വെറുതെ തത്തമ്മയെപ്പോലെ 'രാമന്റെ ഇച്ഛ' എന്ന് വായ്കൊണ്ടു പറയുകയല്ല അത്. എത്ര കാലം ഈശ്വരനെ അറിയുന്നില്ലയോ, എത്ര കാലം ഭഗവച്ചിന്തയും നമ്മുടെ ഇച്ഛയും ഒന്നായിത്തീരുന്നില്ലയോ, എത്ര കാലം 'ഞാൻ യന്ത്രം' എന്ന ബോധം ശരിക്കും ഉദിക്കുന്നില്ലയോ, അത്രയുംകാലം പുണ്യപാപബോധം അദ്ദേഹം തന്നുവെച്ചിട്ടുണ്ട്, സുഖദുഃഖബോധം തന്നുവെച്ചിട്ടുണ്ട്, ശുദ്ധാശുദ്ധബോധം തന്നുവെച്ചിട്ടുണ്ട്, സദസദ്ബോധം തന്നുവെച്ചിട്ടുണ്ട്, ഉത്തരവാദിത്വബോധം മുതലായവയും തന്നുവെച്ചിട്ടുണ്ട്. അതില്ലെന്നുവരികിൽ അദ്ദേഹത്തിന്റെ മായാലീല എങ്ങനെ നടക്കും?

ഗുരുദേവന്റെ ഭക്തിയെക്കുറിച്ച് ചിന്തിക്കുന്തോറും ഞാൻ ആശ്ചര്യസ്തബ്ധനാകുന്നു. കേശവസേനൻ ഹരിനാമം കീർത്തിക്കുന്നു, ഈശ്വരചിന്ത ചെയ്യുന്നു, എന്നു കേട്ടതും അദ്ദേഹത്തെ കാണാൻ ഓടിച്ചെല്ലുന്നു– അതോടെ കേശവൻ സ്വന്തം ആളും ആയിത്തീർന്നു! പിന്നെ ക്യാപ്റ്റന്റെ വാക്കു വകവെച്ചില്ല. കേശവൻ ബിലാത്തിക്കു പോയിരുന്നു, സായിപ്പന്മാരുമൊരുമിച്ച് ആഹാരം കഴിച്ചിട്ടുണ്ട്; മകളെ അന്യജാതിയിൽപ്പെട്ട ഒരുവന് കല്യാണം കഴിച്ചുകൊടുത്തു; ഈവക സംഗതികളൊക്കെ അവയുടെ പാട്ടിനു പോയി! 'ഞാൻ ചക്കപ്പഴം തിന്നുന്നു, അതിന്റെ മുള്ളും മടലും എനിക്കെന്തിന്?' ഭക്തിസൂത്രത്താൽ സാകാരവാദിയും നിരാകാരവാദിയും ഒന്നായിത്തീരുന്നു; ഹിന്ദുവും മുസ്സൽമാനും കൃസ്ത്യാനിയും ഒന്നാകുന്നു; നാലു വർണ്ണങ്ങളും ഒന്നിക്കുന്നു. ഭക്തിതന്നെ ജയിക്കുന്നു. ധന്യനായ ശ്രീരാമകൃഷ്ണ

digitized by www.sreyas.in

ഭഗവൻ, അവിടുന്നു വിജയിക്കുന്നു. സനാതനധർമ്മത്തിന്റെ സാർവ്വജനീനമായ ഈ ഭാവത്തിന്റെ മൂർത്തിമദ്ഭാവമല്ലേ അവിടുന്ന്! അതുകൊണ്ടാണ് അവിടേയ്ക്ക് ഇത്ര വിശ്വവശ്യത! സകലമതാവലംബികളേയും അങ്ങ് അത്യന്തം സ്വന്തമായി സ്വീകരിച്ച് ആലിംഗനം ചെയ്യുന്നു. ഭക്തിമാത്രമാണ് അങ്ങയുടെ ഉരകല്ല്. ഉൾക്കാമ്പിൽ ഈശ്വരപ്രേമവും ഭക്തിയും ഉണ്ടോ ഇല്ലയോ എന്നു മാത്രമേ അങ്ങു നോക്കുന്നുള്ളൂ. അവയുണ്ടെങ്കിൽ അവർ അവിടുത്തെ ഏറ്റവും ഉറ്റവർ. ഹിന്ദുക്കളിൽ ഭക്തി കണ്ടാൽ ഉടൻ അവർ അങ്ങയുടെ സ്വന്തക്കാരായി; മുസ്ലൽമാന്മാർക്ക് അള്ളാവിൽ ഭക്തിയുണ്ടെങ്കിൽ അവർ അങ്ങയുടെ സ്വകീയരായി; കൃസ്ത്യാനികൾക്ക് കൃസ്തുവിൽ ഭക്തിയുണ്ടെങ്കിൽ അവർ അങ്ങയുടെ ഏറ്റവും ഉറ്റവരായി. അങ്ങ് അരുളുന്നു, സകലനദികളും വിഭിന്നദിഗ്ദേശങ്ങളിൽനിന്നും ഒഴുകിവന്ന് ഒരേ സമുദ്രത്തിൽ വീഴുന്നു. സകലതിന്റെയും ലക്ഷ്യം ഒരേ സമുദ്രം.

'ഈ ഉലകം സ്വപ്നസമാനം' എന്ന് ഗുരുദേവൻ പറയുന്നില്ല. അങ്ങനെയായാൽ തൂക്കത്തിൽ കുറവു വരും. എന്നാണദ്ദേഹം പറയുന്നത്. മായാവാദമല്ല, വിശിഷ്ടാദ്വൈതവാദം. എന്തെന്നാൽ ജീവജഗത്തുക്കൾ അസത്യമെന്നു പറയുന്നില്ല, മനോഭ്രാന്തിയെന്നു പറയുന്നില്ല. ഈശ്വരൻ സത്യം, പിന്നെ മനുഷ്യനും സത്യം, ജഗത്തും സത്യം! ജീവജഗദ്വിശിഷ്ടമാണ് ബ്രഹ്മം. കുരുവും തൊണ്ടും കളഞ്ഞാൽ കൂവളക്കായ് മുഴുവൻ കിട്ടുകയില്ല.

ഈ ജഗദ്ബ്രഹ്മാണ്ഡം മഹാചിദാകാശത്തിൽ ആവിർഭൂതമായിരിക്കുന്നു, യഥാകാലം ഇനി ലയം പ്രാപിക്കും എന്നും കേട്ടിട്ടുണ്ട്; മഹാസമുദ്രത്തിൽ തിരകൾ ഉയരുന്നു. പിന്നെ വീണ്ടും താഴുന്നു; ആനന്ദസിന്ധുനീരത്തിൽ അനന്തലീലാലഹരി! ഈ ലീലയുടെ ആദി എവിടെ? അന്തം എവിടെ? അതു വായ്കൊണ്ടു പറയാനാവില്ല, മനംകൊണ്ടു നിനയ്ക്കാനാവില്ല! മനുഷ്യൻ എത്ര നിസ്സാരൻ, അവന്റെ ബുദ്ധിയും എത്രയോ അത്യല്പം! മഹാപുരുഷന്മാർ സമാധിയിൽ ആമഗ്നരായി ആ നിത്യമായ പരമപുരുഷനെ ദർശിച്ചിട്ടുണ്ടെന്ന്, നിത്യലീലാമയനായ ശ്രീഹരിയെ സാക്ഷാത്കരിച്ചിട്ടുണ്ടെന്ന്, കേട്ടിരിക്കുന്നു. തീർച്ചയായും ദർശിച്ചിട്ടുണ്ട്; എന്തുകൊണ്ടെന്നാൽ ശ്രീരാമകൃഷ്ണദേവൻ അപ്രകാരം അരുളുന്നു. എന്നാൽ ഈ പുറംകണ്ണുകൊണ്ടല്ല, പിന്നെയോ ദിവ്യചക്ഷുസ്സുകൾകൊണ്ടാവണം എന്നു തോന്നുന്നു–ഏതൊരു ചക്ഷുസ്സുകൊണ്ട് അർജ്ജുനൻ വിശ്വരൂപം ദർശിച്ചുവോ, ഏതൊരു ചക്ഷുസ്സുകൊണ്ട് ഋഷികൾ ആത്മസാക്ഷാത്കാരം സാധിച്ചുവോ, ഏതൊരു ദിവ്യചക്ഷുസ്സുകൊണ്ട് യേശുദേവൻ അനുദിനം തന്റെ സ്വർഗ്ഗീയപിതാവിനെ കണ്ടുകൊണ്ടിരുന്നുവോ ആ ചക്ഷു

digitized by www.sreyas.in

സ്സുകൊണ്ട്. എങ്ങനെ കിട്ടും ആ കണ്ണ്? വ്യാകുലതകൊണ്ടു കിട്ടും എന്ന് ഗുരുദേവന്റെ ശ്രീമുഖത്തുനിന്നും ഞാൻ കേട്ടിട്ടുണ്ട്. അപ്പോൾ, ആ വ്യാകുലത എങ്ങനെയുണ്ടാകും? സംസാരം ത്യജിക്കേണ്ടതുണ്ടോ? എന്ത്, അതൊന്നും ഇന്ന് അരുളുകയുണ്ടായില്ലല്ലൊ!

# അദ്ധ്യായം ഒമ്പത്

*1884 നവംബർ 9, ഞായറാഴ്ച*

## ഗുരുദേവൻ 'മദ്ഗതാന്തരാത്മാ'

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ വാഴുന്നു. അദ്ദേഹം സ്വന്തം മുറിയിൽ ചെറിയ കട്ടിലിൽ കിഴക്കോട്ടു തിരിഞ്ഞ് ഇരിക്കുന്നു. ഭക്തന്മാർ തറയിലിരിക്കുന്നു. ഇന്നു കാർത്തികമാസത്തിലെ കൃഷ്ണസപ്തമി.

നേരം ഏതാണ്ടു രണ്ടുമണി. മാസ്റ്റർ വന്നുചേർന്നു. ക്രമേണ മറ്റു ഭക്തന്മാരും വന്നെത്തി. ശ്രീ വിജയകൃഷ്ണഗോസ്വാമിയും മറ്റു ചില ബ്രഹ്മഭക്തന്മാരും വന്നുചേർന്നിട്ടുണ്ട്. പൂജാരി രാമചാറ്റർജിയുമുണ്ട്. മഹിമാചരണൻ, നാരായണൻ, കിശോരി എന്നിവരും ക്രമേണ വന്നു. കുറച്ചുകഴിഞ്ഞ് വേറെയും ചില ഭക്തന്മാരെത്തി.

തണുപ്പുകാലത്തിന്റെ തുടക്കം. ഉടുപ്പിന്റെ ആവശ്യം ഗുരുദേവന് തോന്നിയിരുന്നു; കൊണ്ടുവരാൻ മാസ്റ്ററോട് ആവശ്യപ്പെടുകയും ചെയ്തിരുന്നു. ലോങ്ക്ലോത്ത് തുണികൊണ്ടുള്ള കുപ്പായം കൂടാതെ, കട്ടി കൂടിയ ഒരുതരം കുപ്പായം കൂടി മാസ്റ്റർ കൊണ്ടുവന്നിരുന്നു; പക്ഷേ കട്ടികൂടിയതു കൊണ്ടുവരാൻ ഗുരുദേവൻ പറഞ്ഞിരുന്നില്ല.

ശ്രീരാമ: (മാസ്റ്ററോട്) അതൊന്ന് നീ തിരിച്ചുകൊണ്ടുപൊയ്ക്കോളുക. നിനക്കു തന്നെ ഉപയോഗിക്കാം. അതുകൊണ്ടു തെറ്റൊന്നുമില്ല. ആട്ടെ, നിന്നോട് എന്തുമാതിരി ഉടുപ്പിന്റെ കാര്യമാണ് ഞാൻ പറഞ്ഞിരുന്നത്?

മാസ്റ്റർ: സാധാരണയുടുപ്പു കൊണ്ടുവരാനാണ് അവിടുന്നു പറഞ്ഞത്; കട്ടി കൂടിയതു കൊണ്ടുവരാൻ അവിടുന്നാവശ്യപ്പെട്ടില്ല..

ശ്രീരാമ: എന്നാൽ അത് തിരിച്ചുകൊണ്ടുപോകൂ. (വിജയൻമുതൽപേരോട്) നോക്കൂ, ദ്വാരികബാബു എനിക്കൊരു കമ്പിളിപ്പുതപ്പു

digitized by www.sreyas.in

തന്നു. മാർവാറികളും ഒരെണ്ണം കൊണ്ടുവന്നു. എനിക്കെടുക്കാൻ കഴിഞ്ഞില്ല –

ഗുരുദേവൻ പിന്നെയും എന്തോ പറയാൻ പോവുകയായിരുന്നു. ആ സമയത്ത് വിജയൻ ഇടയ്ക്കു കയറി പറഞ്ഞു.

വിജയൻ: അതേ, അങ്ങനെ വേണം. ആവശ്യമുള്ള സാധനം സ്വീകരിക്കണം. അതു തരാനൊരാളും വേണം. മനുഷ്യനല്ലാതെ വേറാരു തരും?

ശ്രീരാമ: തരാൻ ആ ഈശ്വരൻ. ശ്വശ്രു വധുവിനോടു പറഞ്ഞു: 'മകളെ, സകലർക്കും ശുശ്രൂഷിക്കാൻ ആരെങ്കിലുമുണ്ട്. നിന്റെ കാലു തടവിത്തരാൻ ആരെങ്കിലുമുണ്ടെങ്കിൽ നന്നായിരിക്കും!' അതിനു വധു പറഞ്ഞു: 'അമ്മേ, എന്റെ കാൽ ശ്രീഹരി തലോടും. എനിക്കു വേറാരും വേണ്ടതില്ല.' അവൾ ശരിയായ ഈശ്വരഭക്തയായിരുന്നതുകൊണ്ടാണ് ഈവിധം പറഞ്ഞത്.

ഒരിക്കൽ ഒരു ഫക്കീർ അക്ബർ ചക്രവർത്തിയുടെ അടുത്ത് പണം ചോദിക്കാൻ ചെന്നു. ബാദുഷാ അപ്പോൾ പ്രാർത്ഥന നടത്തുകയായിരുന്നു. അദ്ദേഹം പ്രാർത്ഥിച്ചു: 'ഹേ, പ്രഭോ, എനിക്ക് ധനമരുളിയാലും; എനിക്ക് സമ്പത്തു നല്കിയാലും.' ഫക്കീർ അപ്പോൾ മടങ്ങിപ്പോകാൻ ഒരുമ്പെട്ടു. അദ്ദേഹത്തോട് ഇരിക്കാൻ അക്ബർഷാ ആംഗ്യം കാണിച്ചു. പ്രാർത്ഥനയ്ക്കുശേഷം ചക്രവർത്തി വന്നു ചോദിച്ചു: 'എന്താണങ്ങ് പോകാൻ പുറപ്പെട്ടത്?' അദ്ദേഹം പറഞ്ഞു: 'അവിടുന്നുതന്നെ പ്രാർത്ഥിച്ചു, ധനം തന്നാലും സമ്പത്തു തന്നാലും, എന്ന്. ഞാനപ്പോൾ വിചാരിച്ചു, ഇരക്കുകയാണെങ്കിൽ എന്തിനു പിച്ചക്കാരനോടിരക്കണം, ഈശ്വരനോടിരക്കാമല്ലോ എന്ന്.'

വിജയൻ: ഗയയിൽവെച്ച് ഞാനൊരു സാധുവിനെ കണ്ടു; സ്വയം ഒന്നും ആരംഭിക്കുന്നില്ല. ഒരു ദിവസം ചില ഭക്തന്മാർക്ക് ആഹാരം കൊടുക്കണമെന്ന് അദ്ദേഹത്തിനു തോന്നി. അപ്പോൾ കാണാം, മാവ്, നെയ്യ് മുതലായതൊക്കെ അങ്ങനെ വന്നുചേരുന്നു. എവിടെ നിന്നോ എന്തോ ആർക്കും അറിഞ്ഞുകൂടാ; പഴങ്ങളും മറ്റു വേണ്ടതെല്ലാം എത്തി.

### സഞ്ചയവും മൂന്നുതരം സാധുക്കളും

ശ്രീരാമ: (വിജയൻമുതൽപേരോട്) സാധുക്കൾ മൂന്നു തരക്കാരുണ്ട്, ഉത്തമന്മാർ, മധ്യമന്മാർ, അധമന്മാർ. ഉത്തമന്മാർ ആഹാരത്തിനുവേണ്ടി ഒരു പ്രയത്നവും ചെയ്യുന്നില്ല. ദണ്ഡികൾ മധ്യമന്മാരുടെയും അധമന്മാരുടേയും കൂട്ടത്തിൽപെടുന്നു. മദ്ധ്യമന്മാർ പടിക്കൽ ചെന്ന്, 'നമോ നാരായണ' എന്നും പറഞ്ഞ് നില്ക്കും. ആഹാരം

digitized by www.sreyas.in

കൊടുത്തില്ലെങ്കിൽ അധമന്മാർ ലഹള കൂട്ടുന്നു. (എല്ലാവരും ചിരിക്കുന്നു.)

ഉത്തമസാധുക്കൾ അജഗരവൃത്തി ആചരിക്കുന്നു. ഒരിടത്തിരിക്കും, ആഹാരം അവിടെയെത്തും. അജഗരം അനങ്ങുന്നില്ല. യുവസന്ന്യാസി, ബാലബ്രഹ്മചാരി ഭിക്ഷയെടുക്കാൻ പോയി. ഒരു പെൺകുട്ടി ഭിക്ഷ കൊണ്ടുവന്ന് കൊടുത്തു. അവളുടെ മാറത്ത് മുല കണ്ട്, നെഞ്ചിലെന്തോ നീരു വന്നിരിക്കയാണെന്നു കരുതി അദ്ദേഹം അതിനെപ്പറ്റി ചോദിച്ചു. വീട്ടിലെ പ്രായം ചെന്ന സ്ത്രീകൾ കാര്യം പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു: 'ഇവളുടെ ഗർഭത്തിൽ കുട്ടിയുണ്ടാകും, കുട്ടിക്കു കുടിക്കാൻ ഈശ്വരൻ മുലയിൽ പാൽ കൊടുക്കും. അതിന് ഈശ്വരൻ നേരത്തെ വേണ്ട ഏർപ്പാടുകളൊക്കെ ചെയ്തിരിക്കുന്നു.' ഇതുകേട്ട് ആ യുവസാധു ആശ്ചര്യസ്തബ്ധനായി. ഉടനെ അദ്ദേഹം പറഞ്ഞു: 'എന്നാൽ ഞാൻ ഭിക്ഷ തേടേണ്ട കാര്യമില്ല; എനിക്കു വേണ്ടിയും ഈശ്വരൻ ആഹാരം ഏർപ്പാടു ചെയ്തിട്ടുണ്ടാവണം.'

ഇതുകേട്ട്, തങ്ങളും ഒന്നും പ്രയത്നിക്കേണ്ടതില്ല എന്ന് ചില ഭക്തന്മാർ വിചാരിച്ചു.

ശ്രീരാമ: പ്രയത്നം ആവശ്യമെന്നു തോന്നുന്നവർ പ്രയത്നിക്കുക തന്നെ വേണം.

വിജയൻ: അതിനെക്കുറിച്ച് ഭക്തമാലയിൽ ഒരു നല്ല കഥയുണ്ട്

ശ്രീരാമ: നീയതൊന്നു പറയൂ

വിജയൻ: അവിടുന്നുതന്നെ പറഞ്ഞാലും.

ശ്രീരാമ: ഇല്ല, നീതന്നെ പറയുക. എനിക്ക് നല്ല ഓർമ്മ തോന്നുന്നില്ല. ആദ്യകാലങ്ങളിൽ ഈവകയൊക്കെ കേൾക്കണം. അതുകൊണ്ട് പണ്ടു കാലത്ത് ഞാനിതൊക്കെ കേട്ടു

**ഗുരുദേവന്റെ അവസ്ഥ. രാമചിന്ത മാത്രം.**
**പൂർണ്ണജ്ഞാനത്തിന്റെയും പ്രേമത്തിന്റെയും ലക്ഷണം.**

ശ്രീരാമ: ഇപ്പോൾ എന്റെ അവസ്ഥ അതല്ല. ഹനുമാൻ പറഞ്ഞു, 'നാളും പക്കവുമൊന്നും എനിക്കറിഞ്ഞുകൂടാ. ഞാൻ രാമനെ ധ്യാനിക്കുക മാത്രം ചെയ്യുന്നു.'

വേഴാമ്പൽ മഴവെള്ളം മാത്രമേ ആഗ്രഹിക്കൂ. ദാഹംകൊണ്ട് പ്രാണൻ പോകുന്നു, എന്നാലും മേലോട്ടും നോക്കി മാനത്തുനിന്നുള്ള വെള്ളത്തിനായി കാത്തിരിക്കുന്നു ഗംഗയും യമുനയും സപ്തസാഗരങ്ങളും കരകവിഞ്ഞു നില്ക്കുന്നു; എന്നാലും ചാതകം ഭൂമിയിലെ ജലം കുടിക്കുകയില്ല.

digitized by www.sreyas.in

രാമലക്ഷ്മണന്മാർ പമ്പാസരോവരത്തിലെത്തി. ഒരു കാക്ക ദാഹിച്ചുവലഞ്ഞു വെള്ളം കുടിക്കാൻ പിന്നെയും പിന്നെയും വെള്ളത്തിനടുത്തുവരെ പോകുന്നതായും കുടിക്കാനാവാതെ കുഴങ്ങുന്നതായും ലക്ഷ്മണൻ കണ്ടു. ലക്ഷ്മണൻ അതിന്റെ കാരണം രാമനോടു ചോദിച്ചു. അപ്പോൾ രാമൻ പറഞ്ഞു: 'അനിയാ, ഈ കാക്ക പരമഭക്തനാണ്. അത് അഹർന്നിശം രാമനാമം ജപിക്കുന്നു. ദാഹംകൊണ്ട് അതിന്റെ തൊണ്ട പൊരിയുന്നുണ്ട്; എന്നാലും അതിനു വെള്ളം കുടിക്കാൻ കഴിയുന്നില്ല. വെള്ളം കുടിക്കാൻ പോയാൽ ആ സമയം നാമജപം മുടങ്ങുമല്ലൊ എന്നാണതിനു പേടി!'

ഒരു പൂർണ്ണിമനാളിൽ ഞാൻ ഹലധാരിയോടു ചോദിച്ചു: 'ജ്യേഷ്ഠാ, ഇന്നമാവാസ്യയാണോ?' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെ, അതു നേരാണ്. പൗർണ്ണമിയും അമാവാസ്യയും തിരിച്ചറിയാനാവാത്തപ്പോൾ പൂർണ്ണജ്ഞാനമായി എന്ന് ഞാൻ കേട്ടിട്ടുണ്ട്. പക്ഷേ ഹലധാരിയെ അതെങ്ങനെ ബോധ്യപ്പെടുത്തും? ഹലധാരി പറഞ്ഞു: 'ഇതു കലികാലം തന്നെ. ഇവന് വെളുത്തവാവും കറുത്തവാവും തിരിച്ചറിഞ്ഞുകൂടാ; എന്നിട്ടും ആളുകൾ ഇവനെ ബഹുമാനിക്കുന്നു!'

ശ്രീരാമകൃഷ്ണൻ ഇതു പറഞ്ഞുകൊണ്ടിരിക്കെ മഹിമാചരണൻ വന്നുചേർന്നു.

ശ്രീരാമ: (സാദരം) വരു വരു, ഇരിക്കൂ. (വിജയൻ തുടങ്ങിയ ഭക്തന്മാരോട്) ഈ അവസ്ഥയിൽ ഇന്ന ദിവസമാണെന്നൊന്നും ഓർമ്മ നില്ക്കില്ല. ഇന്നാളൊരു ദിവസം വേണീപാലന്റെ ഉദ്യാനത്തിൽ ഒരുത്സവമുണ്ടായിരുന്നു. ഞാൻ ദിവസം മറന്നുപോയി. 'സംക്രാന്തി ഇന്ന ദിവസമാണ്; നന്നായിട്ട് ഹരിനാമം ജപിക്കണം,' എന്നുള്ള സംഗതികളൊന്നും ഇപ്പോൾ ശരിക്ക് ഓർമ്മ നിൽക്കുന്നില്ല. (അല്പനേരം ആലോചനാമഗ്നനായി ഇരുന്നശേഷം) എന്നാൽ ഇന്നയാൾ ഇന്ന ദിവസം വരും എന്നു പറഞ്ഞാൽ അതോർമ്മ നില്ക്കും.

## ശ്രീരാമകൃഷ്ണന്റെ മനസ്സും പ്രാണനും എവിടെ?
## ഈശ്വരലാഭവും ആവേശവും

ശ്രീരാമ: മനസ്സ് നൂറു ശതമാനവും ഈശ്വരനിലായാൽ ഈ അവസ്ഥ വരും. ഹനുമാൻ ലങ്കയിൽനിന്നു മടങ്ങിയെത്തിയപ്പോൾ രാമൻ പറഞ്ഞു: 'ഹനുമാൻ, നീ സീതയെ കണ്ടുവന്നിരിക്കയാണല്ലൊ. നീ കണ്ടപ്പോൾ അവളുടെ അവസ്ഥ എന്തായിരുന്നു എന്നെനോടു പറയുക.' ഹനുമാൻ പറഞ്ഞു: 'രാമ, സീതയുടെ ഉടൽ മാത്രം അവിടെ കിടക്കുന്നതു ഞാൻ കണ്ടു. അതിനുള്ളിൽ ഉയിരും മനവുമില്ല. സീത,

digitized by www.sreyas.in

തന്റെ മനവും പ്രാണനും അവിടുത്തെ അടിമലരിൽ സമർപ്പണം ചെയ്തിരിക്കുന്നു. അതുകൊണ്ട് വെറും ഉടൽ മാത്രം അവിടെ കിടപ്പുണ്ട്. പിന്നെ, കാലൻ ചുറ്റിപ്പറ്റി നടക്കുന്നത് കണ്ടു! പക്ഷേ കാലൻ എന്തു കാട്ടും? വെറും ഉടൽ മാത്രം! അതിനുള്ളിൽ മനസ്സും പ്രാണനുമില്ല.'

എന്തിനെക്കുറിച്ചു നിനയ്ക്കുന്നുവോ അതിന്റെ സ്വഭാവം ലഭിക്കും. രാപകൽ ഈശ്വരചിന്ത ചെയ്താൽ ഈശ്വരന്റെ സ്വരൂപം ലഭിക്കും. ഒരു ഉപ്പുപാവ കടലിന്റെ ആഴമളക്കാൻ പോയിട്ടു കടലുമായി ഒന്നായിത്തീർന്നു. ഗ്രന്ഥങ്ങളുടെയും ശാസ്ത്രങ്ങളുടെയും ലക്ഷ്യമെന്താണ്? ഈശ്വരലാഭം. ഒരാൾ ഒരു സാധുവിന്റെ പുസ്തകം തുറന്നുനോക്കി. ഓരോ താളിലും 'രാമ'നാമം മാത്രം എഴുതിയിട്ടുണ്ട്; മറ്റൊന്നുമില്ല.

ഈശ്വരനോട് സ്നേഹമുണ്ടായാൽ അല്പമെന്തെങ്കിലുംകൊണ്ട് ഈശ്വരോദ്ദീപനം ഉണ്ടാകും. അപ്പോൾ ഒരു പ്രാവശ്യം രാമനാമം ജപിച്ചാൽ കോടി സന്ധ്യാവന്ദനത്തിന്റെ ഫലം ലഭിക്കും. മഴക്കാർ കണ്ടാൽ മയിലിന് ആവേശമുണ്ടാകുന്നു; അതുടനെ പീലിയും പരത്തി നൃത്തം വെയ്ക്കും. രാധയ്ക്ക് അമ്മാതിരി അനുഭവമുണ്ടായിരുന്നു; കൊണ്ടൽ കണ്ടാൽ കണ്ണനെ ഓർമ്മവരും!

ചൈതന്യദേവൻ ഒരു ഗ്രാമത്തിൽക്കൂടി പോവുകയായിരുന്നു. ആ ഗ്രാമത്തിലെ മണ്ണുകൊണ്ടാണ് മൃദംഗമുണ്ടാക്കുന്നത് എന്നദ്ദേഹം കേട്ടു. അതു കേട്ടതും അദ്ദേഹം ഭക്തിപരവശനായി; കാരണം, ഹരിനാമകീർത്തനത്തിന് മൃദംഗം വായിക്കാറുണ്ട്.

ആർക്കാണീ ആദ്ധ്യാത്മികോദ്ദീപനം ഉണ്ടാകുന്നത്? വിഷയബുദ്ധി ഉപേക്ഷിച്ചവന്. വിഷയരസം വറ്റിപ്പോയവന് അല്പം കൊണ്ട് ഈശ്വരോദ്ദീപനം ഉണ്ടാകും. തീപ്പെട്ടിക്കോൽ നനഞ്ഞതാണെങ്കിൽ ആയിരം തവണ ഉരച്ചാലും കത്തുകയില്ല. ഉണങ്ങിയ കോലാണെങ്കിൽ ഒന്നുരച്ചാൽ 'ശീ'ന്ന് തീയ് പിടിക്കും.

## ഈശ്വരലാഭത്തിനുശേഷം ദുഃഖത്തിലും മരണത്തിലും സ്ഥിരബുദ്ധിയും ആത്മസമർപ്പണവും

ശ്രീരാമ: ശരീരത്തിൽ സുഖവും ദുഃഖവും ഉണ്ടേ ഉണ്ട്. ഈശ്വരനെ പ്രാപിച്ചയാൾ തന്റെ മനവും പ്രാണനും, ദേഹവും ആത്മാവുമെല്ലാം അദ്ദേഹത്തിന് സമർപ്പണം ചെയ്യുന്നു. രാമലക്ഷ്മണന്മാർ സ്നാനത്തിനായി പമ്പാസരോവരത്തിൽ പോയപ്പോൾ വില്ല് കരയ്ക്ക് മണ്ണിൽ കുത്തിനിർത്തി. കുളിച്ചു കയറി ലക്ഷ്മണൻ വില്ലെടുത്തു നോക്കുമ്പോൾ അതിന്റെ അറ്റത്ത് ചോര പുരണ്ടിരിക്കുന്നതായ്ക്കണ്ടു. രാമനതു കണ്ടു പറഞ്ഞു, 'അനിയാ, നോക്കൂ നോക്കൂ നാമെന്തോ പ്രാണിയെ

digitized by www.sreyas.in

കൊന്നുവെന്നു തോന്നുന്നല്ലോ.' ലക്ഷ്മണൻ മണ്ണുമാന്തി നോക്കിയപ്പോൾ ഒരു വലിയ തവളയെ കണ്ടെത്തി. അതു ചാവാറായി. രാമൻ കരുണയോടെ പറഞ്ഞു: 'നീയെന്തുകൊണ്ടാണ് ചിലയ്ക്കാതിരുന്നത്? ഞങ്ങൾ നിന്നെ രക്ഷിക്കാൻ നോക്കിയേനേയല്ലോ! പാമ്പു പിടിക്കുമ്പോൾ നീ കിടന്നു ക്രേക്രേന്ന് കരയുമല്ലോ!' തവള പറഞ്ഞു: "രാമ, പാമ്പു പിടിക്കുമ്പോൾ, 'രാമ, എന്നെ കാത്തരുളിയാലും, രാമ, എന്നെ കാത്തരുളിയാലും,' എന്നു പറഞ്ഞാണ് ഞാൻ കരയുന്നത്. ഇപ്പോൾ, രാമൻതന്നെയാണ് എന്നെ കൊല്ലുന്നത്. എന്നു ഞാൻ കണ്ടു. അതുകൊണ്ട് ഒന്നും മിണ്ടിയില്ല."

## അധ്യായം പത്ത്

### എങ്ങനെ സ്വസ്വരൂപത്തിൽ വസിക്കാം?

ശ്രീരാമകൃഷ്ണൻ സ്വല്പസമയം മഹിമാദി ഭക്തന്മാരെയും നോക്കി നിശ്ശബ്ദനായിരുന്നു. മഹിമാചരണൻ ഗുരുവിന്റെ ആവശ്യകതയെ അംഗീകരിക്കുന്നില്ല എന്ന് ശ്രീരാമകൃഷ്ണൻ കേട്ടിരുന്നു. അദ്ദേഹം വീണ്ടും സംഭാഷണമാരംഭിച്ചു.

ശ്രീരാമ: ഗുരുവാക്യത്തിൽ വിശ്വാസം ആവശ്യമാണ്. ഗുരുവിന്റെ ജീവിതം നോക്കേണ്ട കാര്യമില്ല. 'മമഗുരു മദ്യശാലയിൽപോയാലും, മമ ഗുരു സച്ചിദാനന്ദൻതന്നെ.'

ചണ്ഡിയും ഭാഗവതവും കീർത്തിക്കുന്ന ഒരാളൊരിക്കൽ പറഞ്ഞു: 'ചൂല് തൊടാൻ കൊള്ളാത്ത ഒരു വസ്തുവാണ്, വാസ്തവം; പക്ഷേ, അത് ഇടം ശുദ്ധമാക്കുന്നു.'

മഹിമാചരണൻ വേദാന്തചർച്ച ചെയ്തുവരുന്നു. അദ്ദേഹത്തിന്റെ ലക്ഷ്യം ബ്രഹ്മജ്ഞാനമാണ്. ജ്ഞാനികളുടെ മാർഗ്ഗമാണ് അദ്ദേഹം സ്വീകരിച്ചിരിക്കുന്നത്; സർവ്വദാ വിചാരം ചെയ്യുന്നു.

ശ്രീരാമ: (മഹിമനോട്) ജ്ഞാനിയുടെ ലക്ഷ്യം സ്വസ്വരൂപജ്ഞാനമാണ്. ഇതിന്റെ പേരാണ് ജ്ഞാനം; ഇതാണ് മുക്തി. തന്റെ യഥാർത്ഥ സ്വരൂപം പരബ്രഹ്മം തന്നെ. ഞാനും പരബ്രഹ്മവും ഒന്നുതന്നെ. പക്ഷേ, മായമൂലം ഇതറിയാൻ കഴിയുന്നില്ല.

ഹരീശനോടു ഞാൻ പറഞ്ഞു, 'വേറൊന്നുമില്ല; സ്വർണ്ണത്തിന്റെ മുകളിൽ ഏതാനും കുട്ട മണ്ണുവീണിരിക്കുന്നു: ആ മണ്ണ് നീക്കിക്കളയണം. അത്രയേ വേണ്ടൂ.'

digitized by www.sreyas.in

ഭക്തന്മാർ 'അഹം' ബുദ്ധി വെച്ചുകൊണ്ടിരിക്കുന്നു. ജ്ഞാനികൾ വെച്ചുകൊണ്ടിരിക്കുന്നില്ല. എങ്ങനെയാണ് സ്വസ്വരൂപത്തിൽ വസിക്കാൻ കഴിയുകയെന്ന് നഗ്നൻ ഉപദേശിച്ചുതരാറുണ്ട്. 'മനസ്സ് ബുദ്ധിയിൽ ലയിപ്പിക്കുക; ബുദ്ധി ആത്മാവിൽ ലയിപ്പിക്കുക. അപ്പോൾ സ്വസ്വരൂപത്തിൽ വാഴും.'

എന്നാലും 'അഹം' ബാക്കിനിൽക്കുകതന്നെ ചെയ്യും. വിട്ടുപോവില്ല. അനന്തമായ ഒരു ജലരാശി; മേലും കീഴും, മുന്നും പിന്നും, ഇടത്തും വലത്തും സർവ്വത്ര വെള്ളം. ആ വെള്ളത്തിനുള്ളിൽ, വെള്ളം നിറച്ച ഒരു കുടമുണ്ട്. അതിന്റെ അകത്തും പുറത്തും വെള്ളം; എന്നിരുന്നാലും കുടം അവിടെയുണ്ട്. ആ കുടമാണ് 'അഹം' ബോധം.

**പൂർവ്വകഥ - കാളിക്ഷേത്രത്തിന് ഇടിവെട്ടിയത്.**
**ബ്രഹ്മജ്ഞാനിയുടെ ശരീരവും ചരിത്രവും**

ശ്രീരാമ: ജ്ഞാനിയുടെ ശരീരം പഴയപടി നിലനില്ക്കും. എന്നാൽ ജ്ഞാനാഗ്നിയിൽ കാമാദിരിപുക്കൾ എരിഞ്ഞുപോയിരിക്കും. വളരെക്കാലംമുമ്പ് ഒരുനാൾ കൊടുങ്കാറ്റും മഴയും വന്നപ്പോൾ കാളീക്ഷേത്രത്തിന് ഇടിവെട്ടി. ഞങ്ങൾ ചെന്നു നോക്കിയപ്പോൾ വാതിലിനൊന്നും ഒരു കേടും പറ്റിയിട്ടില്ലെന്നു കണ്ടു; പക്ഷേ, ആണികളുടെ തലയൊക്കെ ഒടിഞ്ഞുപോയിരുന്നു. വാതിലുകൾ ശരീരവും കാമാദികളിലുള്ള ആസക്തി ആണികളുമാണ്.

ജ്ഞാനിക്ക് ഈശ്വരവാർത്ത മാത്രമേ ഇഷ്ടമുള്ളൂ. വിഷയവാർത്ത വന്നാൽ ജ്ഞാനിക്ക് വലിയ വേദനയാണ്. വിഷയികൾ വേറൊരു തരക്കാരാണ്. അവരൊരിക്കലും തങ്ങളുടെ അവിദ്യാകിരീടം താഴത്തു വെയ്ക്കയില്ല. അവർ തിരിഞ്ഞു മറിഞ്ഞ് ഏതെങ്കിലും തരത്തിൽ വിഷയവർത്തമാനം കൊണ്ടുവന്നു ചാടിക്കും.

വേദത്തിൽ സപ്തഭൂമികകളെക്കുറിച്ചു പറയുന്നുണ്ട്. ജ്ഞാനിയുടെ മനം പഞ്ചമഭൂമികയിൽ എത്തിക്കഴിഞ്ഞാൽ പിന്നെ ഈശ്വരകഥയൊഴിച്ചു വേറൊന്നും കേൾക്കാനോ പറയാനോ അദ്ദേഹത്തിനു കഴിയുകയില്ല. അപ്പോൾ അദ്ദേഹത്തിന്റെ നാവിൽനിന്നും ജ്ഞാനോപദേശം മാത്രമേ ഉതിരൂ.

ഈവക വാണികളിൽക്കൂടി ശ്രീരാമകൃഷ്ണൻ സ്വന്തം നില വർണ്ണിക്കുകയല്ലേ? അദ്ദേഹം വീണ്ടും അരുളി: "വേദം സച്ചിദാനന്ദബ്രഹ്മത്തെക്കുറിച്ച് പ്രതിപാദിക്കുന്നു. ബ്രഹ്മം ഒന്നുമല്ല, രണ്ടുമല്ല; ഒന്നിനും രണ്ടിനുമിടയ്ക്ക്. 'അസ്തി' യെന്നും പറയാനാവില്ല, 'നാസ്തി' യെന്നും പറയാനാവില്ല; എന്നാലത് അസ്തിക്കും നാസ്തിക്കും നടുക്കാകുന്നു."

digitized by www.sreyas.in

**രാഗഭക്തിയുണ്ടായാൽ ഈശ്വരലാഭം**

ശ്രീരാമ: രാഗഭക്തി ഉണ്ടായാൽ, അതായത് ഈശ്വരനിൽ പ്രേമമുണ്ടായാൽ, ഈശ്വരനെ പ്രാപിക്കാൻ സാധിക്കും. എന്നാൽ വൈധീഭക്തി വരുംപോലെ പോവുകയും ചെയ്യും. ഇത്ര ജപം, ഇത്ര ധ്യാനം, ഇത്ര യാഗം യജ്ഞം ഹോമം; ഇന്നിന്ന ഉപചാരങ്ങളോടുകൂടി പൂജിക്കണം, പൂജാസമയത്ത് ഇന്നിന്ന മന്ത്രങ്ങൾ ഉരുവിടണം, എന്നിങ്ങനെയുള്ള ഭക്തിയ്ക്കാണ് വൈധീഭക്തി എന്നു പറയുന്നത്. ഇത് വരുന്നതും പോകുന്നതും ഒരുപോലെ. പലയാളുകളും ചോദിക്കും: 'കേട്ടോ സ്നേഹിതാ, ഞങ്ങളെത്രനാൾ ഹവിഷ്യാന്നം മാത്രം കഴിച്ച് കാലം കഴിച്ചെന്നോ! എത്ര തവണ വീട്ടിൽ പൂജ നടത്തി! എന്നിട്ടെന്തുണ്ടായി?' രാഗഭക്തിയിൽനിന്നും പിന്നെ പതനമില്ല. ആർക്കാണു രാഗഭക്തി ഉണ്ടാകുന്നത്? പൂർവ്വജന്മത്തിൽ അനേകം പുണ്യകർമ്മങ്ങൾ ചെയ്തിട്ടുള്ളവർക്ക്. അല്ലെങ്കിൽ നിത്യസിദ്ധന്മാരായവർക്ക്. ഇടിഞ്ഞുപൊളിഞ്ഞ ഒരു വീടിന്റെ കാടുപടലു നീക്കിച്ചെല്ലുമ്പോൾ കുഴലു ഘടിപ്പിച്ച ഒരു ജലധാര കണ്ടെത്തുംപോലെയാണത്. മണ്ണും കല്ലും ചുണ്ണാമ്പുംകൊണ്ട് മൂടിക്കിടന്നിരുന്നു. അതൊക്കെ നീക്കുന്നതോടെ വെള്ളം ശറശറേന്നു പായുന്നു.

രാഗഭക്തിയുള്ളവർ, 'സ്നേഹിതാ, ഞാനെത്ര ഹവിഷ്യം കഴിച്ചു! എന്നിട്ടെനിക്കെന്തു കിട്ടി?' എന്നൊന്നും ചോദിക്കുകയില്ല. പുതുതായി കൃഷിപ്പണിയിലേർപ്പെടുന്നവർ വിളവു കിട്ടിയില്ലെങ്കിൽ കൃഷി വേണ്ടെന്നുവെയ്ക്കുന്നു. പരമ്പരയാ കൃഷി ചെയ്തുവരുന്നവർ വിളവുണ്ടായാലും ഇല്ലെങ്കിലും കൃഷിയിറക്കും. അവരുടെ അച്ഛനും മുത്തച്ഛനും കൃഷിചെയ്തുപോന്നവരാണ്; കൃഷി ചെയ്താലേ കഴിഞ്ഞുകൂടാൻ പറ്റൂ എന്നവർക്കറിയാം.

രാഗഭക്തിയുള്ളവർക്കേ ആത്മാർത്ഥതയുള്ളൂ. ഈശ്വരൻ അവരുടെ ഭാരം കൈയ്യേൽക്കുന്നു. ആശുപത്രിയിൽ പേരെഴുതിച്ചാൽ, രോഗം മാറാതെ ഡോക്ടർ വിടുകയില്ല. *ഈശ്വരൻ പിടികൂടിയവർക്ക് പിന്നെ പേടിക്കാനൊന്നുമില്ല. അച്ഛന്റെ കൈയ്യും പിടിച്ചുകൊണ്ടു വയലിന്റെ വരമ്പത്തുകൂടി നടക്കുമ്പോൾ കുട്ടി മറ്റെന്തോ ഓർത്ത് പിടിവിട്ടുകളഞ്ഞാൽ ഉരുണ്ടുവീണെന്നുവരാം. എന്നാൽ കുട്ടിയുടെ കൈയ്മേൽ അച്ഛൻ പിടിച്ചിരിക്കുകയാണെങ്കിൽ കുട്ടി വീഴുകയില്ല.

**രാഗഭക്തിയുണ്ടായാൽ ഈശ്വരവാർത്തമാത്രം**

ശ്രീരാമ: വിശ്വാസത്തിന് എന്തുതന്നെ ചെയ്യാനാവില്ല! യഥാർത്ഥ ഭക്തന് സകലതിലും വിശ്വാസമുണ്ട്. സാകാരത്തിലും നിരാകാരത്തിലും, രാമനിലും കൃഷ്ണനിലും ഭഗവതിയിലും.

* കൃഷ്ണഗ്രഹഗൃഹീതാത്മാ ന വേദ ജഗദീദൃശം. (പ്രഹ്ലാദൻ, ഭാഗ. 7.37)

digitized by www.sreyas.in

ഒരിക്കൽ കമാർപുക്കൂർക്ക് പോകുംവഴി കൊടുംകാറ്റും മഴയും വന്നു. വലിയ ഒരു മൈതാനത്തിന്റെ നടുക്കുവെച്ച്; അതും കൊള്ള ക്കാരുടെ കൂടും! ഞാനപ്പോൾ എല്ലാവരേയും വിളിച്ചു, രാമനെയും കൃഷ്ണനെയും ഭഗവതിയെയും. ഹനുമാനേയുംകൂടി വിളിച്ചു. അതെ, എല്ലാവരെയും വിളിച്ചു. എന്താണിതിനർത്ഥം? പറഞ്ഞുതരാം: വേല ക്കാരനോ വേലക്കാരിയോ ചന്തയ്ക്കു പോകാൻ പുറപ്പെടുമ്പോൾ, ഓരോന്നിനുമുള്ള പൈസ എണ്ണി വേറേ വേറേ വെയ്ക്കുന്നു; ഇത് ഉരുളക്കിഴങ്ങിനുള്ളത്, ഇത് വഴുതിനങ്ങ വാങ്ങാൻ, ഇതു മീൻ മേടി ക്കാൻ, എന്നിങ്ങനെ. കണക്കൊക്കെ കൂട്ടിക്കഴിഞ്ഞ് കാശൊക്കെ ഒന്നിച്ചു ചേർത്തുവെയ്ക്കുന്നു.

ഈശ്വരനോട് സ്നേഹമുദിച്ചുകഴിഞ്ഞാൽ അദ്ദേഹത്തിന്റെ കാര്യ ങ്ങൾ പറയാനേ ഇഷ്ടം കാണുകയുള്ളൂ. നിങ്ങൾക്ക് ആരോടെങ്കിലും ഇഷ്ടമുണ്ടെങ്കിൽ അയാളുടെ കാര്യം കേൾക്കാനും പറയാനും നിങ്ങൾക്ക് ഇഷ്ടമായിരിക്കും. മക്കളുടെ കഥ പറഞ്ഞു പറഞ്ഞ് ഗൃഹ സ്ഥന്മാരുടെ വായിൽ വെള്ളംവരും. ആരെങ്കിലും മകനെ വാഴ്ത്തി പ്പറഞ്ഞാൽ, അച്ഛനുടനെ മകനോടു പറയും, 'നീ പോയി അമ്മാ വന് കാലുകഴുകാൻ കുറച്ചുവെള്ളം എടുത്തുകൊണ്ടു വരിക.'

പ്രാവിനെ പ്രിയമുള്ളവരുടെ മുമ്പിൽ വെച്ച് പ്രാവിനെ പുക ഴ്ത്തിപ്പറഞ്ഞാൽ അവർക്കു വലിയ സന്തോഷമാകും. ആരെങ്കിലുമിനി പ്രാവിനെ നിന്ദിച്ചാൽ, അവരുടനേ ചോദിക്കും, 'നിന്റെ പതിന്നാലു തലമുറയിൽ ആരെങ്കിലും പ്രാവിനെ വളർത്തിയിട്ടുണ്ടോ?' എന്ന്.

ശ്രീരാമകൃഷ്ണൻ മഹിമാചരണനോടായിപ്പറഞ്ഞു; മഹിമൻ ഒരു ഗൃഹസ്ഥനാണല്ലോ.

ശ്രീരാമ: സംസാരം അപ്പാടേ ഉപേക്ഷിക്കേണ്ട ആവശ്യമെന്ത്? ആസക്തി കൈയ്വിട്ടാൽ മതി. പക്ഷേ സാധന ചെയ്യണം. ഇന്ദ്രി യങ്ങളുമായി പടവെട്ടണം.

കോട്ടയ്ക്കുള്ളിൽനിന്നുകൊണ്ട് യുദ്ധം ചെയ്യുന്നത് കൂടുതൽ എളു പ്പമാണ്. കോട്ടയ്ക്കകത്തുനിന്നു പലതരം സഹായങ്ങളും കിട്ടും. സംസാരം ഭോഗസ്ഥാനമാകുന്നു. ഓരോരോ വസ്തുക്കൾ അനുഭ വിച്ചു കഴിഞ്ഞാൽ അങ്ങനെതന്നെ ഉപേക്ഷിക്കണം. പൊന്നരഞ്ഞാൺ കെട്ടണമെന്ന് എനിക്കൊരിക്കലൊരു കൊതി തോന്നി. ഒടുവിലൊരെണ്ണം സമ്പാദിച്ചു; പൊന്നരഞ്ഞാൺ കെട്ടി. പക്ഷേ, കെട്ടിക്കഴിഞ്ഞയുടനെ എനിക്കത് അഴിച്ചു നീക്കേണ്ടതായിവന്നു.

digitized by www.sreyas.in

ഒരിക്കൽ കുറച്ച് ഉള്ളി തിന്നു; തിന്നുമ്പോൾ ആലോചിച്ചു: "മനസ്സേ, ഇതാണ് 'ഉള്ളി' എന്നു പറയുന്നത്." എന്നിട്ടത് വായിൽ അങ്ങോട്ടുമിങ്ങോട്ടും മാറ്റി മാറ്റിയിട്ടിട്ട് തുപ്പിക്കളഞ്ഞു.

# അധ്യായം പതിനൊന്ന്

## സങ്കീർത്തനാനന്ദത്തിൽ

ഇന്നൊരു ഭാഗവതർ വരും; ഭജനസംഘവുമായി വന്ന് കീർത്തനം പാടും. 'ഗായകനെവിടെ?' എന്ന് ശ്രീരാമകൃഷ്ണൻ ഇടയ്ക്കിടെ ചോദിച്ചുകൊണ്ടിരുന്നു.

മഹിമൻ: ഈ നിലയ്ക്കുതന്നെ നമുക്കു സുഖമാണല്ലോ.

ശ്രീരാമ: അല്ലപ്പാ, ഇത് നമുക്ക് പന്ത്രണ്ടുമാസവുമുണ്ടല്ലോ.

മുറിക്കു പുറത്തുനിന്നും ഒരു ഭക്തൻ വിളിച്ചുപറഞ്ഞു, 'ഭാഗവതർ എത്തിപ്പോയി.' ശ്രീരാമകൃഷ്ണൻ ആനന്ദപൂർണ്ണനായിട്ടിങ്ങനെ ചോദിച്ചു: 'ഹാ, വന്നോ?' മുറിയുടെ തെക്കുകിഴക്കേ വരാന്തയിൽ പുല്പായ് വിരിച്ചു. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'അതിലൽപം ഗംഗാജലം തളിക്കൂ. എത്രയോ ലൗകികമനുഷ്യർ ഉപയോഗിച്ചതാണത്!'

*ബാലിയിലെ പ്യാരിബാബുവിന്റെ വീട്ടിലെ സ്ത്രീകൾ അമ്പലത്തിൽ തൊഴാൻ വന്നിട്ടുണ്ട്. കീർത്തനത്തിനുള്ള ഏർപ്പാടുകണ്ട് അവർക്കും കേട്ടാൽ കൊള്ളാമെന്ന് ആഗ്രഹം തോന്നി. ഒരു ഭക്തൻ വന്ന് ശ്രീരാമകൃഷ്ണനോട് അന്വേഷിച്ചു: 'മുറിയിൽ സ്ഥലമുണ്ടോ, എന്ന് അവർ ചോദിക്കുന്നു. അവർക്ക് ഇരിക്കാനൊക്കുമോ?' ഗുരുദേവൻ കീർത്തനം കേട്ടുകൊണ്ട് പറഞ്ഞു: 'ഇല്ലില്ല. ഇവിടെ സ്ഥലമെവിടെ?'

ആ സമയത്ത് നാരായണൻ വന്ന് ഗുരുദേവനെ നമസ്കരിച്ചു: ഗുരുദേവൻ ചോദിച്ചു: 'നീയെന്തിനാണിങ്ങോട്ടു വന്നത്? നിന്റെ വീട്ടുകാരു നിന്നെ വല്ലാണ്ട് തല്ലിയല്ലൊ!' നാരായണൻ ഗുരുദേവന്റെ മുറിയുടെ നേർക്കു പോകുന്നതു കണ്ട് അദ്ദേഹം ബാബുരാമനോട് 'അവനെന്തെങ്കിലും തിന്നാൻ കൊടുക്കൂ.' എന്ന് ആംഗ്യം കാണിച്ചു.

നാരായണൻ മുറിക്കകത്തു കടന്നു. ശ്രീരാമകൃഷ്ണൻ പെട്ടെന്നെഴുന്നേറ്റ് മുറിയിലേയ്ക്കു പോയി, നാരായണനെ സ്വന്തം കൈയ്കൊണ്ട് ആഹാരം കഴിപ്പിക്കാൻ. ആഹാരം കൊടുത്തശേഷം അദ്ദേഹം വീണ്ടും വന്ന് കീർത്തനം കേൾക്കാനിരുന്നു.

* കല്ക്കത്തയിൽ ബേലൂരിനടുത്തുള്ള ഒരു സ്ഥലം.

digitized by www.sreyas.in

അനേകം ഭക്തന്മാർ ഹാജരുണ്ട്: ശ്രീ വിജയഗോസ്വാമി, മഹിമാചരണൻ, നാരായണൻ, അധരൻ, മാസ്റ്റർ, കൊച്ചുഗോപാലൻ എന്നിങ്ങനെ പലരും. രാഖാലും ബലരാമനും ഇപ്പോൾ ശ്രീ വൃന്ദാവനധാമത്തിലാണ്.

മണി മൂന്നുനാലോടടുത്തു. ശ്രീരാമകൃഷ്ണദേവൻ വരാന്തയിൽ കീർത്തനവും കേട്ടുകൊണ്ടിരിക്കുന്നു. നാരായണൻ അടുത്തുവന്നിരുന്നു. മറ്റു ഭക്തന്മാർ നാലുപാടും ഇരിപ്പുണ്ട്. ആ സമയത്ത് അധരൻ വന്നുചേർന്നു. അധരനെ കണ്ട് ഗുരുദേവൻ പരിഭ്രാന്തനായി. അധരൻ നമസ്കരിച്ച് ഇരുന്നപ്പോൾ, കുറച്ചുകൂടി അടുത്തേയ്ക്കു ചെല്ലാൻ ഗുരുദേവൻ ആംഗ്യം കാണിച്ചു.

കീർത്തനം അവസാനിച്ചു. കൂട്ടം പിരിഞ്ഞു. ഭക്തന്മാരിൽ ചിലർ തോട്ടത്തിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരിക്കുന്നു. മറ്റു ചിലർ ദേവീക്ഷേത്രത്തിലെയും രാധാകാന്തക്ഷേത്രത്തിലെയും ദീപാരാധന തൊഴാൻ പോയി.

സന്ധ്യയ്ക്കുശേഷം ഭക്തന്മാർ വീണ്ടും ശ്രീരാമകൃഷ്ണന്റെ മുറിയിൽ ഒത്തുകൂടി. കീർത്തനം പിന്നെയും ഗുരുദേവന്റെ മുറിയിൽവെച്ചുനടത്താൻ ഒരുക്കങ്ങൾ ചെയ്യുന്നു. ഗുരുദേവന് വലിയ ഉത്സാഹം. അദ്ദേഹം ഒരു ഭക്തനോട് പറഞ്ഞു: 'ഈ വശത്തേയ്ക്കും ഒരു തിരിയിടൂ.' രണ്ടു തിരിയും ജ്വലിച്ച് മുറിക്കുള്ളിൽ നല്ല പ്രകാശം.

ശ്രീരാമകൃഷ്ണൻ വിജയനോടു പറഞ്ഞു: 'നീയെന്താണവിടെ ഇരിക്കുന്നത്? ഇങ്ങോട്ട് അടുത്തുവരൂ.' സങ്കീർത്തനത്തിന്റെ ആവേശം ഇപ്പോൾ വളരെ വർദ്ധിച്ചു. ഗുരുദേവൻ ലഹരിപൂണ്ട് നൃത്തം തുടങ്ങി. ഭക്തന്മാരും അദ്ദേഹത്തെ ചുറ്റിനിന്ന് നൃത്തം വെച്ചു. വിജയൻ നൃത്തം ചെയ്തുചെയ്ത് ദിഗംബരനായി, അദ്ദേഹത്തിനു ദേഹബോധമില്ല.

കീർത്തനം അവസാനിച്ചപ്പോൾ വിജയൻ, താക്കോലെവിടെപ്പോയി എന്നു തേടാൻ തുടങ്ങി. ഗുരുദേവനരുളി: 'ഇവിടെയും ഒരു ഹരിനാമം കഴിക്കൂ.' ഇതും പറഞ്ഞ് അദ്ദേഹം ചിരിച്ചു. വിജയനോടു വീണ്ടും പറഞ്ഞു: 'അതൊക്കെ ഇനിയെന്തിന്?' ഇനിയും താഴും താക്കോലുമൊക്കെയായി കഴിയരുത് വിജയൻ എന്നാണ് അദ്ദേഹം അതുകൊണ്ട് ഉദ്ദേശിച്ചത്.

കിശോരി നമസ്കരിച്ച് യാത്ര പറയാൻ പുറപ്പെട്ടു. ഗുരുദേവൻ സ്നേഹാർദ്രനായി കിശോരിയുടെ നെഞ്ചത്ത് കൈയ്വെച്ചു; എന്നിട്ടരുളി: 'എന്നാൽ പോയ്വരൂ.' വാക്കുകൾ കരുണാമസൃണങ്ങൾ. അല്പം കഴിഞ്ഞ് മാസ്റ്ററും ഗോപാലനും അടുത്തെത്തി നമസ്ക

digitized by www.sreyas.in

രിച്ചു; അവരും പുറപ്പെടാൻ ഒരുങ്ങുകയാണ്. വീണ്ടും സ്നേഹമസൃണവാണികൾ. മൊഴികളിൽനിന്നും നറുന്തേനൊഴുകുന്നു. അരുളി: 'നാളെ കാലത്തെ എഴുനേറ്റു പോയാൽ പോരേ? രാത്രിയിൽ പോയാൽ ജലദോഷം പിടിക്കും.'

**ഭക്തന്മാരെക്കുറിച്ചുള്ള സംഭാഷണങ്ങൾ**

മാസ്റ്ററും ഗോപാലനും അപ്പോൾ പോയില്ല; രാത്രി ഇവിടെത്തന്നെ കഴിക്കാമെന്നു തീർച്ചയാക്കി. അവരും വേറേ ഒന്നുരണ്ടു ഭക്തന്മാരും തറയിലിരിപ്പുണ്ട്. അല്പം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ശ്രീ രാമചാറ്റർജിയോടു പറഞ്ഞു: 'രാമ, ഇവിടെ വേറെയും ഒന്നുരണ്ടു ചവിട്ടുമെത്ത ഉണ്ടായിരുന്നല്ലൊ. അതൊക്കെ എവിടെപ്പോയി?

ഇന്ന് പകലെങ്ങും ശ്രീരാമകൃഷ്ണന് ഒരു വിശ്രമവും കിട്ടിയില്ല; ഒഴിവൊട്ടും ഉണ്ടായിരുന്നില്ല. ഭക്തന്മാരെ വിട്ട് എവിടെപ്പോകും? ഇപ്പോളൊന്നു പുറത്തേയ്ക്ക് ഇറങ്ങുന്നു. മുറിയിൽ മടങ്ങിയെത്തിയപ്പോൾ, മാസ്റ്റർ രാമലാലന്റെ അടുത്തുനിന്നും ഒരു പാട്ട് എഴുതിയെടുക്കുന്നതു കണ്ടു – സംസാരതാരിണി എന്ന പാട്ട്!

ഇപ്പോൾ ധിറുതിയിലെഴുതി. 'തപനതനയത്രാസത്താൽ ത്രാസിതനായി' ഇത്യാദി. ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു ചോദിച്ചു: 'എന്താണെഴുതുന്നത്?' പാട്ടിന്റെ സംഗതി പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു, 'അതൊരു നീണ്ട പാട്ട്!'

രാത്രിയിൽ ശ്രീരാമകൃഷ്ണൻ കുറച്ച് റവക്കഞ്ഞിയും ഒന്നുരണ്ടു ലൂച്ചിയും കഴിക്കും. ഗുരുദേവൻ രാമലാലനോടു ചോദിച്ചു: 'എന്താ റവക്കഞ്ഞിയുണ്ടോ?' പാട്ട് ഒന്നുരണ്ടു വരി എഴുതിയിട്ട് മാസ്റ്റർ നിർത്തി.

ശ്രീരാമകൃഷ്ണൻ തറയിലിരുന്ന് റവക്കഞ്ഞി കഴിക്കുന്നു. അദ്ദേഹം വീണ്ടും ചെറിയ കട്ടിലിൽ ചെന്നിരുന്നു. മാസ്റ്റർ കട്ടിലിനടുത്ത് ചവിട്ടുമെത്തയിൽ ഇരുന്നുകൊണ്ട് ഗുരുദേവനുമായി വർത്തമാനം പറയുന്നു. നാരായണന്റെ കാര്യം പറഞ്ഞു പറഞ്ഞ് അദ്ദേഹം വികാരഭരിതനായി.

ശ്രീരാമ: ഇന്നു ഞാൻ നാരായണനെ കണ്ടു.

മാസ്റ്റർ: ഉവ്വ്; അവന്റെ കണ്ണു നനഞ്ഞിരുന്നു. അവന്റെ മുഖം കണ്ടിട്ട് എനിക്കു കരച്ചിലു വന്നു.

ശ്രീരാമ: അവനെ കണ്ടാൽ എനിക്കെന്തോ ഒരു വാത്സല്യം തോന്നുന്നു. ഇവിടെ വരുന്നെന്നും പറഞ്ഞ് വീട്ടിൽ അവനെ തല്ലുന്നു. അതു തടയാനാരുമില്ല. 'കൂനാ, നിന്നുടെ കൂനു കണ്ടു; കടുകിൻകൂനു കാണാനാരും കിടയാ.'

digitized by www.sreyas.in

മാസ്റ്റര്‍: (ചിരിച്ചുകൊണ്ട്) ഇന്നാളൊരു ദിവസം പുസ്തകം ഹരി പദന്റെ വീട്ടില്‍വെച്ചിട്ട് ഇങ്ങോട്ടോടി.

ശ്രീരാമ: അങ്ങനെ ചെയ്തതു നന്നായില്ല.

ശ്രീരാമകൃഷ്ണന്‍ നിശ്ശബ്ദനായിരുന്നു. അല്പം കഴിഞ്ഞ് വീണ്ടും സംഭാഷണമാരംഭിച്ചു.

ശ്രീരാമ: നോക്ക്, അവന് വളരെ കഴമ്പുണ്ട്. അല്ലെന്നുവരികില്‍ കീര്‍ത്തനം കേട്ടുകൊണ്ടിരിക്കുമ്പോള്‍ ഞാന്‍ ആകര്‍ഷിക്കപ്പെടുമോ? പാട്ടു വിട്ടിട്ട് എനിക്ക് മുറിയിലേയ്ക്കു പോവണ്ടതായ് വന്നു. കീര്‍ത്തനം വിട്ടിട്ടു പോവുക എന്നുള്ളത് ഇതിനു മുമ്പൊരിക്കലും ഉണ്ടായിട്ടില്ല.

സ്വല്പം നേരം ഗുരുദേവന്‍ മിണ്ടാതിരുന്നു; എന്നിട്ടു പിന്നെയും സംസാരിച്ചു.

ശ്രീരാമ: ഭാവാവസ്ഥയില്‍ ഞാനൊരിക്കലവനോട്, എങ്ങനെ തോന്നു ന്നു, എന്നു ചോദിച്ചു: 'എനിക്ക് സുഖമാണ്,' എന്നു മാത്രം അവന്‍ പറഞ്ഞു. (മാസ്റ്ററോട്) നീ ഇടയ്ക്കിടെ എന്തെങ്കിലും മേടിച്ച് അവനെ വാത്സല്യത്തോടെ കഴിപ്പിക്ക്.

ശ്രീരാമകൃഷ്ണദേവന്‍ പിന്നെ തേജചന്ദ്രന്റെ കാര്യം പറയാന്‍ തുടങ്ങി.

ശ്രീരാമ: (മാസ്റ്ററോട്) അവന്‍ എന്നെക്കുറിച്ച് എന്താണു വിചാ രിക്കുന്നത് എന്ന് അവനോടൊരു പ്രാവശ്യം ചോദിച്ചു നോക്കുക. എന്നെ ജ്ഞാനിയെന്നു കരുതുന്നോ? അതോ, വേറെ വല്ലതും പറ യുന്നോ? തേജചന്ദ്രന്‍ അധികമൊന്നും സംസാരിക്കാത്ത ആളാണെ ന്നാണു കേട്ടിരിക്കുന്നത്. (ഗോപാലനോട്) തേജചന്ദ്രനോട് ശനിയാ ഴ്ചകളിലും ചൊവ്വാഴ്ചകളിലും ഇവിടെ വരാന്‍ പറയുക.

തറയില്‍ ആസനത്തിലിരുന്ന് ശ്രീരാമകൃഷ്ണന്‍ റവക്കഞ്ഞി കഴി ച്ചുകൊണ്ടിരുന്നു. അടുത്ത് ഒരു വിളക്കുതണ്ടിന്മേല്‍ വിളക്കു കത്തു ന്നു. ഗുരുദേവന്റെ അടുത്ത് മാസ്റ്റര്‍ ഇരിപ്പുണ്ട്. ഗുരുദേവന്‍ ചോദിച്ചു: 'മധുരപദാര്‍ത്ഥം വല്ലതുമുണ്ടോ' മാസ്റ്റര്‍ പുതുശര്‍ക്കര ചേര്‍ത്തുള്ള സന്ദേശ് കൊണ്ടുവന്നിരുന്നു. അത് അലമാരയിലുണ്ട് എന്ന് രാമ ലാലനോടു പറഞ്ഞു.

ശ്രീരാമ: എന്നാലൊന്നു തരൂ.

മാസ്റ്റര്‍ ബദ്ധപ്പെട്ട് അലമാരിയില്‍ തേടി. നോക്കിയിട്ടു കണ്ടില്ല. ഭക്തന്മാര്‍ക്ക് കൊടുത്തിരിക്കുമെന്നു തോന്നുന്നു. വിഷണ്ണനായി തിരി

digitized by www.sreyas.in

ച്ചുവന്നു ഗുരുദേവനോടു പറഞ്ഞു. ഗുരുദേവൻ വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു.

ശ്രീരാമ: ആട്ടെ, ഒരിക്കൽ നിന്റെ സ്കൂളിലൊന്നു വന്നുനോക്കിയാലോ –

നാരായണനെ കാണാനാണ് സ്കൂളിൽ പോകാൻ ഗുരുദേവൻ വിചാരിക്കുന്നത് എന്നു കരുതി മാസ്റ്റർ പറഞ്ഞു: 'ഞങ്ങളുടെ വീട്ടിൽ വന്നിരുന്നാലും മതിയല്ലോ.'

ശ്രീരാമ: അതല്ല, വേറൊരു ഉദ്ദേശവുമുണ്ട്. എന്താണെന്നോ? വേറെയും വല്ല പിള്ളേരും കൊള്ളാവുന്നവരുണ്ടോ എന്നൊന്നു നോക്കാൻ.

മാസ്റ്റർ: അങ്ങേയ്ക്കു തീർച്ചയായും വരാം. മറ്റാളുകൾ കാണാൻ വരുന്നുണ്ട്. അമ്മാതിരി അവിടേയ്ക്കും വരാം.

ആഹാരം കഴിഞ്ഞ് ഗുരുദേവൻ ചെറിയ കട്ടിലിൽ ചെന്നിരുന്നു. ഒരു ഭക്തൻ പുകക്കുഴൽ തയ്യാറാക്കിക്കൊടുത്തു. ഗുരുദേവൻ പുകവലിച്ചുകൊണ്ടിരിക്കുന്നു. ഇതിനിടെ മാസ്റ്ററും ഗോപാലനും വരാന്തയിലിരുന്ന് ചപ്പാത്തിയും പരിപ്പുമായി ലഘുഭക്ഷണം കഴിച്ചു. അവർ സംഗീതശാലയിൽ ഉറങ്ങാൻ തീർച്ചപ്പെടുത്തി.

അത്താഴത്തിനുശേഷം മാസ്റ്റർ കട്ടിലിനടുത്ത് ചവിട്ടുമെത്തയിൽ ചെന്നിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) സംഗീതശാലയിൽ കലവും കുടവുമൊക്കെ കാണും. ഇവിടെ കിടക്കരുതേ, ഈ മുറിയിൽ?

മാസ്റ്റർ: അങ്ങനെയാവാം.

# അധ്യായം പന്ത്രണ്ട്

## സേവകന്മാരുടെ കൂടെ

രാത്രി പത്തുപതിനൊന്നു മണിയായി. ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ തലയിണയിൽ ചാരിയിരിക്കുന്നു. മാസ്റ്റർ തറയിൽ ഇരിപ്പുണ്ട്. ഗുരുദേവൻ മാസ്റ്ററുമായി വർത്തമാനം പറയുന്നു. ചുമരിനടുത്ത് ഒരു പീഠത്തിന്മേൽ വിളക്കു കത്തുന്നു.

ഗുരുദേവൻ അഹൈതുകകൃപാസിന്ധുവാണ്. മാസ്റ്ററുടെ ശുശ്രൂഷ സ്വീകരിച്ച് അനുഗ്രഹിക്കും.

digitized by www.sreyas.in

ശ്രീരാമ: നോക്കൂ, എന്റെ കാലു നോവുന്നു. പതുക്കെയൊന്നു കൈയോടിക്കൂ.

മാസ്റ്റർ: ചെറിയ കട്ടിലിൽ ഗുരുദേവന്റെ പാദമൂലത്തിൽ ഇരുന്ന് അദ്ദേഹത്തിന്റെ കാലിണ മടിയിലെടുത്തുവെച്ച് മെല്ലെ മെല്ലെ തലോടി. ഗുരുദേവൻ ഇടയ്ക്കിടെ ഓരോന്നു ചോദിച്ചുകൊണ്ടിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇന്നത്തെ സംഭാഷണമൊക്കെ എങ്ങനെയിരുന്നു?

മാസ്റ്റർ: വളരെ നന്നായിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അക്ബർ ചക്രവർത്തിയുടെ കഥ എങ്ങനെയിരുന്നു?

മാസ്റ്റർ: അസ്സലായി.

ശ്രീരാമ: അതൊന്നു പറയൂ, കേൾക്കട്ടെ

മാസ്റ്റർ: ഒരു ഫക്കീർ അക്ബർ ചക്രവർത്തിയെ കാണാൻ വന്നു. അക്ബർഷാ അപ്പോൾ 'നമാസ്' നടത്തുകയായിരുന്നു. നമാസ് നടത്തിക്കൊണ്ടിരിക്കെ ഈശ്വരനോട് ധനവും സമ്പത്തും ആവശ്യപ്പെട്ടു. ഫക്കീറപ്പോൾ പതുക്കെപ്പതുക്കെ മുറിക്കു പുറത്തു പോകാൻ പുറപ്പെട്ടു. പിന്നീട് അക്ബർ കാരണം ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, 'പിച്ചയെടുക്കണമെന്നുവരികിൽ, പിച്ചക്കാരന്റെ അടുക്കൽനിന്നു വേണമോ?'

ശ്രീരാമ: പിന്നെയെന്തൊക്കെ പറയുകയുണ്ടായി?

മാസ്റ്റർ: സഞ്ചയിക്കുന്നതിനെപ്പറ്റി വളരെയേറെ പറഞ്ഞു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തൊക്കെ പറഞ്ഞു?

മാസ്റ്റർ: സ്വയം പ്രയത്നിക്കണമെന്നു ബോധമുള്ള കാലത്തോളം പ്രയത്നിക്കുക തന്നെ വേണം. സഞ്ചയത്തെ സംബന്ധിച്ച് എത്ര ഭംഗിയായിട്ട് അങ്ങ് സിന്തിയിൽവെച്ചു പറഞ്ഞു!

ശ്രീരാമ: എന്തു പറഞ്ഞു?

മാസ്റ്റർ: ഈശ്വരനെ സർവ്വാത്മനാ ആശ്രയിക്കുന്നവന്റെ ഭാരമെല്ലാം ഈശ്വരൻ ഏറ്റെടുക്കും; പ്രായമാകാത്ത കുട്ടിയുടെ ഭാരമെല്ലാം കോടതിയിൽനിന്നും നിയമിച്ച കാര്യസ്ഥൻ ഏറ്റെടുക്കുംപോലെ. സദ്യയ്ക്ക് എവിടെയാണിരിക്കേണ്ടത് എന്ന് ചെറിയ കുട്ടിക്ക് നിശ്ചയമുണ്ടാവില്ല; ആരെങ്കിലും അതിനെ പിടിച്ചിരുത്തുന്നു. എന്നും അവിടുന്നു പറയുകയുണ്ടായി.

digitized by www.sreyas.in

ശ്രീരാമ: അല്ല, അതല്ല സംഗതി. അച്ഛൻ കുട്ടിയുടെ കൈയും പിടിച്ചുകൊണ്ട് നടന്നാൽ കുട്ടി വീഴുകയില്ല. എന്നാണ് ഞാൻ പറഞ്ഞത്.

മാസ്റ്റർ: ഇന്നുപിന്നെ അവിടുന്ന് മൂന്നുതരം സാധുക്കളുടെ കാര്യം പറയുകയുണ്ടായി. ഉത്തമസാധു ഒരിടത്തിരുന്ന് ആഹാരം നേടുന്നു. പെൺകുട്ടിയുടെ മാറത്തു മുല കണ്ടിട്ട്, 'മാറത്ത് എന്താ നീരുണ്ടോ?' എന്നു ചോദിച്ച ബാലസാധുവിന്റെ കഥ അങ്ങു പറഞ്ഞു. പിന്നെയും പലപല അതിമനോഹരങ്ങളായ കാര്യങ്ങൾ അരുളി, ഒക്കെ അങ്ങേയറ്റത്തെ കാര്യങ്ങൾ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്തൊക്കെ കാര്യങ്ങൾ?

മാസ്റ്റർ: ആ പമ്പയിലെ കാക്കയുടെ കഥ. ഇരവുപകൽ രാമനാമം ജപിച്ചുകൊണ്ടിരുന്നു; അതുകൊണ്ട് വെള്ളത്തിനടുത്തു പോയാലും കുടിക്കാൻ കഴിഞ്ഞില്ല. പിന്നെ ആ സന്ന്യാസിയുടെ പുസ്തകത്തിന്റെ കാര്യം, 'ഓം രാമ,' എന്നു മാത്രം എഴുതിയ പുസ്തകം. പിന്നെ, ഹനുമാൻ രാമനോടു പറഞ്ഞ സംഗതി.

ശ്രീരാമ: എന്തു പറഞ്ഞു?

മാസ്റ്റർ: ഹനുമാൻ പറഞ്ഞു, 'ഞാൻ സീതയെ കണ്ടു വരികയാണ്. വെറും ഉടൽ മാത്രം കിടപ്പുണ്ട്. മനവും പ്രാണനുമെല്ലാം അവിടുത്തെ അടിമലരിൽ അർപ്പിച്ചിരിക്കുന്നു!' അതു കഴിഞ്ഞ്, ചാതകത്തിന്റെ കഥ – മഴവെള്ളമല്ലാതെ മറ്റൊന്നും കുടിക്കുകയില്ല. പിന്നെ ജ്ഞാനയോഗത്തിന്റെയും ഭക്തിയോഗത്തിന്റെയും കാര്യം.

ശ്രീരാമ: അവയെക്കുറിച്ചെന്തു പറഞ്ഞു?

മാസ്റ്റർ: 'കുംഭ'ത്തെക്കുറിച്ച് ബോധമുള്ള കാലത്തോളം, 'അഹ'മെന്ന കുംഭം നിലനില്ക്കുകതന്നെ ചെയ്യും. 'ഞാൻ' എന്ന ബോധം ഉള്ളിടത്തോളം, 'ഞാൻ ഭക്തൻ, അവിടുന്നു ഭഗവാൻ' എന്ന ബോധവും കാണും.

ശ്രീരാമ: അങ്ങനെയല്ല; 'കുംഭജ്ഞാനം' ഇരിക്കട്ടെ, പോകട്ടെ, 'കുംഭം' പോവുകയില്ല. 'അഹം' പോവുകയില്ല. ഒരായിരം വാരം വിചാരം ചെയ്തോളൂ, അതു പോവുകയില്ല.

മാസ്റ്റർ അല്പനേരം മിണ്ടാതിരുന്നു. എന്നിട്ടു പറഞ്ഞു;

മാസ്റ്റർ: കാളീക്കോവിലിൽവെച്ച് ഈശാനമുക്കർജിയുമായി ആ സംഭാഷണം നടന്നല്ലോ. ഞങ്ങളപ്പോൾ അവിടെ ഉണ്ടായിരുന്നതും അതു കേൾക്കാനൊത്തതും വലിയ ഭാഗ്യമായി.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെയതെ. എന്തൊക്കെ പറഞ്ഞു, പറയൂ കേൾക്കട്ടെ.

മാസ്റ്റർ: അവിടുന്നു പറഞ്ഞു, കർമ്മകാണ്ഡം ആദികാണ്ഡം 'ഈശ്വരൻ നിന്റെ മുമ്പിലെത്തിയാൽ അദ്ദേഹത്തോട്, എനിക്കിത്ര ആശുപത്രികളും ഡിസ്പെൻസറികളും ആവശ്യമുണ്ട്, എന്ന് നീ പറയുമോ?' എന്ന് അങ്ങ് ശംഭുമല്ലികനോട് ചോദിച്ചതായും പറഞ്ഞു. വേറൊരുകാര്യം കൂടി പറഞ്ഞു, ഒരുവൻ കർമ്മത്തിൽ ആസക്തനായിരിക്കുന്ന കാലത്തോളം ഈശ്വരൻ ദർശനമരുളുകയില്ല, എന്ന്. കേശവസേനനോടാണ് അവിടുന്ന് ഇക്കഥ പറഞ്ഞത്.

ശ്രീരാമ: എന്ത്?

മാസ്റ്റർ: കുട്ടി കളിപ്പാട്ടവുമായി മറ്റെല്ലാം മറന്നു കഴിയുന്ന സമയത്ത് അമ്മ വെപ്പും കിപ്പുമൊക്കെ ചെയ്തുകൊണ്ടിരിക്കും. കളിപ്പാട്ടമൊക്കെ ദൂരെയെറിഞ്ഞ് കുഞ്ഞു കരയാനാരംഭിക്കുമ്പോൾ അമ്മ കഞ്ഞിക്കലം വാങ്ങിവെച്ചിട്ട് കുഞ്ഞിന്റെ അടുത്തെത്തുന്നു.

അന്നൊരുദിവസം മറ്റൊരു കാര്യം പറഞ്ഞു. ഭഗവാനെ എവിടെയെല്ലാം ദർശിക്കാൻ സാധിക്കും, എന്ന് ലക്ഷ്മണൻ രാമനോടു ചോദിച്ചു. രാമൻ പലതും പറഞ്ഞിട്ടൊടുവിൽ പറഞ്ഞു, 'അനിയാ, ഏതൊരു മനുഷ്യനിൽ അനന്യഭക്തി കാണുന്നുവോ, പ്രേമത്താൽ മത്തനായി ചിരിക്കുന്നു, കേഴുന്നു, ആടുന്നു, പാടുന്നു, അവിടെ ഞാൻ ഉണ്ടെന്നറിഞ്ഞുകൊൾക'

ശ്രീരാമ: ആഹാ! ആഹാ!

ഗുരുദേവൻ തെല്ലിട നിശ്ശബ്ദനായി ഇരുന്നു.

മാസ്റ്റർ: അന്ന് ഈശാനനോട് നിവൃത്തിയുടെ കാര്യം മാത്രമേ അവിടുന്നു പറഞ്ഞുള്ളൂ. അന്നുമുതൽ ഞങ്ങളിൽ പലരുടെയും കണ്ണു തെളിഞ്ഞു. കർത്തവ്യകർമ്മങ്ങൾ കുറയ്ക്കാൻ ഉത്സുകരാണ് ഞങ്ങളിപ്പോൾ. 'ലങ്കയിൽ രാവണൻ ചത്തു, ബേഹുലൻ വ്യാകുലൻ കേണാൻ,' എന്നവിടുന്ന് അരുളുകയുണ്ടായല്ലൊ.

ഇതുകേട്ട് ശ്രീരാമകൃഷ്ണദേവൻ ഉറക്കെ ചിരിച്ചു.

മാസ്റ്റർ: (സവിനയം) ആട്ടെ, കർത്തവ്യകർമ്മങ്ങളും കെട്ടുപാടുകളും കുറയ്ക്കുന്നതല്ലേ നല്ലത്?

ശ്രീരാമ: അതെ, പക്ഷേ ആരെങ്കിലും മുമ്പിൽ പെട്ടാൽ അതു കാര്യം വേറെ. ഒരു സാധുവിനേയോ ദരിദ്രനേയോ കണ്ടെത്തിയാൽ ആ ആളുടെ സേവ ചെയ്യുകയാണ് വേണ്ടത്.

digitized by www.sreyas.in

മാസ്റ്റർ: വേറൊരു ദിവസം ഈശാനമുക്കർജിയോട് മുഖസ്തുതിക്കാരെക്കുറിച്ച് അവിടുന്നു പറഞ്ഞതു വളരെ ഭേഷായി. പിണത്തിന്മേൽ പറ്റിക്കൂടുന്ന കഴുകന്മാരെപ്പോലെ. ഇക്കാര്യം അങ്ങൊരിക്കൽ പണ്ഡിതപദ്മലോചനനോടും പറയുകയുണ്ടായി.

ശ്രീരാമ: അല്ല, ഉലോയിലെ വാമനദാസനോട്.

കുറച്ചുകഴിഞ്ഞ് മാസ്റ്റർ ചെറിയ കട്ടിലിന്നരികിൽ ചവിട്ടുമെത്തയുടെ അടുത്തിരുന്നു. ഗുരുദേവന് ഉറക്കം വരുന്നു. അദ്ദേഹം മാസ്റ്റരോടു പറയുന്നു: 'നീ കിടന്നുറങ്ങ്. ഗോപാലനെവിടെപ്പോയി? വാതിൽ ചാരിയേക്കൂ.'

പിറ്റേന്ന് തിങ്കളാഴ്ച. ശ്രീരാമകൃഷ്ണൻ അതിരാവിലെ എഴുനേറ്റു; പതിവുപോലെ ഈശ്വരനാമം ചൊല്ലി; ഇടയ്ക്കിടെ ഗംഗാദർശനം ചെയ്തു. ദേവീക്ഷേത്രത്തിലും രാധാകാന്തക്ഷേത്രത്തിലും ഉഷപ്പൂജ നടക്കുന്നു. മാസ്റ്റർ ഗുരുദേവന്റെ മുറിയിൽ തറയിലാണുറങ്ങിയത്. അദ്ദേഹവും എഴുനേറ്റ് എല്ലായിടത്തും തൊഴുതു. പ്രാതഃകൃത്യത്തിനുശേഷം മാസ്റ്റർ ഗുരുദേവന്റെ അടുത്ത് വന്നിരുന്നു.

ശ്രീരാമകൃഷ്ണൻ കുളി കഴിഞ്ഞു. എന്നിട്ട് ദേവീക്ഷേത്രത്തിലേയ്ക്കു പോയി. കൂടെ മാസ്റ്ററുമുണ്ട്. ഗുരുദേവൻ മാസ്റ്ററോട് മുറി പൂട്ടാൻ പറഞ്ഞു.

ശ്രീകോവിലിലെത്തി പൂജകാസനത്തിലിരുന്നു. പൂവെടുത്ത് ചിലപ്പോൾ ദേവിയുടെ പാദപദ്മത്തിലും ചിലപ്പോൾ സ്വമസ്തകത്തിലും അർപ്പിച്ചു. ചാമരമെടുത്ത് കുറച്ചുവീശി. എന്നിട്ടു മുറിയിലേയ്ക്കു മടങ്ങി. മാസ്റ്ററോട് മുറി തുറക്കാൻ പറഞ്ഞു. മുറിയ്ക്കകത്തു കടന്നു ചെറിയ കട്ടിലിൽ ഇരുന്നു. അപ്പോൾ അദ്ദേഹം ഭാവാവിഷ്ടനായി ഈശ്വരനാമം ജപിച്ചുകൊണ്ടിരുന്നു. മാസ്റ്റർ തറയിൽ തനിച്ചിരുന്നു.

ഗുരുദേവൻ പാട്ടുപാടാൻ തുടങ്ങി. ഭാവലഹരിപൂണ്ട് ഗാനവ്യാജേന മാസ്റ്ററെ, കാളിതന്നെ ബ്രഹ്മം, കാളി നിർഗുണവുമാണ് സഗുണവുമാണ്, കൂടാതെ അനന്തരൂപിണിയുമാണ് എന്ന് ഉപദേശിക്കുന്നു.

കാളിമാതാവിനെ നേരിലറിഞ്ഞതായ്
ആരാനുമുണ്ടോയിപ്പാരിടത്തിൽ?
ഷഡ്ദർശനങ്ങൾക്കും ശക്തിയില്ലമ്മതൻ-
തത്ത്വം വെളിപ്പെടുത്തീടുവാനായ്...

ഉന്മാദിനിയാമെൻ കാളിമാതാവിന്റെ
വൻലീലയാണീ പ്രപഞ്ചമെല്ലാം...

digitized by www.sreyas.in

പിന്നെ ഈ ആശയം ഉൾക്കൊള്ളുന്ന ഒരു പാട്ടു പാടി:

'അനന്തരൂപിണി, കാളി, ആർക്കവിടുത്തെ അറിയാൻ കഴിയും? ഭവബന്ധഹാരിണിയും ഭവതാരിണിയുമായ അനാദിമഹാവിദ്യയല്ലോ അവിടുന്ന്. ഗിരിജേ, ഗോപജേ, ഗോവിന്ദമോഹിനി, ശാരദേ, വരദേ, നഗേന്ദ്രനന്ദിനി, ജ്ഞാനദേ, മോക്ഷദേ, കാമാഖ്യേ, കാമദേ, ശ്രീരാധേ, ശ്രീകൃഷ്ണഹൃദയവിലാസിനി!'

വേറൊന്ന്:

'ജഗദംബേ, ജനപാലിനി, ജഗന്മോഹിനി, ജഗജ്ജനനി, ത്വരിതമെന്നെ താരണം ചെയ്തരുളിയാലും; തപനതനയത്രാസത്താൽ ത്രസ്തൻ ഞാൻ; എന്റെ പ്രാണനിതാ പോകുന്നു. ഹരിയുടെ ലീലയ്ക്കു തുണയായ് യശോദാജഠരത്തിൽ ജന്മമെടുത്തവളേ, വൃന്ദാവനത്തിൽ രാധയായ് രാജിച്ചവളേ. വ്രജനാഥവിഹാരകാരിണി, രാസലോലേ, രാസമയി, രാസനടനലീലാലോലേ, ഗിരിജേ, ഗോപജേ, ഗോവിന്ദമോഹിനി, ഗംഗാമാതേ, നീയെനിക്കു ഗതിയരുൾക. ശിവേ, ശർവ്വാണി, സദാനന്ദമയി, സദാശിവപ്രിയേ, സഗുണേ, നിർഗുണേ, സനാതനി, ഗൗരവർണേ, സമസ്തലോകവും നിൻ പുകൾ പാടുന്നു; നിന്മഹിമ ആർക്കറിയാം?'

മാസ്റ്റർ മനസ്സിൽ നിനച്ചു. ഗുരുദേവൻ, 'അമ്മേ, ഇനിയെന്നെ പറ്റിക്കാൻ ഭവതിക്കാവില്ല. അവിടുത്തെ അടിമലർ ഞാൻ കണ്ടു.' എന്ന പാട്ടൊന്നു പാടിയെങ്കിൽ, എന്ന്. എന്തൊരാശ്ചര്യം, ഈ ചിന്ത മനസ്സിലുദിച്ച മാത്രയിൽ ഗുരുദേവൻ അതു പാടാൻ തുടങ്ങി.

ഇതാണതിന്റെ ചുരുക്കം:

'അമ്മേ, ഇനിയെന്നെ പറ്റിക്കാൻ ഭവതിക്കാവില്ല. അവിടുത്തെ അടിമലർ ഞാൻ കണ്ടു. പേടിച്ചോടുകയോ പതറുകയോ ഇല്ല ഞാൻ. വിഷയാസക്തനായി വിഷകൂപത്തിൽ ഞാനിനി ചാടുകയില്ല. സുഖവും ദുഃഖവുമെനിക്കിനി സമം. നെഞ്ചിലിനി എരിതീയെരിയുകയില്ല. ആശാവാതത്തിൽപ്പെട്ട് മനമിനി ഞാൻ തുറക്കുകയില്ല. മായയാം കയറിൽ കുടുങ്ങി പ്രേമമാം മരത്തിലിനി ഞാൻ തൂങ്ങുകയില്ല. ദുഃഖം വന്നാലുമിവനിനി പതറിപ്പോവില്ല.'

സ്വല്പനിമിഷം കഴിഞ്ഞു ഗുരുദേവൻ ചോദിച്ചു: 'ആട്ടെ, എന്റെ ഇപ്പോഴത്തെ നിലയെക്കുറിച്ച് നീയെന്തു വിചാരിക്കുന്നു?'

മാസ്റ്റർ: (ചിരിച്ചുകൊണ്ട്) ഇതവിടുത്തെ സഹജാവസ്ഥ.

ശ്രീരാമകൃഷ്ണൻ തന്നോടായി ഈ പല്ലവി പാടി:

സ്വയം 'സഹജ'നാവാതെ സഹജനെയറിയുവാൻ
ഒരിക്കലുമൊരുത്തനും കഴിയാ നൂനം.

digitized by www.sreyas.in

# മുപ്പത്തിരണ്ടാം ഭാഗം

# ശ്രീരാമകൃഷ്ണനും ബങ്കിമചന്ദ്രനും

## അധ്യായം ഒന്ന്

*1884 ഡിസംബർ 6, ശനിയാഴ്ച*

### ശ്രീ അധരലാലസേനന്റെ വീട്ടിൽ ശ്രീരാമകൃഷ്ണദേവൻ

ഇന്ന് ശ്രീരാമകൃഷ്ണദേവൻ അധരന്റെ വീട്ടിൽ വന്നിരിക്കുന്നു. കൃഷ്ണചതുർത്ഥീതിഥി, പുഷ്യനക്ഷത്രം.

അധരൻ ഒരു വലിയ ഭക്തൻ: അദ്ദേഹം ഒരു ഡെപ്യൂട്ടി മജിസ്ട്രേറ്റാണ്. വയസ്സ് ഇരുപത്തൊമ്പതുമുപ്പതുവരും. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെ അതിമാത്രം സ്നേഹിക്കുന്നു. അധരന്റെ ഭക്തിയോ! പകൽ മുഴുവൻ ആപ്പീസിൽ കടുത്ത പണി എടുത്തതിനുശേഷം. വീട്ടിലെത്തി മുഖത്തും കൈയിലും അല്പം വെള്ളം വീഴ്ത്തിയിട്ട് പ്രായേണ എല്ലാ ദിവസവും സന്ധ്യാസമയത്ത് ശ്രീരാമകൃഷ്ണദേവനെ ദർശിക്കാൻ പോകും. അദ്ദേഹത്തിന്റെ വീട് ശോഭാബസ്സാറിലേ വേനത്തോലാത്തെരുവിലാണ്. അവിടെനിന്നും ദക്ഷിണേശ്വരം കാളീക്ഷേത്രത്തിൽ ഗുരുദേവന്റെ അടുക്കലേയ്ക്ക് വണ്ടി വാടകയ്ക്കു പിടിച്ചാണ് പോകാറ്. ഇങ്ങനെ ദിനംപ്രതി ഏതാണ്ട് രണ്ടു രൂപയോളം വണ്ടിക്കൂലി കൊടുക്കുന്നുണ്ട്. ഗുരുദേവനെ ദർശിക്കുകമാത്രം, അതു തന്നെ ആനന്ദം. അദ്ദേഹത്തിന്റെ ശ്രീമുഖത്തുനിന്നുള്ള അരുളപ്പാടുകൾ കേൾക്കാൻ സാധാരണ സൗകര്യപ്പെടാറില്ല. വന്ന് ഗുരുദേവനെ നമസ്കരിക്കും; കുശലപ്രശ്നാദികൾക്കുശേഷം അദ്ദേഹം ദേവിയെ തൊഴാൻ പോകും. അതു കഴിഞ്ഞു വന്നാൽ, തറയിൽ പായ് വിരിച്ചിട്ടുണ്ടാകും, അതിൽ വിശ്രമിക്കും. ഗുരുദേവൻ തന്നെ അദ്ദേഹത്തോട് വിശ്രമിക്കാൻ പറയും. അധരന്റെ ശരീരം പണിയെടുത്ത് വല്ലാതെ ക്ഷീണിച്ചിരിക്കും; അതുകൊണ്ട് കിടന്ന് അല്പനിമിഷങ്ങൾക്കുള്ളിൽ അദ്ദേഹം ഉറക്കം പിടിക്കും. രാത്രി ഒമ്പതുപത്തുമണിയാകുമ്പോൾ അദ്ദേഹത്തെ വിളിച്ചുണർത്തും. അദ്ദേഹവും എഴുന്നേറ്റ് ഗുരുദേവനെ പ്രണമിച്ച് വണ്ടിയിൽ കയറും. അതു കഴിഞ്ഞ് വണ്ടിയിൽ വീട്ടിലേയ്ക്കു മടങ്ങും.

digitized by www.sreyas.in

ദക്ഷിണേശ്വരത്തെ മഹാപുരുഷനെ ദർശിക്കുന്നത് മഹാഭാഗ്യമെന്ന് അധരൻ കരുതി. അധരൻ കൂടെക്കൂടെ ശ്രീരാമകൃഷ്ണനെ ക്ഷണിച്ച്, ശോഭാബസ്സാറിൽ തന്റെ വീട്ടിൽ കൊണ്ടുപോകാറുണ്ട്. ഗുരുദേവൻ സമാഗതനായാൽ അതൊരു ഉത്സവമാകും. ഗുരുദേവനെയും ഭക്തന്മാരെയും ക്ഷണിച്ചുവരുത്തി അധരൻ അതീവ ആനന്ദിക്കാറുണ്ട്; അവർക്ക് സംതൃപ്തിയാകുമാറ് സദ്യ ഊട്ടാറുമുണ്ട്.

ഒരുനാൾ ശ്രീരാമകൃഷ്ണൻ അധരന്റെ വീട്ടിലെത്തി. അധരൻ പറഞ്ഞു: 'പ്രഭോ, അവിടുന്ന് ഇവിടെ വന്നിട്ട് വളരെ നാളായല്ലോ. മുറികളൊക്കെ ഇരുളടഞ്ഞിരുന്നു; മുറിയിലൊക്കെ എന്തൊരു നാറ്റം നിറഞ്ഞുനിന്നു. ഇന്നു നോക്കൂ, മുറിയിലൊക്കെ എന്തൊരു കാന്തി പരന്നിരിക്കുന്നു! മാത്രമോ, എന്തൊരു സുഗന്ധം എല്ലായിടത്തും! ഞാനിന്ന് ഈശ്വരനെ നെഞ്ചുനൊന്തു വിളിച്ചു. എന്തുമാത്രമെന്നോ, കണ്ണിൽനിന്നും വെള്ളമൊഴുകി.' ഗുരുദേവൻ ചോദിച്ചു: 'അങ്ങനെയോ?' അദ്ദേഹം അധരന്റെ നേരേ സസ്നേഹം നോക്കി മന്ദഹസിച്ചു.

ഇന്നും ഉത്സവം നടക്കും. ഗുരുദേവനും ആനന്ദമയൻ, ഭക്തന്മാരും ആനന്ദപരിപൂർണ്ണർ. അതങ്ങനയേ വരൂതാനും; എന്തെന്നാൽ എവിടെ ഗുരുദേവൻ സന്നിഹിതനാകുന്നുവോ അവിടെ ഭഗവത്കഥകളല്ലാതെ മറ്റൊരു വാർത്തയും ഉണ്ടാവുകയില്ല. ഭക്തന്മാർ വന്നിരിക്കുന്നു; ഗുരുദേവനെ കാണാൻ വേണ്ടി അനേകം പുതിയ പുതിയ ആളുകളും വന്നുചേർന്നിട്ടുണ്ട്. ഒരു ഡെപ്യൂട്ടി മജിസ്ട്രേറ്റായ അധരൻ തന്റെ സ്നേഹിതന്മാരായ ഏതാനും ഡെപ്യൂട്ടി മജിസ്ട്രേറ്റുമാരെ ക്ഷണിച്ചുവരുത്തിയിരിക്കുന്നു. ശ്രീരാമകൃഷ്ണൻ യഥാർത്ഥത്തിൽ ഒരു മഹാപുരുഷനാണോ അല്ലയോ എന്ന് അവർക്ക് നേരിൽ കണ്ട് തീർച്ചപ്പെടുത്തണം. അക്കൂട്ടത്തിൽ ബങ്കിമചന്ദ്രചാറ്റർജിയുമുണ്ട്. ബങ്കിം, പത്തൊമ്പതാം ശതകത്തിന്റെ അപരഭാഗത്തുണ്ടായിട്ടുള്ള ബംഗാളി സാഹിത്യകാരന്മാരിൽ ഒരുപക്ഷേ അഗ്രിമനാകുന്നു. ആധുനികവംഗസാഹിത്യത്തിന്റെ സ്രഷ്ടാക്കളിൽ ഒരുവനാണദ്ദേഹം. സാമുദായികവും മതപരവുമായ വിഷയങ്ങളെ പുരസ്കരിച്ച് അദ്ദേഹം പലതും എഴുതിയിട്ടുണ്ട്. ഇന്ത്യയും ഇംഗ്ലണ്ടും തമ്മിലുണ്ടായ സമ്പർക്കത്തിന്റെ സന്താനമാണ് ബങ്കിം. ഹൈന്ദവശാസ്ത്രങ്ങൾക്ക് അദ്ദേഹം ആധുനികവ്യാഖ്യാനങ്ങൾ നൽകി. വിപ്ലവകരമായ സമുദായപരിഷ്കർണങ്ങൾക്കുവേണ്ടി അദ്ദേഹം വാദിച്ചിരുന്നു.

ശ്രീരാമകൃഷ്ണദേവൻ സുസ്മേരവദനനായി ഭക്തന്മാരുമായി സംഭാഷണം ചെയ്തുകൊണ്ടിരുന്നു. ആ സമയത്ത് അധരൻ ഏതാനും സ്നേഹിതന്മാരെയും കൂട്ടി ഗുരുദേവന്റെ സമീപത്തു വന്ന് ഇരുന്നു.

digitized by www.sreyas.in

അധരൻ: (ബങ്കിമിനെ കാണിച്ചുകൊണ്ട്, ഗുരുദേവനോട്) മഹാശയ, ഇദ്ദേഹം വലിയ ഒരു പണ്ഡിതനാകുന്നു; അനേകം പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്. അവിടുത്തെ കാണാൻ വന്നിരിക്കുകയാണ്. ഇദ്ദേഹത്തിന്റെ പേര് ബങ്കിംബാബു എന്നാണ്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) *ബങ്കിം? നീയാരു കാരണമാണ് വക്രനായത്?

ബങ്കിം: (ചിരിച്ചുകൊണ്ട്) അതോ മഹാശയ, ചെരുപ്പുകൊണ്ടുള്ള തൊഴിയേറ്റ്. (എല്ലാവരും ചിരിക്കുന്നു.) സായ്പന്മാരുടെ ചെരുപ്പുകൊണ്ടുള്ള ചവിട്ടേറ്റ് വളഞ്ഞുപോയിരിക്കുന്നു!

**ബങ്കിമും രാധാകൃഷ്ണനും – യുഗളരൂപത്തിന്റെ വ്യാഖ്യാനം.**

ശ്രീരാമ: അതല്ലപ്പാ! ശ്രീകൃഷ്ണൻ പ്രേമത്താൽ വക്രിതനായിരുന്നു. രാധാപ്രേമംകൊണ്ട് ത്രിഭംഗനായിത്തീർന്നിരുന്നു. രാധാപ്രേമംകൊണ്ടാണ് ത്രിഭംഗനായത് എന്നാണ് ചിലർ ശ്രീകൃഷ്ണന്റെ രൂപത്തെ വ്യാഖ്യാനിക്കുന്നത്. ശ്രീകൃഷ്ണൻ കറുത്തിരിക്കുന്നത് എന്തുകൊണ്ടാണെന്നറിയാമോ? പിന്നെ, ഇത്ര ചെറുതാകാൻ കാരണമെന്ത്, മൂന്നര മുഴം മാത്രം? ഈശ്വരൻ അകലെയായിരിക്കുന്ന കാലത്തോളം, അദ്ദേഹം കറുത്തതായി കാണപ്പെടും. കടലിലെ ജലം ദൂരെനിന്നു നോക്കുമ്പോൾ നീലനിറമായ് കാണപ്പെടുംപോലെ. കടലിനടുത്തെത്തി വെള്ളം കൈയിൽ കോരി നോക്കിയാൽ നീലമായി തോന്നുകയില്ല; അപ്പോളത് തെളിഞ്ഞ് ശുദ്ധമായി കാണപ്പെടും. സൂര്യൻ ദൂരെയായതുകൊണ്ട് വളരെ ചെറുതായി തോന്നുന്നു. അടുത്തു ചെന്നാൽ ചെറുതായി തോന്നുകയില്ല. ഈശ്വരന്റെ സ്വരൂപം ശരിയായിട്ടറിയുമ്പോൾ, അദ്ദേഹം കറുത്തുമായിരിക്കയില്ല, ചെറുതുമായിരിക്കയില്ല. പക്ഷേ, അതങ്ങകലത്തെ നിലയാണ്; സമാധിസ്ഥനാകാതെ അതു കാണാനാവില്ല. 'ഞാനും നീയും' ഉള്ള കാലത്തോളം നാമരൂപങ്ങളും കാണും. സർവ്വവും ഭഗവാന്റെ ലീല. ഞാനെന്നും നീയെന്നുമുള്ള ബോധം എത്ര കാലമുണ്ടോ അത്രയും കാലം ഈശ്വരന്റെ നാനാരൂപത്തിലുള്ള പ്രകാശനവും അനുഭവപ്പെടും.

ശ്രീകൃഷ്ണൻ പുരുഷൻ, രാധ അദ്ദേഹത്തിന്റെ ശക്തി, ആദ്യാശക്തി; പുരുഷനും പ്രകൃതിയും. യുഗളമൂർത്തിയുടെ അർത്ഥമെന്താണ്? പുരുഷനും പ്രകൃതിയും അഭിന്നമാണെന്ന്; അവർ തമ്മിൽ ഭേദമില്ല. പുരുഷന്, പ്രകൃതിയെ കൂടാതെ വാഴാനാവില്ല; പ്രകൃതിയ്ക്കും പുരുഷനെ കൂടാതെ പൊറുക്കാനാവില്ല. ഒന്നിനെക്കുറിച്ചു പറഞ്ഞാൽ

* ബംഗാളിയിൽ 'ബങ്കിം' എന്ന പദത്തിന് വക്രം, വളഞ്ഞത് എന്നും അർത്ഥമുണ്ട്.

digitized by www.sreyas.in

അതോടൊപ്പം മറ്റതും മനസ്സിലാക്കിക്കൊള്ളണം. അഗ്നിയും അതിന്റെ ദാഹകശക്തിയുംപോലെ. ദാഹകശക്തിയെ വിട്ട് അഗ്നിയെപ്പറ്റി ഭാവനചെയ്യാനാവില്ല. അതുപോലെ അഗ്നിയെ കൂടാതെ ദാഹകശക്തിയെക്കുറിച്ചും ചിന്തിക്കാനാവില്ല. അതുകൊണ്ട് യുഗളമൂർത്തിയിൽ ശ്രീകൃഷ്ണന്റെ ദൃഷ്ടി രാധയുടെ നേരേയും, രാധയുടെ ദൃഷ്ടി ശ്രീകൃഷ്ണന്റെ നേർക്കും ആകുന്നു. രാധയ്ക്ക് തങ്കനിറം, മിന്നൽപ്പിണരിന്റെ നിറം; അതുകൊണ്ട് ശ്രീകൃഷ്ണൻ മഞ്ഞപ്പട്ടണിയുന്നു. ശ്രീകൃഷ്ണന് കാർമുകിലിന്റെ നിറം; അതിനാൽ രാധ നീലച്ചേല ചാർത്തുന്നു. രാധ അവയവങ്ങളിൽ നീലകാന്തമണി അണിയുകയും ചെയ്യുന്നു. രാധയുടെ കാലിൽ ചിലമ്പുണ്ട്. തന്മൂലം ശ്രീകൃഷ്ണനും ചിലമ്പണിഞ്ഞിരിക്കുന്നു. എന്നുവെച്ചാൽ പ്രകൃതിയുമായി പുരുഷന് അകത്തും പുറത്തും യോജിപ്പുണ്ട്.

ശ്രീരാമകൃഷ്ണൻ ഈവക സംഗതികൾ പറഞ്ഞുകഴിഞ്ഞപ്പോൾ അധരന്റെ സ്നേഹിതന്മാരായ ബങ്കിംമുതൽപേർ ഇംഗ്ലീഷിൽ ചിലതു പിറുപിറുക്കാൻ തുടങ്ങി.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, ബങ്കിം മുതൽപേരോട്) മാന്യരേ, താങ്കൾ എന്താണിംഗ്ലീഷിൽ സംസാരിക്കുന്നത്? (എല്ലാവരും ചിരിക്കുന്നു.)

അധരൻ: ഇപ്പോളവിടുന്ന് സംസാരിച്ച വിഷയത്തെക്കുറിച്ച് ഞങ്ങൾ ചിലതു പറയുകയായിരുന്നു, കൃഷ്ണരൂപത്തിന്റെ വ്യാഖ്യാനത്തെക്കുറിച്ച്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, എല്ലാവരോടുമായി) ഒരു കഥ ഓർമ്മ വന്നു. അതോർത്ത് എനിക്ക് ചിരിവരുന്നു. അക്കഥ കേട്ടോളൂ: ഒരു ക്ഷുരകൻ ഒരു മാന്യന് ക്ഷൗരം ചെയ്തുകൊണ്ടിരിക്കയായിരുന്നു. അങ്ങനെ ക്ഷൗരം ചെയ്തുകൊണ്ടിരിക്കുമ്പോൾ സ്വല്പം മുറിഞ്ഞു. മാന്യനുടനെ 'ഡാം' *(Damn) എന്നു പറഞ്ഞു; പക്ഷേ, ക്ഷുരകനു ഡാമിന്റെ അർത്ഥം അറിവില്ലായിരുന്നു. അവനുടനെ കത്തിയും കത്രികയുമെല്ലാം അവിടെയിട്ട്, കുപ്പായത്തിന്റെ കൈയൊക്കെ തെറുത്തുകയറ്റി – തണുപ്പുകാലമായിരുന്നു അപ്പോൾ – അയാളോടു പറഞ്ഞു: "നിങ്ങളെന്നോട് 'ഡാം' എന്നു പറഞ്ഞു: എന്താണതിനർത്ഥം? ഇപ്പോൾ പറയണം." ആ മനുഷ്യൻ പറഞ്ഞു: 'ഒന്നുമില്ല: നീ നിന്റെ ജോലി ചെയ്യ്. അതിനു വിശേഷിച്ചർത്ഥമൊന്നുമില്ല. അല്പംകൂടിയൊന്ന് സൂക്ഷിച്ചു ചെയ്യണമെന്നു മാത്രം.' ക്ഷുരകൻ വിടാൻ ഭാവമില്ല. അവൻ പറഞ്ഞു: 'ഡാമെന്നുവെച്ചാൽ എന്തെങ്കിലും നല്ലതാണെന്നു വരികിൽ, ഞാൻ ഡാം, എന്റെ അപ്പൻ ഡാം, എന്റെ പതിന്നാലു തലമുറ

* Damn (ഡാം) = തുലഞ്ഞുപോകട്ടെ

digitized by www.sreyas.in

യ്ക്കുള്ള അപ്പന്മാരൊക്കെ ഡാം. (എല്ലാവരും ചിരിക്കുന്നു.) നേരേ മറിച്ച് ഡാമെന്നു വെച്ചാൽ എന്തെങ്കിലും ചീത്തയാണെങ്കിൽ, താൻ ഡാം, തന്റെ തന്ത ഡാം, തന്റെ പതിന്നാലു തലമുറയും ഡാം. (എല്ലാവരും ചിരി.) അവർ വെറും ഡാം മാത്രമല്ല: ഡാം ഡാം ഡാം ഡാം ഡാം ഡാം.' (എല്ലാവരും പൊട്ടിച്ചിരിക്കുന്നു.)

# അധ്യായം രണ്ട്

## ശ്രീരാമകൃഷ്ണദേവനും പ്രചാരകാര്യവും

എല്ലാവരുടെയും ചിരിയടങ്ങിയപ്പോൾ ബങ്കിം വീണ്ടും സംഭാഷണമാരംഭിച്ചു.

ബങ്കിം: മഹാശയാ, അവിടുന്നെന്താണ് പ്രചാരണത്തിൽ ഏർപ്പെടാത്തത്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) പ്രചാരണമോ? അതൊക്കെ അഹങ്കാരത്തിന്റെ കാര്യങ്ങളാണ്. മനുഷ്യനൊരു ക്ഷുദ്രജീവി. ഈശ്വരൻതന്നെ പ്രചാരണം ചെയ്യും, സൂര്യചന്ദ്രന്മാരെ സൃഷ്ടി ചെയ്ത് ഈ ഉലകത്തിന് പ്രകാശമരുളിയിരിക്കുന്ന ആ ഈശ്വരൻ. പ്രചാരണം ചെയ്യൽ വെറും നിസ്സാരസംഗതിയാണോ? ഈശ്വരൻ ദർശനമരുളി ആദേശം നൽകിയില്ലെങ്കിൽ പ്രചാരണം നടക്കുകയില്ല. എന്നാൽ, നടക്കുകില്ലേ എന്നു ചോദിച്ചാൽ നടക്കുകയൊക്കെ ചെയ്യും. ആദേശമൊന്നും കിട്ടിയിട്ടില്ല; എന്നിട്ടും നിങ്ങൾ കിടന്നു ചിലയ്ക്കുന്നു. രണ്ടുനാൾ ആളുകൾ കേൾക്കും; പിന്നെയൊക്കെ മറക്കും. മറ്റോരോ കോലാഹലം പോലെ ഇതും. നിങ്ങൾ പ്രസംഗിച്ചുകൊണ്ടിരിക്കുന്ന കാലത്തോളം, 'ആഹാ, അയാൾ അസ്സലായി പ്രസംഗിക്കുന്നു.' എന്ന് ആളുകൾ പറയും. നിങ്ങൾ നിർത്തിയാൽ പിന്നെയെല്ലാമെവിടെ? ഒന്നുമില്ല!'

പാലിന്റെ അടിയിൽ തീയെരിയുന്ന കാലത്തോളം പാൽ കളകളേന്ന് തിളച്ചുപൊങ്ങുന്നു, തീയെടുത്തു മാറ്റൂ; പാലും പണ്ടേപ്പോലെ താണുതണുത്തു പോകും. പിന്നെ, സാധന ചെയ്ത് നിജശക്തി വർദ്ധിപ്പിക്കണം. അല്ലാഞ്ഞാൽ പ്രചാരം ചെയ്യാനാവില്ല. 'തനിക്കോ കിടക്കാനിടമില്ല; എന്നിട്ട് ശങ്കരനേക്കൂടി ക്ഷണിക്കുന്നു.' എന്ന ചൊല്ലു പോലെ. അവനവനുതന്നെ കിടക്കാനിടമില്ല. എന്നിട്ടും ക്ഷണിക്കുകയാണ്, 'എടോ ശങ്കരാ, വാ; എന്റെ അടുത്തു കിടക്കാം, വാ' (ചിരി.)

digitized by www.sreyas.in

നാട്ടിൽ കമാർപുക്കൂരിൽ ഹൽദാർപൊയ്കയുടെ കരയ്ക്കെല്ലാം ദിവസവും ആളുകൾ വെളിക്കിറങ്ങി വൃത്തികേടാക്കും. കാലത്തെ ആളുകൾ വന്നുകണ്ട് ലഹള കൂട്ടും. ആളുകളെത്ര ലഹള കൂട്ടിയിട്ടും വെളിക്കിറങ്ങൽ നിന്നില്ല. ഒടുവിൽ നാട്ടുകാർ ഒരു പരാതിയെഴുതി സർക്കാരിനെ ബോധിപ്പിച്ചു. ഒരു ഉദ്യോഗസ്ഥൻ വന്ന് ഒരു നോട്ടീസ് അവിടെ എഴുതിവെച്ചു: 'ഇവിടെ മലമൂത്രവിസർജ്ജനം നിരോധിച്ചിരിക്കുന്നു. നിരോധനം ലംഘിക്കുന്നവരെ ശിക്ഷിക്കുന്നതാകുന്നു.' അന്നുമുതൽ അതു നിശ്ശേഷം നിന്നു. പിന്നെ യാതൊരു കുഴപ്പവുമില്ല. സർക്കാരിന്റെ കല്പന; സകലരും അനുസരിച്ചേ തീരൂ.

അതുമാതിരി, ഈശ്വരൻ ദർശനമരുളി ആദേശം തന്നാൽ നിങ്ങൾക്ക് പ്രചാരം ചെയ്യാം, ജനങ്ങളെ ഉപദേശിക്കാം. അല്ലെന്നു വരികിൽ നിങ്ങളുടെ വാക്ക് ആരുകേൾക്കും?

ഈ വാക്കുകൾ സകലരും സഗൗരവം ശ്രദ്ധിച്ചുകേൾക്കുന്നു.

## ശ്രീബങ്കിമും പരലോകവും – മരണാനന്തരജീവിതം – ഉപമാനത്തിൽക്കൂടിയുള്ള ഉപപത്തി

ശ്രീരാമ: (ബങ്കിമിനോട്) ആവട്ടെ, താങ്കൾ വലിയ പണ്ഡിതനാണല്ലോ; പല പുസ്തകങ്ങളും എഴുതിയിട്ടുണ്ട്. മനുഷ്യന്റെ കർത്തവ്യം എന്താണെന്നാണ് അങ്ങയുടെ അഭിപ്രായം? മരണശേഷം എന്ത് കൂടെപ്പോകും? പരലോകത്തിൽ വിശ്വസിക്കുന്നുണ്ടല്ലോ?

ബങ്കിം: പരലോകമോ? അതെന്താണ്?

ശ്രീരാമ: അതെ, ജ്ഞാനം ലഭിച്ചശേഷം മരിച്ചാൽ മറുലോകത്തിൽ പോകേണ്ടതില്ല; പുനർജന്മമുണ്ടാവില്ല. എന്നാൽ ജ്ഞാനം ലഭിക്കാത്ത കാലത്തോളം, ഈശ്വരലാഭം ഉണ്ടാവാത്ത കാലത്തോളം, സംസാരത്തിലേയ്ക്ക് തിരിച്ചുവരേണ്ടതായിട്ടുണ്ട്; ഒരു പ്രകാരത്തിലും ഒഴിഞ്ഞുമാറാൻ ഒക്കുകയില്ല. അത്രയുംകാലം പരലോകവും ഉണ്ട്. ജ്ഞാനലാഭമുണ്ടായാൽ, ഈശ്വരദർശനം ലഭിച്ചാൽ, മുക്തിയായി. പിന്നെ തിരിച്ചുവരേണ്ടതായിട്ടില്ല. വേവിച്ച നെല്ലു വിതച്ചാൽ അതു മുളച്ചു ചെടിയാവുകയില്ല. അതുപോലെ ഒരുവൻ ജ്ഞാനാഗ്നിയിൽ വെന്തുകഴിഞ്ഞാൽ, അയാളെക്കൊണ്ട് പിന്നെ സൃഷ്ടിയുടെ കേളി നടക്കുകയില്ല; അയാൾക്ക് സാംസാരികജീവിതം നയിക്കാനാവില്ല. അയാൾക്ക് കാമിനീകാഞ്ചനത്തിൽ ആസക്തി പിന്നെയില്ല. വേവിച്ച വിത്ത് പാടത്തു വിതച്ചാലെന്തു കിട്ടും?

ബങ്കിം: (ചിരിച്ചുകൊണ്ട്) മഹാശയ, കളയുണ്ടായതുകൊണ്ടും മരത്തിന്റെ ഗുണമൊന്നും കിട്ടുകയില്ലല്ലോ.

digitized by www.sreyas.in

ശ്രീരാമ: ജ്ഞാനി കളയൊന്നുമല്ല. ഈശ്വരദർശനം സാധിച്ചവന് അമൃതഫലം ലഭിച്ചിരിക്കുന്നു – വെറും ചുരയ്ക്കയോ മത്തങ്ങയോ അല്ല. അവനു പിന്നെ ജന്മമില്ല. ഭൂമിയിലോ സൂര്യലോകത്തിലോ ചന്ദ്രലോകത്തിലോ എങ്ങും പോയി പിറക്കേണ്ടതായിട്ടില്ല.

ഉപമ, ഏകദേശീയമാണ്. നിങ്ങളൊരു പണ്ഡിതൻ, ന്യായം പഠിച്ചിട്ടില്ലേ? കടുവയെപ്പോലെ ഭയാനകൻ, എന്നു പറഞ്ഞാൽ അയാൾക്ക് ഭയങ്കരമായ ഒരു വാലുണ്ടെന്നോ ചട്ടിപോലുള്ള മുഖമുണ്ടെന്നോ അർത്ഥമില്ല. (എല്ലാവരും ചിരിക്കുന്നു.)

ഞാനീ സംഗതിതന്നെ കേശവസേനനോടും പറഞ്ഞു: 'മഹാശയ, പരലോകം എന്നൊന്നുണ്ടോ?' എന്ന് കേശവസേനനെന്നോടു ചോദിച്ചു. ഉണ്ടെന്നോ ഇല്ലെന്നോ ഞാൻ പറഞ്ഞില്ല. ഞാൻ പറഞ്ഞു, കുലാലൻ കലം ഉണക്കാൻ വെയിലത്തു വെയ്ക്കുന്നു; അക്കൂട്ടത്തിൽ ഉണങ്ങിയതും പച്ചയും കാണും. ചിലപ്പോൾ ആടുമാടുവന്ന് അവയെ ഉടയ്ക്കും. ഉണങ്ങിയ കലങ്ങൾ ഉടഞ്ഞുപോയാൽ കുലാലൻ അവ വലിച്ചെറിയും. എന്നാൽ പച്ചക്കലങ്ങൾ ഉടഞ്ഞാൽ കുലാലൻ അവ അകത്തുകൊണ്ടുപോകുന്നു. കൊണ്ടുപോയി വെള്ളം കൂട്ടിക്കുഴച്ച് ചക്രത്തിൽ വെച്ച് പുതിയ കലം മെനയുന്നു; അതൊന്നും വലിച്ചെറിയുകയില്ല. ഞാനതുകൊണ്ട് കേശവനോടു പറഞ്ഞു, 'പച്ചയായിരിക്കുന്നകാലത്തോളം കുലാലൻ വിടുകയില്ല. ജ്ഞാനം ലഭിക്കാത്ത കാലത്തോളം, ഈശ്വരദർശനം ഉണ്ടാവാത്ത കാലത്തോളം, കുംഭകാരൻ ചക്രത്തിലേറ്റും; വിടുകയില്ല. അതായത് വീണ്ടും വീണ്ടും ഈ സംസാരത്തിൽ വരേണ്ടതായി വരും. വേറെ പോംവഴിയില്ല. ഭഗവാനെ കണ്ടാൽ മുക്തിയായി. അപ്പോൾ കുംഭകാരൻ കൈവിടും. എന്തുകൊണ്ടെന്നല്ലേ? അപ്പോൾപ്പിന്നെ നിങ്ങളെക്കൊണ്ട് മായയുടെ സൃഷ്ടിയിൽ ഒരു പ്രയോജനവുമില്ല.' ജ്ഞാനി മായയ്ക്കപ്പുറം പോയിരിക്കുന്നു. അയാൾ പിന്നെ മായയുടെ സംസാരത്തിൽ എന്തു ചെയ്യും?

എന്നാൽ ചില ജ്ഞാനികളെ ഈശ്വരൻ മായയുടെ സംസാരത്തിൽ വെച്ചുകൊണ്ടിരിക്കുന്നു, ലോകത്തിൽ ആളുകൾക്ക് ഉപദേശം നല്കാൻ. ലോകർക്ക് ഉപദേശമരുളാൻ വേണ്ടി ജ്ഞാനി വിദ്യാമായയെ ആശ്രയിച്ചു ജീവിക്കുന്നു. തന്റെ വേലയ്ക്കായി ഈശ്വരൻ തന്നെയാണ് ജ്ഞാനിയെ ലോകത്തിൽ നിർത്തുന്നത്. ശുകദേവന്റെയും ശങ്കരാചാര്യരുടേയും സ്ഥിതി അതായിരുന്നു.

ശ്രീരാമ: (ബങ്കിമിനോട്) ആട്ടെ, മനുഷ്യന്റെ കർത്തവ്യമെന്തൊക്കെയാണ്, എന്താ താങ്കളുടെ അഭിപ്രായം?

digitized by www.sreyas.in

ബങ്കിം: (ചിരിച്ചുകൊണ്ട്) എന്നോടു ചോദിക്കുന്ന പക്ഷം ഞാൻ പറയും, ആഹാരം, നിദ്ര, മൈഥുനം എന്ന്.

ശ്രീരാമ: (നീരസത്തോടെ) ഏയ്! താൻ തനി പന്നൻ! താൻ രാപകൽ ചെയ്യുന്നത് തന്റെ വായിൽനിന്നു പുറത്തുവരുന്നു. തിന്നുന്നത് തികട്ടും. മുള്ളങ്കി തിന്നാൽ മുള്ളങ്കി തികട്ടും; ഇളനീർ കുടിച്ചാൽ ഇളനീർ തികട്ടും. രാവും പകലും കാമിനീകാഞ്ചനങ്ങളുടെ നടുക്കു പാർക്കുന്നു; അതുകൊണ്ട് അത്തരം കാര്യങ്ങളേ തന്റെ വായിൽ നിന്നു വീഴൂ. ഇന്ദ്രിയവിഷയങ്ങളെക്കുറിച്ചു മാത്രം ചിന്തിച്ചുകൊണ്ടിരുന്നാൽ മനുഷ്യൻ കച്ചവടമനഃസ്ഥിതിക്കാരനായിത്തീരും; കപടനായിത്തീരും. നേരേമറിച്ച് ഈശ്വരചിന്തമാത്രം ചെയ്തുകൊണ്ടിരുന്നാൽ സരളനായിത്തീരും; ഈശ്വരസാക്ഷാത്കാരമുണ്ടായാൽ നിങ്ങളിപ്പോൾ പറഞ്ഞതൊന്നും ഒരിക്കലും പറയുകയില്ല.

## വെറും പാണ്ഡിത്യവും കാമിനീകാഞ്ചനവും

ശ്രീരാമ: (ബങ്കിമിനോട്) ഈശ്വരചിന്തചെയ്യാത്ത വെറും പാണ്ഡിത്യം എന്തിനുകൊള്ളാം? വിഷയവൈരാഗ്യത്തിനുതകാത്ത പാണ്ഡിത്യം കൊണ്ട് എന്തു കാര്യം? മനസ്സു കാമിനീകാഞ്ചനത്തിൽ വാഴുകയാണെങ്കിൽ പാണ്ഡിത്യം കൊണ്ട് എന്താണ് പ്രയോജനം?

കഴുകനും പരുന്തും വളരെ ഉയരത്തിൽ പറക്കുന്നു; പക്ഷേ, അവയുടെ നോട്ടമെല്ലാം പിണക്കുഴിയിലും! പണ്ഡിതൻ അനേകം പുസ്തകങ്ങളും ശാസ്ത്രങ്ങളും പഠിച്ചിരിക്കും; അയാൾക്ക് ശ്ലോകം ഉതിർക്കാൻ കഴിയും; പുസ്തകങ്ങൾ എഴുതിയിട്ടും ഉണ്ടായിരിക്കും. പക്ഷേ അയാൾ സ്ത്രീകളിൽ ആസക്തനാണെങ്കിൽ, പണവും പദവിയുമാണ് മുഖ്യമെന്നു കരുതുന്നതെങ്കിൽ, അയാൾ പിന്നെ പണ്ഡിതനാണോ? മനസ്സ് ഈശ്വരനിൽ നിർത്താത്തവൻ പണ്ഡിതനാകുമോ?

ഭക്തന്മാരെക്കുറിച്ച് ചിലകൂട്ടർ വിചാരിക്കുന്നു, "ഇവരേതുനേരവും 'ഈശ്വരൻ, ഈശ്വരൻ' എന്നു പറഞ്ഞുകൊണ്ടിരിക്കുന്നു. പൈത്യം! അവരുടെ തല തിരിഞ്ഞുപോയിരിക്കുന്നു. ഞങ്ങളെന്തൊരു കേമന്മാർ! കണ്ടില്ലേ, ഞങ്ങളെങ്ങനെയൊക്കെ സുഖിക്കുന്നു; പണവും പ്രതാപവും ഇന്ദ്രിയസുഖങ്ങളും!" കാക്കയും കരുതുന്നു, താൻ വലിയ മിടുക്കനാണ് എന്ന്. പക്ഷേ കാലത്ത് ഉണർന്നെഴുനേറ്റാൽ ആദ്യം ചെയ്യുന്നത് മറ്റുള്ളവരുടെ മലംകൊണ്ടു വയറുനിറയ്ക്കലാണ്! കാക്ക ഞെളിഞ്ഞങ്ങനെ നടക്കുന്നത് കണ്ടിട്ടില്ലേ! ബഹുമിടുക്കൻ തന്നെ! (സകലരും സ്തംഭിച്ചിരിക്കുന്നു)

പ്രത്യുത, ഈശ്വരചിന്ത ചെയ്യുന്നവർ വിഷയങ്ങളിലുള്ള ആസക്തി – കാമിനീകാഞ്ചനങ്ങളിലുള്ള ആകർഷണം – വിട്ടുമാറാൻ വേണ്ടി

digitized by www.sreyas.in

അല്ലും പകലും പ്രാർത്ഥിക്കുന്നവർ, വിഷയരസം കയ്പായി തോന്നുന്നവർ, ഹരിപാദപദ്മത്തിലെ മകരന്ദമൊഴിച്ച് മറ്റൊന്നിലും താല്പര്യമില്ലാത്തവർ – അവരുടെ സ്വഭാവം ഹംസത്തിന്റേതുപോലെയാകുന്നു. ഹംസത്തിന്റെ മുമ്പിൽ പാലും വെള്ളവും കലർത്തി വെച്ചു നോക്കുക; അതു വെള്ളം വിട്ട് പാലുമാത്രം കുടിക്കുന്നു. അന്ന നട കണ്ടിട്ടില്ലേ? ഒറ്റവഴിക്കു നേരേ നടന്നുപോകും. യഥാർത്ഥ ഭക്തന്മാരുടെ പോക്കും അങ്ങനെയാണ്; അവർ നേരേ ഈശ്വരന്റെ മുമ്പിലേയ്ക്ക് പോകുന്നു. അവർ വേറൊന്നും തേടുന്നില്ല, അവർക്ക് മറ്റൊന്നും പിടിക്കുന്നില്ല. (ബങ്കിമിനോട് മൃദുഭാവത്തിൽ) താങ്കൾ പരിഭവിക്കുകയും മറ്റും അരുതേ.

ബങ്കിം: ഞാൻ പഞ്ചാരവാക്കു കേൾക്കാൻ വന്നില്ല.

ശ്രീരാമ: (ബങ്കിമിനോട്) കാമിനീകാഞ്ചനം തന്നെ സംസാരം; അതിന്റെ പേരാണ് മായ. ഈശ്വരനെ കാണാനോ ധ്യാനിക്കാനോ അത് സമ്മതിക്കയില്ല. ഒന്നോ രണ്ടോ കുട്ടികൾ പിറന്നുകഴിഞ്ഞാൽ ഭാര്യയും ഭർത്താവും സഹോദരീസഹോദരന്മാരെപോലെ വേണം ജീവിക്കാൻ; അവർ തമ്മിൽ ഈശ്വരകാര്യങ്ങൾ മാത്രമേ സംസാരിക്കാവൂ. അങ്ങനെ ചെയ്താൽ ഇരുവരുടേയും മനസ്സ് ഈശ്വരന്റെ നേരേ തിരിയും. ഭാര്യ ഭർത്താവിന് അദ്ധ്യാത്മമാർഗത്തിൽ ഒരു സഹായമായും തീരും. പശുഭാവം പോകാതെ ഈശ്വരന്റെ ആനന്ദം ആസ്വദിക്കാനാവില്ല. പശുഭാവം പോയിക്കിട്ടാൻ ഈശ്വരന്റെ അടുത്തു പ്രാർത്ഥിക്കണം; വ്യാകുലതയോടുകൂടി പ്രാർത്ഥിക്കണം. ഈശ്വരൻ അന്തർയ്യാമിയല്ലേ, അദ്ദേഹം കേൾക്കുകതന്നെ ചെയ്യും, നമുക്ക് ആത്മാർത്ഥത ഉണ്ടെങ്കിൽ.

പിന്നെ, കാഞ്ചനം. ഞാൻ ഗംഗാതീരത്തിൽ പഞ്ചവടീതലത്തിൽ ഇരുന്നുകൊണ്ട്, 'പണം മണ്ണ്, പണം മണ്ണ്; മണ്ണുതന്നെ പണം; പണം മണ്ണുതന്നെ,' എന്നു പറഞ്ഞുകൊണ്ട് രണ്ടും വെള്ളത്തിലെറിഞ്ഞു!

ബങ്കിം: പണം മണ്ണാണെന്നോ? മഹാശയ, നാലു പൈസയുണ്ടെങ്കിൽ അതു പാവങ്ങൾക്കു കൊടുക്കാമല്ലൊ. പണം മണ്ണാണെങ്കിൽ, ദയയും പരോപകാരവുമൊന്നും നടക്കുകയില്ലല്ലൊ?

**ലോകോപകാരവും കർമ്മയോഗവും.**

ശ്രീരാമ: (ബങ്കിമിനോട്) ദയയോ? പരോപകാരമോ? പരോപകാരം ചെയ്യാൻ നിനക്ക് എന്തു സാധിക്കും? മനുഷ്യനങ്ങനെ ഞെളിഞ്ഞു നടക്കുന്നു! പക്ഷേ, അവർ കിടന്നുറങ്ങുമ്പോൾ ആരെങ്കിലും നിന്ന് അവന്റെ വായിൽ മൂത്രം ഒഴിച്ചാൽ അവൻ അറിയുകയേ ഇല്ല; അത

digitized by www.sreyas.in

വന്റെ വായ് കവിഞ്ഞൊഴുകുന്നു. അപ്പോളവന്റെ അഹങ്കാരവും അഭിമാനവും ദർപ്പവും എവിടെപ്പോകുന്നു?

സന്ന്യാസി കാമിനീകാഞ്ചനങ്ങൾ ത്യജിക്കുക തന്നെ വേണം. പിന്നീടവ കൈയ്ക്കൊള്ളാൻ പാടില്ല. തുപ്പൽ പിന്നെ തിന്നാറില്ല. സന്ന്യാസി ആർക്കെങ്കിലും കൊടുക്കുകയാണെങ്കിൽ, അതു താനാണ് കൊടുക്കുന്നത് എന്നു കരുതാറില്ല. ദയ ഈശ്വരന്റെ വക. മനുഷ്യൻ പിന്നെ എങ്ങനെ ദയ കാണിക്കും? ദാനധർമ്മങ്ങളൊക്കെ രാമന്റെ ഇച്ഛ. യഥാർത്ഥ സന്ന്യാസി അകത്തും പുറത്തും കാമിനീകാഞ്ചനം ത്യജിക്കുന്നു. ശർക്കര തിന്നാത്തവൻ തന്റെയടുത്ത് ശർക്കര വെച്ചിരിക്കുന്നതും ശരിയല്ല. ശർക്കര അടുത്തുവെച്ചുകൊണ്ട്, താൻ തിന്നുന്നില്ല എന്നൊരുവൻ പറഞ്ഞാൽ ആളുകൾ വിശ്വസിക്കുകയില്ല.

ഗൃഹസ്ഥനു പണത്തിന്റെ ആവശ്യമുണ്ട്. അയാൾക്ക് ഭാര്യയും മക്കളുമുണ്ടല്ലോ. ഭാര്യയേയും കുട്ടികളേയും പോറ്റാൻ പണം സമ്പാദിക്കേണ്ടത് ആവശ്യമാണ്. 'പക്കിയും ഫക്കീറും സഞ്ചയം ചെയ്കയില്ല.' എന്നു പറയാറുണ്ട്, അതായത് പക്ഷിയും സന്ന്യാസിയും. എന്നാൽ പക്ഷിക്കു കുഞ്ഞുങ്ങളുണ്ടായാൽ അത് കൊക്കിൽ കൊത്തി തീറ്റി കൊണ്ടുവരുന്നു. അതും അപ്പോൾ സഞ്ചയിക്കുന്നു. അതുകൊണ്ട് ഗൃഹസ്ഥന് പണം വേണം: കുടുംബം പോറ്റേണ്ടതുണ്ടല്ലോ.

ഗൃഹസ്ഥൻ യഥാർത്ഥഭക്തനാണെങ്കിൽ അവൻ അനാസക്തനായി കർമ്മം ചെയ്യുന്നു. അവൻ തന്റെ കർമ്മത്തിന്റെ ഫലം – ലാഭവും നഷ്ടവും, സുഖവും ദുഃഖവും, ഈശ്വരനു സമർപ്പിക്കുന്നു. എന്നിട്ട് അദ്ദേഹത്തന്റെ അടുത്ത് രാപകൽ ഭക്തിക്കായി പ്രാർത്ഥിക്കുന്നു; വേറൊന്നും ആഗ്രഹിക്കുന്നില്ല. ഇതിന്റെ പേരാണ് നിഷ്കാമകർമ്മം, അനാസക്തനായി കർമ്മം ചെയ്യൽ. സന്ന്യാസിയും സർവ്വകർമ്മങ്ങളും നിഷ്കാമമായിട്ടുവേണം ചെയ്യാൻ. എന്നാൽ സന്ന്യാസി ഗൃഹസ്ഥനെ പോലെ ലൗകികകർമ്മങ്ങൾ ചെയ്യുന്നില്ല.

ലൗകികമനുഷ്യൻ നിഷ്കാമഭാവത്തിൽ ആർക്കെങ്കിലും എന്തെങ്കിലും ദാനം ചെയ്യുകയാണെങ്കിൽ, അതു തന്റെ നന്മയ്ക്കായിട്ടാണ്; അല്ലാതെ പരോപകാരത്തിനായിട്ടല്ല. സർവ്വഭൂതങ്ങളിലും ശ്രീഹരി വാഴുന്നു; അദ്ദേഹത്തിന്റെ സേവയാണ് ചെയ്യേണ്ടത്. ഹരിസേവ ചെയ്താൽ തനിക്കുതന്നെയാണ് ഉപകാരം ചെയ്യുന്നത്; അല്ലാതെ പരോപകാരമല്ല. ഇങ്ങനെ സർവ്വഭൂതങ്ങളിൽക്കൂടിയും ഹരിസേവ – കേവലം മനുഷ്യരിൽക്കൂടി മാത്രമല്ല, സമസ്ത ജീവജാലങ്ങളിൽക്കൂടിയും ഹരിസേവ – ചെയ്യുന്നെങ്കിൽ ആ സേവയിൽ കൂടി മാനമോ കീർത്തിയോ കാംക്ഷിക്കുന്നില്ലെങ്കിൽ, സേവനം ലഭിക്കുന്നവനിൽനിന്നും പകരം

digitized by www.sreyas.in

യാതൊരു ഉപകാരവും പ്രതീക്ഷിക്കുന്നില്ലെങ്കിൽ, ഈ ഭാവനയോടുകൂടി സേവനം ചെയ്യുന്ന പക്ഷം അയാളുടെ കർമ്മം യഥാർത്ഥ നിഷ്കാമകർമ്മമാകുന്നു; അനാസക്തനായി അവൻ കർമ്മം ചെയ്യുന്നു. ഇപ്രകാരമുള്ള നിഷ്കാമകർമ്മം ചെയ്താൽ അവനവന് മംഗളമുണ്ടാകുന്നു. ഇതിന്റെ പേരാണ് കർമ്മയോഗം. ഈ കർമ്മയോഗവും ഈശ്വരപ്രാപ്തിക്കുള്ള ഒരു മാർഗ്ഗമാകുന്നു; പക്ഷേ ബഹു കഠിനം. കലിയുഗത്തിനു പറ്റിയതല്ല.

അതുകൊണ്ടാണ് ഞാൻ പറയുന്നത് അനാസക്തനായിട്ട് ഈവിധത്തിൽ കർമ്മം ചെയ്താൽ, ദയാദാനങ്ങളനുഷ്ഠിച്ചാൽ അതുകൊണ്ട് തനിക്കുതന്നെയാണ് മംഗളമുണ്ടാകുന്നത് എന്ന്. പരന്റെ ഉപകാരവും പരന്റെ മംഗളവും ഈശ്വരൻ ചെയ്യുന്നു; ജീവനുവേണ്ടി സൂര്യചന്ദ്രന്മാരെയും അച്ഛനമ്മമാരെയും പൂവും പഴവും സസ്യങ്ങളും സൃഷ്ടി ചെയ്തു ഈശ്വരൻ. അച്ഛനമ്മമാരുടെ ഉള്ളിൽ കാണുന്ന സ്നേഹം ഈശ്വരന്റെ സ്നേഹമാകുന്നു; ജീവന്റെ രക്ഷയ്ക്കുവേണ്ടി അദ്ദേഹം തന്നിരിക്കുന്നതാണത്. ദയാലുക്കളിൽ കാണുന്ന ദയയും അദ്ദേഹത്തിന്റെ തന്നെ; നിസ്സഹായരുടെ രക്ഷയ്ക്കുവേണ്ടി അദ്ദേഹമതു നൽകിയിരിക്കുന്നു. നിങ്ങൾ ദയ കാണിക്കുകയോ കാണിക്കാതിരിക്കുകയോ ചെയ്താലും, ഈശ്വരൻ ഏതെങ്കിലും വിധത്തിൽ തന്റെകാര്യം നടത്തിക്കൊണ്ടുപോകും. ഈശ്വരകാര്യത്തിന് എങ്ങുമൊരു തടവുമില്ല.

അതുകൊണ്ട് ജീവന്റെ കർത്തവ്യമെന്താണ്? ഈശ്വരനെ ശരണമടയുക. ഈശ്വരപ്രാപ്തിക്കുവേണ്ടി, ദർശനത്തിനുവേണ്ടി, വ്യാകുലതയോടെ അദ്ദേഹത്തിന്റെയടുത്ത് പ്രാർത്ഥിക്കുക; അതല്ലാതെ മറ്റൊന്നുമല്ല മനുഷ്യന്റെ കർത്തവ്യം.

### ഈശ്വരൻ സത്യം; ബാക്കിയൊക്കെ അനിത്യം

ശ്രീരാമ: ഒരിക്കൽ ശംഭു എന്നോടു പറഞ്ഞു, 'അനേകം ആശുപത്രികളും ഡിസ്പെൻസറികളും പണിയിക്കണം എന്ന് എനിക്കാഗ്രഹമുണ്ട്; അങ്ങനെ ചെയ്താൽ പാവങ്ങൾക്ക് വലിയ ഉപകാരമാകുമല്ലോ' ഞാനതിനു പറഞ്ഞു: 'കൊള്ളാം, അനാസക്തനായിട്ട് അതൊക്കെ ചെയ്യാൻ കഴിയുമെന്നുണ്ടെങ്കിൽ അതിൽ തെറ്റില്ല. പക്ഷേ, ഈശ്വരനിൽ ആത്മാർത്ഥമായ ഭക്തി ഇല്ലെന്നു വരികിൽ അനാസക്തനാവാൻ മഹാപ്രയാസമാണ്. മാത്രമല്ല, പലേ കാര്യങ്ങളിൽ ചെന്നു കുടുങ്ങിയാൽ, ഏതെങ്കിലും വഴിക്ക് ആസക്തി വന്നുചാടും, എവിടെ നിന്നാണെന്ന് അറിയാനൊക്കില്ല. നിഷ്കാമഭാവത്തിലാണു ചെയ്യുന്നത് എന്നു കരുതും; പക്ഷേ, കീർത്തി കേൾക്കാനുള്ള ആഗ്രഹം പിടികൂടിക്കഴിഞ്ഞിരിക്കാം; പേരു പുറത്തു വരുത്താനുള്ള ആശ ഉള്ളി

digitized by www.sreyas.in

ലുണ്ടായിരിക്കാം. പോരെങ്കിൽ, പല കാര്യങ്ങൾ ചെയ്യാൻ പോയാൽ, ജോലിത്തിരക്കിൽ ഈശ്വരനെ മറക്കാനും മതി.' ഞാനിതും ശംഭുവിനോടു പറഞ്ഞു: 'ശംഭു, ഞാൻ നിന്നോടൊരു കാര്യം ചോദിക്കട്ടെ; ഈശ്വരൻ നിന്റെ മുന്നിലെത്തി ദർശനമരുളി എന്നു വിചാരിക്കുക; അങ്ങനെയായാൽ നീ അദ്ദേഹത്തെ ആവശ്യപ്പെടുമോ, അതോ, കുറെ ആശുപത്രികളും ഡിസ്പെൻസറികളും ആവശ്യപ്പെടുമോ?' ഈശ്വരനെ കിട്ടിക്കഴിഞ്ഞാൽ വേറൊന്നും സുഖപ്രദമായി തോന്നുകയില്ല. കല്ക്കണ്ടസർവ്വത്ത് കിട്ടിയാൽപ്പിന്നെ കരിപ്പെട്ടിവെള്ളം പിടിക്കയില്ല.

ആശുപത്രികളും ഡിസ്പെൻസറികളും നിർമ്മിക്കുകയും അതിൽക്കൂടി ആനന്ദംകൊള്ളുകയും ചെയ്യുന്നവർ സജ്ജനങ്ങൾതന്നെയാണ്; പക്ഷേ, അവരൊരു വർഗ്ഗം വേറെ. യഥാർത്ഥഭക്തൻ ഈശ്വരനെയൊഴിച്ച് വേറൊന്നും ആഗ്രഹിക്കുന്നില്ല. അവർ അനവധി കാര്യങ്ങളിൽ ചെന്നു ചാടിപ്പോയാൽ, വ്യാകുലതയോടെ ഈശ്വരനോടിങ്ങനെ പ്രാർത്ഥിക്കും: 'സർവ്വേശ്വര, കരുണയാർന്ന് എന്റെ കർമ്മങ്ങൾ കുറച്ചുതന്നാലും. അല്ലെന്നുവരികിൽ ഇരവുപകൽ അവിടുത്തെ അടിമലരിൽ ഇരിക്കേണ്ട മനസ്സ് പാഴായ്പോകും; ആ മനസ്സ് വിഷയചിന്തമാത്രം ചെയ്യും.' യഥാർത്ഥഭക്തന്മാരുടെ വർഗ്ഗം ഒന്നു വേറെ തന്നെയാണ്. ഈശ്വരൻ സത്യം, മറ്റെല്ലാം അനിത്യം എന്ന ബോധം ഇല്ലെങ്കിൽ യഥാർത്ഥഭക്തി ഉണ്ടാവുകയില്ല. ഈ സംസാരം അനിത്യമാകുന്നു; രണ്ടു നാളേയ്ക്കുമാത്രം; ഈ സംസാരത്തിന്റെ സ്രഷ്ടാവുമാത്രം സത്യം, നിത്യം; ഈ ബോധം ഉണ്ടാകാത്തപക്ഷം ശരിയായ ഭക്തി ഉണ്ടാവുകയില്ല.

ജനകാദികൾ ഈശ്വരാദേശമനുസരിച്ച് കർമ്മം ചെയ്തുപോന്നു.

# അധ്യായം മൂന്ന്

## ആദ്യം വിദ്യയോ അതോ ഈശ്വരനോ?

ശ്രീരാമ: (ബങ്കിമിനോട്) ശാസ്ത്രം പഠിക്കാതെ, പുസ്തകം പഠിക്കാതെ, ഈശ്വരനെ പ്രാപിക്കാനാവില്ല എന്ന് ചിലയാളുകൾ കരുതുന്നു. അവർ കരുതുന്നു ആദ്യം ലൗകികാര്യങ്ങൾ, ജീവനെ സംബന്ധിച്ച വിഷയങ്ങൾ അറിയണം; ആദ്യം 'സയൻസ്' പഠിക്കണം എന്ന്. (എല്ലാവരും ചിരിക്കുന്നു.) ഈശ്വരന്റെ സൃഷ്ടിയെക്കുറിച്ചൊക്കെ അറിയാതെ ഈശ്വരനെ അറിയാനാവില്ല എന്ന് അവർ പറയുന്നു. നിങ്ങളെന്തു പറയുന്നു, ആദ്യം 'സയൻസോ' അതോ ഈശ്വരനോ?

digitized by www.sreyas.in

ബങ്കിം: അതെ, ആദ്യം നാനാവിഷയങ്ങളെക്കുറിച്ച്, ലൗകികകാര്യങ്ങളെക്കുറിച്ച്, അറിയണം. ഈ ലോകത്തെക്കുറിച്ച് അറിയാതെ കണ്ട് ഈശ്വരനെ അറിയുന്നതെങ്ങനെയാണ്? ആദ്യം കേട്ടും പഠിച്ചും മനസ്സിലാക്കണം.

ശ്രീരാമ: ഇതാണ് നിങ്ങളുടെയൊക്കെ മുറവിളി. ആദ്യം ഈശ്വരൻ, അതിനുശേഷം സൃഷ്ടി. അദ്ദേഹത്തെ പ്രാപിച്ചുകഴിഞ്ഞാൽ, വേണ്ടിവരുന്ന പക്ഷം സർവ്വവും അറിയാൻ സാധിക്കും.

എങ്ങനെയെങ്കിലും യദുമല്ലികനുമായി പരിചയപ്പെടാൻ കഴിഞ്ഞാൽ, നിങ്ങൾക്കു വേണമെന്നുള്ള പക്ഷം, യദുമല്ലികന് എത്ര കെട്ടിടങ്ങളുണ്ട്, എത്ര സർക്കാർ കടപ്പത്രങ്ങളുണ്ട്, എത്ര തോട്ടങ്ങളുണ്ട് എന്നൊക്കെയുള്ള വിവരങ്ങളും അറിയാൻ സാധിക്കും. യദുമല്ലികൻ തന്നെ അതൊക്കെ പറഞ്ഞുതരും. നേരേമറിച്ച്, അദ്ദേഹവുമായി പരിചയപ്പെട്ടില്ലെങ്കിൽ, അകത്തു കടക്കാൻ ചെല്ലുമ്പോൾ കാവൽക്കാരൻ വിട്ടില്ലെങ്കിൽ, കെട്ടിടങ്ങളെത്ര, കടപ്പത്രങ്ങളെത്ര, തോട്ടങ്ങളെത്ര എന്നൊക്കെയുള്ള വിവരങ്ങൾ എങ്ങനെ ശരിക്കറിയും? ഈശ്വരനെ അറിഞ്ഞാൽ എല്ലാം അറിഞ്ഞു. [1]പക്ഷേ അപ്പോൾ അല്പവിഷയങ്ങളെക്കുറിച്ച് അറിയാൻ താല്പര്യം കാണുകയില്ല. വേദത്തിലും ഈ സംഗതി പറഞ്ഞിട്ടുണ്ട്. ആളെ കാണുന്നതുവരെ അയാളുടെ ഗുണങ്ങൾ പറഞ്ഞുകൊണ്ടിരിക്കും; ആൾ അടുത്തെത്തിയാൽ ആവക വർത്തമാനങ്ങളൊക്കെ നിലയ്ക്കും. ആളുകൾ അയാളെ കണ്ട് മതിമറക്കുന്നു. അയാളുമായി വർത്തമാനം പറഞ്ഞ് ആനന്ദമത്തരാകുന്നു. പിന്നെ അയാളുടെ ഗുണങ്ങളേക്കുറിച്ചുള്ള സംസാരമൊന്നുമില്ല.

ആദ്യം ഈശ്വരലാഭം; അതു കഴിഞ്ഞ് സൃഷ്ടികാര്യമോ മറ്റോ ഒക്കെ. വാല്മീകിയോടു രാമമന്ത്രം ജപിക്കാൻ പറഞ്ഞു; പക്ഷേ, 'മരാ മരാ എന്നു ജപിക്കൂ,' എന്നാണുപദേശിച്ചത്. 'മ' എന്നാൽ ഈശ്വരൻ, 'രാ' എന്നുവെച്ചാൽ ജഗത്. ആദ്യം ഈശ്വരൻ, പിന്നെ ജഗത്. ഒന്നറിഞ്ഞാൽ എല്ലാമറിഞ്ഞു. ഒന്നിനുശേഷം അമ്പതു പൂജ്യമിട്ടാൽ അതൊരു വലിയ സംഖ്യയാകും; ഒന്ന് മാച്ചുകളഞ്ഞാൽ യാതൊന്നും ബാക്കിയില്ല. ഏകമാണ് അനേകമാകുന്നത്. ഏകം ആദ്യം; അനന്തരം അനേകം. [2]ആദ്യം ഈശ്വരൻ പിന്നെ ജീവനും ജഗത്തും.

1 തസ്മിൻ ദൃഷ്ടേ സർവ്വമിദം വിജ്ഞാതം ഭവതി.

2 ആദ്യം സ്വർഗ്ഗരാജ്യം തേടുവിൻ; അപ്പോൾ വേണ്ടതൊക്കെ താനെ വന്നുചേർന്നു കൊള്ളും. – യേശുനാഥൻ.

digitized by www.sreyas.in

നിങ്ങളുടെ ആവശ്യം ഈശ്വരനെ പ്രാപിക്കുകയെന്നുള്ളതാണ്. നിങ്ങളെന്തിനാണ് ജഗത്തിനെയും ജീവനെയും സയൻസിനെയും മറ്റുമൊക്കെപ്പറ്റി ഇത്രയേറെ തല പുണ്ണാക്കുന്നത്? നിങ്ങൾക്കു മാമ്പഴം തിന്നണം. തോട്ടത്തിൽ എത്ര മാവുണ്ട്, അവയിൽ എത്രായിരം കൊമ്പുണ്ട്, അവയ്ക്കെത്ര കോടി ഇലയുണ്ട്, ഈവക വിവരങ്ങൾകൊണ്ട് നിങ്ങൾക്കെന്തു പ്രയോജനം? നിങ്ങൾ മാമ്പഴം തിന്നാൻ തോട്ടത്തിലെത്തിയിരിക്കുന്നു; മാമ്പഴം തിന്നിട്ടു പോവിൻ. ഈ ഉലകത്തിൽ മനുഷ്യനായിപ്പിറന്നിരിക്കുന്നത് ഭഗവാനെ പ്രാപിക്കാനാണ്; അതു മറന്നിട്ട്, മനസ്സ് പല വിഷയങ്ങളിൽ വിടുന്നത് നന്നല്ല. മാമ്പഴം തിന്നാൻ വന്നു; മാമ്പഴം തിന്നിട്ടുതന്നെ പോവിൻ.

ബങ്കിം: മാമ്പഴം എവിടെ കിട്ടും?

ശ്രീരാമ: വ്യാകുലതയോടെ ഭഗവാനോട് പ്രാർത്ഥിക്കുക. പ്രാർത്ഥന ഉള്ളിൽത്തട്ടിയതാണങ്കിൽ ഭഗവാൻ തീർച്ചയായും കേൾക്കും. ഏതെങ്കിലും വിധത്തിൽ അദ്ദേഹം നിങ്ങൾക്ക് സത്സംഗത്തിന് സംഗതിയുണ്ടാക്കിത്തന്നെന്നു വരാം; അതു കിട്ടിയാൽ കാര്യം എളുപ്പമായി. 'ഇന്നിന്ന വിധമൊക്കെ ചെയ്യൂ, എന്നാൽ ഈശ്വരനെ പ്രാപിക്കാം.' എന്നാരെങ്കിലും പറഞ്ഞുതന്നെന്നും വരാം.

ബങ്കിം: ആര്? ഗുരുവോ? നല്ല മാമ്പഴമൊക്കെ അദ്ദേഹം തിന്നും; ചീത്തയൊക്കെ ഞങ്ങൾക്കും തരും! (ചിരി)

ശ്രീരാമ: എന്താണങ്ങനെ പറയുന്നത്? ഓരോരുത്തരുടെയും വയറ്റിനു പിടിക്കുന്നതുപോലെ. എല്ലാവർക്കും ബിരിയാണിയും മസാലക്കറിയും ദഹിക്കുമോ? വീട്ടിൽ മത്സ്യം കൊണ്ടുവന്നാൽ അമ്മ എല്ലാ മക്കൾക്കും ബിരിയാണിയും മസാലക്കറിയും ഉണ്ടാക്കിക്കൊടുക്കുന്നില്ല. ദുർബ്ബലനും വയറ്റിൽ സുഖമില്ലാത്തവനുമായ മകന് മീൻസൂപ്പ് കൊടുക്കുന്നു. അതുകൊണ്ട് അമ്മ ആ കുട്ടിയെ കുറച്ചേ സ്നേഹിക്കുന്നുള്ളൂ എന്നുണ്ടോ?

### ഈശ്വരലാഭത്തിനുള്ള ഉപായം - വ്യാകുലത - ശിശുവിന്റെ വിശ്വാസം

ശ്രീരാമ: ഗുരുവാക്യത്തിൽ വിശ്വാസം വേണം. ഗുരുതന്നെ സച്ചിദാനന്ദം; സച്ചിദാനന്ദം തന്നെ ഗുരു. അദ്ദേഹത്തിന്റെ വാക്കിൽ വിശ്വസിച്ചാൽ, ഒരു ശിശുവിനെപ്പോലെ വിശ്വസിച്ചാൽ, ഈശ്വരലാഭമുണ്ടാകും. ശിശുക്കൾക്ക് എന്തൊരു വിശ്വാസം! 'അതു നിന്റെ ചേട്ടനാണ്,' എന്നമ്മ പറഞ്ഞാൽ കുട്ടി, അതു തന്റെ ചേട്ടനാണ് എന്ന് അങ്ങനെതന്നെ വിശ്വസിക്കുന്നു; തികച്ചും നൂറ്റമ്പതു ശതമാനം

digitized by www.sreyas.in

വിശ്വാസം! കുട്ടി ബ്രാഹ്മണന്റെ മകനായിരിക്കാം; ചേട്ടൻ കൊല്ലപ്പണിക്കന്റെ മകനും! 'ആ മുറിയിൽ ഇമ്പാച്ചിയുണ്ട്.' എന്നമ്മ പറഞ്ഞാൽ, അവിടെ ഇമ്പാച്ചിയുണ്ട് എന്ന് കുട്ടി പൂർണ്ണമായും വിശ്വസിക്കുന്നു. ഇതാണ് ശിശുവിന്റെ വിശ്വാസം; ഗുരുവാക്യത്തിൽ ഇതുമാതിരി വിശ്വാസം വേണം. കപടബുദ്ധി, വ്യാപാരബുദ്ധി, തർക്കബുദ്ധി കൊണ്ട് ഈശ്വരനെ പ്രാപിക്കാനാവില്ല. വിശ്വാസവും സരളതയും വേണം. കപടനായാൽ ഒക്കില്ല. സരളന് ഈശ്വരൻ വളരെ സുലഭനാകുന്നു; കപടനിൽനിന്നും അദ്ദേഹം വളരെ വളരെ അകലെയും.

ഈശ്വരനുവേണ്ടി, ശിശുവിനെപ്പോലെ വ്യാകുലനാകണം. അമ്മയെ കണ്ടില്ലെങ്കിൽ കുട്ടി കിടന്ന് എങ്ങനെ പ്രാണൻ കളയുന്നു! പലഹാരമോ മിഠായിയോ കൈയിൽ കൊടുത്ത് സമാധാനപ്പെടുത്താൻ നോക്കൂ; അവനതൊന്നും വേണ്ട; അവൻ ഒന്നുകൊണ്ടും അടങ്ങുകയില്ല, 'വേണ്ട, എനിക്കെന്റെ അമ്മയുടെ അടുത്തുപോണം.' എന്നു പറയും അവൻ. അതുമാതിരി ഈശ്വരനുവേണ്ടി വ്യാകുലനാകണം. ആഹാ! എന്തൊരവസ്ഥ! കുട്ടി അമ്മയെക്കാണാൻ എന്തുമാതിരി കിടന്നു പിടയുന്നു! ഒന്നുകൊണ്ടും അവനടങ്ങുകയില്ല. ആർക്ക് ഈ സംസാരത്തിലെ സുഖഭോഗങ്ങളിൽ മനംമറിച്ചിൽ വരുന്നുവോ, ആർക്ക് മറ്റൊന്നിലും പ്രിയം തോന്നുന്നില്ലയോ, ധനം, മാനം, ദേഹസുഖം, ഇന്ദ്രിയസുഖം എന്നിവയൊന്നും സുഖപ്രദമായി തോന്നുന്നില്ലയോ, അവൻ ആത്മാർത്ഥമായി 'അമ്മേ അമ്മേ,' എന്നു വിളിച്ച് അമ്മയ്ക്കുവേണ്ടി കാതരനാകുന്നു. അവനുവേണ്ടിമാത്രം അമ്മ മറ്റെല്ലാം വെടിഞ്ഞ് പാഞ്ഞുവരികയും ചെയ്യുന്നു.

ഇതാണ് വ്യാകുലത. ഏതു വഴിക്കും പൊയ്ക്കോളൂ; ഹിന്ദു, മുസ്സൽമാൻ, കൃസ്ത്യാനി, ശാക്തൻ, ബ്രഹ്മജ്ഞാനി, ആരുമാകട്ടെ, ഏതു വഴിക്കുപോയാലും കൊള്ളാം, ഈ വ്യാകുലതയാണ് പ്രധാനം. ഈശ്വരൻ അന്തർയ്യാമിയല്ലേ? തെറ്റായ വഴിയേ പോയെന്നാലും ദോഷമില്ല, വ്യാകുലതയുണ്ടെങ്കിൽ. അദ്ദേഹംതന്നെ നിങ്ങളെ നേർവഴിക്കു നയിക്കും.

പിന്നെ, എല്ലാ മാർഗ്ഗങ്ങളിലും തെറ്റുകളുണ്ട്. തന്റെ ഘടികാരം ശരിയ്ക്കോടുന്നു എന്ന് എല്ലാവരും നിനയ്ക്കുന്നു; പക്ഷേ ആരുടെ ഘടികാരവും ശരിക്കുപോകുന്നില്ല. എന്നാലും ആരുടെയും ജോലിക്ക് ഒരു തടസ്സവുമില്ലതാനും. വ്യാകുലത ഉണ്ടെന്നു വരികിൽ സാധുസംഗം ലഭിക്കും; സാധുസംഗത്താൽ സ്വന്തം ഘടികാരം ഒട്ടൊക്കെ ശരിപ്പെടുത്താനും സാധിക്കും.

digitized by www.sreyas.in

# അധ്യായം നാല്

## ശ്രീരാമകൃഷ്ണൻ കീർത്തനാനന്ദത്തിൽ

ബ്രഹ്മസമാജത്തിലെ ശ്രീ ത്രൈലോക്യൻ ഗാനമാരംഭിച്ചു. ശ്രീരാമകൃഷ്ണൻ കീർത്തനം അല്പം കേട്ടമാത്രയിൽ എഴുനേറ്റു നിന്നു. ഈശ്വരാവേശംകൊണ്ട് ബാഹ്യബോധശൂന്യനായി. തികച്ചും അന്തർമുഖൻ, സമാധിമഗ്നൻ; നിന്നനിലയിൽ സമാധിസ്ഥൻ. എല്ലാവരും ചുറ്റും നില്പായി. ബങ്കിം ധിറുതിയിൽ ആൾത്തിരക്ക് തള്ളി നീക്കിക്കൊണ്ട് ഗുരുദേവന്റെ അടുത്തെത്തി കണ്ണെടുക്കാതെ നോക്കിക്കൊണ്ടു നിന്നു. അദ്ദേഹം സമാധി ഒരിക്കലും കണ്ടിട്ടില്ല.

അല്പനിമിഷങ്ങൾക്കുശേഷം തെല്ലൊരു ബാഹ്യബോധം വന്ന് ശ്രീരാമകൃഷ്ണൻ പ്രേമോന്മത്തനായി നൃത്തംവെയ്ക്കാനാരംഭിച്ചു. ശ്രീചൈതന്യൻ ശ്രീവാസമന്ദിരത്തിൽ ഭക്തന്മാരുമൊത്തു നൃത്തം ചെയ്കയോ! അതേ അദ്ഭുതനൃത്യം! ബങ്കിം തുടങ്ങിയ ആംഗലാശയന്മാർ കണ്ട് അദ്ഭുതസ്തബ്ധരായി. എന്തൊരാശ്ചര്യം! ഇതിന്റെ പേരോ പ്രേമാനന്ദം? ഈശ്വരപ്രേമത്താൽ മനുഷ്യൻ ഇത്രയും മത്തനായ്ത്തീരുമോ? ഇമ്മാതിരി ദൃശ്യമല്ലേ ശ്രീചൈതന്യൻ നവദ്വീപത്തിൽ പ്രദർശിപ്പിച്ചിരുന്നത്? ഈ വിധം നൃത്തം ചെയ്തല്ലേ അദ്ദേഹം നവദ്വീപത്തിലും പുരീക്ഷേത്രത്തിലും പ്രേമമേള നടത്തിയിരുന്നത്? ഇതിനകത്ത് സൂത്രമൊന്നും ഉണ്ടാകാൻ നിവൃത്തിയില്ല. ഇദ്ദേഹം സർവ്വത്യാഗി. അദ്ദേഹത്തിന് പണം വേണ്ട, പേരുവേണ്ട, പെരുമ വേണ്ട, ഒന്നും വേണ്ടതില്ല. അപ്പോൾ ഇതുതന്നെയോ ജീവിതത്തിന്റെ ഉദ്ദേശം? മറ്റൊന്നിലും മനസ്സുവെയ്ക്കാതെ ഈശ്വരനെ സ്നേഹിക്കുകതന്നെയോ ജീവിതോദ്ദേശം? എന്നാലതിനെന്തു വഴി? ഇദ്ദേഹമരുളുന്നു, അമ്മയ്ക്കുവേണ്ടി പ്രാണൻ പിടഞ്ഞു വ്യാകുലനാകാൻ. വ്യാകുലത, ഈശ്വരപ്രേമംതന്നെ ഉപായം. ഈശ്വരപ്രേമം തന്നെ ജീവിതലക്ഷ്യം. ശരിയായ പ്രേമം ഉണ്ടായാൽ ഈശ്വരദർശനം ലഭിക്കും.

ഭക്തന്മാർ ഈവിധം ചിന്തിക്കുകയും, ദേവദുർലഭമായ ഈ അദ്ഭുതനൃത്യവും കീർത്തനാനന്ദവും ദർശിക്കുകയും ചെയ്തു. സകലരും നിൽക്കുന്നു. ശ്രീരാമകൃഷ്ണദേവന്റെ ചൂഴവും; ഇമ പൂട്ടാതെ അദ്ദേഹത്തെ നോക്കുകയും ചെയ്യുന്നു.

കീർത്തനം അവസാനിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ നിലം തൊട്ടു നമസ്കരിച്ചു. "ഭാഗവതം, ഭക്തൻ, ഭഗവാൻ,' എന്നുച്ചരിച്ചുകൊണ്ട്

digitized by www.sreyas.in

അരുളി: 'ജ്ഞാനി, യോഗി, ഭക്തൻ സകലരുടെയും ചരണങ്ങളിൽ പ്രണാമം.' അദ്ദേഹം ആസനസ്ഥനായി; എല്ലാവരും അദ്ദേഹത്തെ ചുറ്റിയിരുന്നു.

## ശ്രീബങ്കിമും ഭക്തിയോഗവും - ഈശ്വരപ്രേമം

ബങ്കിം: (ശ്രീരാമകൃഷ്ണനോട്) മഹാശയ, ഭക്തി എങ്ങനെയുണ്ടാകും?

ശ്രീരാമ: വ്യാകുലതവഴിക്ക്. അമ്മയ്ക്കുവേണ്ടി കുട്ടി കേഴുംപോലെ. അമ്മയെ കാണാഞ്ഞ് കുട്ടി പിടഞ്ഞു കരയുന്നു; അതുമാതിരി വ്യാകുലനായി ഈശ്വരനുവേണ്ടി കരഞ്ഞാൽ ഈശ്വരനെ കാണുകകൂടി ചെയ്യാം.

അരുണോദയമായാൽ പൂർവ്വദിങ്മുഖം അരുണനിറമണിയുന്നു; ഇനി സൂര്യോദയത്തിന് അമാന്തമില്ല എന്നപ്പോളറിയാം. അതുമാതിരി ആരുടെയെങ്കിലും പ്രാണൻ ഈശ്വരനുവേണ്ടി വ്യാകുലപ്പെടുന്നതു കണ്ടാൽ, ആ വ്യക്തിക്ക് ഈശ്വരദർശനത്തിന് വലിയ താമസമിനിയില്ല എന്ന് നേരേ മനസ്സിലാക്കാം.

ഒരു ശിഷ്യൻ ഗുരുവിനോട് അപേക്ഷിച്ചു: 'മഹാശയ, ഈശ്വരനെ എങ്ങനെ കാണാൻ കഴിയുമെന്നു പറഞ്ഞുതന്നാലും.' 'വരൂ, ഞാൻ നിനക്കു കാണിച്ചുതരാം.' എന്നു പറഞ്ഞു ഗുരു. ഇതും പറഞ്ഞ് അയാളെ കൂട്ടിക്കൊണ്ട് ഒരു പൊയ്കയുടെ അടുത്തേയ്ക്കു പോയി. ഇരുവരും വെള്ളത്തിലിറങ്ങി. തത്സമയം. ഗുരു പെട്ടെന്ന് ശിഷ്യനെ വെള്ളത്തിനടിയിൽ താഴ്ത്തിപ്പിടിച്ചു. അല്പം കഴിഞ്ഞു വിട്ടപ്പോൾ ശിഷ്യൻ തല പൊക്കി നിവർന്നു. ഗുരു ചോദിച്ചു: 'നിനക്കെന്താണ് തോന്നിയിരുന്നത്?' 'പ്രാണൻ പോകുമെന്നു തോന്നി. പ്രാണൻ കിടന്നു പിടഞ്ഞിരുന്നു,' എന്നു പറഞ്ഞു ശിഷ്യൻ. അപ്പോൾ ഗുരു പറഞ്ഞു: 'ഈശ്വരനെ കാണാൻവേണ്ടി പ്രാണൻ ഈവിധത്തിൽ കിടന്നു പിടയുമ്പോൾ, സാക്ഷാത്കാരത്തിന് പിന്നെ താമസമില്ല എന്നു ധരിച്ചോളൂ.'

(ബങ്കിമിനോട്) നിങ്ങളോടൊരു കാര്യം പറയട്ടെ: മുകൾപ്പരപ്പിൽ പൊങ്ങിക്കിടന്നാൽ എന്തു കിട്ടും! അല്പമൊന്നു മുങ്ങുക. ആഴമേറിയ ജലത്തിനടിയിൽ രത്നങ്ങൾ കിടക്കുന്നു. ജലത്തിനു മുകളിൽ കൈയും കാലുമിട്ടടിച്ചതുകൊണ്ടെന്തു കാര്യം? ശരിയായ മാണിക്യത്തിനു ഭാരമുണ്ട്; അത് വെള്ളത്തിനടിയിൽ കിടക്കും. ശരിയായ മാണിക്യം കിട്ടണമെന്നുണ്ടെങ്കിൽ ഉള്ളിൽ ആണ്ടുമുങ്ങണം.

digitized by www.sreyas.in

ബങ്കിം: മഹാശയ, ഞങ്ങളെന്തു ചെയ്യട്ടെ? ഞങ്ങളുടെ പുറത്തൊരു പൊങ്ങുതടി കെട്ടിയിട്ടുണ്ട്. (എല്ലാവരും ചിരിക്കുന്നു.) മുങ്ങാൻ അനുവദിക്കുന്നില്ല.

ശ്രീരാമ: ഈശ്വരനെ സ്മരിച്ചാൽ സർവ്വപാപങ്ങളും അറ്റുപോകും. ഈശ്വരനാമത്താൽ കാലപാശവും അറ്റുപോകും. മുങ്ങണം, അല്ലാതെ രത്നം കിട്ടുകയില്ല. ഒരു പാട്ടു കേട്ടോളൂ:

മുങ്ങുക മുങ്ങുക സദാ മുങ്ങുക മമ മനസ്സേ,
ഭഗവദ്രൂപസാഗരേ മുങ്ങുക നിത്യം;
ആഴിതന്റെയടിത്തട്ടിൽ ഊളിയിട്ടിറങ്ങിച്ചെന്ന-
പ്രേമമാകും ദിവ്യരത്നം കൈയ്‌വശമാക്കൂ.
സഖീസമേതനായ് കൃഷ്ണൻ വിളയാടും വൃന്ദാവനം
നിരന്തരം ഹൃദയത്തിൽത്തേടുക നിത്യം.
ജ്ഞാനദീപം ഹൃദയത്തിൽ കൊളുത്തിയിട്ടതിൻ നാളം
ചാഞ്ചല്യരഹിതമായി ജ്വലിപ്പിച്ചാലും
സംസാരത്തിന്നക്കരയ്ക്കു നൗകയെ നയിപ്പതാരോ
അഗ്ഗുരുവിൻ പാദപദ്മം ധ്യാനിപ്പിൻ നിത്യം

ശ്രീരാമകൃഷ്ണൻ തന്റെ ദേവദുർലഭമായ ആ സ്വരത്തിൽ ഈ പാട്ടുപാടി. സകലമാനപേരും ആകൃഷ്ടരായി അനന്യചിന്തരായി ഈ ഗാനം കേട്ടു. ഗാനം അവസാനിച്ചശേഷം വീണ്ടും സംഭാഷണമാരംഭിച്ചു.

ശ്രീരാമ: (ബങ്കിമിനോട്) ചിലർക്ക് മുങ്ങാനിഷ്ടമില്ല. "ഈശ്വരൻ ഈശ്വരൻ,' എന്ന് അധികമായ്പോയാൽ അവസാനം കിറുക്കു പിടിക്കുകയില്ലേ?" എന്നവർ ചോദിക്കുന്നു. ഈശ്വരപ്രേമംകൊണ്ട് മത്തരായവരെക്കുറിച്ച് ഇക്കൂട്ടർ പറയുന്നു. 'ഇവരുടെ തല തിരിഞ്ഞു പോയിരിക്കുന്നു.' എന്ന്. പക്ഷേ സച്ചിദാനന്ദം അമൃതസാഗരമാണെന്നുള്ള സംഗതി ഇക്കൂട്ടരൊന്നും അറിയുന്നില്ല.

ഞാനൊരിക്കൽ നരേന്ദ്രനോടു ചോദിച്ചു: 'ഒരു ചരുവം നിറയെ പഞ്ചസാരക്കുഴമ്പുണ്ടെന്നും നീയൊരു ഈച്ചയായി എന്നും വിചാരിക്കുക. നീ എവിടെയിരുന്ന് രസം നുകരും?' നരേന്ദ്രൻ പറഞ്ഞു: 'വക്കത്തിരുന്നുകൊണ്ട് തല നീട്ടി രസം കുടിക്കും.' 'അതെന്തുകൊണ്ട്? നടുക്കിറങ്ങിമുങ്ങിക്കുടിച്ചാലെന്തു ദോഷം?' എന്നു ഞാൻ ചോദിച്ചു. 'അങ്ങനെ ചെയ്താൽ കഴമ്പിലൊട്ടി ചത്തുപോകും.' എന്നു പറഞ്ഞു നരേന്ദ്രൻ. ഞാനപ്പോൾ പറഞ്ഞു: 'അപ്പനേ, സച്ചിദാനന്ദരസം അമ്മാതിരിയുള്ളതല്ല. ഈ രസം അമൃതരസമാണ്. ഇതിൽ മുങ്ങിയാൽ മനുഷ്യൻ മരിക്കുകയില്ല; നേരേ മറിച്ച് അമരനായിത്തീരുന്നു.'

digitized by www.sreyas.in

അതുകൊണ്ട് ഞാൻ പറയുന്നു. താണു മുങ്ങുവിൻ. തെല്ലും ഭയംവേണ്ട. മുങ്ങിയാൽ അമരനായിത്തീരും.

ബങ്കിം ശ്രീരാമകൃഷ്ണനെ നമസ്കരിച്ചു; അദ്ദേഹം യാത്രപറയാൻ തുടങ്ങുകയാണ്.

ബങ്കിം: മഹാശയ, അവിടുന്നു കരുതുന്നത്ര മഠയനൊന്നുമല്ല ഞാൻ. എനിക്കൊരു പ്രാർത്ഥനയുണ്ട്: സദയം അവിടുത്തെ പാദരേണുക്കൾകൊണ്ട് എന്റെ ഗൃഹത്തെ അനുഗ്രഹിക്കുമാറാകണം.

ശ്രീരാമ: അതുകൊള്ളാമല്ലോ. ഈശ്വരേച്ഛയുണ്ടെങ്കിൽ വരാം.

ബങ്കിം: അവിടെയും ഭക്തന്മാരെ കാണാം.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതെങ്ങനെ? എന്തുമാതിരി ഭക്തരാണവിടെയുള്ളത്? 'ഗോപാലൻ ഗോപാലൻ, കേശവൻ കേശവൻ' എന്നു പറഞ്ഞ ഭക്തന്മാരുടെ തരക്കാരാണോ? (എല്ലാവരും ചിരിക്കുന്നു.)

ഒരു ഭക്തൻ: മഹാശയ, 'ഗോപാലന്റെ' കഥയെന്താണ്?

ശ്രീരാമ: (ചിരിച്ചുകൊണ്ട്) എന്നാൽ പറയാം, കേട്ടോളിൻ. ഒരിടത്തൊരു സ്വർണ്ണപ്പണിക്കാരന്റെ കടയുണ്ട്. അവിടത്തെ പണിക്കാർ വലിയ വൈഷ്ണവരാണ്; കഴുത്തിൽ മാല, നെറ്റിയിൽ തിലകം, കൈയിൽ മിക്കവാറും ജപമാലയിട്ട സഞ്ചി, നാവിൽ സർവ്വദാ ഹരിനാമം. സാധുക്കളെന്നു പറഞ്ഞാലും തെറ്റില്ല; പക്ഷേ, വയറിനുവേണ്ടി പൊൻപണി ചെയ്യുന്നു എന്നുമാത്രം; കെട്ടിയോളെയും കുട്ടികളെയും പോറ്റുകയും വേണമല്ലോ. അവർ പരമവൈഷ്ണവരാണെന്നുകേട്ട് പലേ വ്യാപാരികളും അവരുടെ കടയിൽ വരുന്നു; ഈ കടയിൽ തങ്ങളുടെ പൊന്നും വെള്ളിയും പറ്റിക്കയില്ല എന്ന് വരുന്നവർക്കറിയാം. വ്യാപാരികൾ കടയിൽ വരുമ്പോൾ കാണാം തട്ടാന്മാർ വായ്കൊണ്ട് ഹരിനാമം ഉരുവിടുന്നു; കൈയ്കൊണ്ട് തങ്ങളുടെ വേല ചെയ്യുന്നു. വ്യാപാരി വന്നിരിപ്പായി; ഉടനെ ഒരു തട്ടാൻ ഉറക്കെയുരച്ചു, 'കേശവ, കേശവ, കേശവ!' അല്പം കഴിഞ്ഞ് വേറൊരുത്തൻ ഉച്ചത്തിലോതി, 'ഗോപാല, ഗോപാല, ഗോപാല!' പിന്നെയെന്തെങ്കിലും ചിലതു സംസാരിച്ചശേഷം വേറൊരു പണിക്കാരൻ പറഞ്ഞു, 'ഹരി, ഹരി, ഹരി!' ആഭരണം പണിയുന്ന കാര്യമൊക്കെ ഏതാണ്ട് പറഞ്ഞുറപ്പിക്കുമ്പോഴേയ്ക്കും ഒരു തട്ടാൻ ഉറക്കെ ഉരിയാടി, 'ഹര, ഹര, ഹര, ഹര!' ഇവരുടെ ഭക്തിയും പ്രേമവും കണ്ട്, വരുന്നവർ ഇവരുടെ കൈയിൽ പണം കൊടുത്തിട്ട് നിശ്ചിന്തരായിരിക്കുന്നു. ഇവരൊരിക്കലും തങ്ങളെ പറ്റിക്കുകയില്ല എന്നവർക്കറിയാം.

digitized by www.sreyas.in

പക്ഷേ, സൂത്രമെന്താണെന്നോ? വ്യാപാരികൾ വന്നു കഴിഞ്ഞാൽ 'കേശവ, കേശവ' എന്നൊരുത്തൻ പറഞ്ഞതിന്റെ പൊരുൾ, ഇവരാര് അതായത്, ഈ വന്നിരിക്കുന്ന കൂട്ടർ എന്തുമാതിരി ആളുകളാണ്, എന്നാകുന്നു. 'ഗോപാല, ഗോപാല' എന്നു പറഞ്ഞവൻ ഉദ്ദേശിച്ചത്, 'ഇവരെ കണ്ടാൽ കാലിമേയ്ക്കുന്നവരാണെന്നു തോന്നും, തനി കാലിച്ചെക്കന്മാർ.' എന്നാണ്. 'ഹരി, ഹരി' എന്നു പറഞ്ഞതിന്റെ അർത്ഥം, മാടു മേയ്ക്കുന്നവരാണെങ്കിൽ അവരെ അപഹരിക്കാമല്ലൊ, അതുകൊണ്ട്, 'ഞാനിവരെ പറ്റിക്കട്ടേ?' എന്നാകുന്നു. ഒടുവിൽ 'ഹര, ഹര,' എന്നു പറഞ്ഞവൻ ഉദ്ദേശിച്ചത്, മാട്ടിടയന്മാരാണെങ്കിൽ ഒക്കെ തട്ടിയെടുക്കാം, അതുകൊണ്ട്, 'തട്ടിക്കോ, തട്ടിക്കോ.' എന്നുമാണ്. ഇവരും പരമഭക്തന്മാരായ സാധുക്കൾ! (എല്ലാവരും ചിരിക്കുന്നു.)

ബങ്കിം യാത്ര പറഞ്ഞു; പക്ഷേ മനസ്സിൽ വേറെന്തോ ചിന്തയായിരുന്നു. വാതില്ക്കലെത്തിയപ്പോൾ കണ്ടു, രണ്ടാംമുണ്ട് താഴെ വീണുപോയെന്ന്; മേത്ത് ഉടുപ്പുമാത്രം. ഒരു മാന്യൻ അതെടുത്തു വേഗം കൊണ്ടുവന്ന് അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു. ബങ്കിം എന്തു ചിന്തയിലാണാണ്ടിരുന്നത്?

രാഖാൽ വന്നിരിക്കുന്നു. അദ്ദേഹം ബലരാമനോടൊത്ത് ശ്രീ വൃന്ദാവനധാമത്തിൽ പോയിരുന്നു. അവിടെനിന്നും കുറച്ചുദിവസംമുമ്പ് തിരിച്ചെത്തി. ശ്രീരാമകൃഷ്ണൻ അദ്ദേഹത്തെക്കുറിച്ച് ശരത്തിനോടും ദേവേന്ദ്രനോടും പറയുകയും അദ്ദേഹവുമായി പരിചയപ്പെടാൻ അവരോടു നിർദ്ദേശിക്കുകയും ചെയ്തിരുന്നു. അതിനാൽ അവർ രാഖാലുമായി പരിചയമാകാൻ ഉത്സുകരായി വന്നിട്ടുണ്ട്. അവർ രാഖാൽ ആരെന്നു കണ്ടു.

ശരത്തും സന്ന്യാലും ബ്രാഹ്മണരാണ്; അധരൻ സുവർണവണിക്കും. ഗൃഹനാഥൻ തങ്ങളെ ഉണ്ണാൻ നിർബ്ബന്ധിച്ചെങ്കിലോ എന്നു ഭയപ്പെട്ട് അവരിരുവരും അതിവേഗം സ്ഥലം വിട്ടു. അവർ ഗുരുദേവന്റെ അടുത്ത് ഈയിടെ മാത്രമേ വരാൻ തുടങ്ങിയുള്ളൂ. ഗുരുദേവൻ അധരനെ എത്രമാത്രം സ്നേഹിക്കുന്നു എന്നവർക്കറിഞ്ഞുകൂടാ. ഭക്തന്മാർ ജാതിയൊന്നു വേറെയാണെന്ന് ഗുരുദേവൻ പറയാറുണ്ട്. ഭക്തന്മാരൊക്കെ ഒരു ജാതിയാണ്.

അധരൻ ശ്രീരാമകൃഷ്ണദേവനെയും വന്നുചേർന്നിട്ടുള്ള ഭക്തന്മാരെയും സാദരം ക്ഷണിച്ച് തൃപ്തിയാമ്മാറ് ആഹാരം കഴിപ്പിച്ചു. ഭക്ഷണത്തിനുശേഷം ഭക്തന്മാർ ശ്രീരാമകൃഷ്ണദേവന്റെ മധുരവാണികൾ സ്മരിച്ചുകൊണ്ടും, അദ്ദേഹത്തിന്റെ അദ്ഭുതപ്രേമത്തിന്റെ

digitized by www.sreyas.in

ചിത്രം ഹൃദയത്തിൽ ഉറപ്പിച്ചുകൊണ്ടും താന്താങ്ങളുടെ വീടുകളിലേയ്ക്കു മടങ്ങിപ്പോയി. നേരം അപ്പൊഴേയ്ക്കും കുറെയേറെ വൈകിയിരുന്നു.

അധരന്റെ ഗൃഹത്തിൽ ശ്രീരാമകൃഷ്ണദേവൻ സമാഗതനായപ്പോൾ ബങ്കിം അദ്ദേഹത്തെ തന്റെ ഗൃഹത്തിലേയ്ക്ക് ക്ഷണിക്കുകയുണ്ടായല്ലൊ. കുറച്ചുദിവസത്തിനുശേഷം ഗുരുദേവൻ ശ്രീ ഗിരീശനേയും മാസ്റ്ററേയും ബങ്കിമിന്റെ സാൻകിഭാങ്ഗായിലുള്ള വീട്ടിലയച്ചു. അവർ തമ്മിൽ ശ്രീരാമകൃഷ്ണനെക്കുറിച്ച് ദീർഘനേരം സംസാരിച്ചു. ശ്രീരാമകൃഷ്ണനെ വീണ്ടും വന്നു കാണാൻ ബങ്കിം ആഗ്രഹം പ്രകടിപ്പിച്ചു; പക്ഷേ, അദ്ദേഹത്തിന് വരാനൊത്തില്ല.

**ദക്ഷിണേശ്വരത്ത് പഞ്ചവടീമൂലത്തിൽ ദേവീ ചൗധുറാണി വായന**

ശ്രീരാമകൃഷ്ണദേവൻ 1884 ഡിസംബർ 6-ാം തീയതി ശ്രീമാൻ അധരന്റെ ഗൃഹത്തിൽ എഴുന്നരുളുകയും ശ്രീ ബങ്കിം ബാബുവുമായി പരിചയപ്പെടുകയും ചെയ്തു. ഈ സംഗതി ഇവിടെ വിവരിച്ചു കഴിഞ്ഞു.

കുറച്ചു ദിവസം കഴിഞ്ഞ്, അതായത് ഡിസംബർ 27-ാംതീയതി ശനിയാഴ്ച ശ്രീരാമകൃഷ്ണൻ ദക്ഷിണേശ്വരത്ത് പഞ്ചവടീമൂലത്തിൽവെച്ച്, ബങ്കിം എഴുതിയ ദേവീ ചൗധുറാണി എന്ന പുസ്തകത്തിന്റെ ഏതാനും ഭാഗം വായിച്ചുകേൾക്കുകയും ഗീതോക്തമായ നിഷ്കാമകർമ്മത്തെ സംബന്ധിച്ച് പലതും സംസാരിക്കുകയും ചെയ്തു.

ശ്രീരാമകൃഷ്ണൻ പഞ്ചവടീമൂലത്തിൽ ആൽത്തറയിൽ അനേകം ഭക്തന്മാരോടൊന്നിച്ച് ഇരുന്നു. മാസ്റ്ററോട് വായിച്ചുകേൾപ്പിക്കാനാവശ്യപ്പെട്ടു. കേദാരൻ, രാമൻ, നിത്യഗോപാലൻ, താരകൻ, പ്രസന്നൻ, സുരേന്ദ്രൻ തുടങ്ങി പലരും സന്നിഹിതരായിരുന്നു.

digitized by www.sreyas.in

# മുപ്പത്തിമൂന്നാം ഭാഗം

# ശ്രീരാമകൃഷ്ണൻ സ്റ്റാർ നാടകവേദിയിൽ

## അധ്യായം ഒന്ന്

*1884 ഡിസംബർ 14, ഞായറാഴ്ച*

**പ്രഹ്ലാദചരിത്രം**

ശ്രീരാമകൃഷ്ണൻ ഇന്ന് പ്രഹ്ലാദചരിത്രം നാടകം കാണുന്നതിന് സ്റ്റാർ തിയേറ്ററിൽ വന്നിരിക്കുന്നു. കൂടെ മാസ്റ്റർ, ബാബുരാമൻ, നാരായണൻ മുതലായവരുമുണ്ട്. സ്റ്റാർ തിയേറ്റർ അക്കാലത്ത് ബീഡൻ തെരുവിലായിരുന്നു. എമറാൾഡ് തിയേറ്ററും ക്ലാസിക് തിയേറ്ററും സജ്ജമായതു പിന്നീടാണ്.

ഇന്ന് കൃഷ്ണദ്വാദശീതിഥി. ശ്രീരാമകൃഷ്ണൻ പ്രത്യേകമൊരു അറയിൽ വടക്കോട്ടു മുഖവുമായി ഇരിക്കുന്നു. സമീപം മാസ്റ്റർ, ബാബുരാമൻ, നാരായണൻ എന്നിവരും. രംഗശാല ദീപദീപ്തം. അഭിനയം ഇനിയും ആരംഭിച്ചിട്ടില്ല. ശ്രീരാമകൃഷ്ണൻ ഗിരീശനുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഹാ, നീയെല്ലാം വളരെ ഭേഷായിട്ടെഴുതിയിട്ടുണ്ടല്ലോ!

ഗിരീശൻ: പക്ഷേ മഹാശയ, ഉള്ളിലേയ്ക്കൊന്നും കേറുന്നില്ല. ഞാൻ വെറുതെയങ്ങനെ എഴുതുന്നു.

ശ്രീരാമ: അല്ല, നിന്റെ ഉള്ളിൽ പ്രവേശിക്കുന്നുണ്ട്. അകത്തു ഭക്തിയില്ലെങ്കിൽ ദിവ്യചരിത്രം രചിക്കാൻ സാദ്ധ്യമല്ലെന്ന് അന്നൊരിക്കൽ നിന്നോടു ഞാൻ പറയുകയുണ്ടായല്ലോ.

അതെ, അദ്ധ്യാത്മകാര്യങ്ങൾ ഉൾക്കൊള്ളണം. നവവൃന്ദാവനം എന്ന നാടകം കാണാൻ ഞാൻ കേശവന്റെ വീട്ടിൽ പോയി. അവിടെ ഒരു ഡെപ്യൂട്ടി മജിസ്ട്രേറ്റിനെ കണ്ടു; അയാൾക്ക് മാസം എണ്ണൂറു രൂപാ ശമ്പളമുണ്ട്. ആൾ വലിയ പണ്ഡിതനാണെന്ന് എല്ലാവരും പറഞ്ഞു. പക്ഷേ അയാളുടെ മകൻ കാരണം അസ്വസ്ഥനായിട്ടാണ്

digitized by www.sreyas.in

ഞാനയാളെ കണ്ടത്. കുട്ടിക്കെങ്ങനെ ഒരു നല്ല ഇരിപ്പിടം കിട്ടും, അവനെങ്ങനെ നാടകം കാണാനൊക്കും എന്നെല്ലാം അയാൾ വ്യാകുലനായിരുന്നു. അരങ്ങത്തു നടക്കുന്ന ആദ്ധ്യാത്മികസംഭാഷണങ്ങളൊന്നും അയാൾ കേൾക്കുന്നില്ല! കുട്ടി ഓരോന്നങ്ങനെ ചോദിച്ചുകൊണ്ടിരിക്കും, 'അച്ഛാ, ഇതെന്താണ്, അതെന്താണ്?' എന്നൊക്കെ. അയാളും കുട്ടിയെക്കുറിച്ച് വളരെ പരിഭ്രാന്തനായിരുന്നു. അയാൾ വെറുതെ പുസ്തകം വായിച്ചിട്ടുണ്ടെന്നു മാത്രം; പക്ഷേ ഒന്നും ഉൾക്കൊണ്ടിട്ടില്ല.

ഗിരീശൻ: ഇനിയൊക്കെ ഈ തിയേറ്ററും മറ്റുമെന്തിനാണ് എന്ന് പലപ്പോഴും തോന്നിപ്പോകുന്നു.

ശ്രീരാമ: അങ്ങനെയല്ല; അതൊക്കെയിരിക്കട്ടെ, അതിൽക്കൂടി ആളുകൾക്ക് പലതും പഠിക്കാൻ കഴിയും.

അഭിനയം ആരംഭിച്ചു. പ്രഹ്ലാദൻ എഴുത്തും വായനയും പഠിക്കാൻ പാഠശാലയിലെത്തി. പ്രഹ്ലാദനെ കണ്ടതോടെ 'പ്രഹ്ലാദൻ, പ്രഹ്ലാദൻ,' എന്നു പറഞ്ഞുകൊണ്ട് ശ്രീരാമകൃഷ്ണൻ സമാധിമഗ്നനായി.

പ്രഹ്ലാദനെ ആനയുടെ കാലടിയിൽക്കണ്ട് ഗുരുദേവൻ കരഞ്ഞു. ബാലനെ അഗ്നികുണ്ഡത്തിലെറിഞ്ഞപ്പോഴും അദ്ദേഹം കരഞ്ഞു.

രംഗം മാറി. ഗോലോകത്തിൽ ലക്ഷ്മീനാരായണന്മാർ ഇരുന്നരുളുന്നു. നാരായണൻ പ്രഹ്ലാദനെക്കുറിച്ച് വ്യാകുലനാകുന്നു. ഈ ദൃശ്യം കണ്ടപ്പോഴും ശ്രീരാമകൃഷ്ണൻ സമാധിസ്ഥനായി.

## ഭക്തന്മാരോടൊത്ത് അദ്ധ്യാത്മസംഭാഷണത്തിൽ

### ഈശ്വരദർശനത്തിന്റെ ലക്ഷണവും ഉപായവും

നാടകം കഴിഞ്ഞ് ശ്രീരാമകൃഷ്ണനെ ഗിരീശൻ തന്റെ മുറിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. 'വിവാഹവിഭ്രാന്തി' എന്ന പ്രഹസനം കാണാനിഷ്ടമുണ്ടോ, എന്ന് ഗിരീശൻ ചോദിച്ചു.

ശ്രീരാമ: ഇല്ല. പ്രഹ്ലാദചരിത്രത്തിനുശേഷം അതൊക്കെ എന്തിനാണ്? ഞാനൊരിക്കൽ അതുകൊണ്ട് ഗോപാലന്റെ നാടകസംഘത്തോടു പറഞ്ഞു: 'നിങ്ങൾ ഒടുവിൽ കുറച്ച് ഈശ്വരകാര്യങ്ങൾ പറയുവിൻ.' നല്ല ഈശ്വരകഥകൾ കേട്ടു: ഇനിയിപ്പോൾ വിവാഹവിഭ്രാന്തിയോ? ഒരു ലൗകികകഥയോ? നാം പഴയപടിയാകണം.

digitized by www.sreyas.in

വീണ്ടും മുമ്പത്തെ ഭാവം വന്നുചേർന്നു. ശ്രീരാമകൃഷ്ണൻ ഗിരീശൻ മുതൽപേരുമായി ഈശ്വരപരമായ കാര്യങ്ങൾ പറഞ്ഞുകൊണ്ടിരുന്നു.

ഗിരീശൻ: മഹാശയാ, അഭിനയം എങ്ങനെയിരുന്നു?

ശ്രീരാമ: സാക്ഷാൽ ഈശ്വരൻതന്നെ എല്ലാമായിത്തീർന്നിരിക്കുന്നതായിട്ടു ഞാൻ കണ്ടു. സ്ത്രീവേഷം അഭിനയിച്ചവരെയൊക്കെ സാക്ഷാൽ ആനന്ദമയിയായ അമ്മയായി ഞാൻ കണ്ടു. ഗോലോകത്തിലെ പശുപാലന്മാരുടെ ഭാഗം നടിച്ചിവരെയെല്ലാം സാക്ഷാൽ നാരായണനായിട്ടാണ് ഞാൻ കണ്ടത്. ഈശ്വരൻ തന്നെയാണ് എല്ലാമായിത്തീർന്നിരിക്കുന്നത്.

ഒരാൾക്ക് യഥാർത്ഥത്തിൽ ഈശ്വരദർശനം ഉണ്ടായിട്ടുണ്ടോ എന്നറിയാൻ ചില ലക്ഷണങ്ങളുണ്ട്. ഒരടയാളം ആനന്ദമാണ്. അവനിൽ സംശയം കാണുകയില്ല. അവൻ സമുദ്രംപോലെയാണ്; മുകൾപ്പരപ്പിൽ അലയും തിരയും, കീഴെ അഗാധജലം. ഭഗവാനെ കണ്ടവൻ ചിലപ്പോൾ ഭ്രാന്തനെപ്പോലെ പെരുമാറുന്നു. ചിലപ്പോൾ പിശാചിനെപ്പോലെയും; ശുദ്ധാശുദ്ധബോധമൊന്നും കാണുകയില്ല. ചിലപ്പോൾ ജഡംപോലെയും കാണപ്പെടും; കാരണം, അവൻ അകത്തും പുറത്തും ഈശ്വരനെ കണ്ട് വിസ്മയസ്തബ്ധനായ്പോകുന്നു. ചിലപ്പോൾ ബാലനെപ്പോലെ കാണാം. യാതൊരല്ലലുമില്ലാതെ ബാലനേപ്പോലെ, ഉടുതുണിയും മടക്കി കക്ഷത്തിൽ വെച്ചുകൊണ്ട് ചുറ്റിനടക്കും. ഈ അവസ്ഥയിൽ ചിലപ്പോൾ ബാല്യഭാവം; ചിലപ്പോൾ കൗമാരഭാവം; കുറുമ്പും കാണിച്ചുകൊണ്ടു നടക്കും. ചിലപ്പോൾ, യുവാവിന്റെ ഭാവം. കർമ്മം ചെയ്കയോ, ആളുകൾക്ക് ഉപദേശം കൊടുക്കുകയോ, ചെയ്യുമ്പോൾ സിംഹതുല്യനായിരിക്കും.

ജീവന് അഹങ്കാരം ഉള്ളതുകൊണ്ടാണ് ഈശ്വരനെ കാണാൻ കഴിയാത്തത്. കാർമേഘം ഉയർന്നാൽ സൂര്യനെ കാണാനാവില്ല. കാണാനൊക്കുന്നില്ലെന്നുവെച്ച് സൂര്യനില്ലാതാവുന്നുണ്ടോ? ഇല്ല, സൂര്യൻ അവിടെത്തന്നെയുണ്ട്.

എന്നാൽ ബാലന്റെ അഹന്തകൊണ്ട് ദോഷമില്ല; പ്രത്യുത, ഉപകാരമുണ്ട്. കീര കഴിച്ചാൽ അസുഖമുണ്ടാകും. എന്നാൽ നീർകീര കഴിച്ചാൽ ഗുണമുണ്ട്. നീർകീര കീരയുടെ കൂട്ടത്തിൽ കണക്കാക്കാൻ പാടില്ല. കല്ക്കണ്ടം മധുരപദാർത്ഥങ്ങളുടെ കൂട്ടത്തിൽ പെടുത്താവതല്ല. മറ്റു മധുരപദാർത്ഥങ്ങൾ അസുഖമുണ്ടാക്കും, എന്നാൽ കല്ക്കണ്ടം കൊണ്ട് കഫകോപം ഉണ്ടാകുന്നില്ല.

അതുകൊണ്ട് ഞാൻ കേശവസേനനോടു പറഞ്ഞു, 'ഇതിൽക്കൂടുതൽ ഞാൻ നിന്നോടു പറഞ്ഞാൽ നിനക്ക് നിന്റെ സംഘടന

digitized by www.sreyas.in

കൊണ്ടുനടക്കാനാവില്ല.' അതു കേട്ടപ്പോൾ കേശവനു പേടിയായി. അപ്പോൾ ഞാൻ പറഞ്ഞു, ബാലകന്റെ അഹന്തകൊണ്ട്, ദാസനെന്നുള്ള അഹംകൊണ്ട് ദോഷമൊന്നുമില്ല, എന്ന്.

ഈശ്വരനെ ദർശിച്ചിട്ടുള്ളയാൾ കാണുന്നു, ഈശ്വരൻ തന്നെയാണ് ജീവനും ജഗത്തും ആയിത്തീർന്നിരിക്കുന്നത് എന്ന്. സർവ്വവും അദ്ദേഹംതന്നെ. ആ മനുഷ്യൻ ഉത്തമഭക്തനാകുന്നു.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) സർവ്വവും ഭഗവാൻതന്നെ. എന്നാൽ ഭക്തൻ അല്പം 'അഹം' വെച്ചുകൊണ്ടിരിക്കുന്നു; അതുകൊണ്ട് കഫ കോപമൊന്നും ഉണ്ടാവില്ല.

ശ്രീരാമ: ഇല്ല, അതുകൊണ്ട് തകരാറില്ല. ആ 'അഹം' ഈശ്വരനെ അനുഭവിക്കാൻവേണ്ടി വെച്ചിരിക്കുന്നതാണ്. 'ഞാനും നീയും' വേറെയാണെങ്കിലേ ആനന്ദം അനുഭവിക്കാൻ സാധിക്കൂ; സേവ്യസേവകഭാവം ഉണ്ടായിരിക്കണം.

പിന്നെയുണ്ട് മധ്യമവകുപ്പിൽപ്പെട്ട ഭക്തൻ. ഈശ്വരൻ സർവ്വഭൂതങ്ങളിലും അന്തര്യാമിരൂപത്തിൽ വർത്തിക്കുന്നതായി അയാൾ കാണുന്നു. അധമഭക്തൻ പറയുന്നു, 'ഈശ്വരനുണ്ട്. അവിടെയാണീശ്വരൻ, അതായത് ആകാശത്തിനുമപ്പുറം.' (എല്ലാവരും ചിരിക്കുന്നു.)

നിങ്ങളുടെ നാടകത്തിൽ, ഗോലോകത്തിലെ ഗോപാലന്മാരെ കണ്ടപ്പോൾ ഈശ്വരൻതന്നെയാണ് സർവ്വവുമായിരിക്കുന്നത് എന്നാണെനിക്കു തോന്നിയത്. ഈശ്വരനെ സാക്ഷാത്കരിച്ചയാൾക്ക് ശരിക്കും അറിയാം ഈശ്വരൻതന്നെയാണ് കർത്താവ്, അദ്ദേഹം തന്നെയാണ് സകലതും ചെയ്യുന്നത് എന്ന്.

ഗിരീശൻ: മഹാശയാ, ഈശ്വരൻതന്നെയാണ് സർവ്വവും ചെയ്യുന്നത് എന്ന് എനിക്കു നല്ല ബോദ്ധ്യമുണ്ട്.

ശ്രീരാമ: ഞാൻ പറയുന്നു, 'അമ്മേ, ഞാൻ യന്ത്രം, അവിടുന്ന് യന്ത്രി; ഞാൻ ജഡം, അവിടുന്ന് ചേതയിതാവ്; അവിടുന്നു ചെയ്യിക്കുംപോലെ ഞാൻ ചെയ്യുന്നു; അവിടുന്നു പറയിക്കുംപോലെ ഞാൻ പറയുന്നു.' അറിവില്ലാത്തവർ പറയുന്നു, 'കുറെയൊക്കെ ഞാൻ ചെയ്യുന്നു; കുറെയെല്ലാം ഈശ്വരനും ചെയ്യുന്നു.'

**കർമ്മയോഗംകൊണ്ട് ചിത്തശുദ്ധി ഉണ്ടാകുന്നു.**

എപ്പോഴും പാപം പാപമെന്നോ? അഹൈതുകഭക്തി.

ഗിരീശൻ: മഹാശയാ, ഞാൻ ഒന്നും വാസ്തവത്തിൽ ചെയ്യുന്നില്ലല്ലോ: പിന്നെ ഞാനെന്തിന് കർമ്മത്തെക്കുറിച്ച് ചിന്തിക്കണം?

digitized by www.sreyas.in

ശ്രീരാമ: അങ്ങനെയല്ല; കർമ്മം നല്ലതാണ്. കല്ലും പുല്ലുമെല്ലാം കളഞ്ഞു കിളച്ചു പറമ്പു തയ്യാറാക്കിക്കഴിഞ്ഞാൽ, എന്തു നട്ടാലും വളരും. പക്ഷേ, നിഷ്കാമഭാവത്തിൽ വേണം കർമ്മം ചെയ്യാൻ.

പരമഹംസന്മാർ രണ്ടു പ്രകാരത്തിലുണ്ട്, ജ്ഞാനിപരമഹംസനും, പ്രേമിപരമഹംസനും. ജ്ഞാനി തൻകാര്യം നോക്കുന്നവനാണ്; 'എന്റെ കാര്യം നടന്നാൽ മതി.' എന്നാണ് ജ്ഞാനിയുടെ ഭാവം. പ്രേമി, ശുകദേവനെപ്പോലെ ഈശ്വരദർശനത്തിനുശേഷം പിന്നെയും ആളുകൾക്ക് ഉപദേശം നല്കുന്നു. ചിലർ മാമ്പഴം തിന്നിട്ടു മുഖം തുടച്ചുകളയുന്നു; ചിലർ നാലുപേർക്കു കൊടുത്തു താനും കഴിക്കുന്നു. കിണർ കുഴിക്കാൻ നേരത്ത് കുട്ടയും കൂന്താലിയും കൊണ്ടുവരുന്നു. കുഴിച്ചുകഴിഞ്ഞാൽ ചിലർ കുട്ടയും കൂന്താലിയും കിണറ്റിൽത്തന്നെ ഇടുന്നു. മറ്റു ചിലർ അതൊക്കെ എടുത്തു സൂക്ഷിച്ചുവെയ്ക്കുന്നു, അയൽക്കാർക്ക് ആർക്കെങ്കിലും വേണ്ടിവന്നെങ്കിലോ എന്നു കരുതി. ശുകദേവാദികൾ അന്യർക്കുവേണ്ടി കുട്ടയും കൂന്താലിയും സൂക്ഷിച്ചുവെച്ചു. (ഗിരീശനോട്) നീയും അങ്ങനെ ചെയ്യുക.

ഗിരീശൻ: അതിനവിടുന്ന് ആശീർവാദമരുളിയാലും.

ശ്രീരാമ: നീ അമ്മയുടെ നാമത്തിൽ വിശ്വസിക്കുക; ഒക്കെയുണ്ടാകും.

ഗിരീശൻ: പക്ഷേ, ഞാനൊരു പാപിയാണ്.

ശ്രീരാമ: ഏതു നേരവും പാപം, പാപം എന്നു നിനച്ചുകൊണ്ടിരിക്കുന്ന ശുംഭൻ പാപിയായ്ത്തീരും.

ഗിരീശൻ: മഹാശയ, ഞാനിരിക്കാറുള്ള സ്ഥലത്തെ മണ്ണും കൂടി അശുദ്ധമാകും.

ശ്രീരാമ: എന്താ അങ്ങനെ പറയുന്നത്? ഒരായിരം സംവത്സരങ്ങളായി ഇരുളടഞ്ഞു കിടന്നിരുന്ന ഒരു മുറിയിൽ വെളിച്ചം കൊണ്ടുവന്നാൽ, ആ മുറി അല്പാല്പമായിട്ടാണോ പ്രകാശമുള്ളതായ്ത്തീരുന്നത്, അതോ, ഒറ്റയടിക്ക് ഞൊടിയിടയിലോ?

ഗിരീശൻ: അപ്പോൾ അവിടുന്നെന്നെ അനുഗ്രഹിച്ചു.

ശ്രീരാമ: നിനക്ക് ആത്മാർത്ഥതയുണ്ടെങ്കിൽ, ഞാൻ വേറെന്തു പറയട്ടെ! ഞാൻ ഉണ്ണുന്നു, കുടിക്കുന്നു, ഈശ്വരനാമം ജപിക്കുന്നു.

ഗിരീശൻ: എനിക്ക് ആത്മാർത്ഥതയില്ല. അല്പം തന്നരുളിയാലും.

ശ്രീരാമ: ഞാനോ? നാരദൻ, ശുകദേവൻ മുതലായവർക്ക് അതു ചെയ്യാൻ കഴിയുമായിരുന്നു.

digitized by www.sreyas.in

ഗിരീശൻ: നാരദാദികളെ എനിക്കു കാണാൻ കിട്ടുന്നില്ല. അങ്ങെന്റെ മുമ്പിലുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ശരി, നിനക്കു വിശ്വാസമുണ്ട്.

അല്പനേരം എല്ലാവരും നിശ്ശബ്ദമായിരുന്നു. എന്നിട്ടു വീണ്ടും സംഭാഷണമാരംഭിച്ചു.

ഗിരീശൻ: എനിക്കൊരാഗ്രഹമുണ്ട്, അഹൈതുകിയായ ഭക്തിയുണ്ടാവാൻ.

ശ്രീരാമ: അഹൈതുകീഭക്തി ഈശ്വരകോടികൾക്കേ ഉണ്ടാകൂ; ജീവകോടികൾക്ക് ഉണ്ടാവില്ല.

സകലരും നിശ്ശബ്ദം. ശ്രീരാമകൃഷ്ണൻ ഊർദ്ധ്വദൃഷ്ടിയായി ആത്മവിസ്മൃതനായി പാടി:

ശ്യാമമാതാവിന്റെ പാവനദർശന-
മേവർക്കും നേടുക സാദ്ധ്യമാമോ?
കാളിയാകുന്ന മഹാനിധിയേവർക്കും
കൈയ്‌വശമാക്കാനെളുപ്പമാണോ?
ഇത്തത്ത്വമോതാൻ കഴിയാത്തൊരെന്നജ്ഞ-
ചിത്തത്തെയോർത്തു ഞാൻ ഖേദിക്കുന്നു.
ഏറ്റം കഠിന തപശ്ചര്യകൾ ചെയ്തു
വർത്തിക്കും സാക്ഷാൽ ശിവന്നുപോലും
അമ്മതൻ മോഹന തൃപ്പാദദർശനം
പൊയ്യല്ലപൂർവ്വമാണെന്നേ ചൊൽവൂ.

അമ്മയെച്ചിത്തത്തിൽ ധ്യാനിപ്പവൻ സ്വർഗ്ഗ-
ഭോഗങ്ങൾ തുച്ഛങ്ങളായ്ക്കരുതും,
ശ്യാമമാതാവിൻ കടാക്ഷം ലഭിപ്പോന-
ങ്ങാനന്ദവാരിധിതന്നിൽ നീന്താം.
യോഗിവരേന്ദ്രനും ദേവേന്ദ്രനും വൃഥാ
ദേവിയെ ധ്യാനിച്ചുകൊണ്ടിരിക്കെ,
തൃപ്പാദലാഭം കൊതിക്കുന്നതെത്രയും
അല്പനാമെന്നുടെ സാഹസം താൻ.

ഗിരീശൻ: എന്നിട്ടും 'നിസ്സാരൻ കമലാകാന്തൻ കൊതിക്കുന്നു, കാലടി കാണ്മാൻ.'

digitized by www.sreyas.in

# അധ്യായം രണ്ട്

## ഈശ്വരദർശനത്തിനുള്ള ഉപായം - വ്യാകുലത

ശ്രീരാമ: (ഗിരീശനോട്) തീവ്രവൈരാഗ്യം ഉണ്ടെങ്കിൽ ഈശ്വരനെ പ്രാപിക്കാൻ കഴിയും. പ്രാണൻ വ്യാകുലമായ്ത്തീരണം. ശിഷ്യൻ ഗുരുവിനോടു ചോദിച്ചു: 'ഭഗവാനെ എങ്ങനെ കണ്ടെത്താൻ കഴിയും?' ഗുരുദേവനരുളി: 'എന്റെ കൂടെ വരൂ.' ഇതും പറഞ്ഞ് ഒരു കുളത്തിൽ കൊണ്ടുപോയി അയാളെ വെള്ളത്തിനടിയിൽ താഴ്ത്തിപ്പിടിച്ചു. കുറച്ചുകഴിഞ്ഞ് വെള്ളത്തിൽനിന്നു പൊക്കിയെടുത്തുകൊണ്ട് ചോദിച്ചു, 'വെള്ളത്തിനടിയിൽ നിനക്കെന്തു തോന്നി?' ശിഷ്യനുത്തരം പറഞ്ഞു: 'പ്രാണൻ കിടന്നു പിടഞ്ഞിരുന്നു; പ്രാണൻ പോകുമെന്നു തോന്നി.' അപ്പോൾ ഗുരു പറഞ്ഞു: 'ഇമ്മാതിരി ഭഗവാനുവേണ്ടി നിന്റെ പ്രാണൻ പിടയുന്ന പക്ഷം അദ്ദേഹത്തെ പ്രാപിക്കാൻ സാധിക്കും.'

അതുകൊണ്ട് ഞാൻ പറയുന്നു, മൂന്ന് ആകർഷണങ്ങൾ ഒരുമിച്ചു ചേർത്താൽ ഈശ്വരനെ കാണാൻ കഴിയും; വിഷയിക്ക് വിഷയങ്ങളോടുള്ള ആസക്തി; സതിക്ക് പതിയോടുള്ള പ്രേമം; മാതാവിന് സന്താനങ്ങളോടുള്ള വാത്സല്യം, ഈ മൂന്നു സ്നേഹവായ്പുകളും ഒന്നിച്ചു ചേർത്ത് ഭഗവാന്റെ നേരെ തിരിക്കാമെങ്കിൽ തൽക്ഷണം സാക്ഷാത്കാരമുണ്ടാകും.

> വ്യാകുലമായി വിളിക്കൂ മനസ്സേ, നീ
> കാളീമാതാവിനെ ദീനദീനം;
> കാലുപിടിച്ചു കരയുന്ന കുഞ്ഞിനെ
> യാകവേയമ്മയുപേക്ഷിക്കുമോ?

അമ്മാതിരി വ്യാകുലതയോടെ വിളിക്കാൻ സാധിച്ചാൽ ഈശ്വരന് ദർശനം തന്നേതീരൂ.

### ജ്ഞാനയോഗത്തിന്റെയും ഭക്തിയോഗത്തിന്റെയും സമന്വയം

ശ്രീരാമ: ഭക്തിയെന്നുവെച്ചാൽ എന്താണ് എന്ന് അന്നൊരിക്കൽ നിനക്കു ഞാൻ പറഞ്ഞുതരികയുണ്ടായി. കായമനോവാക്കുകൾകൊണ്ട് ഈശ്വരനെ ഭജിക്കുകയാണത്. *കായംകൊണ്ട് – അതായത്, കൈയ്കൾകൊണ്ട് ഭഗവാന്റെ പൂജയും സേവയും ചെയ്ക; കാലുകൾകൊണ്ട് ക്ഷേത്രങ്ങളിൽ പോവുക; കാതുകൾകൊണ്ട് ഭാഗവതവും

* ബിലേ ബതോരുക്രമവിക്രമാൻ യേ ന ശൃണ്വതഃ കർണപുടേ നരസ്യ. (ഭാഗ. 2.3.20)

digitized by www.sreyas.in

നാമഗുണകീർത്തനവും കേൾക്കുക; കണ്ണുകൾകൊണ്ട് ഭഗവദ്വിഗ്ര ഹങ്ങൾ കാണുക മനസ്സുകൊണ്ട് – അതായത്, സർവ്വദാ ഈശ്വ രചിന്തയും ധ്യാനവും ചെയ്ക: തല്ലീലകൾ മനനം ചെയ്കയും സ്മരി ക്കയും ചെയ്ക. വാക്കുകൾ കൊണ്ട് – അതായത്, സ്തോത്രങ്ങൾ ചൊല്ലുക, ഗുണകീർത്തനം ചെയ്ക, ഇവയൊക്കെ.

കലികാലത്തിനു ചേർന്നത് നാരദപ്രോക്തമായ ഭക്തിയാകുന്നു. സർവ്വദാ സർവ്വേശ്വരന്റെ നാമസങ്കീർത്തനം ചെയ്കയാണത്. സമയമി ല്ലാത്തവർ, സന്ധ്യയ്ക്കും പ്രഭാതത്തിലും കൈയ്കൊണ്ടു താളംപിടിച്ചു കൊണ്ട്, ഏകാഗ്രതയോടെ ഹരിനാമകീർത്തനവും ഭജനയും ചെയ്യണം.

ഭക്തിയുടെ 'അഹം'കൊണ്ട് അഹങ്കാരമുണ്ടാവില്ല; അജ്ഞാനവു മുണ്ടാവില്ല. പ്രത്യുത, ഈശ്വരലാഭം സാധിച്ചുതരുന്നു. ഈ 'അഹം' അഹന്തയുടെ കൂട്ടത്തിൽ പെട്ടതല്ല; നീർകീര കീരയുടെ വർഗ്ഗത്തിൽ പെട്ടതല്ലാത്തതുപോലെ. മറ്റു കീരകൾ കഴിച്ചാൽ അസുഖമുണ്ടാകും; എന്നാൽ നീർകീര കഴിച്ചാൽ പിത്തനാശം ഉണ്ടാകുന്നു; ഉപകാര മുണ്ടാകുന്നു. കല്ക്കണ്ടം മധുരവസ്തുക്കളുടെ കൂട്ടത്തിലല്ല; മറ്റു മധുരസാധനങ്ങൾ കഴിച്ചാൽ ഉപദ്രവമുണ്ടാകുന്നു; കല്ക്കണ്ടം തിന്നാൽ അമ്ലം ഇല്ലാതാകും.

നിഷ്ഠയ്ക്കുശേഷം ഭക്തി, ഭക്തി പാകമായാൽ ഭാവം. ഭാവം ഘനീഭൂതമായാൽ മഹാഭാവം. ഏറ്റവും ഒടുവിൽ പ്രേമം. പ്രേമമൊരു ചരടുപോലെയാണ്. പ്രേമത്താൽ ഈശ്വരൻ ഭക്തനുമായി ബന്ധി പ്പിക്കപ്പെടുന്നു. ഈശ്വരനു പിന്നെ ഓടിപ്പോകാൻ നിവൃത്തിയില്ല. സാധാ രണജീവന് ഭാവംവരെ എത്താം; ഈശ്വരകോടികൾക്കല്ലാതെ മഹാ ഭാവമോ പ്രേമമോ ഉണ്ടാവുകയില്ല. ചൈതന്യദേവന് അവയുണ്ടാ യിരുന്നു.

ജ്ഞാനയോഗം എന്നാലെന്താണ്? സ്വസ്വരൂപത്തെ അറിയാനുള്ള വഴി, ബ്രഹ്മംതന്നെയാണ് തന്റെ സ്വരൂപം എന്ന ബോധമാണത്. പ്രഹ്ലാ ദൻ ചിലപ്പോഴൊക്കെ സ്വസ്വരൂപത്തിൽ വർത്തിച്ചിരുന്നു. പിന്നെച്ചി ലപ്പോൾ താൻ വേറേ, ഈശ്വരൻ വേറേ എന്നും കാണാറുണ്ട്. അപ്പോൾ അദ്ദേഹം ഭക്തിഭാവത്തിൽ വാണു.

ഹനുമാൻ പറഞ്ഞു: 'അല്ലയോ രാമ, അവിടുന്ന് പൂർണ്ണം, ഞാൻ അംശം എന്ന് ചിലപ്പോൾ ഞാൻ കാണുന്നു. അവിടുന്ന് പ്രഭു, ഞാൻ ദാസൻ എന്നു കാണുന്നു പിന്നെച്ചിലപ്പോൾ. എന്നാൽ, അല്ലയോ രാമ, തത്ത്വബോധം ഉദിക്കുമ്പോൾ, അവിടുന്നുതന്നെ ഞാൻ, ഞാൻ തന്നെ അവിടുന്ന്, എന്നും കാണുന്നു.'

ഗിരീശൻ: ആഹാ!

digitized by www.sreyas.in

**സംസാരത്തിൽ ഈശ്വരപ്രാപ്തിയുണ്ടാകുമോ?**

ശ്രീരാമ: സംസാരത്തിൽ ഈശ്വരലാഭം എന്തുകൊണ്ടുണ്ടാവില്ല? പക്ഷേ വിവേകവും വൈരാഗ്യവും വേണം. ഈശ്വരൻ മാത്രം നിത്യം; മറ്റെല്ലാം അനിത്യം, രണ്ടു നാളത്തേയ്ക്കു മാത്രം, എന്ന ദൃഢബോധം ഉണ്ടായിരിക്കണം. മുകൾപ്പരപ്പിൽ പൊന്തിക്കിടന്നാൽ പോര, താണു മുങ്ങണം.

മുങ്ങുക മുങ്ങുക സദാ മുങ്ങുക മമ മനസ്സേ,
ഭഗവദ്രൂപസാഗരേ മുങ്ങുക നിത്യം;
ആഴിതന്റെയടിത്തട്ടിൽ ഊളിയിട്ടിറങ്ങിച്ചെന്ന-
പ്രേമമാകും ദിവ്യരത്നം കൈയ്വശമാക്കൂ.
സഖീസമേതനായ് കൃഷ്ണൻ വിളയാടും വൃന്ദാവനം
നിരന്തരം ഹൃദയത്തിൽത്തേടുക നിത്യം.
ജ്ഞാനദീപം ഹൃദയത്തിൽ കൊളുത്തിയിട്ടതിൻ നാളം
ചാഞ്ചല്യരഹിതമായി ജ്വലിപ്പിച്ചാലും
സംസാരത്തിന്നക്കരയ്ക്കു നൗകയെ നയിപ്പതാരോ
അഗ്ഗുരുവിൻ പാദപദ്മം ധ്യാനിപ്പിൻ നിത്യം

'കബീർ പറയുന്നു, കേൾക്കിൻ, ധ്യാനിപ്പിൻ ശ്രീഗുരുചരണം'

ശ്രീരാമ: പിന്നെയൊരു കാര്യം, കാമാദികളായ മുതലകളുടെ ഉപദ്രവമുണ്ട്.

ഗിരീശൻ: പക്ഷേ എനിക്കു യമനെ പേടിയില്ല.

ശ്രീരാമ: അതല്ല, കാമാദിമുതലകൾമൂലമുള്ള ഭയത്തെപ്പറ്റിയാണ് ഞാൻ പറഞ്ഞത്. അതിനാൽ മഞ്ഞൾ പുരട്ടിക്കൊണ്ടു വേണം മുങ്ങാൻ; വിവേകവും വൈരാഗ്യവുമാകുന്ന മഞ്ഞൾ.

ചിലർക്കൊക്കെ സംസാരത്തിലിരുന്നുതന്നെ ഈശ്വരജ്ഞാനം ഉണ്ടാകുന്നു. രണ്ടുതരം യോഗികളെപ്പറ്റി പറയുന്നുണ്ട്: ഗുപ്തയോഗികളും വ്യക്തയോഗികളും. സംസാരം ത്യജിച്ചവർ വ്യക്തയോഗികൾ. അവരെ എല്ലാവർക്കും തിരിച്ചറിയാം. ഗുപ്തയോഗികൾ ലോകത്തിൽ കഴിയുന്നു. അവരെ തിരിച്ചറിയാനാവില്ല. അവർ വേലയ്ക്കു നില്ക്കുന്ന ദാസിയെപ്പോലെയാണ്. അവൾ സകലകർമ്മങ്ങളും ചെയ്യുന്നു; പക്ഷേ, മനസ്സ് നാട്ടിൻപുറത്തുള്ള തന്റെ മക്കളുടെ നേർക്ക് പൊയ്ക്കൊണ്ടിരിക്കും. പിന്നെ, ഞാൻ മുമ്പു പറഞ്ഞിട്ടുള്ളതുപോലെ, ദുർവൃത്തയായ സ്ത്രീയെപ്പോലെയാണവർ. അവൾ ഉത്സാഹത്തോടെ വീട്ടുവേലകളൊക്കെ ചെയ്യുന്നു: പക്ഷേ അവളുടെ മനസ്സെപ്പോഴും ജാരന്റെ

digitized by www.sreyas.in

നേരേ പായുന്നു. വിവേകവും വൈരാഗ്യവും ഉണ്ടാവാൻ വലിയ പ്രയാസമാണ്. 'ഞാൻ കർത്താവ്, ഇക്കണ്ടതൊക്കെ എന്റെ വക,' എന്ന ചിന്ത എളുപ്പത്തിൽ പോവുകയില്ല. എണ്ണൂറു രൂപാ ശമ്പളം മേടിക്കുന്ന ഒരു ഡെപ്യൂട്ടി മജിസ്ട്രേറ്റ് ഈശ്വരപരങ്ങളായ സംഭാഷണത്തിൽ ഒട്ടും ശ്രദ്ധിക്കാതെയിരിക്കുന്നതു ഞാൻ കണ്ടു. അയാൾ ഒരു മകനെ ഒപ്പം കൊണ്ടുവന്നിരുന്നു. അവനെ ഒരിക്കലിവിടെയിരുത്തും, പിന്നെയവിടെയിരുത്തും. വേറൊരാളെ എനിക്കറിയാം, ആളുടെ പേര് ഞാൻ പറയുകയില്ല; അയാൾ ഒട്ടേറെ നാമം ജപിക്കുകയും മറ്റും ചെയ്യും. പക്ഷേ അയാൾ പതിനായിരം രൂപയ്ക്കുവേണ്ടി കോടതിയിൽ കള്ളസാക്ഷി പറഞ്ഞു. അതുകൊണ്ട് ഞാൻ പറയുന്നു, വിവേകവും വൈരാഗ്യവും ഉണ്ടെങ്കിൽ സംസാരത്തിലിരുന്നും ഈശ്വരനെ സാക്ഷാത്കരിക്കാം.

ഗിരീശൻ: ഈ പാപിക്ക് എന്തു സംഭവിക്കും?

ശ്രീരാമകൃഷ്ണൻ ഊർദ്ധ്വദൃഷ്ടിയായി കരുണസ്വരത്തിൽ ഗാനം ചെയ്തു:

നരകാന്തകം പ്രഭും കൃതാന്തഭയാന്തകം
ചിന്തയ മാനസ, ഹരിം നിതാന്തം
ഭവഭയം നീക്കി. നിനക്കാത്മബുദ്ധിയെ
ത്വരിതം നല്കുന്നു ഭഗവച്ചിന്ത
നിമിഷനേരംകൊണ്ടു ഭവസാഗരത്തിന്റെ
മറുകരയ്ക്കെത്തിക്കും ഭഗവച്ചിന്ത.
എന്തിനായ് ഭൂവിൽ നീ വന്നെന്നും ദുഷ്കർമ്മ-
ചിന്തകളാലെന്തു കാര്യമെന്നും,
ചിന്തിച്ചാൽ ചിത്തമേ, മാർഗ്ഗമിവയല്ല,
ചന്തത്തിൽ മറ്റൊന്നാണെന്നറിയാം.
നിത്യവുമായുള്ള ഹരിപദം ചിന്തിച്ചു
നിത്യവും ചെയ്യുക പ്രായശ്ചിത്തം.

(ഗിരീശനോട്) 'ത്രിഭംഗമുരാരിയെ നിനപ്പോൻ ഞൊടിയിടയിൽ തരണം ചെയ്യും ഭവതരംഗിണിയെ.'

### ആദ്യാശക്തിമഹാമായയുടെ പൂജയും മുക്തിയാർകൊടുക്കലും

ശ്രീരാമ: മഹാമായ വഴി മാറിത്തന്നാൽ ഈശ്വരദർശനം ഉണ്ടാകും. മഹാമായയുടെ ദയ ആവശ്യമാണ്. അതിനാണ് ശക്തിയെ ഉപാസിക്കുന്നത്. നോക്കൂ, ഭഗവാൻ നമ്മുടെ സമീപത്തുണ്ട്; പക്ഷേ അദ്ദേഹത്തെ

digitized by www.sreyas.in

അറിയാൻ സാധിക്കുന്നില്ല; കാരണം ഇടയ്ക്ക് മഹാമായ നില്ക്കുന്നതു കൊണ്ട്. രാമനും സീതയും ലക്ഷ്മണനും പൊയ്ക്കൊണ്ടിരുന്നു. മുമ്പിൽ രാമൻ, നടുക്കു സീത, പിന്നാലെ ലക്ഷ്മണനും. രാമനും ലക്ഷ്മണനും തമ്മിൽ രണ്ടര മുഴം അകലമേ ഉള്ളൂ. എന്നാലും സീത, മഹാമായ, നടുക്കു നിന്നതുകൊണ്ട് ലക്ഷ്മണന് രാമനെ കാണാൻ കഴിഞ്ഞിരുന്നില്ല.

ഈശ്വരനെ ഉപാസിക്കാൻ ഒരു ഭാവം സ്വീകരിക്കേണ്ടതുണ്ട്. എനിക്ക് മൂന്നു ഭാവങ്ങളുണ്ട്: സന്താനഭാവം, ദാസീഭാവം, സഖീഭാവം. ദാസീ ഭാവത്തിലും സഖീഭാവത്തിലും ഞാൻ വളരെക്കാലം കഴിച്ചു. അന്നു ഞാൻ സ്ത്രീകളെപ്പോലെ പുടവയും ആഭരണങ്ങളും അണിഞ്ഞിരുന്നു. സന്താനഭാവം വളരെ നല്ലതാണ്.

വീരഭാവം നന്നല്ല. ഭൈരവനും ഭൈരവിയുമായുള്ള ബന്ധം. ചിലരതു പുലർത്തുന്നു. അവർ തങ്ങളെ പുരുഷനായും സ്ത്രീയെ പ്രകൃതിയായും കരുതി, രമണഭാവത്തിൽ അവളെ പ്രസന്നയാക്കാൻ ശ്രമിക്കുന്നു. പക്ഷേ ഈ ഭാവം പലപ്പോഴും പതനത്തിനിടയാക്കും.

ഗിരീശൻ: ഒരു കാലത്ത് എനിക്കും ഈ ഭാവം തോന്നിയിരുന്നു.

ശ്രീരാമകൃഷ്ണദേവൻ വ്യാകുലതയോടെ ഗിരീശന്റെ നേരേ നോക്കി.

ഗിരീശൻ: ആ ഏടാകൂടം ഇപ്പോഴും ഉണ്ട്; ഇനിയിപ്പോൾ പോംവഴിയെന്താണെന്നരുളിയാലും.

ശ്രീരാമ: (അല്പം ആലോചിച്ചശേഷം) ഈശ്വരന് മുക്തിയാർകൊടുക്കുക. അദ്ദേഹം ഇഷ്ടംപോലെ ചെയ്യട്ടെ.

# അധ്യായം മൂന്ന്

## സച്ചിദാനന്ദമോ പ്രേമലഹരിയോ?

ശ്രീരാമകൃഷ്ണദേവൻ യുവഭക്തരുമായി സംഭാഷണം ചെയ്യുന്നു.

ശ്രീരാമ: (ഗിരീശൻമുതൽപേരോട്) ധ്യാനംവഴി ഇവരുടെ മനോഭാവമൊക്കെ ഞാൻ അറിഞ്ഞിരിക്കുന്നു. വീടുണ്ടാക്കണം എന്ന ചിന്ത ഇവർക്കുള്ളിലില്ല. സ്ത്രീസുഖത്തിനുള്ള ആഗ്രഹവും ഇല്ല. ഇവരിൽ വിവാഹം ചെയ്തിട്ടുള്ളവർ ഭാര്യയുമൊത്തു ശയിക്കുന്നുമില്ല. സംഗതിയെന്താണോ? രജോഗുണം പോകാതെ, ശുദ്ധമായ സത്വഗുണം വരാതെ, ഭഗവാനിൽ മനസ്സ് സ്ഥിരമായി നില്ക്കയില്ല; അദ്ദേഹത്തോട് സ്നേഹം തോന്നുകയില്ല, അദ്ദേഹത്തെ പ്രാപിക്കാൻ സാധിക്കുകയുമില്ല.

digitized by www.sreyas.in

ഗിരീശൻ: അവിടുന്നെന്നെ ആശീർവദിച്ചല്ലൊ?

ശ്രീരാമ: അതെങ്ങനെ? ആത്മാർത്ഥതയുണ്ടെങ്കിൽ സാധിക്കും എന്ന് ഞാൻ പറഞ്ഞു.

ഇതും അരുളി, 'ആനന്ദമയീ, ആനന്ദമയീ!' എന്ന് ഉച്ചരിച്ചും കൊണ്ട് ശ്രീരാമകൃഷ്ണൻ സമാധിയിൽ ലയിച്ചു. സമാധിയിൽ ഏറെ നേരം വർത്തിച്ചു. കുറച്ചൊന്നു ബാഹ്യബോധം വന്നപ്പോൾ, 'ആ ശുംഭന്മാരൊക്കെയെവിടെ?' എന്നു ചോദിച്ചു. മാസ്റ്റർ ബാബുരാമനെ വിളിച്ചുകൊണ്ടുവന്നു. ഗുരുദേവൻ ബാബുരാമന്റെയും മറ്റുഭക്തന്മാരുടെയും നേരേ നോക്കിക്കൊണ്ട്, പ്രേമമത്തനായിട്ട് പറഞ്ഞു: 'സച്ചിദാനന്ദം നല്ലതുതന്നെ. എന്നാൽ പിന്നെ പ്രേമലഹരിയോ?' ഇത്രയും പറഞ്ഞ് ശ്രീരാമകൃഷ്ണൻ പാടി:

എന്നേയ്ക്കുമായി ഞാനിക്കുറി ഇക്കാര്യം
സമ്പൂർണ്ണമായുമറിഞ്ഞു.
ഭാവരഹസ്യം ശരിക്കുമറിയുമൊ-
രാളിൽനിന്നും ഞാൻ ഗ്രഹിച്ചു.
രാവില്ലാനാട്ടിൽനിന്നെന്റെയരികിലേ-
യ്ക്കാഗതനായ് ഒരു വ്യക്തി.
രാപകൽ തമ്മിലുള്ളന്തരമിന്നിമേൽ
കാണ്മാനറിവില്ലെനിക്ക്.
ദൈവകാര്യങ്ങൾ പൂജകളെന്നിവ-
യാകവേ വ്യർത്ഥമെനിക്ക്.
വന്നുപോയ് നിദ്രയ്ക്കു ഭംഗം ഇനിമേലിൽ
എങ്ങനെ ഞാനുറങ്ങീടും?
യോഗത്തിൽ നിദ്രാവിഹീനനായ് ഞാനിപ്പോൾ
പാടേ ഉണർന്നുകഴിഞ്ഞു.
അമ്മേയവിടുന്നുമായി സമാധിയിൽ
ഒന്നായിച്ചേർന്നങ്ങൊടുവിൽ,
എന്നേയ്ക്കുമായി ഞാനെന്നുടെ നിദ്രയെ
നന്നായിപ്പാടിയുറക്കി,
സക്തിക്കും മുക്തിക്കും മുന്നിലമ്മാറു ഞാൻ
താഴ്ന്നു വണങ്ങിക്കൊള്ളുന്നു;
ബ്രഹ്മവും കാളിയുമൊന്നെന്ന ഗൂഢമാം
മർമ്മമറിയുകകൊണ്ട്.
ധർമ്മാധർമ്മങ്ങളെ എന്നേയ്ക്കുമായി ഞാൻ
ചെമ്മേ ത്യജിച്ചുകഴിഞ്ഞു.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ വീണ്ടും പാടി:

അന്ത്യശ്വാസം വലിപ്പോളം കാളീമാതാവിന്റെ തിരു-
നാമങ്ങളെയുരുവിട്ടു ജപിക്കുമെങ്കിൽ,
കാശി കാഞ്ചി പ്രഭാസമിത്യാദി പല പുണ്യദേശ-
തീർത്ഥാടനങ്ങളെയിവനെന്തിനായ്ച്ചെയ്‌വൂ?
സന്ധ്യകൾ മൂന്നിലുമൊരാൾ കാളീമാതിൻ തിരുനാമം
ബന്ധമെന്യേ മുറയ്ക്കെന്നും ജപിക്കുമെങ്കിൽ,
ശാസ്ത്രോക്തമാം യജ്ഞാദികൾ പൂജാനമസ്കാരാദികൾ
എന്നിവയാൽ മറ്റെന്തൊന്നു നേടുവാനുള്ളൂ?
ദാനധർമ്മവ്രതാദികളിവനൊട്ടും പ്രിയമല്ല
മാതാവിന്റെ പാദങ്ങളാണെന്റെ യജ്ഞങ്ങൾ.
അന്നാമത്തിൻ പ്രഭാവത്തെയൊരുവന്നുമൊരുനാളും
വിഭാവനം ചെയ്തീടുവാൻ കഴികയില്ല.
ദേവദേവൻ ശിവൻ തന്റെ പഞ്ചവക്ത്രങ്ങളെക്കൊണ്ടും
മാതാവിന്റെ സ്തുതിഗീതം പാടുന്നു നിത്യം.

ശ്രീരാമ: ഞാൻ അമ്മയുടെ അടുക്കൽ പ്രാർത്ഥിച്ചുകൊണ്ടു പറഞ്ഞു, 'അമ്മേ, ഞാൻ മറ്റൊന്നും ആഗ്രഹിക്കുന്നില്ല. എനിക്ക് പരിശുദ്ധമായ ഭക്തി നല്കിയാലും.'

ഗിരീശന്റെ ശാന്തഭാവം കണ്ട് ഗുരുദേവൻ പ്രസന്നനായി. അദ്ദേഹം പറഞ്ഞു, 'നിന്റെ ഈ ഭാവം കൊള്ളാം. ശാന്തഭാവംതന്നെ ഉത്തമം'

ശ്രീരാമകൃഷ്ണൻ നാടകശാലയിൽ മാനേജരുടെ മുറിയിലിരിക്കുന്നു. ഒരാൾ വന്നു ചോദിച്ചു, 'അവിടുന്നു വിവാഹവിഭ്രാന്തി കാണുന്നോ? അഭിനയമിപ്പോൾ നടക്കുന്നു.' ശ്രീരാമകൃഷ്ണൻ ഗിരീശനോടു പറഞ്ഞു: 'എന്താണ് നീയിച്ചെയ്തിരിക്കുന്നത്? പ്രഹ്ലാദചരിത്രത്തിനുശേഷം വിവാഹവിഭ്രാന്തിയോ? ആദ്യം അപ്പവും പായസവും എന്നിട്ട് കയ്പയ്ക്കാകിച്ചടിയും!'

ദയാസിന്ധു ശ്രീരാമകൃഷ്ണനും വാരനാരികളും

അഭിനയത്തിനുശേഷം നടികൾ, ഗിരീശന്റെ നിർദ്ദേശപ്രകാരം, ശ്രീരാമകൃഷ്ണനെ നമസ്കരിക്കാനെത്തി. അവരെല്ലാം തല തറയിൽ തൊട്ടു വണങ്ങി. ഭക്തന്മാർ ചിലർ നില്ക്കുന്നു, ചിലരിരിക്കുന്നു. നടികളിൽ ചിലർ ഗുരുദേവന്റെ പാദങ്ങളിൽ തൊട്ടു വന്ദിക്കുന്നതു കണ്ട് അദ്ഭുതപ്പെട്ടു. കൈയ് കാലിൽ തൊടാൻ നേരത്ത് ഗുരുദേവൻ കരുണാമയനായിട്ടരുളി: 'അമ്മേ, അരുതരുത്, അമ്മേ, അരുതരുത്.' അവർ നമസ്കരിച്ചു പോയതിനുശേഷം ഗുരുദേവൻ ഭക്ത

digitized by www.sreyas.in

ന്മാരോടായിപ്പറഞ്ഞു: 'സർവ്വവും അദ്ദേഹംതന്നെ, ഓരോരോ രൂപത്തിൽ'

ശ്രീരാമകൃഷ്ണൻ വണ്ടിയിൽ കയറി. ഗിരീശൻ മുതലായ ഭക്തന്മാർ കൂടെച്ചെന്ന് അദ്ദേഹത്തെ വണ്ടിയിൽ കയറ്റി; കയറിയതോടെ അദ്ദേഹം ഗംഭീരസമാധിയിൽ മഗ്നനായി. നാരായണൻ മുതലായ ഭക്തന്മാരും വണ്ടിയിൽ കയറി. അവർ ദക്ഷിണേശ്വരത്തേയ്ക്കു തിരിച്ചു.

# അധ്യായം നാല്

*1884 ഡിസംബർ 27, ശനിയാഴ്ച*

## ശ്രീരാമകൃഷ്ണദേവനും ദേവീചൗധുറാണി വായനയും

ഇന്ന് ശുക്ലസപ്തമീതിഥി. കൃസ്തുമസ്സ് ഒഴിവുകാലം. ഭക്തന്മാർക്ക് അവസരം കിട്ടിയതുകൊണ്ട് പലരും ശ്രീരാമകൃഷ്ണനെ സന്ദർശിക്കാൻ വന്നിരിക്കുന്നു. പലരും കാലത്തേ തന്നെ വന്നെത്തി. മാസ്റ്ററും പ്രസന്നനും വന്നപ്പോൾ, ശ്രീരാമകൃഷ്ണൻ തന്റെ മുറിയുടെ തെക്കേ വരാന്തയിൽ ഇരിക്കുന്നതു കണ്ടു. അവരെത്തി ഗുരുചരണങ്ങൾ വന്ദിച്ചു. ശാരദാപ്രസന്നൻ ആദ്യമായിട്ടാണ് ശ്രീരാമകൃഷ്ണനെ കാണാൻ വരുന്നത്.

ശ്രീരാമ: (മാസ്റ്ററോട്) എവിടെ ബങ്കിം? നീ കൂട്ടിക്കൊണ്ടു വന്നിട്ടില്ലേ?

ബങ്കിം ഒരു സ്കൂൾകുട്ടിയാണ്. ഗുരുദേവൻ ബാഗ്ബസ്സാറിൽവെച്ച് അവനെ കണ്ടു. ദൂരെനിന്നു കണ്ടപ്പൊഴേ അവൻ നല്ല പയ്യനാണെന്ന് അദ്ദേഹം പറയുകയുണ്ടായി.

ഭക്തന്മാർ പലരും വന്നുചേർന്നിട്ടുണ്ട്. കേദാരൻ, രാമൻ, നിത്യഗോപാലൻ, താരകൻ, സുരേശമിത്രൻ തുടങ്ങിയവരും മറ്റു പല യുവഭക്തന്മാരും സന്നിഹിതരായിരിക്കുന്നു. സ്വല്പനേരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമൊരുമിച്ച് പഞ്ചവടിയിൽ ചെന്നിരുന്നു. ഭക്തന്മാർ അദ്ദേഹത്തെ ചുറ്റിക്കൂടി; ചിലർ നില്ക്കുന്നു. ചിലരിരിക്കുന്നു. ഗുരുദേവൻ പഞ്ചവടീമൂലത്തിൽ ഇഷ്ടികകൊണ്ടു കെട്ടിയ തറയിൽ ഇരുന്നു. തെക്കുപടിഞ്ഞാറോട്ട് തിരിഞ്ഞാണിരിക്കുന്നത്. ചിരിച്ചുകൊണ്ട് മാസ്റ്ററോടു ചോദിച്ചു: 'നീ പുസ്തകം കൊണ്ടുവന്നിട്ടുണ്ടോ?'

digitized by www.sreyas.in

മാസ്റ്റർ: ഉവ്വ്, കൊണ്ടുവന്നിട്ടുണ്ട്.

ശ്രീരാമ: എന്നെ കുറച്ചു വായിച്ചുകേൾപ്പിക്കൂ, നോക്കട്ടെ.

**ശ്രീരാമകൃഷ്ണനും രാജാവിന്റെ കർത്തവ്യവും**

ഭക്തന്മാർ എന്തു പുസ്തകമാണെന്നറിയാൻ ഉത്കണ്ഠയോടെ നോക്കി. 'ദേവീചൗധുറാണി' എന്നാണ് പുസ്തകത്തിന്റെ പേര്. ദേവീചൗധുറാണിയിൽ നിഷ്കാമകർമ്മത്തിന്റെ കാര്യം പറഞ്ഞിട്ടുണ്ട് എന്ന് ഗുരുദേവൻ കേട്ടിരുന്നു. അതിന്റെ ലേഖകനായ ബങ്കിം ചന്ദ്രചാറ്റർജിയുടെ പ്രശസ്തിയെക്കുറിച്ചും അദ്ദേഹത്തിന് അറിവുണ്ട്. ബങ്കിമിനെ ഗുരുദേവൻ കുറച്ചുദിവസം മുമ്പു കാണുകയുണ്ടായി. ബങ്കിം പുസ്തകത്തിൽ എന്താണ് എഴുതിയിരിക്കുന്നത് എന്നു കേട്ടാൽ അദ്ദേഹത്തിന്റെ മനോഗതി അറിയാൻ കഴിയുമല്ലോ.

മാസ്റ്റർ പറഞ്ഞു: "ഒരു ചെറിയ പെൺകുട്ടി ഒരു കൊള്ളക്കാരന്റെ കൈയിൽപെട്ടു. പ്രഫുല്ലയെന്നായിരുന്നു പെൺകുട്ടിയുടെ പേര്. തസ്കരനത് ദേവീചൗധുറാണി എന്നാക്കി മാറ്റി. പെൺകുട്ടിയെ തട്ടിയെടുത്ത തസ്കരന്റെ പേര് ഭവാനീപാഠകൻ എന്നാണ്. തസ്കരൻ വളരെ നല്ലവൻ. അയാൾ പ്രഫുല്ലയെക്കൊണ്ട് അനേകം സാധനകളും ഭജനകളും ചെയ്യിച്ചു. നിഷ്കാമകർമ്മം ചെയ്യേണ്ടതെങ്ങനെ എന്നും അയാൾ അവളെ പഠിപ്പിച്ചു. ദുഷ്ടന്മാരെ കൊള്ള ചെയ്തു കൊണ്ടുവന്ന് അവൻ ദീനരേയും ദരിദ്രരേയും കാത്തുരക്ഷിച്ചു; അവരെ സഹായിച്ചു. അവൻ പ്രഫുല്ലയോടു പറഞ്ഞു: 'ഞാൻ' ദുഷ്ടദമനവും ശിഷ്ടപാലനവും ചെയ്യുന്നു."

ശ്രീരാമ: അതു രാജാവിന്റെ കർത്തവ്യമാണല്ലോ.

മാസ്റ്റർ: വേറൊരു ഭാഗത്ത് ഭക്തിയെക്കുറിച്ചും പ്രതിപാദിക്കുന്നുണ്ട്. ഭവാനീപാഠകൻ പ്രഫുല്ലയുടെ കൂടെ താമസിക്കാൻ നിശിയെന്നു പേരായ ഒരു പെൺകുട്ടിയെ അയച്ചു. നിശി വലിയ ഭക്തിമതിയായിരുന്നു. ശ്രീകൃഷ്ണനാണ് തന്റെ പ്രാണനാഥൻ എന്നവൾ പറയാറുണ്ട്. പ്രഫുല്ലയുടെ വിവാഹം കഴിഞ്ഞിരുന്നു; അവളുടെ അച്ഛൻ മരിച്ചുപോയി, അമ്മയുണ്ട്. അവൾ അമ്മയുടെ കൂടെയാണു താമസം. അയൽക്കാർ അപഖ്യാതി പറഞ്ഞ് അവൾക്ക് ഭ്രഷ്ടുകല്പിച്ചു. അതുകാരണം ശ്വശുരൻ പ്രഫുല്ലയെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയില്ല. വരൻ വേറേ കല്യാണം കഴിച്ചു. എന്നിരുന്നാലും പ്രഫുല്ലയ്ക്ക് ഭർത്താവിനോട് അതിയായ സ്നേഹമായിരുന്നു. ഇനി കേട്ടാൽ കഥ ശരിക്കു മനസ്സിലാക്കാനൊക്കും.

മാസ്റ്റർ വായിച്ചു:

digitized by www.sreyas.in

നിശി: ഞാനദ്ദേഹത്തിന്റെ, ഭവാനീപാഠകന്റെ, പുത്രിയാണ്. അദ്ദേഹമാണ് എന്റെ അച്ഛൻ. അദ്ദേഹം എന്നെ ഒരു വിധത്തിൽ കല്യാണം കഴിച്ചുകൊടുത്തിരിക്കുന്നു.

പ്രഫുല്ല: ഒരുവിധത്തിലെന്നുവെച്ചാൽ?

നിശി: ഞാനെന്റെ സർവ്വസ്വവും ശ്രീകൃഷ്ണനു സമർപ്പിച്ചിരിക്കുന്നു.

പ്രഫുല്ല: അതെങ്ങനെ?

നിശി: എന്റെ സൗന്ദര്യവും യൗവനവും പ്രാണനും.

പ്രഫുല്ല: അദ്ദേഹമോ നിന്റെ പ്രാണനാഥൻ?

നിശി: എന്തുകൊണ്ടുപാടില്ല? എന്നെ സമ്പൂർണ്ണം സ്വാധീനമാക്കിയിട്ടുള്ളയാളാണ് എന്റെ കാന്തൻ.

പ്രഫുല്ല നെടുവീർപ്പു വിട്ടുകൊണ്ടു പറഞ്ഞു: 'എനിക്കറിഞ്ഞുകൂടാ. ഭർത്താവെന്നാലാരെന്ന് നിനക്കൊട്ടും അറിഞ്ഞുകൂടാ; അതുകൊണ്ടാണു നീയിങ്ങനെ പറയുന്നത്. വാസ്തവത്തിലൊരു ഭർത്താവിനെ കണ്ടിരുന്നുവെങ്കിൽ മനസ്സ് ശ്രീകൃഷ്ണനിൽ പോവുകയില്ലായിരുന്നു.'

നിശി: മറയൻ വ്രജേശ്വരൻ, പ്രഫുല്ലയുടെ ഭർത്താവ്, ഇതൊന്നും അറിയുന്നില്ല. കൂട്ടുകാരി പറഞ്ഞു: 'ശ്രീകൃഷ്ണനെ സകലസ്ത്രീകൾക്കും സ്നേഹിക്കാൻ സാധിക്കും. എന്തെന്നാൽ അദ്ദേഹത്തിന്റെ കാന്തി അതുല്യം, താരുണ്യം അനശ്വരം; ഐശ്വര്യം അനന്തം.'

ഈ യുവതി ഭവാനീപാഠകന്റെ ശിഷ്യയായിരുന്നു; അതുകൊണ്ട് നല്ലതുപോലെ വാദിക്കാനറിയാം. പ്രഫുല്ലയാകട്ടെ ഹരിശ്രീ അറിഞ്ഞുകൂടാത്തവൾ, അവൾക്ക് നിശിയോട് സമാധാനം പറയാൻ കഴിഞ്ഞില്ല. എന്നാൽ ഹിന്ദുമതശാസ്ത്രകാരന്മാർക്ക് ഉത്തരം അറിവുണ്ട് ഈശ്വരൻ അനന്തൻ, സംശയമില്ല. പക്ഷേ, അനന്തതയെ ക്ഷുദ്രമായ ഹൃദയപഞ്ജരത്തിൽ അടയ്ക്കാനാവില്ല. പരിമിതമായതിനെ ഹൃദയത്തിൽ ഗ്രഹിക്കാനൊക്കും. അതിനാൽ അനന്തനായ ജഗദീശ്വരനെ ഹിന്ദുക്കൾ ഹൃദയപഞ്ജരത്തിൽ ശ്രീകൃഷ്ണരൂപേണ ആരാധിക്കുന്നു. ഒരു സ്ത്രീയ്ക്ക് തന്റെ ഭർത്താവ് കുറെക്കൂടി വ്യക്തരൂപനാണ്. അതിനാൽ പ്രേമം പവിത്രമായാൽ പതി, പരമേശ്വരപ്രാപ്തിക്കുള്ള ആദ്യത്തെ പടിയാകുന്നു. തന്മൂലം ഹിന്ദുസ്ത്രീയ്ക്ക് പതി തന്നെ പരമേശ്വരൻ. ഇക്കാര്യത്തിൽ ഇതരജനതകളെല്ലാം ഹിന്ദുജനതയെക്കാൾ താഴെയാണ്.

പ്രഫുല്ല എട്ടുംപൊട്ടും തിരിയാത്ത ഒരു പെണ്ണ്. അവൾക്ക് നിശിയുടെ വാദങ്ങളൊന്നും മനസ്സിലായില്ല. അവൾ പറഞ്ഞു: 'തോഴീ,

digitized by www.sreyas.in

അതൊന്നും എനിക്കറിഞ്ഞുകൂടാ. എന്താണു നിന്റെ പേര്, നീയ തിനിയും എന്നോടു പറഞ്ഞില്ലല്ലൊ?'

തോഴി മൊഴിഞ്ഞു: 'ഭവാനീപാഠകൻ നിശിയെന്നാണെനിക്കു പേരി ട്ടിരിക്കുന്നത്. ഞാൻ ദിവയുടെ അനിയത്തിയാണ്. നിന്നോടു പരി ചയപ്പെടുത്താൻ ഞാനൊരുദിവസം ദിവയെ കൂട്ടിക്കൊണ്ടുവരാം. ഞാൻ പറഞ്ഞുകൊണ്ടിരുന്നതു തുടരാം, കേട്ടോളൂ. ഈശ്വരൻ മാത്രമാണ് യഥാർത്ഥഭർത്താവ്. സ്ത്രീയ്ക്ക് ഭർത്താവുമാത്രമാണ് ദേവത. ശ്രീകൃ ഷ്ണൻ സകലരുടെയും ദേവതയാകുന്നു. രണ്ടു ദേവതയെന്തിന്, തോഴീ? രണ്ടീശ്വരനോ? ഈ ക്ഷുദ്രഹൃദയത്തിന്റെ അല്പഭക്തിയെ രണ്ടു പങ്കുവെച്ചാൽ എത്ര കാണും?'

പ്രഫുല്ല: അതൊക്കെക്കളയൂ. സ്ത്രീയുടെ ഭക്തിക്കതിരുണ്ടോ?

നിശി: സ്ത്രീയുടെ സ്നേഹത്തിനതിരില്ല. പക്ഷേ, ഭക്തിയും സ്നേഹവും രണ്ടാണ്.

**ആദ്യം ഈശ്വരസാധനയോ അതോ അക്ഷരാഭ്യാസമോ?**

മാസ്റ്റർ ആ ഭാഗം സംക്ഷേപിച്ചു പറഞ്ഞു: ഭവാനീപാഠകൻ പ്രഫു ല്ലയെ അദ്ധ്യാത്മസാധനകൾ അഭ്യസിപ്പിച്ചുതുടങ്ങി. അദ്ദേഹം വായന തുടർന്നു.

ആദ്യത്തെ കൊല്ലം ഭവാനീപാഠകൻ ഒരു പുരുഷനെയും പ്രഫു ല്ലയുടെ വീട്ടിൽ പ്രവേശിക്കാനനുവദിച്ചിരുന്നില്ല; വീട്ടിനു പുറത്തുള്ള ഒരു പുരുഷനോടും സംസാരിക്കാൻ അവളെ അനുവദിച്ചതുമില്ല. രണ്ടാംകൊല്ലം സംസാരിക്കരുതെന്ന നിയമം പിൻവലിച്ചു; പക്ഷേ, പുരുഷന്മാരെ ആരെയും അവളുടെ ഗൃഹത്തിൽ പോകാൻ വിട്ടി ല്ല. മൂന്നാമത്തെ വർഷത്തിൽ പ്രഫുല്ല തന്റെ ശിരസ്സു മുണ്ഡനം ചെയ്തു. ഭവാനീപാഠകൻ തന്റെ ശിഷ്ടന്മാരായ ശിഷ്യന്മാരെ അവ ളുടെ അടുത്തുപോകാൻ അനുവദിച്ചു. മുണ്ഡിതമസ്തകയായ പ്രഫുല്ല അവനതമുഖിയായി അവരോട് ശാസ്ത്രങ്ങളെക്കുറിച്ച് ചർച്ച ചെയ്തു.

അതിനുശേഷം പ്രഫുല്ല കാവ്യാദികൾ പഠിക്കാൻ തുടങ്ങി. വ്യാക രണം പഠിച്ചു; രഘുവംശം, കുമാരസംഭവം, ശാകുന്തളം, നൈഷധം എന്നിവ സ്വായത്തമാക്കി. കുറച്ചു സാംഖ്യം, അല്പം വേദാന്തം, സ്വല്പം ന്യായം ഇവയും ഗ്രഹിച്ചു

ശ്രീരാമ: ഇതിന്റെ അർത്ഥമെന്താണന്നറിയാമോ! ഇതെഴുതിയ ആളെ പ്പോലെയുള്ളവരുടെ അഭിപ്രായത്തിൽ, എഴുത്തും വായനയും കൂടാതെ ജ്ഞാനം ഉണ്ടാവുകയില്ല. ഇവരുടെ വിചാരം ആദ്യം എഴുത്തും വായനയും, പിന്നെ ഈശ്വരൻ. ഈശ്വരനെ അറിയണമെങ്കിൽ എഴുത്തും വായനയും വേണം പോലും! യദുമല്ലികനുമായി എനിക്കു പരിച

digitized by www.sreyas.in

യമാകണമെന്നുണ്ടെങ്കിൽ, അയാൾക്കെത്ര കെട്ടിടമുണ്ട്, എത്ര പണമുണ്ട്, എത്ര സർക്കാർ കടപ്പത്രമുണ്ട്, എന്നീവക കാര്യങ്ങൾ നേരത്തെ അറിയേണ്ടതുണ്ടോ? ഈവക വിവരങ്ങൾകൊണ്ട് എനിക്കെന്താവശ്യം? ഏതെങ്കിലും തരത്തിൽ – കാവല്ക്കാരനെ വാഴ്ത്തിയിട്ടായാലും കൊള്ളാം, അവന്റെ ഉന്തു കൊണ്ടിട്ടായാലുംകൊള്ളാം, എങ്ങനെയെങ്കിലും അകത്തു കടന്ന് യദുമല്ലികനുമായി സംസാരിക്കണം. പിന്നെ ധനത്തിന്റെയും സ്വത്തുക്കളുടെയും വിവരം അറിയണമെന്നുണ്ടെങ്കിൽ യദുമല്ലികനോടുതന്നെ ചോദിച്ചാൽ മതിയാകും. വളരെ എളുപ്പത്തിൽ കാര്യം നടക്കും. ആദ്യം രാമൻ, അതു കഴിഞ്ഞ് രാമന്റെ ഐശ്വര്യം, ജഗത്. അതുകൊണ്ടാണ് വാല്മീകി 'മരാ'മന്ത്രം ജപിച്ചത്. 'മ' എന്നാൽ ഈശ്വരൻ; അതിനുശേഷം 'രാ,' അതായത് 'ജഗത്', അദ്ദേഹത്തിന്റെ ഐശ്വര്യം.

ഭക്തന്മാർ അദ്ഭുതസ്തബ്ധരായി ഗുരുദേവന്റെ വചനാമൃതം ആസ്വദിച്ചുകൊണ്ടിരുന്നു.

# അധ്യായം അഞ്ച്

**ഫലസമർപ്പണവും ഭക്തിയും**

മാസ്റ്റർ കഥ തുടർന്നു: വിദ്യാഭ്യാസത്തിനുശേഷം പ്രഫുല്ല വളരെ നാൾ അദ്ധ്യാത്മസാധനകൾ അനുഷ്ഠിച്ചു. അന്നൊരിക്കൽ ഭവാനീ പാഠകൻ പ്രഫുല്ലയെ കാണാനെത്തി. ഇത്തവണ നിഷ്കാമ കർമ്മത്തെക്കുറിച്ച് ഉപദേശം കൊടുക്കും. അയാൾ ഗീതയിൽനിന്നും ശ്ലോകം ഉദ്ധരിച്ചു:

തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര
അസക്തോ ഹ്യാചരൻ കർമ്മ പരമാപ്നോതി പൂരുഷഃ (ഗീത. 3.19)

(നീ അനാസക്തനായി സർവ്വദാ നിന്റെ കർത്തവ്യമനുഷ്ഠിക്കുക. സ്വകർമ്മം അസക്തനായി ചെയ്യുന്നവൻ പരമപദം പ്രാപിക്കുന്നു.)

അനാസക്തിയുടെ മൂന്നു ലക്ഷണങ്ങൾ അയാൾ പറഞ്ഞു: ഒന്നാമത്, ഇന്ദ്രിയസംയമം: രണ്ടാമത്, നിരഹങ്കാരത്വം; മൂന്നാമത്, ശ്രീകൃഷ്ണനിൽ ഫലസമർപ്പണം. നിരഹങ്കാരനാകാതെ ധർമ്മാചരണം സാദ്ധ്യമല്ല. ഗീതയിൽനിന്നു പിന്നെയും ശ്ലോകം ഉദ്ധരിച്ചു:

പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമ്മാണി സർവ്വശഃ
അഹങ്കാരവിമൂഢാത്മാ കർത്താഹമിതി മന്യതേ. (ഗീത. 3. 27)

digitized by www.sreyas.in

(സകലകർമ്മങ്ങളും പ്രകൃതിഗുണങ്ങളാൽ ചെയ്യപ്പെടുന്നു, അഹങ്കാരംകൊണ്ട് വിവേകം നശിച്ച മനുഷ്യൻ താനാണെല്ലാം ചെയ്യുന്നത് എന്നു കരുതുന്നു.)

അതിനുശേഷം സർവ്വകർമ്മങ്ങളുടെയും ഫലം ശ്രീകൃഷ്ണനിൽ സമർപ്പിക്കണം. അയാൾ വീണ്ടും ഗീതയിൽനിന്നും ശ്ലോകം ചൊല്ലി:

യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൗന്തേയ, തത് കുരുഷ്വ മദർപ്പണം. (ഗീത. 9.27)

(അല്ലയോ കുന്തീകുമാര, നീ ചെയ്യുന്നതൊക്കെ, ഉണ്ണുന്നതും ഹോമിക്കുന്നതും ദാനം ചെയ്യുന്നതും തപസ്സാചരിക്കുന്നതുമെല്ലാം എനിക്കായ്ക്കൊണ്ടു സമർപ്പിക്കുക.) നിഷ്കാമകർമ്മത്തിന്റെ ഈ മൂന്നു ലക്ഷണങ്ങളും പറഞ്ഞു.

ശ്രീരാമ: ഇതുകൊള്ളാം. ഇത് ഗീതയുടെ വാക്കുകളാണ്. ആർക്കുമിതിനെ നിഷേധിക്കാൻ വയ്യ. എന്നാൽ വേറൊരു സംഗതിയുണ്ട്; കർമ്മഫലം ശ്രീകൃഷ്ണനു സമർപ്പിക്കുന്നതിനെക്കുറിച്ചു പറഞ്ഞു; പക്ഷേ ശ്രീകൃഷ്ണനിൽ ഭക്തി വേണമെന്ന കാര്യം പറഞ്ഞില്ലല്ലൊ.

മാസ്റ്റർ: ഇല്ല, ഇവിടെ അക്കാര്യം എടുത്തു പറഞ്ഞിട്ടില്ല.

**വ്യാപാരബുദ്ധികൊണ്ട് കാര്യം നടക്കുകയില്ല.**

അനന്തരം അവർ തമ്മിൽ ധനത്തിന്റെ ഉപയോഗത്തെക്കുറിച്ച് സംസാരിച്ചു. തന്റെ ധനമെല്ലാം ശ്രീകൃഷ്ണനു സമർപ്പിച്ചു കഴിഞ്ഞുവെന്ന് പ്രഫുല്ല പറഞ്ഞു. മാസ്റ്റർ പുസ്തകം വായന തുടർന്നു:

പ്രഫുല്ല: എന്റെ സകലകർമ്മങ്ങളും ശ്രീകൃഷ്ണനു സമർപ്പിച്ചപ്പോൾ എന്റെ സർവ്വധനങ്ങളുംകൂടി ഞാൻ അദ്ദേഹത്തിനു സമർപ്പിച്ചു.

ഭ. പാഠകൻ: സർവ്വവും?

പ്രഫുല്ല: അതെ, സർവ്വവും.

ഭ. പാഠകൻ: ശരിക്കും അങ്ങനെ ചെയ്തെങ്കിൽ, നിനക്ക് അനാസക്തയായിട്ട് കർമ്മം ചെയ്യാൻ കഴിയുകയില്ല. സ്വന്തം ആഹാരത്തിനുവേണ്ടി നിനക്ക് പണിയെടുക്കേണ്ടതായിവന്നാൽ, ആസക്തി 'വന്നുചേരും. അതുകൊണ്ട്, ഒന്നുകിൽ നീ ഭിക്ഷയെടുത്തു ജീവിക്കണം; അല്ലെങ്കിൽ, സ്വന്തം ധനംകൊണ്ട് ദേഹം പോറ്റണം. ഭിക്ഷയെടുത്ത് കിട്ടുന്നതിനോടും ആസക്തിയുണ്ടാകും. അതിനാൽ സ്വന്തം പണംകൊണ്ട് ദേഹരക്ഷ ചെയ്യണം.

മാസ്റ്റർ: (ശ്രീരാമകൃഷ്ണനോട്, ചിരിച്ചുകൊണ്ട്) ഇത് കച്ചവടക്കാരന്റെ മനഃസ്ഥിതിയാണ്.

digitized by www.sreyas.in

ശ്രീരാമ: അതെ, ഇതു കച്ചവടക്കാരന്റെ ബുദ്ധിയാണ്, വ്യാപാരിയുടെ ബുദ്ധി. ഭഗവാനെ പ്രാപിക്കണമെന്നുള്ളവൻ നേരേയങ്ങ് എടുത്തു ചാടും. ദേഹരക്ഷയ്ക്ക് എന്തുമാത്രം വേണം എന്നൊന്നും അവൻ കണക്കുകൂട്ടുന്നില്ല.

മാസ്റ്റർ: പിന്നെ, ഭവാനീപാഠകൻ പ്രഫുല്ലയോടു ചോദിച്ചു: 'നീ നിന്റെ ധനമെല്ലാം എങ്ങനെയാണ് ശ്രീകൃഷ്ണനു സമർപ്പിക്കുന്നത്?' പ്രഫുല്ല മറുപടി പറഞ്ഞു: 'ശ്രീകൃഷ്ണൻ സർവ്വഭൂതങ്ങളിലും വാഴുന്നു. അതിനാൽ ഞാൻ സർവ്വഭൂതങ്ങൾക്കും ധനം വിതരണം ചെയ്യുന്നു.' 'അതുകൊള്ളാം, കൊള്ളാം,' എന്ന് ഭവാനീപാഠകൻ പറഞ്ഞു. എന്നിട്ടയാൾ ഗീതാശ്ലോകം ചൊല്ലാൻ തുടങ്ങി:

> യോ മാം പശ്യതി സർവ്വത്ര സർവ്വം ച മയി പശ്യതി,
> തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി.
> സർവ്വഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ
> സർവ്വഥാ വർത്തമാനോƒപി സ യോഗീ മയി വർത്തതേ
> ആത്മൗപമ്യേന സർവ്വത്ര സമം പശ്യതി യോƒർജ്ജുന,
> സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ.
> (ഗീത. 6. 30.31.32)

(എങ്ങും എന്നെയും, എല്ലാം എന്നിലും കാണുന്നവൻ ഒരിക്കലും എന്മുമ്പിൽ നിന്നും മറയുന്നില്ല; ഞാനും അവന്റെ കണ്ണിൽനിന്നും അകലുന്നില്ല. സർവ്വചരാചരങ്ങളിലും വാഴുന്ന എന്നെ അഭേദബുദ്ധിയോടെ ഭജിക്കുന്ന യോഗി, ഏതു നിലയിലിരുന്നാലും എന്നിൽ തന്നെയാണ് വർത്തിക്കുന്നത്. സകലജീവികളുടെയും സുഖത്തെയും ദുഃഖത്തെയും തന്റെ സുഖദുഃഖങ്ങളായി എണ്ണുന്നവനെ, ഹേ അർജ്ജുന, ഉത്തമയോഗിയായി ഞാൻ കരുതുന്നു.)

ശ്രീരാമ: ഇതൊക്കെ ഉത്തമഭക്തന്റെ ലക്ഷണങ്ങളാണ്.

### ലൗകികമനുഷ്യനും അവന്റെ ഭാഷയും

മാസ്റ്റർ പിന്നെയും വായിച്ചു: സർവ്വഭൂതങ്ങളേയും സഹായിക്കണമെങ്കിൽ, വളരെ പരിശ്രമിക്കേണ്ടതുണ്ട്. അല്പം വേഷമോടിയും ആഡംബരവും അതിനുകൊള്ളാം. അതുകൊണ്ട് ഭവാനീപാഠകൻ പറഞ്ഞു: 'ചിലപ്പോളൊക്കെ കുറച്ചൊരു കച്ചവടമനഃസ്ഥിതി ആവശ്യമാണ്.'

ശ്രീരാമ: (നീരസത്തോടെ) 'കച്ചവടമനഃസ്ഥിതി' ആവശ്യമാണുപോലും! അകത്തുള്ളതുതന്നെ പുറത്തുംവരും! രാപകൽ വിഷയവിചാരവും ആളുകളോടൊക്കെ കപടമായ പെരുമാറ്റവും; ഈവക കാര്യങ്ങൾ ചെയ്തുചെയ്ത്, അവന്റെ വർത്തമാനങ്ങളും അമ്മാതിരി

digitized by www.sreyas.in

ആയിത്തീരുന്നു. മുള്ളങ്കി തിന്നാൽ മുള്ളങ്കി തേട്ടും. 'കച്ചവടമന സ്ഥിതി' വേണമെന്നു പറയുന്നതിനു പകരം താൻ കർത്താവല്ല എന്നറിഞ്ഞുകൊണ്ട്, കർത്താവെന്നപോലെ കാര്യങ്ങൾ നടത്തിക്കൊണ്ടുപോകണം, എന്നു പറയുകയായിരുന്നു വേണ്ടിയിരുന്നത്. ഇന്നാളൊരിക്കലൊരാൾ ഇവിടെ വെച്ച് ഒരു പാട്ടുപാടി. ആ പാട്ടിൽ ലാഭം, നഷ്ടം ഈവക വാക്കുകൾ ധാരാളം ഉണ്ടായിരുന്നു. അതു പാടരുതെന്ന് ഞാൻ വിലക്കി. രാപകൽ എന്തു നിനയ്ക്കുന്നുവോ, അതു തന്നെ വാക്കിലും വരും!

### ഈശ്വരദർശനത്തിനുള്ള ഉപായം – ശ്രീമുഖത്തുനിന്നുതന്നെ കേട്ട ചരിതാമൃതം

വായന തുടർന്നു. ഇനിയിപ്പോൾ ഈശ്വരദർശനത്തിന്റെ സംഗതിയായി. പ്രഫുല്ല ദേവീചൗധുറാണിയായി. വൈശാഖമാസത്തിലെ ശുക്ല സപ്തമീതിഥി. ദേവി വഞ്ചിയുടെ മുകൾത്തട്ടിലിരുന്ന് ദിവയുമായി സംസാരിക്കുന്നു. ചന്ദ്രൻ ഉദിച്ചു. വഞ്ചി ഗംഗയിൽ നങ്കൂരമിട്ടു കിടക്കുന്നു. വഞ്ചിത്തട്ടിൽ ദേവിയും രണ്ടു തോഴികളും. ഈശ്വരനെ കാണാൻ കഴിയുമോ എന്നതിനെക്കുറിച്ചായിരുന്നു സംഭാഷണം. ദേവി പറഞ്ഞു: 'എപ്രകാരം പുഷ്പത്തിന്റെ സൗരഭ്യം നാസികയ്ക്കു പ്രത്യക്ഷമോ, അപ്രകാരം ഈശ്വരൻ മനസ്സിനു പ്രത്യക്ഷമാകുന്നു. ഈശ്വരൻ മാനസപ്രത്യക്ഷത്തിനു വിഷയമാകുന്നു.'

ശ്രീരാമ: മനസ്സിനു പ്രത്യക്ഷം; പക്ഷേ, ഈ മനസ്സിന്റെയല്ല. ശുദ്ധ മനസ്സിനു പ്രത്യക്ഷമാകുന്നു. അപ്പോൾ ഈ മനസ്സ് കാണുകയില്ല. വിഷയാസക്തി അല്പം പോലുമുണ്ടെങ്കിൽ കാര്യം നടക്കുകയില്ല. മനസ്സു ശുദ്ധമായാൽ അതിനെ ശുദ്ധമനസ്സ് എന്നു പറയാം, ശുദ്ധാത്മാവ് എന്നും പറയാം.

### യോഗമാണ് ദൂരദർശിനി. പാതിവ്രത്യധർമ്മവും ശ്രീരാമകൃഷ്ണനും

മാസ്റ്റർ: മനസ്സുകൊണ്ട് എളുപ്പത്തിൽ പ്രത്യക്ഷമാവുകയില്ല എന്ന് ഗ്രന്ഥകാരൻ കുറച്ചങ്ങോട്ടു കഴിയുമ്പോൾ പറയുന്നുണ്ട്. അദ്ദേഹം പറയുന്നു, പ്രത്യക്ഷമാക്കാൻ ദൂരദർശിനിവേണം. ഇതിനുള്ള ദൂരദർശിനിയുടെ പേരാണ് യോഗം. അതുകഴിഞ്ഞ്, ഗീതയിൽ പറഞ്ഞിട്ടുള്ളതുപോലെ മൂന്നുതരം യോഗം: ജ്ഞാനയോഗം, കർമ്മയോഗം, ഭക്തിയോഗം. ഈ യോഗമാകുന്ന ദൂരദർശിനികൊണ്ട് ഈശ്വരനെ കാണാൻ കഴിയും.

ശ്രീരാമ: ഇതു വളരെ നല്ല സംഗതിയാണ്; ഗീതയുടെ വാണികളാണ്.

digitized by www.sreyas.in

മാസ്റ്റർ: അവസാനം ദേവീചൗധുറാണി ഭർത്താവുമായി കണ്ടുമുട്ടി. അവൾ ഭർത്താവിനോടു വലിയ ഭക്തി കാണിച്ചു. ഭർത്താവിനോട് അവൾ പറഞ്ഞു: 'അവിടുന്നാണെൻ ദൈവം. ഞാൻ വേറൊരു ദേവതയെ ആരാധിക്കാൻ പഠിക്കണമെന്നു കരുതി. പക്ഷേ പഠിക്കാൻ സാധിച്ചില്ല. അവിടുന്ന് സകലദേവതകളുടേയും സ്ഥാനം കരസ്ഥമാക്കിയിരിക്കുന്നു.'

ശ്രീരാമ: (ചിരിച്ചുകൊണ്ട്) 'പഠിക്കാൻ സാധിച്ചില്ല.' പതിവ്രതാധർമ്മമെന്നാണ് ഇതിന്റെ പേര്. ഇതുമൊരു വഴിയാണ്.

വായന തീർന്നു. ഗുരുദേവൻ മന്ദഹസിക്കുന്നു. അദ്ദേഹമിനി എന്താണ് അരുളുന്നത് എന്നു കേൾക്കാൻ ഭക്തന്മാർ ആകാംക്ഷയോടെ നോക്കിക്കൊണ്ടിരുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, കേദാരൻ തുടങ്ങിയ ഭക്തന്മാരോട്) ഇതൊരുമാതിരി കൊള്ളാം. മോശമല്ല. പതിവ്രതാധർമ്മമാണിത്. പ്രതിമയിൽ ഈശ്വരനെ പൂജിക്കാമെന്നുണ്ടെങ്കിൽ ജീവനുള്ള മനുഷ്യരിൽ എന്തുകൊണ്ടായിക്കൂടാ? ഈശ്വരൻ തന്നെയാണ് മനുഷ്യനായി ലീലയാടുന്നതും.

പൂർവ്വകഥ – ശ്രീരാമകൃഷ്ണന്റെ ബ്രഹ്മജ്ഞാനാവസ്ഥയും സർവ്വഭൂതങ്ങളിലും ഈശ്വരദർശനവും

ശ്രീരാമ: ഓ, എന്തെല്ലാം അവസ്ഥകളിൽകൂടി ഞാൻ കടന്നുപോന്നു! ഹരഗൗരീഭാവത്തിൽ എത്രനാൾ ഞാൻ കഴിച്ചു! സീതാരാമഭാവത്തിൽ എത്രനാൾ! രാധയുടെ ഭാവത്തിൽ കൃഷ്ണനെ വിളിച്ചു കേണു. സീതാഭാവത്തിൽ രാമനുവേണ്ടി കരഞ്ഞു.

പക്ഷേ ലീല അവസാന വാക്കല്ല. ഈവക ഭാവങ്ങളെല്ലാം തീർന്നപ്പോൾ ഞാൻ അമ്മയോടു പറഞ്ഞു, 'അമ്മേ, ഇവയിലെല്ലാം വിരഹമുണ്ട്. വിരഹമില്ലാത്ത ഒരവസ്ഥ എനിക്കു നല്കിയാലും.' അതുകൊണ്ട് കുറെനാൾ അഖണ്ഡസച്ചിദാനന്ദം എന്ന ഭാവത്തിൽ വർത്തിച്ചു. ദേവീദേവന്മാരുടെ ചിത്രങ്ങളൊക്കെ മുറിയിൽനിന്നുമെടുത്തുമാറ്റി. സർവ്വഭൂതങ്ങളിലും ഈശ്വരനെ ദർശിക്കാൻ തുടങ്ങി. പൂജ പൊയ്പോയി. ഈ വില്വവൃക്ഷം! വില്വദളം പറിക്കാൻ ഞാൻ വരാറുണ്ട്. ഒരു ദിവസം ഇല പറിക്കുമ്പോൾ മരത്തിന്റെ തോലും അല്പം ഉരിഞ്ഞുപോന്നു. വൃക്ഷം ചൈതന്യമയമായിക്കണ്ടു ഞാൻ! മനസ്സിൽ വേദനതോന്നി, മരത്തെ വേദനിപ്പിച്ചുവല്ലൊ എന്ന്. ഒരു ദിവസം കറുക പറിക്കാൻ പോയി. പക്ഷേ പറിക്കാൻ വയ്യെന്നു തോന്നി. പിന്നെ സ്വയം നിർബ്ബന്ധിച്ചു പറിച്ചെടുത്തു.

digitized by www.sreyas.in

എനിക്ക് ചെറുനാരങ്ങ മുറിക്കാനാവില്ല. കഴിഞ്ഞ ദിവസം വളരെ കഷ്ടപ്പെട്ട്, 'ജയകാളി' എന്നും പറഞ്ഞ് ദേവിയുടെ മുമ്പിൽ ബലി എന്നപോലെ കരുതി ഒരു പ്രകാരത്തിൽ ഒരെണ്ണം മുറിച്ചു. ഒരു ദിവസം പൂപറിക്കാൻ ചെന്നപ്പോൾ കണ്ടു, മരമാസകലം പൂക്കൾ വിരിഞ്ഞു നിൽക്കുന്നു; നേരേ മുമ്പിൽ വിരാട്പുരുഷനും. പൂജ അപ്പോൾ കഴിഞ്ഞതേയുള്ളൂ എന്നെനിക്കു തോന്നി. പൂക്കളെല്ലാം വിരാട്ടിന്റെ ശിരസ്സിലർപ്പിച്ച ഒരു പൂച്ചെണ്ടായും കാണപ്പെട്ടു. പിന്നെ പൂപറിക്കലുണ്ടായില്ല.

ഈശ്വരൻ മനുഷ്യനായും ലീല ചെയ്യുന്നു. മനുഷ്യനെ ഞാൻ സാക്ഷാൽ നാരായണനായിട്ടു കാണുന്നു. അരണി കൂട്ടിയുരച്ചാൽ തീയുണ്ടാകുംപോലെ, തീവ്രമായ ഭക്തി ഉണ്ടെങ്കിൽ മനുഷ്യരിലും ഈശ്വരദർശനം സാധിക്കും. പറ്റിയ ഇരയുണ്ടെങ്കിൽ വലിയ മത്സ്യങ്ങളും വേഗം വന്നു മിഴുങ്ങും. പ്രേമോന്മാദം ഉണ്ടായാൽ സർവ്വഭൂതങ്ങളിലും ഈശ്വരനെ കാണുന്നു. ഗോപികൾ സർവ്വഭൂതങ്ങളിലും ശ്രീകൃഷ്ണനെ ദർശിച്ചിരുന്നു. സർവ്വം വിഷ്ണുമയമായി അവർ കണ്ടു. 'ഞാൻതന്നെ കൃഷ്ണൻ,' എന്നവർ പറഞ്ഞു. അവരപ്പോൾ ഉന്മാദാവസ്ഥയിലായിരുന്നു. മരങ്ങളെ നോക്കി അവർ പറഞ്ഞു, 'ഇവർ തപസ്വികളാണ്; ശ്രീകൃഷ്ണനെ ധ്യാനിക്കുകയാണ്.' പുല്ലുകണ്ടിട്ടവർ പറഞ്ഞു, 'നോക്കൂ, ശ്രീകൃഷ്ണന്റെ സ്പർശമേറ്റ് പൃഥിവി പുളകം കൊണ്ടിരിക്കുന്നു!'

പാതിവ്രത്യവും ഒരു ധർമ്മമാണ്. ഭർത്താവ് ദേവതയാകുന്നു. എന്തുകൊണ്ടങ്ങനെ ആയിക്കൂടാ? പ്രതിമയിൽ പൂജ ചെയ്യുന്നു; പിന്നെ ജീവനുള്ള മനുഷ്യനിൽ എന്തുകൊണ്ടു പാടില്ല?

## പ്രതിമയിൽ ആവിർഭാവം – മനുഷ്യനിൽ ഈശ്വരദർശനം എപ്പോൾ? നിത്യസിദ്ധനും സംസാരവും

ശ്രീരാമ: പ്രതിമയിൽ ഈശ്വരന്റെ ആവിർഭാവം ഉണ്ടാകുന്നതിന് മൂന്നു കാര്യങ്ങൾ ആവശ്യമാണ്. ഒന്നാമതായി പൂജകന്റെ ഭക്തി; രണ്ടാമത് സുന്ദരമായ വിഗ്രഹം; മൂന്നാമത് ഗൃഹനാഥന്റെ ഭക്തി. അവസാനം മനസ്സ് ഈശ്വരന്റെ നരലീലയിൽ ചെന്നുറയ്ക്കുന്നു എന്ന് വൈഷ്ണവചരണൻ ഒരിക്കൽ പറയുകയുണ്ടായി.

പക്ഷേ, ഒരു കാര്യം: ഈശ്വരനെ സാക്ഷാത്കരിക്കാതെ ഈവിധം നരലീലാദർശനം ഉണ്ടാവുകയില്ല. ഈശ്വരസാക്ഷാത്കാരത്തിന്റെ ലക്ഷണം എന്തെന്നറിയാമോ? ആ ആൾക്ക് ബാലന്റെ സ്വഭാവം ഉണ്ടാകുന്നു. എന്തുകൊണ്ടാണ് ബാലസ്വഭാവം? ഈശ്വരൻ സ്വയം ബാലസ്വഭാവനാണല്ലോ? അതിനാൽ അദ്ദേഹത്തെ ദർശിക്കുന്ന ആൾക്കും ബാലന്റെ സ്വഭാവം ഉണ്ടായ്വരുന്നു.

digitized by www.sreyas.in

## ഈശ്വരദർശനത്തിനുള്ള ഉപായം – തീവ്രവൈരാഗ്യവും ഈശ്വരൻ സ്വപിതാവ് എന്നുള്ള ബോധവും

ശ്രീരാമ: ഈ ദർശനം കൂടിയേ കഴിയൂ. ആ സാക്ഷാത്കാരം എങ്ങനെ സാധിക്കാമെന്നാണ് ചോദ്യം. തീവ്രവൈരാഗ്യംകൊണ്ട് ഈശ്വരനോട് ഈവിധം പറയാൻ കഴിയുമാറ് അത്രയ്ക്ക് ദൃഢമായ മനോഭാവം വേണം: 'എന്ത്! ഹേ ജഗത്പിതാവേ, ഞാൻ അങ്ങയുടെ ജഗത്തിനു പുറത്താണോ? എന്നിൽ അങ്ങ് ദയ കാണിക്കുകയില്ലെന്നോ? താന്തോന്നി!'

ആരെ ധ്യാനിക്കുന്നുവോ അയാളുടെ ഭാവം ഒരുവനുണ്ടാകും. ശിവപൂജ ചെയ്താൽ ശിവഭാവം ഉണ്ടാവും. ഒരു രാമഭക്തൻ രാപ്പകൽ ഹനുമാനെ ധ്യാനിച്ചുകൊണ്ടിരുന്നു. താൻ ഹനുമാനായി എന്നയാൾ കരുതി. ഒടുവിൽ തനിക്കൽപം വാലും വളർന്നിട്ടുണ്ട് എന്നയാൾക്ക് ദൃഢവിശ്വാസമായി. ശിവാംശത്തിൽ ജ്ഞാനം ഉണ്ടാകുന്നു; വിഷ്ണുവിന്റെ അംശംകൊണ്ട് ഭക്തി സംഭവിക്കുന്നു. ശിവാംശമുള്ളവർക്ക് ജ്ഞാനിയുടെ സ്വഭാവമായിരിക്കും; വിഷ്ണ്വംശമുള്ളവർക്ക് ഭക്തന്റെ സ്വഭാവവും.

### ചൈതന്യദേവൻ അവതാരം. സാധാരണജീവൻ ദുർബ്ബലൻ

മാസ്റ്റർ: ചൈതന്യദേവനോ? അദ്ദേഹത്തിന് ജ്ഞാനവും ഭക്തിയും, രണ്ടും ഉണ്ടെന്ന് അവിടുന്നു പറഞ്ഞുവല്ലോ.

ശ്രീരാമ: (നീരസഭാവത്തിൽ) അദ്ദേഹത്തിന്റെ കാര്യം വേറെ. അദ്ദേഹം ഈശ്വരന്റെ അവതാരം. അദ്ദേഹവും സാധാരണജീവനുമായി വളരെ അന്തരമുണ്ട്. ചൈതന്യദേവന്റെ വൈരാഗ്യം എന്തുമാതിരി ആയിരുന്നുവെന്നോ! സാർവ്വഭൗമൻ അദ്ദേഹത്തിന്റെ നാക്കിൽ പഞ്ചസാര ഇട്ടപ്പോൾ, അത് അലിയുന്നതിനുപകരം ആവിയായി പറന്നുപോയി! സർവ്വദാ സമാധിസ്ഥൻ! എത്രവലിയ കാമവിജയി! അദ്ദേഹത്തെ സാധാരണജീവനുമായി തുലനം ചെയ്കയോ? സിംഹം മാംസം തിന്നുന്നു; എങ്കിലും പന്ത്രണ്ടു വത്സരത്തിലൊരിക്കൽ മാത്രം ഇണചേരുന്നു. കുരുവി പയർമണി തിന്നുന്നു, പക്ഷേ രാപ്പകൽ ഇണചേരുന്നു. അമ്മാതിരിയാണ് അവതാരവും സാധാരണജീവനും തമ്മിലുള്ള വ്യത്യാസം. ജീവൻ കാമം ത്യജിക്കുന്നു; എന്നിട്ട് പിന്നെയും പോയി സംയോഗം ചെയ്തെന്നു വരാം. അവന് അടക്കാനൊക്കുന്നില്ല.

(മാസ്റ്ററോട്) എന്തിനാണ് ലജ്ജിക്കുന്നത്? ഈശ്വരനെ കണ്ടുകഴിഞ്ഞവർ മനുഷ്യനെ പുഴുവായി കാണുന്നു! നാണം, വെറുപ്പ്, പേടി ഇവ മൂന്നുമിരുന്നാൽ ഈശ്വരനെ കാണാനാവില്ല. ഇവയൊക്കെ പാശങ്ങളാണ്. അഷ്ടപാശങ്ങളെപ്പറ്റി കേട്ടിട്ടില്ലേ?

digitized by www.sreyas.in

നിത്യസിദ്ധന് സംസാരത്തെ എന്തു ഭയം? കടശ്ശിക്കളിയാണ്. പിന്നെയും പകിടയെറിഞ്ഞാൽ എന്തുണ്ടാവും? കടശ്ശിക്കളിയിൽ ഭയം കാണുകയില്ല. നിത്യസിദ്ധനു വേണമെന്നു വിചാരിച്ചാൽ ലൗകിക ജീവിതവും നയിക്കാം. രണ്ടു വാളുകൊണ്ട് പയറ്റാവുന്ന ചില ആളുകളുണ്ട്. അവരുടെ നേരേ കല്ലെറിഞ്ഞാൽ, കല്ലു വാളിൽത്തട്ടി തെറിച്ചുപോകും!

**ദർശനത്തിനുള്ള ഉപായം – യോഗിയുടെ ലക്ഷണം**

ഭക്തൻ: മഹാശയ, ഈശ്വരദർശനം എങ്ങനെ ലഭിക്കും?

ശ്രീരാമ: മനസ്സു മുഴുവൻ ഒന്നിച്ചു ചേർത്തുകൊണ്ടുവരാതെ എന്തു സാധിക്കും? ഭാഗവതത്തിൽ ശുകദേവനെക്കുറിച്ചു പറയുന്നുണ്ട്. അദ്ദേഹം വഴിയെ പോകുമ്പോൾ, ഉന്നം നോക്കിയ വില്ലാളിയെപ്പോലെയാണ്. ഒരു വശത്തേയ്ക്കും നോട്ടം പതറുകയില്ല. ഒരേ ലക്ഷ്യം ഭഗവാനിൽമാത്രം ദൃഷ്ടി. ഇതിന്റെ പേരാണ് യോഗം.

വേഴാമ്പൽ മഴവെള്ളം മാത്രമേ കുടിക്കൂ. ഗംഗയും യമുനയും ഗോദാവരിയും സകലപുഴകളും നിറയെ വെള്ളമുണ്ടായിരിക്കാം; സപ്തസാഗരങ്ങളും കര കവിയാറായിരിക്കാം. എന്നാലുമത് അവയൊന്നും തൊടുകയില്ല. മാനത്തുനിന്നു മഴ പൊഴിഞ്ഞാൽ അപ്പോൾ കുടിക്കും!

ഇമ്മാതിരി യോഗം ഉള്ളവന് ഈശ്വരദർശനം സാധിക്കും. നാടകശാലയിൽ പോയാൽ തിരശ്ശീല ഉയരുന്നതുവരെ ആളുകളിരുന്ന് പലതും പറഞ്ഞുകൊണ്ടിരിക്കും: വീട്ടുകാര്യം, ആപ്പീസുകാര്യം, സ്കൂൾകാര്യം ഇങ്ങനെ പലതും. എന്നാൽ തിരശ്ശീല ഉയരുന്നതോടെ സംസാരമെല്ലാം നിലയ്ക്കും; എന്നിട്ട് ആളുകൾ കണ്ണെടുക്കാതെ നാടകം കണ്ടുകൊണ്ടിരിക്കും. വളരെ നേരം കഴിഞ്ഞ് ആരെങ്കിലും ഒന്നോ രണ്ടോ വാക്കു പറഞ്ഞാൽത്തന്നെ അത് നാടകത്തെക്കുറിച്ചായിരിക്കും. കള്ളുകുടിയൻ കള്ളു കുടിച്ചുകഴിഞ്ഞാൽപ്പിന്നെ, കുടിയുടെ ആനന്ദത്തെക്കുറിച്ചുള്ള കാര്യങ്ങളേ പറയൂ.

# അധ്യായം ആറ്

## അവതാരത്തിന് അപരാധമില്ല

നിത്യഗോപാലൻ അടുത്തിരിപ്പുണ്ട്. അദ്ദേഹം സർവ്വദാ ഭവസ്ഥൻ; ഒരക്ഷരം ഉരിയാടുകയില്ല.

digitized by www.sreyas.in

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഗോപാല, നീയെന്താണ് ഒന്നും മിണ്ടാതിരിക്കുന്നത്?

നിത്യ: (ബാലനെപ്പോലെ) എനിക്ക് – അറിഞ്ഞു – കൂടാ.

ശ്രീരാമ: മനസ്സിലായി, എന്താണ് നീ ഒന്നും മിണ്ടാത്തത് എന്ന്. എന്തെങ്കിലും അപരാധം പിണഞ്ഞെങ്കിലോ എന്നുള്ള ഭയം? അതെ, അതു ശരിയാണ്. ജയവിജയന്മാർ ശ്രീനാരായണന്റെ ദ്വാരപാലകന്മാരായിരുന്നു. അവർ സനകസനാതനാദി ഋഷികളെ അകത്തു കടക്കാൻ അനുവദിച്ചില്ല. ആ അപരാധംകൊണ്ട് ജയവിജയന്മാർക്ക് മൂന്നു പ്രാവശ്യം ഈ സംസാരത്തിൽ വന്നു പിറക്കേണ്ടതായ്‌വന്നു.

ശ്രീദാമൻ ഗോലോകത്തിൽ വിരജയുടെ വാതിൽകാവല്ക്കാരൻ ആയിരുന്നു. ശ്രീകൃഷ്ണൻ വിരജയുടെ ഗൃഹത്തിൽ ഉണ്ടായിരുന്നു. അദ്ദേഹത്തെ അവിടെവെച്ചു പിടിക്കണമെന്ന് നിനച്ച് രാധ പടിയ്ക്കലെത്തി; അകത്തു കടക്കാൻ ഒരുമ്പെട്ടു. ശ്രീദാമൻ രാധയെ അകത്തു വിട്ടില്ല. 'നീ അസുരനായി പിറക്കട്ടെ' എന്ന് രാധ ശ്രീദാമനെ ശപിച്ചു. ശ്രീദാമൻ രാധയെയും ശപിച്ചു. (എല്ലാവരും ചിരിക്കുന്നു.) പക്ഷേ, ഒരു കാര്യം ഓർമ്മിക്കേണ്ടതുണ്ട്: മകൻ അച്ഛന്റെ കൈയിൽ പിടിച്ചുകൊണ്ടു നടന്നാൽ അവൻ ചളിക്കുഴിയിൽ വീണെന്നു വരാം. എന്നാൽ അച്ഛൻ മകന്റെ കൈയ് പിടിച്ചിരിക്കുകയാണെങ്കിൽ, പിന്നെന്തു ഭയം?

ശ്രീദാമന്റെ കഥ ബ്രഹ്മവൈവർത്തപുരാണത്തിലുണ്ട്.

കേദാരചാറ്റർജി ഇപ്പോൾ ഡാക്കയിലാണ് താമസം. അദ്ദേഹമൊരു സർക്കാർ ഉദ്യോഗസ്ഥനാണ്. ഇതിനു മുമ്പ് ജോലി കല്ക്കത്തയിലായിരുന്നു. ഇപ്പോൾ ഡാക്കായിൽ. ഇദ്ദേഹം ശ്രീരാമകൃഷ്ണന്റെ ഒരു വലിയ ഭക്തനാകുന്നു. ഡാക്കായിൽ അനേകം ഭക്തന്മാരെ ഒന്നിച്ചുചേർത്തു. അവരെപ്പോഴും അദ്ദേഹത്തിന്റെ അടുത്തു വരികയും ഉപദേശം ഗ്രഹിക്കുകയും ചെയ്യുന്നു. വെറുംകൈയോടെ ആരും ഭക്തദർശനത്തിനു വരുകയില്ല. പലരും മധുരപലഹാരങ്ങൾ കൊണ്ടുവന്നു കേദാരനു കാഴ്ചവെയ്ക്കും.

### ശ്രീരാമകൃഷ്ണന് നാനാഭാവങ്ങളും അവസ്ഥകളും

കേദാരൻ: (അതിവിനീതഭാവത്തിൽ) അവർ കൊണ്ടുവരുന്നത് ഞാൻ കഴിക്കാൻ പാടുണ്ടോ?

ശ്രീരാമ: ഈശ്വരനിൽ ഭക്തിയോടുകൂടിയാണ് തരുന്നതെങ്കിൽ കഴിക്കുന്നതുകൊണ്ടു ദോഷമില്ല. എന്തെങ്കിലും സ്വാർത്ഥകാമനയോടുകൂടി തരുന്നതാണെങ്കിൽ ആ സാധനം നന്നല്ല.

digitized by www.sreyas.in

കേദാരൻ: ഞാനെല്ലാം അവരോടു പറഞ്ഞുകഴിഞ്ഞു. ഞാനിപ്പോൾ നിശ്ചിന്തനാണ്. എന്നിൽ കൃപ ചെയ്തയാൾക്ക്* സർവ്വവും അറിയാം എന്നും ഞാൻ പറഞ്ഞിട്ടുണ്ട്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അത് ഉള്ളതുതന്നെ. ഇവിടെ എല്ലാതരത്തിലുമുള്ള ആളുകൾ വരുന്നു; അതുകൊണ്ട് സകലതരം ഭാവങ്ങളും കാണാനൊക്കുന്നു.

കേദാരൻ: എനിക്ക് നാനാവിഷയങ്ങൾ അറിയേണ്ട ആവശ്യമില്ല.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അങ്ങനെയല്ല. എല്ലാം കുറേശ്ശെ വേണം. ഒരാളൊരു പലചരക്കുകട തുടങ്ങിയാൽ എല്ലാക്കൂട്ടവും മേടിച്ചുവെയ്ക്കണം. കുറച്ചു പരിപ്പും കുറച്ചു പുളിയും, ഈവകയൊക്കെ വേണം. സംഗീതക്കാരന് എല്ലാത്തരം വാദ്യങ്ങളും വായിക്കാൻ കുറച്ചൊക്കെ നിശ്ചയമുണ്ടായിരിക്കും.

ശ്രീരാമകൃഷ്ണൻ മൂളിമരച്ചുവട്ടിലേയ്ക്ക് പോയി. ഒരു ഭക്തൻ ജലപാത്രം അവിടെ കൊണ്ടുവെച്ചു. ഭക്തന്മാർ അങ്ങുമിങ്ങും ചുറ്റിനടക്കുന്നു. ചിലർ ഗുരുദേവന്റെ മുറിയുടെയവിടേയ്ക്കു പോയി. ചിലർ പഞ്ചവടിയിൽ തിരിച്ചെത്തി. ഗുരുദേവൻ അവിടെയെത്തി അവരോടു പറഞ്ഞു: 'രണ്ടുമൂന്നു പ്രാവശ്യം വെളിക്കു പോയി. മല്ലികന്മാരുടെ വീട്ടിൽ ഊണുകഴിച്ചു. അവർ ഘോരമായ ലൗകികന്മാരാണ്. വയറു കേടുവന്നു.'

**സമാധിസ്ഥപുരുഷന് വെറ്റിലപ്പെട്ടിയും ഓർമ്മയുണ്ട്**

ശ്രീരാമകൃഷ്ണന്റെ വെറ്റിലച്ചെല്ലം പഞ്ചവടിയിൽ തറയിൽ കിടക്കുന്നു; വേറെയും ഒന്നു രണ്ടു സാധനങ്ങൾ കിടപ്പുണ്ട്. അദ്ദേഹം മാസ്റ്ററോടു പറഞ്ഞു: 'ആ ചെല്ലവും മറ്റു സാധനങ്ങളും മുറിയിലേയ്ക്കു കൊണ്ടുപോരുക.' ഇതും പറഞ്ഞ് ശ്രീരാമകൃഷ്ണദേവൻ തെക്കോട്ട് സ്വന്തം മുറിയിലേയ്ക്കു നടന്നു. ഭക്തന്മാർ ഒപ്പം പിന്നാലെ. ഒരാൾ ചെല്ലമെടുത്തു: വേറൊരാൾ ജലപാത്രം, ഇങ്ങനെ എല്ലാ സാധനങ്ങളുമെടുത്തു.

ശ്രീരാമകൃഷ്ണൻ ഉച്ചയ്ക്കുശേഷം അല്പം വിശ്രമിച്ചു. പിന്നീട് രണ്ടു നാലു ഭക്തന്മാർ വന്നുചേർന്നു. ഗുരുദേവൻ ചെറിയ കട്ടിലിൽ ഒരു ചെറിയ തലയിണയിൽ ചാരി ഇരുന്നു. ഒരു ഭക്തൻ ചോദിച്ചു:

* ശ്രീരാമകൃഷ്ണന്.

digitized by www.sreyas.in

**ജ്ഞാനിയുടെയും ഭക്തന്റെയും ഭാവം ഒരാളിൽ ഉണ്ടാകുമോ? സാധന വേണം**

ഭക്തൻ: മഹാശയ, ജ്ഞാനംകൊണ്ട് ഈശ്വരന്റെ ഗുണങ്ങൾ അറിയാൻ കഴിയുമോ?

ശ്രീരാമ: അത് സാധാരണ ജ്ഞാനംകൊണ്ടു സാദ്ധ്യമല്ല. അങ്ങനെയങ്ങോട്ട് ഈശ്വരനെ അറിയാൻ കഴിയുമോ? അതിനു സാധന ചെയ്യണം. പിന്നെ ദാസഭാവമോ ഏതെങ്കിലും ഒരു ഭാവം സ്വീകരിക്കുകയും വേണം. പുരാതന ഋഷികൾ ശാന്തഭാവമാണ് സ്വീകരിച്ചിരുന്നത്. ജ്ഞാനികളുടെ ഭാവം എന്താണെന്നറിയാമോ? (ഒരു ഭക്തനോട്, ചിരിച്ചുകൊണ്ട്) നിന്റെ ഭാവം എന്താണ്?

ഭക്തൻ ഒന്നും മിണ്ടിയില്ല.

ശ്രീരാമ (ചിരിച്ചുകൊണ്ട്) നിനക്കു രണ്ടു ഭാവമുണ്ട്: സ്വസ്വരൂപചിന്ത ചെയ്യുന്നുമുണ്ട്; അതേസമയം സേവ്യസേവകഭാവം പുലർത്തുന്നുമുണ്ട്. എന്താ, ഞാൻ പറഞ്ഞതു ശരിയല്ലേ?

ഭക്തൻ: (അല്പം മടിച്ചുകൊണ്ടും ചിരിച്ചുകൊണ്ടും) അതെ.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതുകൊണ്ടാണ് ഹസ്ര പറയുന്നത് എനിക്ക് ആളുകളുടെ മനസ്സിലുള്ളത് അറിയാൻ കഴിയുമെന്ന്. വളരെ മുമ്പോട്ടു പോയാലേ ഈ ഭാവം ഉണ്ടാവുകയുള്ളൂ. പ്രഹ്ലാദനുമുണ്ടായിരുന്നു. എന്നാൽ ഈ ഭാവം സാധന ചെയ്യണമെങ്കിൽ പണിയെടുക്കണം.

ഒരാൾ മുള്ളുള്ള ഒരു മരത്തിന്റെ കമ്പിൽ മുറുക്കിപ്പിടിച്ചു എന്നു വിചാരിക്കുക. കൈയിൽനിന്നും ധാരധാരയായി ചോരയൊഴുകുന്നു. എങ്കിലും അയാൾ പറയുകയാണ്, 'എനിക്കൊന്നും പറ്റിയിട്ടില്ല. മുറിഞ്ഞിട്ടില്ല!' എങ്ങനെയിരിക്കുന്നു, എന്നു ചോദിച്ചാൽ, 'ഒരു കുഴപ്പവുമില്ല, സുഖം,' എന്നു പറയും. ഇതൊക്കെ വെറുതെ വായ്കൊണ്ടു പറഞ്ഞിട്ടെന്തു കിട്ടും? ഭാവത്തിനനുസരിച്ച് സാധന ചെയ്യണം.

ഭക്തന്മാർ ഗുരുദേവന്റെ വചനാമൃതം പാനം ചെയ്തുകൊണ്ടിരിക്കുന്നു.

digitized by www.sreyas.in

# മുപ്പത്തിനാലാം ഭാഗം

# ദക്ഷിണേശ്വരത്ത് ശ്രീരാമകൃഷ്ണജന്മോത്സവം

## അധ്യായം ഒന്ന്

*1885 ഫെബ്രുവരി 22, ഞായറാഴ്ച*

**നരേന്ദ്രാദിഭക്തന്മാരോടൊത്ത് കീർത്തനാനന്ദത്തിൽ**

ശ്രീരാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്ത് തന്റെ മുറിയുടെ വടക്കുകിഴക്കേ നീണ്ട വരാന്തയിൽ ഗോപീലീലാകീർത്തനവും സുബലമിളനഗാനവും കേട്ടുകൊണ്ടിരിക്കുന്നു. നരോത്തമനാണ് കീർത്തനം പാടുന്നത്. ഇന്നു ഞായറാഴ്ച 1885 ഫെബ്രുവരി 22–ാം തീയതി. ശുക്ലാഷ്ടമി. ഭക്തന്മാർ ഗുരുദേവന്റെ ജന്മോത്സവം ആഘോഷിക്കുന്നു. കഴിഞ്ഞ തിങ്കളാഴ്ച, ഫാല്ഗുനമാസത്തിലെ ശുക്ലദ്വിതീയയായിരുന്നു അദ്ദേഹത്തിന്റെ ജന്മതിഥി. നരേന്ദ്രൻ, രാഖാൽ, ബാബുരാമൻ ഭവനാഥൻ, സുരേന്ദ്രൻ, ഗിരീന്ദ്രൻ, വിനോദൻ, ഹസ്ര, രാമലാലൻ, രാമൻ, നിത്യഗോപാലൻ, മണിമല്ലികൻ, ഗിരീശൻ, സിന്തിയിലെ മഹേന്ദ്രകവിരാജൻ തുടങ്ങി അനേകം ഭക്തന്മാർ സമാഗതരായിട്ടുണ്ട്. കീർത്തനം വെളുപ്പാൻകാലംമുതൽ നടക്കുന്നു. ഇപ്പോൾ മണി എട്ടായിരിക്കും. മാസ്റ്റർ വന്നു ഗുരുദേവനെ നമസ്കരിച്ചു. അടുത്തു ചെന്നിരിക്കാൻ ഗുരുദേവൻ ആംഗ്യം കാണിച്ചു.

കീർത്തനം കേട്ടുകൊണ്ടിരിക്കെ ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി. ശ്രീകൃഷ്ണൻ കാലി മേയ്ക്കാൻ വരാൻ നേരം വൈകി. 'അമ്മ യശോദ കൃഷ്ണനെ വരാൻ സമ്മതിക്കുന്നില്ല,' എന്നു പറഞ്ഞു ഒരു ഗോപബാലൻ. 'ഞാൻ കൊമ്പുവിളിച്ച് കണ്ണനെ ഇവിടെ വരുത്തും.' എന്ന് ബലായ് വാശിയോടെ പറഞ്ഞു. ബലായിക്ക് കണ്ണനോട് അഗാധപ്രേമമാണ്.

ഗായകൻ കീർത്തനം തുടർന്നു. ശ്രീകൃഷ്ണൻ ഓടക്കുഴൽ വിളിക്കുന്നു. ഗോപികളും ഗോപബാലന്മാരും മുരളീനാദം കേൾക്കുന്നു; അതവരിൽ നാനാഭാവങ്ങൾ ഉണർത്തുന്നു.

ശ്രീരാമകൃഷ്ണൻ ഭക്തന്മാരോടുകൂടെയിരുന്നു കീർത്തനം

digitized by www.sreyas.in

കേൾക്കുന്നു. പെട്ടെന്ന് അദ്ദേഹത്തിന്റെ ദൃഷ്ടി നരേന്ദ്രന്റെ മേൽ പതിഞ്ഞു. നരേന്ദ്രൻ അടുത്തുതന്നെയാണ് ഇരുന്നിരുന്നത്. ശ്രീരാമകൃഷ്ണൻ എഴുനേറ്റുനിന്നു, സമാധിയിലാണ്ടു. ഒരു കാലു കൊണ്ട് നരേന്ദ്രന്റെ കാൽമുട്ടിൽ തൊട്ടുകൊണ്ടാണ് നിൽപ്. ഗുരു ദേവന് ബാഹ്യബോധം വന്നു; അദ്ദേഹം പിന്നെയും ഇരുന്നു. നരേ ന്ദ്രൻ മുറിയിൽനിന്നും എഴുനേറ്റുപോയി. കീർത്തനം നടക്കുന്നു.

ശ്രീരാമകൃഷ്ണൻ ബാബുരാമനോട് സ്വകാര്യമായി പറഞ്ഞു: 'മുറി ക്കകത്ത് പാൽപ്രഥമനിരിക്കുന്നുണ്ട്. കുറച്ചെടുത്തു നരേന്ദ്രനു കൊടു ക്കുക.'

ശ്രീരാമകൃഷ്ണൻ നരേന്ദ്രനിൽ സാക്ഷാൽ ശ്രീനാരായണനെ കാണുകയുണ്ടായോ?

കീർത്തനം അവസാനിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ മുറിയിൽ പ്രവേ ശിച്ചു; വാത്സല്യത്തോടെ നരേന്ദ്രനെ മധുരപലഹാരങ്ങൾ കഴിപ്പി ച്ചു.

ഈശ്വരൻതന്നെയാണ് ശ്രീരാമകൃഷ്ണരൂപത്തിൽ അവതരിച്ചിരി ക്കുന്നത് എന്നാണ് ഗിരീശന്റെ വിശ്വാസം.

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) അവിടുത്തെ സർവ്വകാര്യങ്ങളും ശ്രീകൃഷ്ണന്റേതുപോലെയാണ്. ശ്രീകൃഷ്ണൻ യശോദയുടെ അടുത്തു പലതും അഭിനയിച്ചതുപോലെ.

ശ്രീരാമ: അതെ, അത് ശ്രീകൃഷ്ണൻ അവതാരമായിരുന്നതു കൊണ്ടാണ്. ഈശ്വരൻ നരലീല നടത്തുമ്പോൾ ഈവിധത്തിലൊക്കെ ഉണ്ടാകും. ഗോവർദ്ധനപർവ്വതം എടുത്തു പൊക്കിയ ശ്രീകൃഷ്ണൻ, പീഠം എടുത്തുകൊണ്ടുചെല്ലാൻ വളരെ പ്രയാസമാണെന്ന് നന്ദനെ കാണിച്ചു!

ഗിരീശൻ: മനസ്സിലായി; അങ്ങയെ എനിക്കിപ്പോൾ മനസ്സിലായി.

### ജന്മോത്സവത്തിൽ കോടിമുണ്ടുടുക്കൽ – ഭക്തന്മാർ ചെയ്ത ശുശ്രൂഷ – സമാധി

ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിൽ ഇരിക്കുന്നു. മണി പതി നൊന്നോളമായി. രാമൻ മുതലായ ഭക്തന്മാർ ഗുരുദേവനെ പുതു വസ്ത്രം ധരിപ്പിക്കണമെന്ന് ആഗ്രഹിച്ചു. 'വേണ്ട, വേണ്ട.' എന്ന രുളി ഗുരുദേവൻ. ഇംഗ്ലീഷ് പഠിച്ച ഒരാളെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഗുരുദേവൻ ചോദിച്ചു, 'ഇദ്ദേഹം എന്തു പറയും?' ഭക്തന്മാർ വളരെ നിർബ്ബന്ധിച്ചപ്പോൾ ഗുരുദേവൻ പറഞ്ഞു, 'ശരി, നിങ്ങൾ, നിർബ്ബ

digitized by www.sreyas.in

ന്ധിക്കുന്നതുകൊണ്ട്, ഞാൻ സമ്മതിച്ചേക്കാം.'

ഭക്തന്മാർ ഈ മുറിയിൽത്തന്നെ ഗുരുദേവന്റെ ആഹാരത്തിനുള്ള ഏർപ്പാടുകൾ ചെയ്യുന്നു. ഗുരുദേവൻ നരേന്ദ്രനോടു പാട്ടു പാടാൻ പറഞ്ഞു.

നരേന്ദ്രൻ പാടി:

അമ്മേ, നിൻരൂപം തിളങ്ങിപ്രകാശിപ്പൂ
ചെമ്മേ നിബിഡാന്ധകാരത്തിങ്കൽ;
ആകയാലമ്മയെ ധ്യാനിപ്പൂ യോഗികൾ
ആരാൽ ഗിരിഗുഹാവാസികളായ്.

അന്ധകാരത്തിന്നനന്തമടിത്തട്ടിൽ
ആ മഹാനിർവ്വാണവീചികളിൽ,
ശാന്തിപരിമളമെന്നുമവിരള-
ധാരയായല്ലൊ പ്രവഹിക്കുന്നു!

അന്ധകാരത്തെ വസനമാക്കിക്കൊണ്ടും
ചെമ്മെ മഹാകാലരൂപം പൂണ്ടും,
ഏകാകിനിയായ് സമാധിയാം മന്ദിരേ
വാഴും നീയാരെന്നറിയില്ലമ്മേ.

നിന്റെയഭയദപാദങ്ങളിൽനിന്നു
ചിന്നുന്നു പ്രേമത്തിൻ വിദ്യുത്പ്രഭ.
തുംഗാട്ടഹാസങ്ങൾകൊണ്ടു ശോഭിപ്പൂനിൻ-
ചിന്മയമാകും മുഖമണ്ഡലം.

'ഏകാകിനിയായ് സമാധിയാം മന്ദിരേ വാഴും നീയാരെന്നറിയില്ലമ്മേ,' എന്ന് നരേന്ദ്രൻ പാടിയതോടെ ശ്രീരാമകൃഷ്ണൻ തികച്ചും ബാഹ്യബോധശൂന്യനായി. സമാധിമഗ്നനായി. വളരെനേരം കഴിഞ്ഞു സമാധി അഴിഞ്ഞപ്പോൾ ഭക്തന്മാർ ഗുരുദേവനെ ആഹാരം കഴിക്കാനിരുത്തി. ഇപ്പോഴും ഭാവത്തിന്റെ ആവേശം തങ്ങിനില്ക്കുന്നുണ്ട്. ചോറുണ്ണുന്നുണ്ട്; പക്ഷേ രണ്ടു കൈയ്കൊണ്ടും. അദ്ദേഹം ഭവനാഥനോടരുളി: 'നീയെന്നെ ഊട്ടുക.' ഭാവാവേശം നിമിത്തം തന്നെത്താൻ വാരിയുണ്ണാൻ കഴിയുന്നില്ല. ഭവനാഥൻ ചോറുവാരിക്കൊടുത്തു. അദ്ദേഹം കുറച്ചേ കഴിച്ചുള്ളൂ. ഊണുകഴിഞ്ഞപ്പോൾ രാമൻ പറഞ്ഞു: 'നിത്യഗോപാലൻ അവിടുത്തെ ഇലയിൽ ഊണുകഴിക്കും.'

ശ്രീരാമ: ഇലയിലോ? എന്റെ ഇലയിലോ, അതെന്തിന്?

രാമൻ: അങ്ങനെയോ അവിടുന്ന് പറയുന്നത്? അങ്ങയുടെ ഇല

digitized by www.sreyas.in

യിൽ ഉണ്ടാലെന്താ?

നിത്യഗോപാലനെ ഭാവാവിഷ്ടനായ്ക്കണ്ട് ഗുരുദേവൻ ഒന്നുരണ്ടുരുള അദ്ദേഹത്തിന്റെ വായിൽക്കൊടുത്തു.

കോന്നഗരത്തിലെ ഭക്തന്മാർ വഞ്ചിയിൽ വന്നെത്തി. അവർ കീർത്തനം പാടിക്കൊണ്ട് ഗുരുദേവന്റെ മുറിയിൽ പ്രവേശിച്ചു. കീർത്തനം കഴിഞ്ഞ് ലഘുഭക്ഷണം കഴിക്കാൻ അവർ പുറത്തേയ്ക്കു പോയി. ഗായകൻ നരോത്തമൻ ശ്രീരാമകൃഷ്ണന്റെ മുറിയിലിരിപ്പുണ്ട്. ഗുരുദേവൻ നരോത്തമൻ മുതൽപേരോടായിപ്പറഞ്ഞു: 'കോന്നഗരക്കാരുടെ പാട്ടൊരു ഉറക്കം തൂങ്ങിപ്പാട്ട്. പാട്ടു കേട്ടാൽ എല്ലാവരും നൃത്തം വെയ്ക്കണം; അമ്മാതിരി വേണം പാടാൻ. ഇതു മാതിരിയുള്ള പാട്ടുവേണം പാടാൻ:

ഗൗരാംഗപ്രേമതരംഗങ്ങളെക്കൊണ്ടു
നാദിയായാകെ പ്രകമ്പിതമായ്.

(നരോത്തമനോട്) അതോടുകൂടി ഇതും ചൊല്ലണം:

ഹരിനാമം കീർത്തിക്കുമ്പോൾ സന്തോഷാശ്രു പൊഴിക്കുന്നോ-
രിരുസഹോദരരിതാ സമീപമെത്തി.
ഭക്തിപാരവശ്യംകൊണ്ടു സ്വയം നൃത്തമാടിയാടി
മറ്റുള്ളോരെക്കൊണ്ടു നൃത്തമാടിച്ചുകൊണ്ടും,
ഹർഷാശ്രുക്കൾ സ്വയം പൊഴിച്ചരികത്തു മരുവുന്ന
മറ്റുള്ളോരെ തെരുതെരെ കരയിപ്പിച്ചും,
ദ്രോഹകാരികളായ്‌വന്ന പാപികൾക്കു ദയാപൂർവ്വം
പാവനമാം ഹരിപ്രേമം പ്രദാനം ചെയ്തും,
ഹരിപ്രേമമാസ്വദിച്ചു മതിമറന്നവരതു
ശരിക്കും ചുറ്റുമുള്ളോരെ ഭുജിപ്പിക്കയായ്.
മുമ്പൊരിക്കൽ കൃഷ്ണനായും ബലരാമനായും വന്ന
രണ്ടു സഹോദരന്മാരാമിവരെ കാണ്മിൻ.
ഗോപസുന്ദരിമാരുടെ കലങ്ങളിൽ നിന്നുവെണ്ണ
ഗോപ്യമായി കവർന്നുണ്ടു രണ്ടുസോദരർ!
വർണ്ണവ്യത്യാസങ്ങളെല്ലാം താറുമാറാക്കുന്ന മട്ടു
ചണ്ഡാളനെപ്പോലും മാറിലണപ്പോരിവർ...

ഇതും പാടണം:

ധന്യരാകും സോദരരേ ഗൗരാംഗാ, നിത്യാനന്ദാ, ഞാൻ
നിങ്ങളേറ്റം ദയാലുക്കളെന്നറിയുന്നേൻ.

digitized by www.sreyas.in

ആകയാൽ ഞാൻ ഭവദീയദർശനം നേടുവാനായി
താവകസമീപത്തിപ്പോളാഗതനായേൻ.
കാശിപുരിയിങ്കലിവൻ പോയിരുന്ന നാളിലന്നു
കാശിവിശ്വേശ്വരനെന്നോടരുളിച്ചെയ്തു,
ശചീമാതിൻസദനത്തിൽ മനുഷ്യനായ് പരബ്രഹ്മം
അവതാരം ചെയ്തു വസിച്ചരുളുന്നെന്നായ്. '

**ജന്മോത്സവത്തിൽ ഭക്തന്മാരുമായി സംഭാഷണത്തിൽ**

ഭക്തന്മാർ ആഹാരം കഴിക്കുന്നു. മധുരപലഹാരങ്ങളും അവലും മറ്റു പലതരം നല്ല നല്ല സാധനങ്ങളും കഴിച്ചു ഭക്തന്മാർ തൃപ്തരായി. ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു ചോദിച്ചു: 'മുക്കർജിമാരോടു പറഞ്ഞില്ലേ? പാട്ടുകാർക്ക് ആഹാരം കൊടുക്കാൻ സുരേന്ദ്രനോടു പറയൂ.'

ശ്രീവിപിനസർക്കാർ വന്നുചേർന്നു. ഭക്തന്മാർ പറഞ്ഞു, 'വിപിനസർക്കാർ എന്നാണ് ഇദ്ദേഹത്തിന്റെ പേർ.' ശ്രീരാമകൃഷ്ണൻ എഴുനേറ്റിരുന്നുകൊണ്ടു പറഞ്ഞു: 'ഇരിക്കാനൊരാസനം എടുത്തുകൊണ്ടുവന്നുകൊടുക്കൂ. മുറുക്കാൻ വേണ്ടതും എടുത്തുകൊടുക്കൂ.' അദ്ദേഹം വിപിനനോട് സവിനയം പറഞ്ഞു: 'താങ്കളുമായി വർത്തമാനം പറയാൻ സാധിക്കുന്നില്ല; വലിയ ആൾത്തിരക്ക്!'

ഗിരീന്ദ്രനെ കാണിച്ചുകൊണ്ട് ശ്രീരാമകൃഷ്ണൻ ബാബുരാമനോടു പറഞ്ഞു: 'അദ്ദേഹത്തിന് ഇരിക്കാൻ എന്തെങ്കിലും കൊടുക്കൂ.' നിത്യഗോപാലൻ വെറും തറയിലിരിക്കുന്നതുകണ്ട്, 'ഇയാൾക്കും ഒരാസനം കൊടുക്കൂ.' എന്ന് ഗുരുദേവനരുളി.

സിന്തിയിലെ മഹേന്ദ്രകവിരാജൻ വന്നു. ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട് രാഖാലിനോട്, 'നാഡി ഒന്നു നോക്കിച്ചുകൂടേ?' എന്ന് ആംഗ്യം കാണിച്ചു. ശ്രീരാമലാലനോടു തിരിഞ്ഞു പറഞ്ഞു: 'ഗിരീശ്ഘോഷുമായി സ്നേഹം പിടിക്കുക. എന്നാൽ സൗജന്യമായി നാടകം കാണാം.' (ചിരി.)

നരേന്ദ്രൻ വളരെ നേരമായി പുറത്തെ വരാന്തയിൽ ഹസ്രയുമായി വർത്തമാനം പറഞ്ഞുകൊണ്ടിരിക്കുകയായിരുന്നു. നരേന്ദ്രന്റെ അച്ഛൻ മരിച്ചതിനുശേഷം വീട്ടിൽ വലിയ കഷ്ടപ്പാടാണ്. അദ്ദേഹം മുറിക്കകത്ത് കടന്നിരുന്നു.

**ഗുരുദേവൻ നരേന്ദ്രന് നാനാഉപദേശങ്ങൾ നൽകുന്നു**

ശ്രീരാമ: (നരേന്ദ്രനോട്) നീയെന്താ ഹസ്രയുടെ അടുത്തായിരുന്നോ! നിങ്ങളിരുവരും ഒരേ വഞ്ചിയിലാണ്; നീ നഷ്ടഗേഹൻ, അയാൾ നഷ്ടദാരൻ. ഹസ്രയ്ക്കും വേണം ആയിരത്തഞ്ഞൂറുരൂപ. (ചിരി.)

digitized by www.sreyas.in

ഹസ്ര പറയുന്നു, 'നരേന്ദ്രന് നൂറുശതമാനവും സത്വഗുണമായി; രജോഗുണത്തിന്റെ അല്പമൊരു ചുവപ്പുഛായ ഉണ്ടെന്നുമാത്രം; എനിക്ക് വിശുദ്ധസത്വഗുണം നൂറിനു നൂറ്റിപ്പത്തുണ്ട്..' (എല്ലാവരും ചിരിക്കുന്നു.)

'നിങ്ങൾ വെറുതെ വാദപ്രതിവാദം ചെയ്യുന്നു; അതുകൊണ്ടാണോ ശുഷ്കനായിരിക്കുന്നത്,' എന്നു ഞാൻ പറയുമ്പോൾ ഹസ്ര പറയും, 'ഞാൻ സൂര്യസുധ പാനം ചെയ്യുന്നു; അതുമൂലമാണ് ശുഷ്കനായിരിക്കുന്നത്,' എന്ന്.

ശുദ്ധഭക്തിയെക്കുറിച്ച് ഞാൻ ഹസ്രയോടു പറയും, 'ശുദ്ധഭക്തിയുള്ളവൻ സമ്പത്തിലും ഐശ്വര്യത്തിലും ഒന്നും ആഗ്രഹിക്കുകയില്ല.' അപ്പോളയാൾ പറയും, 'ഈശ്വരന്റെ കൃപയാകുന്ന പെരുവെള്ളം വരുമ്പോൾ പുഴകളൊക്കെ കവിഞ്ഞൊഴുകുന്നു; തോട്ടങ്ങളും കുളങ്ങളുംകൂടി നിറയുന്നു, ശുദ്ധഭക്തിയുമുണ്ടാകും; ഷഡൈശ്വര്യങ്ങളും ലഭിക്കും. സമ്പത്തും കിട്ടും.'

ഗുരുദേവന്റെ മുറിയ്ക്കകത്ത് തറയിൽ നരേന്ദ്രാദി അനേകഭക്തന്മാർ ഇരിപ്പുണ്ട്.. ഗിരീശനും വന്നിരിപ്പായി.

ശ്രീരാമ: (ഗിരീശനോട്) ഞാൻ നരേന്ദ്രനെ ആത്മസ്വരൂപിയായി കാണുന്നു. ഞാനവനെ അനുസരിക്കുന്നു.

ഗിരീശൻ: അവിടുന്ന് ആരെയാണ് അനുസരിക്കാതെയുള്ളത്?

**നരേന്ദ്രൻ അഖണ്ഡതലത്തിൽപെട്ടവൻ**

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഇവന് പുരുഷഭാവവും എനിക്ക് പ്രകൃതിഭാവവുമാണ്. നരേന്ദ്രൻ ഉയർന്നതലത്തിൽപെട്ടവനാണ്, അഖണ്ഡബ്രഹ്മതലത്തിൽപെട്ടവൻ.

ഗിരീശൻ പുകവലിക്കാൻ പുറത്തേയ്ക്കുപോയി

നരേന്ദ്രൻ: (ശ്രീരാമകൃഷ്ണനോട്) ഗിരീശ്ഘോഷുമായി ഞാൻ കുറേ നേരം സംസാരിച്ചു. അദ്ദേഹം വളരെ വലിയ ഒരാൾ തന്നെ. അങ്ങയെക്കുറിച്ചു സംസാരിച്ചു.

ശ്രീരാമ: എന്തു സംസാരിച്ചു?

നരേന്ദ്രൻ: അങ്ങേയ്ക്ക് എഴുത്തും വായനയും ഒന്നും അറിഞ്ഞുകൂടാ; ഞങ്ങളൊക്കെ വലിയ പണ്ഡിതന്മാരാണ്, എന്നൊക്കെ. (ചിരി.)

**ശ്രീരാമകൃഷ്ണനും നരേന്ദ്രനും - പാണ്ഡിത്യവും ശാസ്ത്രവും**

മണിമല്ലികൻ: (ഗുരുദേവനോട്) അവിടുന്നു പഠിക്കാതെ തന്നെ പണ്ഡിതനാണ്.

digitized by www.sreyas.in

ശ്രീരാമ: (നരേന്ദ്രാദികളോട്) ഞാൻ സത്യമായും പറയുന്നു, വേദാന്തം മുതലായ ശാസ്ത്രങ്ങളൊന്നും പഠിച്ചില്ലല്ലോ എന്നുവിചാരിച്ച് എനിക്ക് യാതൊരു സങ്കടവുമില്ല.

വേദാന്തത്തിന്റെ സാരം, ബ്രഹ്മ സത്യം ജഗന്മിഥ്യ, എന്നുള്ളതാണെന്ന് എനിക്കറിയാം. പിന്നെ ഗീതയുടെ സാരമെന്താണ്? പത്തുവാരം 'ഗീത' എന്നു പറഞ്ഞാൽ കിട്ടുന്നത്, അതായത് ത്യാഗീ ത്യാഗീ എന്ന്.

ശാസ്ത്രസാരം ഗുരുമുഖത്തുനിന്നു ഗ്രഹിക്കണം. അതുകഴിഞ്ഞ് സാധനഭജനകൾ. ഒരാൾക്കൊരു എഴുത്തുകിട്ടി. അതു വായിച്ചില്ല; എവിടെയോ എങ്ങനെയോ കാണാതായി. എല്ലാവരും ചേർന്ന് അന്വേഷണം തുടങ്ങി. തേടി കണ്ടുകിട്ടിയപ്പോൾ വായിച്ചുനോക്കി. അതിലെഴുതിയിട്ടുണ്ട്: 'പത്തുറാത്തൽ സന്ദേശും ഒരു മുണ്ടും മേടിച്ചയക്കണം.' എന്ന്. അതു കഴിഞ്ഞ് ആ കത്ത് എവിടെയെങ്കിലും ഇട്ടിട്ട് പത്തു റാത്തൽ സന്ദേശും ഒരു മുണ്ടും മേടിക്കാനുള്ള ഒരുക്കമായി. അതുപോലെ ശാസ്ത്രത്തിന്റെ സാരമറിഞ്ഞു കഴിഞ്ഞാൽ പിന്നെ പുസ്തകം പഠിക്കേണ്ട ആവശ്യമെന്ത്? *പിന്നെ വേണ്ടത് സാധനയും ഭജനവും.

ഗിരീശൻ മുറിയ്ക്കകത്തേയ്ക്കു വന്നു.

ശ്രീരാമ: (ഗിരീശനോട്) എടേ, നിങ്ങളെന്നേക്കുറിച്ച് എന്തൊക്കെയാണ് പറഞ്ഞുകൊണ്ടിരിക്കുന്നത്. ഞാനുണ്ണുന്നു, കുടിക്കുന്നു, ജീവിക്കുന്നു,

ഗിരീശൻ: ഞങ്ങൾ അങ്ങയെക്കുറിച്ച് എന്തു പറയാനാണ്? അങ്ങൊരു സാധുവാണോ?

ശ്രീരാമ: ഞാൻ സാധുവും കീധുവുമൊന്നുമല്ല. ഞാനൊരു സാധുവാണെന്ന വിചാരം സത്യമായിട്ടും എനിക്കില്ല.

ഗിരീശൻ: നേരംപോക്കു പറയുന്നതിൽ അങ്ങയെ ജയിക്കാൻ എനിക്കാവില്ല.

ശ്രീരാമ: ഞാനൊരിക്കൽ ചുവന്ന കരയുള്ള മുണ്ടും ഉടുത്തുകൊണ്ട് ജയഗോപാലസേനന്റെ തോട്ടത്തിൽ പോയി. കേശവസേനൻ അവിടെയുണ്ടായിരുന്നു. ചുവന്ന കരയുള്ള മുണ്ടു കണ്ടിട്ട് കേശവൻ ചോദിച്ചു, 'എന്താണിത്! ഇന്നു വളരെ നിറപ്പകിട്ടാണല്ലോ! ചുവപ്പുകരയുടെ പ്രദർശനം!' ഞാൻ പറഞ്ഞു, 'കേശവന്റെ മന

* തമേവ ധീരോ വിജ്ഞായ പ്രജ്ഞാം കുർവ്വീത ബ്രാഹ്മണഃ
നാനുധ്യയോദ്ബഹൂഞ്ഛബ്ദാൻ വാചോ വിഗ്ലാപനം ഹി തത്. (ബൃ. ഉപ. 14.4.20)

digitized by www.sreyas.in

സ്സിനെ ഒന്നു ഭ്രമിപ്പിക്കണം. അതിനാണ് ഇതൊക്കെ അണിഞ്ഞു വന്നിരിക്കുന്നത്.'

ഇനി വീണ്ടും നരേന്ദ്രൻ പാടും. തംബുരു ചുമരിൽ നിന്നും എടുത്തുകൊടുക്കാൻ ശ്രീരാമകൃഷ്ണൻ മാസ്റ്ററോടു പറഞ്ഞു. നരേന്ദ്രൻ തംബുരു എടുത്ത് വളരെനേരം വലിക്കുകയും മുറുക്കുകയും ചെയ്തുകൊണ്ടിരുന്നു. ശ്രീരാമകൃഷ്ണൻ അക്ഷമനായി. വിനോദൻ പറഞ്ഞു, 'ഇന്നു വലിക്കലും മുറുക്കലും; പാട്ടു പിന്നൊരു ദിവസം.' (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഈ തിരിക്കലും മറിക്കലും കണ്ടിട്ട് ആ തംബുരു മേടിച്ച് തല്ലിപ്പൊട്ടിച്ച് ദൂരെക്കളയാൻ തോന്നുന്നുണ്ടെനിക്ക്. എന്താണിത്? ചുമ്മാ ടങ് ടങ്! പിന്നെത്തുടങ്ങും, താ നാ നാ നാ നേ നേ നും.'

ഭവനാഥൻ: യാത്രകളി തുടങ്ങുന്നതിനുമുമ്പ് ഇതുമാതിരി മുഷിച്ചിൽ എല്ലാവർക്കും തോന്നും.

നരേന്ദ്രൻ: (കമ്പി മുറുക്കിക്കൊണ്ട്) അതു മനസ്സിലാക്കാൻ കഴിവില്ലെങ്കിൽ തോന്നും.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) അതാ കേട്ടില്ലേ? നമ്മൾ പറഞ്ഞതൊക്കെ അവൻ പറപ്പിച്ചുകളഞ്ഞു!

**നരേന്ദ്രന്റെ ഗാനവും ശ്രീരാമകൃഷ്ണന്റെ ഭാവാവേശവും - അന്തർമുഖവും ബഹിർമുഖവും - സ്ഥിരജലവും തരംഗവും**

നരേന്ദ്രൻ പാടുന്നു: ശ്രീരാമകൃഷ്ണൻ ചെറിയ കട്ടിലിലിരുന്ന് പാട്ടു കേൾക്കുന്നു. നിത്യഗോപാലൻ തുടങ്ങിയ ഭക്തന്മാർ തറയിലിരിപ്പുണ്ട്.

നേർവഴികാട്ടിക്കൊണ്ടെന്നുമെന്നുള്ളത്തിൽ
ജാഗ്രതയോടെ വസിക്കുമമ്മേ,
എന്നുമഹർന്നിശം നിന്റെ മടിത്തട്ടി-
ലെന്നെയവിടുന്നിരുത്തീടുന്നു.
അല്ലയോ വീണേ, ജഗന്നാഥനാം ഹരിയുടെ
ചൊല്ലാർന്ന നാമമൊന്നു കീർത്തിച്ചീടുക ഭദ്രേ.
അമ്മേ, നിൻരൂപം തിളങ്ങി പ്രകാശിപ്പൂ
ചെമ്മെ നിബിഡാന്ധകാരത്തിങ്കൽ;
ആകയാലമ്മയെ ധ്യാനിപ്പൂയോഗികൾ
ആരാൽ ഗിരിഗുഹാവാസികളായ്.

ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി താഴെയിറങ്ങിവന്ന് നരേന്ദ്രന്റെ അടുത്തിരുന്നു. ഭാവാവിഷ്ടനിലയിൽത്തന്നെ വർത്തമാനം പറയാൻ തുടങ്ങി.

digitized by www.sreyas.in

ശ്രീരാമ: ഞാൻ പാടട്ടെയോ? ഛേ ഛേ! (നിത്യഗോപാലനോട്) നീയെന്തു പറയുന്നു? ഭാവോദ്ദീപനം ഉണ്ടാവാൻ വേണ്ടി കേൾക്കണം. പിന്നെ എന്തോ വരട്ടെ, എന്തോ പോട്ടെ. ഇവൻ തീയ് കൊളുത്തിയിരിക്കുന്നു. അതുകൊള്ളാം. അതിനുശേഷം മൗനം. അതും കൊള്ളാം. ഞാനും മിണ്ടാതിരിക്കുന്നു; നീയും മിണ്ടാതിരിക്കുക. ആനന്ദരസത്തിൽ മുങ്ങുകയാണ് വേണ്ട കാര്യം.

ഞാൻ പാടണമോ? പാടിയാലും കൊള്ളാം. നിശ്ചലമായിരുന്നാലും ജലം; ചഞ്ചലമായിരുന്നാലും ജലം.

നരേന്ദ്രന് ഉപദേശം – ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവുക

നരേന്ദ്രൻ അടുത്തിരിക്കുന്നു. അദ്ദേഹത്തിന്റെ വീട്ടിൽ വലിയ കഷ്ടപ്പാടാണ്; അതിനാൽ അദ്ദേഹം എപ്പോഴും വ്യാകുലനാകുന്നു. നരേന്ദ്രൻ സാധാരണബ്രഹ്മസമാജത്തിൽ കൂടെക്കൂടെ പോകാറുണ്ട് ഇപ്പോഴും സർവ്വദാ ജ്ഞാനവിചാരം ചെയ്യുന്നു. വേദാന്തം മുതലായ ഗ്രന്ഥങ്ങൾ വായിക്കാൻ വലിയ ആഗ്രഹമുണ്ട്. വയസ്സിപ്പോൾ ഇരുപത്തിമൂന്നു കാണും. ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ നേരേ ഉറ്റുനോക്കിക്കൊണ്ടിരിക്കുന്നു.

ശ്രീരാമ: (ചിരിച്ചുകൊണ്ട്, നരേന്ദ്രനോട്) നീ 'ഖം' (ആകാശം) ആകുന്നു. എന്നിരുന്നാലും 'കരം' കൊടുക്കുന്നതിനെക്കുറിച്ച് (വീട്ടിലെ വിഷമങ്ങളെപ്പറ്റി) വ്യാകുലനാകണം; അതാണ് തൊന്തരവ്. (എല്ലാവരും ചിരിക്കുന്നു.)

'ഞാൻ ഖം ആകുന്നു.' എന്നു കൃഷ്ണകിശോരൻ പറയാറുണ്ട്.. ഞാനൊരു ദിവസം അയാളുടെ വീട്ടിൽ ചെന്നപ്പോൾ അയാൾ ചിന്താഗ്രസ്തനായി ഇരിക്കുന്നതുകണ്ടു. അധികമൊന്നും വർത്തമാനം പറയുകയില്ല. ഞാൻ ചോദിച്ചു. 'എന്തു പറ്റിയപ്പാ, എന്താണിങ്ങനെ കുത്തിയിരിക്കാൻ കാരണം? കൃഷ്ണകിശോരൻ പറഞ്ഞു: 'ഇന്നു കരം പിരിവുകാരൻ വന്നിരുന്നു. അയാൾ പറഞ്ഞേച്ചു പോയി, പണം വേഗം കൊടുത്തില്ലെങ്കിൽ എന്റെ തൊടിയും തൊട്ടിലുമെല്ലാം ലേലത്തിൽ വിറ്റുപെറുക്കിക്കൊണ്ടുപോകുമെന്ന്. അതിനെക്കുറിച്ചു വിഷമിച്ചുകൊണ്ടിരിക്കുകയാണ്.' ഞാൻ ചിരിച്ചുകൊണ്ടു ചോദിച്ചു: "അതിനെന്താ? നീ 'ഖം' ആകാശം പോലെയല്ലേ? ആ ശുംഭന്മാർ തൊടിയോ, തൊട്ടിലോ എന്തെങ്കിലും കൊണ്ടുപോകട്ടെ. അതുകൊണ്ട് നിനക്കെന്താ?"

(നരേന്ദ്രനോട്) അതുകൊണ്ടാണ് നീ 'ഖം' ആകുന്നു എന്നു ഞാൻ പറയുന്നത്. ഇത്ര വ്യാകുലപ്പെടുന്നതെന്തിന്? 'അഷ്ടസിദ്ധി

digitized by www.sreyas.in

കളിൽ ഒന്നു കിട്ടിയാൽ അല്പം ശക്തിയൊക്കെ കിട്ടിയെന്നു വരും; പക്ഷേ എന്നെ പ്രാപിക്കാൻ സാധിക്കയില്ല.' എന്ന് ശ്രീകൃഷ്ണൻ അർജ്ജുനനോട് പറഞ്ഞതായി നിനക്കറിഞ്ഞുകൂടേ? സിദ്ധികൾവഴി നല്ല ശക്തി, ബലം, ഇവയൊക്കെ നേടാം; പക്ഷേ, ഈശ്വരനെ പ്രാപിക്കാനാവില്ല.

വേറൊരുകാര്യം: ജ്ഞാനത്തിന്റെയും അജ്ഞാനത്തിന്റെയും അപ്പുറം പോവുക. പലരും പറയും ഇന്നാര് വലിയ ജ്ഞാനിയാണെന്ന്; പക്ഷേ, യഥാർത്ഥത്തിൽ അങ്ങനെയല്ല. വസിഷ്ഠൻ എത്രയോ വലിയ ജ്ഞാനിയായിരുന്നു! എന്നിട്ടും അദ്ദേഹം പുത്രശോകംകൊണ്ടാർത്തനായി. അതു കണ്ടു ലക്ഷ്മണൻ ചോദിച്ചു, 'ജ്യേഷ്ഠാ, എന്തൊരാശ്ചര്യം! വസിഷ്ഠൻകൂടി ഇത്രയും ശോകാർത്തനായല്ലോ!' അപ്പോൾ രാമൻ പറഞ്ഞു, 'അനിയാ, ജ്ഞാനമുള്ളവന് അജ്ഞാനവും ഉണ്ട്. വെളിച്ചത്തെപ്പറ്റി അറിവുള്ളവന് ഇരുട്ടിനെക്കുറിച്ചും ബോധം കാണും. നന്മയെപ്പറ്റി ബോധമുള്ളവന് തിന്മയെപ്പറ്റിയും ബോധമുണ്ട്. സുഖബോധമുള്ളവന് ദുഃഖബോധവുമുണ്ട്. അനിയാ, നീ ഈ ദ്വന്ദ്വങ്ങൾക്ക് അപ്പുറം പോവുക; സുഖദുഃഖങ്ങൾക്കപ്പുറം പോവൂ. ജ്ഞാനത്തിനും അജ്ഞാനത്തിനും അപ്പുറം പോവൂ.' (നരേന്ദ്രനോട്) അതുകൊണ്ടാണ്, ജ്ഞാനാജ്ഞാനങ്ങൾക്ക് അപ്പുറം പോകാൻ ഞാൻ നിന്നോടു പറയുന്നത്.

## അധ്യായം രണ്ട്

### ഗൃഹസ്ഥനും ദാനധർമ്മവും

ശ്രീരാമകൃഷ്ണദേവൻ വീണ്ടും ചെറിയ കട്ടിലിൽ ചെന്നിരുന്നു. ഭക്തന്മാർ ഇപ്പോഴും തറയിൽത്തന്നെ ഇരിക്കുന്നു. സുരേന്ദ്രൻ അദ്ദേഹത്തിന്റെ അടുത്തിരിപ്പുണ്ട്. ഗുരുദേവൻ സുരേന്ദ്രന്റെ നേരേ സസ്നേഹം നോക്കിക്കൊണ്ട്, കഥാരൂപേണ ഓരോ ഉപദേശങ്ങൾ നൽകുന്നു.

ശ്രീരാമ; (സുരേന്ദ്രനോട്) ഇടയ്ക്കിടെ ഇവിടെ വരുക. മൊന്ത എന്നും തേയ്ക്കണം എന്ന് നഗ്നൻ പറയാറുണ്ട്; അല്ലെന്നാൽ ക്ലാവു പിടിക്കും. സാധുസംഗം സർവ്വദാ ആവശ്യമാണ്.

കാമിനീകാഞ്ചനത്യാഗം സന്ന്യാസികൾക്കാണ്; നിങ്ങൾക്കല്ല. നിങ്ങൾ ഇടയ്ക്കിടെ നിർജ്ജനത്തിൽ പോയിരുന്ന് വ്യാകുലതയോടെ ഈശ്വരനെ വിളിക്കണം. നിങ്ങൾ മനസാ ത്യാഗം ചെയ്യണം.

digitized by www.sreyas.in

വീരഭക്തനല്ലെങ്കിൽ രണ്ടിടത്തുംകൂടി പാർക്കാനൊക്കില്ല. ജനക രാജൻ സാധനഭജനകൾ അനുഷ്ഠിച്ച് സിദ്ധനായതിനുശേഷമാണ് സംസാരത്തിലിരുന്നത്. അദ്ദേഹം രണ്ടുവാൾകൊണ്ട് പയറ്റിയിരുന്നു, ജ്ഞാനത്തിന്റെയും കർമ്മത്തിന്റെയും.

ഇതുമരുളി ഗുരുദേവൻ പാടി:

ഭഗവത്സാക്ഷാത്കാരത്താലമൃതമായൊരു
മണിമാളികയായ് മാറും സംസാരമാകെ
അതിലിരുന്നനവധി വിഷയസുഖങ്ങളെനി-
യ്ക്കനുഭവിച്ചാനന്ദിക്കാൻ പ്രയാസമില്ല.
മിഥിലാധിപതിയാകും ജനകനൃപവരനെ-
യെതിരിടാനിക്കാര്യത്തിലൊരുത്തനില്ല.
ഭൗതികമായ് മാത്രമല്ല, ആത്മീയമായിട്ടും സാർവ്വ-
ഭൗമനാകുമദ്ദേഹത്തിൽ കുറവെന്തുള്ളൂ?
രണ്ടിനോടുമൊരുപോലെ പൊരുത്തപ്പെട്ടു ജീവിക്കാ-
നുണ്ടാകുമോ കഴിവിന്നു മറ്റൊരുത്തന്ന്?
നിറഞ്ഞുതുളുമ്പുന്നതാം ചഷകത്തിൽനിന്നു ദുഗ്ദ്ധം
അതീവ സുഖമായ് മന്നൻ ഭുജിച്ചുപോന്നു.

ശ്രീരാമ: നിങ്ങളെ സംബന്ധിച്ചിടത്തോളം ചൈതന്യദേവൻ പറഞ്ഞതുപോലെ ജീവനിൽ ദയയും ഭക്തസേവയും നാമസങ്കീർത്തനവും ആണ് ശീലിക്കേണ്ടത്.

(സുരേന്ദ്രനോട്) ഇതൊക്കെ ഞാൻ നിന്നോടു പറയുന്നതെന്തിനാണ്? നിനക്ക് ഒരു കച്ചവടക്കാരന്റെ ആപ്പീസിലാണ് ജോലി. നിനക്കവിടെ പല പണിയുമുണ്ട്. അതുകൊണ്ടാണ് പറയുന്നത്.

ആപ്പീസിൽ നിനക്ക് പൊളി പറയേണ്ടതായ് വരും. എന്നാൽപ്പിന്നെ നീ തരുന്നതു ഞാൻ കഴിക്കുന്നതെങ്ങനെ? നീ ദാനധർമ്മങ്ങൾ ചെയ്യുന്നതുകൊണ്ട്. വരവിനേക്കാൾ കൂടുതൽ നീ ദാനം ചെയ്യുന്നു. പത്തു റാത്തൽ കുമ്പളങ്ങയിൽ പന്ത്രണ്ടു റാത്തൽ കുരു!

പിശുക്കന്മാർ തരുന്നതൊന്നും എനിക്കു കഴിക്കാൻ മേല. അവരുടെ പണം ഈ വിധത്തിലൊക്കെയാണ് പാഴായിപ്പോകുന്നത്; ഒന്നാമത്, കോടതിയും കേസും; രണ്ടാമത്, കള്ളന്മാരും കൊള്ളക്കാരും; മൂന്നാമത്, വൈദ്യന്മാർ; നാലാമത്, കൊള്ളരുതാത്ത മക്കൾ. ഇങ്ങനെയൊക്കെ താറുമാറാകുന്നു. അങ്ങനെയാണ് സ്ഥിതി.

നീ ദാനധർമ്മങ്ങൾ ചെയ്യുന്നുവെന്നതു വളരെ നല്ലതാണ്. ധനമുള്ളവർ ദാനം ചെയ്യേണ്ടതാകുന്നു. പിശുക്കന്റെ പണം പാഴായ്പോകുന്നു; ദാതാവിന്റെ ധനം സുരക്ഷിതമാകുന്നു. അത് സത്കർമ്മങ്ങൾക്കു

digitized by www.sreyas.in

വേണ്ടി ചെലവാകുന്നു. അവിടെ നാട്ടിൽ കൃഷിക്കാർ തോടുവെട്ടി വെള്ളം കൊണ്ടുവരുന്നതു കാണാറുണ്ട്. ചിലപ്പോഴൊക്കെ ഒഴുക്കിന്റെ ശക്തികൊണ്ട് വയലിന്റെ വരമ്പ് ഒലിച്ചുപോകും. അപ്പോൾ വെള്ളമൊക്കെ പുറത്തുപോകും; കൃഷി നഷ്ടവുമാകും. അതുകാരണം കൃഷിക്കാർ വരമ്പിൽ അങ്ങിങ്ങു തുളകളുണ്ടാക്കും. അതിനു മടയെന്നു പറയും. വെള്ളം മടയിൽക്കൂടി കുറേശ്ശെ ഒലിച്ചുകൊണ്ടിരിക്കും. അപ്പോൾപ്പിന്നെ ഒഴുക്കിന്റെ ശക്തികൊണ്ട് വരമ്പു പൊളിഞ്ഞു പോവുകയില്ല. എന്നു മാത്രമല്ല, മടയിൽക്കൂടി കണ്ടത്തിൽ എക്കൽ വന്നടിയുകയും ചെയ്യും. ആ എക്കൽകൊണ്ട് കണ്ടത്തിനു വളവും പിടിക്കും. അപ്പോൾ വിളവും നന്നാകും. ദാനധർമ്മങ്ങൾ ചെയ്യുന്നവൻ പല ഫലങ്ങളും നേടുന്നു; ചതുർവർഗ്ഗഫലങ്ങളും അവന്നു കിട്ടുന്നു.

ഭക്തന്മാരെല്ലാവരും ഗുരുദേവന്റെ ശ്രീമുഖത്തുനിന്നും ഉതിർന്ന ദാനധർമ്മങ്ങളെക്കുറിച്ചുള്ള ഈ ഉപദേശം സശ്രദ്ധം കേട്ടുകൊണ്ടിരുന്നു.

സുരേന്ദ്രൻ: എന്റെ ധ്യാനം ശരിയാകുന്നില്ല. ഇടയ്ക്കിടെ 'അമ്മേ, അമ്മേ!' എന്നു വിളിക്കും; കിടക്കാൻ നേരത്ത്, 'അമ്മേ, അമ്മേ!' എന്നു വിളിച്ചുംകൊണ്ടു കിടന്നുറങ്ങും.

ശ്രീരാമ: അതു മതി. അമ്മയെ നിനയ്ക്കയും സ്മരിക്കയും ചെയ്യുന്നുണ്ടല്ലോ?

രണ്ടുതരം യോഗമുണ്ട്, മനോയോഗവും കർമ്മയോഗവും. പൂജ, തീർത്ഥാടനം, ജീവസേവ തുടങ്ങി ഗുരു ഉപദേശിച്ചിട്ടുള്ള കർമ്മങ്ങൾ ചെയ്യുന്നത് കർമ്മയോഗം. ജനകാദികൾ ചെയ്തുപോന്ന കർമ്മങ്ങൾക്കും കർമ്മയോഗമെന്നു പറയുന്നു. യോഗികൾ ചെയ്യുന്ന സ്മരണമനനങ്ങൾക്കു മനോയോഗമെന്നു പേർ.

ചിലപ്പോൾ കാളീക്കോവിലിൽ പോയി ഞാൻ സ്വയം പറയും: 'അമ്മേ, മനസ്സും അവിടുന്നുതന്നെ. അതിനാൽ ശുദ്ധമനസ്സും ശുദ്ധബുദ്ധിയും ശുദ്ധ ആത്മാവും ഒരേ വസ്തുതന്നെ.'

നേരം സന്ധ്യയോടടുത്തു. ഭക്തന്മാർ പലരും ശ്രീരാമകൃഷ്ണനെ നമസ്കരിച്ച് വീട്ടിലേയ്ക്കു മടങ്ങുന്നു. ശ്രീരാമകൃഷ്ണൻ പടിഞ്ഞാറെ വരാന്തയിലേയ്ക്കു പോയി; ഭവനാഥനും മാസ്റ്ററും കൂടെയുണ്ട്.

ശ്രീരാമ: (ഭവനാഥനോട്) നീയിവിടെ വല്ലപ്പോഴുമേ വരുന്നുള്ളല്ലോ, അതെന്തുകൊണ്ടാണ്?

ഭവനാഥൻ: (ചിരിച്ചുകൊണ്ട്) പതിനഞ്ചുനാളിലൊരിക്കൽ ഞാനങ്ങയെ കാണുന്നുണ്ട്. കഴിഞ്ഞ ദിവസം അങ്ങു തെരുവിൽ നിൽക്കുന്നതു ഞാൻ കണ്ടു. അതുകൊണ്ട് പിന്നെ വന്നില്ല.

digitized by www.sreyas.in

ശ്രീരാമ: എന്താ അത്? വെറുതെ കണ്ടതുകൊണ്ടെന്താവും? തൊടുകയും വർത്തമാനം പറയുകയും ഒക്കെ വേണം.

**ജന്മോത്സവരാത്രിയിൽ ഭക്തന്മാരുമൊത്തു പ്രേമാനന്ദത്തിൽ**

സന്ധ്യയായി. ക്രമേണ ക്ഷേത്രങ്ങളിലെ നീരാജനത്തിന്റെ നാദം കേട്ടുതുടങ്ങി. ഇന്ന് ഫാൽഗുനമാസത്തിലെ ശുക്ലാഷ്ടമി. ആറേഴു നാൾ കഴിഞ്ഞാൽ പൂർണ്ണിമദിവസം * ദോളയാത്രാമഹോത്സവം വരും. ക്ഷേത്രമസ്തകങ്ങളും അങ്കണവും ഉദ്യാനഭൂമിയും വൃക്ഷശീർഷങ്ങളും ചന്ദ്രകിരണങ്ങളിൽ കുളിച്ചു വിളങ്ങുന്നു. ഗംഗ ഇപ്പോൾ തൂനിലാവിനാൽ നീരാടി അമ്പലത്തിനടുത്തുകൂടി ആനന്ദത്തോടെ കളകളനാദവും പൊഴിച്ചുകൊണ്ട് വടക്കോട്ടൊഴുകുന്നു. ശ്രീരാമകൃഷ്ണദേവൻ തന്റെ മുറിയിൽ ചെറിയ കട്ടിലിൽ നിശ്ശബ്ദനായിരുന്ന് ജഗന്മാതാവിനെ ധ്യാനിക്കുന്നു.

ദീപാരാധന കഴിഞ്ഞും ഒന്നുരണ്ടു ഭക്തന്മാർ അവിടെ നില്പുണ്ട്. നരേന്ദ്രൻ നേരത്തേതന്നെ പോയി. ശ്രീരാമകൃഷ്ണൻ ഭാവാവിഷ്ടനായി തെക്കുകിഴക്കേ നീണ്ട വരാന്തയിൽ നടന്നുകൊണ്ടിരിക്കുന്നു. മാസ്റ്ററും അവിടെ ഗുരുദേവനെ നോക്കിക്കൊണ്ട് നില്പുണ്ട്. പെട്ടെന്ന് ഗുരുദേവൻ മാസ്റ്ററോടായിപ്പറഞ്ഞു: 'ആഹാ, നരേന്ദ്രന്റെ പാട്ട് എത്ര മനോഹരം!'

**തന്ത്രത്തിൽ മഹാകാളിയുടെ ധ്യാനം - ഗംഭീരമായ അർത്ഥം**

മാസ്റ്റർ: അതെ, 'കനത്ത കൂരിരുട്ടിൽ' എന്നു തുടങ്ങുന്ന പാട്ട് വിശേഷിച്ചും.

ശ്രീരാമ: ശരിയാണ്. ആ പാട്ടിന് അതിഗംഭീരമായ അർത്ഥമുണ്ട്. എന്റെ മനസ്സിപ്പോഴും അതിലേയ്ക്ക് ഒഴുകിക്കൊണ്ടിരിക്കുന്നു.

മാസ്റ്റർ: അതെ.

ശ്രീരാമ: അന്ധകാരത്തിൽ ധ്യാനം, ഇത് തന്ത്രത്തിലെ സമ്പ്രദായമാണ്. അപ്പോൾ സൂര്യപ്രകാശമെവിടെ?

ശ്രീ ഗിരീശൻ ശ്രീരാമകൃഷ്ണന്റെ അടുത്തുവന്നു നിന്നു. ഗുരുദേവൻ പാടി:

കാളി ദിഗംബരി എന്നിരുന്നാലും
രൂപം കറുകറെ എന്നിരുന്നാലും
കായത്തിൻ കാന്തിയാലെൻ ചിത്തപദ്മം
കാളിമാതാവും പ്രകാശിപ്പിക്കുന്നു.

---

* ശ്രീകൃഷ്ണനെ ഊഞ്ഞാലാടിക്കുന്നതു സംബന്ധിച്ച ഒരുത്സവം

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ ദിവ്യഭാവമത്തനായി. ഗിരീശന്റെ മേൽ ഒരു കൈയും വെച്ചുകൊണ്ടു നിന്നു പാടി:

അന്ത്യശ്വാസം വലിപ്പോളം കാളീമാതാവിന്റെ തിരു-
നാമങ്ങളെയുരുവിട്ടു ജപിക്കുമെങ്കിൽ
കാശി 'കാഞ്ചി പ്രഭാസമിത്യാദി പല പുണ്യദേശ-
തീർത്ഥാടനങ്ങളെയിവനെന്തിനായ്ച്ചെയ്‌വൂ?
സന്ധ്യകൾ മൂന്നിലുമൊരാൾ കാളീമാതിൻ തിരുനാമം
ബന്ധമെന്യേ മുറയ്ക്കെന്നും ജപിക്കുമെങ്കിൽ,
ശാസ്ത്രോക്തമാം യജ്ഞാദികൾ പൂജാനമസ്കാരാദികൾ
എന്നിവയാൽ മറ്റെന്തൊന്നു നേടുവാനുള്ളൂ?
ദാനധർമ്മവ്രതാദികളിവന്നൊട്ടും പ്രിയമല്ല
മാതാവിന്റെ പാദങ്ങളാണെന്റെ യജ്ഞങ്ങൾ
അന്നാമത്തിൻ പ്രഭാവത്തെയൊരുവന്നുമൊരുനാളും
വിഭാവനം ചെയ്തീടുവാൻ കഴികയില്ല.
ദേവദേവൻ ശിവൻ തന്റെ പഞ്ചവക്ത്രങ്ങളെക്കൊണ്ടും
മാതാവിന്റെ സ്തുതിഗീതം പാടുന്നു നിത്യം

എന്നേയ്ക്കുമായി ഞാനിക്കുറി ഇക്കാര്യം - സമ്പൂർണ്ണമായുമറിഞ്ഞു.
ഭാവരഹസ്യം ശരിക്കുമറിയുമൊ-രാളിൽനിന്നും ഞാൻ ഗ്രഹിച്ചു.
രാവില്ലാനാട്ടിൽനിന്നെന്റെയരികിലേയ്ക്കാഗതനായ് ഒരു വ്യക്തി.
രാപകൽ തമ്മിലുള്ളന്തരമിന്നിമേൽ - കാണ്മാനറിവില്ലെനിക്ക്.
ദൈവികകാര്യങ്ങൾ പൂജകളെന്നിവ-യാകവേ വ്യർത്ഥമെനിക്ക്.
വന്നുപോയ്നിദ്രയ്ക്കു ഭംഗം, ഇനിമേലിൽ - എങ്ങനെ ഞാനുറങ്ങീടും?
യോഗത്തിൽ നിദ്രാവിഹീനനായ് ഞാനിപ്പോൾ - പാടെയു-
ണർന്നുകഴിഞ്ഞു.
അമ്മേയവിടുന്നുമായി സമാധിയിൽ-ഒന്നായിച്ചേർന്നങ്ങൊടുവിൽ
എന്നേയ്ക്കുമായി ഞാനെന്നുടെ നിദ്രയെ - നന്നായിപ്പാടിയുറക്കീ.
സക്തിക്കും മുക്തിക്കും മുന്നിലമ്മാറുഞാൻ - താഴ്ന്നു വണങ്ങി
കൊള്ളുന്നു.
ബ്രഹ്മവും കാളിയുമൊന്നെന്ന ഗൂഢമാം - മർമ്മമറിയുകകൊണ്ട്
ധർമ്മാധർമ്മങ്ങളെ എന്നേയ്ക്കുമായി ഞാൻ - ചെമ്മേ ത്യജിച്ചു കഴിഞ്ഞു.

ഗിരീശനെ കണ്ട് ശ്രീരാമകൃഷ്ണന്റെ ഭാവോല്ലാസം പിന്നെയും വർദ്ധിച്ചു. അദ്ദേഹം നിന്ന നിലയിൽ പിന്നെയും പാടി:

അടിയറവെച്ചേൻ നിന്റെ അഭയദമാകും മല-
രടികളിലാത്മാവിനെ അടിയനമ്മേ, അമ്മേ, അമ്മേ.
മൃത്യുവെ മേലിലെനിയ്ക്കല്പവും ഭയമില്ല

digitized by www.sreyas.in

ദുർഗ്ഗേ, ജയ ജയ ജഗജ്ജനനീ - തായേ.
കാളീ, മാതേ നിന്റെ സർവ്വശക്തമാം നാമം
ആപാദമസ്തകമണിയുന്നു ഞാൻ - തായേ.
സംസാരച്ചന്തയിലെൻ ദേഹത്തെ വിറ്റു ദുർഗ്ഗേ,
നിൻനാമം പകരമായ് വിലയ്ക്കു വാങ്ങി - തായേ.
അത്തിരുനാമമാകും കല്പകച്ചെടിയെയെൻ-
ചിത്താന്തർഭാഗേ നട്ടുനനയ്ക്കുമിവൻ തായേ.
യമരാജൻ വരുന്നേരം തുറന്നു കാണിക്കും ഞാനെൻ-
ഹൃദയത്തിൻ നാമവൃക്ഷം വളരുന്നതായ് - തായേ.
ഷഡ്രിപുക്കളെയെന്റെ ചിത്തരംഗത്തിൽനിന്നും
ഒക്കവേ പുറംതള്ളിക്കളഞ്ഞിരിപ്പൂ - തായേ.
തയ്യാറായ്ക്കഴിഞ്ഞു ഞാൻ ദുർഗ്ഗേ, ദുർഗ്ഗേതി ജപി-
ച്ചിമ്മഹാഭവാബ്ധിയെത്തരണം ചെയ്വാൻ - തായേ.

ശ്രീരാമ: (ഗിരീശാദിഭക്തന്മാരോട്) 'ഭാവത്താൽ പൂർണ്ണമെൻമെയ്; ഹൃതമായ്പോയ് മമ ജ്ഞാനം.'

ഇവിടെ ജ്ഞാനമെന്നു വെച്ചാൽ ബാഹ്യജ്ഞാനമാണ്. തത്ത്വജ്ഞാനവും ബ്രഹ്മജ്ഞാനവുമൊക്കെ ആവശ്യമാകുന്നു.

ഭക്തിതന്നെ സാരമായിട്ടുള്ളത്. സകാമഭക്തിയുണ്ട്; പിന്നെ നിഷ്കാമഭക്തിയുമുണ്ട്; അതായത് ശുദ്ധവും അഹേതുകവുമായ ഭക്തി, കേശവസേനന്നും ബ്രഹ്മസമാജക്കാർക്കും അഹേതുകീഭക്തി അറിവില്ലായിരുന്നു. ഇതിൽ യാതൊരു കാമനയുമില്ല; ഈശ്വരന്റെ പാദപദ്മത്തിൽ കേവലഭക്തിമാത്രം.

### ശ്രീരാമകൃഷ്ണൻ അവതാരമോ? പരമഹംസാവസ്ഥ

ശ്രീരാമ: ഊർജ്ജിതഭക്തിയെന്ന് വേറൊരു തരമുണ്ട്. അതിൽ ഭക്തി കവിഞ്ഞൊഴുകും. ആ ഭക്തൻ ചിരിക്കുന്നു, കേഴുന്നു, ആടുന്നു, പാടുന്നു, ചൈതന്യദേവൻ ഇമ്മാതിരി ചെയ്യാറുണ്ട്. രാമൻ ലക്ഷ്മണനോടു പറഞ്ഞു, 'അനിയാ, എവിടെയെങ്കിലും ഊർജ്ജിതഭക്തി കാണുന്നുണ്ടെങ്കിൽ അവിടെ ഞാൻ സ്വയം സന്നിധാനം ചെയ്യുന്നുണ്ടെന്നറിഞ്ഞുകൊൾക.'

ശ്രീരാമകൃഷ്ണൻ സ്വന്തം നില സൂചിപ്പിക്കുകയാണോ? ശ്രീരാമകൃഷ്ണൻ ചൈതന്യദേവനെപ്പോലെ ഒരവതാരപുരുഷൻതന്നെയോ? ജീവനെ ഭക്തി പഠിപ്പിക്കാൻ അവതരിച്ചിരിക്കുകയല്ലേ?

ഗിരീശൻ: അവിടുത്തെ കൃപയുണ്ടെങ്കിൽ സകലതും സാധിക്കും. എന്തായിരുന്നു എന്റെ നില? ഇപ്പോൾ ഞാൻ എങ്ങനെയായിരിക്കുന്നു!

digitized by www.sreyas.in

ശ്രീരാമ: അതോ, നിനക്ക് സംസ്കാരമുണ്ടായിരുന്നു; അതുകൊണ്ടു സാധിച്ചു. സമയം വരാതെ ഒന്നും നടക്കുകയില്ല. ഒരു രോഗിയുടെ കാര്യം തന്നെ എടുക്കുക. രോഗം തനിയെതന്നെ ഏതാണ്ടു മാറി എന്നാകുമ്പോൾ, 'ഈ പച്ചമരുന്നു പിഴിഞ്ഞെടുത്തു കുരുമുളകു പൊടിയും ചേർത്തു കഴിക്കുക,' എന്നു വൈദ്യൻ പറയും. അതു കഴിച്ചാൽ രോഗവും തീർത്തുമാറും. ഈ കുരുമുളകിട്ട മരുന്നു കഴിച്ചിട്ടോ രോഗം മാറിയത്, അതോ, തനിയെ മാറിയതോ, ആർക്കറിയാം?

ലക്ഷ്മണൻ കുശലവന്മാരോടു പറഞ്ഞു: 'നിങ്ങൾ കുട്ടികൾ; നിങ്ങൾക്ക് ശ്രീരാമന്റെ ശക്തി അറിഞ്ഞുകൂടാ. അദ്ദേഹത്തിന്റെ പാദസ്പർശംകൊണ്ട്, കല്ലായിക്കിടന്ന അഹല്യയ്ക്ക് മനുഷ്യരൂപം തിരിച്ചു കിട്ടി.' കുശലവന്മാരതിനു മറുപടി നല്കി: 'പ്രഭോ, ഒക്കെ ഞങ്ങൾക്കറിയാം; അതൊക്കെ ഞങ്ങൾ കേട്ടിട്ടുണ്ട്. കല്ലായിക്കിടന്നവൾ മനുഷ്യസ്ത്രീയായിത്തീരും എന്നു മുനിവാക്യമുണ്ടായിരുന്നു. ഗൗതമമുനി അഹല്യയോടു പറഞ്ഞു: 'ത്രേതായുഗത്തിൽ രാമചന്ദ്രൻ ഈ ആശ്രമത്തിന്റെ അടുത്തുകൂടി വരും. അദ്ദേഹത്തിന്റെ പാദസ്പർശമേല്ക്കുമ്പോൾ നീ വീണ്ടും മനുഷ്യരൂപം ധരിക്കും.'' ഇതു സംഭവിച്ചത് മുനിവാക്യംകൊണ്ടോ, രാമന്റെ ഗുണംകൊണ്ടോ, ആർക്കു പറയാൻ കഴിയും?

ശ്രദ്ധാലുരത്യൂർജ്ജിതഭക്തിലക്ഷണോ
യസ്തസ്യ ദൃശ്യോഽഹമഹർന്നിശം ഹൃദി.

അദ്ധ്യാത്മരാമായണം, രാമഗീത

(അത്യൂർജ്ജിതമായ ഭക്തിയോടുകൂടിയ ശ്രദ്ധാലുവിന് ഇരവുപകൽ തന്റെ ഹൃദയത്തിൽ എന്നെ കാണാൻ കഴിയും.)

സർവ്വവും ഈശ്വരേച്ഛകൊണ്ടാണ് സംഭവിക്കുന്നത്. ഇവിടെ വരുന്നതുകൊണ്ട് നിനക്ക് ചൈതന്യോദ്ദീപനം ഉണ്ടായിട്ടുണ്ടെങ്കിൽ ഞാനതിന് ഒരു നിമിത്തം മാത്രം എന്നു ധരിച്ചോളുക. അമ്പിളിഅമ്മാവൻ എല്ലാവരുടേയും അമ്മാവനാണ്. ഈശ്വരേച്ഛകൊണ്ട് എല്ലാം നടക്കുന്നു.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) ഈശ്വരേച്ഛകൊണ്ടെന്നല്ലേ അവിടുന്നു പറഞ്ഞത്? ഞാനും അതുതന്നെ പറയുന്നു. (എല്ലാവരും ചിരിക്കുന്നു.)

ശ്രീരാമ: (ഗിരീശനോട്) സരളനായാൽ വേഗത്തിൽ ഈശ്വരലാഭം ഉണ്ടാകുന്നു. ചില കൂട്ടർക്ക് ഈശ്വരജ്ഞാനം ഉണ്ടാവുകയില്ല. ഒന്നാമത്, വക്രമനസ്സുള്ളവൻ; അവനു സരളതയില്ല. രണ്ടാമത്, ജലപിശാചുകാരൻ. മൂന്നാമത്, സംശയാത്മാവ്.

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ നിത്യഗോപാലന്റെ ഭാവാവസ്ഥയെക്കുറിച്ചു പ്രശംസിച്ചുപറഞ്ഞു. ഇപ്പോഴും മൂന്നുനാലു ഭക്തന്മാർ ഈ തെക്കു കിഴക്കേ നീണ്ട വരാന്തയിൽ ഗുരുദേവന്റെ അടുത്തുനിന്ന് ഇതെല്ലാം കേട്ടുകൊണ്ടിരിക്കുന്നുണ്ട്. പരമഹംസന്റെ അവസ്ഥ അദ്ദേഹം വർണ്ണിച്ചുകൊണ്ടിരുന്നു. അദ്ദേഹമരുളി: 'ഈശ്വരൻ മാത്രമേ സത്യമായുള്ളൂ, ബാക്കിയൊക്കെ അനിത്യമാണ്, എന്ന ബോധം പരമഹംസന് സദാപി ഉണ്ടായിരിക്കും. പാലിൽനിന്ന് വെള്ളം വേറെയാക്കാൻ ഹംസത്തിനേ ശക്തിയുള്ളൂ. ഹംസത്തിന്റെ നാക്കിൽ ഒരു തരം അമ്ലരസമുണ്ട്. ആ രസത്തിന്റെ സഹായത്താൽ പാലും വെള്ളവും ചേർത്തു വെച്ചാൽ അതിൽനിന്നും പാലും വെള്ളവും വേറാക്കിയെടുക്കുന്നു ഹംസം. പരമഹംസന്റെ വായിലും അമ്മാതിരി ഒരു രസമുണ്ട്, പ്രേമഭക്തി. പ്രേമഭക്തി ഉണ്ടെങ്കിൽ മാത്രമേ നിത്യാനിത്യവിവേകം ഉണ്ടാവുകയുള്ളൂ. തദ്വാരാ ഈശ്വരാനുഭൂതി ഉണ്ടാകുന്നു.'

# അധ്യായം മൂന്ന്

*1885 ഫെബ്രുവരി 25, ബുധനാഴ്ച*

## ശ്രീരാമകൃഷ്ണൻ ഗിരീശഗൃഹത്തിൽ

ശ്രീരാമകൃഷ്ണദേവൻ, ബോസ്പാറ തെരുവിലുള്ള ഗിരീശന്റെ ഗൃഹത്തിൽവെച്ച് ഭക്തന്മാരുമായി ഈശ്വരകാര്യങ്ങൾ പറയുന്നു. മണി മൂന്നടിച്ചു. മാസ്റ്റർ വന്ന് സാഷ്ടാംഗപ്രണാമം ചെയ്തു. ഇന്നു ബുധനാഴ്ച, ശുക്ലഏകാദശി. കഴിഞ്ഞ ഞായറാഴ്ച ദക്ഷിണേശ്വരം ക്ഷേത്രത്തിൽവെച്ച് ശ്രീരാമകൃഷ്ണന്റെ ജന്മമഹോത്സവം കൊണ്ടാടി. ഇന്ന് ഗുരുദേവൻ ഗിരീശന്റെ ഗൃഹത്തിൽവന്നിട്ട്, സ്റ്റാർ നാടകവേദിയിൽ വൃഷകേതുവിന്റെ നാടകം കാണാൻ പോകും.

ശ്രീരാമകൃഷ്ണൻ കുറച്ചു നേരത്തേതന്നെ എത്തി. കാര്യങ്ങളൊക്കെ ഒതുക്കിയിട്ടു വരാൻ മാസ്റ്റർക്ക് കുറച്ച് അമാന്തം , വന്നു. മാസ്റ്ററെത്തിയപ്പോൾ, ഗുരുദേവൻ ഉത്സാഹത്തോടെ ബ്രഹ്മജ്ഞാനത്തെയും ഭക്തിതത്ത്വത്തെയും സമന്വയിച്ച് സംഭാഷണം ചെയ്തുകൊണ്ടിരിക്കുന്നതായിക്കണ്ടു.

ശ്രീരാമ: (ഗിരീശാദിഭക്തന്മാരോട്) ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നിങ്ങനെ ജീവന് മൂന്നവസ്ഥകളുണ്ട്.

digitized by www.sreyas.in

ജ്ഞാനവിചാരം ചെയ്യുന്നവർ മൂന്നവസ്ഥകളേയും അപഗ്രഥിച്ചു തള്ളിക്കളയുന്നു. ബ്രഹ്മം മൂന്നവസ്ഥകൾക്കും അപ്പുറമാണ് എന്ന വർ പറയുന്നു. അതു സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾക്കും, സത്വ രജസ്തമസ്സുകളെന്ന മൂന്നുഗുണങ്ങൾക്കും അതീതമാകുന്നു. സമ സ്തവും മായ; കണ്ണാടിയിൽ കാണുന്ന പ്രതിബിംബംപോലെ. പ്രതി ബിംബം യഥാർത്ഥവസ്തുവൊന്നുമല്ല. ബ്രഹ്മംമാത്രം യഥാർത്ഥവസ്തു; മറ്റെല്ലാം അവസ്തു.*

ദേഹാത്മബുദ്ധി വന്നാൽ ദ്വൈതം കാണപ്പെടും എന്നും ജ്ഞാന വിചാരം ചെയ്യുന്നവൻ പറയുന്നു. അപ്പോൾ പ്രതിബിംബവും സത്യ മാണെന്നു തോന്നും. ദേഹാത്മബുദ്ധി പോയാൽ, 'സോ$f$ഹം,' 'ഞാൻ ബ്രഹ്മമാകുന്നു.' എന്ന അനുഭവം ഉണ്ടാകും.

ഒരു ഭക്തൻ: അങ്ങനെയാണെങ്കിൽ ഞങ്ങളൊക്കെ വിചാരമാർഗ്ഗം സ്വീകരിക്കട്ടയോ?

## രണ്ടു മാർഗ്ഗങ്ങളും ഗിരീശനും – വിചാരവും ഭക്തിയും – ജ്ഞാനയോഗവും ഭക്തിയോഗവും

ശ്രീരാമ: വിചാരമാർഗ്ഗവുമുണ്ട്; അത് വേദാന്തവാദികളുടെ വഴി യാണ്. വേറൊരു വഴിയുണ്ട്, ഭക്തിപഥം. ഭക്തൻ ബ്രഹ്മജ്ഞാനത്തി നുവേണ്ടി വ്യാകുലനായിട്ടു കരഞ്ഞാൽ അയാൾക്ക് അതും ലഭി ക്കും. ഇവയാണ് രണ്ടു മാർഗ്ഗങ്ങൾ, ജ്ഞാനയോഗവും ഭക്തിയോ ഗവും.

രണ്ടുവഴിക്കും ബ്രഹ്മജ്ഞാനം സമ്പാദിക്കാം. ചിലരൊക്കെ ബ്രഹ്മ ജ്ഞാനത്തിനുശേഷവും, ലോകശിക്ഷണത്തിനുവേണ്ടി ഭക്തി വെച്ചു കൊണ്ടിരിക്കുന്നു. അവതാരപുരുഷന്മാർ ആ തരത്തിൽപ്പെട്ടവരാണ്.

ദേഹാത്മബുദ്ധി, ഞാൻ എന്ന ബുദ്ധി, അത്ര എളുപ്പത്തിൽ പോവു കയില്ല. ഈശ്വരകൃപകൊണ്ട് സമാധി ലഭിക്കുമ്പോൾ പോകും; നിർവ്വി കല്പസമാധി, ജഡസമാധി, ലഭിക്കുമ്പോൾ പോകും.

അവതാരപുരുഷന്മാരുടെയും മറ്റും 'അഹം' സമാധിക്കുശേ ഷവും തിരിച്ചുവരുന്നു. പക്ഷേ, അപ്പോളത് വിദ്യയുടെ 'അഹ'മാണ്; ഭക്തന്റെ അഹമാണ്. ഈ വിദ്യാഹങ്കാരംകൊണ്ട് ലോകശിക്ഷണം നടത്തുന്നു. ശങ്കരാചാര്യർ വിദ്യയുടെ അഹം വെച്ചുകൊണ്ടിരുന്നു. ചൈതന്യദേവൻ ഈ ഭക്തന്റെ 'അഹം' വഴി ഭക്തി ആസ്വദിച്ചു കൊണ്ടിരുന്നു; ഭക്തന്മാരുടെ സംസർഗ്ഗവും ആസ്വദിച്ചു. ഈശ്വരക ഥകൾ പറഞ്ഞു; നാമസങ്കീർത്തനം ചെയ്തു.

---

* മാണ്ഡൂക്യോപനിഷത്ത്

digitized by www.sreyas.in

അഹംബുദ്ധി എളുപ്പത്തിൽ പോവുകയില്ലാത്തതുകൊണ്ട് ഭക്തൻ ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളെ അപഗ്രഥിച്ചു തള്ളുന്നില്ല. ഭക്തൻ എല്ലാ അവസ്ഥകളെയും സ്വീകരിക്കുന്നു. സത്വരജസ്തമസ്സുകളെന്ന മൂന്നു ഗുണങ്ങളെയും അംഗീകരിക്കുന്നു. ഈശ്വരൻതന്നെയാണ് ചതുർവ്വിംശതിതത്ത്വങ്ങളായും ജീവജഗത്തുക്കളായും പരിണമിച്ചിരിക്കുന്നത് എന്നു ഭക്തൻ കാണുന്നു. ചിന്മയം രൂപംപൂണ്ട് ദർശനമരുളുന്നതായിട്ടും ഭക്തൻ കാണുന്നു.

ഭക്തൻ വിദ്യാമായയെ ആശ്രയിച്ചുകഴിയുന്നു; സാധുസംഗം, തീർത്ഥാടനം, ജ്ഞാനവിചാരം, ഭക്തി, വൈരാഗ്യം ഇവയൊക്കെ ആശ്രയിച്ചു ജീവിക്കുന്നു. 'അഹം'ഭാവം എളുപ്പത്തിൽ പോവുകയില്ലെങ്കിൽ ആ ശുംഭൻ ഭഗവദ്ദാസനായിരിക്കട്ടെ, ഭക്തനായി കഴിയട്ടെ, എന്നാണ് ഭക്തൻ പറയുന്നത്.

എന്നാൽ ഭക്തനും ഏകത്വബോധം ഉണ്ടാകുന്നുണ്ട്. ഈശ്വരനൊഴിഞ്ഞു മറ്റൊന്നുമില്ല എന്ന് ഭക്തൻ കാണുന്നു. സർവ്വം സ്വപ്നതുല്യം എന്ന് ഭക്തൻ പറയുന്നില്ല. ഈശ്വരൻ തന്നെ ഇതെല്ലാമായിരിക്കുന്നു എന്നാണ് ഭക്തൻ പറയുന്നത്. മെഴുകുകൊണ്ടുണ്ടാക്കിയ തോട്ടത്തിൽ സർവ്വവും മെഴുകുതന്നെ; ആകൃതി പലതാണെന്നു മാത്രം.

ഭക്തി പക്വമാകുമ്പൊഴേ ഇമ്മാതിരി ബോധം ഉണ്ടാവുകയുള്ളൂ. പിത്തം പെരുകിയാൽ മഞ്ഞപ്പിത്തം പിടിക്കും; അപ്പോൾ കാണുന്നതൊക്കെ മഞ്ഞച്ചിരിക്കും. രാധ കൃഷ്ണനെ നിനച്ചു നിനച്ച് സർവ്വവും കൃഷ്ണമയമായിക്കണ്ടു. മാത്രമല്ല, താനും കൃഷ്ണനാണെന്നു വിചാരിച്ചു. ഈയക്കട്ടി രസക്കുളത്തിൽ ഏറെനാളിട്ടിരുന്നാൽ അതും രസമായി മാറും. പുഴു വേട്ടാവെളിയനെ നിനച്ചു നിനച്ചു വിറങ്ങലിച്ചു പോകുന്നു; അതിന് അനങ്ങാനാവില്ല. എന്നിട്ടൊടുവിലത് വേട്ടാവെളിയൻതന്നെ ആയിത്തീരുന്നു. അതുമാതിരി ഭക്തനും ഈശ്വരനെ ധ്യാനിച്ചു ധ്യാനിച്ച് 'അഹം'രഹിതനായിത്തീരുന്നു. എന്നിട്ട്, 'ഈശ്വരൻതന്നെ ഞാൻ; ഞാൻതന്നെ ഈശ്വരൻ.' എന്നു കാണുന്നു. പുഴു വേട്ടാവെളിയനായിക്കഴിഞ്ഞാൽ എല്ലാമായി. അപ്പോൾത്തന്നെ മുക്തി കിട്ടുന്നു.

**നാനാഭാവത്തിലുള്ള പൂജയും ഗിരീശനും – 'എനിക്കു മാതൃഭാവം'**

ശ്രീരാമ: എത്രനാൾ ഈശ്വരൻ ഒരുവനിൽ 'ഞാൻ' എന്ന ബോധം നിലനിർത്തുന്നുവോ അത്ര നാൾ ഏതെങ്കിലുമൊരു ഭാവം ആശ്രയിച്ച് അദ്ദേഹത്തെ വിളിക്കണം; ശാന്തമോ, ദാസ്യമോ, വാത്സല്യമോ ഈ കൂട്ടത്തിൽ ഏതെങ്കിലുമൊന്ന്.

digitized by www.sreyas.in

ഞാൻ ദാസീഭാവത്തിൽ ഒരു സംവത്സരം കഴിച്ചു, ബ്രഹ്മമയി യുടെ ദാസിയായിട്ട്. സ്ത്രീകളെപ്പോലെ പുടവയുടുത്തു; മൂക്കുത്തി യിട്ടു. സ്ത്രീഭാവത്തിൽ പാർത്താൽ കാമജയം സാധിക്കും.

ആ ആദ്യാശക്തിയുടെ പൂജ ചെയ്യേണ്ടതുണ്ട്; ആ ശക്തിയെ പ്രസന്നയാക്കേണ്ടതുണ്ട്. ആ ദേവിതന്നെയാണ് സ്ത്രീരൂപമെടുത്തു വാഴുന്നത്. അതിനാൽ ഞാൻ സകല സ്ത്രീകളെയും മാതൃരൂപേണ കാണുന്നു. മാതൃഭാവം അതിശുദ്ധമായ ഭാവമാണ്. തന്ത്രത്തിൽ വാമാ ചാരത്തിന്റെ പ്രസ്താവവുമുണ്ട്. പക്ഷേ, അതു നല്ല വഴിയല്ല. അതു കൊണ്ട് സാധകനു പതനം വരും. ഭോഗ്യവസ്തു സമീപത്തിരു ന്നാൽ ഭയപ്പെടണം.

മാതൃഭാവം നിർജ്ജലഏകാദശിപോലെയാണ്. ഈ ഭാവത്തിൽ ഭോഗത്തിന്റെ ഗന്ധംപോലുമില്ല. ഫലമൂലങ്ങൾ കഴിച്ചുകൊണ്ടുള്ള ഒരുതരം ഏകാദശീവ്രതമുണ്ട്. പലഹാരങ്ങളും കറിയും കഴിക്കുന്ന ഏകാദശിയുമുണ്ട്. എനിക്ക് ജലപാനംപോലുമില്ലാത്ത ഏകാദശിയാ ണ്. ഞാൻ *ഷോഡശിയെ മാതൃഭാവേന പൂജിക്കുകയുണ്ടായി. സ്തനത്തെ മാതൃസ്തനമായിക്കണ്ടു; സർവ്വാംഗങ്ങളേയും മാതാവിന്റെ അംഗങ്ങളായിക്കണ്ടു. ഈ മാതൃഭാവം സാധനയുടെ അവസാനത്തെ പടിയാണ്. 'അവിടുന്ന് എന്റെ അമ്മ: ഞാൻ അവിടുത്തെ പൈതൽ.' ഇതാണ് ഒടുവിലത്തെ പടി.

**സന്ന്യാസിയുടെ കഠിനനിയമം - ഗൃഹസ്ഥനിയമവും ഗിരീശനും.**

ശ്രീരാമ: സന്ന്യാസിക്ക് നിർജ്ജലഏകാദശിയാണ്. സന്ന്യാസിക്ക് ഭോഗവാഞ്ഛയുണ്ടെങ്കിൽ അത് ആപത്കരമാണ്. കാമിനീകാഞ്ചന മാണ് ഭോഗം. സന്ന്യാസി അതനുഭവിക്കുകയാണെങ്കിൽ തുപ്പിക്ക ളഞ്ഞത് പിന്നെയും എടുത്തുതിന്നുന്നതുപോലെയായിരിക്കും. ധനം, സമ്പത്ത്, സ്ഥാനം, മാനം, ഇന്ദ്രിയസുഖം, ഇവയൊക്കെ ഭോഗമാ ണ്. ഭക്തയായ സ്ത്രീയുടെ പോലും കൂടെ ഇരിക്കുകയോ വർത്ത മാനം പറയുകയോ ചെയ്യുന്നത് സന്ന്യാസിക്ക് നല്ലതല്ല. അങ്ങനെ ചെയ്താൽ തനിക്കും ആപത്താണ്, അന്യർക്കും കേടാണ്. മറ്റുള്ള വർക്ക് അയാളെ കണ്ടു പഠിക്കാൻ സാധിക്കുകയില്ല; അയാൾക്ക് മറ്റുള്ളവർക്ക് മാതൃക കാണിച്ചുകൊടുക്കാനും സാദ്ധ്യമല്ല. സന്ന്യാസി ദേഹം രക്ഷിക്കുന്നത് ജനങ്ങളെ പഠിപ്പിക്കാൻ വേണ്ടിയാണ്.

സ്ത്രീയുടെ ഒപ്പം ഇരിക്കുകയോ, ഏറെനേരം വർത്തമാനം പറ യുകയോ ചെയ്യുന്നതും ഒരുതരം മൈഥുനമാണെന്നു പറയപ്പെടു

* ഷോഡശവാർഷികയായ കന്യകയെ ദേവിയായി ആരാധിക്കുകയെന്നത് തന്ത്ര ശാസ്ത്രപ്രകാരമുള്ള ഒരു സാധനയാകുന്നു.

digitized by www.sreyas.in

ന്നു. മൈഥുനം എട്ടു പ്രകാരത്തിലുണ്ട്. സ്ത്രീകളുടെ സംഭാഷണം കേൾക്കുക; കേട്ടുകേട്ട് അതിൽ ആനന്ദം കൊള്ളുക ഇതൊരുതരം രതിയാണ്. സ്ത്രീകളെക്കുറിച്ചു സംസാരിക്കുക, കീർത്തനം, അതും ഒരുതരം രതി. ഏകാന്തത്തിൽ സ്ത്രീയുമായി പിറുപിറുക്കുക ഇതുമൊരു വിധത്തിലുള്ള മൈഥുനമാണ്. സ്ത്രീകളുടെ എന്തെങ്കിലും സാധനം കൈവശംവെച്ച് അതുകണ്ടാനന്ദിക്കുന്നത് വേറൊരുതരം ഭോഗം. തൊടുന്നത് മറ്റൊരുതരം. അതുകൊണ്ട്, ഗുരുപത്നി യുവതിയാണെങ്കിൽ, പാദസ്പർശം ചെയ്തു വന്ദിക്കാൻ പാടില്ല. ഈ വക നിയമങ്ങളെല്ലാം സന്ന്യാസിയെ സംബന്ധിക്കുന്നവയാണ്.

ഗൃഹസ്ഥന്മാരുടെ കാര്യം വേറെയാണ്. ഒന്നോരണ്ടോ മക്കളുണ്ടായിക്കഴിഞ്ഞാൽ ഭാര്യയും ഭർത്താവും സഹോദരീസഹോദരന്മാരെപ്പോലെ ജീവിക്കണം. മറ്റ് ഏഴുതരം മൈഥുനം കൊണ്ട് അവർക്കു വലിയ ദോഷമില്ല.

ഗൃഹസ്ഥനു പല കടങ്ങളുമുണ്ട്: ദേവഋണം, പിതൃഋണം, ഋഷിഋണം; കൂടാതെ ദാരഋണവുമുണ്ട്. ഒന്നോ രണ്ടോ സന്താനങ്ങളെ ജനിപ്പിക്കണം; പതിവ്രതയാണെങ്കിൽ അവളെ കാത്തു രക്ഷിക്കുകയും വേണം.

ആരാണു നല്ല ഭാര്യ, ആരാണു ചീത്തഭാര്യ, ആരാണു വിദ്യാശക്തി, ആരാണ് അവിദ്യാശക്തി എന്ന് ഗൃഹസ്ഥന്മാർക്ക് അറിഞ്ഞുകൂടാ. വിദ്യാശക്തിക്ക്, നല്ല ഭാര്യയ്ക്ക് കാമവും ക്രോധവും മറ്റും കുറവായിരിക്കും, ഉറക്കവും കുറവ്. ഭർത്താവിന്റെ തല തള്ളിനീക്കുന്നു. വിദ്യാശക്തിയായവൾക്ക് സ്നേഹം, ദയ, ഭക്തി, ലജ്ജ ഇവയൊക്കെ ഉണ്ടായിരിക്കും. അവൾ വാത്സല്യഭാവത്തോടെ സകലരേയും ശുശ്രൂഷിക്കുന്നു; ഭർത്താവിന് ഭഗവാനിൽ ശക്തി വർദ്ധിക്കാൻ തുണയ്ക്കുന്നു. അവൾ അധികമൊന്നും ചെലവാക്കുകയില്ല. ചെലവാക്കിയാൽ ഭർത്താവിന് കൂടുതൽ പണിപ്പെടേണ്ടിവരുമല്ലൊ, അപ്പോൾ ഈശ്വരചിന്ത ചെയ്യാൻ അവസരം കിട്ടിയില്ലെങ്കിലോ എന്നവൾ ഭയപ്പെടുന്നു.

പുരുഷന്മാരെപ്പോലെയുള്ള സ്ത്രീകളുടെ ലക്ഷണം വേറെയുണ്ട്. ചീത്ത ലക്ഷണങ്ങളാണവ. കോങ്കണ്ണ്, കുഴിഞ്ഞകണ്ണ്, പൂച്ചക്കണ്ണ്, കൂർത്തതാടി, കൂർത്ത നെഞ്ച്.

ഗിരീശൻ: ഞങ്ങൾക്കെന്താണ് വഴി?

ശ്രീരാമ: ഭക്തിതന്നെ മുഖ്യം. സാത്വികഭക്തി, രാജസഭക്തി, താമസഭക്തി എന്ന് ഭക്തി പല വിധമുണ്ട്. സാത്വികഭക്തനു ദീനഹീ

* സ്മരണം കീർത്തനം കേളീഃ പ്രേക്ഷണം ഗുഹ്യഭാഷണം;
സങ്കല്പോ$f$ധ്യവസായശ്ച ക്രിയാനിഷ്പത്തിരേവച; ഏതൻമൈഥുനമഷ്ടാംഗം.

digitized by www.sreyas.in

നഭാവമുണ്ടായിരിക്കും. താമസഭക്തന് കൊള്ളക്കാരന്റെ ഭാവമാണ്. 'ഞാൻ ഈശ്വരനാമം ജപിക്കുന്നു. എനിക്കിനി എന്തു പാപം? അവിടുന്ന് എന്റെ സ്വന്തം അമ്മ. എനിക്ക് അവിടുത്തെ ദർശനം തന്നേ തീരു.' എന്നു പറയും താമസഭക്തൻ.

ഗിരീശൻ: (ചിരിച്ചുകൊണ്ട്) അങ്ങുതന്നെയാണ് ഞങ്ങളെ താമസഭക്തി പഠിപ്പിക്കുന്നത്.

ശ്രീരാമ: (ചിരിച്ചുകൊണ്ട്) ഈശ്വരദർശനത്തിന് ചില ലക്ഷണങ്ങളുണ്ട്. ഈശ്വരദർശനമുണ്ടായാൽ സമാധി ഉണ്ടാകും. സമാധി അഞ്ചുപ്രകാരത്തിലുണ്ട്. ഒന്ന്, ഉറുമ്പരിക്കുന്നതുപോലെ മഹാവായു ഉയരും. രണ്ടാമത്, മീനിനെപ്പോലെ അത് വിലങ്ങത്തിൽ സഞ്ചരിക്കുന്നതായിത്തോന്നും. മൂന്നാമത്, പാമ്പ് ഇഴഞ്ഞുപുളഞ്ഞുപോകും പോലെ. നാലാമത്, പക്ഷി പറക്കുമ്പോലെ, പക്ഷി ഒരു കൊമ്പിൽനിന്ന് വേറൊരു കൊമ്പിലേയ്ക്ക് പറക്കുംപോലെ. അഞ്ചാമത് വാനരനെപ്പോലെ, വാനരൻ കുതിച്ചുചാടുംപോലെ മഹാവായു കുതിച്ചു ശിരസ്സിലെത്തുന്നു, സമാധിയും വരുന്നു.

വേറെ രണ്ടുതരം സമാധിയുണ്ട്. ഒന്ന് സ്ഥിതസമാധി; തികച്ചും ബാഹ്യബോധശൂന്യൻ. ആ നിലയിൽ വളരെ നേരമോ, പല നാളോ ഇരിക്കുന്നു. രണ്ടാമത്തേത്, ഉന്മനസ്സമാധി; മനസ്സിനെ പെട്ടെന്ന് നാലു ദിക്കിൽനിന്നും മടക്കിയെടുത്ത് ഈശ്വരനിലേയ്ക്കു നയിക്കുകയാണത്.

### ഉന്മനസ്സമാധിയും മാസ്റ്ററും

ശ്രീരാമ: (മാസ്റ്ററോട്) നിനക്കതു മനസ്സിലായോ?

മാസ്റ്റർ: ഉവ്വ്.

ഗിരീശൻ: സാധനകൊണ്ട് ഈശ്വരനെ സാക്ഷാത്കരിക്കാൻ സാധിക്കുമോ?

ശ്രീരാമ: ആളുകൾ പല പ്രകാരത്തിൽ ഈശ്വരനെ പ്രാപിച്ചിട്ടുണ്ട്. ചിലർ വളരെ തപസ്സും സാധനയും ഭജനയും ചെയ്തിട്ട്; അവർ സാധനസിദ്ധന്മാർ. നാരദൻ, ശുകദേവൻ മുതലായവർ ജന്മം മുതലേ സിദ്ധന്മാരാണ്. അവരെ നിത്യസിദ്ധന്മാരെന്നു പറയുന്നു. പിന്നെ ഹഠാത്സിദ്ധന്മാരുമുണ്ട്. അവർ പെട്ടെന്നു സിദ്ധന്മാരായിത്തീരുന്നു. യാതൊരു പ്രതീക്ഷയുമില്ലാതെ നന്ദബോസിനെപ്പോലെ ചിലർ പെട്ടെന്ന് വലിയ സ്വത്തിന് അവകാശികളായിത്തീരുന്നതുപോലെ.

digitized by www.sreyas.in

## കലിയിൽ ശൂദ്രന് ഭക്തിയും മുക്തിയും

ശ്രീരാമ: പിന്നെ സ്വപ്നസിദ്ധന്മാരും കൃപാസിദ്ധന്മാരുമുണ്ട്.

ഇതുമരുളി ഭാവോന്മത്തനായി ഗുരുദേവൻ പാടി:

ശ്യാമമാതാവിന്റെ പാവനദർശന-
മേവർക്കും നേടുക സാദ്ധ്യമാമോ?
കാളിയാകുന്ന മഹാനിധിയേവർക്കും
കൈയ്‌വശമാക്കാനെളുപ്പമാണോ?
ഇത്തത്ത്വമോതാൻ കഴിയാത്തൊരെന്നജ്ഞ-
ചിത്തത്തെയോർത്തു ഞാൻ ഖേദിക്കുന്നു.
ഏറ്റം കഠിന തപശ്ചര്യകൾ ചെയ്‌തു
വർത്തിക്കും സാക്ഷാൽ ശിവന്നുപോലും
അമ്മതൻ മോഹന തൃപ്പാദദർശനം
പൊയ്യല്ലപൂർവ്വമാണെന്നേ ചൊൽവൂ.

അമ്മയെച്ചിത്തത്തിൽ ധ്യാനിപ്പവൻ സ്വർഗ്ഗ-
ഭോഗങ്ങൾ തുച്ഛങ്ങളായ്ക്കരുതും,
ശ്യാമമാതാവിൻ കടാക്ഷം ലഭിപ്പോന-
ങ്ങാനന്ദവാരിധിതന്നിൽ നീന്താം.
യോഗിവരേന്ദ്രനും ദേവേന്ദ്രനും വൃഥാ
ദേവിയെ ധ്യാനിച്ചുകൊണ്ടിരിക്കെ,
തൃപ്പാദലാഭം കൊതിക്കുന്നതെത്രയും
അല്പനാമെന്നുടെ സാഹസം താൻ.

ശ്രീരാമകൃഷ്ണൻ അല്പനേരം ഭാവാവിഷ്ടനായി വർത്തിച്ചു. ഗിരീശൻ തുടങ്ങിയ ഭക്തന്മാർ മുൻഭാഗത്ത് ഇരിക്കുന്നുണ്ട്. കുറച്ചുദിവസം മുമ്പ് ഗിരീശൻ ശ്രീരാമകൃഷ്ണനെപ്പറ്റി സ്റ്റാർ തീയേറ്ററിൽവെച്ച് പരുഷമായി പലതും പറയുകയുണ്ടായി. ഇപ്പോൾ അദ്ദേഹം ശാന്തഭാവത്തിലിരിക്കുന്നു.

ശ്രീരാമ: (ഗിരീശനോട്) നിന്റെ ഈ ഭാവം വളരെ നല്ലതാണ്, ശാന്തഭാവം. ഞാൻ അതിനായി അമ്മയോടു പ്രാർത്ഥിച്ചു: 'അമ്മേ, അവനെ ശാന്തനാക്കിത്തന്നാലും; അവനെന്നെ അതുമിതും പറയാതാക്കണേ,' എന്ന്.

ഗിരീശൻ: (മാസ്റ്ററോട്) ആരോ എന്റെ നാക്ക് അമർത്തിപ്പിടിച്ചിരിക്കുന്നതുപോലെ തോന്നുന്നു. എന്നെ ഒന്നും മിണ്ടാൻ സമ്മതിക്കുന്നില്ല.

ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭാവമഗ്നൻ, അന്തർമുഖൻ. പുറമെയുള്ള ആളുകളെയും സാധനങ്ങളെയും ക്രമേണ മറക്കുംപോലെ

digitized by www.sreyas.in

തോന്നി. അല്പം വെളിവുവന്നപ്പോൾ മനസ്സിനെ താഴോട്ടു പിടിച്ചുവലിച്ചു. വീണ്ടും ഭക്തന്മാരുടെ നേരേ നോക്കി. മാസ്റ്ററെ നോക്കിക്കൊണ്ട് പറഞ്ഞു: 'ഇവരൊക്കെ അവിടെ ദക്ഷിണേശ്വരത്തു വരുന്നുണ്ട്. വരുന്നവർ വരട്ടെ. ഒക്കെ അമ്മയ്ക്കറിയാം.'

അയൽപക്കത്തുള്ള ഒരു ചെറുപ്പക്കാരനോട് ഗുരുദേവൻ ചോദിച്ചു: 'എന്തപ്പാ, നിനക്കെന്തു തോന്നുന്നു, മനുഷ്യന്റെ കർത്തവ്യമെന്താണ്?'

സകലരും നിശ്ശബ്ദമായി ഇരുന്നു. 'ഈശ്വരലാഭം മാത്രമാണ് ജീവിതത്തിന്റെ ഉദ്ദേശ്യം.' എന്നല്ലേ ഗുരുദേവൻ അരുളിയതിന്റെ അർത്ഥം? അദ്ദേഹം നാരായണനോടു ചോദിച്ചു: 'നിനക്ക് പരീക്ഷ പാസ്സാകണ്ടേ? അപ്പനേ, പാശമുക്തൻ ശിവൻ, പാശബദ്ധൻ ജീവൻ.'

ശ്രീരാമകൃഷ്ണൻ ഇപ്പോഴും ഭാവാവസ്ഥയിൽത്തന്നെയാണ്. അടുത്ത് ഒരു ഗ്ലാസ്സിൽ വെള്ളമിരിപ്പുണ്ട്. അദ്ദേഹം അതെടുത്തു കുടിച്ചു; തന്നെത്താൻ പറഞ്ഞു: 'എന്ത്! ഞാൻ ഭാവാവസ്ഥയിൽ വെള്ളം കുടിച്ചുകളഞ്ഞോ!'

**ശ്രീരാമകൃഷ്ണനും അതുലനും - വ്യാകുലത**

ഇനിയും നേരം സന്ധ്യയായിട്ടില്ല. ശ്രീരാമകൃഷ്ണൻ ഗിരീശന്റെ അനുജൻ അതുലനുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. അതുലൻ ഭക്തന്മാരുടെകൂടെ മുമ്പിൽ ഇരിക്കുന്നു. അയൽക്കാരനായ ഒരു ബ്രാഹ്മണനും അടുത്തിരിപ്പുണ്ട്. അതുലൻ ഒരു ഹൈക്കോർട്ട് വക്കീലാണ്.

ശ്രീരാമ: (അതുലനോട്) എനിക്കു നിങ്ങളോടു പറയാനുള്ളതിതാണ്: നിങ്ങൾ രണ്ടും നടത്തുവിൻ; ലൗകികകാര്യങ്ങളും നടത്തുക; ഭക്തിയുണ്ടാകാനുള്ള കാര്യങ്ങളും ചെയ്യുക.

ബ്രാഹ്മണൻ: ബ്രാഹ്മണനല്ലാതെ വേറേയാർക്കെങ്കിലും സിദ്ധനാകാൻ സാധിക്കുമോ?

ശ്രീരാമ: എന്തുകൊണ്ടില്ല? കലികാലത്ത് ശൂദ്രന് ഭക്തിയുണ്ടാകുമെന്നു പറയപ്പെട്ടിട്ടുണ്ട്. ശബരി, രുഹിദാസൻ, ചണ്ഡാലനായ ഗുഹൻ, ഇവരൊക്കെയുണ്ടല്ലോ.

നാരായണൻ: (ചിരിച്ചുകൊണ്ട്) ബ്രാഹ്മണരും ശൂദ്രരും, എല്ലാമൊന്ന്.

ബ്രാഹ്മണൻ: ഒരു ജന്മംകൊണ്ട് ഈശ്വരദർശനം സാധിക്കുമോ?

digitized by www.sreyas.in

ശ്രീരാമ: ഈശ്വരന്റെ കൃപയുണ്ടെങ്കിൽ എന്താണ് നടക്കാത്തത്? ഒരായിരം വർഷമായി ഇരുളടഞ്ഞുകിടന്നിരുന്ന ഒരു മുറിയിൽ വെളിച്ചം കൊണ്ടുവന്നാൽ ഇരുട്ടു മറയുന്നത് അല്പാല്പമായിട്ടാണോ? അല്ല, ഒറ്റയടിക്ക് വെളിച്ചം പരക്കുന്നു! (അതുലനോട്) തീവ്രവൈരാഗ്യം അത്യാവശ്യമാണ്. ഉറയിൽനിന്നും ഊരിയ വാളുപോലെയിരിക്കണം. അമ്മാതിരി വൈരാഗ്യമുണ്ടായാൽ സ്വജനങ്ങളെ കാളസർപ്പത്തെപ്പോലെ കരുതുന്നു; ഗൃഹത്തെ പൊട്ടക്കിണറുപോലെയും.

ആത്മാർത്ഥമായ വ്യാകുലതയോടുകൂടി ഈശ്വരനെ വിളിക്കണം. ആത്മാർത്ഥമായി വിളിച്ചാൽ ഈശ്വരൻ കേൾക്കുകതന്നെ ചെയ്യും.

ഏവരും നിശ്ശബ്ദരായിരിക്കുന്നു; ഗുരുദേവനരുളിയ വാക്കുകൾ ശ്രദ്ധയോടെ കേട്ട് അവയെപ്പറ്റി ചിന്തിക്കുന്നു.

ശ്രീരാമ: (അതുലനോട്) എന്താണ് ചിന്തിക്കുന്നത്? അമ്മാതിരി തീവ്രത, വ്യാകുലതയില്ലല്ലോ എന്നു വിചാരിച്ചാണോ?

അതുലൻ: ഈശ്വരനിൽ മനസ്സു നിർത്തുന്നതെങ്ങനെയാണ്?

ശ്രീരാമ: അഭ്യാസയോഗംകൊണ്ട്. ദിവസവും ഈശ്വരനെ വിളിക്കാൻ അഭ്യസിക്കണം. ഒരു ദിവസംകൊണ്ടൊന്നും സാധിക്കുകയില്ല. ദിവസവും വിളിച്ചുകൊണ്ടിരുന്നാൽ വ്യാകുലതയുണ്ടാകും,

രാപകൽ ലൗകികകാര്യങ്ങളിൽ മുഴുകിയിരുന്നാൽ എങ്ങനെയാണ് വ്യാകുലതയുണ്ടാകുന്നത്? മുമ്പൊക്കെ യദുമല്ലികൻ ഈശ്വരകാര്യങ്ങൾ താല്പര്യത്തോടെ കേട്ടിരുന്നു; തന്നെത്താൻ ആവക കാര്യങ്ങൾ പറയാറുമുണ്ടായിരുന്നു. ഈയിടെയായി അത്രയൊന്നും പറയുന്നില്ല. രാവും പകലും സ്തുതിപാഠകന്മാരാൽ ചുറ്റപ്പെട്ടിരിക്കുകയാണ്; വെറും ലൗകികകാര്യങ്ങൾ മാത്രം പറഞ്ഞു കാലം കളയുന്നു!

### സന്ധ്യയായപ്പോൾ ശ്രീരാമകൃഷ്ണന്റെ പ്രാർത്ഥന - തേജചന്ദ്രൻ

നേരം സന്ധ്യയായി. മുറിയിൽ വിളക്കു കൊളുത്തി. ശ്രീരാമകൃഷ്ണൻ ദേവീദേവന്മാരുടെ നാമം ചൊല്ലുന്നു; കീർത്തനം പാടുന്നു; പ്രാർത്ഥന ചെയ്യുന്നു.

അദ്ദേഹമരുളി: 'ഹരി ഹരി ചൊൽ ചൊൽ, ഹരി ഹരി ചൊൽ ചൊൽ, ഹരി ഹരി ചൊൽ ചൊൽ; പിന്നെ 'രാമ, രാമ, രാമ', പിന്നെയും 'നിത്യലീലാമയി, അമ്മേ, വഴിയരുളൂ അമ്മേ. ശരണാഗതൻ, ശരണാഗതൻ, ശരണാഗതൻ.'

digitized by www.sreyas.in

ഗിരീശൻ അസ്വസ്ഥനായെന്നു കണ്ട് ഗുരുദേവൻ കുറച്ചുനേരം മിണ്ടാതിരുന്നു. തേജചന്ദ്രനോട്, 'നീ അല്പംകൂടി അടുത്തു വന്നിരിക്ക്,' എന്നു പറഞ്ഞു. തേജചന്ദ്രൻ അടുത്തു ചെന്നിരുന്നു. അല്പം കഴിഞ്ഞ് അയാൾ മാസ്റ്ററോട്, 'എനിക്കു പോണം' എന്ന് പിറുപിറുത്തു.

ശ്രീരാമ: (മാസ്റ്ററോട്) എന്താ അവൻ പറയുന്നത്?

മാസ്റ്റർ: വീട്ടിൽ പോണമെന്നു പറയുന്നു.

ശ്രീരാമ: ഞാനീ കുട്ടികളെ ഇത്ര ആകർഷിക്കുന്നത് എന്തുകൊണ്ടാണ്? അവർ പരിശുദ്ധപാത്രങ്ങളാണ്; വിഷയവാസന ഉള്ളിൽ കടന്നിട്ടില്ല. വിഷയവാസന പിടിച്ചുകഴിഞ്ഞാൽ പിന്നെ ആദ്ധ്യാത്മികോപദേശം ഗ്രഹിക്കാനാവില്ല. പുതിയ കലത്തിൽ പാലൊഴിച്ചുവെയ്ക്കാം. തൈർവെച്ചിരുന്ന കലത്തിൽ പാലൊഴിച്ചാൽ പാൽ പിരിഞ്ഞുപോകും. വെളുത്തുള്ളി ചാലിച്ച പാത്രം ഒരായിരം തവണ കഴുകിയാലും വെളുത്തുള്ളിയുടെ മണം പോവുകയില്ല.

# അദ്ധ്യായം നാല്

## വൃഷകേതുനാടകദർശനം

ശ്രീരാമകൃഷ്ണൻ വൃഷകേതുനാടകം കാണാൻ പോകുന്നു. ബിഡൻ തെരുവിൽ പില്ക്കാലത്ത് മനോമോഹനൻ തിയേറ്റർ സ്ഥാനത്ത്, അതിനു മുമ്പുണ്ടായിരുന്നത് സ്റ്റാർ തീയേറ്ററാണ്. തീയേറ്ററിലെത്തി തെക്കോട്ടും നോക്കി ശ്രീരാമകൃഷ്ണൻ ഒരു മഞ്ചത്തിൽ ഇരിപ്പായി. മാസ്റ്റർ മുതലായ ഭക്തന്മാർ സമീപമിരുന്നു.

ശ്രീരാമ: (മാസ്റ്ററോട്) നരേന്ദ്രൻ വന്നോ?

മാസ്റ്റർ: ഉവ്വ്, വന്നു.

നാടകം തുടങ്ങി. കർണ്ണനും ഭാര്യ പദ്മാവതിയും ഇരുവശങ്ങളിലും നിന്ന് വാളുകൊണ്ട് പുത്രൻ വൃഷകേതുവിനെ അറത്തു ബലി നല്കുന്നു. പദ്മാവതി കരഞ്ഞുംകൊണ്ട് മാംസം വേവിക്കുന്നു. അതിഥിയായ വൃദ്ധബ്രാഹ്മണൻ ആനന്ദപൂർവ്വം കർണ്ണനോടു പറഞ്ഞു, 'ഇനിയിങ്ങു വരൂ, നമുക്കൊരുമിച്ചിരുന്നു പചിച്ച മാംസം ഭക്ഷിക്കാം.' അപ്പോൾ കർണ്ണൻ പറഞ്ഞു: 'അതെനിക്കു സാദ്ധ്യമല്ല; പുത്രമാംസം ഭക്ഷിക്കാൻ സാദ്ധ്യമല്ല.'

digitized by www.sreyas.in

ഭക്തന്മാരിലൊരാൾ ഈ കാഴ്ചകണ്ട് തന്മയനായി മെല്ലെ കരഞ്ഞു. ശ്രീരാമകൃഷ്ണനും ദുഃഖാർത്തനായി.

അഭിനയം അവസാനിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ നാടകശാലയുടെ വിശ്രമമുറിയിൽ പോയി. ഗിരീശൻ, നരേന്ദ്രൻ മുതൽപേർ നേരത്തേ അവിടെ എത്തിയിരുന്നു. ശ്രീരാമകൃഷ്ണൻ നരേന്ദ്രന്റെ സമീപം ചെന്നിരുന്നുകൊണ്ട് പറഞ്ഞു: 'ഞാൻ വന്നു.'

**വൃന്ദവാദ്യമോ നാഗസ്വരമോ കേട്ടാൽ ഭാവാവിഷ്ടനാകും**

ശ്രീരാമകൃഷ്ണൻ ആസനസ്ഥനായി. വൃന്ദവാദ്യം മുഴങ്ങിക്കേൾക്കുന്നു.

ശ്രീരാമ: (ഭക്തന്മാരോട്) ഈ വാദ്യം കേട്ടാൽ എനിക്ക് ആനന്ദമുണ്ടാകുന്നു. അവിടെ, ദക്ഷിണേശ്വരത്ത് നാഗസ്വരം വായിക്കാറുണ്ട്. അതു കേട്ടാൽ എനിക്ക് ഭാവാവേശം ഉണ്ടാകും. എന്റെ ആ അവസ്ഥ കണ്ട് ഒരു സാധു പറഞ്ഞു, 'ഇതൊക്കെ ബ്രഹ്മജ്ഞാനത്തിന്റെ ലക്ഷണമാണ്,' എന്ന്.

**ഗിരീശനും 'ഞാനും എന്റെയും'**

വൃന്ദവാദ്യം നിന്നു. ശ്രീരാമകൃഷ്ണൻ വീണ്ടും സംഭാഷണമാരംഭിച്ചു.

ശ്രീരാമ: (ഗിരീശനോട്) ഈ തിയേറ്റർ നിന്റെയോ, നിങ്ങളുടെയോ?

ഗിരീശൻ: ഞങ്ങളുടെ.

ശ്രീരാമ: 'ഞങ്ങളുടെ' എന്നു പറയുന്നതാണ് നല്ലത്. 'എന്റെ' എന്നു പറയുന്നതു നന്നല്ല. ചിലയാളുകൾ പറയും, 'ഞാൻ സ്വയം വന്നിരിക്കുന്നു.' അവരൊക്കെ അഹങ്കാരികളാണ്, അല്പബുദ്ധികൾ.

**ശ്രീരാമകൃഷ്ണൻ നരേന്ദ്രൻ മുതലായവരുടെ കൂടെ**

നരേന്ദ്രൻ: ലോകമാകെ ഒരു തിയേറ്റർ.

ശ്രീരാമ: അതെയതെ, അതു ശരിയാണ്. പക്ഷേ, ചിലേടത്തു വിദ്യയുടെ വിളയാട്ടം; ചിലയിടങ്ങളിൽ അവിദ്യയുടെ അരങ്ങേറ്റം.

നരേന്ദ്രൻ: സർവ്വവും വിദ്യയുടെതന്നെ.

ശ്രീരാമ: അതെയതെ. പക്ഷേ അത് ബ്രഹ്മജ്ഞാനം ഉണ്ടായ്ക്കഴിഞ്ഞ മനസ്സിലാകുകയുള്ളൂ. ഭക്തിമാർഗ്ഗം അനുസരിക്കുന്ന ഭക്തന് രണ്ടും ഉണ്ട്. വിദ്യാമായയും അവിദ്യാമായയും. നീ കുറച്ചൊന്നു പാടൂ.

digitized by www.sreyas.in

നരേന്ദ്രൻ പാടി:

ചിദാനന്ദസിന്ധുവിന്റെ മുകൾപ്പരപ്പിങ്കലിതാ
പ്രേമാനന്ദലഹരിതൻ അലകൾപൊങ്ങി.
ദിവ്യാനന്ദാതിരേകമേ, ദിവ്യാനന്ദവിലാസമേ,
മനോഹാരിണി നീയെന്നെ പറഞ്ഞിടാവൂ.
നിത്യനൂതനങ്ങളായും മനോഭിരാമങ്ങളായും
ഭഗവന്മധുരിമതന്നത്യദ്ഭുതമാം
തരംഗങ്ങളിതാ നവംനവങ്ങളാം രൂപം പൂണ്ടു
അബ്ധിതൻ മുകൾപ്പരപ്പിലുയർന്നീടുന്നു.
കാലദേശങ്ങൾതൻ പെരുംകന്മതിൽ വീണുടഞ്ഞങ്ങു
മൺമറഞ്ഞു പോകുന്നേരമൊരിക്കൽക്കൂടി
മഹായോഗസമുദ്രത്തിലവയെല്ലാം ലയിച്ചീടും
മനസ്സേ, നീയന്നേരത്തിൽ നൃത്തമാടുക.
പാവനഹരിനാമത്തെ കീർത്തിച്ചുകൊണ്ടു മനമേ,
സാനന്ദം കൈയ്കളുയർത്തി നൃത്തമാടുക.

'മഹായോഗസമുദ്രത്തിലവയെല്ലാം ലയിച്ചീടും,' എന്നു നരേന്ദ്രൻ പാടിയപ്പോൾ ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഇത് ബ്രഹ്മജ്ഞാനത്തിൽ സംഭവിക്കുന്നു; അപ്പോൾ നീ പറഞ്ഞതുപോലെ സർവ്വവും വിദ്യ. ബ്രഹ്മം ആണ്.' 'പാവനഹരിനാമത്തെ കീർത്തിച്ചുകൊണ്ടു മനമേ, സാനന്ദം കൈയ്കളുയർത്തി നൃത്തമാടുക.' എന്ന വരി നരേന്ദ്രൻ പാടിയപ്പോൾ, 'ആ വരി രണ്ടു തവണ കൂടി പാടൂ' എന്ന് ശ്രീരാമകൃഷ്ണൻ അരുളി. പാട്ട് അവസാനിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ ഭക്തന്മാരുമായി സംഭാഷണം തുടർന്നു.

ഗിരീശൻ: ദേവേന്ദ്രബാബു വന്നില്ല. അദ്ദേഹം പരിഭവത്തോടെ പറഞ്ഞു: 'നമ്മുടെ അകത്തു കഴമ്പില്ല, പാൽക്കുഴമ്പ് നിറച്ചിട്ടില്ല; വെറും ഉഴുന്നുമാവാണ്. ഞങ്ങളവിടെ പോയിട്ടെന്തുവേണം?' എന്ന്.

ശ്രീരാമ: (വിസ്മയത്തോടെ) എന്ത്? അങ്ങനെ പറഞ്ഞോ? ഇതിനുമുമ്പൊന്നും അയാളങ്ങനെ പറയാറില്ലല്ലോ?

ശ്രീരാമകൃഷ്ണൻ ലഘുഭക്ഷണം കഴിച്ചു, നരേന്ദ്രനും കഴിക്കാൻ കൊടുത്തു.

യതിൻദേവൻ: (ശ്രീരാമകൃഷ്ണനോട്) അങ്ങെപ്പൊഴും, 'നരേന്ദ്രാ കഴിച്ചോ, നരേന്ദ്രാ കഴിച്ചോ,' എന്നു പറയുന്നു. മലവെള്ളത്തിൽ ഒലിച്ചുവന്ന വല്ല പറങ്ങോടന്മാരുമാണോ ഞങ്ങളൊക്കെ?

digitized by www.sreyas.in

ശ്രീരാമകൃഷ്ണൻ യതിനെ വളരെ ഇഷ്ടപ്പെട്ടിരുന്നു. യതിൻ ഇടയ്ക്കിടെ ദക്ഷിണേശ്വരത്തു ചെന്നു ശ്രീരാമകൃഷ്ണനെ കാണാറുണ്ട്. ചിലപ്പോഴൊക്കെ രാത്രികാലവും അവിടെ കഴിച്ചുകൂട്ടും. അദ്ദേഹം ശോഭാബസാറിലുള്ള ഒരു പ്രഭുകുടുംബത്തിലെ അംഗമാണ്.

ശ്രീരാമ: (നരേന്ദ്രനോട്, ചിരിച്ചുകൊണ്ട്) അവൻ നിന്നെക്കുറിച്ചാണ് പറയുന്നത്.

ശ്രീരാമകൃഷ്ണൻ ചിരിച്ചുകൊണ്ട്, വാത്സല്യത്തോടെ യതിന്റെ താടി തലോടി. എന്നിട്ടു പറഞ്ഞു: 'അവിടെ വാ, ദക്ഷിണേശ്വരത്തു വാ! ഇഷ്ടംപോലെ തിന്നാൻ തരാം!' 'വിവാഹവിഭ്രാന്തി' എന്ന നാടകം കാണാൻ ശ്രീരാമകൃഷ്ണൻ വീണ്ടും പ്രദർശനശാലയിലേയ്ക്കു പോയി. അവിടെ ഒരു മഞ്ചത്തിൽ ചെന്നിരുന്നു. നാടകത്തിൽ വേലക്കാരിയുടെ വർത്തമാനം കേട്ട് അദ്ദേഹം ചിരിച്ചു.

**ഗിരീശന്റെ അവതാരവാദം - ശ്രീരാമകൃഷ്ണൻ അവതാരമോ?**

അല്പനേരം കഴിഞ്ഞ് ശ്രീരാമകൃഷ്ണൻ അന്യമനസ്കനായി. അദ്ദേഹം മാസ്റ്ററോട് പതുക്കെപ്പതുക്കെ ചിലത് പറഞ്ഞു.

ശ്രീരാമ: (മാസ്റ്ററോട്) ആട്ടെ, ഗിരീശ് പറയുന്നത് (അവതാരമാണെന്നുള്ളത്) സത്യമാണോ?

മാസ്റ്റർ: അതെ; സത്യമാവണം. അല്ലെങ്കിൽ ഞങ്ങളുടെയൊക്കെ മനസ്സിനും സമ്മതമാവുന്നതെങ്ങനെ?

ശ്രീരാമ: നോക്കു, ഒരു പുതിയ അവസ്ഥ എനിക്കു വന്നുകൊണ്ടിരിക്കുന്നു. മുമ്പിലത്തെ അവസ്ഥ മാറിപ്പോയിരിക്കുന്നു. ലോഹവസ്തുക്കളൊന്നും എനിക്കു തൊടാൻ നിവൃത്തിയില്ല.

മാസ്റ്റർ ആശ്ചര്യത്തോടെ അതുകേട്ടു.

ശ്രീരാമ: ഈ പുതിയ അവസ്ഥയ്ക്ക് വളരെ രഹസ്യമായ അർത്ഥമുണ്ട്.

ശ്രീരാമകൃഷ്ണന് ലോഹം തൊടാൻ മേല. അവതാരപുരുഷന് മായയുടെ ഐശ്വര്യം തെല്ലും അനുഭവിക്കാൻ സാദ്ധ്യമല്ല എന്നുള്ളതുകൊണ്ടാണോ ഗുരുദേവൻ ഇങ്ങനെയരുളുന്നത്?

ശ്രീരാമ: (മാസ്റ്ററോട്) ആവട്ടെ, എന്റെ നിലയ്ക്കു വല്ല മാറ്റവും നീ കാണുന്നുണ്ടോ?

മാസ്റ്റർ: ഏതു കാര്യത്തിൽ?

ശ്രീരാമ: പ്രവൃത്തിയിൽ?

digitized by www.sreyas.in

മാസ്റ്റർ: ഇപ്പോൾ ജോലി വർദ്ധിച്ചിരിക്കുന്നു. എത്രയോ ജനങ്ങൾ അറിഞ്ഞുവശായിരിക്കുന്നു!

ശ്രീരാമ: കണ്ടോ? ഞാൻ പണ്ടു പറഞ്ഞത് ഫലിക്കുന്നതു കണ്ടോ?

അല്പനേരം മിണ്ടാതിരുന്നിട്ട് ഗുരുദേവൻ പെട്ടെന്നു ചോദിച്ചു: 'പല്ടുവിനു നേരേ ധ്യാനിക്കാനാവാത്തത് എന്തുകൊണ്ടാണെന്നു പറയാമോ?'

ഗിരീശൻ വെളുത്തുള്ളി ചാലിച്ച പാത്രമോ? പാപികൾക്ക് ഭഗവാന്റെ അഭയവാണി

ദക്ഷിണേശ്വരത്തേയ്ക്കു മടങ്ങാൻ ശ്രീരാമകൃഷ്ണൻ ഒരുങ്ങുന്നു. ഗിരീശനെ സംബന്ധിച്ച് ഗുരുദേവൻ ഏതോ ഭക്തനോടു പറയുകയുണ്ടായി, 'വെളുത്തുള്ളി ചാലിച്ച പാത്രം ഒരായിരം തവണ കഴുകിയാലും വെളുത്തുള്ളിയുടെ മണം പോകുമോ?' എന്ന്. ഗിരീശന് ഇത് ഉള്ളിൽ കൊണ്ടു. ഗുരുദേവൻ പുറപ്പെടാൻ നേരത്ത് ഗിരീശനുണർത്തിച്ചു.

ഗിരീശൻ: (ശ്രീരാമകൃഷ്ണനോട്) വെളുത്തുള്ളിയുടെ മണം പോകുമോ?

ശ്രീരാമ: പോകും.

ഗിരീശൻ: 'പോകും,' എന്ന് അങ്ങരുളുന്നു?

ശ്രീരാമ: തീയ് നല്ലതുപോലെ കത്തിക്കാളിച്ചാൽ മണവും കിണവുമൊക്കെ പറപറക്കും. വെളുത്തുള്ളിയിരുന്ന പാത്രം ചുട്ടെടുത്താൽ മണം കാണുകയില്ല. അതൊരു പുതിയ പാത്രമായിത്തീരും.

'എനിക്ക് സാധിക്കുകയില്ല,' എന്നു പറയുന്നവന് സാധിക്കുകയില്ല. മുക്താഭിമാനി മുക്തനായ്ത്തീരുന്നു. ബദ്ധാഭിമാനി ബദ്ധനുമായിത്തീരുന്നു. 'ഞാൻ മുക്തൻ ആകുന്നു.' എന്ന് ദൃഢമായിപ്പറയുന്നവൻ മുക്തൻ തന്നെ. 'ഞാൻ ബദ്ധൻ, ഞാൻ ബദ്ധൻ,' എന്ന് പുലമ്പിക്കൊണ്ടിരിക്കുന്നവൻ തീർച്ചയായും ബദ്ധനായിട്ടും തീരും.

. . . . . . . . . .

digitized by www.sreyas.in

# വിഷയസൂചി



digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

# ഗാനസൂചി



digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

digitized by www.sreyas.in

# ശ്രീരാമകൃഷ്ണാഷ്ടോത്തരശതനാമസ്തോത്രം

ഓം ശ്രീചന്ദ്രമണീദേവീക്ഷുദിരാമാപ്തസൂനവേ
അകർമ്മായത്തദേഹായ ധർമ്മസംസ്ഥിതിഹേതവേ. 1

ഗദാധരായ ധീരായ സൗമ്യായാമിതതേജസേ
സർവ്വാനവദ്യഗാത്രായ സർവ്വചേതോപഹാരിണേ. 2

മാതൃഭക്ത്യേകനിഷ്ഠായ മാതൃവാത്സല്യഭൂമയേ
പൂർണ്ണബ്രാഹ്മണ്യയുക്തായ ശൂദ്രാഭിക്ഷാസുതോഷിണേ. 3

നാട്യഗാനവിനോദായ മിത്രവൃന്ദാഗ്രഗാമിനേ
ശുഷ്കവിദ്യാവിഹീനായ പ്രാജ്ഞശ്ലാഘ്യസുമേധസേ. 4

ക്രീഡാചിത്രകലാകൃഷ്ടജനവിസ്മയഹേതവേ
വലാകാലംകൃതാകാശവിലോകനസമാധയേ. 5

ശിവവേഷനടോദ്ദീപ്തശിവാത്മൈക്യാനുഭൂതയേ
സ്വനുഷ്ഠിതസ്വധർമ്മായ ശാരദാഗൃഹമേധിനേ. 6

സ്വർധുനീവാരിനിർധൂതദക്ഷിണേശ്വരവാസിനേ
അവധൂതാർത്ഥകാമായ പരവിദ്യൈകകാംക്ഷിണേ. 7

രാധാഗോവിന്ദദേവായ ഭവതാരിണ്യുപാസ്തയേ
ദക്ഷിണാകാളികാപൂജാവിസ്മൃതസ്വാന്യകർമ്മണേ. 8

ആജന്മപൂർണ്ണസിദ്ധായ സാധനോദ്ബുദ്ധസിദ്ധയേ
തപോയോഗാപ്തദിവ്യശ്രീകാളികാലോകഹർഷിണേ. 9

സർവ്വതന്ത്രക്രിയാസാധ്യസിദ്ധ്യുദ്ഭാസിതചേതസേ.
രാധാഭാവനിമഗ്നായ സീതാനിധ്യാനമോദിനേ. 10

ആഞ്ജനേയാത്മഭാവായ രാമചന്ദ്രോപസേവിനേ
തോതാപുരിഗുരുപ്രാപ്തബ്രഹ്മാമത്മൈക്യാനുഭൂതയേ. 11

പുഷ്പശഷ്പനൃപക്ഷ്യാദിസർവ്വഭൂതാന്തരാത്മനേ
സർവ്വഭൂതാത്മഭൂതായ സർവ്വഭൂതാനുകമ്പിനേ. 12

സാക്ഷാത്കൃതേശുനാഥായ നബിരൂപാവലോകിനേ
ബാലഗോപാലഭാവായ ഗൗരാംഗാഭിന്നമൂർത്തയേ. 13

ബുദ്ധബോധപ്രബുദ്ധായ ഹരാകൃതിവിഭാസിനേ
രാസ്മണീമഥുരാഭീഷ്ടഗുരുദൈവതമൂർത്തയേ. 14

ഭഗവദ്ഭക്തധുര്യായ ഗാനമാധുര്യസിന്ധവേ
ശമാദിഷട്കാശ്രയായ യതിധർമ്മസ്വരൂപിണേ. 15

digitized by www.sreyas.in

ദംഭാഹങ്കാരഹീനായ വാത്സല്യൗദാര്യവാർധയേ
കാമക്രോധവിദൂരായ മാർദവാർജവശാലിനേ. 16

ഏഷണാത്രയമുക്തായ ഹേമമൃത്തുല്യദർശിനേ
സ്ഥിതപ്രജ്ഞായ ശുദ്ധായ ലോകസംഗ്രഹകാരിണേ. 17

ഗുണാതീതായ ശാന്തായ സർവ്വതീർത്ഥസ്വരൂപിണേ
അമാനിനേ മാനദായ പുണ്യശ്ലോകായ യോഗിനേ. 18

സർവ്വാനുസ്യൂതചിന്മാത്രദർശിനേƒമൃതമൂർത്തയേ
ലോകശിക്ഷണദക്ഷായ ജീവസേവാവിധായിനേ. 19

ഗൃഹമേധിനിദർശായ നൈഷ്ഠികബ്രഹ്മചാരിണേ
അപരോക്ഷീകൃതാശേഷധർമ്മതത്ത്വപ്രകാശിനേ. 20

വിദ്വദ്വര്യസുപൂജ്യായ കേശവസ്തുത്യകീർത്തയേ
സാധുസജ്ജനജുഷ്ടായ വേദവേദാന്തഭാനവേ. 21

ഗിരീശാദിസമുദ്ധർത്രേ വിവേകാനന്ദദായിനേ
ബ്രഹ്മാനന്ദശിവാനന്ദാദ്യന്തേവാസ്യാശ്രിതാംഘ്രയേ. 22

സർവ്വാർഹണീയശീലായ ദേവായാഭീഷ്ടവർഷിണേ
ആചണ്ഡാലവിതീർണ്ണസ്വപ്രേമപീയൂഷസമ്പദേ. 23

സമാധിനിഷ്ഠചിത്തായ ഭക്തഹൃത്പദ്മവാസിനേ
ജന്മമൃത്യുജരാതപ്തജനവിശ്രാന്തിഭൂമയേ. 24

ആത്മസംസ്ഥായ സത്യായ ശരണ്യഗുണശാലിനേ
ദുരാചാരവിഘാതായ സദാചാരപ്രവർത്തിനേ. 25

സംസാരകർണ്ണധാരായ സംശയഗ്രന്ഥിഭേദിനേ
അഷ്ടപാശവിമുക്തായ കലിദോഷാപഹാരിണേ. 26

അവ്യാജകരുണായാത്മദീപായാനന്ദമൂർത്തയേ
വിരക്തിഭക്തിനൈർമ്മല്യഭൂതിമംഗലദായിനേ. 27

ഭക്തഹാർദതമോഭേദിദിവ്യജ്യോതിഃസ്വരൂപിണേ
സർവ്വദേവീസ്വരൂപായ സർവ്വദേവസ്വരൂപിണേ. 28

സർവ്വാവതാരസാരായ രാമകൃഷ്ണൈകരൂപിണേ
പ്രപന്നത്രാണദക്ഷായ രാമകൃഷ്ണായ ഓം നമഃ. 29

അഷ്ടോത്തരശതം നാമ്നാം വിമലാനന്ദകീർത്തിതം
പഠദ്ഭ്യസ്തുഷ്യതാദ്ദേവോ രാമകൃഷ്ണോ ജഗദ്ഗുരുഃ. 30



digitized by www.sreyas.in

# ശ്രീരാമകൃഷ്ണസ്തവം

ഓംകാരവേദ്യഃ പുരുഷഃ പുരാണോ
ബുദ്ധേശ്ച സാക്ഷീ നിഖിലസ്യ ജന്തോഃ
യോ വേത്തി സർവ്വം ന ച യസ്യ വേത്താ
പരാത്മരൂപോ ഭുവി രാമകൃഷ്ണഃ. 1

ന വേദഗമ്യോ ന ച യോഗഗമ്യോ
ധ്യാനൈർന ജാപ്യൈർന തപോഭിരുഗ്രൈഃ
ജ്ഞേയഃ കദാപീഹ തതോഽവതീർണ്ണോ
ദയാനിധേ ത്വം ഭുവി രാമകൃഷ്ണഃ. 2

മോക്ഷസ്വരൂപം തവ ധാമ നിത്യം
യഥാ തദാപ്നോതി വിശുദ്ധചിത്തഃ
തഥോപദേഷ്ടാഖിലതത്ത്വവേത്താ
ത്വം വിശ്വധാതാ ഭുവി രാമകൃഷ്ണഃ. 3

ഭക്തേസ്തഥാ ശുദ്ധജ്ഞാനസ്യ മാർഗ്ഗൗ
പ്രദർശിതൗ ദ്വൗ ഭവമുക്തിഹേതു
തയോർഗതാനാം ധ്രുവനായകോഽസി
ത്വം മോക്ഷഹേതുർഭുവി രാമകൃഷ്ണഃ. 4

ഗതിസ്ത്വമേകാ ജഗതാം ജഡാനാം
പുരാ വിസൃഷ്ടേശ്ചിദഖണ്ഡരൂപഃ
തദ്വല്ലയേ സ്യാ അധുനാസി തദ്വത്
ത്വമാദിദേവോ ഭുവി രാമകൃഷ്ണഃ. 5

വർണ്ണാശ്രമാചാരവിഹീനശാന്താ
സന്ന്യാസിനോ ജ്ഞാനവിധൂതചിത്താഃ
ധ്യായന്തി യം നിത്യമഭേദദൃഷ്ട്യാ
സ എവ ഹി ത്വം ഭുവി രാമകൃഷ്ണഃ. 6

തേജോമയം ദർശയസി സ്വരൂപം
മോക്ഷാന്തരസ്ഥം പരമാർത്ഥതത്ത്വം
സംസ്പർശമാത്രേണ നൃണാം സമാധിം
വിധായ സദ്യോ ഭുവി രാമകൃഷ്ണഃ. 7

രാഗാദിശൂന്യം തവ സൗമ്യമൂർത്തിം
ദൃഷ്ട്വാ പുനശ്ചാത്ര ന ജന്മഭാജഃ
സ്ഥാനേ യദാദായ വിശുദ്ധസത്ത്വ–
മിഹാവതീർണ്ണോ ഭുവി രാമകൃഷ്ണഃ. 8

മഹാവിചിത്രം മഹദാദികാര്യം
ലബ്ധ്വാപ്യധിഷ്ഠാനമനാദ്യനന്തം
കരോതി നിത്യാ പ്രകൃതിസ്തവാദ്യാ
തദ്ബ്രഹ്മ സച്ചിദ്ഭുവി രാമകൃഷ്ണഃ. 9

digitized by www.sreyas.in

കൃശാനുവത് താപവിദഗ്ദ്ധചിത്താഃ
സംസാരിണഃ ശാന്തിനികേതനം ത്വാം
സംപ്രാപ്യ ശാന്താ ഹി ഭവന്തി തേഷാം
ത്വം ശാന്തിദാതാ ഭുവി രാമകൃഷ്ണഃ. 10

ഷഡംഗയോഗോ ന യതഃ സുസാധ്യോ
ജ്ഞാനാധികാരീ സുലഭോ ന യസ്മാത്
ഗരീയസി ഭക്തിരതഃ കലൗ സ്യാത്
തജ്ജ്ഞാപകസ്ത്വം ഭുവി രാമകൃഷ്ണഃ. 11

നാകാദിലോകം സുഖദഞ്ച ദിവ്യം
സുരമ്യമൈശ്വര്യമഹം ന യാചേ
ഹൃദാസനേ ത്വം കൃപയാ സദാ വൈ
വസേതി യാചേ ഭുവി രാമകൃഷ്ണഃ. 12

യം ബ്രഹ്മവിഷ്ണു ഗിരിശശ്ച ദേവാഃ
ധ്യായന്തി ഗായന്തി നമന്തി നിത്യം
തൈഃ പ്രാർത്ഥിതസ്ത്വസ്യ പരാവതാരോ
ദ്വിബാഹുധാരീ ഭുവി രാമകൃഷ്ണഃ. 13

വന്ദേ ജഗദ്ബീജമഖണ്ഡമേകം
വന്ദേ സുരാസേവിതപാദപീഠം
വന്ദേ ഭവേശം ഭവരോഗവൈദ്യം
തമേവ വന്ദേ ഭുവി രാമകൃഷ്ണം. 14



digitized by www.sreyas.in

